# ശങ്കരഗിരി

(ഒരു ചരിത്രാഖ്യായിക)

ഗ്രന്ഥകർത്താ:

ജോൺ പീററർ തോട്ടം ബി. എ.



പ്രസാധകന്മാർ:

എൽ. എഫ്. ഫെർണാണ്ടസ് & സൺസ്,

"സിററിപ്രസ്സ്" — തിരുവനന്തപുരം.

രണ്ടാം പതിപ്പ് കാപ്പി ൫൦൦.



1114

വില ൧ രൂ. 8 ണ.

# ശങ്കരഗിരി

(ഒരു ചരിത്രാഖ്യായിക)



ഗ്രന്ഥകർത്താ:

**ജോൺ പീററർ തോട്ടം ബി. എ.**



പ്രസാധകന്മാർ:

**എൽ. എഫ്. ഫെർണാണ്ടസ് & സൺസ്,**

"സിററിപ്രസ്സ്"—തിരുവനന്തപുരം.

രണ്ടാം പതിപ്പ് കാപ്പി ൫൦൦.



**1114**

വില ൧ രൂ. 8 ണ.

---

# പ്രസ്താവന

ഏതാണ്ടു നാലഞ്ചു കൊല്ലങ്ങൾക്കു മുൻപ് എൻെറ സ്നേഹിതനായ "അനന്തഭാരതി" പത്രാധിപരുടെ "കരച്ചിലൊഴിക്കു"ന്നതിനായി "കാളിയാങ്കലെ കാളി അഥവാ കാളീകതനനികേതം" എന്ന സാമാന്യം ദീർഘമായ ഒരു ചെറുകഥ എഴുതിയപ്പോൾ അതു് അനന്തരകാലത്തു് ഈ രൂപത്തിൽ ജന്മമെടുക്കുമെന്നു ഞാൻ തെല്ലും വിചാരിച്ചിരുന്നില്ല. അനന്തഭാരതിയിലെ കഥ അവസാനിച്ചപ്പോൾ അജ്ഞാതനാമാവായിരുന്ന കാഥികനേപ്പററി പലരും പല ശ്രദ്ധാന്വേഷണങ്ങൾ നടത്തുകയും ചിലരെല്ലാം ചില അഭിനന്ദനസന്ദേശങ്ങൾ എനിക്കയക്കുകയും ചെയ്തു. അതുകൊണ്ടും തൃപ്തിപ്പെടാതിരുന്ന ചില അഭ്യുദയകാംക്ഷികൾ ആ കഥാവസ്തുവിനെതന്നെ ആസ്പദമാക്കി ഒരു ചരിത്രാഖ്യായിക എഴുതണമെന്നു എന്നെ നിർബന്ധിച്ചു തുടങ്ങി. പക്ഷെ ഈ നിർബന്ധശാസനകളെ ആദരിക്കുന്നതിനു സന്ദർഭം ലഭിക്കാതെ ഏതാനും മാസങ്ങൾ കഴിഞ്ഞു.

1926-ലെ മദ്ധ്യവേനലൊഴിവിനു ഞാൻ സ്വഗൃഹത്തിൽ താമസിക്കുമ്പോഴാണു് നസ്രാണിദീപികപത്രാധിപരും എൻെറ പ്രിയമാതുലനുമായ റവ. ഫാദർ സൈമൻെറ ഒരു കർശ്ശനമായ കല്പന എനിക്കു ലഭിച്ചതു്. ദീപികയിലെ "കനകം മൂലം" അവസാനിക്കുന്നതോടുകൂടി മറെറാരു കഥ തയ്യാറാക്കിക്കൊള്ളണമെന്നായിരുന്നു ആ അനിഷേദ്ധ്യശാസനയുടെ സാരം. ഈ പതനത്തിൽ പഴയ കളീചരിതത്തിൻെറ ഓർമ്മ എന്നിൽ വീണ്ടും ഉദയം ചെയ്തു. ചരിത്രപ്രധാനമായ ഒരു നോവലിനു് സ്ഥലകാലങ്ങളേപ്പററി ഏതാണ്ടു പരിപൂർണ്ണമായ ഒരു ജ്ഞാനം തന്നെ കാഥികനുണ്ടായിരിക്കേണ്ടതാണെന്നുള്ള ബോധത്താൽ കഥയിലെ പ്രധാന രംഗങ്ങളിൽ മിക്ക സ്ഥലത്തും ചുററി സ്ഥലപരിചയം വരുത്തുകയും കഥാകാലത്തെപ്പററി കഴിവുള്ള ഐതിഹ്യങ്ങളും തെളിവുകളും ശേഖരിക്കയും ചെയ്തു. അപ്പോഴെക്കും ഒഴിവുകാലം അവസാനിക്കയാൽ ബി. എ. ക്ലാസിൽ ചേർന്നു പഠിക്കുന്നതിനായി ഞാൻ തിരുവനന്തപുരത്തേക്കു പുറപ്പെട്ടു.

മാതുലൻെറ അഭിലാഷത്തെ ആജ്ഞയായി സ്വീകരിക്കുന്നതിനു പല വിധത്തിലും ബാദ്ധ്യസ്ഥനായ ഞാൻ അദ്ധ്യ

യനശ്രമങ്ങൾക്കിടയിൽതന്നെ "ശങ്കരഗിരി" നിർമ്മാണവും തുടങ്ങി. എങ്ങനെ അവസാനിക്കുമെന്നോ എവിടെ അവസാനിക്കുമെന്നോ നിശ്ചയമില്ലാതെ കഥാകഥനമാരംഭിച്ച ഞാൻ അദ്ധ്യയനകാലങ്ങളിൽ ഇടക്കിടെ ലഭിക്കുന്ന വിശ്രമാവസരങ്ങളെ മാത്രം അതിലേക്കു വിനിയോഗിച്ചു കൊണ്ടിരുന്നതിനാലും അപ്പഴപ്പോൾ എഴുതുന്ന ഭാഗങ്ങളെ അപ്പഴപ്പോൾ പത്രാഫീസിലേക്കു അയച്ചുകൊടുത്തുകൊണ്ടിരുന്നതിനാലും വേണ്ടത്ര ശ്രദ്ധ തദ്വിഷയത്തിൽ പതിക്കുന്നതിനു പ്രാപ്തനായില്ല. ഈ മനശ്ചാഞ്ചല്യം എന്നിൽ പ്രബലപ്പെട്ടുകൊണ്ടുതന്നെ ഇരുന്നുവെങ്കിലും ഏതാണ്ട് എട്ടുപത്തദ്ധ്യായങ്ങൾ പ്രസിദ്ധപ്പെടുത്തി കഴിഞ്ഞപ്പോഴേക്കും പത്രാധിപരിൽ നിന്നും കിട്ടിത്തുടങ്ങിയ "ബലേ" പറച്ചിലുകളും പല സഹൃദയന്മാരിൽ നിന്നും വന്നുതുടങ്ങിയ അനുമോദനസന്ദേശങ്ങളും എന്നെ പൂർവ്വോപരി ആത്മവിശ്വാസമുള്ളവനാക്കിത്തീർത്തു. ഇങ്ങനെ അക്ഷീണമായ ഉന്മേഷത്തോടുകൂടി ദീപികാപംക്തികളിൽ ആരംഭിച്ച അഭിനയം ഏതാണ്ടു ഒരു കൊല്ലത്തിനു ശേഷം പാലാ കോൺഗ്രസ്സിൽ വച്ചുണ്ടായ സുവർണ്ണമുദ്രാലാഭത്തോടു കൂടി മംഗളതരമായിതന്നെ പര്യവസാനിച്ചു എന്നു പറയാം.

പ്രാമാണ്യസ്ഥാനങ്ങളിൽ നിന്നുമുള്ള പ്രോത്സാഹനങ്ങൾ യുവചൈതന്യത്തെ അതിൻെറ പാരമ്യത്തിൽ എത്തിക്കുമെന്നുള്ള തത്വം എത്രയോ പരമാർത്ഥമാണ്. ശങ്കരഗിരി നിർമ്മാണം വിജയകരമായി പര്യവസാനിച്ചു എന്നുള്ള അഭിജ്ഞമതം വിശ്വസനീയമെങ്കിൽ ആ വിജയത്തിനുള്ള സർവ്വാവകാശങ്ങളും യഥാവസരം വേണ്ട നിർദ്ദേശങ്ങളും പ്രോത്സാഹനങ്ങളും തന്നു എന്നെ സഹായിച്ചിട്ടുള്ള റവ: ഫാദർ സൈമൺ സി. ഡി. അവർകൾക്കും ഡോക്ടർ പി. ജെ. തോമസ് ശ്രീമാൻ ടി. കെ. ജോസഫ് ആദിയായ സാഹിത്യസാരഥികൾക്കുമാണ് ന്യായമായി നൽകേണ്ടിയിരിക്കുന്നതു്.

ദീപികയിലെ കഥാപംക്തി അഭിജ്ഞന്മാരുടെ അഭിനന്ദനങ്ങൾക്ക് പാത്രമായി പര്യവസാനിച്ചപ്പോഴും അതു് പുസ്തകരൂപത്തിൽ പ്രത്യക്ഷപ്പെടുമെന്നു് കാഥികനു് അല്പമെങ്കിലും പ്രതീക്ഷയുണ്ടായിരുന്നില്ല. കേവലം ഒരു വിദ്യാർത്ഥി മാത്രമായ എൻെറ താല്ക്കാലിക സാഹചര്യങ്ങൾ അതിനു പര്യാപ്തവുമല്ലായിരുന്നു. അനുകൂലരഹിതമായ ഈ പരിതഃ

സ്ഥിതികൾക്കിടയിൽ ഈ സാഹസികകൃത്യത്തിനു എന്നെ പ്രേരിപ്പിച്ച സഹൃദയന്മാരിൽ അഗ്രേസരനായ ഡാക്ടർ പി. ജെ. തോമസ് അവർകളോടും, യഥാശക്തി വേണ്ട സഹായസഹകരണങ്ങൾ ചെയ്തു പ്രോത്സാഹിപ്പിച്ച സുഹൃത്തുക്കളിൽ പ്രഥമസ്ഥാനികരായ മെ. മലയിൽ ഔസേപ്പുമത്തായി, ജോസഫ് തളിയത്തു്, ജോൺനിധീരി, ജോസഫ് വെള്ളാപ്പള്ളി, തയ്യിൽ കുഞ്ഞിത്തൊമ്മൻ, കട്ടക്കയത്തിൽ ചെറിയാൻ മാപ്പിള, തോമ്മസ് പൊട്ടക്കളം, റവ: ഫാദർ ഇട്ടൂപ്പുവട്ടോലി, പ്രഫസർ കെ. മാമ്മൻ ശ്രീമാൻ വി. സി. ജോർജ്ജു മുതലായ മാന്യസുഹൃത്തുക്കളോടും എനിക്കുള്ള അകൈതവമായ കൃതജ്ഞതയേ ഈ സന്ദർഭത്തിൽ രേഖപ്പെടുത്തിക്കൊള്ളട്ടെ.

ശങ്കരഗിരി പുസ്തകരൂപത്തിൽ മുദ്രണം ചെയ്തപ്പോൾ സമുചിതങ്ങളായ പല ഭേദഗതികളും വരുത്തിയിട്ടുണ്ടെന്നുള്ളതും പ്രസ്താവ്യമാണു്. എങ്കിലും എത്താണ്ടുരണ്ടരക്കൊല്ലത്തെ അരിഷ്ടതകൾക്ക ശേഷം മാത്രം പ്രസവിക്കപ്പെട്ട ഈ ശിശുവിൻെറ സൂതികാലയപരിചരണങ്ങൾക്ക് തൽക്കർത്താവിനു വേണ്ട സാവകാശമോ സൌകര്യമൊ ലഭിച്ചിട്ടില്ലെന്നുള്ള പരമാൎത്ഥവും വക്തവ്യമാണു്. പ്രൂഫുകൾ നിഷ്കർഷമായി നോക്കുന്നതിനു പലപ്പോഴും സൌകര്യം ലഭിക്കാഞ്ഞതിനാൽ "പരിഷ്ക്കാരസൂര്യൻ" "പരിഷ്കൃതസൂര്യ"നായതുപോലെ പല അനക്ഷരങ്ങളും അബദ്ധങ്ങളും വന്നു പോയിട്ടുള്ളവയെ മാന്യ വായനക്കാർ സദയം ക്ഷമിച്ചനുഗ്രഹിക്കണമെന്നപേക്ഷ.

തൻെറ വിദ്യാൎത്ഥിനീ ജീവിതത്തിനിടയിൽ സഹധൎമ്മിണീവ്രതത്തെ സാൎത്ഥവത്താക്കി ശങ്കരഗിരിയുടെ കയ്യെഴുത്തു ഭാരം ഭൂരിപക്ഷവും സ്വയം വഹിച്ചും കയ്യെഴുത്തു പ്രതിയുടെ നിരൂപണകൃത്യം പ്രഥമതഃ നിർവ്വഹിച്ചും ഈ കഥാനിൎമ്മാണത്തിൽ ആദ്യന്തം എന്നെ സഹായിച്ചിട്ടുള്ള എൻെറ പ്രേമഭാജനമായ മിസ്സസ് എലിസബത്ത് പീററർ അവർകളോടു എനിക്കുള്ള കടപ്പാടിനേ ഈ സന്ദർഭത്തിൽ പ്രസ്താവിക്കാതിരിക്കുന്നതു് അക്ഷന്തവ്യമായ ഒരപരാധമായിരിക്കുമെന്നു ഞാൻ കരുതുന്നു.

പുസ്തകത്തിൻെറ മുദ്രണകൎമ്മം നിസ്വാൎത്ഥപരമായ സാഹിത്യപ്രതിപത്തിയോടും സമുദായസ്നേഹത്തോടും കൂടി നിർവ്വഹിച്ചുതന്നു് എന്നെ സഹായിച്ചിട്ടുള്ള സിററിപ്രസ്സുടമസ്ഥ

ന്മാരോടും എനിക്കുള്ള നിസ്സീമമായ കൃതജ്ഞതയെ ഞാനിവിടെ രേഖപ്പെടുത്തിക്കൊള്ളട്ടെ.

അവസാനമായി സാഹിതീസ്വയംവരത്തിൽ ഇവനു സംസിദ്ധമായ ഈ പ്രഥമസന്താനത്തെ സഹൃദയന്മാരുടെ പരിലാളനത്തിനും പരിരക്ഷണത്തിനുമായി തൽകർത്താവു് ബഹുജനസമക്ഷം സമർപ്പണം ചെയ്തുകൊള്ളട്ടെ. ജനകന്റെ അല്പജ്ഞതയേ അവഗണിച്ചും ശിശുവിന്റെ സൌകുമാര്യത്തിൽ സംപ്രീതരായി അവർ അതിനെ ആദരിച്ചോമനിക്കുന്നുവെങ്കിൽ ഞാൻ കൃതാർത്ഥനായി.

| തിരുവനന്തപുരം.<br>26—1—'30 | ഗ്രന്ഥകർത്താ,<br>ജോൺ പീറ്റർ തോട്ടം. |
|---|---|



# ആമുഖോപന്യാസം

കഥാനിർമ്മാണത്തിൻെറ പ്രഥമോദ്ദേശം കഥാനിർമ്മാണം മാത്രമായിരിക്കണമെന്നു മഹാകവി ടാഗോർ ഉപന്യസിച്ചിട്ടുണ്ടെങ്കിലും സാത്വികന്മാരുടെ തത്വോപദേശങ്ങൾ പ്രായോഗികജീവിതത്തിൽ പലപ്പോഴും നിരർത്ഥകങ്ങളായി പരിണമിക്കാറുള്ളതുപോലെ കഥാനിർമ്മാണാവസരങ്ങളിലും അദൃശ്യമായ ചില ആന്തരങ്ങൾ കാഥികരിൽ സർവ്വസാധാരണമായി സ്ഥലം പിടിച്ചുപോകാറുണ്ട്. ഈ തത്വമനുസരിച്ചു നോക്കുമ്പോൾ ശങ്കരഗിരിനിർമ്മാണത്തിനു് എന്നെ പ്രേരിപ്പിച്ചിട്ടുള്ള ചില പ്രധാനകാരണങ്ങളും ഇല്ലെന്നില്ല. ഒരു ഹൈന്ദവരാജ്യമായിരുന്ന തിരുവിതാംകൂറിൽ പൂർവ്വകാലം മുതൽക്കേ നസ്രാണിപ്പരിഷ അനന്യഭാവത്തോടുകൂടി കഴിഞ്ഞിരുന്നില്ലെന്നും, സാമുദായികമായോ രാഷ്ട്രീയമായോ അന്നും അവക്കു ഈ രാജ്യത്തിൽ യാതൊരു ശക്തിയും സ്ഥാനവും ലഭിച്ചിരുന്നില്ലെന്നും, വഞ്ചിരാജ്യവും വഞ്ചീശവംശവും തങ്ങളുടെ പരിലാളനയിൽ മാത്രം തഴച്ചുവളൎന്നുവെന്നും അതിനാൽ ഇന്നും ആ വൈദേശികവർഗ്ഗം ഭരണനിർവ്വഹണങ്ങൾക്കും ഇതരരാഷ്ട്രീയസംരംഭങ്ങൾക്കും അവകാശവാദികളാകാതെ അകന്നു നിന്നുകൊള്ളണമെന്നും ഭാവിക്കുന്ന ചില അഹങ്കാരബുദ്ധികളുണ്ടു്. രാജ്യകാര്യകേന്ദ്രവും രാജസ്ഥാനവും അന്നും ദക്ഷിണതിരുവിതാംകൂറിലായിരുന്നതിനാലും നസ്രാണികളുടെ ശക്തി അന്നു ഉത്തര ദേശങ്ങളേമാത്രം ആവരണം ചെയ്തിരുന്നതിനാലും കൂപമണ്ഡൂകന്യായേന അനർഹമായ ഈ അഭിമാനത്തെ ഏറെക്കുറേ സാധൂകരിക്കാമെന്നിരുന്നാലും ഔത്തരാഹന്മാരുടെ അനന്യശക്തിയേ അപലപിക്കുന്നതിനോ അവഗണിക്കുന്നതിനോ ആക്കുംതന്നെ സാധിക്കുന്നതല്ല. വേണാടിൻെറ വിസ്തൃതി വിപുലമാക്കുന്നതിനു എത്രയോ മുൻപുതന്നെ നസ്രാണികൾ തങ്ങളുടെ പ്രാബല്യപ്രാഗത്ഭ്യങ്ങളേ ഉത്തരദേശങ്ങളിൽ സ്ഥാപിച്ചുകഴിഞ്ഞിരുന്നുവെന്നുള്ളതിനു രേഖാമൂലമായ ലക്ഷ്യങ്ങൾ നിർമ്മിക്കുന്നതിൽ അവർ അലസരായിരുന്നുവെങ്കിലും ആവക പ്രതാപപ്രാമാണ്യങ്ങളേ പ്രകീർത്തിക്കുന്ന വിജയസ്തംഭങ്ങൾ അനശ്വരങ്ങളായി ഇന്നുംഎവിടേയും കാണ്മാനുണ്ടു്. ഹൈന്ദവസങ്കേതങ്ങളിൽ രാജപദവിയും ക്ഷത്രിയമണ്ഡലങ്ങളിൽ കാര്യകർ

ത്തുത്വവും വഹിച്ച്, ഭരണവും സംഭരണവും നടത്തി ആ വിച്ഛിന്നദേശങ്ങളിൽ അജയ്യശക്തിയേ പുലത്തിക്കൊണ്ടിരുന്ന മഹാശക്തി ഒരു കാലത്തു നസ്രാണികളുടേതു തന്നെയായിരുന്നു എന്നുള്ളതിനു ചരിത്രലക്ഷ്യങ്ങൾക്കൂടേയും സുലഭങ്ങളാണു്. ഏതാണ്ടു് ഒന്നരന്തുററാണ്ടുകൾക്കു മുൻപു ആ അരാജകകേന്ദ്രങ്ങൾ വേണാടിന്റെ അജയ്യശക്തിയിലമന്ന് ആ രജോത്തംസന്റെ ഉഗ്രഖഡ്ഗത്താൽ ഗ്രസിതങ്ങളായപ്പോഴും നസ്രാണികൾക്കു് അനിഷേദ്ധ്യമെന്നല്ല ആദരണീയമായ ഒരു ശക്തി തന്നെ അസ്ഥലങ്ങളിൽ നിലനിന്നുപോന്നു. ക്രിസ്തുമതവിദ്വേഷികളായ ചില ഭരണപ്രവീണന്മാരുടെ താഡനത്തിലും പീഡനത്തിലും അസ്വസ്ഥചിത്തരായി ചമഞ്ഞിരുന്ന നസ്രാണിസമുദായം ആ ദുർമ്മൂത്തികളുടെ ഗ്രസനങ്ങളിൽനിന്നും വിമുക്തി നേടുവാൻ ഉത്സുകരായി പാരദേശികപ്പടയേ സ്വകാര്യമായി സഹായിച്ചു രാമയ്യന്റെ ആക്രമണശ്രമത്തെ ലഘൂപ്പെടുത്തിയിട്ടുള്ള പരമാത്ഥങ്ങളും ചരിത്രപംക്തികളിൽ സുലഭങ്ങളല്ലെങ്കിലും ഐതിഹ്യലോകത്തു് ഇന്നും അപ്രാപ്യങ്ങളല്ല. അനന്തരകാലത്തു് നിഷ്കാസിതരായ മണ്ഡലപതികൾ കപടതന്ത്രങ്ങളാൽ ആ ധമ്മരാജോത്തംസത്തെ വലയം ചെയ്തപ്പോഴും ആവക അപകടകണികൾക്കു ആസ്ഥാനകേന്ദ്രമായിരുന്ന ഉത്തരദേശങ്ങളിൽ വിപ്ലവശക്തികളെ ഉൻമൂലനം ചെയ്തു് രാജ്യസംരക്ഷണവും, രാജസേവനവും ചെയ്തിട്ടുള്ളവരിൽ അഗ്രേസരർ നസ്രാണികൾ തന്നെയായിരുന്നു. ഈ വക ആഭിമാന്യകമ്മങ്ങളുടെ അനന്തരധ്വനികൾ ഒട്ടെല്ലാം കാലാതിപാതത്തിൽ നഷ്ടതരങ്ങളായി തീന്നിട്ടുണ്ടെങ്കിലും നസ്രാണികൾക്കു് അഹങ്കാരസമന്വിതം അഭിമാനിക്കത്തക്ക പല സംഭവങ്ങളും ഇന്നും ഐതിഹ്യരൂപത്തിൽ അവശേഷിച്ചിട്ടുണ്ടു്. ആവക പുരാവൃത്തങ്ങളേയും കാലഗത്തത്തിൽ പൊലിയുന്നതിനു അനുവദിച്ചു വിടുന്നപക്ഷം നമ്മുടെ അനന്തരപരമ്പരകൾ തങ്ങളുടെ പൂർവ്വീകപ്രാമാണ്യങ്ങളിൽ അഭിമാനിക്കുന്നതിനു് അശക്തരായി അവഹേളനപാത്രങ്ങളായി തീരുമല്ലൊ എന്നുള്ള ഏകചിന്ത മാത്രമാണു് ഈ കഥാനിമ്മാണത്തിനു് എന്നെ സർവ്വോപരി പ്രേരിപ്പിച്ചിട്ടുള്ളതു്.

പാത്രനിമ്മാണത്തിൽ കഴിയുന്നത്ര ചരിത്ര പുരുഷന്മാരേ ആരാഞ്ഞു പിടിക്കുന്നതിലും കഥാനിമ്മാണത്തിൽ കഴിവുള്ളടത്തോളം യഥാത്ഥസംഭവങ്ങളേയോ അഥവാ യഥാത്ഥസംഭവ

ങ്ങളോടു സാദൃശ്യമുള്ള കല്പിതസംഭവങ്ങളേയോ സംഭരിക്കുന്നതിലും കാഥികൻ യഥാശക്തി പ്രയത്നിച്ചിട്ടുണ്ടു്. കാഞ്ഞിരത്താനത്തെ പുലിയള രാജദ്രോഹോദ്യമങ്ങളായ പലേ സംരംഭങ്ങൾക്കും ആസ്ഥാനകേന്ദ്രമായിരുന്നിട്ടുള്ളതു പോലെതന്നെ കാളിയാങ്കലെ ത്രിയുത്സവവും പൈശാചികപ്രസ്ഥാനങ്ങളും തെല്ലാം അവാസ്തവങ്ങളല്ല. ശങ്കരഗിരിപാദരേ പോലുള്ള പ്രതികാരേച്ഛുക്കളും പന്തിരിമല്ലനെ പോലുള്ള പ്രജാരത്നങ്ങളും മുറിഞ്ഞപ്പള്ളിത്തരകനെ പോലുള്ള ധാർമ്മികമൂർത്തികളും അക്കാലത്തു് ഒട്ടും അസാധാരണമായിരുന്നില്ല. രതീഭായേപ്പോലെ അമാനുഷികശക്തിയാൽ അടക്കളത്തിലും അനന്യതാം കൈവരിച്ചിട്ടുള്ള സതീരത്നങ്ങളും കൊക്കരെയെ പോലുള്ള അധർമ്മമൂർത്തികളും സാമുദായികരംഗത്തു മാത്രമല്ല രാഷ്ട്രീയസംരംഭങ്ങളിൽ പോലും അഭിനയനൃത്തമാടി അമരത്വം സാധിച്ചിട്ടുണ്ടെന്നുള്ളതു് ഇദാനീന്തനലോകത്തിനു ഒരത്ഭുതസംഗതിയായിരിക്കാം. ഒരു വിടപ്രവീണനെങ്കിലും "അച്ഛൻ കൊച്ചൻ വരുമ്പോൾ കൊച്ചച്ഛൻ പയ്യത്തു്" എന്നുള്ള പ്രമാണം ഏടിസ്ഥമല്ലായിരുന്നതിനാൽ തൻെറ ബാല്യം മുതൽക്കു് ഏതൊരു രാജസ്ഥാനത്തേ ആദരിച്ചുപോന്നിരുന്നുവോ ആ രാജസത്തമനുവേണ്ടി തന്നെ തൻെറ സർവ്വസ്വവും ബലികഴിക്കുന്നതിനു ഉദ്യുക്തനായി പുറപ്പെട്ടുന്ന രാമുക്കയ്മൾ യഥാർത്ഥത്തിൽ ഒരു ചരിത്രപുരുഷൻ തന്നെയായിരുന്നു. ഇങ്ങനെ യഥാർത്ഥത്തെ അസ്ഥിവാരമാക്കി കല്പനാവൈചിത്ര്യത്താൽ മാംസപേശികളേ മനഞ്ഞു് ആകർഷണീയമായ ഒരാകാരത്തെ നിർമ്മിക്കയെന്നുള്ളതല്ലാതെ ഒരു ചരിത്രകഥാകൃത്തിനു സാധിക്കുന്നതല്ലല്ലോ. അതിനാൽ ഒരു ചരിത്രകാരൻെറ സൂക്ഷ്മാവലോകനബുദ്ധിയോടുകൂടി ആരുംതന്നെ ഈ ആഖ്യായികാനിരൂപണത്തിനുദ്യുക്തരാകയില്ലെന്നു വിശ്വസിക്കുന്നു.

സ്ഥലകാലങ്ങൾക്കും കഥാവസ്തുവിനും അനുയോജ്യമായ വിധത്തിൽ ചില സ്വതന്ത്രാപഹരണങ്ങൾ മററുചില കൃതികളിൽനിന്നും കാഥികൻ ചെയ്തുപോയിട്ടുണ്ടു്. നിഷ്കതത്തിലെ കാളീവിഗ്രഹവും, കതനബലിയും, സുലേഖയുടെ കൌടില്യപ്രസ്ഥാനങ്ങളിൽ ഒന്നായ വൃഷഭസ്നാനവും ഇരവൽപണ്ടങ്ങളായി തള്ളിയിട്ടു സ്വയംകൃതങ്ങളായ ഇതരഭാഗങ്ങൾക്കു സാധുവായ വല്ല മേന്മയുമുണ്ടെങ്കിൽ അതിനു മാത്രമേ ഈയുള്ളവൻ അവകാശിയെന്നു അഭിമതിക്കുന്നുള്ളു. യോഗീശ്വര

നിമ്മാണത്തിലും പാതാളഗത്ത്സൃഷ്ടിയിലും ആരെയോ അനു കരിച്ചുപോയി എന്നുള്ള ചില ദോഷൈകദൃക്കുകളുടെ അപ വാദത്തിനു, സ്ത്രീപുരുഷന്മാരെ മാത്രംഇന്നും കാമുകീകാമുകന്മാ രായി വണ്ണിക്കുന്ന കാവ്യകാരന്മാർ പൌരാണികകവികളോടു ചെയ്തുപോരുന്ന അനുകരണാധമ്മം മാത്രമേ ഞാനും ഈ വി ഷയത്തിൽ ചെയ്തിട്ടുള്ളു എന്നു മാത്രമല്ലാതെ മറെറാന്നും തന്നെ പറവാൻ വഴി കാണുന്നില്ല. ഭാഷാരീതിയിൽ "ധമ്മരാജാ"യു ടെ ഒരു ചുവകടന്നു കൂടിയിട്ടുണ്ടെന്നു ചില സാഹിത്യമിത്രങ്ങൾ ഇവനെ ശാസിക്കയുണ്ടായിട്ടുണ്ട്. ഈ വാദം പരമാത്ഥമെ ങ്കിൽ തന്നെയും അതു മനഃപൂവ്വമായ ഒരനുകരണ ഭ്രമത്താൽ വ ന്നുപോയിട്ടുള്ളതല്ലെന്നും ഡോക്ടർ പി. ജെ. തോമ്മസ് ത ന്റെ ഒരു കത്തിൽ പ്രസ്താവിച്ചിരുന്നതുപോലെ വീരകഥ കൾക്കു ഗൌരവതരമായ ഭാഷാരീതിതന്നെ അവശ്യം ആവ ശ്യമാണെന്നും ടൈറ്റിന്റെ ഭാഷാരീതി ഗിബ്ബന്റെ ചരിത്ര ഗ്രന്ഥത്തിനു അനുയോജ്യമായിരിക്കയില്ലെന്നും ശങ്കരഗിരിയു ടെ കഥാരീതിക്കനുയോജ്യമായ ഒരു ഭാഷാരീതി തൽകത്താവു സ്വീകരിച്ചുവെന്നേയുള്ളുവെന്നും മാത്രമേ എനിക്കു സമാധാ നമായി പറവാനുള്ളു.

കാവ്യങ്ങളും നോവലുകളും ആദ്യമായി പ്രസിദ്ധീകരിക്കു മ്പോൾ ആ വക ഗ്രന്ഥങ്ങളുടെ തൊട്ടിപ്പുസ്ഥാനം വഹിക്കുന്ന തിനു സാഹിത്യ സാരഥികളായ അവതാരകന്മാരെ തേടിപ്പിടി ക്കുന്ന ഒരു സമ്പ്രദായം ഇന്നും നിലവിലിരിക്കുന്നുണ്ടല്ലൊ. ഈ മാമൂലിനെ അനാദരിച്ചുള്ള ശങ്കരഗിരിയുടെ പുറപ്പാടിനു കാ രണമെന്തെന്നു ആരാഞ്ഞു പുറപ്പെട്ടേക്കാവുന്ന ജിജ്ഞാസുക്ക ളുടെ സംതൃപ്തിക്കുവേണ്ടി ആ വിഷയത്തെ പുരസ്കരിച്ചും അ ല്പം പ്രസ്താവിച്ചിട്ടു ഈ ആമുഖോപന്യാസത്തെ സമാപിക്കാ മെന്നു വിചാരിക്കുന്നു. സാഹിത്യലോകത്തിലെ പ്രാരംഭ നത്ത കന്മാൎക്കുണ്ടാകാറുള്ള "അവതാരിക" ഭ്രമം ഇവനേയും ന്യായ മായി ബാധിക്കാതിരുന്നില്ല. എന്നാൽ കലാശാലാബിരുദ ധാരികൾ ഇക്കാലത്തു ഗവമ്മെന്റു ജീവനത്തിനു വേണ്ടി ഉ ദ്യോഗസ്ഥമേധാവികളുടെ പടി കാക്കുന്നതിലും ശോചനീയ മായ ഒരു ധമ്മമാണു് അവതാരികാത്ഥികളായി സാഹിത്യ കേസരികളുടെ മുമ്പിൽ അഭയം തേടുന്ന യശഃപ്രാത്ഥികൾ അനുഷ്ഠിക്കേണ്ടതായി വരുന്നതെന്നുള്ള പരമാത്ഥം എന്നെ ചഞ്ചലഹൃദയനാക്കി. ക്രിസ്ത്യാനികൾക്കു സാഹിത്യമേ ഇല്ലെ

ന്നാണല്ലോ മററു ചിലരുടെ ഭാവം. എന്നാൽ സാക്ഷാൽ സാഹിത്യകാരന്മാരായ ഇക്കൂട്ടരുടെ പക്കൽ അവതാരികാൎത്ഥിയായി അടിപണിയാമെന്നു വച്ചാൽ "ചില മതക്കാർ എഴുതുന്ന പുസ്തകങ്ങൾ ഉണ്ടെന്നുതന്നെ മററു മതക്കാരായ വിമർശകന്മാർ ഭാവിക്കാറില്ലെന്നും" "ഇവരുടെ ആക്ഷേപങ്ങളെക്കാൾ തീവ്രമായിട്ടുള്ളതു് ഇവരുടെ മൌനമാണെന്നും" ശ്രീമാൻ ഐ. സി. ചാക്കൊ അവർകൾ തന്റെ സാഹിത്യപരിഷത്തിലെ അദ്ധ്യക്ഷപ്രസംഗത്തിൽ പ്രസ്താവിച്ചിട്ടുള്ള പരമാൎത്ഥം എന്നെ അതിനും അനുവദിച്ചില്ല. എന്നാൽ സജാതീയരായ വല്ല സാഹിത്യകാരന്മാരെക്കൊണ്ടും അവതരണകൃത്യം നിർവ്വഹിപ്പിച്ചു കളയാമെന്നു വച്ചാൽ അതിൽ പക്ഷപാതശങ്കയോ, അവരുടെ വാത്സല്യപാണികളുടെ ചേഷ്ടിതങ്ങൾക്കു് സ്തുതിപാഠകസംഭരണാശങ്കയോ, വന്നുപോയേക്കുമെന്നുള്ളതുകൊണ്ടു് ഞാൻ അതിലും നിരുത്സാഹിയായി ചമഞ്ഞു. "ശങ്കരഗിരി അതിന്റെ പ്രസിദ്ധീകരണത്തിനു മുൻപുതന്നെ പ്രസിദ്ധമായിത്തീൎന്നിട്ടുള്ള ഒരു കൃതിയാകയാൽ നിരൎത്ഥകമായ ഈ മാമൂലാചാരത്തെ അവഗണിക്കുന്നതിനെന്തുകൊണ്ടു ധൈൎയ്യപ്പെട്ടുകൂടാ" എന്നുള്ള അപ്പൻതമ്പുരാൻ തിരുമനസ്സിലെ ഒരു ശാസനം യഥാകാലം ലഭിച്ചപ്പോൾ ഈ അഭിനവസംരംഭത്തിനുള്ള നിശ്ചയത്തിൽ ഞാൻ ദൃഢചിത്തനുമായി. "അഭിപ്രായം യാചിച്ചുവരുന്ന ഗ്രന്ഥകാരന്മാരെ മുഷിപ്പിക്കരുതെന്നുള്ള വിചാരത്തോടുകൂടി" എഴുതപ്പെട്ടേക്കാവുന്ന ആ "എങ്ങും തൊടാത്ത പ്രശംസാപത്രങ്ങളിൽക്കൂടി കണ്ണുപകത്തി നിരൂപകചക്ഷുസ്സുകൾ ക്ലേശിക്കേണ്ട ഭാരം ഇതിലില്ലെന്നുള്ള ഒരു മെച്ചവും ശങ്കരഗിരിയെ സംബന്ധിച്ചിടത്തോളമുണ്ടെന്നു അഭിമാനിക്കുകയും ചെയ്യാം.

തിരുവനന്തപുരം
27—1—'30

ജോൺ പീററർ തോട്ടം.

# ശങ്കരഗിരി.

(ഒരു പുതിയ ആഖ്യായിക)

## ഒന്നാംഭാഗം.

---

### ഒന്നാം അദ്ധ്യായം

"നാഡിയെല്ലാം തളൎന്നുപോയ് ധാടിയെല്ലാമകന്നുപോയ്
താടിയെല്ലാം പല്ലും നീണ്ടു പേടിയാം കണ്ടാൽ
യാത്രകാലമടുത്തടുത്തെത്തിയപ്പോൾ കാലദൂതർ
തത്രവന്നതിക്കൂടി പത്തുനൂറെണ്ണം."

"ആവൂ — ഈശോ — എന്റെ അമ്മേ, സ — സഹിക്കവയ്യേ. എന്റെ ഈ — ഈശോ — ഈശോ — വേ — വേദന — ആ — എന്റെ അമ്മേ ഞാൻ — ഇപ്പം ചാകുവേ. അയ്യോ വെ — വെൾ — ൾ — അം. ആവൂ — ഈശോ — എന്റെ — അമ്മേ — വെള്ളം — നാക്ക — പൊ — പൊരിയിണു — അയ്യോ — തുള്ളി — വെ ...എടാ — മാത്താ — എടാ കിട്ടാ — കോരു — എ — എല്ലാം പോയി — തൊലഞ്ഞോ. ചെവിത്തം — കെട്ട — ക്രൂ — ട്ടം — — അമ്മേ — എന്റെ അമ്മേ — ആവൂ — തൊള്ളി വെ — വെൾ — ൾ-ം-ം" അയാൾ നാവു തളൎന്നു തൊണ്ടവരണ്ടു് ഒരു വാക്കുപോലും ശബ്ദിക്കുന്നതിനു ശക്തനാകാതെ തന്റെ ദൌർഭാഗ്യത്തെ ശപിച്ചുംകൊണ്ടു് ഏകാവലംബമായ ശയ്യയേത്തന്നെ വീണ്ടും പുണൎന്നു.

ഉത്തരതിരുവിതാംകൂറിന്റെ മദ്ധ്യഭാഗത്തു കുറവിലങ്ങാടു് എന്ന പേർപെററ പൌരാണികപ്രാമാണ്യത്തിൽ മികച്ചുനില്ക്കുന്ന ഒരു കുഗ്രാമമുണ്ടു്. പരിഷ്കൃതസൂര്യന്റെ അരുണകിരണങ്ങൾ ഗ്രാമനഗരങ്ങളെ സമഭാവനയോടുകൂടി ആശ്ലേഷിച്ചു തുടങ്ങിയിരിക്കുന്ന ഇക്കാലത്തു് കുറവിലങ്ങാടു് കേവലം ഒരു കുഗ്രാമമെന്നു പറഞ്ഞുകൂട്ടുന്നതല്ലെങ്കിലും ആ സ്ഥലത്തിന്റെ അസ്പൃശ്യതാപൈശാച്യങ്ങളെ അനുസ്മരിക്കുമ്പോൾ ഇപ്പോൾ അതു കേവലം ഒരു കുഗ്രാമമായിത്തന്നെ കഴിയുന്നു

എന്നു പറയുന്നതിനേ നിവൃത്തിയുള്ളു. മാർത്തോമ്മാ അപ്പസ്തോലൻ കേരളത്തിൽ സുവിശേഷമറിയിച്ചതിൻെറശേഷം ക്രിസ്തുവിൻെറ രാജ്യം ഇന്നാട്ടിൽ പലേടങ്ങളിലും പ്രബലപ്പെട്ടുതുടങ്ങിയെങ്കിലും കേരളക്രൈസ്തവ പുരാണങ്ങളിൽ പ്രഥമസ്ഥാനമർഹിക്കുന്ന ഒരു പ്രധാന സ്ഥാനമായിരുന്നു കുറവിലങ്ങാട്ട്. എന്നാൽ ഇക്കഥയെല്ലാം കേവലം പുരാവൃത്തമായി ഘോഷിച്ചു തോഷിക്കമാത്രമേ ഇപ്പോൾ നിവൃത്തിയുള്ളു. ഒരു ആറുറമ്പതു കൊല്ലങ്ങൾക്കു മുമ്പ് ഈ സ്ഥലവും അയൽപ്രദേശങ്ങളുമെല്ലാം കേവലം മൃഗവാസയോഗ്യമായ വനപ്രദേശങ്ങൾ മാത്രമായിരുന്നു. എങ്കിലും ഇതര ഗ്രാമാന്തരങ്ങളെ അപേക്ഷിച്ച് ഈ സ്ഥലത്തിന് ഒരു മെച്ചവും മഹത്വവും അക്കാലത്തും നിലനിന്നുപോന്നു. പൌരാണികമായ ഒരു കത്തോലിക്കദേവാലയത്തിൻെറ സാന്നിദ്ധ്യത്താൽ അലംകൃതമായിരുന്നതിനാലും പ്രസ്തുതദേവാലയം ഒരു കാലത്ത് കത്തോലിക്ക കേന്ദ്രസ്ഥാനങ്ങളിൽ ഒട്ടും അപ്രധാനമല്ലാത്ത ഒന്നായിരുന്നതുകൊണ്ടും അസ്സപ്രതാപൈശ്വര്യങ്ങളുടെ സ്ഥായിസ്തംഭങ്ങളായി അനവധി കത്തോലിക്ക കുടുംബക്കാർ അവിടവിടെയായി പാറംചെന്നു കുടിപാർത്തു കൂടിയിരുന്നു. എന്നാൽ ദേവാലയത്തിൻെറ സമീപപ്രദേശങ്ങളൊഴിച്ചുമററു സ്ഥലങ്ങൾ മിക്കതും "കുറവേലങ്കാടി"ൻെറ നാമത്തെ അത്ഥവത്താക്കിത്തീക്കുന്ന വലിയ ആരണ്യപ്രദേശങ്ങളായിരുന്നു എന്നു തന്നെ പറയാം.

കൊല്ലവഷം ൯൭൦-നു മുമ്പോ പിമ്പോ എന്നറിഞ്ഞില്ല, പൂഞ്ഞാററിത്തമ്പുരാക്കന്മാരുടെ പടനായകന്മാരായിരുന്ന ൭൦൦-ൽപ്പുരം കുറവേലന്മാർ എട്ടുവീട്ടരെപ്പോലെതന്നെ നാട്ടിൻെറ "ഉടമയും പെരുമയും" തങ്ങൾതന്നെ കത്താക്കളെന്നഹങ്കരിച്ചു ചില അവതാളങ്ങൾ തുടങ്ങി. അപരിഷ്കൃതരും കാട്ടുമല്ലന്മാരുമായ കുറവേലപ്പരിഷയുടെ കാട്ടുകൈ തൻെറ രാജ്യസംരക്ഷണത്തിനു പയ്യോപ്പമാകുമെന്നു വ്യാമോഹിച്ചു തമ്പുരാൻ "തന്നുടെതൻവിനകൾ" കാരണമാകുന്നതുകൊണ്ട് കോപിച്ച് കുറവേലപ്പടയെ പാടേ കൂട്ടക്കൊല ചെയ്യുന്നതിനും അവരുടെ കൊട്ടിലുകളെ തീ വച്ചു നശിപ്പിക്കുന്നതിനും തിരുവുള്ളപ്പാടായി. രാജകല്പനയറിഞ്ഞ വേലപ്പട ഒട്ടനാൾ തങ്ങളുടെ കൂട്ടവും കുറിയുമായി തമ്പുരാനോടു മല്ലിട്ടുനിന്നെങ്കിലും ഒടുവിൽ തങ്ങളുടെ ശ്രമങ്ങൾ അസാദ്ധ്യങ്ങളെന്നുകണ്ടു കൂട്ടത്തോടെ പടിഞ്ഞാട്ടോടി. തമ്പുരാൻെറ കോപം തങ്ങളെ

തുടൎന്നു വന്നേക്കുമെന്നു ഭയപ്പെട്ടു വേലപ്പട അരശരുകേറാക്കൊട്ടും കാടായ "ഹരിണവന"ത്തിന്റെ ഉത്തരപ്രാന്തങ്ങളെ അഭയസ്ഥാനമാക്കി പാർപ്പും തുടങ്ങി. ഇവർ വന്നു കുടിപാൎത്ത സ്ഥാനത്തിനു "കുറവേലകാടു" എന്ന പേരും സിദ്ധിച്ചു. കുറവേലകാടു കാലാന്തരത്തിൽ കുറവിലങ്ങാടായി രൂപാന്തരപ്പെട്ടതിനോടുകൂടി കുറവേലന്മാർ തങ്ങളുടെ കാട്ടാളജീവിതത്തെ പരിത്യജിച്ചു് നാട്ടുവാസികളായും പകൎന്നു. കാലചക്രഭ്രമണത്തിൽ കുടുങ്ങി ഇക്കൂട്ടർ പ്രകൃതിനിയമാനുസരണമുള്ള പല വ്യതിയാനങ്ങൾക്കും അടിപ്പെട്ടു കാലാന്തരത്തിൽ അജ്ഞാതകോടിയിൽ അന്തരിച്ചു എന്നല്ലാതെ അവരുടെ അനന്തരചരിത്രത്തെപ്പററി യാതൊരു ഐതിഹ്യവും ഇക്കാലത്തു അവശേഷിച്ചിട്ടില്ല. എങ്കിലും കാലാന്തരത്തിൽ ഒരു ക്രിസ്തീയ കേന്ദ്രമായി പെരുമകൊണ്ട കുറവിലങ്ങാടിന്റെ യശഃപ്രതിഷ്ഠക്കു തായിസ്തംഭങ്ങളായി "കുളളി, കാളിയാവു, ശംക്രുരി, പകലോമററം, മുതലായ ഏതാനും കുറയററ ക്രിസ്തീയ കുടുംബങ്ങൾ "അന്ധകാലത്തു കുടിയേറി കുറവേലസമാഗമത്താൽ അക്കരെക്കും അയൽപ്രദേശത്തിനും ആഗതമായിരുന്ന കളങ്കത്തെ പാടേ പരിഹരിച്ചു എന്നുള്ളതിനു പലേ ചരിത്രലക്ഷ്യങ്ങൾ ഇന്നും സുലഭങ്ങളാണ്. ഈ കുടിയാരംഭകാലമായ ൩൪൫-ാമാണ്ടു് കാലചക്രത്തിരിപ്പിൽ പെട്ടു് ഇതിൽ പല കുടുംബങ്ങളും ക്ഷയിച്ചുപോയിരുന്നെങ്കിലും ശംക്രുരിവംശം മാത്രം ഇന്നും പ്രാബല്യത്തിൽ സ്ഥിതിചെയ്യുന്നു. വംശസംവൎദ്ധകമായ പുത്രധനത്തിൽ ഒരു കാലത്തു മികച്ചുനിന്നിരുന്ന ശംക്രുരിത്തറവാട്ടിൽ നിന്നും പല ശാഖകൾ നാനാവഴികളിലായി പിരിഞ്ഞുപോയിട്ടുണ്ടെങ്കിലും ഒന്നുരണ്ടു തലമുറകളായി ഏകപുത്രലാഭത്താൽ തൃപ്തിപ്പെടേണ്ടിവന്ന തറവാട്ടു നാഥന്മാർ തങ്ങളുടെ ദുർദ്ദശാപരിപാകത്തെ ഓൎത്തു മനം കലങ്ങിയും, പാപപരിഹാരത്തിനും തദ്വാരാ സന്തതിലാഭത്തിനുമായി യഥാവിധി ദാനധൎമ്മങ്ങൾ ചെയ്തുംപോന്നു. എന്നാൽ കഷ്ടമേ, ശംക്രുരിത്തറവാട്ടിലെ ഒടുവിലത്തെ കാരണവരായ മാത്തൻ മൂപ്പിന്റെ പുണ്യപരിപാകം തന്നെ മൂൎത്തീകരിച്ചുവന്ന ആളായിരുന്നെങ്കിലും ഒരു കുഞ്ഞുകാൽപോലും കാണുന്നതിനില്ലാതെ ക്ലേശിച്ചുകഴിഞ്ഞു. പൂൎവ്വാൎജ്ജിതമായ ഒട്ടുവളരെ സമ്പത്തു ശംക്രുരിത്തറവാട്ടിലെ കല്ലറകളിൽ നിക്ഷേപിക്കപ്പെട്ടിട്ടുണ്ടെന്നും അതല്ല പ്രസ്തുത സമ്പത്തു മുഴുവൻ മാത്തൻമൂപ്പിലയുടെ ധൎമ്മക്കയ്യിൽ ചേൎന്നുതീൎന്നു എന്നും ജനങ്ങളുടെ ഇടയിൽ

രണ്ടഭിപ്രായമുണ്ടു്. പരമാൎത്ഥമെങ്ങനെ എങ്കിലുമിരിക്കട്ടെ. നമ്മുടെ കാരണവർ ഇന്നും പ്രതാപവാനായി തന്നെ കഴിഞ്ഞുപോരുന്നു.

ദേവാലയത്തിൽനിന്നും ഉദ്ദേശം ഒരു മൈൽ തെക്കു മാറി രാജമന്ദിരങ്ങളെ അതിശയിക്കുന്ന ഒരുക്കൻ നാലുകെട്ടും നടപ്പുരയും നാലുകെട്ടിനു അല്പം വടക്കു മാറി ഒരു കുളവും കുളപ്പുരയും കിഴക്കുവശം അതിവിശാലമായ ഒരു കളപ്പുരയും നാലുകെട്ടിനടുത്തുതന്നെ കിഴക്കുപടിഞ്ഞാറായി ഒരു നെടും തളവും അവ രണ്ടിനേയും സംയോജിപ്പിക്കുന്നതായി ഒരിടക്കെട്ടും ഇതിനെ എല്ലാം ആവരണംചെയ്തു കരിമല്ലന്മാരുടെ മസ്തകങ്ങളെ തകൎക്കുന്ന ഒരു ഭീമൻ മതിൽക്കെട്ടും അതിൻെറ പടിഞ്ഞാറുവശത്തായി ശില്പിവിദഗ്ദ്ധന്മാരുടെ കരകൌശല പാടവത്തിൻെറ പരിമിതി കണ്ടതായ ഒരു മനോഹര പടിപ്പുരമാളികയും നാട്ടുവാഴികളുടേയും സാമാജനങ്ങളുടെയും അസൂയക്കു ഒരുപോലെ പാത്രമായി അക്കാലത്തു സ്ഥിതിചെയ്തിരുന്നു. ഇക്കാണും പെരുമക്കെല്ലാം ഉടയവനായ ശംക്രരിമാത്തൻ അന്നു കഷ്ടിച്ചു മുപ്പത്തെട്ടുവയസ്സിൽ കൂടുതൽ പ്രായമായിരുന്നില്ലെങ്കിലും തറവാട്ടേക്കു ഏക കാരണവരും, അനന്തിരവനും എല്ലാം കൂടിയായിരുന്ന ആദ്ദേഹത്തെ ബഹു ജനങ്ങൾ ബഹുമാനസൂചകമായി 'മൂപ്പിനു്' എന്നാണു വിളിച്ചുവന്നിരുന്നതു്. എന്നാൽ അതു സൎവ്വത്ര അസ്ഥാനത്തായിരുന്നില്ലതാനും. ലോകവിഹാരങ്ങളിൽ തൻെറ ഈ പരിമിതമായ കാലഘട്ടത്തിനിടയിൽ മനുഷ്യജീവിതത്തിൻെറ യഥാൎത്ഥസ്ഥിതിഗതികളേയും ഐശ്വൎയ്യസുഖഭോഗാദികളുടെ നശ്വരാവസ്ഥയേയും വേണ്ടുംവണ്ണമറിഞ്ഞു് ജീവിതാശയിൽ വിരക്തിയടഞ്ഞിട്ടുള്ള മൂപ്പിന്നിനു തൻെറ ജ്ഞാനവയോധികത്വത്തെ അനുകരിച്ചു ദേഹപ്രകൃതിയും ഏതാണ്ടൊന്നു രൂപാന്തരപ്പെട്ടിരുന്നു.

കഷണ്ടിയുടെ ആക്രമണത്താൽ ശൂന്യപ്രായമായിരുന്ന ശിരോഭാഗം സഹാറാമരുഭൂമിക്കു തുല്യം അരുണകിരണങ്ങൾ തട്ടുമ്പോൾ ധവളകോമളമായി തിളങ്ങിക്കൊണ്ടിരിക്കും. അങ്ങുമിങ്ങും മിണിത്തിളങ്ങി ഉണിഞ്ഞുനോക്കിക്കൊണ്ടിരുന്ന വെള്ളിനാരുകളേ ക്ഷുരകകൎമ്മത്താൽ ക്ലേശിപ്പിക്കാതെ യഥേഷ്ട വിഹാരത്തിനു അനുവദിച്ചു വിട്ടിരുന്നതിനാൽ അവ ചുരുണ്ടു വളഞ്ഞു ഇടപിണങ്ങി ശിരസ്സിൻെറ അതിർത്തിപ്രദേശങ്ങൾക്കൊരു വെള്ളിക്കോട്ടപോലെ കാണപ്പെട്ടു. അല്പം നീണ്ടുരുണ്ട

ശിരഃപിണ്ഡത്തിന്റെ പുരോഭാഗത്തായി വിദ്യുദ്ദീപം കണ
ക്കേ പരിലസിച്ചുകൊണ്ടിരുന്ന നയനദ്വയം ആജ്ഞാശക്തി
യേയും, വിസ്തൃതമായ ഫാലപ്രദേശം ബുദ്ധിവൈശിഷ്ട്യ
ത്തേയും ശോണാധരവും തിലനാസികയും കോമളമഹിമാ
വേയും കാണിക്കുന്നു എങ്കിൽ ശുഷ്കിച്ച ഗണ്ഡപ്രദേശങ്ങളും
മുഖദർപ്പണത്തിൽ ആകമാനം പ്രതിബിംബിച്ചുകാണുന്ന ഒരു
ശോകരസവും ലോകവിഹാരത്തിൽ അദ്ദേഹത്തിനുള്ള വിര
ക്തിയേയും പ്രദ്യോതിപ്പിക്കുന്നു. ശരീരം അല്പം ഉയന്നിട്ടാണു്.
വിസ്തൃതമായ മാറിടത്തിന്റെയും കൃശമായ ഉദരത്തിന്റെയും ഇടയ്ക്കു
വച്ചു അല്പം ഒടിഞ്ഞു മുമ്പോട്ടുള്ള ഒരു വളവു് ആ ഗൌര
വപുഞ്ജത്തിനു മാററു കൂട്ടുകയല്ലാതെ അല്പമെങ്കിലും അല
ങ്കോലമായിരുന്നില്ല. ശംക്കുരിമൂപ്പിന്നിന്റെ മുഖത്തു നോക്കു
വാൻ സാധാരണക്കാർ ധൈര്യപ്പെടുകയില്ലെന്നു അദ്ദേഹ
ത്തെ പരിചയമുള്ളവർ പലപ്പോഴും പറയാറുള്ളതു് അദ്ദേ
ഹത്തിന്റെ കായദൈർഘ്യത്തിന്റെ അപരിമിതികൊണ്ടോ
ഗൌരവത്തിന്റെ ആധിക്യം കൊണ്ടോ എന്നു തീർത്തുപറ
വാൻ വിഷമം. എട്ടുനാട്ടും പൊട്ടുന്ന ആ കണ്ഠനാദം ഒന്നി
ളകി മാറെറാലിക്കൊണ്ടു കഴിഞ്ഞാൽ അക്കരയിലും അയൽ
പ്രദേശങ്ങളിലുമുള്ള നാനാജനങ്ങളും ശംക്കുരിപ്പടിപ്പുരയ്ക്കൽ
ഹാജരുണ്ടു്. മൂപ്പിന്നു അമിതമായൊന്നും സംസാരിക്കാറില്ല.
തന്റെ ആവശ്യങ്ങളെ ചില സംജ്ഞകൾകൊണ്ടു മാത്രം
നിർദ്ദേശിക്കുമ്പോൾ ഭൃത്യവർഗ്ഗം അതറിഞ്ഞു പ്രവർത്തിച്ചുകൊ
ള്ളണമെന്നാണു് വെപ്പു്. മൂപ്പിലേക്കു പ്രത്യേകമായി സേ
വകന്മാരൊ വത്സലന്മാരൊ ആരുമുണ്ടായിരുന്നില്ലെങ്കിലും
സകല ജീവികളും അദ്ദേഹത്തിന്റെ വാത്സല്യഭാജനങ്ങളാ
യിരുന്നു. ആർത്തനായ ഒരു ജീവിപോലും ശംക്കുരിപ്പടിപ്പുര
യ്ക്കൽ വന്നിട്ടു തന്റെ ക്ലേശനിവൃത്തി വരുത്താതെ മടങ്ങി
പ്പോയിട്ടുള്ളതായി കേട്ടുകേൾവിപോലുമില്ല. സഹജീവികളിൽ
ആരുടെ എങ്കിലും കണ്ണീരു കണ്ടാൽ കാരണവരും കൂടെ
കരയും. ഇങ്ങനെ ആകെക്കൂടി നോക്കിയാൽ പുലിത്തോ
ലിൽ പൊതിഞ്ഞ ആട്ടിൻകുട്ടിയെപ്പോലെ പരസ്പരവിരുദ്ധ
മായ ആകൃതിപ്രകൃതികളോടുകൂടിയ ഒരു ദേഹമായിരുന്നു
നമ്മുടെ മൂപ്പിന്നു. ഈ വിശിഷ്ടപുരുഷൻ തന്നെയാണു്
ഈ അദ്ധ്യായത്തിന്റെ ആരംഭത്തിൽ വിവരിച്ചിട്ടുള്ള പ്രല
പനങ്ങളോടുകൂടി രോഗശയ്യയെ അവലംബിച്ചിരിക്കുന്നതു്.

ൻർമ്പ-ൽ കറവിലങ്ങാട്ടും പരിതഃപ്രദേശങ്ങളിലും പടൎന്നു പിടിച്ചു് നിരവധിജനങ്ങളെ കാലന്നൂക്കയച്ചു് ഒട്ടവളരെ കുടുംബങ്ങളെ വെളുപ്പിച്ച മസൂരിബാധയാൽ നമ്മുടെ ശംക്കുരിക്കൽ കാരണവരും ഗ്രസ്തനായി ശയ്യയെ അവലംബിച്ചിരിക്കുന്നു. ബന്ധുമിത്രാദികളായുണ്ടായിരുന്നവർ താന്താങ്ങളുടെ പ്രാണനെ ഭയന്നു് ഓടി ഒളിച്ചതിനാലും അല്ലാതുള്ളവരെല്ലാം വിധിയുടെ കഠിനകൈക്കു പാത്രങ്ങളായി സംസാരനിവൃത്തരായതുകൊണ്ടും കാലദൂതരും എന്നാൽ തന്റെ ആശ്രിതരായി കഴിഞ്ഞവരുമായ ഏതാനും "രക്ഷകന്മാരു"ടെ ശുശ്രൂഷയിൽപ്പെട്ടു കാരണവർ മരണവേദന അനുഭവിക്കുന്ന ഒരു ഘട്ടത്തിലാണു് നാമദ്ദേഹത്തെ കണ്ടുമുട്ടുന്നതു്.

അദ്ദേഹം ഒട്ടുനേരം കഴിഞ്ഞു് തന്റെ മാന്ദ്യത്തിൽനിന്നും പെട്ടെന്നുണൎന്നു് "എടാ കിട്ടാ, കോത്രു," എന്നെല്ലാം വീണ്ടും വീണ്ടും മുറവിളികൂട്ടി. എന്നാൽ തന്റെ രക്ഷകന്മാരിലാരും അടുത്ത പ്രദേശത്തെങ്ങും കൂടിയില്ലെന്നും വരണ്ടുണങ്ങിയ തന്റെ നാവു നനയ്ക്കുന്നതിനു് അല്പം വെള്ളമെങ്കിലും കിട്ടുവാൻ യാതൊരു മാൎഗ്ഗവും ഇല്ലെന്നും കണ്ടു് അദ്ദേഹം ഹൃദയം തകരുന്നുള്ള ചില ഗർജ്ജനങ്ങൾക്കു ശേഷം വീണ്ടും മനോരാജ്യത്തിൽ മുഴുകി.

നാലു കരയ്ക്കും നായകനായി സർവ്വപ്രതാപൈശ്വൎയ്യങ്ങൾക്കും ഏകാധിപതിയായിക്കഴിഞ്ഞുകൂടിയ തനിയ്ക്കു് ഈ ദുർദ്ദശയിൽ ഒരു തുള്ളി വെള്ളമെങ്കിലും തൊട്ടു തരുന്നതിനും, തന്നെ ഒരു സാന്ത്വനവാക്കെങ്കിലും പറഞ്ഞാശ്വസിപ്പിക്കുന്നതിനും ഒരു ജീവിപോലുമുണ്ടാകുന്നില്ലല്ലോ എന്നുള്ള വിചാരം ആ സാധുവിന്റെ ഹൃദയത്തെ പാടേ ദ്രവിപ്പിച്ചുവെങ്കിലും അതു് ചില ഉൽകൃഷ്ടതത്വബോധങ്ങൾക്കു് അയാളുടെ ഹൃദയത്തിൽ സ്ഥലമുണ്ടാക്കിക്കൊടുത്തു. തന്റെ സകൈശ്വൎയ്യങ്ങൾക്കും ഭാഗഭാഗിനിയായി വർത്തിച്ചിരുന്ന പ്രാണപ്രിയപോലും ഈ അവസരത്തിൽ തന്നെ പരിത്യജിച്ചു് സ്വഗൃഹത്തിൽ പോയി സുഖവാസം ചെയ്യുന്നു എങ്കിൽ കേവലം ധനാഗ്രഹികളും ദുർമ്മദന്മാരുമായ രക്ഷകന്മാർ നിർദ്ദയരായി തീൎന്നതിൽ ഖേദിക്കേണ്ടതില്ലെന്നു തന്നെ അദ്ദേഹം തീരുമാനിച്ചു. ഈവക സച്ചിന്തകൾക്കിടയിൽ ദാഹം വർദ്ധിച്ചു, വേദന സഹിക്കവയ്യാതെ ധൈൎയ്യമററ അശരണനായ കാരണവർ തന്നെത്തന്നെ പഴിക്കുന്നതിനും ശപിക്കുന്നതിനും തുടങ്ങി. ഭൂസ്വൎഗ്ഗപാതാളങ്ങൾ ഒന്നായി വാ പിളൎന്നുതന്നെ

ഗ്രസിച്ചെങ്കിലോ എന്നു കൂടിയും അയാൾ ആഗ്രഹിച്ചു. തന്റെ ശരീരവേദനയേക്കാൾ മനുഷ്യകീടങ്ങളുടെ കൃതഘ്നതയെ ഓർക്കുംതോറും ഹൃദയത്തിൽ കത്തിജ്വലിച്ച രോഷവിദ്വേഷങ്ങൾ ആ സാധുവിനെ വല്ലാതെ ക്ലേശിപ്പിച്ചു. ഈ കൃതഘ്നതയെല്ലാം കണ്ടനുഭവിക്കുന്നതിനായി ജീവിച്ച തന്റെ ദുഷ്കാലവൈഭവത്തെ ഓർത്തു അയാൾ വിങ്ങിക്കരഞ്ഞുതുടങ്ങി. ഗർഭാശയത്തിൽ കേവലം ഒരു മാംസപിണ്ഡമായി സ്ഥിതിചെയ്തപ്പോൾ ഗർഭമലസി താൻ ഭ്രൂണാതനാകാതെ ഇരുന്നെങ്കിൽ എത്ര നന്നായിരുന്നു എന്ന് അയാൾ ആശിച്ചു. ഈ വികാരം അത്യസഹ്യമായ മറ്റൊരു സ്മരണയെ അയാളിൽ ഉണർത്തി. ആസന്നമരണമായ പിതാക്കന്മാർക്ക് തങ്ങളുടെ അരുമസ്സന്താനങ്ങളെ ചുററും കണ്ടു് മൃത്യു അടയുന്നതു തന്നെ വലിയ ഒരു ഭാഗ്യമല്ലേ? എന്നാൽ ഈ മഹാപാപിക്കു് അതിനുകൂടെയും ഈശ്വരൻ ഭാഗധേയം നൽകിയില്ലല്ലൊ. അയാൾക്കു വ്യസനം സഹിക്കവെയ്യാതായി, ഹൃദയം ജൃംഭിച്ചു പൊട്ടുവാൻ പോകുന്നതുപോലെയും കണ്ണുകളിൽ ഇരുളടഞ്ഞു തല കറങ്ങുന്നതുപോലെയും തോന്നി. ഈ പരവശതകൾക്കിടയ്ക്കു് അല്പമൊന്നു കമഴ്ന്നുകിടന്നു കരഞ്ഞു് ആശ്വാസം പ്രാപിക്കാമെന്നു വിചാരിച്ചു് മെല്ലെ വശം ചെരിയുന്നതിനായി ശ്രമിച്ചുവെങ്കിലും കുരുക്കൾ പഴുത്തുപൊട്ടി പായോടൊട്ടി ഉണങ്ങിപ്പിടിച്ചിരുന്നതിനാൽ ആ സാധുവിന്റെ ശ്രമം ഒരു നരകവേദനയേത്തന്നെ അയാളെ അനുഭവിപ്പിച്ചു. ഈ സാഹസകൃത്യത്തിനിടയിൽ താനറിയാതെ തന്നെ "ഈശോ" എന്നൊരു ഹൃദയഭേദകമായ ആർത്തരോദനത്തോടുകൂടി അയാൾ വീണ്ടുംപൂർവ്വസ്ഥിതിയിൽമലന്നുതന്നെ കിടപ്പു പിടിച്ചു. ചലനമാത്രത്താൽ ഭേദിച്ച വ്രണങ്ങളിൽ നിന്നും രക്തവും നീരും ധാരധാരയായി പ്രവഹിച്ചു അവിടമെല്ലാം രുധിരപ്രളയമാക്കി. സാധു രോഗി രക്തപ്രവാഹത്താലുണ്ടായ ക്ഷീണം നിമിത്തം ഒരു മോഹാലസ്യത്തിനു വശംവദനമായി.

ഈ സ്ഥിതിയിൽ നിന്നും അയാളെ ഉണർത്തിയതു് ഏകദേശം രണ്ടുമൂന്നു നാഴികക്കുശേഷം പടിപ്പുരയ്ക്കൽ കേട്ട ഒരു ഘോരാരവമായിരുന്നു. അല്പം ചെവി പാർത്തിട്ടു മദ്യപിക്കുവാൻ പോയിരുന്ന തന്റെ രക്ഷകന്മാർ തിരിച്ചു വരുന്നതാണു് ആരവത്തിന്റെ ഹേതുവെന്നു മനസ്സിലാക്കിയ കാരണവർ മദമൊറികൊണ്ട ഗജത്തെപ്പോലെ ഗർജിച്ചു എങ്കിലും അവശതയാൽ ശാന്തചിത്തനായി കണ്ണടച്ചു പല്ലു കടിച്ചു അ

വിടെത്തന്നെ കിടന്നു. ഇതിനിടയിൽ ആ മടപാതിവർഗ്ഗം പടിപ്പുര കടന്നു വീടിനോടു സമീപിക്കുംതോറും ആരവം വർദ്ധിച്ചുതുടങ്ങി.

ഒരുത്തൻ—ഫൂ. ഫയലേ, ഫാൻ പഴ. അവൻെറ, അവൻെറ അമ്മഴെ അഴത്തുഫോയി കലമ്പാൻ പഴ. ശംഛുഴിമാസ്റ്റനെ കോഴു അഴിയേലാടാ പിന്നെ. ഉശ്ഫ (ഒന്നു വിസ്തരിച്ചുതുപ്പി)

മററൊരുത്തൻ—ഏഴെക്കളിച്ചാശക്കുഴി ഇന്നു ഹുഴതി. (കരുതി) ഫല്ലേഴാ പൈലമാടറ് ഫയലഫളേ.

ഇതരൻ—"കൊക്കഴക്കമുള്ളെഴക്കസെക്കപറത്തു റുഴി വെട്ട-അഫംചംഛുഴിമാസ്റ്റനും ശോടലഛുഴിമാസ്റ്റനും ശമാശമം—അല്ലേഴാമക്കളേ—പസ്സിയൊള്ളോഴ പഴവിൻ

കിട്ടൻ—ഞാമ്പഴയാം മാസ്റ്റൻ നാനാഴേ-ഫൃ-ശ്ഫ്ഹ-ഫ-ഫ-ഫാ-ാ-ഫേട്ടോളിൻ. "ഫള്ളിഴിക്കെ (കള്ളിരിക്കെ) കോമഴത്തിം ഹുഞ്ഞമ്മ (കുഞ്ഞമ്മ) അമ്പുഴാട്ടി-ഫള്ളിപ്പാഫോയിക്കലേ-ഹുഞ്ഞമ്മേം പൊണ്ടാട്ടി." അസാണു ഞായം.

മാത്തൻ-കേളിനെടാ ഫേളിൻ. പിസ്സിയൊള്ളോഴപഴേണെ ഫേളിൻ അസിൻെറ അർത്തം തിഴിഞ്ഞൊഴൊണേ പഴേനിടാപഴ. ഫവനെഴ മിടുക്കൻ.

കോരു-അസു ഞാമ്പഴയാം. "മൊസലൊള്ളപ്പം മോലാളി അസില്ലെങ്കിപ്പെഴയാളി" അസാണസിൻെറ പൊരുളു (പൊരുൾ).

പാച്ചൻ—ഫേട്ടോ! ആ പഴങ്കിപ്പുണ്ടാഴം പിന്നേം കിഴവാണത്തിച്ചുപ്പുണത്ത് ഫേട്ടോ. പച്ചമലയാമ്മേക്ക പഴഞ്ഞുവിട്ടടയോടാ. ഹുട്ടഴേ ഞാമ്പഴേണെകേളിൻ. ശംക്രുഴിത്തഴവാട്ടു വെളുത്തു. ഇന്നി നമ്മളി പാട്ടുപൈടന്നു ഫണ്ടാതൊള്ളിപോവെള്ളം മോന്തണോ നാലു ശിങ്കിടി വെല പിടിക്കണെഫണ്ടം ഇന്നി ഇവിടെങ്ങും കെടപ്പില്ല. അസു തഫിക്കമോ ഹുട്ടേഴ. പിന്നെ ആ കഴവനാണ്ടത്തിനെ കാലേപ്പിഴിച്ചു വലിച്ചു ഛുഴിച്ചു മൂടിയാ ഉമ്മക്കിമ്മടെ പാഴനോക്കുടയാ അസാണു ഞാമ്പഴേണെ. ഹുട്ടഴെന്തുവിശാഴിക്കണു.

കിട്ടൻ-വിശാഴിക്കണെന്തോന്നേ? ഉമ്മക്കസാവളമൊന്നോ. തോതമെസ്ത്രയായി ഈ മാഴണ (മരണ)സ്സിനെ വൃത്തം നിതി കാക്കണഫോലെ ഫാക്കനോ. മുസ്ലിചാവേ ഇല്ല കട്ട്ളൊഴികേയില്ല. ഇന്നി ഫങ്ങനെ മേലുകീഴനോക്കാനെ

ന്തിരെന്നേ? ഫട്ടിഖളയണം. ശ്ഫ്ഫ്ര, ഫൊഫഞ്ഞ ഫൊള്ളി ഫൊഴംഫൊള്ളി അല്ലാണ്ടെന്നാ.

മാത്തൻ—ബലേടാഹാളിയമ്മ (കാളിയമ്മ) ഹനിവാണ്ട ഹ്ഞഞഴാ.

കോരു—പഴഞ്ഞസൊക്കെ ഫൊള്ളാം ഹ്ട്ടഴേ ചംക്രുഴി മാസ്സനിന്ന ഹ്ഴ്തി. പച്ചഹ്ഴ്തിയൊടാ—ഹ്ഴ്തി. എന്നാക്ക ഴ്തി കഴിക്കണേ കോഴ്മന് ഇസ്സിഴി ഉശിഴൊക്കെ വേണം. ഒഴമൊത്തുക്രൂടെ മോന്തിയാ–ഫ–ഫ–ഫ ഫോഴ്പിന്നെ ഒന്നാമൻ.

പാച്ചൻ—കോഴ പഴഞ്ഞതു ഹാരിയം.

മാത്തൻ—കാഴിയം പഴയാൻ പലഴൊണ്ട കാളിച്ചോത്തിക്കിന്നി കൊട്ടക്കന്നസെന്നാ പൂക്കാച്ചൊളയാടാ ഫോ മട്ടിത്തചായാ.

കിട്ടൻ—ഹതിനൊക്കെ കിട്ടൻ വഹകണ്ടിട്ടൊണ്ട്. ഒരു വങ്കൻ പതിനെട്ടു തിരിയൻ വെളക്കൂടെ നെറോലേ കെടക്കണം. കിട്ടൻെറ കണ്ണു കരികണ്ണല്ലേ. വിള്ളിലും വെളക്കിലും ചുഴിച്ചുകേഴും.

എല്ലാവരുംക്രൂടെ—

ഹമ്മേ ഹാളിപഹോതി<br>
ഹ്മമക്കിന്നൊഴ ഹല്യാണം<br>
വെട്ടിഹ്ഴ്തിക്കാഴവരും<br>
ചക്രുംഴിമാസ്സനെഴിച്ചവരും.

എന്നെല്ലാം മേളതാളങ്ങൾ ഘോഷിച്ചുകൊണ്ടും ആർത്തുവിളിച്ചുകൊണ്ടും ശേഷിച്ചിരുന്ന ഒരു ഓട്ടുവിളക്കും ക്രൂടി കൈക്കലാക്കി ആ അസുരസംഘം നേരേ കാളിച്ചോകോത്തിയുടെ മണ്ണത്തേക്ക നടന്നു. രക്ഷകന്മാരുടേ സംഭാഷണമെല്ലാം കേട്ടുകൊണ്ട് അർദ്ധപ്രാണനായി രോഗശയ്യയേത്തന്നെ അവലംബിച്ചിരുന്ന മൂപ്പിന്നിന്ന ആ കാലഭൂതന്മാർ അവിടെ നിന്നും വീണ്ടും പിരിഞ്ഞുപോയി എന്നു കണ്ടപ്പോൾ അല്പം ആശ്വാസമുണ്ടായി. എങ്കിലും അല്പനേരം കഴിഞ്ഞു അവരുടെ ആഗമനം വീണ്ടുമുണ്ടാകുമെന്നും അപ്പോൾ താൻ സംസാരനിവൃത്തിക്ക ഒരുങ്ങേണ്ടിവരുമെന്നും ഓർത്തപ്പോൾ അയാളുടെ ജഡരാഗ്നി കാളിത്തുടങ്ങി. തൻെറ ആശ്രിതരായി നിന്ന ഈ ദുഷ്ടന്മാർ അവശനും അശരണനുമായ തന്നെ യഥാവിധി സംരക്ഷിക്കുന്നില്ലെന്നുതന്നെയല്ല കടുംബത്തുണ്ടായിരുന്ന സകല ജംഗമസ്വത്തുക്കളും വിററു മദ്യപിച്ചതിനുശേഷം കടശി നിർ

ഢനനായ തന്നെ നിർദ്ദയം അപായപ്പെടുത്തുന്നതിന്ന കൂടി ആലോചിക്കുന്നു എന്നു വിചാരിച്ചപ്പോൾ ആ സാധുവി ൻെറ ബുദ്ധി മന്ദിച്ചു തല കറങ്ങിത്തുടങ്ങി. അതോടുകൂടി താനും ശയ്യയും മുറിയും ലോകമാസകലം തന്നെയും ചുററി ത്തിരിയുന്നതുപോലെയും അയാൾക്കുതോന്നി. അല്പംകഴിഞ്ഞു തൻെറ വിഭ്രാന്തിയിൽ നിന്നും ഉണൎന്നപ്പോൾ ഈ ദുൎബ്ബുദ്ധി കളു അടിപ്പെടാതെ രക്ഷപ്പെടുവാൻ വല്ല മാൎഗ്ഗവും ഉണ്ടൊ എന്നു ആലോചനയായി. മന്ദിച്ച ബുദ്ധിയെ മറിച്ചും തിരി ച്ചും പലവഴി ഒട്ടുനേരം ആലോചിച്ചിട്ടും സുകരമായ ഒരു രക്ഷാമാൎഗ്ഗം അയാളുടെ ബുദ്ധിയിൽ ഉദിച്ചില്ല. ഇങ്ങനെ സമ യവും കുറെ കഴിഞ്ഞു. അപ്പോഴേക്കും മദ്ധ്യപിക്കുവാൻ പോ യിരുന്നവരുടെ ആൎപ്പുകൾ വീണ്ടും പടിപ്പുരക്കൽ കേട്ടുതുടങ്ങി. ആ കോലാഹലാരവം അഭിനവമായ ഒരു ജീവനെ കാരണ വരിൽ ഉദയം ചെയ്യിച്ചു. അഗാധസമുദ്രത്തിൽ മുങ്ങിച്ചാക വാൻ പോകുന്ന ഒരു സാധുവിന്ന ശഷ്പശകലങ്ങൾ പോലും രക്ഷാമാൎഗ്ഗമായി തോന്നിപ്പോകുന്നതുപോലെ ആ ഹതപ്രാ യമായ അല്പപ്രാണനും പൊടുന്നനവേ ഒരു ചെറുബുദ്ധി സ്വ യം സംജാതമായി. പടിക്കൽ കേട്ട ആൎപ്പുവിളികൾ അയാൾ അറിയാതെ തന്നെ കാരണവരെ ശയ്യയിൽ നിന്നും വിട്ടുത്തി എഴുനേല്പിച്ചു. അല്പസമയം മുമ്പു വശം തിരിയുന്നതിന്ന ചെയ്ത ശ്രമത്തിൽ പ്രവഹിച്ച രക്തധാരയാൽ വ്രണങ്ങളും പായും കുതിൎന്നിരുന്നതിനാൽ കാരണവരുടെ അനന്തരശ്രമം ആയാസഹീനമായി കഴിഞ്ഞുകൂടി. പത്തുപതിനെട്ടു ദിവസം വശംതിരിയുകപോലും ചെയ്യാതെ ഒരേ നിലയിൽ തന്നെ ശയ്യയിൽ കഴിച്ചുകൂട്ടിയ സാധുവിൻെറ കാലുകൾ അദ്ദേഹ ത്തിൻെറ അസ്ഥിമാത്രമായ ദേഹത്തെപ്പോലും താങ്ങുന്നതിന്ന ശക്തമാകാതെ തളൎന്നു നിലം പതിച്ചു. എങ്കിലും പ്രാണഭീ തിയാൽ ഉന്മത്തചിത്തനായ കാരണവർ ഒരുവിധത്തിൽ ഉരു ണ്ടും വീണും നീന്തിയും വലിഞ്ഞും അറമുറിയുടെ അന്തൎഭാ ഗത്തായുള്ള കട്ടസ്സായ ഒരു നിലയറവാതുക്കൽ ചെന്നെത്തി. ഈ അതിസാഹസത്തിലുണ്ടായ കായക്ലേശത്താൽ നാഡികൾ തളൎന്നു, അവയവങ്ങൾ സ്തംഭിച്ചു, ദേഹമാസകലം നിൎജ്ജീവ മായിതീൎന്നിരുന്നതിനാൽ ആ സാധു, കീഴ്പോട്ടു സാവധാനമാ യി ഇറങ്ങുന്നതിന്ന നിവൃത്തിയില്ലാതെ പ്രാണഭീതിയോടുകൂടി ഭൂഗൎഭമായ ആ പാതാളയറയിലേക്കു പൊടുന്നനവേ മറിയു ക തന്നെ ചെയ്തു. എന്തുകഷ്ടം! പൊറുക്കാൻ കുടിച്ചതു മരിപ്പാ

നായി എന്നോ? അഗാധമായ ഗത്തത്തിൽ പതിച്ച അല്പപ്രാണനായ രോഗി അടുത്ത നിമിഷത്തിൽ കാലുകൾ നിവത്തു കൈകൾ വിരിച്ചു നിശ്ചേഷ്ടനായി കണ്ണുകൾ പൂട്ടി. കഷ്ടമേ ജീവരക്ഷാത്ഥം ചെയ്ത ശ്രമങ്ങൾ തന്നെ ജീവഹാനിക്കു കാരണമായിത്തീരുകയോ? എന്തു ചെയ്യാം, "വിരിഞ്ചവിരചിതമവഞ്ചനമവനിയിൽ" എന്നു സമാധാനിക്ക തന്നെ.

കാരണവർ ജീവിക്കട്ടെ അല്ലെങ്കിൽ മരിക്കട്ടെ. നമ്മുടെ കോരുപ്രഭൃതികൾ തങ്ങളുടെ ഉദ്ദിഷ്ടസാദ്ധ്യത്തിനു ദൃഢനിശ്ചിതരായി തന്നെ പുറപ്പെട്ടിരിക്കുന്നു.

ആവോളം അകത്തുററിയിട്ടും തൃപ്തിവരാതെ ഒന്നു രണ്ടു കുടം കള്ളും മൂന്നു നാലു കോഴിയും ഒരു മൺവെട്ടിയുമായി തിരിച്ചെത്തിയ മാത്തൻ പ്രഭൃതികൾ ഗൃഹാങ്കണത്തിൽ വന്നു കൂടി. ചിലപ്പോൾ ഭൂമിദേവിയെ ആശ്ലേഷിച്ചും എപ്പോഴും നൃത്തമേളങ്ങൾ ആടിയും പാടിയും മധുകുംഭങ്ങളേയും മററും സുരക്ഷിതമായി സ്ഥാപിച്ചതിന്റെ ശേഷം കോരു മൺവെട്ടിയുമായി തെക്കുപുറത്തേക്കു കടന്നു. കുമ്പിച്ചുനില്ക്കുന്ന നരയുടെ വെണ്മയാൽ ആകർഷിതനായ പാച്ചൻ മധുകുംഭത്തെ ഒന്നുകൂടി ആശ്ലേഷിച്ചു മുത്തം വച്ചിട്ടു കിട്ടുന്നമൊരുമിച്ചു കോരുവിനെ അനുഗമിച്ചു. അമിതപാനത്താൽ മതിമന്ദിച്ചു അസ്ഥിരചിത്തനും നിരുത്സാഹനുമായ മാത്തൻ ആട്ടിയും ചീററിയും തെന്നിയും തെറിച്ചും നേരെ രോഗി കിടന്ന അറയിലേക്കു കടന്നു. "ശംക്രുഴിമാസ്സുന ശംകൊഴപ്പൊണ്ടെങ്കി ശിങ്കിഫാടാമെടീഹാളി" എന്നൊരു രാഗം മൂളലോടുകൂടി നാലു ഭിത്തികളേയും ഒരേസമയത്തു തഴുകിയും ഭൂമണ്ഡലത്തേ ഇടക്കിടെ ചുംബിച്ചും അന്നത്തെ നരബലിയെ കെട്ടിയൊരുക്കുന്നതിനായി നേരെ രോഗിയുടെ കിടക്കയിലേക്കടുത്തു. ഇതിനിടയിൽ ആ മനുഷ്യാകൃതിപൂണ്ട മദ്യകുംഭം തന്റെ തല്ക്കാല ഉദ്യോഗമെന്തെന്നും എന്തിനായി താൻ അറപ്പുരയിൽ കടന്നു എന്നും ഉള്ള സംഗതികളെല്ലാം പാടെ വിസ്മരിച്ച് "ആടിയുലയുന്ന"തന്റെ ശരീരത്തെ അടുത്തുകണ്ട കട്ടലിൽത്തന്നെ നിക്ഷേപിച്ചു. ഒന്നു രണ്ടു വശം മറിഞ്ഞു കൈകാലുകൾ നിവത്തു കണ്ണടച്ചു പന്നിപോലെ ഉറക്കവും തുടങ്ങി. ഉറക്കമോ, മാന്ദ്യമോ, ബോധക്ഷയമോ എന്തെങ്കിലുമാകട്ടെ,മാത്തൻ രോഗിയുടെ ശയ്യയേ അവലംബിച്ചതിനിടയിൽ കോരുവും കൂട്ടരും തകൃതിയായി കുഴിയൊന്നു തീത്തുകഴിഞ്ഞു. "ഫെട്ടി എഴെടാഫഴവിനാണ്ടത്തിനേ" എന്നു കോരുവിന്റെ കല്പന

യുണ്ടായതോടുകൂടി ഇര കണ്ട വ്യാഘ്രത്തെപ്പോലെ എല്ലാ
വരും കൂടി രോഗിയുടെ അറയിലേക്കു പാഞ്ഞു. മുറിയിൽ
പ്രവേശിച്ചു ഉടൻതന്നെ ശയ്യാസ്ഥിതനായ ദേഹത്തെ കോ
രുവും കൂട്ടരും കൂടി കിടന്ന പായിൽ തന്നെ തെരുത്തുകെട്ടി
ക്കൊണ്ടു പുറപ്പാടായി.

"ഏലാ പാലാ-ഏലാ-ഏലാകൊണ്ടും മേല" എന്നു
നടവിളിച്ചുകൊണ്ടു വേച്ചും വീണും ആ പ്രദക്ഷിണം മെല്ലെ
മുറിക്കു വെളിയിലായി. അപ്പോഴേക്കും തലയററം താങ്ങി
യിരുന്ന കോരുവിൻെറ കാൽ തെററിവേക്കുകയാൽ "നോ
ക്കഴാക്രുവാ ഈ പന്നിക്കൊഴവൻ പാണ്ടാഴത്തിൻെറ ഊട്ടം"
എന്നു പുലമ്പിക്കൊണ്ടു അയാൾ കൈവിട്ടു ചുമടു താഴെ ഇട്ടു.
ഒരററം നിലംപതിച്ചപ്പോൾ അടിപിഴച്ചു പാച്ചനും അ
തോടുകൂടി പാക്കെട്ടു മുഴുവനേയും നിലംപൊത്തി. ഭൂപാത
ത്താലുണ്ടായ ഇളക്കംകൊണ്ടു പെട്ടെന്നു മാന്ദ്യത്തിൽ നിന്നു
മുണന്ന മാത്തൻ "ഹയോ ഹൂട്ടരേ ശതിക്കല്ലേ ഞാൻ നിങ്ങ
ടെ മാസ്തനാണേ എൻെറ ശങ്ങാതിമാരേ" എന്നു കേണു
കരഞ്ഞുതുടങ്ങി. എങ്കിലും ഈ വക രോദനങ്ങൾ അശരണ
നായ രോഗിയുടെ പ്രാണഭീതിയാലുള്ള ജല്പനങ്ങൾ മാത്ര
മെന്നു മദ്യലഹരിയിൽ മതിച്ചുപോയ കോരുവും കൂട്ടരും
"ശീണങ്ങാണ്ടുഹെടന്നാശാ വാണ്ടുമൂടാ, അല്ലാനേക്കൊണ്ടുമമ്മെ
ട്ടി ഹൊഴക്കു മൂക്കിന തന്നൂട്ടും" എന്നുമാത്രം സാന്ത്വനമോതി
മൺവെട്ടികൊണ്ടു തലയ്ക്കു നേരെ ഒന്നു താങ്ങിയതിൻെറശേ
ഷം തൻെറ സഹവർത്തകനെ വീണ്ടും കെട്ടിയെടുത്തുകൊണ്ടു
യാത്രയായി. ഇതിനിടയിൽ കിട്ടൻ കുരുതിക്കുള്ള കോഴിക
ളുമായി അവിടെ ഹാജർകൊടുത്തു.

"ഏലാ പാലാ-ഏലാ- ഏലാകൊണ്ടും മേലാ" എന്നു
കോരു തലപ്പാട്ടു പാടിയും ഇതരർ തുടന്നു പാടിയും കുഴിവ
ക്കത്തു ചെന്നെത്തി. പ്രേതമോ പ്രേതമെന്നു സങ്കല്പിക്കപ്പെ
ട്ട മനുഷ്യനോ ആയ ആ പഴമ്പാക്കെട്ടിനെ താഴെ ഇറക്കി
വച്ചിട്ടു "ഇനി കോഴൃൻെറ കെരന്തക്കെട്ടഴിയെഴാ" എന്നു
പാച്ചൻ തിരുവുള്ളംകൊണ്ടു.

കോരു തൻെറ തൽബന്ധം മുഴുവൻ മാററിയും മുടി ചി
ക്കി വിടുർത്തിയിട്ടും അല്പനേരം ധ്യാനനിഷ്ഠനായി നിന്നതിൻെറ
ശേഷം കണ്ണു തുറന്നു കൈകൾ വിടുർത്തു കലികൊണ്ടതുപോ
ലെ തുള്ളിത്തുടങ്ങി. അതോടുകൂടി ചുണ്ടുകൾ വിടുന്നു ചലി
ച്ചു ചില മന്ത്രശകലങ്ങൾ പ്രവഹിക്കുകയും അയാൾ തുള്ളി

വിറച്ചുംകൊണ്ടു കത്തിയ പന്തത്തെ കയ്യിലേന്തി പ്രേതത്തിനും കുഴിക്കും മൂന്നു വളയമോട്ടകയുംചെയ്തു.

"ആലോഫലോഫ, ക്ലിംക്ലിം, നിഷധി, ധിവിഗ്രഹപാതാളകണ്ടു, ഹ്ലും, ഖ്റീം, ഭ്രം, ഭ്രക്ത, ഭ്രക്ത, ഗ്രീം, ക്രോം, വിദുഷ്ടസിന്ധു, ഫതഫത, ധൂന ധന, ഝല ഝല, ധൂതധൂത, ദിഷ്ടിവിഷ്ടി, മദ, പൃന, ഖഌഖഌ, വാങ്ങ്വാങ്ങ്, പ്രേത, പാതാള, ചതുഷ്ടവിഷ്ടഭിഷ്ട, അറുകല, കല, ഠം, ജരിഫരി, ഫോം, ഫോം, പാതാളപോകപോക, ഫോം, ശാന്തി" എന്നു മൂന്നുരു മന്ത്രിച്ചുകൊണ്ടു കോരു കുഴിക്കു മൂന്നു വലയം വച്ചതിനിടക്കു പാച്ചനും കിട്ടനും കുഴിയുടെ രണ്ടുതലക്കലും നിന്നു ചില ഭസ്മശകലങ്ങൾ വിതറിക്കൊണ്ടും കുഴിയിൽ എരിയുന്ന ദീപത്തെ നമിച്ചുകൊണ്ടും താഴെകാണുന്ന മന്ത്രത്തെ മന്ദമായി ഉരുവിട്ടുകൊണ്ടിരുന്നു. "രാവുവന്താലും, പകലിലേ ഇരുളു വന്താലും, അങ്കിരുന്തിന്തത്തടിയേ തേടിവരുകിറപിശാചുക്കളും, കണ്ടാകണ്ണൽ, ബ്രഫമാവിഷ്ണുമഫേശ്വരൻ, ആതിപത്തിഅയ്യർ, വിടതാരികാളി, കാളശ്രീ, ക്രൂളിക്രൂളിയപ്പൻ, മുപ്പത്തിമുക്കോടി ദേവകളേയും നാപ്പത്തിനാക്കോടി ഋഷികളേയും അറുപത്താറുകോടി പിശാചുക്കളേയും അച്ചയിട്ട ഊഴി പൂഴി മന്ത്രതന്ത്രബന്ധത്തിനാലെ കെട്ടിറേൻ, എന്നുടയ ഗുരുവരശർ മാറാവിൽ തിരുവടിപാദത്താലേ മെത്തുക്കിക്കാണ്ടേൻ. ഇന്തയാണൈ മിശറിവന്താൽ എന്നുടയ ഗുരുവരൻ എനിക്കു തന്ത ആശീർവാദങ്കളാലേ വെട്ടിപ്പോട്ടകിറേർ. അടാതെ അലയാതെ,അടവുതുവറാതേ, ദുക്കാപഫവതിയുടെതൃപ്പാതത്താണ, ശന്തത്തിയാരുടെ തൃപ്പാതത്താണാ, കടമററത്തു മാറാവിനാണ, മുപ്പത്തിമുക്കോടി തേവകളാണ, ബ്രഫമാവിഷ്ണ്വാദി മൂത്തികളാണ, അടങ്കിയൊതുങ്കി നീകിടക്കും പാതാളത്തിലെ വിളന്തു എരിന്തുപോകും പിശാചേ, ഇന്ത ആണൈ മിശറി, എനതുടയോ എനതുടെ കൂട്ടകാരുടെയോമെയ്യിൽപുക്കവന്താൽ തിരുവല്ലൂക്കാവിപഫവതിപാർശ്വം നൽകും അറുകുലവസിക്കും അറയാഞ്ഞിലിക്കു പിറകുകിടക്കുകിറകെട്ടിയേൻ ദുക്കാപഫവതി സാക്ഷി."

പാച്ചൻേറയും കിട്ടൻേറയും മന്ത്രക്രിയകൾ അവസാനിച്ചതോടുകൂടി കോരുവിൻെറ തുള്ളിയാട്ടം നിലച്ച് അയാൾ സ്വസ്ഥചിത്തനായി. അനന്തരം അടുത്തുകിടന്ന ഒരു പൂവൻകോഴിയെ എടുത്തു കുഴിമദ്ധ്യത്തിൽ പിടിച്ചു കണ്ണമടച്ചു ധ്യാനനിഷ്ഠനായി നിന്നുകൊണ്ടു ചില മന്ത്രങ്ങളുമുരുവിട്ടു ഒരു വെ

ട്ടുവെട്ടി. വെട്ടേററ കോഴിയുടെ തല ഛേദിച്ചു രക്തപ്രവാഹത്തോടുകൂടി കുഴിയിൽ പതിച്ചു. ഇങ്ങനെ മൂവൻ കോഴികളെ മൂന്നിനേയും ഒന്നൊന്നായി കുരുതിയറുത്തതിനു ശേഷം എരിഞ്ഞിരുന്ന ദീപത്തെ വീണ്ടും ചില ഭസ്മശകലങ്ങളാൽ പൂജിച്ചിട്ടു പഴമ്പാക്കെട്ടിനെ വലിച്ചു കുഴിയിൽ തട്ടി. അതിനെ തുടന്നു മണ്ണും കല്ലുകളുംകൊണ്ടു ഉത്തരക്ഷണത്തിൽ കുഴി നിറഞ്ഞു.

കോരുവും കൂട്ടരും ഒന്നു പുളഞ്ഞു ഞെളിഞ്ഞു. പാച്ചൻ തൻെറ ഒരു തലനാരു പറിച്ചു ചില മന്ത്രങ്ങൾ ജപിച്ചു നൂറെറാന്നു കെട്ടുംകെട്ടി കുഴിയിൽ നിക്ഷേപിച്ചു. അനന്തരം എല്ലാവരും കൂടി അന്ത്യപ്രാത്ഥനയാകുന്ന മന്ത്രത്തെ ഇങ്ങനെ ഉരുവിട്ടു,

“ഓം കടമററമെന്ന കാതലായി വച്ചു കേരന്തവരികളും ദിവ്യമന്ത്രതന്ത്രങ്ങളും കാപ്പുപതിനെട്ടു കാപ്പിരിമാരും ഒരു കുഞ്ഞിപ്രമ്പേലിയും കൂടി ചൊല്ലുവിളി കേട്ടു നില്ക്കും ജനങ്ങൾ ഈ ജഡത്തിൽനിന്നും പിരിഞ്ഞ ഉശിരേ കൂട്ടി കുഴിവക്കറവുപുറം കടപ്പാതെയും, ഭൂതങ്ങൾ ശാസ്താ അറുകുലകൊട്ടുകാളി കണ്ഠാകർണ്ണൻ, മുപ്പത്തിമുക്കോടി ദേവകളും, അറുപത്താറായിരക്കോടി അസുരകളും, കടമററം എന്ന സാധനവും മുദ്രയും അനുസരിച്ചും താങ്കളുടെ മന്ത്രതന്ത്രബന്ധനങ്ങളേയും നൂറൊന്നുഴിഞ്ഞു കെട്ടുഹളേയും ബേദിച്ചു ഇപ്പുറം വരാമൽ തിഷ്ഠമുദ്രെ, ഓം! ഭ്രേം!! ഈ മുത്തിരമറുത്തുവന്നാൽ നിങ്ങളേ പതിനെട്ടു കാപ്പിരിമാരും ഒരു കുഞ്ഞിപ്രമ്പേലിയും കൂടി പിടിച്ചുകെട്ടി കടമററം എന്ന സ്ഥലത്തു കൊണ്ടുചെന്ന് വെള്ളിക്കൽ തൂണോടുകൂടി കൂട്ടിക്കെട്ടി സ്ഥാപിച്ചുപോകയും ചെയ്യും. ആയതിലൊന്നും മാററം വരുത്താതെ നിന്നുകൊൾകയും വേണം. വയ്ക്കത്തപ്പനാണ, തിരുവാഴൂ പാവോതിയാണ, തേവലക്കര തിരുവാണ്ടയാണ,ആകായത്തിൻകീഴിൽ പൂമിയിലുള്ള സകലമാന പൂതപ്രേതാപിശാചുക്കളും കേൾക്കനിൽക്ക ചൊൽപ്പടിയേ- ഹോം! ഭ്രേം!! സ്വാഹ!!!

---

## രണ്ടാം അദ്ധ്യായം

"അടിക്കയും തങ്ങളിൽ മുട്ടുകൊണ്ട
ങ്ങിടിക്കയും മാന്തുകയും നഖാഗ്രൈഃ
കടിക്കയും വൃക്ഷശതങ്ങൾ തല്ലി
പ്പൊടിക്കയും യുദ്ധമതീവഘോരം"

ശ്രീവീരമാർത്താണ്ഡവർമ്മ മഹാരാജാവിൻെറ ഭുജബലപരാക്രമങ്ങളിലമർന്ന് ആ സിംഹപ്രഭാവൻെറ ക്രൂരദംഷ്ട്രങ്ങളോട്ട മല്ലിടുന്നതിന്ന് അപ്രാപ്തരായി അങ്ങുമിങ്ങും പത്തിയൊതുക്കി പതുങ്ങിക്കിടന്നിരുന്ന പല "മകുടംകൊഴിഞ്ഞ മണ്ഡലാധീശരും" ആ രജോദീപ്തിയുടെ അസ്തമനത്തോടുകൂടി ഇതുതന്നെ തരമെന്നുകണ്ട് ഒരുത്രിപുരദഹനത്തിന്ന കോപ്പിട്ടു. എന്നാൽ അനന്തരഗാമിയായ രാജകേസരിയുടെ കരുണാനയപ്രാഗത്ഭ്യങ്ങൾ കാലംചെയ്ത ആ വ്യാഘ്രമല്ലൻെറ വീരനയത്തേക്കാൾ അജയ്യങ്ങളെന്നുകണ്ട് പ്രാരംഭദശയിൽത്തന്നെ പല ദശാവതാരമൂർത്തികളും ക്ഷണപ്രഭാവന്മാരായി തങ്ങളുടെ തൽക്കാലികവിധിക്കു സ്വാഗതമരുളി എങ്കിലും തിരുവിതാംകൂറിൻെറ ക്രമോൽക്കർഷം കണ്ട് മനം കലങ്ങിയ സാമൂതിരി, ഹൈദരാലിഖാൻ മുതലായ ദുര്യോധന സാമ്രാട്ടുകളുടെ പ്രേരണയ്ക്കു വശംവദരായി വടക്കുംകൂർ, ചെമ്പകശ്ശേരി മുതലായ ഏതാനും ഇടപ്രഭുക്കന്മാരും രാജഭക്തരായ ചില ജനപ്രമാണികളും, ഗ്രാമത്തലവന്മാരും ഗൂഢമായി യുദ്ധോദ്യമങ്ങൾ ചെയ്തുതുടങ്ങി. ദുർദ്ദശാപരിപാകത്തിന്ന മാററുകൂട്ടുന്നതിനെന്നവണ്ണം ഹൈദരാലിയുടെ വൻപട തിരുവിതാംകൂറിനെ ആക്രമിക്കുന്നതിനുദ്യമിക്കുന്നതായി പ്രബലമായ ഒരു ശ്രുതിയും ജനതാമദ്ധ്യത്തിൽ പരന്നു.

ഈ ദുർഘടഘട്ടത്തിൽനിന്നും വിമുക്തി നേടുന്നതിന്ന് തന്ത്രകുശലനായ രാമവർമ്മമഹാരാജാവ് തൻെറ വിശ്വസ്തന്മാരായ സചിവപ്രവീണന്മാരുമായാലോചിച്ച് രാജ്യാതിർത്തികളിലുള്ള കോട്ടകൊത്തളങ്ങളേ ഉറപ്പിക്കയും കുഴ്യാപ്പള്ളി, നെടുങ്കോട്ട മുതലായി ചില പുതിയ കോട്ടകൾ കെട്ടിച്ച് അവിടവിടെ കാവലിന്ന യഥോചിതം സൈനികസങ്കേതങ്ങളെ സ്ഥാപിക്കയും ചെയ്തു. ശത്രുനിരോധനത്തിന്ന് ആഭ്യന്തരമായി ഇത്രയും ചട്ടവട്ടങ്ങൾ ചെയ്തതിനും പുറമേ തൻെറ പാർശ്വശക്തി വർദ്ധിപ്പിക്കുന്നതിനായി ആർക്കാട്ട നവാബ്

ഈസ്റ്റിൻഡ്യാക്കമ്പെനി മുതലായ പ്രബലശക്തികളുമായി സഖ്യം ചെയ്തു സ്വരാജ്യരക്ഷ സുസ്ഥിരവുമാക്കി.

രാഷ്ട്രീയ മണ്ഡലം ഏതാണ്ടു ഇത്തരത്തിൽ പ്രക്ഷുബ്ധമായിരിക്കുന്ന ഒരു ഘട്ടത്തിലാണ് നമ്മുടെ കഥയിൽ വിവരിക്കുന്ന മിക്ക പ്രധാനസംഗതികളും നടക്കുന്നതെന്നുള്ള പരമാത്ഥം വായനക്കാർ വിസ്മരിച്ചുകളയരുതെന്നപേക്ഷ.

കൊല്ലവഷം ൯൮൯-ാംകാലം കന്നിമാസം ചതുർത്ഥവാര മദ്ധ്യത്തിലെ ഒരു സായാഹ്നം അന്നത്തെ രാഷ്ട്രീയ തമോമണ്ഡലത്തേക്കാൾ ഇരുളടഞ്ഞു കാണപ്പെട്ടു. അസ്തമിക്കുവാൻ ഇനിയും ഒന്നു രണ്ടു നാഴികയുണ്ടെങ്കിലും ലോകമെല്ലാം ക്രൂരിരുൾകൊണ്ടു നിറഞ്ഞു. അലതല്ലിയുയരുന്ന കാർപടലങ്ങളാൽ നിബിഡമായ ആകാശമണ്ഡലം അപ്പോഴത്തെ ഭൂപ്രകൃതിയെ ഏതാണ്ടു പ്രതിബിംബിപ്പിച്ചു എന്നുതന്നെ പറയാം. ലോകമെല്ലാം നിശ്ചലമായി. ജീവനിൽ കൊതിയുള്ള ഒരു പ്രാണിപോലും തന്റെ അഭയസ്ഥാനത്തെ വിട്ടു വെളിക്കു സഞ്ചരിക്കുന്നില്ല. തരളഹൃദയരായ പറവകൾ കൂടെയും ആ സമയത്തിന്റെ ഭയാനകതയെ ആദരിച്ചു നിശ്ശബ്ദരായി താന്താങ്ങളുടെ പോടുകളെ ശരണം പ്രാപിച്ചതേയുള്ളൂ. ഇടക്കിടെ ദിഗന്തങ്ങളെ പിളന്നു പ്രവഹിച്ചുകൊണ്ടിരുന്ന മിന്നൽ പിണരുകളും ആകാശഭൂലോകപാതാളങ്ങളെ വിറപ്പിച്ചുകൊണ്ടു മാറെറാലികൊള്ളുന്ന ഇടിനാദഭേരികളും ആ സന്ധ്യാസമയത്തെ ഭയാനകതയ്ക്കു മാററു കൂട്ടുകതന്നെ ചെയ്തു. സാവധാനമായി ഊതിക്കൊണ്ടിരുന്ന ഒരു കുളിർതെന്നൽ ക്രമസംവർദ്ധകമായി വളന്ന് അല്പനിമിഷങ്ങൾക്കുള്ളിൽ ഒരു കൊടുങ്കാററായിക്കലാശിച്ചു. അടുത്ത നിമിഷത്തിൽ തന്നെ ഭൂമുഖമെല്ലാം പ്രളയത്തിൽ മുങ്ങുമെന്നു ശങ്കിച്ചുപോകാമെങ്കിലും ഒരു തുള്ളി മഴയെങ്കിലും നിലംപതിക്കുന്നില്ല. പ്രകൃതിഃകോപത്തിൽ ഭയവിഹ്വലരായി ജീവജാലങ്ങളെല്ലാം താന്താങ്ങളുടെ വസതികളെ അഭയം പ്രാപിച്ചു കൃത്യാന്തരനിർവ്വതിയെ അവലംബിച്ചിരിക്കുന്ന ഈ ഘട്ടത്തിൽ അശ്വാരൂഢനായ ഒരു പാന്ഥൻ മാത്രം ഹരിണവനപ്രാന്തങ്ങളെ കടന്നു ചെന്തിത്തോട്ട, പട്ടിത്താനം, കളത്തൂർ, കാളികാവ്, വയലാ, ഇലക്കാട്ട, മുതലായ ദിക്കുകളേ തരണം ചെയ്തു നേരെ വടക്കോട്ടു കിടക്കുന്ന ഒരു മുന്നടിപ്പാതയിൽക്കൂടി സൈ്വരമായി പ്രയാണം ചെയ്തുകൊണ്ടിരുന്നു. താല്ക്കാലിക സ്ഥിതിഗതികൾ കണ്ടു അയാൾ തന്റെ കുതിരയുടെ ഗതിയെ

തെല്ലൊന്നു മുറുക്കിയെങ്കിലും അല്പസമയത്തിനുള്ളിൽ വഴിയു ടെ ദുർഘടസ്ഥിതിയും ഇരുളിന്റെ ആധിക്യവും കൊണ്ടു ആ മൃഗത്തിനു ഒരടിപോലും മുമ്പോട്ടു വയ്ക്കുന്നതിനു നിവൃത്തിയി ല്ലാതെയായി. വിജനമായ ആ പ്രദേശത്തിൽ കയറി രക്ഷ പെടുന്നതിനു ഒരു വീടോ, വഴിയറിഞ്ഞു യാത്ര തുടരുന്നതിനു ഇതരമാർഗ്ഗങ്ങളോ ഇല്ലെന്നു കണ്ടു അയാൾ കടിഞ്ഞാണയച്ചു വിട്ടു കുതിരയെ യഥേഷ്ടം പൊയ്ക്കൊള്ളുന്നതിനനുവദിച്ചു. പ്ര സ്തുത പ്രദേശവും ഇടുക്കുവഴികളും തനിക്കു നേരത്തെ പരിചി തമായിരുന്നതിനാൽ താൻ എത്തിയ സ്ഥലം ചെത്തിത്തോട്ടു കഴിഞ്ഞു പട്ടിത്താനത്തിന്റെ ആരംഭഘട്ടമാണെന്നു ആ കൂരി രുളിലും അനുമാനിക്കുന്നതിനു അയാൾക്കു വിഷമമുണ്ടായില്ല. വല്ലവിധേനയും മൂന്നു നാലു മൈലുകൂടി വടക്കോട്ടു കടന്നാൽ വല്ല നായർ വീടുകളിലും കയറി ആ രാത്രി കഴിച്ചുകൂട്ടാമെന്നു അയാൾ ആഗ്രഹിച്ചുവെങ്കിലും ഭയങ്കരമായ ആ ഇരുളിൽ ഒരടിപോലും മുമ്പോട്ടു വയ്ക്കുക അസാദ്ധ്യമായിത്തീർന്നു. എ ങ്കിലും ഇടക്കിടെ മിന്നിപ്പൊലിഞ്ഞുകൊണ്ടിരുന്ന മിന്നൽപി ണരുകളുടെ സഹായത്താൽ അല്പാല്പം വഴിയറിഞ്ഞു ബുദ്ധി ശാലിയായ ആ അശ്വം മന്ദഗതിയായി പ്രയാണം തുടരുക തന്നെ ചെയ്തു.

പ്രസ്തുത സ്ഥലത്തെപ്പററി പലവിധമായ ഐതിഹ്യ ങ്ങളും ഭയാനകങ്ങളായ ചില പൈശാചികചരിത്രങ്ങളും താൻ കേട്ടിട്ടുണ്ടെങ്കിലും ഈവക അന്ധവിശ്വാസങ്ങൾക്കൊ ന്നുംതന്നെ നമ്മുടെ പാന്ഥൻ കേവലം വിധേയനായിരുന്നില്ല. തന്നെയുമല്ല ആ മാതിരി അടിസ്ഥാനരഹിതവും ബാലിശവു മായ മുത്തിക്കഥകളെപ്പററി ചിന്തിക്കുന്നതിനുതന്നെ അയാ ളുടെ അപ്പോഴത്തെ മനഃസ്ഥിതി അനുവദിക്കുകയുമില്ലായിരുന്നു. ഇടക്കിടെ നെററി ചുളിച്ച് ഊർദ്ധ്വനയനനായി നിരുദ്ദേശ നായി അങ്ങുമിങ്ങും നോക്കിയും അപ്പഴപ്പോൾ അസ്പഷ്ട മായി എന്തോ ചിലതു പുലമ്പിയും സദാ മനോരാജ്യത്തിൽ മുങ്ങി തന്റെ അശ്വത്തിന്റെ ഹിതാനുസരണം മന്ദഗതിയാ യി യാത്ര തുടൎന്നുകൊണ്ടിരുന്ന ആ അധ്വനീനന്റെ മനസ്സിൽ ഗൌരവാവഹങ്ങളായ പലേ വികാരങ്ങളും തിങ്ങിക്കൂടി അ ദ്ദേഹത്തെ വിഷമിപ്പിക്കുന്നുണ്ടെന്നുള്ളത് സ്പഷ്ടമായി കാണാ മായിരുന്നു. ഒടുവിൽ മനസ്സിൽ തിങ്ങി നിറഞ്ഞ വികാരപര മ്പരകൾ ഹൃദയം കവിഞ്ഞ് വാഗ്രൂപേണ പ്രവഹിച്ചു തുടങ്ങി.

"കഷ്ടം, നാളെ അസ്തമനത്തിനുമുമ്പ് നെടുംകോട്ടയിൽ ചെന്നില്ലെങ്കിൽ വലിയ കുഴപ്പമാകും. ഡിലനായിയുടെ ദീന വിവരം സർവ്വാധിയും കേശവനും അറിഞ്ഞിരിക്കയില്ല. ആ സ്ഥിതിക്ക അവർ കപ്പിത്താനെ പ്രതീക്ഷിച്ചു ഇനിയും താമസിച്ചാൽ വലിയ കുന്തമായി". പ്രകൃതികോപത്തെ അവഗണിച്ചും വിജനമായ കൊടുംകാട്ടിൽ കൂടി ഏകനായി മനോരാജ്യത്തിൽ മുഴുകി സ്വൈരവിഹാരം ചെയ്യുന്ന ഈ പുരുഷൻ വല്ല തസ്കരപ്രമാണിയുമായിരിക്കുമോ? ഹേയി, അങ്ങനെയാണെങ്കിൽ രാജ്യകാര്യവിചിന്തനം അയാൾക്ക അവകാശമുള്ളതല്ലല്ലോ. എന്നാൽ പിന്നെ വേണാട്ടധിപന്റെ സൈനികവകുപ്പിൽപ്പെട്ട വല്ല ഉദ്യോഗസ്ഥനുമായിരിക്കാമെന്നോ. ഒരു പക്ഷെ അങ്ങനെ വരാം. എങ്കിലും അദ്ദേഹം ആരെന്നു ഖണ്ഡിച്ചു പറവാൻ ഇപ്പോൾ നമുക്ക് തക്ക ലക്ഷ്യങ്ങളില്ലാതെയാണിരിക്കുന്നതു്. ആരെങ്കിലുമാകട്ടെ, തൽക്കാലം നമുക്ക അദ്ദേഹത്തിന്റെ സ്വൈരമായ മനോരാജ്യവിഹാരത്തിനു വിഘ്നം വരുത്താതെ ആ ധീരപുരുഷന്റെ താല്ക്കാലിക പ്രകൃതത്തെ ഒന്നു പരിശോധിക്കുക തന്നെ.

സാധാരണയിൽകവിഞ്ഞ പൊക്കം, സുദൃഢവും എന്നാൽ അവയവസംഘടനയുടെ പൊരുത്തത്തെ അലങ്കോലപ്പെടുത്താത്തതുമായ ശരീരപുഷ്ടി, ഒറ്റനോട്ടത്തിൽ ഏതു ഗംഭീരനും തല താഴ്ത്തിപ്പോകുന്ന പൌരുഷഗാംഭീര്യം, താരുണ്യക്കൊഴുപ്പിന്റെ ഉന്മത്തതയിൽ സ്വയം സ്ഫുരിച്ചു കാണുന്ന "ബഹുമാനിയാ ഞാനാരെയും തൃണവൽ" എന്നുള്ള പ്രൌഢഭാവം, എങ്കിലും നിഷ്കന്മഷതയുടേയും മനോനൈർമ്മല്യത്തിന്റേയും അടയാളങ്ങളായി സദാ പ്രവഹിച്ചുകൊണ്ടിരിക്കുന്ന പുഞ്ചിരിപ്പൂത്തുമ, ഉഗ്രതേജസ്സോടുകൂടി പ്രകാശിക്കുന്ന നയനദ്വയത്തിൽ പ്രദ്യോതിക്കുന്ന ആജ്ഞാവൈഭവം, അല്പമുയർന്നു വളഞ്ഞുള്ള നാസികയുടെ ആകാരവിശേഷം പവിഴക്കൊടിയേ വെന്നു്, കവിമനോധർമ്മത്തേയും അതിശയിക്കുന്ന അധരപുടങ്ങളുടെ ആ പാടലദ്യുതി, രത്നഖചിതമായ കുണ്ഡലങ്ങളുടെ അനല്പകാന്തിയേറ്റു പ്രകാശിക്കുന്ന ഗണ്ഡസ്ഥലങ്ങൾ, ധീവിലാസത്തെ വിളിച്ചറിയിക്കുന്ന വിസ്തൃതമായ ഫാലപ്രദേശം, ആകെ കൂടിക്കണ്ടാൽ അതിനിപുണനായ ഒരു ചിത്രകൃത്തിന്റെ രചനാപാടവത്തേയും ലജ്ജിപ്പിക്കുന്ന ഒരു ഗംഭീരമൂർത്തി തന്നെയാണു് അയാൾ എന്നു ആൎക്കും തോന്നും.

അദ്ദേഹത്തിന്ന പ്രായം ഇനിയും ൨൫ വയസ്സിൽ കവി
ഞ്ഞിട്ടില്ലെങ്കിലും തന്റെ ഈ പരിമിതമായ ജീവിതത്തിനി
ടയിൽ ജീവിതസമരത്തിന്റെ പല രംഗങ്ങളിലും പോരാ
ടി പ്രകൃതിയുടെ ഏതാണ്ടൊരു യഥാൎത്ഥരൂപം ഗ്രഹി
ച്ചിട്ടുള്ള സ്ഥൈൎയ്യവും ധൈൎയ്യവും അദ്ദേഹത്തിന്റെ ഓരോ
നോട്ടങ്ങളിലും പ്രദ്യോതിക്കുന്നുണ്ട്. സമൃദ്ധമായി തഴച്ചു നില്
ക്കുന്ന കേശഭാരത്തെ ഉച്ചിയിൽ വച്ചു പകുത്തു പുറകോ
ട്ടൊടിച്ചിരിക്കുന്നതു് കണ്ഠപ്രദേശത്തെമാത്രം ആച്ഛാദനം ചെ
യ്തു ചുരുണ്ടു പിണഞ്ഞു ചിതറിക്കിടക്കുന്നു. കോതിമിനുക്കി ശ
രിപ്പെടുത്തിയിട്ടുള്ള ശ്മശ്രുക്കൾ മുഖത്തെങ്ങും മററൊരാഭരണമ
ത്തിന്റെ ലാഞ്ഛനംപോലുമില്ലാത്തതുകൊണ്ടു് കേവലം കൃത്രി
മമാണെന്നു തോന്നിയേക്കാമെങ്കിലും യഥാൎത്ഥം അങ്ങനെയ
ല്ല. നിറം ജാസ്തിയായ തനിതങ്കപ്പൂകിട്ടാണ്. സ്ത്രീലോകത്തി
ന്റെ മനസ്ഥൈൎയ്യത്തെ പാടേ ശിഥിലീകരിക്കുമായിരുന്ന ഈ
മാരവിഗ്രഹം അന്നത്തെ നടപ്പനുസരിച്ചുള്ള വെറും ഒരു സാ
ധാരണ അശ്വഭടന്റെ കവചങ്ങളാൽ മാത്രമാണ് ആച്ഛാദ
നം ചെയ്യപ്പെട്ടിരിക്കുന്നതു്. വാമപാൎശ്വത്തിൽ കടീബന്ധ
ത്തോടുചേൎന്നു തൂങ്ങുന്ന ഒരു ഭീമമായ പാരസീകഖഡ്ഗവും
ഉരച്ചട്ടയുടെ ഇടക്കു് ആവശ്യപ്പെട്ടാൽ നിഷ്പ്രയാസം
ഉപയോഗിക്കത്തക്ക വിധത്തിൽ സൂക്ഷിച്ചിരിക്കുന്ന ഒരു ചെ
റുകഠാരിയും മാത്രമല്ലാതെ മറ്റൊരായുധങ്ങളും അയാൾക്കു
ണ്ടായിരുന്നില്ല.

സമയം കുറെ പിന്നെയും കഴിഞ്ഞു. കൊടുങ്കാററ അല്പ
മൊന്നു ശാന്തമായിത്തുടങ്ങി. എങ്കിലും ആകാശവീഥിയിലെ
ബീഭത്സഭേരികളൊന്നും അപ്പോഴും നിശ്ശബ്ദമായിട്ടില്ല. നമ്മുടെ
പഥികൻ തന്റെ ചിന്താപരമ്പരകളിൽ നിന്നു് വിമുക്തനാ
യിട്ടുമില്ല. മിന്നൽപ്രഭയുടെ സഹായത്താൽ വഴിയറിഞ്ഞു് മന്ദ
ഗമനം ചെയ്തുകൊണ്ടിരുന്ന അശ്വം പെട്ടെന്നു് വിരണ്ടു വഴി
വിട്ടു പാഞ്ഞുതുടങ്ങുന്നു. കടിഞ്ഞാൺ അയച്ചുവിട്ടു് അശ്രദ്ധനാ
യി ചിന്താവിഷ്ടനായി സ്ഥിതിചെയ്തിരുന്ന ആ പോരാളിവീരൻ
ഉത്തരക്ഷണത്തിൽ കുതിരപ്പുറത്തു നിന്നും ഉരുണ്ടു വിരണ്ടു താ
ഴത്തേക്കുമറിയുന്നു. എങ്കിലും വിദഗ്ദ്ധനായിരുന്ന ആ അ
ധ്വനീനൻ കുതിരയുടെ കഞ്ചിരോമത്തിൽ പിടിച്ചുതൂങ്ങി അ
ല്പനേരം ത്രിശങ്കു സ്വൎഗ്ഗത്തിൽ നൃത്തം ചെയ്തതിന്റെ ശേഷം
കൊള്ളിമീൻ വേഗത്തിൽ ഒററക്കുതിപ്പുകൊണ്ടു് വീണ്ടും ജീ
നിയിൽ തത്തിക്കയറി പിടിവിട്ടുപോയ കടിഞ്ഞാൺ ഒരു വി

ധത്തിൽ തിരിച്ചെടുത്തു് കുതിരയേ നിയന്ത്രിക്കുന്നതിനു അതിസാഹസങ്ങൾ ചെയ്തുതുടങ്ങുന്നു. പക്ഷെ വിരണ്ടുപായുന്ന ആ മൃഗത്തെ ഉടനടി നിയന്ത്രിച്ചു ശാന്തതപ്പെടുത്തുന്നതു് അത്ര ക്ഷിപ്രസാദ്ധ്യമായിരുന്നില്ല. കൂരിരുളിൽ വഴിവിട്ടു വനാന്തരത്തിന്റെ മദ്ധ്യത്തിൽകൂടി പായുന്ന ആ മൃഗം ഏതെല്ലാം അനൎത്ഥങ്ങളിലേക്കാണു് തന്നെ ആനയിക്കുന്നതെന്നോൎത്തു് ആ ധീരപുരുഷനും അല്പമൊന്നു ന്ധാളിച്ചുപോയി. ഉടൻതന്നെ അത്യുജ്വലമായി പ്രകാശിച്ച ഒരു വിദ്യുത്തിന്റെ സഹായത്താൽ തന്റെ മുമ്പിൽ അല്പമകലെയായി കാണുന്നതു് അത്യഗാധമായ ഒരു ഗൎത്തമാണെന്നു മനസ്സിലാക്കിയ ആ ധീരചിത്തൻ പായുന്നുപോകുന്ന കുതിരയുടെ മുതുകിൽ കാലുകളൂന്നി ഒന്നു കുനിഞ്ഞുനിവൎന്നതും മായാവൈഭവത്താലെന്നപോലെ അടുത്ത നിമിഷത്തിൽ തന്റെ കുതിരയുടെ മുമ്പിൽ നിലകൊണ്ടു് മുഖപ്പട്ടയിൽ പിടിച്ചു് ആ മൃഗത്തെ ശാന്തമാക്കി നിറുത്തിയതും ഒന്നായി കഴിഞ്ഞു. പോൎക്കളത്തിൽ ശരവൎഷത്തിനു മുമ്പിലും പിന്തിരിയാത്ത തന്റെ അശ്വം ഇപ്രകാരം വിരണ്ടോടുന്നതിനുണ്ടായ ഹേതു എന്തായിരിക്കാമെന്നു അയാൾ പലവിധത്തിൽ ചിന്തിച്ചിട്ടും സുഗ്രഹമായില്ല. ഈ അപ്രതീക്ഷിതസംഭവങ്ങളാൽ ഭീതിയോ വിറയലോ അല്പ അയാൾക്കുണ്ടായതു്, പ്രത്യുത അനിവാൎയ്യമായ ഒരു ജിജ്ഞാസ മാത്രമാണു്. അശ്വവീരൻ സ്വസ്ഥനായി എന്നു കണ്ട മാത്രയിൽ അയാൾ വീണ്ടും ആ മൃഗത്തെ കടിഞാണിൽ പിടിച്ചുകൊണ്ടു് ഝടിതിയിൽ പിൻതിരിഞ്ഞുനടന്നു. വഴിയടുത്ത ഉടൻതന്നെ കുതിരയെ ഒരു വൃക്ഷത്തിൽ ബന്ധിച്ചിട്ടു് അയാൾ വാളൂരിപ്പിടിച്ചുകൊണ്ടു വഴിയിലും പരിതഃപ്രദേശങ്ങളിലുമെല്ലാം കൂരിരുളിന്റെ പ്രതിബന്ധത്തേയും വകവക്കാതെ ഒരു ദ്രുതപരിശോധന നടത്തി. എങ്കിലും വിശേഷവിധിയായി യാതൊന്നുംതന്നെ കണ്ടില്ല. അയാൾ തിരിച്ചു കുതിരയുടെ സമീപത്തിൽ വന്നുനിന്നു് അസാധാരണമായ വല്ല സ്വരവിശേഷവും വനാന്തർഭാഗത്തുനിന്നും നിർഗമിക്കുന്നുണ്ടോ എന്നു ചെവി പാൎത്തുനോക്കി. സൎവ്വത്ര പ്രതിധ്വനിച്ചുകൊണ്ടിരുന്ന ഇടി മുഴക്കത്താൽ വല്ല ശബ്ദവും ഉണ്ടായിരുന്നു എങ്കിൽ തന്നെ കേൾക്കുന്നതിനു അയാൾക്കു സാധിച്ചില്ല. ചിന്താവിഷ്ടനായി അല്പനേരം നിന്നതിന്റെ ശേഷം വീണ്ടും അയാൾ തന്റെ കുതിരയെ പിടിച്ചുകൊണ്ടു സാവധാനത്തിൽ യാത്ര തുടൎന്നു. അപ്പോഴും അയാളുടെ മനസ്സു് പലവിധ

വികാരങ്ങൾക്ക അധീനമായിരുന്നതിനാൽ ഉന്മേഷശൂന്യമായിരുന്നു എന്നു തന്നെ പറയാം.

നിമിഷങ്ങൾ ചിലതു പിന്നേയും കഴിഞ്ഞു. അന്ധകാരപടലത്തെ ഭേദിച്ച് അയാൾ തന്റെ കുതിരയോടുകൂടി അപ്പോഴും യാത്രതുടൎന്നുകൊണ്ടിരുന്നു. അനുസരണയുള്ള ഒരു ശ്വാനനെപ്പോലെ തന്റെ യജമാനനേ അനുഗമിച്ചുകൊണ്ടിരുന്ന ആ മൃഗം പെട്ടെന്നു നിലകൊണ്ടു് ഒന്നു കുതിച്ചുചാടി. എങ്കിലും കടിഞ്ഞാൺ മുറുക്കിപ്പിടിച്ചിരുന്നതുകൊണ്ടു് സ്വാതന്ത്ര്യമായി വിരണ്ടോടുന്നതിനു് നിവൃത്തിയില്ലാതെ അതു് വീണ്ടും അസ്വസ്ഥമായി പിടഞ്ഞുതുടങ്ങി. പാന്ഥൻ ധൃതിയിൽ തന്റെ ഖഡ്ഗത്തെ കരസ്ഥമാക്കിക്കൊണ്ടു മുമ്പിലുള്ള ഇരുളടഞ്ഞ ആ വനാന്തരത്തിലേക്ക സൂക്ഷിച്ചുനോക്കി. അഹോ! ഭയങ്കരമെ അയാൾ പൊടുന്നനവേ ഒന്നു ഞെട്ടിയെങ്കിലും ധൈൎയ്യമവലംബിച്ചുകൊണ്ടു വീണ്ടും ഒന്നുകൂടി സൂക്ഷ്മപരിശോധനചെയ്തു. അവിടെ ആ കൂരിരുളിൽകൂടി ഭീമാകാരമായ ഒരിരുൾപ്പിണ്ഡം തന്നെ മുന്നിട്ടു സാവധാനത്തിൽ നീങ്ങുന്നതുപോലെ അയാൾക്ക തോന്നി.

തിടുക്കത്തിൽ അയാൾ തന്റെ കുതിരയെ ഒരു മരത്തോടു ബന്ധിച്ചുകൊണ്ടു് പ്രസ്തുത കാൎയ്യ തന്റെ മനോവിഭ്രാന്തിയുടെ ഫലമോ എന്നു തീർച്ചപ്പെടുത്തുന്നതിനായി വീണ്ടും സൂക്ഷിച്ചുനോക്കി. അപ്പോൾ ആ ഇരുൾപ്പിണ്ഡം ക്രമേണവളൎന്നു അംബരവീഥിയേയും ഭേദിച്ചു വളരുന്നതുപോലെയും മനുഷ്യാകാരം കൈക്കൊണ്ടിരിക്കുന്നതുപോലെയും അയാൾക്ക തോന്നി. ഊരിപ്പിടിച്ച ഖഡ്ഗത്തോടുകൂടി അയാൾ അതിന്റെ നേരെ കുതിച്ചു പാഞ്ഞു. എങ്കിലും ആ ദുൎഘടമായ വനാന്തരത്തിൽ അയാളുടെ ഗതി പലപ്പോഴും പ്രതിബന്ധിക്കപ്പെട്ടുപോയതിനാൽ നിശ്ചിതസ്ഥലത്തു എത്തിയപ്പോഴേക്കും അവിടെ ഇരുളടഞ്ഞ ആകാശവും ഭീമാകാരങ്ങളായ ചില വൻതരുക്കളും മാത്രമല്ലാതെ മറെറാന്നുംതന്നെ കാണ്മാനുണ്ടായിരുന്നില്ല. അയാൾ ആശ്ചൎയ്യപരതന്ത്രനായി ചുററും നോക്കി. മന്ദമാരുതനേററു ഇളകിക്കളിക്കുന്ന ചെറുലതകൾ തലയാട്ടി തന്നെ പരിഹസിച്ചുകൊണ്ടു നൃത്തം ചെയ്യുന്നതല്ലാതെ മറെറാന്നുംതന്നെ അയാളുടെ ദൃഷ്ടിയിൽപെട്ടില്ല. പാന്ഥൻ ലജ്ജാപരവശനായി തന്റെ മനോവിഭ്രാന്തിയേ ഓൎത്തു കുണ്ഠിതത്തോടുകൂടി പിൻതിരിഞ്ഞു് "ഇതെന്തു പ്രമാദം ഭഗവാനേ" എന്നു തന്നത്താൻ മന്ത്രിച്ചുകൊണ്ടു് വീണ്ടും യാത്ര

തുടന്നു. ഒരു ഖണ്ഡമകലമെങ്കിലും മുമ്പോട്ടു നീങ്ങാൻ സാധിക്കുന്നതിനു മുമ്പിൽ പിൻഭാഗത്തു് ആനച്ചങ്ങലയുടെ കിലുകിലാരവമോ ആയുധകപാണിതമൊ പോലെ എന്തോ-ഒരാരവം രണ്ടു നിമിഷനേരത്തേക്കു പ്രതിധ്വനിച്ചതായി അയാഠം കേട്ടു. പിൻതിരിഞ്ഞു നോക്കിയപ്പോഠം ഒരു വലിയ അഗ്നികുണ്ഡം അര നിമിഷത്തിനുള്ളിൽ എരിഞ്ഞു പൊലിയുന്നതായിട്ടാണു് കണ്ടതു്. അതിനേ തുടന്നു് ചില ശുഭ്ര വസ്ത്രധാരികഠം തന്നെ അനുഗമിക്കുന്നതായും അയാഠം കണ്ടു. എങ്കിലും അടുത്ത നിമിഷത്തിൽ അതും അപ്രത്യക്ഷമായി. ആ ധീരപുരുഷന്റെ ഹൃദയവും തെല്ലൊന്നു ചലിച്ചുതുടങ്ങി. കുപ്രസിദ്ധയായ കാളിയാങ്കലെ കാളിയുടെ കഥയും പട്ടാപ്പകലും ആ വഴി യാത്ര ചെയ്യുന്ന പലരേയും മോഹിനീവേഷം ധരിച്ചു വ്യാമോഹിപ്പിച്ചും മററു ചിലപ്പോഠം യഥാർത്ഥരൂപത്തിൽ പ്രത്യക്ഷപ്പെട്ടു മാറു പിളന്നു രുധിരപാനം ചെയ്തും കാലപുരിക്കയക്കുന്ന സംഭവങ്ങളും നമ്മുടെ പാന്ഥനും കേഠക്കുവാൻ സംഗതിയായിട്ടുണ്ടു്. പ്രസ്തുത ക്ഷേത്രത്തിനടുത്തുതന്നെയാണല്ലോ താൻ അപ്പോഠം യാത്ര ചെയ്യുന്നതെന്നോത്തപ്പോഠം അയാഠം തെല്ലൊന്നു ഞെട്ടി. എങ്കിലും അധികമാലോചനക്കിടം കൊടുക്കാതെതന്നെ വീണ്ടും യാത്ര തുടന്നു. എട്ടുപത്തുനിമിഷങ്ങഠം നിർബാധമായി അയാഠം പ്രയാണംചെയ്തു. അഹോ! അതെന്താണു് ആ കേഠക്കുന്നതു്. ഘോരമാരി ചൊരിയുന്നതോ! അതോ ഇടിരവം വനാന്തരത്തിൽ പ്രതിധ്വനിക്കുന്നതൊ? അയാഠം ബദ്ധശ്രദ്ധനായി ചെവിപാത്തു. അതാ കാടു പിളന്നുള്ള ഒരു ഭയങ്കരഗർജ്ജനം അയാളുടെ ചെവികളിൽ പെടുന്നു. അടുത്ത നിമിഷത്തിൽ അതു് തന്റെ സമീപത്തായതുപോലെയും തോന്നുന്നു. അയാഠം വിഭ്രാന്തിയോടുകൂടി ചുററും നോക്കി. ശ്വേതവസ്ത്രധാരികളും തമോരൂപികളുമായ ചില യമകിങ്കരന്മാർ തന്റെ മുമ്പിലും പിമ്പിലും നിന്നു് തന്നെ സമീപിക്കുന്നതുപോലെ അയാഠംക്കുതോന്നി. പാന്ഥൻ തന്റെ ഖഡ്ഗമൂരി ചുഴററിക്കൊണ്ടടുത്തു. അഹോ, ഭയങ്കരിയായ കാളി അഗ്നിശിഖകളേ വമിച്ചുകൊണ്ടു് അതാ അയാളുടെ മേൽ പതിക്കുന്നു. പാന്ഥൻ ബോധരഹിതനായി നിലം പതിച്ചു എന്നോ? ഇല്ലില്ല, അയാഠം തന്റെ പാരസികഖഡ്ഗത്തെ അതിശീഘ്രം ചുഴററിക്കൊണ്ടു് യഥാസ്ഥിതിയിൽ നിന്നു് ധീരധീരം പോരാടുകതന്നെ ചെയ്യുന്നു. ഭൂതപ്രേതാദി

കളോടും മനുഷ്യകീടങ്ങൾക്കു ഒട്ടുനേരമെല്ലാം പൊരുതു നിൽക്കുവാൻ സാധിക്കുമെന്നോ? പാന്ഥൻെറ കറങ്ങിക്കൊണ്ടിരുന്ന ഖഡ്ഗം ഓരോ ഭൂതങ്ങളുടേയും തല, മൂക്ക്, കാൽ, കരം ഇങ്ങനെ ഓരോ അംഗങ്ങളേയും ഛേദിച്ചു ഉന്മത്തമായി ചീററിച്ചുഴറുന്നു. ഒരു ഭയാനകമായ ഇരുൾസമരം തന്നെ അല്പനേരത്തേക്കു അവിടെ നടന്നു. ഇതിനിടയിൽ ആഗതമായ ഭൂതപ്പടയുടെ ഒരു വലിയ പങ്കും ആ സംഹാരരുദ്രൻെറ ഖഡ്ഗപാതമേററു നിലംപതിച്ചു. ഉത്തരക്ഷണത്തിൽ ഒരു ശംഖനാദം ആ ഘോരവനാന്തരത്തിൽ സർവ്വത്ര മാറെറാലിക്കൊണ്ടു. അതേത്തുടൎന്നു ഒരു ആരവവും അവിടെങ്ങും പ്രതിധ്വനിച്ചു. അടുത്ത നിമിഷത്തിൽ വനാന്തരത്തിൽ നിന്നും മറെറാരു ഭൂതപ്പടയുടെ പ്രവാഹമാണുണ്ടായതു്. തങ്ങളുടെ അജയ്യശക്തിയോടു മല്ലിട്ടുനിൽക്കുന്ന ആ മനുഷ്യകീടത്തിൻെറ വീരപരാക്രമങ്ങളെ ഓൎത്തു ഭൂതപ്പട അത്ഭുതപരതന്ത്രമായി. കൂരിരുളിൽ സ്വപാൎശ്വവൎത്തികളിൽ നിന്നും ഏകനായ ആ നരാധമനെ തിരിച്ചറിയുന്നതിനു നരകസൈന്യം വിഷമിച്ചു. ഒടുവിൽ ഘോരരൂപിണിയായ കാളിയുടെ വിഗ്രഹം സൈനികമദ്ധ്യത്തിൽ പ്രത്യക്ഷപ്പെട്ടു. ആ ഭയങ്കരസത്വത്തിൻെറ ഒരു പ്രഹരമേററു ആ മനുഷ്യപ്പോരാളിവീരൻെറ ഖഡ്ഗം ദൂരെത്തെറിക്കുന്നു. അയാൾ കഠാരിയൂരിക്കൊണ്ടു് കാളിസ്വരൂപിണിയുടെ നേൎക്കു ചാടി. പത്തു പന്ത്രണ്ടു കൈകൾ അയാളെ വലയം ചെയ്യുന്നതായിക്കാണപ്പെട്ടു. കോപോദ്വേഗം പൂണ്ട ഭടൻ ആരും നോക്കാതെ അങ്ങുമിങ്ങും ആഞ്ഞുകുത്തിത്തുടങ്ങി. കുത്തേററവരിൽ ഒന്നു രണ്ടു പേർ ആൎത്തസ്വരത്തോടുകൂടി നിലം പതിച്ചുരുളുന്നു. ഉത്തരക്ഷണത്തിൽ ആ ജീവലോകപ്രാണിയുടെ കരം കഠാരിയോടുകൂടി ബന്ധിക്കപ്പെട്ടു. ഖഡ്ഗപാണികളായ ചില ഭൂതത്താന്മാർ അശരണനായ മനുഷ്യൻെറ നേൎക്കുപാഞ്ഞു. അംബികാസ്വരൂപിണിയുടെ ആജ്ഞാധ്വനി അനുക്ഷണത്തിൽ അവിടെ പ്രതിധ്വനിച്ചു. "കിതറിംകോ, ഹറാത്താം" എന്നു ജീവലോകത്തിനു അജ്ഞാതമായുള്ള ഭാഷയിൽ അവൾ എന്തോ വെളിപാടുകൊണ്ടു. ഖഡ്ഗപാണികളായി മുമ്പോട്ടു കുതിച്ച ഭൂതങ്ങൾ ആജ്ഞാബദ്ധരായി ഇച്ഛാഭംഗത്തോടുകൂടി പിൻതിരിഞ്ഞു. മനുഷ്യധീരൻ ഉത്തരക്ഷണത്തിൽ ബന്ധിതനുമായി. ഇത്രയും സംഭവങ്ങൾ അല്പനിമിഷങ്ങൾക്കുള്ളിൽ നടന്നു. കാളി തൻെറ അനുചരന്മാരോടുകൂടി ഗഹനാന്തർഭാഗത്തേക്കു കടന്നു. പിറകേ ബന്ധി

തനായ ഭടനെ ആനയിച്ചുകൊണ്ടു മുൻ നാലു പിശാചുക്കളും യാത്രതുടൻ.

ഇരുളടഞ്ഞ വനാന്തർഭാഗത്തുക്കൂടി തരുശിഖരങ്ങളെ ഞെരിച്ചു തകൎത്തുകൊണ്ടു് ആ അന്തർലോകവാസികൾ വായുവേഗത്തിൽ പ്രയാണംതുടൻ് ഒട്ടുവളരെ കുറുകാട്ടുകളേയും ഊടുവഴികളെയും മലയിടുക്കുകളെയും കടന്നു് ഒട്ടുസമയത്തിനുള്ളിൽ അവർ ഒരു ഘോരവനാന്തരത്തിൽ ചെന്നെത്തി. അത്യുന്നതമായ ഇന്നത്തെ പട്ടിത്താനംകുന്നിൻെറ താഴ്‌വരയിലാണ് ആ വനം അവസാനിച്ചിരിക്കുന്നതു്. ചെറു മുൾച്ചെടികളാലും ലതാപടലങ്ങളാലും നിറഞ്ഞിരുന്ന ഈ ഗിരിതടങ്ങളെ ഭേദിച്ചു് അന്നു ഒരു ചെറുകല്യ തെക്കുവടക്കായി ഒഴുകിക്കൊണ്ടിരുന്നതു് ഇന്നു് എന്തോ ഭൂപ്രകൃതിവ്യത്യാസങ്ങളാൽ നാമാവശേഷമായിത്തീൎന്നിരിക്കുന്നു. പ്രസ്തുത കുല്യയുടെ അല്പം പടിഞ്ഞാറുമാറി പട്ടിത്താനം ചെരുവിൻെറ അവസാനഘട്ടത്തിൽ മൂന്നു ജീൎണ്ണിച്ച കാഞ്ഞിരക്കുററികളും അതിൻെറ ചുവട്ടിലായി കുഴിച്ചു പതിനഞ്ചടി വിസ്താരത്തിൽ ഒരു ഗുഹാദ്വാരവും ഇപ്പോഴും കാണ്മാനുണ്ടു്. ഇപ്പോൾ ഗുഹയുടെ മുഖദ്വാരത്തിലുള്ള കല്ലുകൾ ഇടിഞ്ഞുവീണും അവിടമെല്ലാം വള്ളിപ്പടലുകൾകൊണ്ടു മൂടിയുമാണു കിടക്കുന്നതെങ്കിലും ഈ കഥ നടക്കുന്നകാലത്തു് അതു മനുഷ്യജീവികളാൽ ഉപയോഗയോഗ്യമാക്കിച്ചെയ്യപ്പെട്ടിരുന്നു എന്നുള്ളതിനു പല ലക്ഷ്യങ്ങളും കാണ്മാനുണ്ടായിരുന്നു.

ഭൂതസൈന്യങ്ങൾ പ്രസ്തുത വിലത്തിനു അല്പം അകലെയായി നിലകൊണ്ടു്. ബന്ധിതനായ മനുഷ്യൻെറ ഉത്തരീയം തന്നെ അഴിച്ചു അയാളുടെ കണ്ണുകളേ മൂടിക്കെട്ടിക്കൊണ്ടു അവർ വീണ്ടും യാത്രതുടൻ. തട്ടിയും മുട്ടിയും, തപ്പിയും തടവിയും ഒട്ടുനേരം വളഞ്ഞും പുളഞ്ഞും അങ്ങുമിങ്ങും യാത്രചെയ്തതിൻെറ ശേഷം ഒടുവിൽ അതികുടുസ്സായ ഒരു ഗുഹാദ്വാരത്തിൽ പ്രവേശിച്ചതായി അയാൾക്കു തോന്നി. ഗുഹയിൽക്കൂടി സമനിരപ്പിൽ അല്പദൂരം നീന്തിയും വലിഞ്ഞും ചില സ്ഥലങ്ങളിൽ കുഴിച്ചു നിവൎന്നു നടന്നും യാത്രചെയ്തതിൻെറ ശേഷം ആ നരകസൈന്യം തങ്ങളുടെ തടവുപുള്ളിയോടുകൂടി അത്യഗാധമായ ഒരു പാതാളഗൎത്തത്തിലേയ്ക്കിറങ്ങി.

---:o:---

# മൂന്നാം അദ്ധ്യായം.

"കണ്ടാലയം വിജയ, സഖേ കണ്ടാലും-
മോദാൽ കഞ്ജനാഭന്റെ മന്ദിരം
....... ....... ....... .......
.......നടുവിലൊരത്ഭുതതരലോകം-
വൈകുണ്ഠാഖ്യമിതധരിത്രാധി
പൂർവ്വസുരലോകം"
....... ....... ....... .......

ബന്ധനത്തിൽനിന്നും വിമുക്തനായപ്പോൾ താൻ വാസ്തവത്തിൽ മനുഷ്യവാസയോഗ്യമായ യഥാർത്ഥലോകത്തിൽ നിന്നും അപരമായ ഒരു അന്തർലോകത്തിൽത്തന്നെയാണ് അപ്പോൾ സ്ഥിതിചെയ്യുന്നതെന്നു നമ്മുടെ പാന്ഥന് ഉണർവുണ്ടായി. എന്നാൽ തന്റെ താല്ക്കാലികവാസത്തിനു ഉപയുക്തമായ ഇരുട്ടുകുഴി യമലോകമോ, പാതാളമോ, ഏതാണെന്നും തന്നെ ബന്ധനസ്ഥനാക്കിയവർ യഥാർത്ഥത്തിൽ താൻ കേട്ടിട്ടുള്ളതുപോലെ കാളിയും ഭൂതങ്ങളും തന്നെയോ അഥവാ വല്ല തസ്കരപ്രവീണന്മാരോ എന്നും പെട്ടെന്നു തീരുമാനിക്കുന്നതിനു് ആ ക്ഷീണമനസ്കനു സാധിച്ചില്ല. വേഷഛന്നരായി തന്നെ നിരോധിച്ചവർ വാസ്തവത്തിൽ ഭൂതങ്ങളായിരുന്നു എങ്കിൽ തന്നെ ജീവനോടെ സംരക്ഷിക്കേണ്ട ആവശ്യം അവർക്കില്ലെന്നുതന്നെയുമല്ല തന്റെ ഖഡ്ഗപാതത്തിൽ ശിരസ്സററു നിലം പതിച്ച ഭൂതത്താന്മാർ വാസ്തവത്തിൽ മാംസശരീരികളായിരിക്കാനെ മാർഗ്ഗമുള്ളു എന്നും അയാൾ ഒട്ടുനേരത്തെ ആലോചനയുടെ ഫലമായി തീരുമാനിച്ചുറച്ചു. അപ്പോൾ അയാൾക്കു മറെറാരു വിഭ്രാന്തിയുണ്ടായി. ഭൂതങ്ങളുടെ ആക്രമണത്തിൽ താൻ വാസ്തവത്തിൽ ഹതനായിരിക്കാമെന്നും ഇപ്പോൾ കേവലം ദേഹിമാത്രനായിട്ടായിരിക്കണം ഇവിടെ വന്നിരിക്കുന്നതെന്നും അയാൾ ശങ്കിച്ചു. ഈ സംശയനിവാരണത്തിനായി അയാൾ തന്റെ ശരീരത്തെ സാവധാനത്തിൽ തടവിനോക്കി. അതു സ്പർശനീയമായി അപ്പോഴും സ്ഥിതിചെയ്തിരുന്നു. തന്നെയുമല്ല ഘോരസമരത്തിനിടയിൽ തന്റെ

ദേഹത്തിലേററ വ്രണങ്ങൾ അപ്പോഴും തന്നെ വേദനിപ്പിച്ചു കൊണ്ടുമിരിക്കുന്നു. ഇപ്രകാരം ഒട്ടുനേരത്തെ ആലോചനയുടെ ഫലമായി താൻ യഥാൎത്ഥലോകത്തിൽ സജീവനായിരിക്കുന്നു എന്നും ഏതോ ദുർബുദ്ധികളുടെ പ്രേരണയാൽ ദ്രവ്യലാഭത്തെ ഇച്ഛിച്ചോ അഥവാ തന്റെ യാഥാൎത്ഥ്യത്തെ മനസ്സിലാക്കി വേണാട്ടരശരോടുള്ള വൈരം വീട്ടുന്നതിനായിട്ടോ മാത്രമാണു് ഈ ഗൎത്തത്തിൽതന്നെ അടച്ചിരിക്കുന്നതെന്നും അയാൾ നിഷ്പ്രയാസം ഊഹിച്ചുകഴിഞ്ഞു. ഈ വികാരം അയാളുടെ ഹൃദയത്തിൽ ശൂലം തറച്ചതുപോലെ ഒരു വേദനയെ ഉളവാക്കി. അതു് തനിക്കു വന്നുകൂടാവുന്ന അകാലമൃതിയേപ്പററി ചിന്തിച്ചപ്പോൾ ഉണ്ടായ ഭീരുതത്വത്തിന്റെ ഫലമായിട്ടാണെന്നു വായനക്കാർ വിചാരിച്ചു പോകരുതു്. പ്രകൃത സ്വാൎത്ഥത്യാഗത്തിന്റെയും, ആൎജ്ജവപ്രസക്തിയുടെയും എന്നുതന്നെയുമല്ല, ഗുരുഭക്തിയുടേയും, രാജ്യസ്നേഹത്തിന്റേയും സുദൃഢമായ ഗുണപൌഷ്കല്യങ്ങളിൽ നിന്നും ഉൽഭൂതമായ ഒന്നുതന്നെയായിരുന്നു. വൻകാട്ടിൽവച്ചു ഭൂതപ്രേതാദികളാൽ ആക്രമിക്കപ്പെട്ടപ്പോഴും ചഞ്ചലപ്പെടാതിരുന്ന അദ്ദേഹത്തിന്റെ ഹൃദയം തുടിച്ചുതുടങ്ങി. ദേഹം വിയൎത്തു സ്വേദകണങ്ങൾ ധാരധാരയായി പ്രവഹിച്ചു് അയാൾ ധരിച്ചിരുന്ന പോർകവചത്തേ എന്നുവേണ്ട ഇരുന്നിരുന്ന തറയേപ്പോലും നനച്ചു. "ഹാ! പത്മനാഭാ! ഈ നീചകീടം നശിക്കട്ടെ, എന്നാലും അവിടത്തെ ദാസനെ സംരക്ഷിച്ചുകൊള്ളണേ. രണ്ടല്ലെങ്കിൽ നാലുദിവസത്തിനകം പറവൂരെ സൈന്യം ഹൈദരുടെ വായിൽപ്പെടും. അടുത്തക്ഷണത്തിൽ തിരുവിതാംകൂറും തുലുക്കൾക്കു സ്വാധീനമാകും. കേശവൻ പിലനായിയുടെ വരവിനെ പ്രതീക്ഷിച്ചുകൊണ്ടിരിക്കയല്ലാതെ കയ്യാപ്പള്ളിയിലെ സൈന്യങ്ങളെ തിരിച്ചു വിളിക്കുവാൻ മാൎഗ്ഗമില്ല. എല്ലാം വലിയ അനൎത്ഥം തന്നെ." അയാൾ അസ്വസ്ഥചിത്തനായെഴുന്നേററു ഒരു ഭ്രാന്തനെപ്പോലെ അങ്ങുമിങ്ങും ഉഴറി നടന്നുതുടങ്ങി. തപ്തമായ മനസ്സിനെ ശാന്തമാക്കുന്നതിനു ഈ ഉപായവും സഫലമായില്ല. അന്നത്തെ ദീൎഘയാത്രയുടെ ക്ഷീണവും കാട്ടിൽ വച്ചു നടന്ന സമരത്തിൽ നേരിട്ട കായക്ലേശവും കലുഷമായ മനസ്സിന്റെ നിരുന്മേഷതയും എല്ലാംകൂടി ചേൎന്നപ്പോൾ സ്വജഡത്തെപ്പോലും താങ്ങുന്നതിനു ശക്തനാകാതെ അയാൾ ഒരു ഭിത്തിയോടു ചേൎന്നു ചാരിനിലകൊണ്ടു. ഈ സംഭവ

ങ്ങളൊക്കെ സ്വാഭാവികമായ എന്തോ ശക്തിയുടെ പ്രേരണയാൽ സ്വയം നടക്കുന്നു എന്നല്ലാതെ അവയുടെ കർത്താവിനു ഇതുകളിൽ യാതൊരുത്തരവാദിത്വവും ഇല്ലായിരുന്നു എന്നു തന്നെ പറയാം. അതെ, അയാൾ അപ്പോഴും ജാഗ്രല്ലോകത്തിനു അജ്ഞാതനായിത്തന്നെ ഇരുന്നു. എന്നാൽ ചാരിനിന്ന ഭിത്തി ഉറപ്പുള്ളതല്ലെന്നും തന്റെ ഭാരമേററു അതു ക്രമേണ അകത്തേക്കു തള്ളി നീങ്ങുന്നുണ്ടെന്നും മനസ്സിലായപ്പോഴാണു് അയാൾ പെട്ടെന്നു് തന്റെ മാന്ദ്യത്തിൽനിന്നുമുണൎന്നതു്. അല്പം പിൻമാറി നിന്നു അയാൾ ഭിത്തിയിൽ ബലമായി ഒന്നു തള്ളി. അടുത്ത ക്ഷണത്തിൽ ഒരു വലിയ വാതിൽ അതിന്റെ ചുഴികളിൽ തിരിഞ്ഞു് അകത്തേക്കു തുറന്നിരിക്കുന്നതായി കണ്ടു. അതെ, ഇതു തന്റെ രക്ഷാമാർഗ്ഗം ദൈവേച്ഛയാൽ തുറക്കപ്പെട്ടതെന്നു തന്നെ ആ സാധു വിഭ്രമിച്ചുപോയി. മുറിയുടെ കോണിൽ എരിഞ്ഞുകൊണ്ടിരുന്ന ഒരു ചെറു ദീപത്തെ കരസ്ഥമാക്കിക്കൊണ്ടു അയാൾ തുറന്നു കിടന്ന ഒളിവാതിലിനെ സാവധാനത്തിൽ തരണം ചെയ്തു പുറത്തു കടന്നു. അതിനെ തുടൎന്നു കെട്ടിയിറക്കിയിരുന്ന കല്പടകളിൽ കൂടി അയാൾ മന്ദം മന്ദം ഇറങ്ങിത്തുടങ്ങി. കല്പടകളുടെ ചുവട്ടിൽ വെള്ളവും ചെളിയും നിറഞ്ഞ ഒരു കുടുസ്സായ മുറിയും അതിനെ തുടൎന്നു കഷ്ടിച്ചു ഒരാൾക്കു കുനിഞ്ഞു മാത്രം യാത്ര ചെയ്യാവുന്ന ഒരു ഗുഹാമാൎഗ്ഗവും ആ മങ്ങിയ വെളിച്ചത്തിനിടയിലും അയാൾക്കു സ്പഷ്ടമായി കാണാമായിരുന്നു. നമ്മുടെ ഭടന്റെ ഉന്മേഷം വൎദ്ധിച്ചുതുടങ്ങി; മുട്ടററം പുതയുന്ന ചെളിയിൽ ചാടി കുതിച്ചു അയാൾ ഒരു വിധത്തിൽ ഗുഹാമാൎഗ്ഗത്തിലെത്തി. ദ്വാരത്തിന്റെ മുഖപ്പിൽ പ്രവേശിച്ചപ്പോഴെതന്നെ അകത്തു നിന്നും പ്രതിധ്വനിച്ച ഒരു ഭയങ്കരമായ മുഴക്കം ആ ധീരചിത്തനേയും തെല്ലൊന്നു വിറപ്പിച്ചു. എങ്കിലും അടുത്ത ക്ഷണത്തിൽ തന്നെ ദ്വാരപാലകന്മാരായ ചില നരിച്ചീർ പ്രമാണികൾ വാതുക്കൽ പറന്നെത്തി അപരിചിതനായ അദ്ദേഹത്തിനു പക്ഷചലനങ്ങളാൽ സ്വാഗതമരുളി തങ്ങളെ അനുഗമിക്കുന്നതിനു ക്ഷണിച്ചിട്ടെന്ന ഭാവത്തിൽ തിരിച്ചു പോകുന്നതുകണ്ടു അയാൾ ശാന്തനായി. കട്ടപ്പം കുറഞ്ഞ വെട്ടുകൽപാറ തന്നെ തുരന്നു നെടുനീളത്തിൽ കിടക്കുന്ന ഗുഹാമാൎഗ്ഗത്തിൽ കൂടി ഉദ്ദേശം അരമൈൽ നടന്നിട്ടും അവസാനം കാണായ്കയാൽ നികുഞ്ചിതഗാത്രനായി യാത്ര ചെയ്ത അയാൾ

ക്ഷീണിച്ചു അല്പനേരം അവിടെ വിശ്രമിച്ചു. ദ്വാരത്തിന്റെ മുകൾഭാഗത്തു നിന്നും ഇററിററു വീഴുന്ന ജലകണങ്ങളും, അവിടെ സർവ്വത്രവ്യാപിച്ചിരിക്കുന്ന അതിദുസ്സഹമായ ദുർഗന്ധവും, വഴിയുടെ ദുർഘടസ്ഥിതിയും, വവ്വാൽ മുതലായ പറവകളുടെ സ്വൈരവിഹാരവും, എല്ലാം കൂടിക്കണ്ടു് പ്രസ്തുതഗുഹാമാർഗ്ഗം സാധാരണ ജനസഞ്ചാരമുള്ള ഒന്നല്ലെന്നു തന്നെ അയാൾ തീരുമാനിച്ചു. അല്പ വിശ്രമത്തിനു ശേഷം അയാൾ വീണ്ടും യാത്ര തുടന്നു. ഇങ്ങനെ ഇരുന്നും നിരങ്ങിയും ഇഴഞ്ഞും വലിഞ്ഞും കഷ്ടിച്ചു ഒരു മൈലിട യാത്രചെയ്തതിന്റെ ശേഷം ഗുഹയുടെ അന്ത്യഭാഗം പെട്ടെന്നു നേത്തു ഒരാൾക്കു കഷ്ടിച്ചു കമിഴ്ന്നു മാത്രം നീന്തത്തക്കവിധത്തിൽ അല്പം മുകൾ ഭാഗത്തേക്കുയൎന്നു പോയിരിക്കുന്നതായിക്കണ്ടു.

ഗുഹാമാർഗ്ഗം അവിടംകൊണ്ടവസാനിച്ചിരിക്കണമെന്നും ഇനിയുള്ള ചെറുദ്വാരം വല്ല കാട്ടുജന്തുക്കളുടേയും അളയായിരിക്കാമെന്നും അയാൾ ആദ്യം ശങ്കിച്ചു, എങ്കിലും ഒടുവിൽ അതും ഒന്നു പരീക്ഷിച്ചു നോക്കുന്നതിനു തന്നെ തീരുമാനിച്ചു. കുനിഞ്ഞിരുന്നു് തലയേ ആദ്യം വിലത്തിലേക്കുതള്ളി സാവധാനമായി നിവൎന്നു ദീപത്തെ ഉയൎത്തിനോക്കിയപ്പോൾ എന്തേ, അത്ഭുതമേ, അതിവിശാലവും മനോഹരവുമായ ഒരു മുറിയാണു് അയാളുടെ ദൃഷ്ടികളിൽപ്പെട്ടതു്. മുകൾ ഭാഗത്തു കണ്ടമുറിയുടെ തറയിൽകയ്യൂന്നി കുതിച്ചു് അയാൾ ക്ഷണത്തിൽ അതിനകത്തു കടന്നു. ഉദ്ദേശം നാല്പതടി നീളം ഇരുപത്തഞ്ചടി വീതിയിലുള്ള ഒരു വിശാലമായ മുറിയിലാണു അയാൾ കയറിപ്പററിയതു. പത്തുപതിനാറടി ഉയരത്തിൽ ചുററുമുള്ള ഭീമാകാരങ്ങളായ ഭിത്തികൾ ചീങ്കൽപാറ അറഞ്ഞു താഴ്ത്തിമിനുസപ്പെടുത്തിയിട്ടുള്ളതാണെന്നു അയാൾക്കു പ്രഥമവീക്ഷണത്തിൽ തന്നെ മനസ്സിലായി. ഭിത്തികളിൽ നിരത്തിതൂക്കിയിരുന്ന പാരസികഖഡ്ഗങ്ങളും മുറിയുടെ മൂലകളിൽ അങ്ങുമിങ്ങുമായിചാരിയിരിക്കുന്ന തോക്കുകളും ശൂലങ്ങളും ഒരു ഭാഗത്തു സഞ്ചയിക്കപ്പെട്ടിരിക്കുന്ന ചുരികക്കൂട്ടവും സംശയാസ്പദമായ ചില വികാരവിശേഷങ്ങളേ അയാളിൽ അങ്കുരിപ്പിച്ചു. തിരുവനന്തപുരത്തെ രാജകീയായുധശാലയിൽ പോലും താൻ കണ്ടിട്ടില്ലാത്ത ഈ വക ആയുധസജ്ജീകരണത്തിന്റെ ഉദ്ദേശത്തേപ്പററിയും ഭൂഗർഭശാലയുടെ ഗൂഢസ്ഥിതികളെപ്പററിയും ചിന്തിക്കുംതോറും അതുകളുടെ ഉദ്ദേശനിർവഹണം

എന്തായിരിക്കുമെന്ന ഏറാക്കുറേ അനുമാനിക്കുവാൻ ആ രണ നിപുണനു വലിയ പ്രയാസമുണ്ടായില്ല. എന്നാൽ ഈ വക സാധനങ്ങളിലെല്ലാം സംഭരണകർത്താക്കളുടെ പ്രത്യേക മുദ്ര യെന്നൂഹിക്കപ്പെടാമായിരുന്നതും ദംഷ്ട്രങ്ങളോടുകൂടിയതു മായ ഭദ്രകാളിയുടെ ലോഹനിർമ്മിതമായ ശിരച്ഛായ ബന്ധി ക്കപ്പെട്ടിരുന്നതായിക്കണ്ടു് അയാൾ അത്യത്ഭുതപ്പെട്ടു. മുറിയിൽ കണ്ട സാധനങ്ങൾ ഒന്നൊന്നായി പരിശോധിച്ചുകൊണ്ടു നമ്മുടെ പാമ്പൻ അങ്ങുമിങ്ങും ചുററി നടക്കുന്നതിനിടക്കു എവിടെ നിന്നോ പെട്ടെന്നുണ്ടായ ഒരു വായുപ്രവാഹത്താൽ അയാളുടെ കയ്യിലിരുന്ന ദീപം മിക്കവാറും പൊലിഞ്ഞുപോ കുമെന്നുള്ള സ്ഥിതിയിലായി. എങ്കിലും അയാൾ പെട്ടെന്നു കൈമറച്ചുപിടിച്ചു ആ ദീപത്തെ അണയാതെ രക്ഷിച്ചു. മുറി യുടെ ഉപരിഭാഗത്തുള്ള വൃത്താകാരമായ ഒരു ചെറുദ്വാരത്തിൽ ക്രൂടിയാണു വായുപ്രവാഹമുണ്ടായതെന്നു അല്പശ്രമത്തിനു ശേ ഷം അയാൾക്കു മനസ്സിലായി. ആകാശത്തിൽ മിന്നിത്തിളങ്ങു ന്ന താരഗണങ്ങളേ ദ്വാരത്തിൽ ക്രൂടി സൂക്ഷിച്ചുനോക്കിക്കൊ ണ്ടിരുന്ന ഭടനു ആയുഷ്കാലം മുഴവനും താൻ ആ നിലയറ യിൽ അടയ്ക്കപ്പെട്ടിരുന്നതുപോലെ, സ്വർഗ്ഗീയമായ ആ മന്ദവാ തത്തെ നിർബാധമായി ആസ്വദിക്കുന്നതിനും ഇരുൾപ്പടലം നീങ്ങി നിർമ്മലമായി തീൎന്നിരിക്കുന്ന ആകാശമണ്ഡലത്തി ൻെറ പരിപൂൎണ്ണവ്യാപ്തിയെ ഒരു നോക്കു കാണുന്നതിനും അനിവാൎയ്യമായ ഒരാസക്തി സഞ്ജാതമാകതന്നെ ചെയ്തു. ഒരാൾക്കു നിർബാധമായി പ്രകരാമായിരുന്ന ആ ദ്വാരത്തിൽ ക്രൂടി ലോകത്തിലേക്കു കടന്നു രക്ഷപെടുന്നതിനു വല്ല മാർഗ്ഗ വുമുണ്ടോ എന്നു അയാൾ അല്പനേരം ആലോചിച്ചു നിന്നു പോ യി എങ്കിൽ അതു സ്വതന്ത്രജീവിതത്തിലുള്ള മനുഷ്യസാധാ രണമായ പ്രതിപത്തി ഒന്നുകൊണ്ടു മാത്രമാണെന്നു സമാധാന നിക്കുവാനേയുള്ളു. അനന്തരം അയാൾ വീണ്ടും മുറിയിൽ ചു ററിനടന്നു പരിശോധിച്ചുതുടങ്ങി. ഒരു ഭാഗത്തു ഇരുമ്പുകവ ചങ്ങളുടെ സംഭരണമുണ്ടെങ്കിൽ ഇതരഭാഗത്തു ആയുധവിവി ധത്വത്തിൻെറ കോലാഹലമാണു്. വേറൊരു ഭാഗത്തു ഭയ ങ്കരരൂപിണിയായ ഭദ്രകാളിയുടെ ശിരോരൂപത്തെ ചിത്രീകരി ച്ചുള്ള തലപ്പാവുകൾ അണിനിരന്നുതൂങ്ങുന്നുവെങ്കിൽ മറെറാ രു ദിക്കിൽ ഭയങ്കരതരങ്ങളായ കരിമ്പടയങ്കികൾ കാട്ടാളപ്പട പോലെ പ്രത്യക്ഷപ്പെടുന്നുണ്ടു്. പ്രസ്തുത കരിമ്പടയങ്കികളു

ടെ ദശ്നം അല്പം മുൻപു താൻ കണ്ട പൈശാചിക രൂപങ്ങ ളേ യാദൃഛികമായി അയാളുടെ മനസ്സിൽ അങ്കുരിപ്പിച്ചു. ഒട്ടു നേരം കൊണ്ടു ആയുധപ്പുരയുടെ പരിശോധന കഴിഞ്ഞു. അ ടുത്തതായി മററു വല്ല മുറികളിലേക്കും കടക്കുവാൻ മാർഗ്ഗമു ണ്ടോ എന്നു അയാൾ ആരാഞ്ഞുതുടങ്ങി. എന്നാൽ താൻ ആ ദ്യം കയറിയ ചെറുദ്വാരമല്ലാതെ പ്രത്യക്ഷമായ മറെറാരു വാതായനങ്ങളും കാണ്മാനില്ലായിരുന്നു. താൻ യാത്ര ചെയ്ത മാർഗ്ഗത്തിൽ മനുഷ്യപ്പെരുമാററത്തിൻെറ യാതൊരു ലക്ഷ്യ ങ്ങളും കാണാത്തതുകൊണ്ടു ഇത്ര പ്രധാനമായ ഒരറയിലേക്കു നിത്യോപയോഗമുള്ള ഏതെങ്കിലും പ്രവേശമാർഗ്ഗം കാണ ണമെന്നും ഒരു പക്ഷെ അതൊരു ഗൂഢമാർഗ്ഗമായിരുന്നേ ക്കാമെന്നും അയാൾ അനുമാനിച്ചു. ശിലാനിർമ്മിതമായ ഭി ത്തികളുടെ ഓരോ ഭാഗങ്ങളും അവയിൽ തറച്ചിരിക്കുന്ന ഓ രോ ആണികളും അയാൾ പരിശോധിച്ചുതുടങ്ങി. ഇങ്ങനെ ഒട്ടുനേരം കഴിഞ്ഞപ്പോൾ ഒരൊഴിഞ്ഞ കോണിൽ ഒററയാ യി തറച്ചിരിക്കുന്ന ഒരു ചെറിയ ആണി അയാളുടെ ദൃഷ്ടി യിൽ പെട്ടു. ഗുഹാദ്വാരങ്ങളേയും കൃത്രിമ വാതായനങ്ങളേയും പററി നേരത്തേ കേട്ടു പരിചയമുണ്ടായിരുന്നതിനാൽ താൻ കണ്ട ആണി ഏതെങ്കിലും ഒരു കൃത്രിമവാതായനത്തിൻെറ ബന്ധനസ്ഥാനമായിരിക്കുമെന്നനുമാനിച്ച് അയാൾ അതി നെ പിടിച്ചൊന്നമർത്തി. ഉടൻ തന്നെ ആ ശിലാനിർമ്മിത മായ ഭിത്തിയുടെ ഒരു ഭാഗം പാതാളലോകത്തേക്കു പാഞ്ഞു മറഞ്ഞു. തൽസ്ഥാനത്തു രണ്ടു മൂന്നാളുകൾക്കു നിഷ്പ്രയാസം കടന്നു പോകത്തക്ക വിധത്തിൽ ഒരു വലിയ ദ്വാരം പ്രത്യക്ഷ പ്പെട്ടു. നമ്മുടെ ഭടൻ ജിജ്ഞാസയാലോ സ്വാതന്ത്ര്യലാഭ ത്തിലുള്ള അത്യാസക്തി കൊണ്ടോ പ്രേരിതനായി അടുത്ത മുറിയിലേക്കു കടന്നു.

അതും താൻ മുമ്പു സന്ദശിച്ച മുറിപോലെ തന്നെ പാ റതുരന്നുണ്ടാക്കിയിട്ടുള്ളതെങ്കിലും തുലോം ചെറുതായ ഒരറ യാണെന്നു പ്രഥമവീക്ഷണത്തിൽ തന്നെ അയാൾക്കു മനസ്സി ലായി. മുറിയിൽ പ്രവേശിച്ച ഉടൻ തന്നെ ദുസ്സഹമായ എ ന്തോ ഒരു ദുർഗന്ധം അയാളെ പീഡിപ്പിച്ചുതുടങ്ങി. അയാൾ ദീപവുമായി അറയുടെ അന്തർഭാഗത്തേക്കു കടന്നു പരി ശോധനയാരംഭിച്ചു. എന്നാൽ എന്തത്ഭുതം മൃത്യുവിനെ ത ന്നെയും അലക്ഷ്യമായി ഗണിക്കുന്ന ആ ശിലാമനസ്കനും

ഒരു ഞെട്ടലോടുകൂടി ഒരടി പിന്നോട്ടുവയ്ക്കുന്നു. അയാൾ ത
ന്റെ ദീപത്തെ സാവധാനത്തിൽ താഴ്ത്തി മന്ദം മന്ദം മു
ന്നോട്ടടുത്തു സൂക്ഷിച്ചുനോക്കുന്നു. മലൎന്നു കിടക്കുന്ന ഒരു മൂരി
ക്കുററന്റെ നടകൾ നാലും നിലത്തു ഭദ്രമായി ഉറപ്പിച്ചിട്ടു
ള്ള നാലിരുമ്പുകുററികളിലായി ബന്ധിച്ചും വൃഷഭത്തിന്റെ
ഉദരം പിളൎന്നു ഉള്ളടക്കങ്ങളെമാററി വൃത്തിയാക്കിയും ആ ഭാ
ഗത്തു തിണൎത്തരക്തംകൊണ്ടു നിറഞ്ഞും ആ രക്തത്തിൽ ത
ന്നെ എന്തോ നീലിമദ്യുതി കലൎന്നും കാണപ്പെടുന്നു. അതി
നടുത്തുതന്നെ രാജോചിതമായ ഒരു സപ്രമഞ്ചത്തിൽ വില്ലൂ
സുമെത്തയും അതിനെ മൂടിയൊരു വെള്ളവസ്ത്രവും വിരിച്ചിരു
ന്നതിൽ രക്താഭിഷിക്തനായ ആരോ ഒരാൾ അല്പ സമയം
മുമ്പു് ശയനം ചെയ്തതിന്റെ ലക്ഷ്യങ്ങളും കാണുമാറുണ്ടു്.
വെള്ളവസ്ത്രവും മെത്തയുമാസകലം രക്തത്തിൽ പുരണ്ടും
മൃതമായ വൃഷഭത്തിന്റെ പക്കൽ നിന്നും ആരോ സപ്രമഞ്ച
ത്തിലേക്കു നടന്ന കാലടികൾ രക്തവൎണ്ണത്തിൽ നിലത്തു പ
തിഞ്ഞും കാണുന്നു. രക്തം ഇനിയും പൂൎണ്ണമായുണങ്ങിയിട്ടി
ല്ലാത്തതുകൊണ്ടും ബലിക്കുററന്റെ ദേഹത്തെ ചൂടു് അപ്പഴും
മുഴുവൻ നീങ്ങിയിട്ടില്ലാത്തതിനാലും മനുഷ്യബുദ്ധിക്കമെരാത്ത
തായ ഈ അത്ഭുതസംഭവം നടന്നിട്ടിനിയും അധികനേരമാ
യിട്ടില്ലെന്നു അയാൾ നിഷ്പ്രയാസം അനുമാനിച്ചു.

ഈ കാഴ്ചതന്നെ ഉററുനോക്കിക്കൊണ്ടു അയാൾ ഒട്ടു
നേരം അവിടെ സ്തംഭിച്ചുനിന്നുപോയി. എന്നിട്ടും ആ
മുറിയിൽ സൎവ്വത്ര വ്യാപിച്ചിരിക്കുന്ന ദുൎഗന്ധത്തിന്റെ
ഹേതു എന്തെന്നു നിൎണ്ണയിക്കുന്നതിനു് അയാൾക്കു കഴിഞ്ഞി
ല്ല. അൽഭുതഭയപാരവശ്യങ്ങളാൽ ക്ഷീണചിത്തനായി അ
യാൾ ആ കൃത്രിമകേന്ദ്രമായ അറയിൽ പിന്നേയും പരിശോ
ധന തുടൎന്നു. അത്ഭുതങ്ങളിലത്യത്ഭുതമെന്നോ? അയാൾ പി
ന്നേയും ഊൎദ്ധ്വനയനനായി കണ്ണിമക്കാതെ തുറിച്ചുനോക്കി
നിന്നുപോകുന്നു. സുവൎണ്ണപ്രഭാപൂരിതനായ ഒരു കേസരി വീ
രൻ വാലുയൎത്തി കാൽകവച്ചു വായും പിളൎന്നു നിൽക്കുന്നു.
അതിന്റെ മുമ്പിൽ സ്ഥിതിചെയ്യുന്ന ഒരു സ്പടിക പാത്ര
ത്തിലേക്കു തുറന്നവായിൽ നിന്നു അപ്പോഴും ഇററിററു വീണു
കൊണ്ടിരുന്ന ഒരു വക വെളുത്ത ദ്രാവകം ആ പ്രദേശമെല്ലാം
ദുൎഗന്ധത്താൽ മലിനമാക്കുന്നു. ആ പരിഭ്രാന്തചിത്തൻ ദീപ
ത്തെ അടുപ്പിച്ചു തന്റെ മുമ്പിൽ നിൽക്കുന്ന ഹരിവീരൻ യ

ഥാർത്ഥത്തിൽ നിർജ്ജീവസത്വംതന്നെയോ എന്നൊരു ദ്രുത പരിശോധന നടത്തി സമാധാനപ്പെട്ടു. അടുത്തു തന്നെ മേശയിലിരിക്കുന്ന ചെറുപാത്രങ്ങളിൽ പല ഇനത്തിലുള്ള പച്ചിലകൾ ഇടിച്ചു പിഴിഞ്ഞ നീരുകളും ചില ഫലമൂലപുഷ്പാദികളും കാണപ്പെട്ടവ അയാളൊന്നൊന്നായി പരിശോധിച്ചു തീർത്തു. എങ്കിലും എന്തോ കൃത്രിമപ്രസ്ഥാനങ്ങളെന്നു മാത്രമല്ലാതെ ഇതിലെല്ലാം അന്തർലീനമായിരിക്കുന്ന രഹസ്യങ്ങൾ എന്തെന്നു സൂക്ഷ്മമായി ഗ്രഹിക്കുവാൻ അയാൾ പ്രാപ്തനായില്ല. അടിക്കടി വർദ്ധിച്ചുവരുന്ന അത്ഭുതജിജ്ഞാസകളെ പുലത്തിക്കൊണ്ടു പോകുന്ന ഓരോ അഭിനവക്കാഴ്ചകളുംകണ്ടു സംതൃപ്തനാകാതെ അയാൾ വീണ്ടും വല്ല കൃത്രിമവാതിലുകളോ അറകളോ ഉണ്ടോ എന്നന്വേഷണം തുടങ്ങി. ഈ ഉദ്യമം മുൻപിലത്തേതുപോലെ തന്നെ അത്ര ശ്രമസാദ്ധ്യമായിരുന്നില്ല. കരിങ്കൽപ്പടകൾ നിരന്നുകണ്ട ഒരു കോവണിയിൽക്കൂടി അയാൾ സാവധാനത്തിൽ മേല്പോട്ടു കയറി. പത്തുപതിനഞ്ചു പടികൾ കയറിക്കഴിഞ്ഞപ്പോൾ തന്റെ മാർഗ്ഗത്തെ പ്രതിബന്ധിച്ചു ഒരു മരക്കതക് അയാളുടെ മുഷ്ടിഭാരത്തിനമർന്നു വഴികൊടുത്തു. ജിജ്ഞാസയാൽ പ്രേരിതനായി അയാൾ മുകളിലെ മുറിയിലേക്കു കയറി. ഇതിന്റെ മുകൾ പുഷ്പമായി കൃത്തുവൃത്താകാരമായ ഒരു ദ്വാരത്തിൽ അവസാനിച്ചിരുന്നു എന്നുള്ളതു് ഇതിനു മററു മുറികളെ അപേക്ഷിച്ചുള്ള ഒരു വിശേഷമായിരുന്നു. വിസ്താരത്തിൽ ആയുധപ്പുരയേക്കാൾ ഒട്ടും കുറവായിരുന്നില്ലെന്നു തന്നെയല്ല, അതിൽ ചുറേറാടു ചുററും ശില്പ വൈദഗ്ദ്ധ്യത്തിന്റെ വൈശിഷ്ട്യപൂർത്തിയെ പ്രതിബിംബിപ്പിക്കുന്നതായ ഒട്ടു വളരെ മനോഹരവിഗ്രഹങ്ങൾ ഭിത്തിയോടുചേർത്തു നിർമ്മിച്ചവ സാക്ഷാൽ ദേവസദസ്സുപോലെ പ്രത്യക്ഷപ്പെട്ടു. മുറിയുടെ മദ്ധ്യഭാഗത്തായി അണിയിട്ടു നിരന്നുനിന്നിരുന്ന രണ്ടു വരി ഭീമസ്തംഭങ്ങൾ തറയിൽനിന്നും മുളച്ചുവളന്നു മേൽക്കൂട്ടമായി സംഘടിച്ചിട്ടുള്ളതു തന്നെയോ എന്നു അയാൾ ശങ്കിച്ചുപോയി. ഭിത്തിയിലുള്ള ഓരോ സ്വരൂപങ്ങളേയും പ്രത്യേകം പ്രത്യേകം പരിശോധിച്ചും അല്പം മുൻപു താൻ ദർശിച്ചതായ അത്ഭുതക്കാഴ്ചകളേപ്പോലെ വല്ലതും അവിടെയും കണ്ടേക്കുമോ എന്നു സശ്രദ്ധം സൂക്ഷിച്ചും അയാൾ അങ്ങുമിങ്ങും ചുററി നടന്നുതുടങ്ങി. എങ്കിലും കരകൗശല വേലക

ളൂടെ വിശേഷവിധിയായ ഒരു പ്രദൎശന മന്ദിരമെന്നല്ലാതെ മനുഷ്യബുദ്ധിയുടെ ക്ഷുദ്രതരമായ പ്രകടനഫലങ്ങൾ ഒന്നും തന്നെ അവിടെ കണ്ടില്ല. ഇങ്ങനെ സുദൎശന സാഫല്യത്താൽ ആനന്ദചിത്തനായും എന്നാൽ പ്രതീക്ഷിച്ചതുപോലെയുള്ള അത്ഭുതരംഗങ്ങൾ ആ മുറിയിൽ ഒന്നുംതന്നെ കണ്ടെത്താഴികയാൽ അല്പം ഇച്ഛാഭംഗത്തോടുകൂടിയും പരിശോധന മതിയാക്കിയിട്ട ഇനിയും പുരോഗമനത്തിനു വല്ല മാൎഗ്ഗവുമുണ്ടോ എന്നു ഭടൻ ആരാഞ്ഞുതുടങ്ങി. തറയും ഭിത്തികളും ഒന്നൊന്നായി പരിശോധനയാരംഭിച്ചു. ഇതിനിടയിൽ ഒരു വശത്തെ മതിൽ അയാളുടെ കരസ്പൎശമേററു ഉലഞ്ഞിളകി അല്പസമയത്തിനിടയിൽ വീണ്ടും നിശ്ചലമായി. പ്രഥമവീക്ഷണത്തിൽ മററു ഭിത്തികളെപ്പോലെ ശിലാഖചിതമായ ഒരു കൽക്കോട്ടയെന്നു ശങ്കിക്കപ്പെട്ടുപോയ ആ വിരി യഥാൎത്ഥത്തിൽ ഒരു തിരശ്ശീലമാത്രമാണെന്നു മനസ്സിലാകുകയാൽ അതിനപ്പുറം പൂൎവ്വോപരി വിശേഷതരമായ എന്തോ അത്ഭുതങ്ങൾ ഉണ്ടെന്നുതന്നെ അയാൾ അനുമാനിച്ചു. മുകളിലുള്ള ഒരു കമ്പിത്തുലാത്തിൽ ബലമായി ചുററി ഇരുഭിത്തികോൺകളിൽ നിന്നും പുറപ്പെട്ടു് തറയുടെ അടിയിൽ ബലമായി വേരുറച്ചിട്ടുള്ള ഈ ഒററത്തിരശ്ശീലയേ ഭേദിച്ചു അപ്പുറം കടക്കുന്നതിനു് ഒരു മാൎഗ്ഗവും കാണാതെ അയാൾ കുഴങ്ങി. വല്ലടത്തും ഒരു ചെറുദ്വാരമുണ്ടാക്കി അകത്തു കടന്നെങ്കിലോ എന്നയാൾ വിചാരിച്ചു. പക്ഷെ അതു തന്റെ ഈ അപ്രതീക്ഷിത സന്ദൎശനത്തെ ഒരു പക്ഷെ വെളിപ്പെടുത്തിയേക്കാമെന്നു ശങ്കിച്ചതിനാൽ അതിനൊരുമ്പെട്ടില്ല. ഇതിനിടയിൽ ഒരു പാശപുഛം ഭിത്തിയിലുള്ള ഒരു ദ്വാരത്തിൽകൂടി പുറത്തേക്കു നീണ്ടുകിടക്കുന്നതു് അയാളുടെ ദൃഷ്ടികളിൽപെട്ടു. ഒരു പക്ഷെ ഇതുതന്നെയായിരിക്കാം തിരോധാനത്തിനുള്ള മാൎഗ്ഗമെന്നൂഹിച്ചു അയാൾ അതിൽ പിടിച്ചു ഒരു വലി വലിച്ചതും ആ ധീരപുരുഷന്റെ ഹൃദയത്തെ സ്തംഭിപ്പിച്ചുകൊണ്ടു് ഒരു ചെറുമണിനാദം ഒട്ടുനേരത്തേക്കു് അവിടെല്ലാം മാറെറാലികൊണ്ടതും, തിരശ്ശീല എന്തോ അദൃശ്യശക്തിയാലെന്നപോലെ തെരുത്തുരുണ്ടു് ഒരു വശത്തേക്കു നീങ്ങിയതും രണ്ടു നിമിഷങ്ങൾക്കുള്ളിൽ കഴിഞ്ഞു. മാൎഗ്ഗം തെളിഞ്ഞു കണ്ടപ്പോൾ ജിജ്ഞാസുവായ ആ പാന്ഥൻ തന്റെ സംഭ്രാന്തി

യിൽനിന്നുമുണന്നു സാവധാനത്തിൽ മുമ്പോട്ടു നീങ്ങിത്തുടങ്ങി. അയാൾ പെട്ടെന്നു സ്തംഭിച്ചു നില്പുകൊള്ളുന്നു. ദീപത്തെ ഒന്നുകൂടെ മുമ്പോട്ടുനീട്ടിപ്പിടിച്ചു വീണ്ടും സൂക്ഷിച്ചുനോക്കി. ഭീമാകാരനായ ഒരു മനുഷ്യൻ തന്നെ എതിരിട്ടു വരുന്നോ എന്ന് അയാൾ ശങ്കിച്ചു. അല്പസമയം നോക്കിനിന്നിട്ടും പ്രത്യക്ഷപ്പെട്ട സത്വം യഥാസ്ഥിതിയിൽതന്നെ നിൽക്കുന്നു എന്നു കണ്ടപ്പോൾ വീണ്ടും അയാൾ സമാധാനപ്പെട്ടു. മന്ദം മന്ദമായി അയാൾ വീണ്ടും മുമ്പോട്ടണഞ്ഞു. ഘോരദംഷ്ട്രങ്ങളെ ഇളിച്ചുകാട്ടിക്കൊണ്ടും രക്തപാനത്താൽ ശോണവർണ്ണമായ വദനഗഹ്വരത്തെ പിളന്നു, കണ്ണുകൾ തുറിച്ചും അർദ്ധനഗ്നയായി നിൽക്കുന്ന ദുർഗ്ഗാദേവിയുടെ ഒരു വിഗ്രഹം അയാളുടെ ദൃഷ്ടികളിൽപ്പെട്ടു. ക്രൂരതരമെങ്കിലും സുവർണ്ണമായ അതിന്റെ ലോഹപ്രഭയേ അയാൾ വീണ്ടും സൂക്ഷിച്ചുനോക്കിനിന്നു. വിഗ്രഹത്തിന്റെ പിറകിലായി എന്തോ ചില വലിയ യന്ത്രബന്ധങ്ങൾ അടുത്തതായി അയാളുടെ ദൃഷ്ടിയിൽപ്പെടുകയുണ്ടായി. പക്ഷെ അവയൊന്നും ശരിയായി പരിശോധിക്കുന്നതിനിടകിട്ടുന്നതിനു മുമ്പിൽ മുറിയുടെ ഭിത്തിപിളന്നു യമകിങ്കരന്മാരായ നാലു രാക്ഷസവീരന്മാർ അയാളുടെ നേരെ കുതിച്ചുചാടി. നിരായുധനായ അയാൾ സംഭ്രമചിത്തനായി നിന്നുപോയി. അല്പം മുൻപു താൻ കണ്ടതായ ആയുധങ്ങളിൽ ഒരെണ്ണമെങ്കിലുമെടുക്കുന്നതിനു സാധിക്കാഞ്ഞ തന്റെ ബുദ്ധിമോശത്തെ പഴിച്ചുകൊണ്ടു ഒരു മുഷ്ടിയുദ്ധത്തിനുതന്നെ അയാൾ സന്നദ്ധനായി. ആയുധപാണികളായ യമകിങ്കരന്മാർ നിഷ്പ്രയാസം അയാളെ ബന്ധിതനാക്കി. ഒരു വാക്കുപോലും സംസാരിപ്പാൻ സാധിക്കുന്നതിനു മുമ്പിൽ യമകിങ്കരന്മാരോ പ്രതിഷ്ഠാമൂർത്തിയായ അംബികാ സ്വരൂപിണിയുടെ അനുചരന്മാരോ ആയ ആ ഭൂതത്താന്മാർ നമ്മുടെ പാന്ഥനേയും കൊണ്ടു വീണ്ടും ഭിത്തികളുള്ളിൽ അന്തർദ്ധാനം ചെയ്തു.

—— :0: ——

# നാലാം അദ്ധ്യായം

"ബന്ധുക്കളോടിത്ഥമവൻ പറഞ്ഞു,
ബന്ധംനമുക്കായതു കർമ്മദോഷാൽ
എന്തെന്നറിഞ്ഞീല മരിച്ച ബാലൻ
ചിന്തിക്കിലുണ്ടായതിനല്ല തുമ്പം
ആയുസ്സു വന്നില്ലതുതന്നെ മൂലം
നായാട്ടിനും കാരണമെന്നുതന്നെ".

സ്വരാജ്യത്തിലുണ്ടായിരുന്ന അന്തഃഛിദ്രങ്ങളെ അമർത്തി എട്ടുവീടരേയും കൂട്ടരേയും പാടേ വിധ്വംസനംചെയ്തതിന്റെശേഷം ആ വീരശൂരപരാക്രമനായ രാജസിംഹം വേണാടിന്റെ പരിമിതിയെ വിപുലമാക്കുന്നതിനായിവാളെടുത്തു. വേണാട്ടധിപന്റെ ഖഡ്ഗവിഭ്രമണത്തിന്റെ മാറ്റൊലി കേട്ട് സംഭ്രാന്തചിത്തരായ മദ്ധ്യകേരളാധിപതികളിൽ മിക്കവരും മുടിവച്ചടിയറപറഞ്ഞൊഴിഞ്ഞു. എതിരിടുന്നതിനു കോപ്പിട്ടവരിൽ പലരും മൃതിപട്ടത്തിനും മറ്റുള്ളവർസാമന്തപട്ടത്തിനും നിർബന്ധിതരായി. പെരുംപ്രതാപവാനായി, പ്രജാപിതാവായി, രാജ്യലക്ഷ്മീകാന്തനായി, കരുണാശാലിയായി 925-ൽ ജനപാലനം ചെയ്തു വാണരുളിയ വടക്കുംകൂർ വീരവർമ്മ 'പ്പെരുമാൾ' തിരുവടികളും ഭാഗ്യദോഷത്താൽ തിരുവിതാംകൂർ സൈന്യങ്ങളുടെ യുദ്ധഭേരികേട്ടു ഞെട്ടിവശായി. രാമയ്യന്റെ പടയേറ്റമുണ്ടെന്നു കേട്ട വീരവർമ്മൻ സ്വസേവകപ്രധാനനായ മുറിഞ്ഞപ്പള്ളിത്തരകനെ വരുത്തി അനന്തരകരണീയമെന്തെന്നു "ഡർബാർ" കൂടിയാലോചിച്ചു. രാമയ്യന്റെ ഭുജബല പരാക്രമങ്ങളെ കേട്ടു കാതു തഴമ്പിച്ചിരുന്ന തരകൻ ആയുധംവച്ചു കീഴടങ്ങുന്നതു് താൽക്കാലിക നിലക്കു യുക്തമെന്നുപദേശിക്കയാണു ചെയ്തതു്. മകുടനാശ സ്മരണമാത്രത്താൽ മനം കലങ്ങിയ തമ്പുരാൻ തന്റെ സേവക പ്രധാനന്റെ ഉപദേശവൈകല്യത്തേയും ഭീരുത്വത്തെയും കണ്ടു ഒന്നു ചിരിക്കതന്നെ ചെയ്തു. ഗത്യന്തരമില്ലെന്നുകണ്ട തരകൻ തന്റെ പ്രജാധർമ്മത്തെ നിറവേറ്റുന്നതിനുദ്യുക്തനായി ഒരു സൈന്യശേഖരം ചെയ്തുകൊണ്ടു് തെക്കോട്ടു പുറപ്പെട്ടു. ആറന്മുളക്കു് അല്പം വടക്കുവച്ചു് തരകനും കൂട്ടരും രാമയ്യന്റെ പെരുമ്പടയെ അഭിമുഖീകരിച്ചു. തന്റെ വിജയ പ്രാ

ഷ്ഠിയുടെ സാധുതയേ ഒരു നോട്ടത്തിൽ മനസ്സിലാക്കിയ നയശാലിയായ തരകൻ യുദ്ധത്തിനു പകരം രാജദ്രോഹോദ്യമത്തെ അഭിനയിച്ചു് രാമയ്യനുമായി അഭിമുഖസന്ദൎശനത്തിനാവശ്യപ്പെട്ടു്, സഖ്യത്തിനുദ്യമിക്കയാണു ചെയ്തതു്. വരിക്കോലി, ആനത്താനം, മുതലായ കാടുകളിൽ ഒട്ടുവളരെ സൈന്യങ്ങളെ തമ്പുരാൻ ഒളിച്ചു താമസിപ്പിച്ചിട്ടുണ്ടെന്നും, അഭിമുഖസമരത്തിനു അശക്തനായ അധിപതി കപട വിദ്യകൾകൊണ്ടു തിരുവിതാംകൂർ സൈന്യത്തെ കൊന്നൊടുക്കുന്നതിനുദ്ദേശിക്കുന്നുവെന്നും, രാമയ്യനേയും സൈന്യത്തെയും സൂത്രത്തിൽ അകററി കാട്ടുസൈന്യങ്ങൾക്കിടയിൽപെടുത്തുന്നതിന് തന്നെ നിയോഗിച്ചിരിക്കുന്നു എന്നും രാജ്യലാഭത്തിനുശേഷംതന്നെ അനുകൂലിക്കാമെങ്കിൽ യുദ്ധം കൂടാതെ തന്നെ രാജ്യം സ്വാധീനപ്പെടുത്തിക്കൊടുക്കാമെന്നും മററും ആ നയകോവിദൻ പലേ വെടിവീരസ്യങ്ങളും പൊട്ടിച്ചു. തരകന്റെ പ്രസ്താവനകൾ കേട്ടു വിറക്കുന്നവിനു രാമയ്യൻ ഭീരുവോ മറേറാ ആയിരുന്നില്ലെങ്കിലും യുദ്ധംകൂടാതെ രാജ്യം സ്വാധീനപ്പെടുത്തുന്നകാൎയ്യം ആ പോരാളിവീരനും സൎവ്വഥാ സമ്മതംതന്നെ ആയിരുന്നു, രാമയ്യന്റെ അനുകൂലമറുപടി കിട്ടിയ ഉടൻതന്നെ തന്റെ അന്നദാതായ പൊന്നുതമ്പുരാനെ പ്രാണാപായംകൂടാതെ സംരക്ഷിക്കുന്നതിനുള്ള മാൎഗ്ഗങ്ങളെപ്പററി തരകൻ ചിന്തതുടങ്ങി. വടക്കുംകൂർ സൈന്യങ്ങൾ പരാജിതരായെന്നും, ജീവനിൽ കൊതിയുണ്ടെങ്കിൽ കുടുംബസമേതം നാടുവിട്ടോടി രക്ഷപെട്ടുകൊള്ളാമെന്നും തന്റെയൊരു വിശ്വസ്തഭൃത്യൻ മുഖേന രാജധാനിയിൽ അറിവുകൊടുത്തു. അനന്തരം രാജകുടുംബത്തിനു നിൎബാധമായി രക്ഷപെടുവാൻ വേണ്ട സമയലാഭം വരുത്തുന്നതിലേക്കും തന്റെ കൌടില്യങ്ങൾ പ്രത്യക്ഷപ്പെടാതിരിക്കുന്നതിനുമായി തരകൻ തിരുവിതാംകൂർ സൈന്യങ്ങളെ പല കാട്ടുവഴികളിൽകൂടി നയിച്ചു് ഒന്നു രണ്ടു ദിവസത്തിനകം വടക്കുംകൂർ രാജധാനിയായ കടുത്തുരുത്തിയിൽ പ്രവേശിച്ചു. അപ്പോഴേക്കും വീരവൎമ്മനും കുടുംബവും നാടുവിട്ടിരുന്നതിനാൽ രാമയ്യൻ നിൎബാധമായി രാജധാനിയിൽ കയറി തന്റെ ജയക്കൊടി പാറിച്ചു.

വത്സരങ്ങൾ ചിലതു കഴിഞ്ഞു. മുറിഞ്ഞപ്പുള്ളിത്തരകൻ തിരുവിതാംകൂറിന്റെ കാരുണ്യക്കൊഴുപ്പിൽ തഴച്ചു വളൎന്നു്

കബേരപട്ടം ചൂടി സാർവ്വഭൌമത്വം അഭിനയിച്ചു് സുഖിച്ചു വാഴുന്നു. വടക്കംകൂർ എന്നുള്ള നാമംതന്നെ സകല ജനതതിയുടെയും സ്മരണയിൽ നിന്നും മറഞ്ഞു തുടങ്ങി. ഒരുകാലത്തു് സ്നേഹവാത്സല്യാദികളോടുകൂടി തന്റെ പ്രജാസഞ്ചയത്തെ പരിപാലിച്ചുപോന്ന വീരവർമ്മനെ അദ്ദേഹത്തിന്റെ വാത്സല്യപ്രജകളിൽ ഒരുത്തനുംതന്നെ അനുസ്മരിക്കപോലും ചെയ്യാതായി. തിരുവിതാംകൂറിന്റെ അഭിനവമായ ഭരണസീമയിൽ അമന്ന ജനതതി കാലാനുസൃതമായ ജീവിതവൃത്തിയാനങ്ങൾപ്പെട്ടെപ്പെട്ടു സസുഖം നിവൃത കഴിച്ചു പോന്നു. നാടുവിട്ടോടിയ വീരവർമ്മൻ കോഴിക്കോട്ടു സാമൂതിരിയേ ശരണം പ്രാപിച്ചു് അദ്ദേഹത്തിന്റെ സംരക്ഷണയിൽ രാജകീയാഡംബരങ്ങൾക്കു ലോപം വരാതെ തന്നെ ജീവിച്ചു വരുന്നു.

വിധിവൈകല്യത്താൽ ഗ്രസിതരായ ലോക സാമ്രാട്ടുകളേയും ലോകം അവഗണിയ്ക്കുന്നു, അതേ, ഇതുതന്നെയല്ലേ ലോകസ്വഭാവം. ഈ ജഡജീവങ്ങൾ തമ്മിൽ വേർപിരിഞ്ഞാൽ ലോകത്തിൽ തന്റെ സർവ്വ പ്രേമനിദാനങ്ങളായുള്ള പുത്രകളത്രാദികളെതന്നേയും മനുഷ്യൻ പരിത്യജിക്കുന്നു. തനിത്തങ്കപ്പകിട്ടിനു മാററുകുറക്കുന്ന ആ കാഞ്ചനകളേബരത്തേ കൃമികൾക്കാഹാരമായി ഭൂദാനം ചെയ്യുന്നു. അല്പകാലത്തേക്കു വല്ലതും ഒരു സ്മരണ, ആനന്ദകരമായ ഒരു വികാരം, വല്ലപ്പോഴുമൊരിക്കൽ അവനിൽ നിഴലിച്ചെങ്കിലുമായി ഇല്ലെങ്കിലുമായി. അതും അല്പകാലത്തേക്കുമാത്രം. അനന്തരം പ്രപഞ്ചത്തിരത്തള്ളലിലകപ്പെട്ടു് മായാലീലകൾക്കു വശംവദനായി അവൻ അഭിനവമായ മിത്രലാഭത്താൽ തൃപ്തിയടഞ്ഞും പൂർവ്വസ്മരണകളേ പാടേ പരിത്യജിച്ചും പോകുന്നു. ജീവലോകത്തിൽ ദേഹീദേഹങ്ങളുടെ ഐക്യം ജീവസന്ധാരണത്തിനു അനിഷേധ്യമായ ഒന്നാണെങ്കിൽ മായാലോകത്തിൽ യശസ്സിദ്ധിയുടെ പരിണാമഗുപ്തി സ്ഥാനമാനാദി മാഹാത്മ്യങ്ങളിലാണ് സ്ഥിതിചെയ്യുന്നതു്. നിർദ്ധനനും നിഷ്പ്രഭനുമായ ഒരു മനുഷ്യൻ യഥാത്ഥത്തിൽ ജീവലോകത്തിൽ വിഹരിക്കുന്നുവെങ്കിലും മായാലോകത്തിൽ അവൻ മൃതനും മിഥ്യാജീവിയുമാണ്. ആ സ്ഥിതിക്കു് സ്ഥാനഭ്രഷ്ടനായി കേവലം നിരാധാരനായി ചമഞ്ഞ നമ്മുടെ വീരവർമ്മനും മായാലോകത്തിൽ നാമമാത്രനായി കീർത്തിലോകത്തിൽനിന്നും

അന്തർദ്ധാനം ചെയ്തു് നിർവ്വാണമടഞ്ഞുപോയതും ലോകഗതിക്കനുയോജ്യമായ ഒരു സാധാരണ സംഭവമെന്നേ വിചാരിക്കേണ്ടതുള്ളു. അക്കാര്യമെങ്ങനേയുമിരിക്കട്ടേ, നമുക്കു് കഥാഭാഗത്തേ തന്നെ തുടരാം.

സൌഭാഗ്യമൊരിക്കലും സമ്പൂൎണ്ണമായി ഒരുത്തനെ അനുഗ്രഹിക്ക ഈ ലോകസ്ഥിതിക്കു് സംഭവ്യമല്ലല്ലോ. തിരുവിതാംകൂറിന്റെ കാരുണ്യക്കടാക്ഷത്തിൽ കുബേരപട്ടം ചൂടിയ തരകൻ വാസ്തവത്തിൽ വിത്തംകണ്ടു ചിത്തം വെറുത്തുപോയി എങ്കിലും ഈ കഥ നടക്കുന്ന കാലത്തു് ഒരു വലിയ ശോകാർണ്ണവത്തിൽ കിടന്നുഴലുകയാണു്. രണ്ടു നാലാഴ്ചവട്ടങ്ങളായി തന്റെ ശയ്യയേ മാത്രം അവലംബിച്ചു കഴിച്ചുകൂട്ടുന്ന തരകന്റെ തടിച്ചു കൊഴുത്ത ശരീരം മുഴുവൻ ഒട്ടി അസ്ഥിമാത്രനായും ജരാനരകാ പൂർവ്വോപരി ബാധിച്ചു് സർവ്വത്ര അവശനായും കാണപ്പെട്ടുന്നു. ഒരു വൻപടയേ ഏകവീക്ഷണമാത്രത്താൽ നയിക്കുവാൻ പോരുമായിരുന്ന നയനങ്ങളുടെ ആ രൌദ്രപ്രഭ ആകമാനം അസ്തമിച്ചു് ജല സംഭരണം ചെയ്യപ്പെട്ടിട്ടുള്ള ഇരുകൂപങ്ങൾ പോലെ പ്രത്യക്ഷപ്പെടുന്നു. അന്നു് പുലൎന്നു് എട്ടുപത്തു നാഴിക കഴിഞ്ഞപ്പോൾ ജീവമൃതനായ ആ പടുവൃദ്ധൻ തന്റെ അറയുടെ കിഴക്കുവശമുള്ള വരാന്തയിൽ ഒരു സാൽവയിൽ പൊതിഞ്ഞു് തൂണുചാരി ഇരിപ്പുപിടിച്ചു. സംഭാരസമൃദ്ധിയോടുകൂടി തന്റെ മുമ്പിലിരിക്കുന്ന വെള്ളിച്ചെല്ലം തുറന്നു് ഒരു വെററിലയെടുത്തു് തൊറുത്തതു് ഇടതുകൈയുടെ വിരലുകൾക്കിടയിലും, വാരിപ്പിടിച്ച പാക്കുകഷണങ്ങൾ വലതുകൈയിലുമായി ഉദിച്ചുയരുന്ന ബാലരവിയേ നിരുദ്ദേശനായി നോക്കി നിശ്ചേഷ്ടനായി ചിന്താഗ്രസ്തനായി അദ്ദേഹം അവിടേയിരുന്നു. ഓരോ വികാരവിശേഷങ്ങളേ തുടൎന്നു് ക്രൌര്യം, മനസ്താപം, നിരാശ മുതലായ ആത്മസ്തോഭങ്ങൾ നിഷ്പ്രഭമായ ആ മുഖദൎപ്പണത്തിൽ പ്രതിബിംബിച്ചുകൊണ്ടിരുന്നതിനാൽ ആ വൃദ്ധബുദ്ധി എന്തോ എല്ലാം അനിഷ്ടസംഗതികളിൽ ഇടപെട്ടു് കുഴങ്ങുന്നുഎന്നൂഹിക്കാം. ഗൃഹനാഥന്റെ അഭാവത്തിൽ സ്വേച്ഛാവൃത്തികളായി അങ്ങുമിങ്ങും ഉഴറിനടന്നു് ഗൃഹകർതൃത്വം അഭിനയിക്കാറുള്ള ഭൃത്യവർഗ്ഗം അർദ്ധപ്രാണനെങ്കിലും അവിടെ ഉപവിഷ്ടനായിരിക്കുന്ന വൃദ്ധജഡത്തേ ആദരിച്ചു് ഗൃഹാന്തർഭാഗങ്ങളിലും മററും ശബ്ദമാത്രത്തേയുമടക്കി ഒതുങ്ങി കഴിക്കുന്നതല്ലാതെ

ദർശനവശത്തു് നിഴലിക്കുന്നതിനു പോലും ധൈര്യപ്പെടുന്നില്ല.

ഇതിനിടയിൽ ഒരാൾ പടിപ്പുരക്കൽ വന്നു് എത്തി നോക്കി സന്തപ്തചിത്തനായിരിക്കുന്ന വൃദ്ധനെക്കണ്ടു് സാവധാനത്തിൽ അകത്തു കടന്നു് തരകനു് അഭിമുഖമായി പ്രത്യക്ഷപ്പെടുന്നതിനു ധൈര്യം വരാതെ ഉമ്മറം ചുററി ഇടക്കെട്ടിൽ ചാടി അറപ്പുരയിൽക്കൂടി തരകന്റെ പിമ്പിൽ വന്നു നിലകൊണ്ടു. പഞ്ചപുഛങ്ങളടക്കി കൈ കെട്ടി വാ പൊത്തി സർപ്പങ്ങൾ പുനയുന്നതുപോലെ കാലുകളെ പിണച്ചുകെട്ടി വളഞ്ഞ ദേഹത്തെ അല്പം മുൻപോട്ടു തള്ളി സർപ്പാകൃതിയിൽതന്നെ ചാഞ്ചാട്ടം തുടങ്ങി. ഈവക ഗോഷ്ഠികളെല്ലാം ഒട്ടുനേരം അഭിനയിച്ചിട്ടും തരകൻ തന്റെ സ്വപ്നാവസ്ഥയിൽ നിന്നും ഉണരുന്നില്ലെന്നു കണ്ടു അയാൾ മെല്ലെ ഒന്നു വിടയനക്കി സർപ്പച്ചാഞ്ചാട്ടത്തെ പൂർവോപരി വർദ്ധിപ്പിച്ചു്, തന്റെ ഇളകിയാട്ടത്തിൽ നിലം പൊന്തിച്ചു പോകാതിരിപ്പാൻ ഭിത്തിയോടു ചേർന്നു ചാരി നിലകൊണ്ടു. വികാരലോകത്തു നിന്നും വിമുക്തനായ തരകൻ തന്റെ തലയെ മെല്ലെ പിൻതിരിച്ചു നോക്കുന്നതിനു ചെയ്ത ശ്രമത്തിൽ ദേഹം അശക്തമായി വിറച്ചു തുടങ്ങിയതിനാൽ ആ ശ്രമത്തിൽനിന്നും വിരമിച്ചിട്ടു് 'ആരെടാ അതു മാത്തനാണോ?' എന്നു ചോദിക്കമാത്രം ചെയ്തു.

അല്ലേ, കൊ........" എന്നു് അർദ്ധോക്തിയിൽ വിരമിച്ചിട്ടു് ആ ഏകാക്ഷരോച്ചാരണം തന്നേ തന്റെ പെരുമ പെററ നാമത്തെ നിർദ്ദേശിക്കുന്നതിനു പര്യാപ്തമാകയില്ലേ എന്നുള്ള ഭാവത്തിൽ അപരൻ നിലകൊണ്ടു.

"ആരു് തെക്കേതിലെ കൊച്ചുകുട്ടിയോ?"

"അല്ല കൊക്ക........"

"കൊക്കപ്പുറത്തു നായരൊ?"

"അല്ലല്ല. ഇവിടത്തെ കൊ-ക്കര"-എന്നു ലിപിഖണ്ഡനം ചെയ്തു് ഒരു വിധത്തിൽ തന്റെ നാമോച്ചാരണത്തേ സാക്ഷീച്ചിട്ടു വീണ്ടും അയാൾ സർപ്പച്ചാഞ്ചാട്ടം തുടന്നു.

നമ്മുടെ പുതിയ പാത്രം കഥാഘടനയിൽ ഒരു പ്രധാനസ്ഥാനം തന്നെ അർഹിക്കുന്നതുകൊണ്ടു അദ്ദേഹത്തെ ഇപ്പോൾ തന്നെ എന്റെ വായനക്കാർക്കു് പരിചയപ്പെടുത്തുന്നതു നന്നായിരിക്കുമെന്നു വിചാരിക്കുന്നു.

കൊക്കരെണയിൽ ചാക്കോ മത്തായി എന്ന "തണ്ടപ്പേർ" കൊണ്ട നമ്മുടെ "കൊക്കര" സാധാരണ നാട്ടുനടപ്പനുസരിച്ചുള്ള സംജ്ഞകൾ തൻെറ പൌരുഷപ്രതാപത്തിനു പററിയതല്ലെന്നു കണ്ടു പിതൃനാമധേയവും സ്വനാമധേയവും പാടെ പരിത്യജിച്ചു ഗൃഹസംജ്ഞയിൽ ഏതാനും ചില പിഴതിരുത്തലുകളും നവീകരണങ്ങളും കഴിച്ച് "കൊക്കര" എന്ന നാമധേയത്തെ സ്വയം വരിച്ചപ്പോൾ ഏതാണ്ടൊന്നു സംതൃപ്തനായി ഞെളിഞ്ഞു പുളഞ്ഞു. ബാല്യത്തിൽ പിതൃകാരുണ്യം കൊണ്ട് അല്പം അക്ഷരാഭ്യാസവും വെട്ട്, തട, വാളേറ്, കുന്തം ചുഴററ് മുതലായ ഏതാനും ചില ആയുധപ്രയോഗരീതികളും, വശമായിരുന്നതിനാൽ ദേഹാദ്ധ്വാനത്തിൽ 'മലമടിയ'നായി, വളന്ന 'കൊക്കര'യ്ക്കു അതൊരുപജീവനമാർഗ്ഗമായി ഉപകരിച്ചു. മുറിഞ്ഞപ്പള്ളിലെ 'ഉൗററവെള്ളം' മോന്തി വളന്നുവന്ന കൊക്കര തൻെറ ആനുകൂല്യത്താൽ ഒരു കളരിനാഥനായി തീന്നതോടുകൂടി കൊക്കരയാശാൻെറ പ്രശസ്തി നാടെങ്ങും പരന്നു.

കൊക്കരയുടെ ആകൃതി ത്രിലോകവിഷയമായ ഒന്നുതന്നെയായിരുന്നു. മാനം വീഴുമ്പോൾ മുട്ടിടാൻ പടച്ചവൻ മുൻകരുതലായി സൃഷ്ടിച്ചതായെന്നു തോന്നുമാറുള്ള അയാളുടെ പൊക്കം ഭീമാകാരത്തെയും കവിഞ്ഞു ആശാരിക്കോൽ രണ്ടരയ്ക്കു ഒരു കുറികോൽ തന്നെ ആയിരുന്നു. ദേഹമാസകലം ശുഷ്ക്കിച്ച് അവലക്ഷണമായിരുന്നതിൻെറ വിരൂപതയെ മദ്ധ്യത്തിൽ വച്ചു മുമ്പോട്ടുള്ള ഒരൊടിവും തടാരാ മുതുകിലുള്ള ഒരു മുഴയും ശതഗുണീകരിക്കതന്നെ ചെയ്തു. ആജാനുബാഹുവായ കൊക്കരയാശാൻ "ചാണിതു മുളമിതു വിരലതിൽ" എന്നു വച്ചുകഴിഞ്ഞാൽ ഒത്തകോൽ രണ്ടുമറിക്കാതെ അതിൻെറ ദൈർഘ്യം നിർണ്ണയിക്കുക അസാദ്ധ്യം തന്നെ. ഇരുളടഞ്ഞ ദേഹത്തിൽ ആസകലം വൃത്താകൃതിയിൽ കരുവാളിച്ചു വിളങ്ങിക്കാണുന്ന പാടുകൾ പഴയ എഴുത്തച്ഛന്മാരുടെ സ്ഥാനചിഹ്നമായ ചൊറി നമ്മുടെ ആശാനേയും ഒരു കാലത്തനുഗ്രഹിച്ചിട്ടുണ്ടെന്നും പിന്നീട് ആശാൻെറ "എഴുത്തച്ഛൻ" സ്ഥാനം പൊയ്പോയതോടുകൂടി അവരും തങ്ങളുടെ പ്രതാപലക്ഷ്യങ്ങളേ സ്ഥാപിച്ചിട്ടു ആശാനോടു യാത്ര പറഞ്ഞു പിരിഞ്ഞു എന്നും ഉൗഹിക്കുവാൻ പര്യാപ്തമായ ലക്ഷ്യങ്ങളാണ്. ദേഹത്തിൻെറ സ്ഥിതി ഇങ്ങനെയെല്ലാമാണെങ്കി

ലും തല സൃഷ്ടിച്ച കത്താവു ഒന്നു കരുതിത്തന്നേ പണികഴി
ച്ചതാണ്. മാണിക്കക്കല്ലിരിക്കുന്ന പെട്ടകം കാശിനു വില
പോരുന്നതല്ലെങ്കിലും ആ രത്നം അതിൽ സൂക്ഷിക്കപ്പെട്ടുവാ
നുള്ള ഭാഗധേയം അതിനു സിദ്ധിച്ചതിനാൽ ആ പൊട്ടപ്പെ
ട്ടിക്കും ഒരു വക അഭിമാനം താനേ വന്നുപോകുന്നു. "പ്രമോ
വു് തേവലോകത്തു വന്നപ്പോ കിട്ടിയ മന്താരത്തിന്റെ കനി
യെടുത്തു് ഏ,ന്റെ കഴുത്തേ പണുതതാണപ്പീ" എന്നു അയാൾ
തന്റെ ബുദ്ധികൗശലത്തെപ്പററി വല്ലവരും പറയുമ്പോൾ
ഘോഷിച്ചുതോഷിക്കാറുണ്ടു്. ദേഹത്തിൽ നഷ്ടപ്പെട്ട
മാംസമെല്ലാം ഏകോപിച്ചു് കൊക്കരയുടെ ജാത്യലക്ഷണ
ത്തേ നാസികയുടെ പുഷ്ടത്താക്കി ചെയ്തിരുന്നു. "കൊക്കരെ
യെപ്പോലെയൊരു മഹനോ മങ്കക്ക പുറന്ന ഒരു തങ്കവും ഇ
നി പെറപ്പല്ലപ്പീ" എന്നു കൊക്കരെ മിക്കപ്പോഴും പറയാറുള്ള
തു് തന്റെ അധരപുടത്തിന്റെ അസാധാരണ സൌന്ദൎയ്യത്തേ
എങ്ങനെയോ മനസ്സിലാക്കിയിട്ടോ, അഥവാ തന്റെ മൊ
ത്തത്തിലുള്ള വൈരൂപ്യത്തേ ഗ്രഹിച്ചിട്ടോ എന്നു ഖണ്ഡിച്ചു
പറവാൻ വിഷമം.

ആഗതൻ കൊക്കരെയാശാനാണെന്നു മനസ്സിലായ ഉടനേ
തരകന്റെ മനസ്സിൽ പലവിധവികാരങ്ങൾ കടന്നുകൂടി അ
യാളേ അല്പനേരം മൌനവ്രതനാക്കി. അതിനും തക്കതായ
കാരണങ്ങൾ ഇല്ലെന്നില്ല. ബാല്യംമുതൽക്കേ മുറിഞ്ഞപ്പള്ളി
ലേ ആശ്രിതനായി, ഉപജീവനം ചെയ്തുപോന്ന ആശാൻ
തന്റെ ധൎമ്മനിഷ്ഠക്ക ലോപംവരാതെതന്നെ ഒട്ടനാൾ വി
ശ്വസ്തഭൃത്യനായി തരകനേ സേവിച്ചു കഴിച്ചുകൂട്ടിയെങ്കിലും
ഏതാനും കൊല്ലങ്ങളായി "തനിക്കുതാൻ പോന്നവൻ" എ
ന്ന ഭാവത്തിൽ മുറിഞ്ഞപ്പള്ളിലേ സേവ ക്രമേണ വെടി
ഞ്ഞു് സ്വേച്ഛാവിഹാരത്തിൽ കഴിക്കുവാൻ തുടങ്ങി. അതോ
ടുകൂടി 'പൊററവും പൊരുതിയും' മുറിഞ്ഞപ്പള്ളിലായിരുന്ന
ആശാൻ വല്ലപ്പോഴുമൊരിക്കൽ അവിടെ വരുമെന്നുള്ള ദി
ക്കായി. അനന്തരം ഒരാറേഴുമാസക്കാലമായി ആശാനേ അ
വിടെങ്ങും കണികാണ്മാൻപോലും കിട്ടാതെയുമായി. ഇതി
നേ തുടന്നു പല കിംവദന്തികളും ആശാനേപ്പററി തരകൻ
കേട്ടുകൊണ്ടിരുന്നെങ്കിലും ഉദരംഭരിയായ കൊക്കരെയുടെ പ്രവൃ
ത്തികൾ കേവലം നിരുപദ്രവങ്ങൾ എന്നു വ്യാഖ്യാനിച്ചു
തരകൻ അടങ്ങിപ്പാത്തു. എങ്കിലും അല്പസ്വല്പമായ ചില

ശങ്കകഠ ഒടുവിൽ അയാളേ ബാധിക്കാതേയുമിരുന്നില്ല. സംശയഹേതുക്കൾ എന്തെല്ലാമെന്നു വഴിയേ വെളിപ്പെടുന്നതാകയാൽ ഇവിടെ വിവരിക്കുന്നില്ല. ഏതായാലും ഒരു ദീർഘമായ വേർപാടിന്റെ ശേഷം തരകനും കൊക്കരെയുമായി ഇപ്പോഠ ആദ്യമായിട്ടാണു് കൂട്ടിമുട്ടുന്നതു്. അല്പനേരം ചിന്താഗ്രസ്തനായിരുന്നശേഷം തരകൻ വീണ്ടും പറഞ്ഞു.

"അല്ല! ആശാനോ? ഈയിടെയെങ്ങും കാണാൻ കൂടിയില്ലല്ലോ, ഇപ്പോഠ തപഃസ്സോ സന്യാസമോ എന്തൊക്കെയാണു്?"

ആശാൻ—"എങ്ങും പോകാൻ താമി തിരുവടികള് തമ്മസിക്കൂല്ല. വേണ്ടപ്പെട്ടവരെയൊക്കെ കാണാൻ കണ്ണു കൊതിക്കുന്നു—പിന്നേ—"

തരകൻ—"പിന്നേ ഇന്നെന്താ ഇങ്ങു പുറപ്പെട്ടതു്?"

ആശാ—"ചെല വർത്തമാനങ്ങളൊക്കെ കേട്ടു. ഇവന്റെ ശങ്ക്തഹന്നുപോയി. എന്റൂതോതം പുത്തിമുട്ടിച്ചിട്ടാണു് ഇന്നൊന്നു പോഹാനനുവദിച്ചതു്. കേട്ടതു നേരോ—എന്നറി—യാൻ—"

തര—"പരമാത്ഥം തന്നേയാണു്"

ആശാ—"അയ്യോ! എന്റെ പാപ്പച്ചാ! നിന്നെ ഞാനെങ്ങനെയാണെടാ വളത്തിക്കൊണ്ടു—ങ് ഹി!" ആശാന്റെ തൊണ്ടയിടറി ശബ്ദം പുറപ്പെടാതായി അയാഠ വിങ്ങിപ്പൊട്ടി കരഞ്ഞു തുടങ്ങി. തരകന്റെ കണ്ണുകളും നിറഞ്ഞു് അശ്രുക്കഠ പൊടിച്ചു.

ആശാന്റെ ഏങ്ങലടിയും നിലവിളിയും കേട്ടു് അപ്പോഴും തന്റെ ശയ്യയേ വിടാതെ ഖേദഭാരത്താൽ അവശയായിക്കിടന്നിരുന്ന ഗൃഹനായിക പുറത്തു കേഠക്കുന്ന വിലാപങ്ങളുടെ ഹേതു എന്തെന്നറിവാൻ ഇഴഞ്ഞും വലിഞ്ഞും വാതിക്കൽ വന്നു എത്തിനോക്കി. ആശാനേക്കണ്ടയുടനേ ഹൃദയത്തിൽ കെട്ടിനിന്നിരുന്ന ഖേദഭാരം ചിറപൊട്ടിയൊഴുകി അന്നാമ്മയും ഉച്ചത്തിൽ നിലവിളിച്ചുപോയി.

"അയ്യോ! എന്റെയാശാനേ! ഉമ്മടെ പാപ്പച്ചൻ—ങ് ഹ്ഹ–ഹ്ഹ—ഹ്ഹ– ആശാനെന്നു വിളിച്ചാ അവൻ മുഴവൻ വിളികേലൊഞ്ഞതല്ലോ—ങ്ഹ്ഹ—ഹ്ഹ—"

ആശാനും അന്നാമ്മയുംകൂടി ഒട്ടുനേരം വാവിട്ടു നിലവിളിച്ചു. ഗൌരവബുദ്ധിയായ തരകൻ ശബ്ദം പുറപ്പെടുവിക്ക

ന്നില്ലെങ്കിലും ആ വൃദ്ധനയനങ്ങളിൽ നിന്നും അശ്രുകണങ്ങൾ ധാരാളമായി പ്രവഹിച്ചുകൊണ്ടിരുന്നു. ആശാൻ തിരുമ്മി ത്തിരുമ്മി കണ്ണുകൾ രുധിരവർണ്ണങ്ങളായി ചമഞ്ഞു. അശ്രുപ്രവാഹത്താൽ ക്ലേശഭാരത്തിന് അല്പം ശാന്തതവന്നതോടുകൂടി അയാൾ വീണ്ടും വിലപിച്ചുതുടങ്ങി. "എ — എന്റെ പാപ്പച്ചാ! ഓമനക്കുട്ടാ! നിന്നെ ഒരു കണ്ണുകൂടെ ഒന്നു കാണാൻ ഈ പാക്യം കെട്ടോനു കഴിഞ്ഞില്ലല്ലോ."

തര — "ഇനി പറഞ്ഞിട്ടെന്തു ഫലം ആശാനേ, പോകാനുള്ളതു പോയി നമ്മുടെയൊക്കെ ഭാഗ്യവിശേഷം!"

'നമ്മുടെ' എന്നു തരകൻ ബഹുവചനത്തിൽ സംസാരിച്ചതു കേട്ടപ്പോൾ കൊച്ചരയുടെ ഉള്ളിൽ ആദ്യമുണ്ടായിരുന്ന ഏതോ ചില ശങ്കകളെല്ലാം അസ്ഥാനത്താണെന്നോർത്തു അയാൾ അല്പം സമാധാനപ്പെട്ടു.

ആശാൻ — "എങ്കിലും എന്റെ കുഞ്ഞിന്റെ ശവംകൂടി ഒന്നു കാണാൻ കിട്ടിയില്ലല്ലോ എന്നോർക്കുമ്പോൾ ചങ്കു തകരുന്നു."

അന്നമ്മ — "കാളികൊന്നതല്ലേ ആശാനെ! പിന്നെ ശവം കിട്ടുന്നതെങ്ങനെയാ? കാളിയാങ്കലെയച്ചി (യക്ഷി) പിടിച്ചുതിന്നവരിൽ ആരുടെയെങ്കിലും എല്ലും മുള്ളും പോലും കിട്ടിയെന്നു കേട്ടിട്ടൊണ്ടോ?"

തരകൻ — "അതൊന്നും എനിക്കിനിയും വിശ്വാസമാകുന്നില്ല. സത്യമൊക്കെ കുറെ കഴിയുമ്പോൾ അറിയാമെന്നല്ലാതെ കാളിയുംകൂളിയും ഒന്നും എന്റെ കുഞ്ഞിനെ തൊട്ടമെന്നു എനിക്കു സംശയമില്ല."

ആശാൻ — "അയ്യോ അങ്ങനെയല്ല. കാളിയാങ്കലെ കാളി ബഹു അറുകൊലയാണ്. മൂന്നാലുകൊല്ലമായി നട്ടുച്ചക്കു വഴിക്കാരെ തനിച്ചു കണ്ടാൽ അപ്പം പിടിച്ചു തിന്നുകളയും. ഇന്നാളുതന്നെ പൊന്നുതമ്പുരാന്റെ ഒരാളെ കുതിരപ്പുറത്തുന്നു പിടിച്ചു പച്ചക്കു തിന്നുകളഞ്ഞു. അതിപ്പോലും കണികാണാൻ കിട്ടിയില്ല. അതുകൊണ്ടു നാട്ടിലെല്ലാം വല്യ ബഹളമാണ്".

തര — "എന്തൊക്കെയായാലും എനിക്കൊന്നും വിശ്വാസം വരുന്നില്ലാശാനേ. അന്വേഷണങ്ങൾ പലവഴിക്കും ഇപ്പോഴും നടത്തുന്നുണ്ട്. ഒരു പക്ഷേ അറിയാം അല്ലെങ്കിൽ ദൈവചിത്തമെന്നോർത്തു സമാധാനിക്കാം."

അന്നമ്മ—"ഇതല്ലാതെ ഒരു മോഹം കൂടെ കാണാനൊണ്ടാരുന്നേ വേണ്ടേലാഞ്ഞാശാനെ. എഴുപതാം കാലത്തീയൊള്ളോക്കിന്നി ഒരു തൊള്ളി വെള്ളം തൊട്ടുതരാനാരാണൊള്ളതു്". അവർ വീണ്ടും എങ്ങിക്കരഞ്ഞുതുടങ്ങി.

ആശാൻ—"എൻെറ അന്നമ്മേ, എൻെറ പാപ്പച്ചനൊണ്ടായിരുന്നെങ്കി നിങ്ങളെ ൧ഴിയെ ഈ ഒള്ളോക്കൊക്കെ എത്ര താങ്ങും തൊണേം ആരുന്നേനെ. നാലുവയത്തുമൊതലു ഞാനറീണതല്ലേ. അവനെ എന്തു മിടുക്കും ചൊണേയാണ്. ഒന്നു കാണിച്ചുകൊടുത്താഅപ്പപ്പടിക്കും.ഇഞ്ഞനെഎറ്റുറിയതൊന്നും പൂമീലിരിക്കേല്യന്നമ്മേ. ഇരിക്കാമ്മേല".

അന്നമ്മ—"എൻെറ കുഞ്ഞിൻെറ കാലതോഴത്തിനാണാ പട്ടകുരുപ്പു ചെറുക്കനിവിടെ അന്നു വന്നതു്. അല്ലേലിതൊന്നും വരിയേലാഞ്ഞു".

ആശാൻ— "ഏതു ചെറുക്കൻ"

അന്നമ്മ—"ആ അപ്പം ആശാനതൊന്നും അറിഞ്ഞില്ലെന്നു പറ."

ആശാൻ— "ഞാനെങ്ങനെ അറീണെന്നേ? ഈ തമ്പേവം തന്നൊ ഇന്നു നാലഞ്ചേ ആയൊള്ളു ഞാങ്കേട്ടിട്ടു. തപാമീടെ അടുത്തുന്നു കടുകെടമാറാൻ വിടുവോ".

അന്നമ്മ—"കഴിഞ്ഞ കറത്താവിൻേറന്നു (കരുത്തവാവിൻെറ അന്നു) ആ കോയിക്കലെ പട്ടകുരുപ്പു ഒണ്ടു തോക്കും കുന്തോം ആയിട്ടു വലിഞ്ഞുകേറി വന്നിരിക്കുന്നു. ആ തലതെറിച്ച ചെറുക്കനെ ഈ വേലിക്കകത്തു കടത്തരുതെന്നു ഞാനിവിടെ പലപ്പൊഴും പറയാറൊണ്ടു്. പെണ്ണാതി ചൊന്നാ കേക്കുവോ. അവൻെറ തൊലിമിനുക്കോം പഞ്ചാരവാക്കും കേക്കുമ്പം ഇവിടെ മുഴുവൻ അലിഞ്ഞുപോകും".

ആശാൻ—"അതെ, അതെ, ഞാൻ കുരുന്നിലേ അറീണതല്ലേ. ഞാൻ പടിപ്പിക്കുമ്പം തന്നെ ബഹു മൊശടാണ്. പിന്നെ അവൻ വന്നിട്ടെന്തു ചെയ്തെന്നു പറഞ്ഞില്ലല്ലൊ".

അന്നമ്മ—"നായാടാമ്പോണോന്നും പറഞ്ഞു എൻെറ പൊന്നുംകൊടത്തിനെ പറഞ്ഞെളക്കി. അപ്പനിവിടെ ഇല്ലാഞ്ഞ തരത്തിനു രണ്ടുംകൂടെ തോക്കുംകുന്തോം ആയിട്ടു പോണെ കണ്ടു. തന്ത്യായിട്ടും പാപ്പച്ചനെ കാണാനില്ല. തിക്കെല്ലാം തെരക്കി ഒരു തുമ്പും കിട്ടിയില്ല. ഓടി കോയിക്കെച്ചെന്നു. ആ പട്ടകുരുപ്പൊണ്ടന്നേരം നെടുംതടിപോലെ

അവിടെ നിക്കണ്. പാപ്പച്ചനെവിടെടാ എന്നു ചോദിച്ചപ്പം അവൻ കുറമ്പു പിടിച്ചോണ്ടൊണ്ടു നിക്കണ്. പിന്നെപ്പറഞ്ഞു അവരു അഞ്ചാറു നാഴിക പകലേ പിരിഞ്ഞെന്നും പാപ്പച്ചൻ കാഞ്ഞരത്താനത്തുന്നു വീട്ടിലോട്ടു പോന്നെന്നും. അന്നുമൊതലിന്നുവരെ എന്റെ ആശാനേ രാപകലു നാലു ദിക്കിലും തെരക്കുന്നൊണ്ടു്. ഒരു തുമ്പും ഇല്ല".(അവർ വീണ്ടും വ്യസനം സഹിക്കവയ്യാതെ കരഞ്ഞുതുടങ്ങി.)

ആശാൻ ചില സംശയഭാവത്തിലെല്ലാം മിഴികളെ ചലിപ്പിച്ചു തലയാട്ടിത്തുടങ്ങി.

തരകൻ—"ആശാനെന്തോ വിചാരിക്കുന്നപോലെ തോന്നു".

ആശാൻ—"അതോ-അതു്.... ഒന്നുമല്ല-ചുമ്മാ ഒന്നുതാണ്ടു വിചാരിച്ചുപോയെന്നെയൊള്ളു."

തരകൻ—"സംശയിക്കേണ്ട പറഞ്ഞുകൊള്ളണം. ഓരോരുത്തർക്കും ഓരോ അഭിപ്രായങ്ങളുണ്ടാകുമല്ലൊ".

ആശാൻ—"അല്ല-അതു, ഇല്ല, ഒന്നുമില്ല. അന്നമ്മ പറേണതു കേട്ടപ്പം ഒരു തംശയം തോന്നി അത്രേയൊള്ളു."

അന്നമ്മ—"എന്തെങ്കിലും പറേണമാശാനേ. ആശാനിപ്പം ഞങ്ങളോടങ്ങനെ വല്ലോം വിചാരിക്കാനൊണ്ടോ."

ആശാൻ—"അല്ല, രണ്ടും പിള്ളേരല്ലേ. വഴിക്കു വല്ല വഴക്കും പറഞ്ഞു പെണങ്ങി......"

"ഛീ" എന്നുണ്ടായ ഒരാട്ടു തരകന്റെ നിർജീവമായ വദനഗഹ്വരത്തിൽനിന്നും പുറപ്പെട്ടു് ആശാനെ മൂകവ്രതനാക്കി വിറകൊള്ളിച്ചു.

അന്നമ്മ—"കേട്ടോ, കേട്ടോ, ഈ തംശയം ഇനിക്കും നേരത്തേയൊള്ളതാണാശാനെ. പക്ഷെ ഇവിടെ പറഞ്ഞാൽ തലയെടുക്കും. ആ തിരുവലംതിരിഞ്ഞ ചെറുക്കനെ മൂക്കിലെടുത്തുവെച്ചോ. കണ്ടില്ലേ കൂടെ നിന്നു കുരുന്നു കിള്ളിയതു്."

തരകൻ—"അപ്പച്ചൻ ആ മാതിരിക്കാരനല്ല. ആണുങ്ങളെ കണ്ടാലറിയാനൊള്ള തിരിവു എനിക്കൊണ്ടു. കോയിക്കക്കുടുംബക്കാരെ ഞാൻ നേരത്തെ അറിയും. അപ്പച്ചനെയും ചെറുപ്പംമുതൽക്കെ അറിയും. അവൻ സാധു. ഈ വിവരം കേട്ടിട്ടു ഇന്നു വരെ കഞ്ഞീം വെള്ളോം കൂടെ കഴിച്ചിട്ടില്ലെന്നാണു കേട്ടതു്".

അന്നമ്മ—"ഇനിക്കെൻെറ തൈവേ ഒന്നുമറിയാമ്മേല. ഇനിക്കു പോയതു പോയി. എൻെറ കണ്ണീരും കയ്യും തമ്പുരാൻ കാണട്ടെ".

ആശാൻ—"അന്നമ്മേ, നമ്മളിനി ഇങ്ങനെയൊന്നും അന്നഴിക്കണ്ടെന്നാണ എനിക്കു തോന്നണതു്. ഞാമ്പറേണെ കേളു്- ഒണ്ടോ ഇല്ലിയോ എന്തു പെണമെത്തന്നൊക്കെ കണ്ണാടീക്കാണുമ്പോലെ കാണാം."

അന്നമ്മ—"എൻെറ ആശാനേ പോയതോ പോയി. തത്ത്യാവത്ത ഒന്നറിഞ്ഞിട്ടു ഇന്നി ചത്താമതിയാരുന്നു"".

ആശാൻ—"തത്ത്യാവത്ത എല്ലാം കിളി കിളി പോലെ, മുഖചിക്കണ്ടപോലെ പറേം. താമിതിരുവടികളെ ചെന്നൊന്നുകണ്ടു നൊഷ്കരിച്ചാമതി. കാര്യം ഒന്നും ഇവിടന്നു പറേണ്ട. കാണുമ്പഴേ തങ്ങതികൾ ഒള്ളപോലെ വഴിക്കു വഴിയേ പറഞ്ഞുതൊടങ്ങും. എൻെറ അന്നമ്മേ ഇഞ്ഞനെ ഒരു മുനി എവിടെയൊണ്ടു്. സാക്ഷാൽ കാണപ്പെട്ട ഒരു തൈവാണു്".

അന്നമ്മ—"നേരാണോ ആശാനെ. താമിയെപ്പററി ഇഞ്ഞനെ മനക്ഷേരു പറേണതൊക്കെ കേട്ടിട്ടൊണ്ടു്. അപ്പം ഞാനതൊന്നും വിശതിച്ചില്ല. ആശാൻ താമീടെ ചിക്ഷ്യനല്ലേ".

ആശാൻ—"കൊള്ളാം. വിച്ചതിക്കയോ. നമ്മളിപ്പം ഇവിടെ എന്നാ എടുക്കണെന്നു വല്ലോരും ചോതിച്ചാ കണ്ണടച്ചിരുന്നു ഒന്നു ത്യാനിച്ചിട്ടു എല്ലാം ചെരിക്കു ചെരിയേ പറേം. നമ്മളിവിടെ എന്നാ പറഞ്ഞെന്നു ചോതിച്ചാ അതു മൊഴിക്കു മൊഴിയായിട്ടു പറഞ്ഞു കേപ്പിക്കും. എത്ര രോഹികളാ തിവതം പുലിയളേ വന്നു സുഹപ്പെട്ടു പോണതു, ഞാങ്കണ്ടിട്ടില്ലേ. എത്ര ആയിരം ജനങ്ങളു എന്നും അവിടെ വന്നു താമീടെ പെരുമകണ്ടു അത്ഭുതപ്പെട്ടുപോണു."

തരകൻ—(പരിഭാവത്തിൽ ആശാനെ ഒന്നു നോക്കി) "തൻെറ സ്വാമീനെക്കൊണ്ടെച്ചടെടോ, എങ്ങാണ്ടു കെടന്ന പെരുങ്കള്ളൻ—ക്രൂട്ടായ്മക്കവർച്ചയും കുത്തിക്കൊലയും കഴിച്ചേച്ചു സന്യാസവേഷം ധരിച്ചു വന്നു ഒളിച്ചു താമസിക്കുന്ന കരിങ്കള്ളൻ".

ആശാൻ—"അയ്യോ, അങ്ങനെ പറേരുതു്. താമീനെ ഇവിടന്നു കാണാഞ്ഞിട്ടാണു്. ഒന്നു കണ്ടാ അതിപ്രായമൊ

ക്കെ അപ്പം മാറം. തപാമി കള്ളത്തന്ന്യാതിയാന്നും പറ ഞ്ഞിരുന്ന എത്രപേരിപ്പം അവിടത്തെ ചിക്ഷ്യരായിട്ട ക്രടീ രിക്കണം. മഹാ തിവ്യൻ. വാശ്രുപക്ഷണമല്ലാതെ ഒരു വ ഹയില്ല. ഞാം ക്രടത്തന്നെ നടന്നുകണ്ടിട്ടൊള്ളതല്ലേ, അ ല്ലെങ്കി ഞാനും വിചപതിക്കേല്യലാഞ്ഞു".

തരകൻ—"താനതിലും പെരുങ്കള്ളനാണ്. തന്റെറ യോഗി പാവപ്പെട്ടവരുടെ കണ്ണിൽ മണ്ണിട്ട കിട്ടുന്നതിലൊരു പങ്കു തനിക്കും കിട്ടും. പിന്നെ സപാമിയേ അതാണിതാണെ ന്നൊക്കെ പറഞ്ഞു പൊക്കാതിരിക്കുന്നതെങ്ങനെയാണു"".

അന്നമ്മ—"ഇവിടെ പോതിപ്ലോരു നമ്പൂരാന്റെറ രാ ച്ച്യത്തൊാണോ ഒള്ളു".

തരകൻ—"എടോ, (ആശാൻ യോഗിയുടെ മഹിമകളെ വണ്ണിക്കുവാൻ തുടങ്ങിയപ്പോൾ തരകനു അയാളോട്ട ആദ്യം വല്ല വാത്സല്യവുമുണ്ടായിരുന്നെങ്കിൽ അതും നഷ്ടപ്പെട്ടിട്ട് 'എടോ' എന്നു സംബോധന ചെയ്തു) എടോ തന്റെറ ശങ്ക രനഗരിയോ, ശങ്കരപുരിയോ എന്തു മാതിരി കോമട്ടിയാണ് അയാടെ പേരു്........"

ആശാൻ—"പുരിംനഗരീയല്ല. 'ചങ്കരകിരി', (ശങ്കരഗിരി) തപാമികള്ള വലിയ തിവ്യനാണ്. അവിടത്തെ ഒരു നേര ത്തെ സമാതി കണ്ടാ ഈ തംശയം ഒക്കെ ത്രമിച്ചുപോകും. ശപാതംക്രടെ അടക്കി കണ്ണടച്ചു ചത്തപോലെ ഇരിക്കിണ കണ്ടാൽ കരിങ്കല്ലാണെന്നു തോന്നും. പിന്നെ എട്ടു പത്തു നാഴിക കഴിഞ്ഞു ചീവൻ തിരിച്ചുവന്നു മേത്തുകേറി ഉശിരു മൊണ്ടാവും. അവിടെ ചെന്നു കണ്ടാ അൽപുതമല്ലാതെ മറെറാന്നുമില്ല".

തരകൻ—"ആ ഭ്രമിതൊരപ്പൻ കള്ളസന്ന്യാസീടെയടുത്തു ഇവിടൊരു വേഷ്ടയും വേണ്ട".

അന്നമ്മ—"തപാമിയാരെങ്കിലുമാട്ടെന്നേ. ഇമ്മക്കിമ്മടെ കാര്യമറിഞ്ഞാപ്പോരേ".

തരകൻ—"നീ പോടീഹേ. നീ ലോകം കണ്ടോ? ചാ ൺ വയറു പിഴക്കാൻ വഴി തേടി നടക്കുന്ന തസ്കരപ്രമാണി യേ ഞാൻ പോയി നമസ്കരിക്കണം പോലും".

ആശാൻ—ഇവിടെന്നിഞ്ഞനെ പറേണതു മഹാ പാവ മാണ്. ഇവിടത്തെപ്പററി തപാമിക്കു വല്യ കാര്യമാണ്. നമ്മടെ തറവാട്ടേക്കു എന്തോ എല്ലാം വല്യ അനത്തങ്ങളു

വരുണ്ടൊണ്ടെന്നും അവിടെച്ചെന്നുകണ്ടാൽ വേണ്ടപോംവഴി യൊക്കെ കൊണ്ടതോഴിച്ചുതരാവെന്നും ഇന്നാള എന്നോ ട്ട കല്പിച്ചു ത്വാമി പറഞ്ഞതില് ഏതാനും ഒക്കെ ഇപ്പം ഒ ത്തല്ലോ. കൊക്കര പ്വാറണെ വിശ്വാതം പോരെങ്കി ഇവി ടേന്നുതന്നെ അത്തററം ഒന്നുപോയി ത്വാമിയേ ഒന്നു കണ്ടാൽ എന്തു തോഴം വരാനാണു്. കാണുമ്പം പോത്യമായി ല്ലെങ്കി അന്നു കൊക്കര ചെരട്ട എട്ടത്തേക്കാം."

തരകൻ—"ആട്ടെടോ? തന്റെ ലോകം മെരട്ടി സ്വാമീ ടെ ദിക്കെവിടാണു്?"

ആശാൻ—"ത്വാമിക്കങ്ങനെ പ്രത്യേകം ഒരു തിക്കും വീടും ഒന്നും ഇല്ല. ചെന്നടം എല്ലാം അവിടത്തെ നാട്ടം ക ണ്ടവരെല്ലാം അത്തേകത്തിന്റെ കൂടപ്പെറപ്പുകളും ആണു്. ഇഞ്ഞനെ ഒരു പുണ്യപ്പെട്ട ആളെ ഞാങ്കണ്ടിട്ടില്ല".

തരകൻ—"ആട്ടെ അയാളുടെ ജാതി എന്താണു?"

ആശാൻ—"സിഥമ്മാക്ക(സിദ്ധന്മാർക്കു)ണ്ടോ അങ്ങനെ പ്രത്യേകമൊരു ചാതിയൊള്ളു. മനുഷ്യചാതി എന്നൊന്നേ തൈവം വിതിച്ചിട്ടൊള്ളെന്നും ഈ കാണുന്ന ചാതിവ്യത്യാ സമെല്ലാം മനക്ഷേരുടെ നെറികേടാണെന്നുമാണു് ത്വാമി പറേണതു്".

തരകൻ—"അതാ, അതു തന്നെ ഞാൻ പറഞ്ഞതു്. നാ ട്ടമില്ല, വീട്ടമില്ല, ജാതിയുമില്ല, മതവുമില്ല, ഒരു സിദ്ധൻ ഈ വക വല്ലതും പുറത്തു പറഞ്ഞു പോയാൽ അന്നു തന്റെ സ്വാമി ാണാവിൽ. അതുകൊണ്ട തന്നേപ്പോലുള്ള ചില കൂട്ടുകള്ളന്മാരേ സേവപിടിച്ചു സാധുക്കളെമിരട്ടി തട്ടിപ്പു കൊ ണ്ട കാലംകഴിച്ചു ആരുമാറാട്ടത്തിൽ നടക്കുന്ന ഒരു കരിങ്ക ള്ളൻ—ഒരു പടുവങ്കനാണു് തന്റെ സ്വാമീ എന്നു ഞാൻ പ റയുന്നു. അവന്റെ പൂച്ചുകളൊക്കെ ഒന്നു വെളിപ്പെടുത്താൻ ഞാനും വിചാരിച്ചിട്ടൊണ്ടു്".

തരകൻ യോഗിയേ പലവട്ടം കള്ളനെന്നു വിളിച്ചു അ ധിക്ഷേപിച്ചതിൽ കൂട്ടുതലായി തന്നെ കൂട്ടുകള്ളനെന്നു സമ ത്ഥിച്ചതു് ആശാനെ വല്ലാതെ വിഷമിപ്പിച്ചു. തന്റെ അതി സാമത്ഥ്യത്തിൽ അതിരുകടന്ന ആത്മവിശ്വാസമുണ്ടായിരു ന്ന കൊക്കര ഒന്നു സ്വയം ചീറി അുമന്നു എങ്കിലും സ്തോഭ ങ്ങളേ എല്ലാം അമത്തിക്കൊണ്ട പിന്നേയും യോഗീശ്വരവ ൎണ്ണന തുടന്നു.



ആശാൻ—"മഹാപാപം പറയണ്ട് ഇവിടന്നു കയ്യേ[illegible]തെന്തിനു്. അദ്ദേഹം അഷ്ടവിദ്യകളു് പതിനെട്ടും [illegible]ച്ച ആളാണു്. കൂടുവിട്ടു കൂടുമാറാനും [illegible] തമയത്തു് [illegible]ത്തു തഞ്ചെരിക്കാനും നിക്കിണനെലേ കാണ്ടാതെ [illegible]നും ഒക്കെ അറിയാവുന്ന ശോകിക്കു വല്ലോരും [illegible] ഒക്കെ പറഞ്ഞാ എന്നാ പററാനാണു്''.

തരകൻ—"ഈ മെരട്ടുജാലങ്ങളൊക്കെമുറിഞ്ഞപ്പള്ളിത്തരകനോടെടുത്താൽ അമളി പെണഞ്ഞു പോകുമെന്നു തന്റെ സ്വാമിയോടു പറഞ്ഞേക്കണം. സന്യാസിയെങ്കിൽ തപസ്സു ചെയ്യട്ടെ. ഇവനൊരു വിരോധവുമില്ല".

ആശാൻ—"ഇതെങ്ങാനും ഇവിടെ എടുക്കാൻ സ്വാമി വന്നോ—അദ്ദേഹത്തിനദ്ദേഹത്തിന്റെ കാര്യം അല്ലാണ്ടു...."

തരകൻ—"എടാ കോമട്ടീ നിന്റെ സ്വാമി ഈ എടശംക്കുരിൽ പോയതെന്തിനെടാ. നിന്റെ മററവന്റെ രാത്രി സമാധി അവിടാണോ. ആ പെണ്ണും കൊറേക്കേറി മറിഞ്ഞു പോയി. എല്ലാത്തിനേം ഞാൻ പഠിപ്പിക്കന്നൊണ്ടു. പടുകുരുപ്പമൊളച്ച തേവിടി......"

ആശാൻ—അയ്യോ ഇതാരു പറഞ്ഞു. എന്റെ തമ്പുരാനേ. വല്ല പിച്ചക്കാരും വല്ലടത്തും കെടക്കാൻ ചെല്ലണതൊക്കെ സ്വാമിയാണോ കൊള്ളാം. അദ്ദേഹം പെണ്ണും പെടക്കോഴീം, മണ്ണും പൊന്നും ഒക്കെ ഉപേക്ഷിച്ച ആളു്. ഇതു വല്ലോം സ്വാമികളറിഞ്ഞാലു് ഇവിടം തെഹിപ്പിച്ചുകളയാനും മതി. പക്ഷെ അദ്ദേഹം നല്ല പതിഞ്ഞ ആളാണു്. വല്ലോരും വല്ലടത്തും കെടന്നു പൊലമ്പുണാകേട്ടാലും കണ്ണടച്ചുകളകേയൊള്ളു".

"ഛീ! പോക്കിരീ, നീയും നിന്റെ സ്വാമികളും. കടാവെളിക്കു. മുറിഞ്ഞപ്പള്ളിത്തരവാട്ടു ചാമ്പലാക്കാനാരെടാ കോമട്ടീ. തിന്ന ചോറിന്റെ നന്ദി ഇതോടാ എരപ്പാളീ. നിന്റെ തിരുവടികടെ കൂട്ടത്തിൽ എന്റെ നെടുവടിയും കൂടെ ഒന്നു പുറത്തിരിക്കട്ടെ" എന്നു പറഞ്ഞുകൊണ്ടു ക്ഷീണശരീരനായിരുന്ന തരകൻ ഒരു സർപ്പത്തെപ്പോലെ ചീറി അടുത്തിരുന്ന തന്റെ നെടുവടിയുമെടുത്തു ചാടി എഴുന്നേററു. അപ്പോഴേക്കും കൊക്കരെ തന്റെ നെടുംകാലുകളെ വിടുർത്തി ഒന്നു കുതികൊണ്ടതും പടിപ്പുരവാതിലിൽ കൂടി ആ ദുർമ്മദൻ കൊള്ളിമീൻപോലെ വെളിക്കു ചാടിയതും ഒന്നായിക്കഴിഞ്ഞു. എങ്കി

ലും അയാൾ തന്റെ വാനരച്ചാട്ടത്തിനിടക്കു 'ഛീ, എന്റെ താമികളൊണ്ടേ ഇതിനു ഞാൻ പകരം ചോദിച്ചേക്കാം' എന്നൊരു ഭീഷണിജല്പനം തള്ളിവിടാതിരുന്നില്ല.

---

## അഞ്ചാം അദ്ധ്യായം

"........കാനനം തോറംനടന്നത്തൽപൂണ്ടന്വേഷിച്ചു
കാണാഞ്ഞുവിവശനായ്"
..............................

കടിലതപമതിവതാവകം
മുടിപോലുള്ളുമിയന്നതെന്തഹോ
മടിവിട്ടൊരുദുഷ്ടദുർഭഗാ
മുടിമുത്തേലവമോർത്തതില്ലഞാൻ.

വടക്കുംക്കൂറിന്റെ തലസ്ഥാന നഗരമായിരുന്ന കടുത്തുരുത്തിയിൽ നിന്നും ഉദ്ദേശം രണ്ടു മൈൽ കിഴക്കുമാറി പണ്ടു കാഞ്ചനനഗരം അല്ലെങ്കിൽ കാഞ്ചനസ്ഥാനം എന്നു സുപ്രസിദ്ധമായ ഒരു സ്ഥലമുണ്ടായിരുന്നു. പ്രകൃതിമാഹാത്മ്യത്തിന്റെ കേന്ദ്രസ്ഥാനമായിരുന്ന പ്രസ്തുതസ്ഥലം വെമ്പലനാട്ടധിപന്മാരുടെ കാലത്തു്ഒട്ടും അപ്രധാനമല്ലാത്ത ഒന്നായിരുന്നുവെങ്കിലും നമ്മുടെ കഥാഘട്ടത്തിൽ കാഞ്ചനനഗരത്തിന്റെ പ്രാധാന്യമെല്ലാം കേവലം പുരാവൃത്തമായി രൂപപ്പെട്ടു. സർവ്വത്ര കുന്നും കുഴിയും കൊണ്ടു നിറയപ്പെട്ടിരുന്ന കാഞ്ഞിരത്താനത്തു് അന്നു ഗതാഗതസൌകര്യങ്ങളോ കുടി പാർപ്പോ അധികമായി ഉണ്ടായിരുന്നില്ല. എങ്കിലും കുറവിലങ്ങാടിനു അല്പം തെക്കുമാറി കളത്തൂരുനിന്നും ഒരു ഈരടിപ്പാത കാഞ്ഞിരത്താനത്തെ ഭേദിച്ചു് തലസ്ഥാനനഗരമായ കടുത്തുരുത്തിയിലേക്കു് പോയിരുന്നു. ഈ മാർഗ്ഗത്തിനു് അല്പം വടക്കുമാറി ഇപ്പോൾ കുറവിലങ്ങാടു കുറുപ്പന്തറ റോഡിൽ മൂന്നാംമൈലിനടുത്തു റോഡരികിൽ തന്നേ വടക്കുവശമായി ഒരു ചെറു മലയിടുക്കും, മലയിടുക്കിന്റെ തെക്കുവശം അതിവിസ്തൃതമായി നെടുനീളം കിടക്കുന്ന ഒരു പാറക്കെട്ടുമുണ്ടു്. പാറക്കെട്ടിന്റെ വടക്കുവശം കുടുംത്തുക്കായിതെല്ലുയരത്തിൽ സ്ഥിതിചെയ്യുന്നതിന്റെ

മുകൾഭാഗത്തുകൂടിയാണ് പ്രസ്തുതറോഡ് കടന്നുപോയിരിക്കുന്നതു്. റോഡരികിൽ കട്ടാത്തുക്കായി കിടക്കുന്ന പാറയുടെ അടിഭാഗത്തു് ഒരു പന്തിരുപതാളുകൾ നിർബാധം നിവൻനില്ക്കത്തക്കവിധത്തിൽ ഒരു ഗുഹാദ്വാരം ഇപ്പോഴും കാണ്മാനുണ്ട്. ഈ ഗുഹ കഷ്ടിച്ച് പത്തടി ഉള്ളിലേക്കവിസ്താരത്തിൽ ചെന്നിട്ട് കുടുസ്സായ ഒരു വിലമാർഗ്ഗമായി ഒട്ടുനീളത്തിൽ പാറയുടെ ഉള്ളിലേക്കു പോയിരിക്കുന്നതായി കാണാം. പ്രസ്തുത ഗുഹയെപ്പററി പലവിധമായ ഐതിഹ്യങ്ങൾ ഇപ്പോഴും പ്രചരിപ്പിക്കുന്നതുകൊണ്ടോ, അഥവാ മനുഷ്യോപദ്രവികളായ കാട്ടുമൃഗങ്ങളും ഘോരസർപ്പങ്ങളും അതിൽ അഭയം പ്രാപിച്ചിരിക്കുന്നതിനാൽ പ്രാണഭീതിയാലോ, എന്തോ ഇക്കാലത്തും ആരുംതന്നെ കാഞ്ഞിരത്താനത്തെ 'പുലിയളയുടെ പരിമിതി കണ്ടുപിടിക്കുന്നതിനു ശ്രമിക്കാറില്ല തന്നെ. എങ്കിലും ഈ ഗുഹാമാർഗ്ഗം ഒട്ടുവളരെ നീളത്തിൽ പല ഭാഗങ്ങളിലേക്കും ശാഖോപശാഖകളായി പിരിഞ്ഞു പോയിട്ടുണ്ടെന്നും അതിന്റെ അന്തർഭാഗം രമണീയങ്ങളായ പലേ അത്ഭുതകാഴ്ചകളുടെയും കേന്ദ്രസ്ഥാനമാണെന്നും'പഴവന്മാരു'ടെ ഇടയിൽ ഒരു വിശ്വാസമുണ്ട്.

കൊല്ലവർഷം 943-ൽ ജടാമുടി വല്കലങ്ങൾ ധരിച്ച ഒരു മഹർഷിയെ കാഞ്ഞിരത്താനത്തെ പുലിയളയിൽ ചിലപ്പോഴെല്ലാം കാണ്മാനുണ്ടെന്നു ഒരു കിംവദന്തി ആ പ്രദേശത്തെങ്ങും പരന്നുതുടങ്ങി. ഈ സിദ്ധന്റെ പ്രശസ്തി പ്രചുരമായതോടുകൂടി പരിതഃപ്രദേശങ്ങളിൽ നിന്നും 'വഴിക്കരിയും പൊതിച്ചോറു'മായി ഭക്തന്മാരും ജിജ്ഞാസുക്കളുമായ പലരും കാഞ്ഞിരത്താനത്തെ പുലിയളയെ സന്ദർശിക്കുവാൻ വന്നുതുടങ്ങി. മിക്കവരും മൂന്നും നാലും ദിവസങ്ങൾ അളയിൽ വന്നു 'പാട്ടു കിടന്നതിന്റെ ശേഷം ആശാഭംഗത്തോടുകൂടി പിൻതിരിഞ്ഞെങ്കിലും സൗഭാഗ്യസംപുഷ്ടരായ ചിലർക്കു മാത്രം ആ ദിവ്യന്റെ ദർശനം ചില സന്ദർഭങ്ങളിൽ സുകരമാകാതിരുന്നില്ല. ഈവിധ ദർശനങ്ങളാൽ അനുഗ്രഹീതരായ ജനതതി തങ്ങളുടെ അഭീഷ്ടാനുസരണമുള്ള താത്വികോപദേശങ്ങളെ ശ്രവിച്ചു ഭക്തിപരവശരായി നമിച്ചുതിരിച്ചു. ത്രികാലജ്ഞനായ ഋഷിപുംഗവൻ സന്ദർശകന്മാരായി വന്നുകൂട്ടുന്നവരിൽ ചിലരുടെ ഭൂതകാലവൃത്താന്തവിമർശനവും പലരുടേയും ഭാവികാലഫലങ്ങളും പ്രവചിക്കുന്നതു കേട്ടാൽ ആരാണു

സശിരഃകമ്പം അഞ്ജലീബന്ധം ചെയ്തു നമസ്കരിച്ചുപോകാത്തതു് !

കാഞ്ഞിരത്താനത്തേ മുനിയുടെ പ്രശസ്തി നാടെങ്ങും പരന്നു. "ശങ്കരഗിരി" പാദങ്ങളേ ദൎശിക്കുന്നതിനായി നാനാദിഗന്തങ്ങളിൽ നിന്നും അളയിലേക്കുള്ള ജനപ്രവാഹം പ്രതിദിനം വൎദ്ധിച്ചുകൊണ്ടിരുന്നു. എടുത്തും എടുപ്പിച്ചും വന്നുചേരുന്ന പലവിധ രോഗികളും ചിലപ്പോൾ ആ പുണ്യപുരുഷന്റെ ദൎശനമാത്രത്താലും മററു ചിലപ്പോൾ ഭസ്മലേപനങ്ങൾകൊണ്ടും സ്വസ്ഥശരീരികളായി ആ യോഗിയുടെ അമാനുഷിക വൈദഗ്ദ്ധ്യത്തേ പ്രശംസിച്ചുകൊണ്ടു് പിൻതിരിക്കും. പാരിതോഷികമായി പലരിൽ നിന്നും അദ്ദേഹത്തിനു കിട്ടിക്കൊണ്ടിരുന്ന പണക്കിഴികളും പലവിധ മെയ്യാഭരണങ്ങളും പ്രാപഞ്ചിക വിമുക്തനായ ആ യോഗിവൎയ്യൻ തുണസമാനം സാധുജനങ്ങൾക്കു് വിതരണം ചെയ്തുകൊടുക്കുന്നതും ധൎമ്മതല്പരതയോടുകൂടി ലൌകികമായും പാരാത്രികമായുള്ള ഉപദേശശകലങ്ങളേ ഭക്തജനങ്ങൾക്കു് പ്രദാനം ചെയ്യുന്നതും കണ്ടാൽ പരമപാവനതയുടെ മൂൎദ്ധന്യം ഇതിനേ അതിക്രമിക്കുവാൻ പാടില്ലെന്നു ആരും സമ്മതിച്ചുപോകും.

ആഗതന്മാരിൽ ചിലർ താന്താങ്ങളുടെ വസതികളിൽ തിരിച്ചെത്തുന്നില്ലെന്നും അവരുടെമൃതശരീരംതന്നേ കണ്ടുകിട്ടുന്നില്ലെന്നുമുള്ള ഒരു രഹസ്യസംസാരം അങ്ങുമിങ്ങും പരന്നുതുടങ്ങിയെങ്കിലും മൂന്നുനാലു കൊല്ലങ്ങളായി കാളികാവു കാഞ്ഞിരത്താനം മുതലായ സ്ഥലങ്ങളിൽ കാളിയുടെ ഉപദ്രവം അതികലശലായി വൎദ്ധിച്ചുതുടങ്ങിയിരുന്നതുകൊണ്ടും ഈവക സംഭവങ്ങളും അതുമായി സ്വാഭാവികബന്ധമുള്ളതിനാലും അപ്രത്യക്ഷരാകുന്ന നിൎഭാഗ്യവാന്മാരുടെ ബന്ധുമിത്രാദികളല്ലാതെ മററാരുംതന്നെ അതേപ്പററി അത്ര ഗൌനിക്കാറില്ല. സന്ദൎശകന്മാരിൽ മററു ചിലർ ചില ഗൂഢസഞ്ചാരങ്ങളും സ്വകാൎയ്യജീവിതങ്ങളും നയിച്ചുതുടങ്ങിയതു് മാമുനീദൎശനത്താൽ സിദ്ധമായ ലോകവിരക്തിയുടെ ദൃശ്യഫലമായി ഇതരന്മാർ വ്യാഖ്യാനിച്ചുപോന്നു. അല്പകാലങ്ങൾക്കിടയിൽ നാട്ടിലുള്ള "വൈശ്രവണ"ന്മാരിൽ ഭൂരിപക്ഷവും ശങ്കരഗിരിസ്വാമികളുടെ പാദഭക്തരും ശിഷ്യപ്രമാണികളുമായിത്തീൎന്നു് സ്വാമിതിരുവടികളുടെ വശീകരണശക്തിയെ പ്രഖ്യാപനം

ചെയ്തു. സംഗതികൾ ഈ നിലയെ അവലംബിച്ചതോടുകൂടി മുനിപുംഗവനും തൻെറ ജീവിതഗതിയെ അല്പമൊന്നു ഭേദപ്പെടുത്തിത്തുടങ്ങി. വെറും പുലിയളയെന്നു മാത്രം അറിയപ്പെട്ടിരുന്ന തൻെറ ഗുഹയ്ക്കു് "കാളീകദനനികേത" മെന്നു അഭിധാനംചെയ്തു് ഭക്തശിരോമണികളായ തൻെറ ശിഷ്യസഞ്ചയത്തെ പരമാത്മപ്രസക്തിയിൽ ഒന്നായിബന്ധിച്ചു് അദ്ദേഹം എന്തോ എല്ലാം നിവൎത്തിച്ചുപോന്നു. നികേതനോദ്ദേശത്തെപ്പററിയും അതിലെ അംഗങ്ങളുടെ ജീവിതനടപടികളെപ്പററിയും അങ്ങുമിങ്ങും ചിലരുടെയിടയിൽ ചില ശങ്കകളോ ദുരഭിപ്രായങ്ങളോ എല്ലാം വിധിവശാൽ ഉളവായിപ്പോയെങ്കിലും മുനിപുംഗവൻെറ പരമപാവനതയെ അനുസ്മരിക്കുംതോറും ഈവക ദുശ്ശങ്കകളെല്ലാം തങ്ങളുടെ അജ്ഞതകൊണ്ടുണ്ടായിപ്പോകുന്നവ തന്നെ എന്നു ആ ശുദ്ധാത്മാക്കൾ സമാധാനിച്ചു. "കാളീകദനനികേതം" എന്ന പരിപാവനനാമം സകലരുടെ ഇടയിലും നൈൎമ്മല്യത്തിൻെറ ഒരു പൎയ്യായപദമായി അറിയപ്പെട്ടിരുന്നു. എന്നാൽ ഈ നാമശ്രവണം തന്നെ ഋഷിശിഷ്യന്മാരുടെ ഇടയിൽ എന്തെന്നില്ലാത്ത ഒരു ഭീതിയേയും വിറയലിനേയും ഉളവാക്കിയിരുന്നതു്. എന്തു രഹസ്യമാണോ ആവോ? ഏതായാലും ഈ വക ഭാവപ്പകൎച്ചകളൊന്നും ഇതരന്മാരുടെ ദൃഷ്ടിപഥങ്ങളിൽപ്പെടാതെ അവർ പ്രത്യേകം ശ്രദ്ധിക്കതന്നെ ചെയ്തു.

നമ്മുടെ കൊക്കരയാശാൻ തരകൻെറയടുക്കൽ പ്രശംസിച്ചതു് ഈ യോഗീശ്വരനെപ്പററിയാണെന്നു വായനക്കാർ ഏറെക്കുറെ ഊഹിച്ചിരിക്കുമല്ലോ. ആ യോഗീശ്വരശിഷ്യപ്രധാനൻ തരകൻെറ കോപംകണ്ടു് ഉഴന്നോടിയതു് നേരേ നികേതത്തിലേക്കായിരുന്നു. അവിടെയെത്തിയപ്പോൾ വിജനമായ വെളിംപ്രദേശവും ഗുഹയുമല്ലാതെ യോഗിവൎയ്യനേയോ മററൊരു മനുഷ്യപ്രാണിയേയെങ്കിലുമോ അവിടെങ്ങും കാണ്മാനില്ലായിരുന്നു. മുറിഞ്ഞപ്പള്ളിത്തരകൻെറ കണ്ഠപാശം ചമക്കുന്നതിനു കോപാവേശത്താൽ വിറകൊണ്ടോടിയെത്തിയ ആശാൻ തൻെറ ഗുരുവൎയ്യനേ കണ്ടുകിട്ടുവാൻ സാധിക്കാഞ്ഞതിനാൽ നിരുന്മേഷനായി അവിടെത്തന്നെ അല്പനേരം നിന്നു. ഗുഹാദ്വാരത്തിൽ കടന്നു് ഒരു പരിശോധന നടത്തിയെങ്കിലോ എന്നു് അയാൾ വിചാരിച്ചു. പക്ഷെ ആ പാതാളയറ യോഗി പറഞ്ഞിട്ടുള്ളതുപോലെയുള്ള വിനാശഗൎത്തമാ

ണെങ്കിൽ ആനന്ദപ്രദമായ ഈ ജന്മം താൻ വ്യൎത്ഥമാക്കുമ ല്ലോ എന്നോൎത്ത് അയാഠം ആവികാരത്തിൽ നിന്നും വിരമി ച്ചു. "ഇനിയെങ്ങോട്ടു" എന്നു് ആലോചിക്കുന്നതിനിടയിൽ പൊടുന്നനവെ അയാഠംക്കൊരുബുദ്ധി തോന്നി നേരെ കിഴ ക്കോട്ടോടി. ഓടിയും കിതച്ചും ഒട്ടുനേരംകൊണ്ടു് വിജന പ്രദേശങ്ങളേയും കാട്ടുവഴികളേയും കടന്നു് കാളികാവുക്ഷേ ത്രത്തിന്റെ മുൻപിലെത്തി ഭയങ്കരിയായ ഒരു പൈശാചിക മൂൎത്തിയുടെ പ്രതിഷ്ഠാശാലയിൽ പ്രവേശിക്കുന്നതു്ഒരു ക്രിസ്ത്യാ നിയായ തനിക്കു് അനുചിതമോ ആപൽക്കരമോയെന്നു ശങ്കി ച്ചു് അയാഠം ക്ഷേത്രവളപ്പിനു ചുററും പലപ്രാവശ്യം ചു ററിത്തിരിഞ്ഞു. ഇടക്കിടെ പ്രത്യേകമാതിരിയിൽ ചില ചൂളങ്ങഠം വിളിച്ചും അങ്ങുമിങ്ങും എത്തിയും വലിഞ്ഞും നോക്കിയും മൂന്നുനാലു പ്രാവശ്യം മതിൽക്കെട്ടിനു പ്രദക്ഷി ണം വച്ചിട്ടും തേടിയപണ്ടം കണ്ടുകിട്ടാതെ ഇച്ഛാഭം ഗത്തോടുകൂടി പിൻതിരിഞ്ഞു് അയാഠം നേരെ വടക്കോ ട്ടു യാത്രയായി. ക്ഷേത്രവളപ്പിൽ നിന്നും കഷ്ടിച്ചു് അര നാഴിക വടക്കു നോക്കി യാത്ര ചെയ്തതിന്റെശേഷം അത്യു ന്നതമായ ഒരു മതിൽക്കെട്ടിന്റെ മുൻവശത്തുള്ള പടിപ്പുരമാ ളികയിൽ ചെന്നു നിലകൊണ്ടു. അകത്തു വിശേഷാൽ വല്ലവരും ഉണ്ടോയെന്നു് കുറേനേരം എത്തി നോക്കിനിന്ന തിന്റെശേഷം സാവധാനത്തിൽ പടിപ്പുര കടന്നു് ഇടക്കെ ട്ടിലേക്കുതിരിച്ചു. ഇടക്കെട്ടിന്റെ പടിഞ്ഞാറേ വരാന്തയിൽ കൂടി തായിപ്പുരയുടെ പിൻഭാഗത്തു് കടന്നു് അതിന്റെ കിഴ ക്കും വടക്കുമുള്ള വരാന്തകളെ ചുററി വീണ്ടും അറപ്പുരയുടെ മുൻവശത്തുവന്നു. "അമ്മിണീ! അമ്മിണീ!" എന്നു് അകത്തു് നിന്നും ബന്ധിച്ചിരുന്ന കതകിൽ തട്ടി രണ്ടു മൂന്നു വിളിച്ചു. ഉത്തരക്ഷണത്തിൽ അറയുടെ കതകു തുറന്നു് വിശ്വമോഹിനി യായ ഒരു തരുണീരത്നം അവിടെ പ്രത്യക്ഷപ്പെട്ടു.

കഥ തൽക്കാലം ഇവിടെ നിൽക്കട്ടെ. കൊക്കരവന്നു പ്രവേശിച്ച ഗൃഹത്തെ സംബന്ധിച്ചും അവിടത്തെ ഗൃഹനാ ഥന്മാരേ സംബന്ധിച്ചും രണ്ടു വാക്കു് ഇതിനിടയിൽ പറവാ നുള്ളതു് എന്റെ വായനക്കാരുടെ രസച്ചരടിനെ ഭേദിച്ചു ക ളയുമെങ്കിൽ ക്ഷമിച്ചുകൊള്ളുവാനപേക്ഷ.

ഒന്നാമദ്ധ്യായത്തിൽ വിവരിച്ചപ്രകാരം മാത്തൻമൂപ്പീന്നു മസൂരിബാധിതനായി ആൎത്തരോദനങ്ങളോടുകൂടിക്കിടന്ന ശം

ശ്ശംക്രരിത്തറവാട്ട തന്നെയാണ് നാം ഈ സന്ദർഭത്തിലും കണ്ടുമുട്ടുന്നതു്. എന്നാൽ ഇന്നത്തെ ഗൃഹാധിപന്മാർ അന്നത്തെ മാത്തൻ മൂപ്പീന്നോ "മാത്തൻ" പ്രഭൃതികളോ അല്ലെന്നൊരു വ്യത്യാസമല്ലാതെ ആ അമരാവതീസദനങ്ങൾക്കു മുഴപ്പിലുംകൊഴപ്പിലും യാതൊരു ലോപവും സംഭവിച്ചിട്ടില്ല. പക്ഷേ ശംക്രരിയിലേ സമ്പൽശ്രീ അന്നത്തെപ്പോലെതന്നെ ഇന്നുംമദോന്മത്തചിത്തയായിഅവിടെങ്ങും സ്വൈരനൃത്തം ചെയ്യുന്നുണ്ടോയെന്നു തീർത്തു പറവാൻ എനിക്കു നിവൃത്തിയില്ല.

ശംക്രരിതറവാട്ടിലെ അവസാനകാരണവരായിരുന്ന മാത്തൻമൂപ്പീന്നു മട്ടപതികളിൽനിന്നും രക്ഷപ്പെടുന്നതിനുള്ള ശ്രമത്തിനിടയിൽ വിധിവൈകല്യത്താൽ ഗ്രസ്സിക്കപ്പെട്ടു എന്നു മുന്നദ്ധ്യായത്തിൽവിവരിച്ചിട്ടുണ്ടല്ലോ. ഈ യഥാത്ഥം ആക്കും തന്നെ അറിയപ്പെട്ടിട്ടില്ലായിരുന്നതിനാൽ അന്നത്തേ കൊള്ളവസൂരിയിൽപെട്ടു മററു പലരേപ്പോലെ തന്നെ അദ്ദേഹവും ഒടുങ്ങി എന്നാണ് വാസ്തവമായലോകവിശ്വാസം. ആഘോഷമായി നടന്ന ശവസംസ്കാരംകഴിഞ്ഞു എട്ടുപത്തു ദിവസങ്ങൾക്കുശേഷം നമ്മുടെ കോരു പ്രഭൃതികൾ യാദൃശ്ചികമായി ശംക്രരിപടിക്കൽക്കൂടികടന്നുപോകയിൽ മാത്തൻമൂപ്പീന്നിൻെറ പ്രേതം അവക്കു പ്രത്യക്ഷപ്പെട്ടു എന്നും ഭയവിഹ്വലരായ അവർ പ്രാണവേദനയോടേ ഓടി രക്ഷപ്പെട്ടു എന്നുമുള്ളവത്തമാനം ജനതാമദ്ധ്യത്തിൽ പരന്നതോടുകൂടി ഒട്ടുകാലത്തേക്കു ആ പ്രദേശത്തെങ്ങുംഒളിഞ്ഞുനോക്കുന്നതിനു കൂടിയും ആരുംധൈയ്യപ്പെട്ടില്ല. ഇങ്ങനെ അനാഥമായി ചമഞ്ഞ ശംക്രരിതറവാട്ടു പിൽക്കാലത്തും ഒട്ടുനാളേക്കു വിജനമായിതന്നെ കഴിഞ്ഞുകൂടി എന്നുള്ളതു് പരമാത്ഥമാണ്.

ശംക്രരിത്തറവാട്ടിലെ അവസാന തലമുറക്കാരായ ഒന്നുരണ്ടു കാരണവന്മാർ ഏകപുത്രലാഭത്താൽ തൃപ്തിയടയേണ്ടിവന്നിട്ടുണ്ടെന്നു മുൻപു പറഞ്ഞിട്ടുണ്ടല്ലോ. മാത്തൻമൂപ്പീന്നിൻെറ പ്രപിതാമഹന് ഒരു സഹോദരി കൂടി ഉണ്ടായിരുന്നു. ആ കാരണവർ ശംക്രരിത്തറവാടിൻെറ പെരുംപ്രതാപത്തിന് അനുയോജ്യമായ വിധത്തിൽ തൻെറ ഏകസഹോദരിയെ അക്കാലത്തു് നിലയിലും വിലയിലും തന്നെപ്പോലെ തന്നേ മികച്ചുനിന്നവനായ പള്ളിവീട്ടിൽ കോരുള കുരിയാൻ തരകനു വിവാഹം ചെയ്തുകൊടുത്തു. ഈ ദാമ്പത്യത്തിൽ രണ്ടു പുത്രന്മാരും ഒരു പുത്രിയുമുണ്ടായി. ഇതിൽ മൂത്തപുത്രൻ

സന്തതിയില്ലാതെ മരിക്കയും രണ്ടാമത്തെ പുത്രനു മൂന്നു ആൺകുട്ടികൾ ജനിക്കയും ചെയ്തു. ഈ മൂന്നുപേരിൽ കനിഷ്ഠസഹോദരൻ ദത്തവകാശവഴിക്കു് മുറിഞ്ഞപ്പള്ളിൽ തൻെറ ഭാൎയ്യാഗൃഹത്തിൽ താമസമുറപ്പിച്ചു. ഇയാൾക്കു ചാണ്ടിത്തരകനെന്നും ഏലമ്മയെന്നും രണ്ടു കുട്ടികൾ മാത്രമേ ജനിച്ചുള്ളു. ഈ ചാണ്ടിത്തരകൻെറ ഏകപുത്രനാണു് നമ്മുടെ കഥാപാത്രമായ ചാക്കോത്തരകൻ. ചാണ്ടിത്തരകൻെറ സഹോദരിയെ അടുത്തുതന്നെ "കോളൂർ" വീട്ടുകാൎക്കു വിവാഹം ചെയ്തുകൊടുത്തു. പ്രസ്തുതഗൃഹം അക്കാലത്തു് സൎവ്വൈശ്വൎയ്യസമ്പൂൎണ്ണമായ ഒന്നു തന്നേ ആയിരുന്നെങ്കിലും കാലാന്തരത്തിൽ ദുൎമ്മദനായ ഗൃഹനായകൻെറ കൎമ്മഫലമായി കോളൂർ വീട്ടുകാർ അധോഗതി പ്രാപിച്ചു. ഏലമ്മക്കു മൂന്നുനാലു കുട്ടികളുടെ മാതൃത്വം ലഭിച്ചെങ്കിലും തൻെറ ഭൎത്തൃനാശത്തിനുശേഷം സൈ്വരണീവിഹാരത്തിൽ എങ്ങു നിന്നോ ലഭിച്ചുവച്ച "അമ്മിണി" എന്ന ഒരു പുത്രീസന്താനം മാത്രമേ ഇപ്പോൾ ശേഷിച്ചിട്ടുള്ളു.

അനാഥമായി ചമഞ്ഞ ശംക്രൂരിത്തറവാട്ടിൻെറ പൂൎണ്ണാധിപത്യം ഇങ്ങനെ അവകാശവഴിക്കു് മുറിഞ്ഞപ്പള്ളിത്തരകനു് ലഭിച്ചുവെങ്കിലും വൈശ്രവണപദത്തിനു അൎഹമാത്രം പോരുമായിരുന്ന തരകൻ "താൻനേടാപ്പൊന്നി"നെ പിണമെന്നു തള്ളി നിൎദ്ധയായ തൻെറ പിതൃസോദരിക്കും മകൾക്കുമായി അതിനെ ഒഴിഞ്ഞുകൊടുത്തു. അവർ അക്കാലം മുതൽ ശംക്രൂരിയിൽ താമസമുറപ്പിച്ചു. എങ്കിലും സകലവിധ കൈകാൎയ്യകൎത്തൃത്വങ്ങളും അപ്പോഴും തരകൻെറ കൈയിൽ തന്നെ ഇരുന്നതേയുള്ളു.

കൊക്കരയാശാൻ കതകിൽ മുട്ടി വിളിച്ചപ്പോൾ വാതിൽ തുറന്നതു് ത്രിലോകസുന്ദരിയായ മേല്പറഞ്ഞ അമ്മിണി തന്നെയായിരുന്നു. തൻെറ മാതാവിൻെറ സകല വിധ ലാളനകൾക്കും ഏക പാത്രമായി വളൎന്ന അമ്മിണി ബാല്യം മുതൽക്കു തന്നെ അല്പം സ്വതന്ത്രബുദ്ധിയായി തീൎന്നതിൽ അത്ഭുതപ്പെടുവാനില്ലല്ലൊ. സാധാരണ സ്ത്രീത്വത്തെ കവിഞ്ഞ ഒരു സ്വഭാവമാണു് അമ്മിണിയിൽ സദാ കാണപ്പെടുന്നതു്. അവളുടെ എടുപ്പിലും, നടപ്പിലും, വാക്കിലും, പ്രവൃത്തിയിലും, പൌരുഷരസമാണു് സദാ മുന്നിട്ടു നിൽക്കുന്നതെങ്കിലും സ്വാഭാവികമായ അബലത്വത്തിൻെറ മൃദുലവെണ്മയിൽ അതിനെ

വലയം ചെയ്യുപോന്നു, വൃത്താകാരമായ മുഖപത്മത്തിൽ, ഒരു വീരരസവും അതോടുകൂടിത്തന്നെ സുരനാരീവർഗ്ഗത്തിന്റെ വശീകരണവൈദഗ്ദ്ധ്യവും ഇടകലൎന്നുള്ള ഒരു ഘോരാട്ടമാണു് സദാ കാണുന്നതു്. ദേഹം അല്പം കൊഴുത്തുരുണ്ടു് സുവൎണ്ണപ്രഭയോടുകൂടിയിട്ടാണു്. സാധാരണയിൽ കവിയാത്ത പൊക്കം കൊഴുത്തു നീണ്ടു് ഇടതൂൎന്നു സ്വൈരമായി വിതറിക്കിടക്കുന്ന ജടാഭാരം തരംഗപരമ്പരകൾപോലെ ചുരുണ്ടു പിണഞ്ഞു കീഴോട്ടു പ്രവഹിച്ചിരിക്കുന്നതു് ആ തരുണീരത്നത്തിന്റെ മുഴംകാലുകൾവരെ എത്തി അവളുടെ കനകകാന്തിക്കു പ്രകൃതിദത്തമായ ഒരു ആവരണംപോലെ പരിലസിക്കുന്നു. വിശാലമായ നെററിത്തടം അൎദ്ധമിച്ചന്ദ്രന്റെ അതിഭാസ്സോടുകൂടി കുളുൎവെണ്മ ചൊരിയുന്നു എങ്കിൽ ആ ചടുലമിഴികൾ രണ്ടു ബാലാൎക്കബിംബങ്ങൾ പോലെ ഉഗ്രതേജസ്സോടെ കളിയാടുന്നു. സൃഷ്ടിസ്ഥിതിസംഹാരങ്ങൾ ഏകചലനമാത്രത്തിൽ നിവൎത്തിപ്പാൻ പോരുമായിരുന്ന ആ ചില്ലീയുഗളങ്ങളുടെ ഇടവിട്ടുള്ള വെട്ടൽ വിദ്യുത്ജിഹ്വയേയും തോല്പിക്കുന്ന ശക്തിയോടുകൂടി കാമുകജനത്തിന്റെ ഹൃദയനാളങ്ങളെ ചുട്ടു പൊട്ടിക്കുന്നതിനു പൎയ്യാപ്തമാണു്. മൃദുലമായ കവിൾത്തടങ്ങൾ രക്തം നിറച്ചിട്ടുള്ള രണ്ടു സ്ഫടികപ്പാത്രങ്ങൾപോലെ മോഹനാകാരങ്ങളായി കാണപ്പെടുന്നു. വദനഗഹ്വരം അതി വിസ്തൃതമല്ലതന്നെ. എങ്കിലും ശോണവൎണ്ണമായ അധരപുടങ്ങളുടെ അമൃതു ചൊരിയുന്ന സുകൃതകാന്തി ദിഗന്തങ്ങളേയും കവിഞ്ഞു വ്യാപിച്ചു കിടക്കുന്നു. പ്രായത്തിനനുസരണമായ കായപുഷ്ടി യഥോചിതമായ ചില രൂപാന്തരങ്ങൾ ശരീരസംഘടനയിൽ വരുത്തിക്കൂട്ടിയിട്ടുണ്ടെങ്കിലും അപകേചതരമായ ഒരു മത്സരഭ്രാന്തി വിടരാട്ടുകളുടെ കൺമുനകളെ തകൎക്കാതിരിക്കട്ടെ എന്നുള്ള സച്ചിന്തയാൽ മൃദുകവചങ്ങളിൽ സദാ വലയം ചെയ്യിരിക്കും. അമ്മിണിയുടെ കൌമാരകാന്തി കാവ്യകാരന്മാരുടെ തൂലികാപാടവത്തേയും കവിഞ്ഞുള്ളതാകയാൽ പൂൎണ്ണമായ ഒരു വൎണ്ണനകൊണ്ടു ആ മോഹനാകാരത്തെ നിങ്ങളുടെ മുമ്പിൽ അവതരിപ്പിക്കുക അസാദ്ധ്യമാണു്. മലയാളസൌന്ദൎയ്യത്തിന്റെ മഹിമാവിലാസം അതിന്റെ പരമകാഷ്ഠയിൽ എപ്രകാരം നിങ്ങളുടെ മനോദൎപ്പണത്തിൽ രൂപീകരിക്കുവാൻ സാധിക്കുമോ അതു

ത്തന്നെയായിരുന്ന അവളുടെ ദിവ്യാകാരവും എന്നു ചുരുക്കത്തിൽ പറവാനേ നിവൃത്തിയുള്ളു.

അവളുടെ പ്രായം ഇപ്പോഠം ഇരുപതു വയസ്സിൽ കവിഞ്ഞിട്ടുണ്ടെങ്കിലും മനോമോഹനമായ ഒരു സൌകുമാൎയ്യമാണ് ആ വദനവിലാസത്തിൽ കളിയാടുക. യൌവ്വനദശയുടെ ദിവ്യകിരണങ്ങഠം അവളിൽ കതിർകൊണ്ടു തുടങ്ങിയ നാഠം മുതൽ ഒരു കാമുകപ്പട തന്നെ ആ കസുമകാന്തിയേ വട്ടമിട്ടു കൂടിയെങ്കിലും അവരെല്ലാം തന്നെ ആ സ്വേച്ഛാമൂൎത്തിയുടെ രൌദ്രവീക്ഷണത്തിൽ ദഹിച്ചു പോകാതെ ഒരു വിധത്തിൽ ജീവനുംകൊണ്ടു മണ്ടി. ഇതിനിടയിൽ സ്വാതന്ത്ര്യജീവിതത്തിലുള്ള അതിരററ പ്രതിപത്തിമൂലം സ്വമാതാവിനെ തുടൎന്ന അമ്മിണിയെപ്പററിയും ബഹുജനങ്ങളുടെ ഇടയിൽ ചില ദുരഭിപ്രായങ്ങളെല്ലാം ഉണ്ടായിപോയിട്ടുണ്ടെങ്കിലും അമ്മിണിയേ കുലട എന്നു വിളിക്കുന്ന ഒരു നാവുപോലും അവളുടെ അനിതരസാധാരണമായ സാമൎത്ഥ്യാതിരേകത്തെ പുകഴ്ത്താതതായിട്ടില്ല. അവളുടെ നടപടിദോഷത്തിൽ ദൃഢവിശ്വാസ്സരായിരുന്ന ചില വൃദ്ധവിടന്മാർ ഇക്കാലത്തു തങ്ങളുടെ അഭീഷ്ടസിദ്ധിക്കായി അമ്മിണിയെ വട്ടമിട്ടു കൂടിയിരിക്കയാണ്. ഇവരിൽ ഒരുവനാണ് നമ്മുടെ കൊക്കരയും. ഇക്കൂട്ടരെയെല്ലാം ഒരു മാന്ത്രികൻെറ പാട്ടതയോടുകൂടി അവഠം തൻെറ ചേപ്പിലാക്കി യഥേഷ്ടം കുരങ്ങു കളിപ്പിച്ചും സ്വാഭീഷ്ടസിദ്ധിക്കായി ദാസവൃത്തികഠം അനുഷ്ഠിപ്പിച്ചും വന്നു.

വാതിൽ തുറന്നപ്പോഠം പുറത്തു നിന്നുകൊണ്ടു് കിതക്കുന്ന ആശാൻെറ പരവശതകളെല്ലാം കണ്ടു് അമ്മിണിയും ചെറെറാന്നമ്പരന്നു. എങ്കിലും നിസ്സാരസംഗതികഠംക്കും ഇളകിപ്പോകുന്ന അയാളുടെ സ്വഭാവമറിഞ്ഞിരുന്ന അമ്മിണി അതിനെ അത്ര വകവയ്ക്കാതെ ഇങ്ങനെ ചോദിച്ചു, "എന്താ ആശാനെ ഇന്നിത്ര ഓടിക്കിതച്ചുള്ള പുറപ്പാടു്?".

ആശാൻ—"ആ—പൈത്യം പിടിച്ച പട്ട-കെഴവനെ, ഞാൻ-ഞാൻ, എൻെറ പൊറകെ നായിൻെറ കൂട്ടു നടത്തീല്ലെങ്കി ഛീ! കൊക്കരയന്നു നായിക്കിട്ടു ചോര നക്കിത്തിന്നും".

അമ്മിണി—"ഏതു കിഴവനാ ആശാനേ, കാൎയ്യമെന്തെന്നു പറയാതെ ഇങ്ങനെ ദേഷ്യപ്പെട്ടാലോ''?

ആശാൻ— "നിൻെറ -നിൻെറ അമ്മേടെ മററവൻ. ആ മുറിഞ്ഞപ്പള്ളിലെ കോമട്ടി. അവൻെറ മോനേ തിന്നതു

ഞാനെന്നും പറഞ്ഞ് കാലവടി എട്ടത്തെത്തിരിക്കുന്നു പൊറഹേ. ശോകപലം (യോഗബലം) കൊണ്ടു തല്ലു കൊള്ളാണ്ടു പോന്നു. അവനെ-അവനെ-ഞാൻ...."

അമ്മിണി—"ഇതെന്താശാനെ അച്ചാച്ചനേ (അമ്മിണി തരകനെ അങ്ങനെയാണു വിളിക്കാറു) കോമട്ടീന്നും മററും ഇവിടെ നിന്നു വിളിക്കുന്നതു്. ഞാനൊക്കെ ക്ഷമിച്ചേക്കാം. അമ്മച്ചി കേട്ടാൽ ആശാനെ പറപ്പിക്കുമിവിടന്നു. വരണാ അകത്തുപോകാം".

ആശാൻ—"അമ്മച്ചി കേട്ടാല് എൻെറ മൂക്ക് ചെത്തുവോ? പാമ്പറ പേക്കൊലം പെറന്ന വഹയോട്"

അമ്മിണി—"ആശാൻ കുലംകുത്തിപേശരുതു്. ഞാനും അതിൽ പെട്ടതാണല്ലൊ ".

ആശാൻ—"എൻെറ കുഞ്ഞൊന്നു മാസ്സ്രമൊണ്ടുകൊണം പിടിച്ചതു്. ഇതുവിത്തുവേറേ മഹളേ, പത്തായമൊന്നു അത്രേയൊള്ളു. അതൊക്കെ ആശാനും തെല്ലൊക്കെതിരിയും.

അമ്മിണിക്കു തൻെറ ജനനത്തെപ്പററി പൊതുവിലുള്ള ജനസംസാരം മിക്കപ്പോഴും സന്താപകാരണമായിരുന്നു. ആശാൻ ആ കിംവദന്തിയെ അടിസ്ഥാനപ്പെടുത്തി ഇപ്പോഴും സംസാരിച്ചപ്പോൾ അവളുടെ മുഖം മങ്ങിനിഷ്പ്രഭമായി ചമഞ്ഞു. കലുഷമായ നയനങ്ങളെ തുറിച്ചു് അവൾ രൌദ്രഭാവത്തിൽ ആശാനെ ഒന്നു സൂക്ഷിച്ചുനോക്കി. നികൃഷ്ടമെന്നു താൻ വിധിച്ച കുലത്തിൽ നിന്നും ഒന്നു വ്യത്യസ്തമായ ഉൽകൃഷ്ടവംശജയാണു് തൻെറ പ്രേമഭാജനമെന്നു തെളിയിക്കുന്നതിലേക്കു വേണ്ടിയാണു് ആശാൻ അമ്മിണിയുടെ ജന്മരഹസ്യത്തെ അപ്പോൾ സൂചിപ്പിച്ചതെങ്കിലും അതു് അവൾക്കു അസഹ്യമായ വേദനയെ ഉളവാക്കി എന്നു കണ്ടപ്പോൾ ആശാനു അയാളുടെ അപരാധം ഏതാണ്ടു മനസ്സിലായി ക്ഷമാപണരീതിയിൽ ഇങ്ങനെ പറഞ്ഞു. "അതൊക്കെ പോട്ടെ മക്കളെ, എങ്കിലും ആ പന്തിരി മല്ലൻെറ ഹുങ്കാണു ഞാനോക്കണെ. നികേതത്തോടു മല്ലിടുന്നതിനു വേണാട്ടരശരു കോപ്പിട്ടാലും നേടുകേലമ്മിണീ. പിന്നെ ഈ കാട്ടുപന്നിയേ നല്ലപാഠം പടിപ്പിക്കാണ്ടു താമിതിരുവടികളു വിടുവോ".

പന്തിരിമല്ലനെന്നും നികേതമെന്നും പ്രതികാരമെന്നും മററും കേട്ടപ്പോൾ അവൾ ഒന്നു ഞെട്ടി. അമ്മിണിയെ ബാധിച്ചിരുന്ന കുണ്ഠിതം പാടേ ഓടിഒളിച്ചു. ഉദിച്ചു വളൎന്ന ഒരു

ണവോട്ടുകൂടി അവരം ആശാനോടു സമീപിച്ച് അംഗുലിക ളെ ചുണ്ടുകളിൽ ചേൎത്തമൎത്തി നിശ്ശബ്ദതയേ ആജ്ഞാപിച്ചു. "ഇപ്പോറം ഭിത്തികറംക്കുംചെവിയുള്ള കാലമാണാശാനേ. പ തുക്കെ സംസാരിക്കണം. വിടുവായത്തരം കൊണ്ടു വീണ്ടത മൊന്നും വരുത്തിക്കൂട്ടരുതു്".

ആശാൻ സ്വരമല്പം താഴ്ത്തിയിട്ടു് "എന്റെ തങ്കം ഇ പ്പം സ്വാമികളെ കാണ്മാൻ പോകാത്തതെന്താണു്?"

അമ്മിണി—"ഒന്നുമല്ലാശാനേ ഈ പാവപ്പെട്ടപെണ്ണുങ്ങ റംക്കു കാൽ ചവിട്ടത്തക്ക സ്ഥലമാണോ നികേതം. അവി ടമെല്ലാം അയിത്തമായി പോകുല്ലയോ".

ആശാൻ—"ആ—ഹാ—ഹാ—ആ പൂച്ചൊന്നും ആശാ നോടെടുക്കണ്ട. അന്നു ഞാങ്കണ്ടല്ലോ കളികളൊക്കെ. എ ന്നെക്കണ്ടപ്പം സ്വാമിക്കയ്യുടാന്നായി. ഒന്നും പേടിക്കണ്ടെന്നു ഞാൻ കണ്ണുകൊണ്ടു കാട്ടിയേപിന്നെയാണു സ്വാമിക്കടക്കം വന്നതു്".

അമ്മിണി—"ആശാനേപ്പോലെ ഞാനും അവിടത്തെ ശിഷ്യയല്ലയോ. ശിഷ്യവാത്സല്യം എന്റെ നേൎക്കും ഉണ്ടാക ണ്ടേ? അതിലൊന്നും ആശാൻ അന്യഥാ ധരിക്കണ്ട. അദ്ദേ ഹം മഹാദിവ്യൻ".

ആശാൻ—"അത്തേകവും ഉലഹത്തല്ലിയോ ജീവിക്ക ണതു്. ആർക്കും ഒരമളിയൊക്കെ വന്നുപോകും. നായന്മാരടെ കെരന്തത്തി പറേണില്ലേ—വിശ്വാമിത്രൻ-ശകുന്തളേടെജന്മേ- അതുപോലെ പിന്നെ എത്രെ. ആശാനും കൊറേച്ചേ പുത്തി യൊക്കെയൊണ്ടേ".

അമ്മിണി—"എന്തോ അതൊന്നും എനിക്കറിഞ്ഞുകൂടാ. വാസ്തവത്തിൽ ഒരു മഹാദിവ്യനായിട്ടാണു് ഞാനദ്ദേഹ ത്തെ അറിഞ്ഞിട്ടുള്ളതു്. അത്രയുമേ എനിക്കറിഞ്ഞുകൂടൂ".

ആശാൻ—"ഉം-ഉം-ം എനിക്കും അറിയാം. തങ്കതി യൊക്കെ ഇത്തിരിയെല്ലാം ആശാനും മനതിലായി. അന്നാ രുമില്ലാഞ്ഞ തരത്തിനു നികേതത്തി വച്ചു എന്താണ്ടൊക്കെ കശുകുശാ മന്ത്രിക്കുന്നതു ആശാനും കേട്ടേ, അമ്മിണിക്കത്ര പിടിച്ചില്ല. അതുകൊണ്ടുപിന്നെ അങ്ങോട്ടു പോകാംവച്ചു. അതാണര കാൎയ്യം".

അമ്മിണി—"പറഞ്ഞാൽ ബോദ്ധ്യമാകയില്ലെങ്കിൽ എ ങ്ങനെയെങ്കിലും വ്യാഖ്യാനിച്ചുകൊള്ളണം".

ആശാൻ—"അല്ല. എവനതിൽ തന്തോഴമേയൊള്ളു. ഇന്നി അങ്ങോട്ടൊള്ള വേഴ്ച കൊറഞ്ഞിരിക്കയൊണു നന്നു്. ത്വാമി പൂലോകം മെരിട്ടിയാണു്. പന്തിയപ്പെല്ലന്നുകണ്ടമ്പം അയാള വല്ല മന്ത്രോം പ്രയോഗിച്ചാ എന്റെ കുഞ്ഞു പിന്നെ ഇല്ല. അങ്ങോട്ടൊള്ള പോക്ക വച്ചതു രണ്ടായാലും ആണത്ത മായിപ്പോയി. (മനസ്സോഭത്താൽ ശരീരം തെല്ല വിറയ്ക്കുകയാൽ താഴെ ഇരുന്നുകൊണ്ടു്) എന്റെ തങ്കക്കൊടമല്ലയോ—എന്നും പൂശിക്കുന്ന തൈവം—ആശാന്റെ അടുത്തു വന്നിരുന്നു് ഒരു വീപ്പൊന്നു പാടിയാട്ടെ''.

അമ്മിണി—"പാട്ടിനും കൂത്തിനുമൊന്നും നല്ല മനസ്സുഖ മില്ലാശാനെ. പിന്നെ-ആ-പന്തിരി......''

ആശാൻ— "പന്തിരി കിന്തിരിയൊക്കെ കൊണ്ടെച്ചുട്ട. ഇവനെന്നാ തപ്പ്മോ മറേറാ ആണോ? അടുത്തുവന്നാ കൊത്തു വോ? എന്റെ പൊന്നും കൊടമല്ലയോ, ഇങ്ങു വന്നിരു ന്നാട്ടെ. ആശാൻ തീണ്ടാജാതിയൊന്നുമല്ല. നിലത്തിരിക്കു ല്ലേ കടലുപോലെ ദാ മടി കെടക്കണ—വന്നാട്ടെ".

അമ്മിണി—"മടിയിലും മററുമിരിക്കുന്ന കുട്ടിപ്രായം കഴി ഞ്ഞില്ലേ ആശാനേ. ഞാനിവിടെ നിന്നുകൊള്ളാം. പ്രായം ചെന്നവർ തന്നെ ഇരിക്കണം."

ആശാൻ—"എവൻ അത്ര നരച്ചു കൊന്തൊടിഞ്ഞുംമററു മില്ല. ലന്തപ്പടകേറിയ കാലം അഞ്ചേവയതൊള്ളു-അപ്പം ഇന്നൊരു മുപ്പത്തിരണ്ടാട്ടെ. (ഷഷ്ടിപൂർത്തിക്കിനി നാലേ കൊ ല്ലം വേണ്ടു.)

അമ്മിണി—(ഉള്ളിലുദിച്ച ചിരിയെ അമർത്തിക്കൊണ്ടു്) "അതുകൊണ്ടു തന്നെ ആണല്ലോ ഞാനും പറയുന്നതു്. ചെ റുപ്പക്കാരുടെ മടിയിലും മററും എന്നെ പോലുള്ള പെണ്ണുങ്ങൾ വലിഞ്ഞുകേറി ഇരിക്കുന്നതു ഉചിതമാണോ എന്നു ആശാൻ തന്നെ പറയണം''.

ആശാൻ—"ആശാൻ എന്റെ തങ്കക്കൊടത്തിന്റെ തൊ ന്തം. അമ്മിണിയും ഇവനും മററൊന്നല്ല. എന്റെ തങ്കം അന്നു പറഞ്ഞ ആ കപ്പം (കല്പം)കൂടി ഇത്തിരി തേവിച്ചാൽ...."

അമ്മിണി—(വൃദ്ധവിടന്റെ ചാപല്യങ്ങൾ ഓർത്തുപൊ ട്ടിപ്പുറപ്പെട്ട ചിരിയെ അമർത്തുവാൻ ശക്തിയില്ലാതെ) "അ തൊക്കെയെന്നാവട്ടാശാനേ, അന്നു കല്പം സേവിച്ചു് ഈ ജര യും നരയുമെല്ലാം പോയി കഴിയുമ്പോൾ എത്ര പേരാശാ

ൻെറ പിറകെ കൂട്ടമെന്നു കണ്ടോണം. പക്ഷെ ഞാൻ വിട്ടു കൊടുക്കുമോ''.

ആശാൻ—(അമ്മിണിയുടെ ഹാസ്യപൂർണ്ണമായ ചിരികണ്ടുണ്ടായ ഹൃദയ വേദനയോടുകൂടി) "കുഞ്ഞിൻെറ കല്പം സേവിക്കാൻ ഈയൊള്ളോൾക്ക് ആയത്തു പോരാതെ വരുവല്ലൊ. അതെ—അതെ—ഇവനെ ഇട്ടു അത്ര കഴുത കളിപ്പിക്കേം മററം വേണ്ട. തമ്പുരാൻ തന്ന പുത്തി ഇത്തിരി ഇവനും ഒണ്ടു്. ഈ മെരട്ടൊക്കെ ഇവനും തിരിയും. ഇപ്പം അടുത്തു നിക്കാനറക്കണ കുഞ്ഞമ്മയാ പിന്നെ—വരട്ടെ—വരട്ടെ. ഈ ചാലോം വിത്യേം ഒന്നും ഇവനോടെടുക്കണ്ട. ആശാൻ രായും പകലുമില്ല, തീയും വെള്ളോളമില്ലാതെ ഒത്തിരി കഴുത കളിച്ചു. ഇന്നി ഈ പൂച്ചൊന്നും ഇവനോടെടുക്കണ്ട" (നിരാശയാലുണ്ടായ മനസ്ക്ഷോഭം അസഹ്യമായി വർദ്ധിക്കയാൽ ആശാൻെറ ദേഹം ആലിലപോലെ വിറച്ചുതുടങ്ങി. "ഞ്ചീ കൊക്കരയത്രനായോ-ഇതിനു— ഇതിനു —ഈനിന്ദക്കു— ആട്ടക്കാരി അമ്മിണീടെ പൂച്ചൊക്കെ ഇന്നു ഫൊറത്തു—അല്ലേ ഇ—ഇഫം—കണ്ടോ? എന്നു തൊണ്ടയിടറി പുലമ്പിക്കൊണ്ടു ചാടിഎഴുന്നേററു പോകുവാൻ വട്ടംകൂട്ടി.

അമ്മിണി—"എന്തു പൂച്ചാശാനേ. അമ്മിണിക്കാശാനുംപ്പെടാത്ത പൂച്ചേതു്?

ആശാൻ—"ആ പാപ്പച്ചൻെറ.......ഞാൻ മുഴുവൻ പറഞ്ഞു വിടണോ?"

അമ്മിണി—"അതേയുള്ളോ?"

ആശാൻ —"അഫോ? ശോകീടെ ശിണങ്ങാടി"........

അമ്മിണി—"അങ്ങനെയൊന്നുകൂടെ. തീന്നോ?"

ആശാൻ— "പിന്നെ-പ്പിന്നെ-ആ തമ്പുരാൻെറ....ആളേ...ഞാമ്പറേണോ എല്ലാം".

അമ്മിണി—"വേണ്ട. അതാണു നല്ലതു്. മുഴുവൻ പറഞ്ഞാൽ തനിക്കും നിലയില്ലാതാകും. ആട്ടെ. ഇതെല്ലാം പ്രവൎത്തിച്ച കയ്യേതാണാശാനേ. അതോ, ഇതോ താൻ നല്ലപോലാലോചിക്കു. നികേതത്തിൻെറ സത്യം ലംഘിച്ച ഘാതകൻ ഇന്നുതന്നെ കഠനത്തിനു ബലി. താൻ പൊയ്ക്കൊള്ളൂ. അമ്മിണിയുടെ പൂച്ചോ തൻെറ പൂച്ചോ വെളിക്കു ചാടുന്നതെന്നു കാണട്ടെ".

ആശാൻ—(അയാറം പെട്ടെന്നൊന്നു ഞെട്ടി. നിന്ന നിലയിൽ ദേഹമാസകലം വിയത്തൊലിച്ചു). "ഞാൻ വല്ലതും ചെയ്യേങ്കി— ചെയ്യിച്ചതമ്മിണി. ഞാഞെയ്യേതീ തങ്കക്കൊടത്തിനേയോത്തും" എന്നു നിരാശാപരവശനായി അയാറം വീണ്ടും പറഞ്ഞുതുടങ്ങി.

അമ്മിണി—"താൻ പോക്കും. എൻെറ പൂച്ചെല്ലാം പുറത്താക്കിക്കൊള്ളു. എറങ്ങു പുറത്തു. ഇനി ഇവിടെ നില്ക്കണ്ട."

ആശാൻ—"എൻെറ പൊന്നുംകൊടമല്ലയോ എവനു ലോകത്തിലുള്ളതെല്ലാം ഈ തങ്കക്കൊടമാണ്. അമ്മിണി പ്രതാതിച്ചാ ഇവനു നികേതോം വേണ്ട ഒന്നും വേണ്ട കടലിച്ചാടണേലും തീയിച്ചാടണേലും എൻെറ കുഞ്ഞു പറഞ്ഞാ ആശാൻ അപ്പം തയ്യാർ."

അമ്മിണി—"അല്ല. അതാ ഭാവമെല്ലാം മാറിയല്ലോ. പൂച്ച തെളിക്കണ്ടേ?"

ആശാൻ—"ഇതെന്നതാ ഈപറേന്നെ, അവൻ തങ്കടം കൊണ്ടു വല്ലതും പറഞ്ഞുപോയാല്—അതത്ര വഹവെക്കണതെന്തു് തൊഹാവം. ശ്ശേ! ഇത്ര ആപ്മവിചാരമില്ലാത്തതോ എൻെറ കുഞ്ഞു. ആശാൻെറ ഉശിരു എൻെറ അമ്മിണീടെ കയ്യില്. ഇപ്പം വേണോങ്കി എടുത്തോ. പിന്നെ നികേതോം വെലീം കൈ എന്തിന്? (അയാറം തൻെറ ചങ്കിൽ അടിച്ചുകാട്ടി ഇപ്പോറം തന്നെ ജീവത്യാഗം ചെയ്യുന്നതിനും തയ്യാറാണെന്നുള്ള ഭാവം നടിച്ചു).

അമ്മിണി—(ശാന്തതയോടുകൂടി) ആശാനേ, ഈ എടുത്തുചാട്ടമൊന്നും ചിതമല്ല. ഞാൻ ആശാനെ എത്ര വിശ്വസിച്ചു പെരുമാറുന്നു. നമ്മുടെ കൂട്ടത്തിൽ തന്നെ വേറെ എത്ര ആളുകളൊണ്ടു്. ആശാനേപ്പോലെ ഞാൻ വല്ലവരേയും വിശ്വസിക്കുന്നുണ്ടോ? നോക്കണം. എൻെറ വിശ്വാസത്തെ ആശാൻ വഞ്ചിക്കുന്നെന്നു കണ്ടാൽ നാം തമ്മിലുള്ള ബന്ധം അവസാനിക്കും.

ആശാൻ—"ശ്ശേ! ഇതാണു തൊന്തം ഉശിരിനെ വിചാതിക്കേലൊഞ്ഞാലത്തെ പെത്രവം. എൻെറ തങ്കക്കൊടം പറഞ്ഞുവിട്ടു. ഏതു ഹൈലാഷമെങ്കിലും ആശാൻ ഒടനെ പിഴുതോണ്ടു ചാടി വരുല്ലയോ."

അമ്മിണി—"ആട്ടെ ആശാനെ അതൊക്കെകിടക്കട്ടെ. നമുക്കു ഇനി ചിലതെല്ലാം കൂടി ഉടനടി പ്രവൎത്തിപ്പാനൊണ്ടു്. അതാണു പറയാനുള്ളതു്."

ആശാൻ—"എന്തെങ്കിലും പറഞ്ഞുവിട്ട്. ആശാൻ കൊലുകൊലാന്നു നിക്കൂല്ലയോ. ഏതു മൈസൂർ ശ്രുത്തത്തിലും അമ്മിണി ആശാനെക്കൂടെ ഓർത്തൊണ്ടാൽ മതി."

അവരു ആശാനെ അടുത്തുവിളിച്ചു എന്തോ ചിലതെല്ലാം ഒട്ടുനേരം മന്ത്രിച്ചു. ആശാൻ സന്ദേഹഭാവത്തിൽ പിൻമാറി തലയാട്ടിക്കൊണ്ടു പറഞ്ഞു. "കൊല്ലുവോ കുഞ്ഞേ? മഹാ പാവത്തിനു എവനെ ഇന്നിം കൂട്ടുപിടിക്കരുതു്."

"നിശ്ചയമായും ഉപദ്രവിക്കയില്ലെന്നു ഞാനല്ലേപറഞ്ഞതു്. രണ്ടു മൂന്നാളുകരു കുഞ്ചൂട്ടിക്കാരുടെ വേഷം ധരിച്ചു ചെന്നു പിടിച്ചാൽ മതി. അപ്പോരു നമുക്കു ചെന്നു വിമോചിപ്പിക്കാം. എതുതെങ്കിൽ ഒന്നു രണ്ടു വ്രണങ്ങരു ദേഹത്തു തട്ടിയാലും വേണ്ടില്ല. പക്ഷെ ജീവാപായം വരരുതെന്നു പ്രത്യേകം ഏപ്പാടുചെയ്യേക്കണം. അത്രയും മതി. പിന്നത്തെ കാൎയ്യം ഞാനേററു."

ആശാൻ—"ആട്ടെ അതിൻെറകാൎയ്യം ഒക്കെ എന്നോട്ടുടേ ഒന്നു പറേരുതോ. ആശാനും ഒന്നു കേരുക്കട്ടേ."

അമ്മിണി—"കാൎയ്യമെല്ലാം പിന്നീടുപറയാം. ഇപ്പോരു സംഗതികരു നടക്കട്ടേ."

ആശാൻ—"പാവത്തിനേ പെത്തിരവിക്ക്യേലല്ലോ?"

അമ്മിണി—"നിശ്ചയമായുമില്ല."

ആശാൻ—"എൻെറ അമ്മിണീ ആ നാചം പിടിച്ച തംഗതി കഴിഞ്ഞേപ്പിന്നെ എവനൊരിതു്."

അമ്മിണി—"എന്തു സംഗതി"?

ആശാൻ—"ആ പാപ്പച്ചൻെറ തംഗതിയേ. അവൻ ചാകാതെ രക്ഷപ്പെട്ടാ ഉമ്മടെ തംഗതി എല്ലാം തൊലഞ്ഞു."

അമ്മിണി—"ഈപന്തിരി മല്ലനാരാശാനെ. അവൻ പാപ്പച്ചനെ രക്ഷിച്ചതെന്തിനു്?"

ആശാൻ—"അവനോ അയ്യോ! അവനറുകൊലപെറന്ന പൂതത്താൻ. എത്രഎണ്ണത്തിനെ അവൻ വെട്ടിത്തട്ടീരിക്കണു. കാളിയേക്കഴിയെ പേടിയാണാളുകക്കവനെ. ഉശിരോടെ വിട്ടുകേം മററും ഇല്ല. എങ്കിലും ഒരിതു്."

അമ്മിണി—"എന്തായാലും ഭയപ്പെടാനൊന്നും ഇല്ല. അവൻ രക്ഷപെട്ടാലും ആശാനെ ആളറിഞ്ഞില്ലല്ലോ."

ആശാൻ—"ആ-കൊള്ളാം. ആ വേഷത്തിലും അവന്റ ക ണ്ടപ്പഴേ എന്നെ മനതിലായി. എന്നെ പേരുവിളിച്ചുകര ഞ്ഞുപറഞ്ഞു."

അമ്മിണി—"ആശാൻ ഒന്നും ഭയപ്പെടേണ്ട. എല്ലാം ഞാൻ ശരിയാക്കിക്കൊള്ളാം. ധൈര്യമായിരിക്കണം. ഏ തായാലും ഇനി മുറിഞ്ഞപ്പള്ളിയിൽ വേഷ്ട കുറച്ചു വക്കയാ ണ്ടനന്നു്."

ആശാൻ—"ഞാനോ! ഇന്നിയോ! കൊക്കരയാശാൻ മുറി ഞ്ഞപ്പള്ളിലിന്നി കാലുകുത്തണേ ആ കോമട്ടിയെ അവനെ കട നത്തിനെരയാക്കീട്ടു. എൻെറ കുഞ്ഞു അവിടെ തർവ്വാതിപ ത്യം ഏല്ക്കമ്പം അല്ലെങ്കി ഇവൻ പറഞ്ഞവാക്കിന്റ പതിരൊ ണ്ടെങ്കി കണ്ടോളിൻ."

"കടനത്തിനിര" എന്ന വാക്കുകൾ ആശാൻെറ നാവുക ളിൽ നിന്നുംപുറപ്പെട്ട മാത്രയിൽ അമ്മിണി അവൾ അറിയാ തെ ഒന്നുഞെട്ടി ദേഹമാസകലം കോൾമയിർക്കൊണ്ടു. എങ്കിലും പെട്ടെന്നുണ്ടായ മനസ്സോഭത്തെ സംയമനം ചെ യ്തുകൊണ്ടു ആശാന്റ വിട നല്കിയിട്ടു അവൾ ഗൌരവബുദ്ധി യായ ഒരു രാജ്യതന്ത്രനിപുണൻെറ ചിന്താഗാംഭീര്യത്തോടുകൂടി കളിപ്പുരയിലേക്കു സാവധാനത്തിൽ നടകൊണ്ടു.

---

## ആറാം അദ്ധ്യായം

---

"എന്തിനായ്ക്കൊണ്ടു നിൻ ധ്യാനവും ഹോമവും
അന്തർഗ്ഗതമിനി എന്തതാണു ദുർമ്മതേ:
ജീവിതംശാന്തേ ബലിയസീമാനസേ
ഹാ വിധിവൈഭവമത്ഭുതം".

അടുത്ത പ്രഭാതത്തിൽ ബാലരവി തൻെറ മൃദുകിരണ ങ്ങളെ തൂകിക്കൊണ്ടു് കാഞ്ഞിരത്താനത്തെ യോഗീശ്വരകവാട ത്തെ സകരുണം ആശ്ലേഷിച്ചു. പരിതഃസ്ഥലങ്ങളിലുള്ള തരുശാഖകളിൽ പക്ഷിജാലങ്ങൾ കൂട്ടംകൂട്ടമായിരുന്നു് ആ

പ്രഭാതത്തേയും തങ്ങളുടെ നികേതസ്ഥാനമായ ആ പുണ്യഭൂമി യേയും കളകളകീൎത്തനങ്ങൾ പാടിപുകഴ്ത്തി. ലോകമെല്ലാം ജാഗ്രദവസ്ഥയിൽ എത്തിക്കഴിഞ്ഞെങ്കിലും യോഗീശ്വരമണ്ഡപവും പരിതഃപ്രദേശങ്ങളും അപ്പോഴും സുഷുപ്തിയിൽ ലയിച്ച് നിരുന്മേഷമായി സ്ഥിതിചെയ്തിരുന്നതേയുള്ളു. മൃദുലമായി വീശിക്കൊണ്ടിരുന്ന ഒരു കുളിർതെന്നൽ ശീൽക്കാരഘോഷത്തോടുകൂടി സദനത്തേയും സമീപസ്ഥലങ്ങളേയും പ്രകൃതിയുടെ പ്രേമസല്ലാപഗീതങ്ങളാൽ രമിപ്പിച്ചുകൊണ്ടിരുന്നു.

ഈ സന്ദർഭത്തിൽ നമ്മുടെ കൊക്കരയാശാൻ തന്റെ നീണ്ടു വളഞ്ഞുള്ള ശരീരത്തെ ക്ലേശിപ്പിച്ചുകൊണ്ടു ശങ്കരഗിരിയുടെ സമാധിസ്ഥലം നോക്കി നടക്കുന്നുണ്ടായിരുന്നു. ഏതാനും നിമിഷങ്ങൾക്കുള്ളിൽ അയാൾ യോഗീശ്വരനികേതത്തോടു സമീപിച്ചു. ദൂരെനിന്നുതന്നെ അവിടെ ആൾപ്പെരുമാററമില്ലെന്നു മനസ്സിലാക്കിയിട്ടു അയാൾ മന്ദം മന്ദം മുമ്പോട്ടു നടന്നു. അതിനിടയിൽ ഗുഹാദ്വാരത്തിൽനിന്നും ആരോ മന്ത്രിക്കുന്ന മൃദുലസ്വരം കൎണ്ണപുടങ്ങളിൽ പതിക്കയാൽ അയാൾ ദത്തശ്രദ്ധനായി നിന്നു. ശബ്ദങ്ങൾ ഒന്നും തന്നെ വ്യക്തമാകായ്കയാൽ മാൎജ്ജാരഗതിയെ തുടൎന്നു അയാൾ സാവധാനത്തിൽ ഗുഹയോടു സമീപിച്ചു. അവിടെ ഒരു വൃക്ഷത്തിനു മറഞ്ഞുനിന്നുകൊണ്ടു് തന്റെ വളഞ്ഞ ഗാത്രത്തേ അല്പംകൂടി കനിച്ചു ഗുഹയിലേക്കു ഒന്നെത്തിനോക്കി. കൊക്കരയുടെ ഹൃദയം തുടിച്ചുതുടങ്ങി. വീണ്ടും വീണ്ടും തന്റെ കൺകളെ കലക്കിത്തെളിച്ചു അയാൾ തുറിച്ചുനോക്കി. അവിടെ മായാവിലാസങ്ങളിൽനിന്നും വിമുക്തനായ ആ യോഗവയ്യൻ തന്റെ ഋഷീശ്വരപ്രഭാവങ്ങൾക്കു ലോപം വരാതേയും എന്നാൽ മായാവിമോഹങ്ങളാൽ ജിതചിത്തനായ ഒരു മനുഷ്യസാധാരണന്റെ മനച്ചാഞ്ചല്യത്തോടുകൂടിയും നിലകൊള്ളുന്നു. തേജോരൂപിണിയായ ഒരു ദിവ്യാകാരം ആ ഋഷിപുംഗവന്റെ ചാരത്തു ഉഗ്രതേജസ്വിയായി പരിലസിക്കുന്നു. യോഗിവയ്യൻ നിഷേധാർത്ഥത്തിൽ ശിരഃകമ്പം ചെയ്തു എന്തോ പുലമ്പുന്നുണ്ടു്. ആ മോഹിനീവിഗ്രഹം യോഗീശ്വരന്റെ അന്തികത്തിൽനിന്നും അകന്നുമാറി ഉഗ്രരൂപിണിയായി കലഹം തുടങ്ങുന്നു. യോഗി വീണ്ടും സാനുകമ്പം അവളെ തലോടി സമാശ്വസിപ്പിക്കുന്നു. അവൾ നിർബന്ധബുദ്ധിയോടെ ഉതറിച്ചകലുന്നു. യോഗി ചിന്താഗ്രസ്തനായി നില

കൊണ്ടശേഷം വീണ്ടും എന്തോ മന്ത്രിച്ചപ്പോൾ യുവതി അശ്രുകണങ്ങളോടുകൂടി അയാളുടെ പാദങ്ങളിൽ നമസ്കരിക്കുന്നു. ആർദ്രചിത്തനായ ആ ഋഷിപുംഗവൻ അവളെ സകരുണം എഴുന്നേല്പിച്ചു ആശ്ലേഷിക്കുന്നു. അവൾ തരളഹൃദയായി ഗൽഗദസ്വരത്തിൽ വീണ്ടും എന്തോ അഭ്യർത്ഥിക്കുന്നു. ഒട്ടുനേരത്തെ ആലോചനയുടെ ശേഷം അയാൾ അതിനെ സമ്മതിച്ചതായി ശിരഃകമ്പം ചെയ്യുന്നു.

കൊക്കരയുടെ ഹൃദയത്തിൽ പലവിധ സംശയങ്ങൾ ഒരു നിമിഷത്തിനിടയിൽ കടന്നു സ്ഥലംപിടിച്ചു. യോഗീശ്വരന്റെ ദിവ്യത്വത്തിൽ അയാൾക്കുണ്ടായിരുന്ന ദൃഢവിശ്വാസം അല്പാല്പം ശിഥിലമായിത്തുടങ്ങി. യോഗീശ്വരപാർശ്വവർത്തിനിയായ ആ തരുണീരത്നം അമ്മിണി തന്നെയാണെന്നു അയാൾക്കു വിഭ്രാന്തിയുണ്ടായി. എന്നാൽ സൂക്ഷ്മദൃഷ്ടിയിൽ അതു തന്റെ ആരാധനാവിഗ്രഹമായ അമ്മിണിയോടു കിടപിടിക്കുന്ന വേറൊരു സൌന്ദര്യധാമമാണെന്നു അയാൾ അനുമാനിച്ചു. എങ്കിലും ആ രണ്ടു സുന്ദരവിഗ്രഹങ്ങളുടെയും ആകൃതിയിലുള്ള ഐകരൂപ്യം കണ്ടു കൊക്കര അത്ഭുതപരവശനായി. ഏതായാലും യോഗീശ്വരൻ താൻ വിചാരിക്കുന്നതുപോലെ തന്നെ അത്ര വിശുദ്ധനല്ലെന്നുതന്നെ അയാൾ തീരുമാനിച്ചു. ഈ വക മനോവിഭ്രമണങ്ങളാൽ മന്ദചിത്തനായി കൊക്കര ഒട്ടുനേരം നിന്നുപോയി. വീണ്ടും ഗുഹയിലേക്കു നോക്കിയപ്പോൾ ഏകാകിയായി അഞ്ജലീബന്ധത്തോടുകൂടി ഉദിച്ചുയരുന്ന ഭാനുബിംബത്തെ നമിച്ചുകൊണ്ടു നിൽക്കുന്ന യോഗിയെ അല്ലാതെ മററാരെയും തന്നെ കാണ്മാനുണ്ടായിരുന്നില്ല. കൊക്കരയുടെ മനസ്സു വീണ്ടും സ്വസ്ഥവൃത്തിയെ അവലംബിച്ചു എങ്കിലും വിവശഹൃദയനായി അയാൾ ഗുഹയിലേക്കുതന്നെ കടന്നു.

ശങ്കരഗിരിപാദർ സമാധിയിൽ നിന്നുമുണർന്നു തിരിഞ്ഞുനോക്കിയപ്പോൾ കണ്ടതു കൊക്കരയേയാണു്. "വത്സാ ജഗദംബിക നിന്നെ അനുഗ്രഹിക്കട്ടെ " എന്നയാൾ തന്റെ ശിഷ്യനെ ആശീർവദിച്ചു കുശലപ്രശ്നങ്ങൾ തുടങ്ങി.

"അല്ല ശംകരിലെ പൊറുതി ഉപരാഴ"മയായിതീർന്നോ? നികേതത്തിലേക്കു വരികതന്നെ കൊക്കരക്കു വിഷമമായി".

"ഞങ്ങളൊക്കെ മനക്ഷോഭപ്പുഴുക്കൾ സ്വാമീ! ദേവസ്ത്രീകളെ ത്യാനിച്ചുവരുത്താൻ ചക്തിയൊള്ള തിവ്യൻ: സൊക്ക്

പാതാളത്തു ചുററി നടക്കുന്ന സ്വാമിയേ ഈ ഒള്ളവരെങ്ങനെ വന്നു കാണുമെന്നേ".

തന്റെ സ്വകാൎയ്യവിഹാരങ്ങൾ ഇയാൾ മറഞ്ഞുനിന്നു കണ്ടിരിക്കുമെന്നു ശങ്കിച്ചു യോഗി ഒന്നു ഞെട്ടി. എങ്കിലും താൻ അടിപെടുകയില്ലെന്നുള്ള നിശ്ചയത്തോടുകൂടി അയാൾ പറഞ്ഞു. "വത്സാ, നമ്മുടെ ശിഷ്യപ്രധാനാ, അംബികാദൎശനങ്ങൾ സമാധിവേളകളിൽ നമുക്കു സുലഭങ്ങളാണു്. വിശ്വരൂപിണിയേ ജാഗ്രല്ലോകത്തിൽ ഇന്നാൾവരെ കണ്ടാനന്ദിക്കുന്നതിനു ഈ കണ്ണുകൾക്കു ഭാഗ്യമുണ്ടായിട്ടില്ല. എന്നാൽ ഇന്നു നാം സൌഭാഗ്യസമ്പൂൎണ്ണനായി. ആ വിശ്വംഭരി തന്റെ ഉഗ്രരൂപത്തെ മാററി ആനന്ദസ്വരൂപിണിയായി ഉമാരൂപത്തിൽ പ്രത്യക്ഷപ്പെട്ടു് അവിടത്തെ ശിഷ്യനെ അനുഗ്രഹിച്ചു. നമ്മുടെ ജന്മം സഫലമായി, നാം കൃതാൎത്ഥനമായി. ഇപ്പോൾ അപ്രത്യക്ഷപ്പെട്ടിട്ടു രണ്ടു നിമിഷങ്ങൾ കഴിഞ്ഞതേയുള്ളു".

"സ്വാമീടെ പവോതി പ്രത്യക്ഷപ്പെട്ടിട്ടു സ്വാമി അനുക്രഹിച്ചോ സ്വാമിനെ അനുക്രകിച്ചോ?"

വാസ്തവസ്ഥിതികളെല്ലാം കൊക്കരെ മറഞ്ഞുനിന്നു കണ്ടിരിക്കുന്നു എന്നു യോഗിക്കു നിശ്ചയമായി. "ഹാ! നീ അജ്ഞൻ, മന്ദബുദ്ധി. ദൈവവിലാസമെന്തെന്നറിയാത്ത നിൎഭാഗ്യ പാപി. വത്സാ, സൃഷ്ടിസ്ഥിതിസംഹാരകൎത്താവായി പരബ്രഹ്മമൂൎത്തിയായി, സൎവ്വവ്യാപിയായി, സൎവ്വജ്ഞനായി, ഏകദൈവം മാത്രമേയുള്ളു. ആ വിശ്വംഭരൻ ഓരോരുത്തരുടെ മനോദൎപ്പണത്തിൽ ഓരോ രൂപത്തിൽ സ്ഥിതിചെയ്യുന്നു. ആ പരബ്രഹ്മത്തെ ഒരുവൻ ക്രിസ്തു എന്നു നാമകരണം ചെയ്യുമ്പോൾ ഇതരൻ ഹള്ളാവെന്നും മറെറാരുവൻ ബ്രഹ്മാവെന്നും സംബോധന ചെയ്യുന്നു. ആ മായാമയനു രൂപഗുണമോ വൎണ്ണഗുണമോ ഒന്നുംതന്നെയില്ല. ഒരുവൻ ആ വിശ്വംഭരനെ ഭയങ്കരിയായ കാളിരൂപത്തിൽ ജ്ഞാനവീക്ഷണം ചെയ്യുമ്പോൾ മറെറാരുത്തൻ സുകുമാരവിഗ്രഹമായ പാൎവ്വതീരൂപത്തിൽ ദൎശിക്കുന്നു. ഈ വ്യത്യസ്തങ്ങൾ കീടമാത്രനായ മനുഷ്യന്റെ അജ്ഞതയെ സൂചിപ്പിക്കുന്നതല്ലാതെ ആ പരബ്രഹ്മത്തിന്റെ ശക്തിയേയോ രൂപത്തേയോ തെല്ലും ബാധിക്കുന്നില്ല. ജ്ഞാനശൂന്യനായ മനുഷ്യൻ അഹംഭാവത്താൽ മദിച്ചു മതിമറന്നു സ്വാൎത്ഥതല്പരനായി സ്വ

സഹോദരങ്ങളേയും അവരുടെ മതങ്ങളേയും ദുഷിക്കുന്നതിനു പ്രേരിതനാകുന്നു. എന്തു മൌഢ്യം! എന്തജ്ഞത!!"

യോഗിയുടെ താത്വികോപദേശങ്ങൾ കൊക്കരെക്കു മനസ്സിലായെങ്കിലും ഇല്ലെങ്കിലും അയാൾ ആ ദിവ്യന്റെ സർവ്വജ്ഞതയെ ഒട്ടെല്ലാം വകവച്ചു കൊടുക്കുകതന്നെ ചെയ്തു. എങ്കിലും അല്പം മുമ്പ് താൻ ദർശിച്ചതുപോലെ ഈശ്വരന്മാർ പ്രത്യക്ഷപ്പെട്ട് സൃഷ്ടികളുടെ കാൽക്കൽ നമിക്കുക എന്നുള്ള കാര്യം കേവലം അസംഭവ്യമായിത്തന്നെ അയാൾക്കു തോന്നി.

അയാൾ പറഞ്ഞു "സ്വാമിയുടെ വേദാന്തതത്വങ്ങളൊന്നും ഇവനു തിരിവില്ല. എങ്കിലും സ്വാമി പറയുന്നതുപോലുള്ള ആ പരപ്പ്രമ്മം (പരബ്രഹ്മം) മനുഷ്യപ്രാണിയുടെ കാലുപിടിച്ചു കരയുന്നതു ശുക്തിക്കു ചേരുമോ സ്വാമീ!"

"മൂഢാ! പരമമൂഢാ! ദേവന്മാർപോലും സ്വകാര്യനിർവ്വഹണങ്ങൾക്കായി സൃഷ്ടികളെ ആശ്രയിക്കുക സാധാരണമാണ്. നിങ്ങളുടെ ക്രിസ്തുദൈവം തന്നേ ലോകത്രാണനം സർവ്വശക്തനായ തനിക്ക് ഇതരമാർഗ്ഗങ്ങളിൽ അസാദ്ധ്യമായിട്ടോ രണ്ടു സാധുമനുഷ്യരുടെ പുത്രനായി ജനിച്ച് അവർക്കു വഴങ്ങി വളന്നതു്? നീ ആലോചിക്കണം! ബുദ്ധിചെലുത്തി വിചാരിക്കണം. (അയാൾ തന്റെ തലയിൽ തട്ടിക്കൊണ്ടു പറഞ്ഞു) അതുപോലെ തന്നെ ആ വിശേശ്വരിക്ക് ഒരു വലിയ കാര്യം നാമിന്നു നിർവഹിക്കേണ്ടതായിട്ടുണ്ട്. താപസനായ നാം ലൌകികകാര്യങ്ങൾക്ക് അശക്തനെന്നു നിഷേധിച്ചു. ആ ഭഗവതി നമ്മോടർത്ഥിച്ചു. നാം വഴിപ്പെട്ടില്ല. അംബിക നമ്മെ ശാസിച്ചു. നാം സമ്മതിച്ചു."

"അ വങ്കാര്യമെന്താണ്—സ്വാമീ!—സ്വാമിയെക്കൊണ്ടു ഭവോതിക്ക് സാദിക്കാനുള്ളതു?"

ആ യോഗീശ്വരൻ കൊക്കരയെ അടുത്തുവിളിച്ച് പ്രേമപൂർവ്വം ആശ്ലേഷിച്ചിട്ടു ചെവിയിൽ എന്തോ മന്ത്രിച്ചു.

കൊക്കരെ കണ്ണുമിഴിച്ച് വായും പൊളിച്ചുകൊണ്ട് ഒട്ടു നേരം നിന്നു. "ഒള്ളതോ സ്വാമീ?" എന്നൊരു അത്ഭുതഗർജ്ജനം അയാളിൽ നിന്നും ഉത്ഗമിച്ചു.

"നാം ദേവീപ്രസാദത്തെ അരുളി. നീ നമതു ശിഷ്യപ്രധാനൻ. വത്സാ! നിന്നെ ഒളിച്ച് നമുക്കൊരു കാര്യവുമില്ല.

രഹസ്യം-ഇതു പരമരഹസ്യമാണ്. ഗോപ്യമായി സൂക്ഷിച്ചുകൊള്ളണം. അതുമതി."

അന്നു പ്രഭാതത്തിൽ നികേതത്തിൽ നടന്ന സംഭവങ്ങൾ അവിചാരിതമായി കൊക്കരെയുടെ ദൃഷ്ടികളിൽ പെട്ടതിനേ ഗോപനം ചെയ്യുന്നതിന് മാത്രമല്ല, തൻെറ പരമരഹസ്യത്തെ കൊക്കരെയോടുപദേശിച്ചു കൊടുത്തതുകൊണ്ട് യോഗിവര്യൻ നിർദ്ദേശിച്ചിട്ടുള്ളതു്. സ്വപ്രശസ്തിക്കോ തദ്വാരാ കാര്യലാഭത്തിനോ ഉദ്ദേശിക്കുന്നവർ വലിയ യോഗങ്ങൾ വിളിച്ചുകൂട്ടി അനവധി പ്രസംഗങ്ങൾ നടത്തുന്നതിനേക്കാൾ കൊക്കരെയെപ്പോലുള്ള ഒരുവനേ വശത്താക്കി തദ്വാരാൽ ബോധനം ചെയ്തുകഴിഞ്ഞാൽ എത്രകണ്ടു കാര്യസാദ്ധ്യമുണ്ടാകുമെന്നുള്ളതു് ഏതാനും ദിവസങ്ങൾക്കുള്ളിൽ ഋഷീശ്വരനേപ്പററി പൊതുജനങ്ങളുടെയിടയിലും പ്രത്യേകിച്ച് നികേതബന്ധുക്കളുടെയിടയിലുമുണ്ടായ സംസാരവും ബഹുമതിയും പ്രത്യക്ഷപ്പെടുത്തുന്നതുമാണ്.

ഇതിനിടയിൽ അങ്ങുമിങ്ങും നിന്ന് വന്നുകൂടിയ ജനങ്ങളേക്കൊണ്ടു് നികേതവും സമീപസ്ഥലങ്ങളും നിറഞ്ഞു. ആതുരന്മാരുടെ വിലാപഘോഷങ്ങളും, സുഖപ്രാപ്തരുടെ ആനന്ദപ്രലപനങ്ങളും, പിശാചുക്കളുടെ ഗർജ്ജനങ്ങളും, സ്ത്രീജനങ്ങളുടെ തുള്ളലുകളും, ആകപ്പാടെ അവിടെയെല്ലാം ഒരു കോലാഹലമെന്നു ചുരുക്കത്തിൽ പറവാനെ നിവൃത്തിയുള്ളു.

യോഗി ഭസ്മവിതരണങ്ങളും അനുഗ്രഹദാനങ്ങളും നിറുത്തി. "സ്വാമീ! പൊന്നുതിരുവടികളേ! അടിയൻെറ സങ്കടം കൂടി ഒന്നു കാണണേ!" എന്നു നിലവിളിച്ചുകൊണ്ടു് ഉന്തിത്തള്ളി മുന്നോട്ടുകയറുന്ന ജനപ്രവാഹത്തെ ഒരു ബാഹു ചലനമാത്രത്താൽ നിരോധിച്ചിട്ട് അദ്ദേഹം ഉപവിഷ്ടനായി. തിങ്ങിക്കൂടിയിരുന്ന ജനാവലി എന്തോ ദിവ്യദർശനത്താലാകർഷിക്കപ്പെട്ടതുപോലെ ഞെക്കിയും ഞെരിച്ചും അത്യുല്ക്കണ്ഠയോടെ മുൻപോട്ടടുത്തു. വന്നവർ വന്നവർ ആശ്ചര്യപരവശരായി മൂക്കിൽ വിരൽ തള്ളിയും വാപൊളിച്ചു തുറിച്ചു നോക്കിയും സ്തംഭിച്ചു നിന്നുപോകുന്നു. "ഇദ്ദേഹം സാക്ഷാൽ അസാധാരണ മനുഷ്യൻ തന്നെ." എന്ന് ഓരോരുത്തരും സ്വയം മന്ത്രിച്ചുകൊണ്ടു് മററുള്ളവരുടെ മുഖത്തേക്കു് "കണ്ടോ ഇതു്" എന്നു ചോദിക്കുന്ന മട്ടിൽ സൂക്ഷിച്ചുനോക്കി. ഇതിനിടയിൽ ഒരഗ്നിജിഹ്വ കാളിപ്പടന്നു് ജനസാമാന്യത്തേയും

കവിഞ്ഞു് വായുമണ്ഡലത്തിലേക്കുയൎന്നു. കുണ്ഡാൎച്ചിതമായ ഭസ്മധൂളികളുടെ സുഗന്ധലഹരിയിൽ മതിമയങ്ങി ഓരോരുത്തരും ശിരഃകമ്പം ചെയ്തു് അഞ്ജലീബന്ധത്തിൽ ധ്യാനനിഷ്ഠരായി നിലകൊള്ളുകതന്നെ ചെയ്തു. തീക്കുണ്ഡത്തിൽ നിന്നും ഉയരുന്ന ധൂമപടലത്തെ തുടൎന്നു് തങ്ങളുടെ ആത്മാക്കളും ജഡഭേദനം ചെയ്തു് സ്വൎഗ്ഗലോകത്തേക്കുയരുന്നതുപോലെ ആ ഭക്തസംഘത്തിനു് വിഭ്രമമുണ്ടായിപ്പോയെന്നല്ലേ പറയേണ്ടു. ഈ ഭക്തിഭ്രമണപാരവശ്യങ്ങളിൽനിന്നുമുണൎന്നപ്പോൾ ജഗജ്ജയിയായി, തപോധനനായി, സംസാരനിൎവൃതനായി, "കാൎകൊണ്ടു മിണ്ടാത്തൊരു കൊണ്ടൽപോലെ, കല്ലോലമില്ലാതെഴുമാഴിപോലെ, കാററിൽപ്പെടാ ദീപവുമെന്നപോലെ" സൎവാംഗം ഭസ്മലേപനം ചെയ്തു ജടാഭാരത്തെ ഉച്ചിയിൽ ക്രുമ്പിച്ചുകെട്ടി, കണങ്കാലുകളെ ചന്ദ്രാകൃതിയിൽ യോഗബന്ധനം ചെയ്തു് വാമപാദത്തിന്റെ പെരുവിരലിനെ പ്രഷ്ഠത്തിൽ തള്ളി ഇരുകരങ്ങളേയും മലൎത്തി സ്വജാനുക്കളിൽ സ്ഥാപിച്ചു് കണ്ണുകൾ പൂട്ടി, ഓഷ്ഠാധരങ്ങളെ മന്ദമന്ദം, ചലിപ്പിച്ചു് വിഷമാസനത്തിൽ ഉപവിഷ്ടനായി കാണപ്പെട്ട യോഗിവൎയ്യന്റെ ദൎശനം ഏതു ശിലാഹൃദയത്തെയാണു് ഒന്നു ചലിപ്പിക്കാത്തതു്!

നിമിഷങ്ങൾ ഒന്നല്ല പത്തല്ല. പലതും കഴിഞ്ഞു. നാഴികകളും ചിലതു കടന്നുകൂടി. അഹോ! ആ ജഡത്തിൽ ജീവചൈതന്യത്തിന്റെ ലാഞ്ഛനകൾ പോലും കാണ്മാനില്ല. യോഗിവൎയ്യന്റെ ജഡജീവങ്ങൾ തമ്മിൽ വേൎപിരിഞ്ഞു പരമാത്മചൈതന്യം പരലോകപ്രയാണം ചെയ്തതുപോലെയും കീടമാത്രമായ ജഡം നിഷിദ്ധവസ്തുവായി ലോകത്തു അവശേഷിച്ചതുപോലെയും കാണപ്പെട്ടു. കാണികൾ അത്ഭുതപരവശരായി നോക്കിനില്ക്കവേ അതാ ജഡജീവാത്മാക്കൾ തമ്മിൽ പുനസ്സംഘടിക്കുന്നോ എന്നു തോന്നുമാറു മൃദുലമായ ഒരു ചലനം ആ ദേഹത്തിൽ വ്യാപിക്കുന്നു. അധരപുടങ്ങൾ അതാ വീണ്ടും മെല്ലെ ചലിച്ചു തുടങ്ങുന്നു. അനന്തരം അദ്ദേഹം ഇങ്ങനെ വെളിപാടുകൊണ്ടു "ഓം! അംബികേ! ഭക്തവത്സലേ! അവിടത്തെ ഭക്തൻ മായാവിരക്തനാണു്. സാത്വികനാണു്, തപോധനനാണു്, രാഷ്ട്രങ്ങളുമായി ഇടപെടുന്നതിനു ഇവനു പാടവമില്ല. ദേവി, ഈ ഭാരമുള്ള ചുമതലയിൽ നിന്നും ഇവനേ നീ വിമുക്തനാക്കണേ;ഞാൻ അ

വിടത്തെ തൃപ്പാദങ്ങളെ മാത്രം സ്മരിച്ച് മുക്തിയടഞ്ഞു. കൊള്ളാം. സ്ഥാനമാനങ്ങളൊ, ധനമൊ, ഈ അഗതിക്കു ആവശ്യമില്ല. കാട്ടുകളിലെ വൃക്ഷത്തണലുകളും, അരുവികളിലെ ജലവും മാത്രം കൊണ്ടിവൻ തൃപ്തിപ്പെട്ടുകൊള്ളാം." അയാൾ അല്പസമയം നിശ്ശബ്ദനായി ദത്തശ്രദ്ധനായെന്നപോലെ ഇരുന്നു. അനന്തരം തുടൎന്നു പറഞ്ഞു. 'ചണ്ഡികേ, ഓ, ആ ക്രൂരദൎശനം ഇവനസഹ്യമാണ്. ഓഹോ! അവിടന്നെന്തരുളുന്നു. ഇവനേ ദഹിപ്പിച്ചു കളയുമെന്നോ? ഇല്ലില്ല, അവിടത്തെ ഭക്തൻ ഇതാ ആജ്ഞാശ്രവണത്തിനു കാത്തുനില്ക്കുന്നു. എങ്കിലും ആ ക്രൂരവ്യാഘ്രത്തോടിടയുന്നതിനു ഇവനേ നിയോഗിക്കല്ലേ, തിരുമേനി ധൎമ്മതല്പരനാണ്. പ്രജാവത്സലനുമാണ്. അമംഗളമൊന്നും സംഭവിക്കയില്ല. ഞാൻ എന്റെ തപോവൃത്തിയെ തന്നെ തുടരട്ടെ. ഓ, ദേവീ, എന്നെ ശപിക്കരുതെ, ഭത്സിക്കരുതേ, അവിടത്തെ ദാസൻ പോകാം, പോകാം" എന്നിങ്ങനെ അയാൾ അശ്രുധാരയോടുകൂടിപറഞ്ഞു. ഉത്തരക്ഷണത്തിൽ സമാധിയിൽതന്നെ നിൎജ്ജീവചൈതന്യമായി നിലംപതിച്ചു.

സ്വപ്നാവസ്ഥയിലെന്നപോലെ ദത്തശ്രദ്ധരായി പ്രവചനങ്ങളേ കേട്ടുനിന്ന ജനതതി ഒന്നു വിരണ്ടുവശായി. യോഗീപ്രോക്തങ്ങളുടെ സാരമെന്തെന്നു അവൎക്കൊന്നും തന്നെ മനസ്സിലായില്ലെങ്കിലും ആ തപോധനൻ എന്തോ ഒരു അരിഷ്ടാവസ്ഥയിൽ കിടന്നുഴലുന്നു എന്നു മാത്രം അവർ ഊഹിച്ചു. മനോവേദനയുടെ ഫലമായി ദേഹമാസകലം വിയൎത്തൊലിച്ച് ആ താപസശ്രേഷ്ഠൻ ബോധരഹിതനായി നിലം പതിച്ചപ്പോൾ ഭക്തസംഘം ഭയവിഹ്വലരായി മുന്നോട്ടു പാഞ്ഞു. ചിലർ തോൎത്തുമുണ്ടുകൾ മടക്കി വീശിയും മററു ചിലർ ജലസേചനം ചെയ്തു തണുപ്പിച്ചും അദ്ദേഹത്തെ ശുശ്രൂഷിച്ചു തുടങ്ങി. രോദനങ്ങളുടേയും മുറവിളിയുടേയും മാറെറാലി അവിടെങ്ങും പ്രതിധ്വനിച്ചു. ചിലർ മാറത്തലച്ചു നിലവിളിച്ചു. മററു ചിലർ എങ്ങിക്കരഞ്ഞു. വേറൊരുകൂട്ടർ സന്താപഭാരത്താൽ സ്തംഭിച്ചു നിന്നുപോയി.

ബോധരഹിതനായി നിലം പതിച്ച യോഗി ആ നിലയിൽത്തന്നെ ഒട്ടുനേരം കിടന്നു. അനന്തരം സ്വഭക്തജനങ്ങളുടെ ശുശ്രൂഷയാൽ സുബോധവാനായ യോഗി ഒരു ദീൎഘനിശ്വാസനത്തോടുകൂടി ഉണൎന്നു. പൂട്ടപ്പെട്ടിരുന്ന കണ്ണുകളെ

സാവധാനത്തിൽ തുറന്നു് അയാൾ ആ ഭക്തസംഘത്തെ സകരുണം സമീക്ഷണം ചെയ്തു.

ശങ്കരഗിരിപാദർ തൻെറ സമാധിയിൽനിന്നും പൂർണ്ണമായുണർന്നു്, അല്പം മുമ്പു തനിക്കനുഭവമായ ആ ദർശനത്തിൻെറ ആനന്ദലഹരിയിൽ സ്വയം ആത്മഗതം കൊണ്ടു "സമാധിയിൽ എന്തെല്ലാമോ ദർശിച്ചു് ഒരു മാന്ദ്യം ഇവനെ ബാധിച്ചിരിക്കുന്നതായി ഇപ്പോഴും തോന്നുന്നു. എങ്കിലും ആ കനകബിംബം, ആ അംബികാവിഗ്രഹം ഇവൻെറ മുമ്പിൽനിന്നു ഇവനെ ശാസിക്കുന്നതായ ആ ആനന്ദപ്രദമായ കാഴ്ച ഈ കണ്ണുകളിൽനിന്നും ഇനിയും മറയുന്നില്ല, എന്ന ദർശനം, ഓ, ദേവീ, ഭുവദസ്തു".

യോഗീശ്വരൻെറ മുമ്പിൽ എരിഞ്ഞടങ്ങിക്കൊണ്ടിരുന്ന അഗ്നികുണ്ഡം വീണ്ടും ഉജ്ജ്വലിച്ചുതുടങ്ങി. ഭസ്മാപ്പിതമായ കുണ്ഡത്തിൽനിന്നും കുമിച്ച ധൂമപടലം അവിടെങ്ങും പടർന്നു ചുററി വിവിധാകൃതിയെ അവലംബിച്ചു മേല്പോട്ടുയർന്നു. ഹോമധൂമത്തിൻെറ ബഹുലതയിൽ ഉഗ്രതേജസ്വിയായി നിലകൊള്ളുന്ന യോഗീശ്വരനും ക്രമേണ ആ തിമിരത്തിനിടയിൽപ്പെട്ടു് അപ്രത്യക്ഷനായിത്തുടങ്ങുന്നു. അല്പനിമിഷം ആ ഗുഹാദ്വാരവും പരിതപ്രദേശങ്ങളും ധൂമപടലത്തിൽ നിബിഡമായിരുന്നു. അതുകഴിഞ്ഞു് ആ ഹോമകുണ്ഡം ക്രമേണ പൊലിഞ്ഞമർന്നു തുടങ്ങി. ധൂമപടലം സ്വച്ഛന്നവായുവിൽ ലയിച്ചു് ഉപരിലോകത്തേക്കു് നിഷ്ക്രമിച്ചു. ജനതതി അത്യൽക്കണ്ഠയോടുകൂടി കുണ്ഡത്തിൻെറ പിറകിലേക്കു സൂക്ഷിച്ചു നോക്കി. യോഗീശ്വരനെ അവിടെങ്ങും കാണ്മാനുണ്ടായിരുന്നില്ല.

---

# ഏഴാം അദ്ധ്യായം

"എന്തുപറഞ്ഞെടമന്നജപ്പുഴവേ
ബന്ധുതചെയ്‌വാനെളുതല്ലെന്നോ?
.............................................
ചേട്ടതങ്ങൾ പറഞ്ഞെന്നാൽ തവ
പെട്ടിടും ചില സങ്കടമിപ്പോൾ".

ആപൽദർശനം അല്പബുദ്ധികളെ ചപലഹൃദയരാക്കുന്നു. അവർ ആ വക സന്ദർഭങ്ങളിൽ തരളഹൃദയരായി തങ്ങളുടെ ആത്മാഭിമാനത്തേയും പൌരുഷത്തേയും പരിത്യജിച്ചു കേണുതുടങ്ങുന്നു. "ഭീരുക്കൾ മൃതിപ്പെട്ടിടുന്നു പലനാൾ മൃത്യുവരും മുമ്പിലും" എന്നാണ് ഒരാംഗ്ലേയകവിപ്രവീണൻ പാടിയിരിക്കുന്നതു്. അദ്ദേഹം തന്നെ "ധീരന്മാൎക്കപമൃത്യുവില്ല മരണം വന്നീടുമന്നാൾവരെ" എന്നു തുടൎന്നു പറഞ്ഞിട്ടുണ്ട്. മൂന്നാമദ്ധ്യായത്തിന്റെ അവസാനഘട്ടത്തിൽ പാതാളവാസികളായ ആ യമകിങ്കരന്മാരാൽ ബന്ധിക്കപ്പെട്ട നമ്മുടെ പാന്ഥനും ഈ "രണ്ടാംക്ലാസ്സിൽ"പെട്ട ഒരാൾ തന്നെ ആയിരുന്നു. അന്നുരാത്രിയിൽ കാട്ടിൽവച്ചു ഭൂതങ്ങളാൽ ആക്രമിക്കപ്പെട്ടു ബന്ധിതനായതിന്റെ ശേഷം യാദൃശ്ചികമായി കണ്ടെത്തിയ ഗൂഢമാൎഗ്ഗങ്ങളേ തുടൎന്നു ആ പാതാളലോകത്തിലെ പലേ വിശേഷകാഴ്ചകളേയും കണ്ടു് ആനന്ദിച്ചും അത്ഭുതപ്പെട്ടും വിജനവും ഭയാനകവുമായ ആ സ്ഥലത്തു ഏകാകിയായി അൎദ്ധരാത്രിയിൽ ചുററിത്തിരിയുന്നതിനിടയിൽ പൊടുന്നനവേ ഭിത്തിപിളൎന്നു പ്രത്യക്ഷപ്പെട്ട ആ യമകിങ്കരന്മാരാൽ അദ്ദേഹം വീണ്ടും ഗ്രസിതനായെങ്കിലും ആ ധീരചിത്തൻ ചഞ്ചലപ്പെട്ടില്ല. നിരായുധനെങ്കിലും സ്വരക്ഷയ്ക്കു ചെയ്ത സാഹസപ്രവൃത്തികൾ വിഫലങ്ങളായി പരിണമിക്കയാൽ അയാൾ വിധിഗതിക്കു വശംവദനായി അവരെ തുടൎന്നു അവിടെ നിന്നും നിഷ്ക്രമിച്ചു. ഇത്ര സമയവും മാൎഗ്ഗദൎശിയായി അദ്ദേഹത്തെ അനുഗമിച്ച ദീപം സമരത്തിനിടയിൽ പിടിവിട്ടു പൊലിഞ്ഞുപോയതിനാലും അനന്തരം കൂരിരുൾ നിറഞ്ഞ ഗുഹാമാൎഗ്ഗങ്ങളിൽക്കൂടി മാത്രം യാത്രചെയ്കതിനാലും താൻ മുമ്പുകണ്ട മാതിരിയോ അതിൽ വിശേഷതരങ്ങളോ

ആയ ഒട്ടവളരെ അറകളേയും, ഇടവഴികളേയും തരണം ചെയ്തു എന്നു മാത്രം ഊഹിക്കുന്നതിനേ ആ നിർഭാഗ്യവാനു സാധിച്ചുള്ളൂ. ക്രൂരിരുളിന്റെ പ്രതിബന്ധത്തേയും വകവക്കാതെ നിശ്ശബ്ദമായി ദ്രുതഗതിയിൽ യാത്ര തുടൎന്ന ആ നിശാചരന്മാർ ഇടയ്ക്കു ഒന്നു രണ്ടു തവണ അല്പം വിശ്രമിച്ചിട്ടുണ്ടെങ്കിൽ അതു തങ്ങളുടെ മാൎഗ്ഗം പ്രതിബന്ധിക്കപ്പെട്ടു കണ്ടപ്പോൾ മാത്രമായിരുന്നു. ഈ സമയങ്ങളിലെല്ലാം മാൎഗ്ഗവിഘ്നം ചെയ്തിരുന്ന ഊക്കൻ ഭിത്തികൾ എന്തോ മാന്ത്രികശക്തിക്കുമെന്നുള്ളതുപോലെ ചില "കിരുകിരാ"രവങ്ങളോടുകൂടി സ്വയം ഭേദിച്ചു വഴി നല്കുന്നതുകണ്ടു് നമ്മുടെ പാന്ഥൻ വാസ്തവത്തിൽ അത്ഭുതപ്പെട്ടുപോയി. ഇങ്ങനെ ഒട്ടുദൂരം യാത്ര ചെയ്തതിന്റെ ശേഷം ആ സംഘം ഒരു വിശാലമായ അറയുടെ വാതുക്കൽ വന്നു നിന്നു. ചാരിയിരുന്ന കതകിന്റെ ഇടയിൽക്കൂടി പുറത്തേക്കു ഉദ്ഗമിക്കുന്ന വെളിച്ചവും അകത്തു നിന്നും മൃദുലസ്വരത്തിൽ അസ്പഷ്ടമായി കേൾക്കുന്ന സംസാരവും അറക്കുള്ളിൽ ആൾ പെരുമാററമുണ്ടെന്നു നമ്മുടെ പാന്ഥനെ ബോധ്യപ്പെടുത്തി. അദ്ദേഹത്തിന്റെ അനുയായികളായി കൂടെയുണ്ടായിരുന്നവർ അല്പസമയം എന്തോ പരസ്പരം മന്ത്രിച്ചിട്ടു താൻ അന്നു രാത്രിയിൽ കാട്ടിൽ വച്ചു കേട്ട നരകഭാഷയിൽ ഒരു അടയാളവാക്യമുച്ചരിച്ചു. അടുത്തക്ഷണത്തിൽ അതേ ഭാഷയിൽ അകത്തുനിന്നുമുണ്ടായ ആജ്ഞാസ്വരത്തെത്തുടൎന്നു ആ യമകിങ്കരന്മാർ നമ്മുടെ പാന്ഥനുമായി അകത്തു കടന്നു.

അവിടെ സുവൎണ്ണപ്രഭമായ രത്നകംബളത്തിൽ സുന്ദരകളേബരയായ ഒരു തരുണീരത്നം അനന്തശയനം ചെയ്യുന്നുണ്ടായിരുന്നു. അഴിഞ്ഞു കുഴഞ്ഞ വസ്ത്രം അശ്രദ്ധമായ വിധത്തിൽ പരദേശബ്രാഹ്മണവനിതകളുടെ രീതിയേ തുടൎന്നു ദേഹത്തിൽ വാരിച്ചുററിയിരുന്നെങ്കിലും അതു ആ മോഹനബിംബത്തെ ആസകലം ആച്ഛാദനം ചെയ്യുന്നതിനു പൎയ്യാപ്തമായിരുന്നില്ല. വലതുവശം ചരിഞ്ഞു കൊടുംകൈകുത്തി തലയേ അല്പമുയൎത്തി കരതലത്തിൽ താങ്ങിയും, അഴിഞ്ഞുവിതറി കൎക്കടകമാസത്തിലെ കാർപടലംപോലെ ആ പ്രദേശമെല്ലാം പരന്നുകിടന്ന കുന്തൽഭാരത്തെ സംഭരിക്കുന്നതിനുള്ള ശ്രമത്തിൽ ക്ലേശിച്ചു കുഴഞ്ഞ വാമഹസ്തത്തെ വിശ്രമാർത്ഥം നിവൎത്തു ദേഹത്തിനു മുകളിൽ അതിനൊരു സമാ

ന്തരരേഖയായി സ്ഥാപിച്ചും മുഴത്തിങ്കൾ പ്രഭയോടുകൂടി ഉജ്വലിക്കുന്ന ആ വദനകസുമത്തിൽ നിന്നും സദാ പ്രവഹിച്ചുകൊണ്ടിരിക്കുന്ന പുഞ്ചിരിപ്പൂതുമയാൽ മുറിയിൽ കത്തിജ്വലിക്കുന്ന ദീപത്തെ തന്നെയും നിഷ്പ്രഭമാക്കിയും, നിർവികരമായി, നിമ്മലതേജസ്വിയായി കിടക്കുന്ന ആ കിടപ്പു ഏതൊരുവനെയും തെല്ലൊന്നു ചഞ്ചലപ്പെടുത്താതിരിക്കയില്ല. വൃത്താകരമായ മുഖവും ഉഗ്രതേജസ്സോടും എന്നാൽ വശ്യവശീകരണപ്രഭാവത്തോടും അസ്വസ്ഥമായി സദാ ചലിച്ചുകൊണ്ടിരിക്കുന്ന മിഴികളും വാസ്തവത്തിൽ അബലാത്വത്തെ കവിഞ്ഞുള്ള പൌരുഷപ്രാഗത്ഭ്യങ്ങളുടെ ദപ്പണങ്ങളാണു്. കാളിജ്വലിക്കുന്ന ദീപത്തിന്റെ പ്രഭ തട്ടി മിന്നിത്തിളങ്ങുന്ന ആ കോമളവിഗ്രഹം സുവണ്ണപ്രഭാകരമല്ലെങ്കിലും "അഞ്ജനാചലനത്തിന്മേൽ രശ്മികൾ തട്ടുന്നേരം" എന്നതുപോലെ അല്പമൊരിരുൾവണ്ണം കലൎന്നു വണ്ണപ്പകിട്ടോടുകൂടി പ്രശോഭിക്കുന്നു. ഈ ഇരുൾവണ്ണമാകട്ടെ ആ സൌന്ദര്യധാമത്തിന്റെ മഞ്ജുളതക്കു് അല്പമൊരു കളങ്കം വരുത്തുന്നുണ്ടോ എന്നു വല്ലവരും ശങ്കിച്ചേക്കാമെങ്കിലും ആ നിറവിശേഷം അവളുടെ ഉഗ്രതക്കു് ഒരു പ്രത്യേക ചൈതന്യമുണ്ടാക്കുക തന്നെ ചെയ്യുന്നു എന്നു ആരും നിശ്ശങ്കം സമ്മതിച്ചുപോകും. പുഷ്യരാഗം പതിച്ച ഒരു ചെറിയ പതക്കം നേരിയ ഒരു സ്വണ്ണചങ്ങലയിൽ കോത്തു കണ്ഠാഭരണമായി അണിഞ്ഞിട്ടുള്ളതല്ലാതെ യാതൊരു വക ഭൂഷണങ്ങളും ആ സ്വയംപ്രഭാമൂത്തിക്കു ആവശ്യമായിരുന്നില്ല, അവൾ അണിഞ്ഞിരുന്നുമില്ല.

ഈ അപ്സരസ്വരൂപിണിയുടെ മുമ്പിലേക്കാണു് നമ്മുടെ പാന്ഥൻ ആനയിക്കപ്പെട്ടതു്. ഈ അപരിചിതന്റെ ആഗമനമുണ്ടായ മാത്രയിൽ തന്നെ അവളുമായി സൈ്വരസംഭാഷണം ചെയ്തുകൊണ്ടിരുന്ന ഒരാൾ മിന്നൽപിണർ പോലെ അവിടെ നിന്നും പാഞ്ഞുമറഞ്ഞു. തരുണിയുടെ സൌന്ദര്യപ്രഭ തട്ടി മിഴി മഞ്ചിപ്പോയതിനാലോ അഥവാ മനസ്സോഭത്തിന്റെ തിരത്തള്ളലിൽ ഇതരനെ പ്രത്യേകം സൂക്ഷിക്കുന്നതിനു അയാൾക്കു സാധിക്കാഞ്ഞിട്ടോ എന്തോ പാന്ഥൻ അപ്രത്യക്ഷനായ ആൾ ആരെന്നോ, ആയാളുടെ ഈ അസാധാരണപ്രവൃത്തിയുടെ ഉദ്ദേശമെന്തെന്നോ മനസ്സിലാക്കുന്നതിനുപോലും ശക്തനായില്ല. പാന്ഥനും സംഘവും

യുവതിയുടെ മുമ്പിൽ ആഗതരായ ഉടൻ തന്നെ ആ യമകിങ്കരന്മാർ നിലംമുട്ടെക്കുനിഞ്ഞു് ഒന്നു അഭിവാദ്യം ചെയ്തിട്ടു വീണ്ടും നിവൎന്നു പഞ്ചപുഛങ്ങളടക്കി ഒരു ഭാഗത്തേക്കു് അല്പം മാറി നിന്നു. അവൾ മനുഷ്യലോകത്തിനു ദുൎഗ്രഹമല്ലാത്ത ആ അസുരഭാഷയിൽ എന്തോ ചോദ്യംചെയ്തു. അതിനു പ്രത്യുത്തരമായി രാജസന്നിധിയിലെന്നപോലെ അത്യാദരഭാവത്തിൽ അവർ എന്തോ ചിലതു മന്ത്രിച്ചു. അതിനെ തുടൎന്നു ആ സുന്ദരീരത്നം നമ്മുടെ പാന്ഥനെ പാദാദികേശം ഒരാവൃത്തി സൂക്ഷിച്ചുനോക്കി. എന്നാൽ ഇതൊന്നും തന്നെ ഗണ്യമാക്കാതേയും തന്റെ താല്ക്കാലികവിപത്തിനെപ്പററി ലേശമെങ്കിലും മനഃചാഞ്ചല്യം പ്രകടിപ്പിക്കാതേയും ധീരചിത്തനായി ആ മുറിയിലുള്ള വിശേഷകാഴ്ചകളേ അലക്ഷ്യമായി നോക്കിക്കൊണ്ടും മാത്രം നിന്നിരുന്ന ആ പുരുഷകേസരിയുടെ നില കണ്ടപ്പോൾ ശിലാമനസ്വിനിയായ ആ യുവതിയും തെല്ലൊന്നു ആശ്ചൎയ്യപ്പെട്ടു. അവൾ താനറിയാതെ തന്നെ കിടക്കയിൽ നിന്നെഴുന്നേററു രത്നക്കമ്പളത്തിൽ ഇരുന്നുകൊണ്ടു് സമൎത്ഥനായ ഒരു പോലീസു മേധാവി തന്റെ മുമ്പിൽ നിൽക്കുന്ന കുററപ്പുള്ളിയെ നിരീക്ഷിക്കുന്ന മാതിരി സൎവ്വാംഗപരിശോധന തുടങ്ങി.

ചുളിച്ച നെററി നിവൎന്നു, ശുഷ്കിച്ച നയനങ്ങൾ വികസിച്ചു, ഇരുളടഞ്ഞ മുഖകമലം വീണ്ടും പ്രോജ്വലമായി. അവൾ മെല്ലെ ഒന്നു മന്ദഹസിച്ചു. ആശ്ചൎയ്യമോ, പ്രേമരസമോ എന്തെന്നു തീൎത്തുപറവാൻ പാടില്ലാത്ത മനഃക്ഷോഭങ്ങളുടെ ഒരു സങ്കലനനൃത്തം അവളുടെ മുഖത്തു കളിയാടിത്തുടങ്ങി. അവൾ വീണ്ടും വീണ്ടും സൂക്ഷിച്ചുനോക്കി. നോക്കുംതോറും ആ നിർഭാഗ്യവാനിൽ സ്ത്രീസഹജമായ അനുകമ്പയോ അയാളുടെ നിസ്തന്ദ്രമായ മനസ്ഥൈൎയ്യത്തിൽ ഒരു ബഹുമതിയോ, അഭിമാനമോ, ഏതാണെന്നു അവളുടെ ഹൃദയത്തിൽ അവൾ അറിയാതെ തന്നെ സ്ഥലം പടിച്ചു പോയതു് വിധിവിശേഷമെന്നേ പറയേണ്ടതുള്ളു. ഈ സമയമെല്ലാം ബന്ധിതനായ ഭടൻ രാജമന്ദിരയോഗ്യമായ ആ പാതാളഅറയുടെ ഓരോരോ വിശേഷങ്ങളേ ഉററു നോക്കി കൊണ്ടു നിന്നു.

ഇങ്ങനെ നിമിഷങ്ങൾ ചിലതുകഴിഞ്ഞു. ഇതിനിടയിൽ കുമാരിയുടെ ( ഈ സ്ത്രീ ആരായിരുന്നാലും കഥാവൎണ്ണനയുടെ സൌകൎയ്യത്തിനുവേണ്ടി നമുക്കു അവളെ തൽക്കാലം അങ്ങനെ

തന്നെ സംബോധന ചെയ്യാം.) മനഃസ്തോഭങ്ങൾ, ആശ്ചര്യം, കരുണ, ആദിയായ ഓരോ പതനങ്ങളേയും ഒന്നൊന്നായി കടന്നു കടശി അവളുടെ സഹജമായ ക്രൌര്യരസത്തിൽ വന്നു നിലയുറച്ചു. അതോടുകൂടി ആ സ്ഥലത്തു സർവ്വത്ര വ്യാപിച്ചിരുന്ന പ്രശാന്തമൌനത്തെ ഭേദിച്ചു അവൾ ഇങ്ങനെ ചോദ്യംതുടങ്ങി.

"നിങ്ങളെ ഇപ്പോൾ ഇവിടെ കൊണ്ടുവന്നിരിക്കുന്നതിൻെറ ഉദ്ദേശമെന്തെന്നു അറിയാമോ?"

ഇതരൻ സ്വപ്നത്തിൽനിന്നും പെട്ടെന്നുണർന്നതുപോലെ ഒന്നു ഞെട്ടി, പതറിക്കിടന്നിരുന്ന തൻെറ മനസ്സിനെ സംഭരിച്ചു സ്വാസ്ഥ്യവൃത്തിയിൽ ആക്കിയതിൻെറ ശേഷം താൻ കേട്ട ആ വാക്കുകളേപ്പററി അല്പനേരം ആലോചിച്ചു നിന്നുപോയി. സ്ത്രീസാധാരണത്വത്തെ കവിഞ്ഞുള്ള ആ സ്വരത്തിൻെറ പ്രൌഢഗാംഭീര്യവും, ആ വാക്കുകളിൽ അന്തർഭവിച്ചിരിക്കാവുന്ന സംഗതികളുടെ ഗൌരവവും എല്ലാം കൂടി അല്പസമയം അയാളുടെ മനസ്സിൽ കടന്നു ഒന്നു പൊങ്ങിമറിഞ്ഞു് അടുത്തനിമിഷം അന്തർദ്ധാനം ചെയ്തു. എന്നാൽ ഇത്രയും സംഭവങ്ങൾ കഷ്ടിച്ചു് ഒരു നിമിഷത്തിനുള്ളിൽ നടന്നു. അനന്തരം അയാൾ കുമാരിയെ ഒന്നു സൂക്ഷിച്ചുനോക്കിക്കൊണ്ടു ഇങ്ങനെ പറഞ്ഞു.

"എനിക്കറിഞ്ഞുകൂടാ?"

കുമാരി—"നിങ്ങൾ നികേതത്തിൻെറ മുമ്പിൽ അപരാധിയാണെന്നുള്ള പരമാൎത്ഥം അറിഞ്ഞുകൂടേ?"

ഇതരൻ —"ഞാൻ ഈശ്വരസന്നിധിയിൽ നിരപരാധിയായി കഴിയുന്നിടത്തോളം കാലം നിങ്ങളേപ്പോലുള്ള പൈശാചികമൂൎത്തികളുടെ മുമ്പിൽ അപരാധിയായി ഗണിക്കപ്പെടുന്നതിനേ നിവൃത്തിയുള്ളു എന്നെനിക്കറിയാം."

കുമാ—"നിങ്ങളുടെ നികൃഷ്ടതരമായ വിധിയെ അവിവേകംകൊണ്ടു് ഇനിയും ഭയങ്കരമാക്കരുതു്. ആലോചിച്ചു സംസാരിക്കണം."

ഇത— (പുച്ഛരസത്തിൽ ഒന്നു മന്ദഹസിച്ചുകൊണ്ടു്) "ആലോചിക്കാതെ ഞാൻ സംസാരിക്കാറില്ല. പ്രത്യേകിച്ചു ദുർജ്ജനങ്ങളോടു്."

കുമ—"ഒരു തടവുകാരൻെറ സ്വാതന്ത്ര്യത്തെ കവിഞ്ഞു നിങ്ങൾ ഇവിടത്തെ പല അറകളിലും ചുററിനടന്നതായിട്ടും

നികേതത്തിലെ പല രഹസ്യങ്ങളും ഗ്രഹിച്ചതായിട്ടും അറി യുന്നതു് വാസ്തവമാണെങ്കിൽ അതു അവിവേകമായിപ്പോ യില്ലേ."

ഇത—"എൻെറ സ്വാതന്ത്ര്യലാഭത്തിനായി ശ്രമിച്ചതു വാസ്തവം തന്നെ. ഞാൻ നിയമാനുസരണം ഒരു തടവുകാര നല്ലാത്തിടത്തോളം കാലം അതു് അവിവേകമെന്നു വിചാരി പ്പാൻ ന്യായം കാണുന്നില്ല. ഈ ശ്രമത്തിനിടയിൽ ഇവി ടത്തെ പല പൈശാചികരംഗങ്ങളും കാണുന്നതിനും സംഗ തിയായിട്ടുണ്ട്."

ഭടൻെറ നിന്ദാസൂചകമായ സംസാരം അവളെ തെല്ലൊന്നു ജൃംഭിപ്പിച്ചു, അവൾ രോഷാകുലയായി അല്പം ഒന്നു ചീറി അമർന്നു. എങ്കിലും അദൃശ്യമായ എന്തോ ഒരു ശക്തി ഉദിച്ചുയർന്നു് രോഷവിദ്വേഷങ്ങളെ സംയമനം ചെയ്ക യാൽ അവൾ ശാന്തയായി വീണ്ടും പറഞ്ഞുതുടങ്ങി.

"ദുർഭഗനായ നിങ്ങളുടെ ദുർവിധിയേ ഓർത്തു ഞാൻ സഹതപിക്കുന്നു. നികേതത്തിലെ പരമരഹസ്യങ്ങളെ ഗ്രഹിച്ച ഒരുവനെങ്കിലും ജീവൽലോകത്തു പിന്നീടു സഞ്ചരിക്കുക സാധാരണമല്ല."

ഇത—"ഞാൻ ദുർഭഗയായ നിങ്ങളുടെ അനന്തരഗതിയെ ഓർത്താണു് സഹതപിക്കുന്നതു്. ഈവിധ പൈശാചിക നികേതങ്ങളിൽ ലോകോപദ്രവകാരികളായി ജീവിച്ചിട്ടുള്ളവ രിൽ ഒരുവനെങ്കിലും നിത്യമായ ആ ശാന്തിനികേതത്തിൽ പ്രവേശിച്ചിട്ടുള്ളതായി കേട്ടുകേൾവിപോലുമില്ല. അതേ ദുർഭ ഗേ, ഞാൻ നിൻെറ ദുർവിധിയേ ഓർത്തു് സഹതപിക്കതന്നെ ചെയ്യുന്നു."

കമാ—"നിങ്ങളുടെ ഈ സ്ഥിതിയിൽ നേരമ്പോക്കു കൾക്കു ഞാൻ വകയൊന്നും കാണുന്നില്ല. ഞാൻ പറഞ്ഞതു വെറും വിനോദമെന്നു നിങ്ങൾ വിചാരിക്കുന്നു എങ്കിൽ അല്പ നിമിഷങ്ങൾക്കുള്ളിൽ അതിൻെറ പരമാർത്ഥം താനേ ബോ ദ്ധ്യമാകും.".

ഇത—"വിനോദത്തിനു ഞാൻ ധാരാളം വക കാണു ന്നുണ്ടു്. സ്വൈരിണിയായ ഒരു പെൺപിറന്നവൾ സ്വാർത്ഥ ലോലുപന്മാരായ ഏതാനും ചാരസംഘത്തെ വശീകരിച്ചു് വശത്താക്കി കാടുകളിലും പോടുകളിലും പതുങ്ങിക്കിടന്നു സാ ധുക്കളായ ലോകരെ ഉപദ്രവിച്ചു് അഹങ്കരിക്കുന്ന ഈ ദുർ

വൃത്തി, ഈ ഭീരുകൃത്യം കണ്ടാൽ എങ്ങനെയാണ് വിനോദത്തിന് വകയില്ലാതിരിക്കുന്നത്?"

കുമാ—"അഹങ്കാരംകൊണ്ട് അന്ധനായി തീരരുത്."

ഇത—"എടീ ദുഷ്ടേ, രാക്ഷസിയായ നിനക്കു........'

അയാൾക്കു തന്റെ വാക്കുകളെ പൂർത്തിയാക്കുവാൻ സാധിക്കുന്നതിനു മുമ്പിൽ അത്ര നേരവും ശാന്തപ്രകൃതയായി മോഹിനീരൂപിണിയായി തന്റെ മുമ്പിൽ സ്ഥിതിചെയ്തിരുന്ന ആ കളേബരകാന്തി ഒന്നു കലികൊണ്ടു വിറക്കുന്നതുപോലെയും, അവളുടെ നയനങ്ങൾ രുധിരവർണ്ണമായി ഉഗ്രതേജസ്സോടുകൂടി ഉജ്വലിക്കുന്നതുപോലെയും നമ്മുടെ ഭടനു തോന്നി. അവൾ ഈ ഭാവപ്പകർച്ചക്കിടയിൽ പാർശ്വവർത്തിയായ ഖഡ്ഗത്തെ മെല്ലെ ഒന്നു തലോടി. ഇതിനേത്തുടർന്ന് ഇരുഭാഗവും ആജ്ഞാനുവർത്തികളായി സേവിച്ചുനിന്നിരുന്ന ആ യമകിങ്കരന്മാർ ഖഡ്ഗപാണികളായി ഇരകണ്ട വ്യാഘ്രത്തെപ്പോലെ മുമ്പോട്ടുകുതിച്ചു. അടുത്ത നിമിഷത്തിൽ നമ്മുടെ പാന്ഥൻ പരലോകപ്രയാണത്തിനു സന്നദ്ധനുമായി. എങ്കിലും തിരുവിതാംകൂറിന്റെ ഭാഗ്യാതിരേകത്താലോ, നമ്മുടെ ഭടന്റെ ശിരോലിഖിതമാഹാത്മ്യം കൊണ്ടോ എന്തോ ആ സംഹാരമൂർത്തിയുടെ ഒരു കരതല ചലനമാത്രത്താൽ തന്നെ ആ കാലദൂതാക്കൾ നിരോധിക്കപ്പെട്ടു. അടുത്ത നിമിഷത്തിൽ ആ പാതാളലോകത്തെല്ലാം പ്രതിധ്വനിച്ച ഒരു മണിനാദം അവിടെയും മാറെറാലിക്കൊണ്ടു. കുമാരി എന്തോ ചിന്താവേശത്താൽ പരവശയെന്നതുപോലെ തന്റെ ശയ്യയിലേക്കു മറിഞ്ഞു. നിശാചരതുല്യരായ ആ സേവകസംഘം നമ്മുടെ ഭടനെ വലിച്ചിഴച്ചുകൊണ്ട് വീണ്ടും അവിടെനിന്നു യാത്രയായി.

ചില ഊടുവഴികളും ഇരുട്ടറകളും കടന്ന് ഏതാനും നിമിഷങ്ങൾക്കുള്ളിൽ അവർ വീണ്ടും വിശാലമായ ഒരറയിൽ ചെന്നെത്തി. വിജനമായ ആ മുറിയിൽ കത്തിജ്വലിച്ചു നിൽക്കുന്ന ഒരു വലിയ ദീപമല്ലാതെ വിശേഷവിധിയായി മറെറാന്നും തന്നെ ഉണ്ടായിരുന്നില്ല. മുറിയുടെ മദ്ധ്യത്തിൽ ഇരുപന്തികളായി വരിയിട്ടുനിൽക്കുന്ന കരിങ്കൽ തൂണുകളുടെ മദ്ധ്യഭാഗത്തായി നമ്മുടെ പാന്ഥനും കൂട്ടരും നിലകൊണ്ടു. ഈ പാതാളലോകത്തു് താൻ കണ്ടതായ ഭയങ്കര കാഴ്ചകളുടെ പരമകാഷ്ഠ അടുത്തക്ഷണത്തിൽതന്നെ തനിക്കു അനുഭവമാകു

മെന്നും നികൃഷ്ടമായ ഈ വിധിക്കു താൻ പാത്രമായിത്തീൎന്ന ല്ലോ എന്നും ഓൎത്തപ്പോൾ ആ ശിലാമനസ്സനും സ്വാഭാവിക മായി ഒന്നു ഞെട്ടി. എങ്കിലും അനിർവാൎയ്യമായ സംഭവങ്ങ ളെപ്പററി ക്ലേശിക്കുന്നതു് മൌഢ്യമെന്നു വിചാരിച്ചു് അയാൾ വീണ്ടും സ്വസ്ഥചിത്തനായി. അഞ്ജലീബന്ധത്തിൽ കണ്ണുക ളടച്ചു ധ്യാനനിരതനായി നിലകൊണ്ട ഭടൻ ഏതാനും നിമി ഷങ്ങൾക്കശേഷം തന്റെ സമാധിയെ ഭഞ്ജിച്ചുകൊണ്ടു അവി ടെങ്ങും മാറെറാലികൊണ്ട ഒരു മണിനാദം ശ്രവിച്ചപ്പോഴാണു് കണ്ണുതുറന്നതു്. അയാൾ ഒരു ദീർഘനിശ്വാസനത്തോടുകൂടി മുമ്പോട്ടു നോക്കുകയിൽ വിസ്തൃതമായ ഒരു തിരശ്ശീല രണ്ടായി പിളൎന്നു ഇരുവശങ്ങളിലുമുള്ള ഭിത്തികൾക്കുള്ളിൽ അന്തർദ്ധാനം ചെയ്യുന്നതായി കണ്ടു. അതേയുടൻ സുവൎണ്ണമ യമായ ഒരു സിംഹാസനവും അതിൽ രാജപ്രഭാവനായ വില പതിയും ഇദംപ്രഥമമായി അയാൾക്കു പ്രത്യക്ഷപ്പെട്ടു. പുഷ്ട ശരീരനായി ദീർഘകായനായ ഒരു വൃദ്ധൻ തന്റെ നരച്ചു നീണ്ട ശ്മശ്രുക്കളെ സാവധാനത്തിൽ തടവിയും ക്രൂദ്ധമായ നയനങ്ങളെ തുറിച്ചുനോക്കിയും അവിടെ ആസനസ്ഥനായി രിക്കുന്നതു് അയാൾ കണ്ടു. കനകനിർമ്മിതവും, വെളിച്ചം തട്ടി കനൽപ്രഭപോലെ തിളങ്ങി പ്രകാശിക്കുന്നതുമായ ഒരു കനകാംബരം ആ വിലരാട്ടിന്റെ ദേഹത്തെ ആസകലം ആ ഛാദനം ചെയ്തിരുന്നു. നീണ്ടുവളഞ്ഞ ദംഷ്ട്രങ്ങളോടുകൂടി യ ഭദ്രകാളിയുടെ ഒരു ശിരഃപ്രതിമ കിരീടമായി തലയിൽ അണിഞ്ഞിരുന്നതിനു പുറമേ ശൂലാകൃതിയിലുള്ള കനകനിൎമ്മി തമായ ഒരു ദണ്ഡും അയാൾ തന്റെ അധികാരചിഹ്നങ്ങളായി ധരിച്ചിരുന്നു.

യവനികാഭേദനം നിർവ്വഹിക്കപ്പെട്ടമാത്രയിൽ ആസനാരൂ ഢനായ ആ വൃദ്ധൻ ഒന്നിളകിയുറച്ചിട്ടു അല്പം കൂടി അടുത്തു ചെല്ലുന്നതിനായ നമ്മുടെ ഭടനെ ആംഗ്യംകൊണ്ടു നിർദ്ദേ ശിച്ചു. ഭടൻ ഈ ആജ്ഞാവൈഭവത്തെ അഗണ്യമാക്കി യഥാസ്ഥിതിയിൽ തന്നെ നിന്നെങ്കിലും പാർശ്വസേവികളായ യമകിങ്കരന്മാർ അയാളെ വഹിച്ചുംകൊണ്ടു മുമ്പോട്ടണഞ്ഞു. സിംഹാസനത്തിൽ നിന്നും അല്പം അകലെയായി ബന്ധന സ്ഥനായ ഭടനെ നിറുത്തിയിട്ടു ഇതരർ നിലംപററെ കുനിഞ്ഞു മൂന്നാവൃാവശ്യം സാഷ്ടാംഗപ്രണാമം ചെയ്തിട്ടു ഇരു പാൎശ്വങ്ങ ളിലുമായി വാങ്ങി നിലകൊണ്ടു. വൃദ്ധൻ തന്റെ കൃതാക്കളേ

പൂർവോപരി ധൃതഗതിയിൽ തലോടിത്തുടങ്ങി. സ്വഗാംഭീര്യത്തി
ന്നു തെല്ലും ലോപം വരാതെ ഒന്നു ഞെളിഞ്ഞു ഇടതുവശം
അല്പം ചരിഞ്ഞു് വാമഹസ്തത്തെ പീഠബന്ധനത്തിൽ ഉറ
പ്പിച്ചു വലതുകാൽ അല്പംനെട്ടക്കി അകലത്തുന്നിയും ഇടതുകാ
ലിനെ തെല്ലകത്തോട്ടു വളച്ചു് പീഠത്തിനിടയിലായി സ്ഥാപി
ച്ചും ഉള്ള ആ ഇരിപ്പുകണ്ടാൽ അദ്ദേഹം ആജീവനാന്തം
ഏതോ നാടകസെററുകളിൽ അഭിനയിച്ചു രാജാപ്പാർട്ടിനു
ബിരുദ് സമ്പാദിച്ചിട്ടുള്ള ഒരു നടൻ തന്നെയെന്നു ആരും
നിശ്ചയിച്ചുപോകും. ഈ അഭിനയ ചാതുരികൾ എല്ലാം
ഭംഗിയായി നിർവഹിച്ചതിൻെറ ശേഷം അയാൾ പറഞ്ഞു
തുടങ്ങി. "എടാ നരാധമാ, നികേതത്തിൻെറ നിർദ്ദേശങ്ങളെ
ഉല്ലംഘിച്ചു നിൻെറ ധിക്കാരത്തിൻെറ ഫലം ഇന്നു നീ അനുഭ
വിക്കുന്നുണ്ടു്. നിൻെറ ധിക്കാരം ഒന്നുമൂലമല്ലായിരുന്നു
എങ്കിൽ നിനക്കു ജീവനിൽ അല്പമെങ്കിലും ആശക്കു വകയു
ണ്ടായിരുന്നു. നീ തന്നെ നിൻെറ വിനാശത്തെ വരുത്തിവച്ചു.
ഇനി അതു് നിവാര്യമല്ല".

അയാൾ അല്പം വിശ്രമിച്ചു. തൻെറ ശ്വാസവേഗ
ങ്ങളേക്രമീകരിച്ചുകൊണ്ടു "പ്രത്യുത്തരമായി വല്ലതും പറവാ
നുണ്ടോ" എന്നർത്ഥമാകുന്ന മട്ടിൽ ബന്ധിതനായ ഭടൻെറ
നേരെ ഒന്നു നോക്കി. അയാൾ മൌനവ്രതനായി നമ്രമുഖ
നായി, അവിടെ നിശ്ചേഷ്ടം നിന്നതേയുള്ളു. എങ്കിലും ആ
യമരാട്ടിനും ആദരണീയമായി തോന്നിയ ഒരു ഭാവപ്പകർച്ച,
ഒരുരാജസപ്രഭാവം, ആ മുഖകമലത്തിൽ ഉദിച്ചുയന്നു ശോഭ
തേടുന്നതുപോലെ അയാൾക്കുതോന്നി; അയാൾ വീണ്ടും
തുടന്നുപറഞ്ഞു.

"നിൻെറ അപരാധങ്ങൾ ക്ഷന്തവ്യങ്ങളല്ല. മ്ലേച്ഛന്മാ
രായബ്ളാത്തിക്കാരുടെ പടയേററത്തോട്ടുകൂടി പരിപാവന
മായ ഹൈന്ദവരാജ്യം പ്രതിനിമിഷം അധോഗതി പ്രാപി
ച്ചുവരുന്നു. ആ ഭയങ്കരവിനാശത്തിൽ നിന്നു കേരളത്തെ സംര
ക്ഷിക്കുന്നതിലേക്കു ദേവിയാൽ നിയുക്തമായിട്ടുള്ള ഒരു
സ്ഥാപനമാണു് നികേതം. ദേവീനികേതത്തിൻെറ സംരക്ഷ
ണത്തിനും ഭരണത്തിനുമായി അവിടത്തെ തൃപ്പാദഭക്തനായ
നാം നിയുക്തനായിരിക്കുന്നു. ഈ പരമോദ്ദേശത്തെ നിവർത്തി
ക്കുന്നതിലേക്കായി പ്രക്ഷോഭജനകമായ ഒരു പരസ്യപ്രസ്ഥാനം
താൽക്കാലികസ്ഥിതിഗതികൾക്കു അനുയോജ്യമല്ല. തന്നി

മിത്തം നികേതത്തിലെ പല രഹസ്യങ്ങളും ഇനിയും ഗോപ്യമായിതന്നെ ഇരിക്കയേ നിവൃത്തിയുള്ളൂ. ഈ പരമരഹസ്യങ്ങളെ അല്പമെങ്കിലും ദുർഭാഗ്യവശാൽ ഗ്രഹിച്ചുപോയ ഒരു മനുഷ്യപ്രാണിപോലും അവയെ പ്രഖ്യാപനം ചെയ്യുന്നതിനു ഒരു നിമിഷമെങ്കിലും പിന്നീടു ജീവിച്ചിട്ടില്ല. അവൻ ഭൂലോകസാമ്രാട്ടായിരിക്കട്ടെ, കേവലം ഒരു യാചകനായിരിക്കട്ടെ, ആരായിരുന്നാലും നികേതത്തിൻെറ പ്രതികാരത്തിനു പാത്രമായിത്തീരാതിരിക്കയില്ല; നിശ്ചയം. ഈ ഭയങ്കരമായ വിധിക്കു നീയും നിർഭാഗ്യവശാൽ അടിപെട്ടുപോയതിൽ നാം സഹതപിക്കുന്നു." അയാൾ വീണ്ടും അല്പം വിശ്രമിച്ചു. "എന്നാൽ—എന്നാൽ ദുർഭഗനെങ്കിലും ഒരു രണശൂരനായ നിന്നെ നികൃഷ്ടനായ ഒരു ശ്വാനനെപ്പോലെ ഹിംസിക്കുന്നതു് വീരധർമ്മത്തിനു പോരാത്തതാണെന്നു നമുക്കറിയാം. തന്നെയുമല്ല, നിന്നെപ്പോലെ ധീരന്മാരായ ദൈവസന്തതികളെയാണു നികേതത്തിനു ഇന്നു ആവശ്യമുള്ളതെന്നാണു് ദേവീപ്രസാദം; നാം അതിനെ നിഷേധിക്കുന്നില്ല. ഈ യാദൃശ്ചികസംഭവങ്ങൾ മൂലം അതേ, തൽക്കാലം അനിഷ്ടതരമായി തോന്നിയേക്കാവുന്ന ഈ യാദൃശ്ചികസംഭവങ്ങൾ മൂലം ഒരു പക്ഷേ ശോഭനമായ ഒരു ഭാവിയെയാണു് ദേവി നിനക്കു നിശ്ചയിച്ചിരിക്കുന്നുവെങ്കിൽ നാം അതിൽ അല്പവും അസൂയപ്പെടുന്നില്ല, അതിനെ പ്രതിബന്ധിക്കുന്നുമില്ല. പക്ഷേ, നീ ദേവീഹിതത്തെ സസന്തോഷം ആദരിച്ചു് സ്വയം വരിച്ചാൽ മാത്രം മതി. എന്തുപറയുന്നു."

ഭടൻ അപ്പോഴും നിശ്ചഞ്ചലനായി മൌനവ്രതനായി നിന്നതേയുള്ളൂ.

"നാം അനുകമ്പാപൂർവ്വം നിനക്കു സന്മാർഗ്ഗത്തെ നിർദ്ദേശിച്ചുതരുന്നു. എന്നാൽ നിൻെറ വിധിയെ നിയന്ത്രിക്കുന്നതിനു നാം ശക്തനല്ല. എന്തെങ്കിലും സമാധാനം പറയാം."

എന്നിട്ടും അയാൾ യാതൊരു പ്രത്യുത്തരവും പറഞ്ഞില്ല.

"നാം നിൻെറ പ്രാഗത്ഭ്യങ്ങൾ കണ്ടു് അപഹൃദചിത്തനായി എന്നു നീ വിഭ്രമിക്കേണ്ട. അടുത്ത നിമിഷത്തിൽ നിന്നെ കാലപുരിക്കയക്കുന്നതിനും വേണമെങ്കിൽ നിൻെറ ജീവനെ സംരക്ഷിക്കുന്നതിനും രണ്ടിനും നാം ശക്തനാണു്. ഓരോ നിമിഷങ്ങളും നമുക്കു വിലയുള്ളതാണു്. ഒരു നികൃഷ്ട

ജീവിയായ നിൻെറ ആയുസ്സിനു വിലപറഞ്ഞു അതിനെ വ്യ ൎത്ഥമാക്കണമെന്നു നാം വിചാരിക്കുന്നില്ല. നിനക്കു ജീവനിൽ കൊതിയുണ്ടെങ്കിൽ സമാധാനംപറയണം."

ഭടൻ ഒരു ദീർഘനിശ്വാസത്തോടുകൂടി തല നിവൎത്തു തൻെറ മുമ്പിൽ സിംഹാസനസ്ഥനായിരിക്കുന്ന വൃദ്ധനെ ഒന്നു നോക്കി. ആ നോട്ടത്തിൽ അന്തർലീനമായിരുന്ന എന്തോ ഒരസാധാരണശക്തി ആ വനരാട്ടിൻെറ മനസ്ഥൈൎയ്യത്തേയും തെല്ലൊന്നിളക്കി. അനന്തരം അയാൾ ഇങ്ങനെ പറഞ്ഞു.

"എടാ ദുഷ്ടാ! നിൻെറ പുതിയ ഭാരതകഥ ബഹു കേമമായിരിക്കുന്നു. മതപരിരക്ഷണം ചെയ്യേണ്ടതിങ്ങനെ തന്നെ. ദശാവതാരനിൎണ്ണയം ചെയ്ത പുരാണകൎത്താക്കൾ ഖഡ്ഗിക്കു മുമ്പ് ഒരു വനരാജാവതാരം കൂടിയുള്ള വസ്തുത ഗ്രഹിക്കാതെ പോയതു ബഹു സാഹസമായിപ്പോയി. നിൻെറ അനുകമ്പ ആദരണീയവും നിൻെറ ഉദ്യോഗം പ്രശംസനീയവും തന്നെ. സാധുക്കളായ ജനതതിയെ അക്രമിച്ചു് അഹോവൃത്തികഴിക്കുന്നതിനാണു് നീ നിയുക്തനായിരിക്കുന്നതു്. നിൻെറ അനുകമ്പ നക്രബാഷ്പസദൃശമാണു്. നിൻെറ കൈകളിൽ നിന്നു യാതൊരാനുകൂല്യവും ഞാൻ പ്രതീക്ഷിക്കുന്നില്ല, എന്നുതന്നെയല്ല അതിനെ നിഷേധിക്കയും ചെയ്യുന്നു. നീതിയെ നീ ആദരിക്കുന്നുണ്ടെങ്കിൽ, നീതിജ്ഞനായ ഈശ്വരൻെറ കോപത്തെ നീ ഭയപ്പെടുന്നുണ്ടെങ്കിൽ മാത്രം എനിക്കു സ്വാതന്ത്ര്യം കിട്ടിയാൽ മതി. ഞാൻ നിന്നോടോ, നിൻെറ തസ്കര സംഘത്തോടൊ, ലോകത്തിൽ മറെറാരുജീവിയോടെങ്കിലുമോ യാതൊരുപദ്രവും ചെയ്തിട്ടുള്ളവനല്ല. നിൻെറ കൃത്യം ശിക്ഷാർഹമാണു്. എങ്കിലും നീ ഇനിയെങ്കിലും പശ്ചാത്താപിപ്പെടുന്നു എന്നുകണ്ടാൽ ഞാൻ സകലവും ക്ഷമിക്കാം. അല്ലെങ്കിൽ—അല്ലെങ്കിൽ നീയും നിൻെറ തസ്കരസംഘവും നീതിയുടെ വാളിനു ഇന്നല്ലെങ്കിൽ നാളെ ഒരുകാലത്തു് ഇരയാകും." ഭടൻ കോപവെറികൊണ്ടു വിറച്ചുതുടങ്ങി.

വൃദ്ധൻ ഒന്നു മന്ദഹാസംകൊണ്ടു. "സാധുഭടാ, നിൻെറ ജല്പനങ്ങൾ കേട്ടിട്ടു നമുക്കു ചിരിവന്നുപോകുന്നു. ഹ! ഹ! എൻെറ അനുകമ്പയെ അപലപിക്കുന്ന നിൻെറ വിവേചനാശക്തി വിശേഷംതന്നെ. നീ നമ്മോടു ക്ഷമിക്കയോ! കേമമായി. നികേതത്തെ ശിക്ഷിക്കുവാൻ പുറപ്പെടുന്ന നിൻെറ അധികാരം എവിടെനിന്നു കിട്ടി എന്നറിഞ്ഞാൽ കൊള്ളാം."

"അതേ, അതുതന്നെയാണ് ഞാനും ആവശ്യപ്പെട്ട ന്നതു്. ഈ രാജസപ്രൌഢികൾ അഭിനയിക്കവാനുള്ള അധി കാരം നിനക്കെവിടെനിന്നു കിട്ടി? ഈ ധമ്മരാജ്യത്തു രാജശ ക്തിക്കപരമായ ഒരു കാട്ടുശക്തിയെ പുലത്തിക്കൊണ്ടു പോ കാമെന്നു ഭ്രമിച്ചുപോയ നിൻെറ അപരാധം ക്ഷന്തവ്യമല്ല. എങ്കിലും നീ നിൻെറ സാഹസപ്രസ്ഥാനങ്ങളെ പരിത്യജിച്ചു ക്ഷമാപണം ചെയ്യുന്നു എങ്കിൽ ദയാനിധിയായ ആ തിരു മേനി ഒരുപക്ഷെ നിനക്കു മാപ്പുതന്നേക്കാം. എൻെറ ഉപ ദേശങ്ങൾ കേവലം ജല്പനങ്ങൾ എന്നുമാത്രം നീ വിചാരി ക്കണ്ട. ഒരു ഭടനെങ്കിലും തിരുമുമ്പിൽ അല്പം സ്വാധീനമെ ല്ലാം എനിക്കുള്ളതുകൊണ്ടാണ് ഞാൻ പറയുന്നതു്".

"നിൻെറ താത്വികോപദേശങ്ങളൊന്നും നാം ആവശ്യ പ്പെട്ടുന്നില്ല. നിൻെറ തമ്പുരാൻ ധാമ്മികനെങ്കിൽ രാജ്യമ ണ്ഡലം ഭരിച്ചു വാഴട്ടെ. നമുക്കു് രാഷ്ട്രങ്ങളുമായി യാതൊരിട പാടുമില്ല. എന്നാൽ നികേതത്തിൻെറ ശക്തിയോടുമല്ലിടുന്ന വൻ ധമ്മരാജനാകട്ടെ, യമധമ്മരാജനാകട്ടെ, ആരായിരുന്നാലും അവൻ "അംബികാചുംബനത്തിനവകാശി നിശ്ചയം". "അം ബികാചുംബനം" എന്ന വാക്കുകൾ അയാളുടെ നാവുകളിൽ നിന്നും പ്രവഹിച്ചപ്പോൾ തൻെറ സമീപവത്തിയായിരുന്ന കിങ്കരൻ ഒരു ഞെട്ടലോടുകൂടി അവിടെനിന്നും മറയുന്നതു നമ്മുടെ ഭടൻ കണ്ടതിനാൽ ആ ഭയങ്കരവിധിയുടെ രൂപം എത്ര പൈശാചികമെന്നു ഏതാണ്ടൊന്നൂഹിക്കാൻ അയാൾക്കു കഴിഞ്ഞു. അയാൾ തുടന്നു പറഞ്ഞു. "നിൻെറ ധിക്കാര ങ്ങൾ ഇനിയും ക്ഷന്തവ്യങ്ങളല്ല. നിൻെറ സകല പരമാ ത്ഥങ്ങളും നമ്മുടെ സന്നിധിയിൽ സത്യത്തിന്മേൽ ബോധി പ്പിച്ചു് നിന്നെയും നിൻെറ സർവ്വസ്വവും ആയുഷ്ക്കാലം മുഴു വനും നികേതത്തിലേക്കു അപ്പണം ചെയ്തു്, നികേതത്തിലെ ഒരംഗമായി ചേന്നു വിശ്വസ്തതയോടുകൂടി നമ്മുടെ ആജ്ഞ കളേ അനുസരിച്ചു മേലിൽ നടന്നുകൊള്ളാമെന്നു അംബി കാസന്നിധിയിൽ അഗ്നിസാക്ഷിയായി, ഖഡ്ഗമുഷ്ടി സത്യം ചെയ്തു ക്ഷമായാചനം ചെയ്യുന്നുഎങ്കിൽ നാം നിൻെറ സർവ്വാ പരാധങ്ങളും ക്ഷമിച്ചനുഗ്രഹിക്കാം. അല്ലെങ്കിൽ ഒരു ശ്വാ നനെപ്പോലെ നീ ഹനിക്കപ്പെടും. കഠനത്തിൻെറ ഭയങ്കര മായ പ്രതികാരത്തിനു നീ പാത്രമാകും".

"ദുഷ്പ്രഭോ, നികൃഷ്ടമായ ഈ ജീവിതത്തെ ഞാൻ അത്ര വിലവയ്ക്കുന്നില്ല. ദുർമ്മദനായ നിൻെറ ബന്ധനത്തിൽ പ്പെട്ട നിമിഷംതന്നെ ഞാൻ അതിനെ ഉപേക്ഷിച്ചിരിക്കയാണ്. നിൻെറ തസ്കരസംഘത്തിൽ ചേൎന്ന് സാധുജനോപദ്രവവും രാജദ്രോഹവും ചെയ്തു ജീവിക്കുന്നതിനു ആൾ വേറെതന്നെ അന്വേഷിക്കണം. നിന്നെയും നിൻെറ സംഘത്തേയും ഞാൻ ശപിക്കുന്നു എന്നുതന്നെയല്ല ഈ പൈശാചിക പ്രസ്ഥാനങ്ങളെല്ലാം പരിത്യജിച്ചു പാപവിമോചനത്തിനായി ജടയും വല്ക്കലവും ധരിച്ച് ഗംഗാതീരത്തിൽ പോയി സന്യസിക്കുവാൻ ഗുണദോഷിക്കുകയും ചെയ്യുന്നു. എന്നെ സംബന്ധിച്ചുള്ള അനുകമ്പാപൂർണ്ണമായ നിൻെറ ഉപദേശങ്ങളെ എല്ലാം അത്യാഗ്രഹത്താലുള്ള വെറും വ്യാമോഹങ്ങൾ മാത്രമാണെന്നു ഞാൻ തീർത്തു പറയുന്നു. എങ്കിലും അവസാനമായി എനിക്കൊരപേക്ഷമാത്രമുണ്ട്. ഞാൻ മഹാരാജാ തിരുമനസ്സിലെ ഒരു ദൂതനാണ്. രാജ്യം അപകടത്തിൽപെട്ടിരിക്കുന്ന ഇക്കാലത്തു നീ എന്നെ ഇവിടെ ബന്ധിച്ചിരിക്കുന്നതു് രാജദ്രോഹമെന്നുതന്നെയല്ല മഹാപാതകവുംകൂടിയാണ്. അത്യാവശ്യങ്ങളായ ചില സംഗതികൾ എനിക്കുടനടി നിവർത്തിപ്പാനുണ്ട്, എന്നെ സ്വതന്ത്രനാക്കി വിടുന്നപക്ഷം നീ ആവശ്യപ്പെടുന്ന ധനം ഞാൻ പ്രതിഫലമായി തരുന്നതാണ്, എന്നുതന്നെയല്ല ഇവിടെ ഞാൻ കണ്ടും കേട്ടും ഗ്രഹിച്ചിട്ടുള്ള യാതൊരു രഹസ്യങ്ങളും പുറത്താക്കയില്ലെന്നു സത്യവും ചെയ്യാം. അതുകൊണ്ടും തൃപ്തിപ്പെടുന്നില്ലെങ്കിൽ നാലു ദിവസങ്ങൾക്കുള്ളിൽ തിരിച്ചുവന്നു നിൻെറ ഹിതാനുസരണമുള്ള എന്തു വിധിയും സ്വീകരിച്ചുകൊള്ളാം".

"ഭേഷ്", പണ്ടു ഭഗവൽദൂതനായി പുറപ്പെട്ട ഹനുമാൻ സുരസയോടു തത്വബോധനം ചെയ്ത സംഗതി നാം ഇപ്പോൾ അനുസ്മരിക്കുന്നു. നാം നിൻെറ തന്ത്രങ്ങളിൽ കുടുങ്ങുവാൻ തക്കദോഷനെന്നു നിശ്ചയിച്ച നീ ബഹുരസികൻ തന്നെ. ഹ, ഹ. ഹ !".

"ഒരു ക്ഷ്– അല്ലാ ഒരു ഭടൻെറ വാക്കിനെ അവിശ്വസിക്കുന്ന നീ വീരധർമ്മമെന്തെന്നറിഞ്ഞിട്ടില്ലാത്ത ഭീരുവാണ്. വേറൊരാനുകൂല്യവും ഞാൻ നിന്നിൽനിന്നു ആഗ്രഹിക്കുന്നില്ല."

ഭടൻ ആദ്യം ഏകാക്ഷരോച്ചാരണത്തിൽ വിരമിച്ചിട്ടു ഉടൻതന്നെ "അല്ല ഒരു ഭടൻെറ" എന്നു സസംഭ്രമം തന്നെ ത്തന്നെ തിരുത്തിപ്പറഞ്ഞപ്പോൾ അയാൾ എന്തോ ഗൌരവതരമായ ഒരു രഹസ്യത്തെ തന്നിൽ നിന്നും നിഗ്രഹനം ചെയ്യുന്നു എന്നു ആ ഗൃഹാധിപനു തോന്നി. ഈ വികാരം അല്പസമയത്തേക്കു അയാളെ ചിന്താഗ്രസ്ഥനാക്കി. അയാൾ തൻെറ ബുദ്ധിയെ പല മാൎഗ്ഗങ്ങളിൽ ചെലുത്തി ഒട്ടുനേരം ആലോചിച്ചു എങ്കിലും അപ്പഴപ്പോൾ തോന്നിയ ഓരോ യുക്തിയും അസ്ഥാനത്താണെന്നു് പലേ എതിർ യുക്തികളും അയാളെ ഉൽബോധിപ്പിച്ചു. ഇങ്ങനെ ഒട്ടുനേരം മറിച്ചും തിരിച്ചുമിട്ടു തൻെറ ബുദ്ധിയെ ക്ലേശിപ്പിച്ചിട്ടും സാധുവായ യാതൊരു സമാധാനവും കണ്ടുകിട്ടാതെ അയാൾ തൻെറ ശ്രമത്തിൽനിന്നും തല്ക്കാലം വിരമിച്ചു.

"ഹേ, സാധു, പരമശ്രദ്ധാ, ഗവം നിന്നെ അന്ധനാക്കുന്നു. നീ നിൻെറ താല്ക്കാലിക നിലയേ കാണുവാൻ ശക്തനാകുന്നില്ല. അടുത്തനിമിഷം ആ ഭയങ്കരമായ സമയം നിന്നെ പ്രതീക്ഷിച്ചു അത്യുല്ക്കണ്ഠയോടെ പാൎത്തിരിക്കുന്നു. നാം ശുഭോദൎക്കമായ ഒരു ഭാവിയെ നിനക്കു വാഗ്ദാനം ചെയ്യുന്നു. പരസ്പരവിരുദ്ധങ്ങളായ രണ്ടു വരങ്ങൾ നാം ഇതാ നിൻെറ മുമ്പിൽ വയ്ക്കുന്നു, ഇഷ്ടമുള്ളതിനെ നീ സ്വീകരിക്കുക; എങ്കിലും അവസാനമായി നമുക്കൊന്നു പറവാനുണ്ടു്. ആനന്ദപ്രദമായ ഈ ജീവിതത്തെ നീ വ്യൎത്ഥമാക്കരുതു്. ബ്രഹ്മാണ്ഡകടാഹം കറങ്ങിത്തിരിയുന്ന ഓരോ നിമിഷങ്ങളിലും അപ്രതീക്ഷിതങ്ങളായ പലേ സംഭവങ്ങളും നമുക്കനുഭവമാകുന്നു. അവ ചിലപ്പോൾ നിസ്സാരങ്ങളായിരിക്കാം, ചിലപ്പോൾ അസുഖങ്ങളും അസഹ്യങ്ങളുമായി തോന്നിയേക്കാം. എന്നാൽ ഈ ഓരോ നിമിഷങ്ങളും, ഓരോ സംഭവങ്ങളും മനുഷ്യൻ അവയേ യഥാവിധി സ്വീകരിച്ചു വിനിയോഗിക്കുന്നു എങ്കിൽ പരമാൎത്ഥത്തിൽ ആനന്ദപ്രദങ്ങളും ഐശ്വൎയ്യദായകങ്ങളുമാണെന്നു കാലാന്തരത്തിൽ പ്രത്യക്ഷപ്പെടും. എന്നാൽ ഈ വക സന്ദർഭങ്ങളേ അന്ധനായ മനുഷ്യൻ അവഗണിച്ചു നിരുപയോഗങ്ങളും ചിലപ്പോൾ വിനാശഹേതുക്കളുമാക്കിത്തീൎക്കുന്നു. ഇതാണു ജീവിതത്തിലെ ഒരു വലിയ രഹസ്യം. അതിനെ അറിഞ്ഞു പ്രവൎത്തിന്നതിക്കുന്നതിനു ഏതൊരുവൻ പ്രാപ്തനാകുന്നുവോ അവനാണു് സാക്ഷാൽ വിജയി,

അവനാണ് ലോകൈകവീരൻ. നീ ആലോചിച്ചു പറയണം, നാം നിനക്കു ദാനംചെയ്യുന്ന വരദ്വയത്തിൽ ഏതിനെയാണ് നീ സ്വീകരിക്കുന്നതു്. നിൻെറ നിശ്ചയത്തെ അനുസരിച്ചു നാം വിധിക്കും." സുദീർഘമായ തൻെറ പ്രസംഗത്തെ അവസാനിപ്പിച്ചിട്ടു അയാൾ വിശ്രമാർത്ഥം കനകാഞ്ചിതമായ തൻെറ സിംഹാസനത്തിൽ മലൎന്നു.

ഭടൻ ഒരു ദീർഘനിശ്വാസത്തോടുകൂടി പറഞ്ഞു, "എനിക്കു പറവാനുള്ളതെല്ലാം ഞാൻ നേരത്തെ പറഞ്ഞുകഴിഞ്ഞു. കൂടുതലായി ഇനിയൊന്നും പറവാനില്ല."

വൃദ്ധൻ വീണ്ടും ഒന്നു നിവൎന്നിരുന്നു. അയാളുടെ കായദൈർഘ്യം അല്പംകൂടി വളൎന്നു് കലികൊണ്ടതുപോലെ ഒരു വിറയലോടുകൂടി "ശേഖരാ"എന്നു് ഇടിരവത്തോടെ ഒന്നലറി. അടുത്തനിമിഷം തമോരൂപാവലംബിയായ ഒരു രാക്ഷസസത്വം എവിടെ നിന്നോ പ്രത്യക്ഷമായി! സാഷ്ടാംഗപ്രമാണം ചെയ്തതിൻെറ ശേഷം കല്പന പ്രതീക്ഷിച്ചുകൊണ്ടു നിന്നു.

"കിതാക്ക് സേതി മിനാത്തേ സൂഗാത്തീഫ താക്കാം" എന്നു വൃദ്ധൻ വീണ്ടും ഗർജ്ജിച്ചതും സിംഹാസനത്തേയും വൃദ്ധനെയും മറച്ചുകൊണ്ടു തിരശ്ശീലകൾ വീണ്ടും പൂൎവസ്ഥാനത്തുവന്നു നിവൎന്നതും ഒന്നായിക്കഴിഞ്ഞു. ശേഖരൻ ബന്ധിതനായ ഭടനോടുകൂടി അവിടെനിന്നും യാത്രയായി.

---

## ഏട്ടാം അദ്ധ്യായം

ഹന്ത ഹന്ത നിൻെറ ഭാവം
അവങ്കലോ ചെന്നിതേവം
എന്തവനല്ലേ പ്രഭാവം,
ഇങ്ങനെ നിൻെറ ദുർദ്ദൈവം.

ബന്ധനസ്ഥനായ ഭടനെ ആ യമകിങ്കരന്മാർ തൻെറ അറയിൽനിന്നും വലിച്ചിഴച്ചുകൊണ്ടു് പുറത്തു കടന്നപ്പോൾ അന്തർലോകവാസിനിയായ ആ സുന്ദരകുമാരി ക്ഷീണചിത്തയായി ശയ്യയിൽ മറിഞ്ഞു. ജീവിതകാലത്തിൽ ഇതഃപര്യന്തം ഒരിക്കൽപോലും താൻ അനുഭവിച്ചിട്ടില്ലാത്ത ഒരു അസ്വാസ്ഥ്യം, അല്ല മനക്ഷോഭം, തന്നെ ബാധിച്ചിരിക്കുന്നതായി

അവൾക്കനുഭവപ്പെട്ടു. എന്നാൽ ഇപ്രകാരമുള്ള ഒരു വിഭ്രാന്തിയുടെ ഹേതുവെന്തെന്നോ, താൻ അതിനു എങ്ങനെ അടിമപ്പെട്ടു എന്നോ എത്രതന്നെ ആലോചിച്ചിട്ടും അവൾക്കു സുഗ്രാഹ്യമായിരുന്നില്ല. അവളുടെ ഹൃദയം ത്രസിച്ച് സ്പന്ദനങ്ങൾ പ്രതിനിമിഷം വർദ്ധിച്ചു വരുന്നതുപോലെയും അതു തന്റെ മാറിനെ ഭേദിച്ചു പുറത്തേക്കു കുതിച്ചു ചാടുവാൻ തുടങ്ങുന്നതുപോലെയും അവൾക്കു തോന്നി. അവളുടെ നയനങ്ങൾ എന്തോ അമൂല്യമായ ഒരു രത്നത്തെ ദർശിക്കുവാൻ അത്യാർത്ഥിയോടുകൂടി അസ്വസ്ഥമായി ചലിച്ചും ഇടയ്ക്കിടെ അശ്രുബിന്ദുക്കൾ പൊടിച്ചും കാണപ്പെട്ടു. കാതുകളിൽ എന്തോ കർണ്ണപീയൂഷമായ ഒരു സ്വരവിശേഷം നിർദ്ദയമെങ്കിലും സംഗീതവിശ്രുതിയോടുകൂടി അപ്പോഴും പ്രതിധ്വനിച്ചുകൊണ്ടിരിക്കുന്നതായി അവൾക്കു തോന്നി. എന്നാൽ ഇതിന്റെ എല്ലാം അർത്ഥമെന്തെന്നു സ്പഷ്ടമായി ഗ്രഹിക്കുവാൻ അവൾക്കു സാധിച്ചതുമില്ല.

കുമാരി അസ്വസ്ഥചിത്തയായി അവിടെ കിടന്നു. ദേഹമെല്ലാം എന്തോ ബാധോപദ്രവത്താലെന്നപോലെ അല്പം വിറയ്ക്കുന്നുണ്ട്. ആ മൃദുലമായ ശയ്യ ചകിരിമെത്തകൾപോലെ ആ നിർഭാഗ്യവതിക്കു അനുഭവപ്പെട്ടു. കരയിൽപെട്ട മത്സ്യത്തെപ്പോലെ അവൾ അവിടെകിടന്നു പിടഞ്ഞുതുടങ്ങി. ചിലപ്പോൾ എഴുനേററിരിക്കും, പിന്നെയും കിടക്കും, മററു ചിലപ്പോൾ മുറിയിൽ അങ്ങുമിങ്ങും നടക്കും, എന്നിട്ടും ഫലമില്ലെന്നു കണ്ടു് വല്ലിടത്തും ചെന്നിരിക്കും, ഒട്ടുനേരം കഴിഞ്ഞു് പിന്നെയും കിടക്കും, വീണ്ടും എഴുന്നേൽക്കും ഇങ്ങനെ നിമിഷങ്ങളും മണിക്കൂറുകളും ചിലതുകഴിഞ്ഞു. അവൾ ചിന്താസാഗരത്തിൽ മുങ്ങിപ്പൊങ്ങി ആ മുറിയിൽ അങ്ങുമിങ്ങും നടന്നുകൊണ്ടിരുന്നതിനിടയിൽ ഭിത്തിയിൽ തൂക്കിയിരുന്ന ഒരു വലിയ ഓട്ടുകണ്ണാടിയിൽ തന്റെ പ്രതിമ പ്രതിഫലിച്ചതായി അവൾ പെട്ടന്നു കണ്ടു. എന്തോ അദൃശ്യമായ ഒരു ശക്തി അവളെ ബലമായി അവിടേക്കാകർഷിച്ചു. നീണ്ടുവളൎന്നു സ്വൈരമായി പടർന്നുകിടക്കുന്ന കേശഭാരവും, അല്പം മ്ലാനതയോടുകൂടി പ്രശോഭിക്കുന്ന ആ ശശിവദനവും, ഉഗ്രമായി ദ്രുതചലനം ചെയ്തുകൊണ്ടിരിക്കുന്ന കുവലയനയനങ്ങളും എല്ലാം ആ മുഖക്കണ്ണാടിയിൽ പ്രതിബിംബിച്ചുകണ്ടപ്പോൾ അവൾക്കു അല്പം ഒരുന്മേഷം താനേ സംജാതമായി. അവൾ കുന്തൽഭാരത്തെ കോതിയൊതുക്കി മുഖകമലത്തെ മന്ദമായി തലോടി, ശോണാധരങ്ങളെ കടി

ച്ചമത്തി രുധിരവൎണ്ണമാക്കി, മിഴികളെ വെട്ടിച്ചും കടക്കണ്ണിട്ടു നോക്കിയും അല്പനേരം ആനന്ദിച്ചു. ഈ ആനന്ദാനുഭൂതിയുടെ ഫലമായി ഒരു മൃദുലഹാസം ആ വദനവിലാസത്തെ കവിഞ്ഞു പ്രവഹിച്ചു. അനന്തരം അവൾ ഒന്നു പൊട്ടിച്ചിരിച്ചു. എന്തോ അജ്ഞാതമായ ഒരാത്മശാന്തി അവൾക്കു സ്വയം അനുഭവപ്പെട്ടു. ആശാപാശത്തിന്റെ ബലവത്തായ ഒരു കണിക അവളെ ബന്ധനം ചെയ്തപോലെയും അതിൽ കൃതാൎത്ഥതയുടേയും ആശയുടേയും നിഴലുകൾ പ്രതിബിംബിച്ചതുപോലെയും അവൾക്കുതോന്നി. അവൾ സംതൃപ്തയായി അടുത്തുള്ള ഒരു പീഠത്തിൽ ആസനസ്ഥയായി.

കുമാരിയുടെ മനസ്സ് അല്പം ശാന്തമായപ്പോൾ അവൾ വീണ്ടും തന്റെ അസ്വാസ്ഥതയുടെ ഹേതുക്കളെപ്പററി ചിന്തിച്ചു തുടങ്ങി. "ഹേയ്, എന്തബദ്ധം, ഒരിക്കലും അങ്ങനെ വരാനിടയില്ല. അയാൾ കേവലം ഒരുഭടൻ. ഞാനോ—? ഇത്രവിപുലമായ അന്തരം ഞങ്ങൾ തമ്മിൽ കിടക്കുമ്പോൾ വിനാശകരമായ ഒരു വികാരം എന്നിൽ കടന്നുകൂടുകയോ? ഇല്ലില്ല. അതു ഞാനൊരിക്കലും അനുവദിക്കയില്ല. എങ്കിലും ഇതെന്താണ്? അസാധാരണമായ ഒരു പ്രതിപത്തി എനിക്കയാളോടു തോന്നിപ്പോകുന്നു. ഞാൻ എത്രതന്നെ പണിപ്പെട്ടിട്ടും അതിനെ മറക്കുന്നതിനോ, മറയ്ക്കുന്നതിനോ സാധിക്കുന്നുമില്ല. ഇതിനുമുമ്പു എത്രയോപേർ നികേതത്തിൽ ബന്ധിതരായി വന്നിട്ടുണ്ട്? എത്രയോപേർ കദനത്തിനിരയായി തീൎന്നിട്ടുമുണ്ട്. എന്നാൽ ഇത്ര ഹാർദ്ദമായ ഒരു പ്രതിപത്തി, ഒരനുകമ്പ ഇതിനുമുമ്പ് എനിക്കാരോടുമുണ്ടായിട്ടില്ല. സഹജമായ എന്റെ ഹൃദയ കാഠിന്യത്തെ കവരുന്നതിനു ഹേതുവായ ഈ സംഭവം എന്തോ ഈശ്വരേച്ഛതന്നെ ആയിരിക്കാമെന്നോ? അങ്ങനെ ആയിരിക്കാം എന്നാലും അതു ഉൽകൃഷ്ടജാതയായ ഇവളെ നികൃഷ്ടനായ കേവലം ഒരു ഭടനോടു ബന്ധിക്കത്തക്ക ഒരു ശക്തിയായിരിക്കയില്ല നിശ്ചയം. ഒരുപക്ഷെ ആ ധീരനായ പോരാളിയെ ഈ അപകടത്തിൽ നിന്നും വിമുക്തനാക്കുന്നതിനായിരിക്കാം ഈശ്വരേച്ഛ. ഈ അസഹ്യമായ മനശ്ചാഞ്ചല്യം എന്നിൽ ഉളവായതിന്റെ ഹേതുവും അതുതന്നെ ആയിരിക്കാം. ഹാ! അംബികേ! ജഗന്മാതേ, ഈ തരുണത്തിൽ കൎത്തവ്യമെന്തെന്നിവൾക്കറിഞ്ഞുകൂടാ, അവിടന്നുപദേശിച്ചു തരണേ. നികേതത്തിന്റെ നിബന്ധനയനുസരിച്ചു അയാൾ ഞങ്ങളോടു ചേരുന്നില്ലെങ്കിൽ

ഇന്നതന്നെ കദനത്തിനിരയാകും. ആ ശൂരൻ ഭീഷണികൾ കൊണ്ടു ഭയപ്പെടുന്നവനല്ല. അതിനാൽ സംഘത്തിൽ ചേരുന്നതു് സംഭവ്യമല്ല. പിന്നെ ഫലമെന്തു്? അംബികാചുംബനം തന്നെ. അങ്ങനെ ഒരു സംഭവം നടക്കുന്നു എങ്കിൽ ഇവൾ മനസ്സമാധാനത്തോടുകൂടി മേലിൽ കഴിക്കുക എന്നതു് സുസാദ്ധ്യമല്ല. ഇത്ര ദുർഗ്രാഹ്യമായ ഒരു ശക്തി ഇവളെ വിഷമിപ്പിക്കുന്നതിൻെറ രഹസ്യമെന്താണു്. കാര്യനിർവ്വഹണങ്ങളിൽ പുരുഷശക്തിയെ കവിഞ്ഞുള്ള തൻേറടം ഇവൾക്കുണ്ടെന്നു പലരും പ്രശംസിക്കുന്നതുകേട്ടു ഇവൾ വാസ്തവത്തിൽ ഞെളിഞ്ഞിട്ടുണ്ടു്, അതിൽ സർവ്വാത്മനാ വിശ്വസിച്ചിട്ടുമുണ്ടു്. എന്നാൽ ഇപ്പോഴിതാ ഇവൾ കേവലം അബല മാത്രമാണെന്നും ലോകസാധാരണമായ സ്ത്രീ ശക്തിയേ കവിഞ്ഞു യാതൊരു തൻേറടവും ഇവൾക്കില്ലെന്നും അനുഭവപ്പെട്ടിരിക്കുന്നു. നിസ്സാരനായ ഒരു മനുഷ്യനോടു ഇത്ര പ്രബലമായ വ്യാമോഹം-ഹേയ്, വ്യാമോഹമോ?, അല്ലല്ല, വ്യാമോഹവും, പ്രേമവും ഒന്നുമല്ലാ നിശ്ചയം. അനുകമ്പ, അതെ അതുതന്നെയാണു്,തോന്നുവാൻ ഇടയായതിൽ അതിനെ നിഷേധിച്ചും നികേതത്തിൻെറ നിബന്ധനകളെ പരിരക്ഷിക്കുന്നതിനു സാധിക്കാത്ത ഇവൾ കേവലം ഒരബല, അഥവാ അതിലും നികൃഷ്ടയായ ഒരു ജീവി തന്നെയല്ലേ. ഇല്ല, അതു പോരാത്തതാണു്. ബാലിശങ്ങളായ വികാരപരമ്പരകൾക്കധീനയായി സ്വാത്മാഭിമാനത്തേയും നികേതത്തേയും പണയപ്പെടുത്തുന്നതു് ഹാസ്യകരമാണു്. ഞാൻ അതിനൊരിക്കലും സമ്മതിക്കയില്ല. ഭടൻ ഞങ്ങളുടെ സംഘത്തോടു ചേൎന്നു് ജീവിക്കട്ടെ, അതിനു മനസ്സില്ലെങ്കിൽ മരിക്കട്ടെ ഇവൾക്കെന്തു്? ഞാൻ സോല്ലാസം സ്വസ്ഥചിത്തയായി തന്നെ ജീവിക്കും" എന്നെല്ലാം ചില നിശ്ചയങ്ങളും ഖരാറുകളും ചെയ്തുകൊണ്ടു കുമാരി അവിടെ നിന്നും എഴുന്നേററു് അചേതനമായിരുന്ന അവളുടെ വദനപേശികളെ ക്ലേശിപ്പിച്ചു് ഒരു വികൃതച്ചിരി ചിരിച്ചു.

തലയിൽ തിങ്ങിക്കൂടിയിരിക്കുന്ന വികാരഭാരങ്ങളെ ധ്വംസനം ചെയ്യുന്നതിനായി അവൾ തൻെറ മൃദുലമായ കരതല്ലജത്തെ ഉയൎത്തി ശിരസ്സിൽ രണ്ടുമൂന്നാഞ്ഞുതട്ടി. അനന്തരം ശിരസ്സിനെ ബലമായികുലുക്കി മനസ്സിനെ നിർവ്വികാരമാക്കി സംയമനം ചെയ്തു കണ്ണുകളെ ഇറുമ്മിഅടച്ചു അല്പനേരം നിന്നു. "എല്ലാം ശരിയായി, താൻ സ്വതന്ത്രയുമായി'' എന്നു

വിചാരിച്ച് ഒടുവിൽ അവരം കണ്ണുതുറന്നു. അതാ നിർഭാഗ്യവാനായ ആ ഭടന്റെ പ്രതിമ ഒരു ചിത്രത്തിലെന്നപോലെ അവളുടെമുമ്പിൽ അപ്പോഴും പ്രത്യക്ഷമായി കാണാമായിരുന്നു. മനോരംഗത്തിൽ ദൃഢമായി വേരുറച്ചിരുന്ന അനുകമ്പാപരമായ ആ വികാരവിശേഷങ്ങളുടെ വല്ല അവശിഷ്ടങ്ങളും ഇനിയും അവിടെങ്ങാനും ശേഷിച്ചിട്ടുണ്ടോ എന്നവരം ഒരു ദ്രുതപരിശോധന നടത്തി. എന്നാൽ കഷ്ടമേ! അവശിഷ്ടങ്ങളുല്ല ആകാരനിർണ്ണയം ചെയ്യുന്നതിനു അവരംക്കപോലും ശക്തിയില്ലാത്തതായ ഒരു വൻതരു അവിടെ തഴച്ചു വളന്നു പുഷ്പിച്ചു നിൽക്കുന്നതായി അവരം കണ്ടു കണ്ണിതപ്പെട്ടു. അത്യാഗാധമായ ഒരു നിരാശാക്രൂപത്തിൽ പൊടുന്നനവേ പതിച്ചുപോകയാൽ വിവശയായ കുമാരിക്ഷീണിച്ച് വീണ്ടും ശയ്യയിൽ തന്നെ പോയിക്കിടന്നു. അപ്പോഴും ഭടന്റെ ദയനീയമൊ, കമനീയമൊ, ആയ ആ രൂപം അവളുടെ ദൃഷ്ടികളിൽ നിന്നും മറഞ്ഞില്ല. ബലിപീഠത്തിൽ ആരൂഢനായ ആ സാധുവിന്റെ മരണഗജ്ജനങ്ങരം അവളുടെ കാതുകളിൽ മുഴങ്ങിക്കൊണ്ടിരിക്കുന്നതുപോലെയും അവരംക്കു തോന്നി. അവരം ഒരു ദീർഘനിശ്വാസത്തോടുകൂടി പിടച്ചെഴുന്നേററ് "കേശവാ" എന്നു ഗൽഗദസ്വരത്തിൽ ഒന്നലറി. അടുത്തക്ഷണത്തിൽസുദൃഢഗാത്രനും കാർമുകിൽവർണ്ണനുമായ ഒരു കരിമല്ലൻ അവിടെ ആവിർഭവിച്ചു. "കേശവാ, നീ ഉടൻപോകണം. ഓട്—ഇപ്പോരംതന്നെ തിരിച്ചുവരണം, ഉം—എന്താ കല്ലുപോലെ നിൽക്കുന്നോ?"

"അമ്മാ അവിടത്തെ ദാസനിതാ ഒരുങ്ങി നിൽക്കുന്നു."

"ഒരുങ്ങിനിൽക്കുന്നോ? പോകാനല്ലേ പറഞ്ഞതു്. ഓട് അങ്ങോട്ടും ഇങ്ങോട്ടും ഓടണം. ഉം".

"എങ്ങോട്ടെന്നും, എന്തിനെന്നും-കല്പിച്ചില്ലല്ലോ".

എങ്ങോട്ടെന്നോ? സഭാമന്ദിരത്തിലേക്കു. ഓട്. ഉം. ഓടാൻപറഞ്ഞാൽ പിന്നെയും മരവിച്ചു നിൽക്കുന്നോ?".

"അമ്മാ, ഞാൻ ഇതാ പോയിക്കഴിഞ്ഞു. പക്ഷെ അവിടെ ചെന്നിട്ട് എന്തുചെയ്യണമെന്നു്.................". "എന്തു ചെയ്യണമെന്നു പറഞ്ഞില്ലേ. അവിടെ ചെന്നു അവിടത്തെ നടപടികരം എത്രത്തോളമായി എന്നറിഞ്ഞു തിരിച്ചുവരണം, താമസിക്കരുതു്. അല്ലെങ്കിൽ നിൽക്കു്, വരട്ടെ—വേണ്ട, പൊയ്ക്കോ, ക്ഷണത്തിൽ തിരിച്ചുവരണം. ഉം".

ഭൃത്യൻ വായുവേഗത്തിൽ അവിടെനിന്നും പാഞ്ഞു. അവൾ വീണ്ടും ചിന്താഗ്രസ്തയായി ശയ്യയിൽ തന്നെ വീണു. "ഭഗവാനെ ഇതെന്തു പ്രമാദമാണ്. ഞാൻ ഇത്ര ദുർബലയോ എന്റെ മനസ്ഥൈര്യമെല്ലാം എവിടെപ്പോയി. കേവലം നികൃഷ്ടനായ ഒരു ഭടന്റെ കാര്യത്തിൽ എന്തെല്ലാം ചാപല്യങ്ങളാണ് ഇവൾ കാട്ടിക്കൂട്ടുന്നത്. എങ്കിലും അവയെ നിഷേധിക്കുന്നതിന് എന്റെ മനസ്സ് അനുവദിക്കുന്നില്ല. അംബികെ, ജഗന്മാതെ, എല്ലാം അവിടത്തെ ഹിതംപോലെ നിറവേറട്ടെ". അവൾ അസ്വസ്ഥയായി മുറിയുടെ വാതലിൽ ലേക്ക് അത്യാർത്ഥിയോടെ ഒന്നുനോക്കി. ഭൃത്യൻ തിരിച്ചു വരുന്നില്ലെന്നുകണ്ടു് രോഷാകുലയായി പിടച്ചെഴുന്നേററു. അസ്വസ്ഥമായി പതറിക്കിടക്കുന്ന മനസ്സിനെസ്വസ്ഥമാക്കുന്നതിനായി മുറിയിൽ അങ്ങുമിങ്ങും ദ്രുതഗതിയിൽ നടന്നു തുടങ്ങി. ഇതിനിടയിൽ പലപ്രാവശ്യം ഭൃത്യന്റെ ആഗമനത്തെ പ്രതീക്ഷിച്ചു് അവൾ വാതലിലേക്കു പരവശതയോടെ നോക്കിയെങ്കിലും അശരണയായി വീണ്ടും പിന്തിരിഞ്ഞു. അനന്തരം തന്റെ രൂപലാവണ്യത്തെ ഒന്നുകൂടി പരിശോധിക്കുന്നതിനായി മുൻപറഞ്ഞ നിലക്കണ്ണാടിയെ സമീപിച്ചു. ഉച്ചിയിൽവച്ചു് പകുത്തു നിർബാധമായി വിതറിക്കിടക്കുന്ന കേശഭാരവും മഞ്ജുളമായ മുഖകാന്തിയും, ശോണവർണ്ണമായ അധരപുടങ്ങളും, അപ്പോഴും അവിടെ പ്രതിബിംബിച്ചു. എങ്കിലും ഇരുളടഞ്ഞ ആ നീലിമദ്യുതി അവളുടെ കായപ്പകിട്ടിനു അല്പം അലങ്കോലമല്ലേഎന്നൊരു ശങ്ക ആദ്യമായി അവളിൽ അങ്കുരിച്ചുപോയി. ഈ വികാരം ദൃശ്യമായ ഒരു ക്ഷീണതയെ ആ മുഖകമലത്തിൽ പ്രദ്യോതിപ്പിച്ചു. ഉത്തരക്ഷണത്തിൽ എന്തോ സമാശ്വാസനീയമായ ഒരു സമാധാനം തോന്നിയതുപോലെ അവൾ ഒന്നു പൊട്ടിച്ചിരിച്ചു.

അപ്പോഴേക്കും ഭൃത്യൻ ഓടിക്കിതച്ചു് മുറിയിൽ പ്രവേശിച്ചു. "അമ്മാ" എന്നുണ്ടായ അയാളുടെ സംബോധന കുമാരിയെ സങ്കോചപരവശയാക്കി അവിടെനിന്നും പിൻതിരിച്ചു.

"കേശവാ, നീ പോയിട്ടു് എത്ര സമയമായി, അവിടത്തെ നടപടികൾ എന്തായി?".

"അമ്മാ, ഞാൻ ഒട്ടും താമസിച്ചില്ല. അങ്ങോട്ടും ഇങ്ങോട്ടും ഓട്ടകയായിരുന്നു."

"എടാ വിഡ്ഢി, അക്കാര്യമല്ല ചോദിച്ചതു്. മന്ദിരത്തിലെ നടപടികൾ എങ്ങനെ കലാശിച്ചു? ഭടനെ എന്തു ചെയ്തു?"

"എല്ലാം ശരിയായി. അയാളെ കദനത്തിലേക്കു കൊണ്ടുപോയിക്കഴിഞ്ഞു."

"കദനത്തിലേക്കോ! എപ്പോഴാണു് കൊണ്ടുപോയതു്"

"അമ്മാ, ഞാൻ അവിടെ ചെന്നപ്പോൾ വിസ്താരമെല്ലാം കഴിഞ്ഞു് തിരശ്ശീലയുമിട്ടു ശേഖരച്ചേട്ടനും കൂട്ടരും അയാളേയും കൊണ്ടു പോകുന്നതാണു് ഞാൻ കണ്ടതു്"

"കദനത്തിലേക്കെന്നു നിന്നോടാരു പറഞ്ഞു?"

"ഞാൻ ശേഖരച്ചേട്ടനോടു ചോദിച്ചു. ആ എമ്മാളിപ്പടയാളി സാമിയെ ഒത്തിരി ചീത്തപൊലമ്പിയെന്നു ശേഖരച്ചേട്ടൻ പറഞ്ഞു. അവനെ സാമിവെറുതേ വിടുവോ. അവിടെ ഇരുന്നൊന്നു പിഞ്ഞട്ടമ്മാ. അപ്പം അവൻ മര്യാദ പടിക്കും."

"ഭഗവാനേ" എന്നൊരാർത്തരോദനത്തോടു കൂടി കുമാരി അവിടെനിന്നും കുതിച്ചു പാഞ്ഞു.

തല്ക്കാലം അക്കഥ അവിടെ നില്ക്കട്ടെ. ബന്ധനസ്ഥനായ ഭടൻ സഭാമന്ദിരത്തിലെ വിധിത്തീർപ്പിനു അടിപെട്ടതിന്റെ ശേഷം ആ ദുർഭഗന്റെ സ്ഥിതി എന്തെന്നുകൂടി നമുക്കൊന്നാരായുകതന്നെ.

തന്റെ മരണശാസനം ശിരസാവഹിച്ചുകൊണ്ടു് മന്ദിരത്തിൽനിന്നു പുറപ്പെട്ട ഭടൻ "പത്മനാഭാ, നീതന്നെ സകലതിനും സാക്ഷി. ഇവന്റെ വിനാശംമൂലം തിരുമനസ്സിലേക്കു യാതൊരുപദ്രവവും വരുത്തല്ലേ. അവിടത്തെ നീ തന്നെ കാത്തുകൊള്ളണേ" എന്നു തന്റെ ഹൃദയംതകർന്നുള്ള പ്രാർത്ഥനയെ ഈശ്വരസന്നിധിയിൽ അർപ്പിച്ചുകൊണ്ടു് മുകളിലേക്കു നോക്കി. മുറിയുടെ ഉപരിഭാഗത്തുള്ള സുഷിരങ്ങളിൽ കൂടി വെളിച്ചം ധാരാളമായി ഉള്ളിലേക്കു പ്രവേശിക്കുന്നതുകണ്ടു് അപ്പോഴേക്കും പ്രഭാതം ആസന്നമായിരിക്കുന്നു എന്നയാൾ ഊഹിച്ചു. പ്രതിഷേധങ്ങളെല്ലാം ഇനി വിഫലങ്ങളാണെന്നു കണ്ടു് അയാൾ ശേഖരപ്രഭൃതികളെത്തുടർന്നു മന്ദിരത്തിൽ നിന്നും യാത്രയായി. അല്പം മുമ്പു അയാൾക്കുണ്ടായിരുന്ന മനസ്ഥൈര്യമെല്ലാം അസ്തമിച്ചു. താൻ പോകുന്നമാർഗ്ഗം ഏതെന്നോ ആ അന്തർലോകത്തിലെ അനന്തരവിശേഷങ്ങൾ എന്തെല്ലാമെന്നോ പരിശോധിക്കുന്നതിനും അവയെ

ക്കണ്ടാനന്ദിക്കുന്നതിനും ആ ഹതചിത്തനു അപ്പോൾ ഉല്ലാസം തോന്നിയില്ല. കേവലം നിർജ്ജീവമായ ഒരു സത്വം എന്തോ ചില യന്ത്രബന്ധങ്ങൾക്കു വശംവദമായി തന്റെ മാൎഗ്ഗദർശികളുടെ നിർദ്ദേശത്തെ തുടൎന്നു പുരോഗമനം ചെയ്യുന്നതുപോലെ നമ്മുടെ ഭടൻ ശേഖരപ്രഭൃതികളെ തുടൎന്നു യാത്ര ചെയ്തതേയുള്ളു. അഞ്ജലീബന്ധിതനായി ഭഗവൽ പാദങ്ങളെമാത്രം ധ്യാനിച്ചുകൊണ്ടു നടകൊണ്ട ഭടൻ അല്പസമയത്തിനുശേഷം വിശാലമായ ഒരറയിൽ ചെന്നെത്തി.

"ഇവിടെ നില്ക്കണം" എന്നുണ്ടായ ശേഖരന്റെ ആജ്ഞാസ്വരം അയാളുടെ കൎണ്ണപുടങ്ങളിൽ പ്രതിധ്വനിച്ചപ്പോഴാണു് അയാൾ തന്റെ ധ്യാനനിഷ്ഠയിൽനിന്നും വിമുക്തനായതു്. തന്റെ ചുറ്റുപാടുകളെത്തന്നെ ഒരുകണ്ണു കാണുന്നതിനായി അയാൾ ചുററും നോക്കി. കൽഭിത്തികളിൽ ചേൎത്തു നിൎമ്മിച്ചിട്ടുള്ള പലവിധ വിഗ്രഹങ്ങളും അവയിൽ ഓരോന്നിന്റെയും ശിരോഭാഗത്തു് താങ്ങിനില്ക്കുന്ന കൽവിളക്കുകളും, മുറിയുടെ മദ്ധ്യഭാഗത്തു് നിരയിട്ടുനില്ക്കുന്ന ഭീമാകാരങ്ങളായ ശിലാസ്തംഭങ്ങളും, മുറിയുടെ ഉപരിഭാഗം ക്രമിച്ചു് ഒരു ചെറിയ ദ്വാരത്തിൽ അവസാനിച്ചിരിക്കുന്നതും, എല്ലാംകൂടി കണ്ടപ്പോൾ അതു താൻ അല്പം മുമ്പു സന്ദർശിച്ച അറകളിൽ ഒന്നുതന്നെയെന്നു ആ ഭയങ്കരസമയത്തും അയാൾക്കു ഉണർവുണ്ടായി. ഏതാനും നിമിഷങ്ങൾക്കു മുമ്പു് താൻ ആ അറയിലെ ശില്പവിശേഷങ്ങൾ കണ്ടു് ആനന്ദിച്ചപ്പോൾ ഇത്ര നിമിഷത്തിൽ അതേ സ്ഥലം തന്നെ തന്റെ കുലക്കളമായിത്തീരുമെന്നു് ആ നിർഭാഗ്യവാൻ ലേശവും സംശയിച്ചിരുന്നില്ല. അഹോ! മനുഷ്യപ്പുഴുവേ, "ക്ഷണപ്രഭാചഞ്ചല"മായ വഞ്ചിതന്റെ ഗതി ഇതുതന്നെയാണു്. ഒരിക്കൽ ആനന്ദപ്രദമായി, സുഖപ്രദായകമായി, സൎവ്വൈശ്വര്യസംപുഷ്ടമായി, പ്രത്യക്ഷപ്പെടുന്ന വസ്തു തന്നെ അടുത്തക്ഷണത്തിൽ നിനക്കു കാലപാശവും കണ്ഠകോടാലിയുമായിപ്പകൎന്നേക്കാം. അതാണു മായയുടെ ഗതി. എന്നാൽ നീ അതിനെ തെല്ലും അറിയുന്നില്ല. മായാവിമോഹങ്ങളാൽ ഗ്രസിതനായ നിനക്കു അതിനെ അറിയുന്നതിനുതക്ക പ്രജ്ഞയുമില്ല. താൽക്കാലികമായ ആനന്ദം, അതുമാത്രമാണു് നീ സദാ ആശിക്കുന്നതും തേടുന്നതും. മായാവിഭൂതികളെ തേടുന്നവൻ അതുമാത്രം കണ്ടെത്തുന്നതിൽ അത്ഭുതപ്പെടുവാനുണ്ടോ? എന്നാൽ അതു നിന്നെ

വഞ്ചിക്കുന്നു. ശലഭങ്ങളെ ദീപങ്ങൾപോലെ അതു നിന്നെ ആകർഷിച്ചുടപ്പിക്കുന്നു, അനന്തരഫലമെന്താണെന്നാലോചിക്കുക. അതു നിന്നെ മോഹിപ്പിച്ചുവശത്താക്കിയിട്ടു നിർദ്ദയം സംഹരിച്ചുകളയുന്നു. അല്പമായ ഒരാനന്ദം, നശ്വരമായ ഒരു സുഖലാഭം, അടുത്ത ക്ഷണത്തിൽ അനിവാര്യമായ വിനാശവും. അതുതന്നെയാണു മായാവിഭൂതികളുടെ അഭേദ്യവും സ്വാഭാവികവുമായ പ്രകൃതം. ജീവിതചരിത്രത്തിലെ പ്രഥമപാഠം തന്നെ ഈ മഹൽ തത്വത്തെ മനുഷ്യനെ ഉൽബോധിപ്പിക്കുന്നു. പക്ഷെ ആ പ്രാരംഭപാഠത്തിൽനിന്നും ജീവിതരഹസ്യമായ ഈ ഗുണപാഠത്തെ ഹൃദിസ്ഥമാക്കുന്നതിനു മനുഷ്യൻ സമ്മതിക്കുന്നില്ല. അനന്തരസംഭവങ്ങൾ ഓരോന്നും തന്റെ ഹിതാനുസരണം സർവസുഖാനന്ദസംപൂർണ്ണവും അതുതന്നെ സുസ്ഥിരവും ആയിരിക്കുമെന്നുള്ള വ്യാമോഹത്തോടുകൂടി അവൻ വീണ്ടും പ്രവൃത്തി തുടങ്ങുന്നു. എന്നാൽ അനന്തരസംഭവവും, അവന്റെ ജീവാവസാനം വരെയുള്ള സകല അനുഭവങ്ങളും അവനു വിപരീതഫലത്തെ തന്നെ നിരന്തരം പ്രദാനംചെയ്യുന്നു. എങ്കിലും വ്യാമോഹം, മായാവിലാസങ്ങളാൽ അനുഭൂതമാകുന്ന ഈ ആശ, ജീവപര്യന്തം ക്ഷണപ്രഭങ്ങളായ ലോകവിഭൂതികളെ തേടുന്നതിനുതന്നെ അവനെ പ്രേരിപ്പിച്ചുകൊണ്ടു് കാലതരണം ചെയ്തു മുമ്പോട്ടുപായുന്നു. കടശി അന്ത്യസമയവും ആസന്നമാകുന്നു. അപ്പോഴാണു് മൂഢനായ മനുഷ്യൻ തന്റെ മൌഢ്യത്തെപ്പററി പശ്ചാത്തപിക്കുന്നതു്. സ്ഥായിയായ യാതൊരാനന്ദവും താൻ ഇതഃപര്യന്തം അനുഭവിച്ചില്ലെന്നും, നിത്യമായ ശാന്തി ഇഹത്തിൽ സുലഭമല്ലെന്നും ആ പരമാനന്ദത്തിന്റെ വെറും നിഴലുകൾ മാത്രമാണു് ഞാൻ കണ്ടു വ്യാമോഹിച്ചുപോയതെന്നും മൌഢ്യമായ ആ വ്യാമോഹം തന്നെ അനശ്വരമായ ആ സൌഭാഗ്യനികേതത്തിൽനിന്നും ബഹിഷ്കരിച്ചിരിക്കുന്നു എന്നും മററുമുള്ള തത്വബോധം ആ നിമിഷമാണു് അവനിൽ ഉദയംചെയ്യുന്നതു്. അപ്പോഴേക്കും സമയം അവസാനിച്ചുപോയി. തന്റെ പ്രവൃത്തികളെപ്പററി ഖേദിച്ചും, നിരാശപ്പെട്ടും തന്നത്താൻ ശപിച്ചും സ്വയം പഴിക്കുന്നതിനുമാത്രം അല്പമായ ഒന്നുരണ്ടു നിമിഷങ്ങൾമാത്രം അവനു ലഭിച്ചു എന്നുവരാം. അതേ മൂഢനായ ആ മനുഷ്യൻ നിരാശയിൽത്തന്നെ മൃതി അടയുകയും ചെയ്യും.

ബന്ധിതനായ ഭടനെ അല്പസമയത്തേക്ക നിർബാധമായി ചിന്താലോകത്തിൽ വിഹരിക്കുന്നതിനു വിട്ടിട്ടു ഗാട്ടുകാർ അവിടെ നിന്നും നിഷ്ക്രമിച്ചു. അല്പസമയം കഴിഞ്ഞു താൻ നിൽക്കുന്ന തറയുടെ അന്തർഭാഗത്തു നിന്നും എന്തോ ഭയാനകമായ ഒരാരവം അയാളുടെ ചെവികളിൽപ്പെട്ടു. ഭീമമായ ഒരു യന്ത്രം ഭൂമിക്കടിയിൽ ജോലിചെയ്യുന്നതുപോലെ അയാൾക്ക തോന്നി. സാവധാനത്തിൽ പ്രതിധ്വനിച്ചു തുടങ്ങിയ ഈ ആരവം പ്രതിനിമിഷം വർദ്ധിച്ചുവന്നു് കടശി ഭീകരമായ ഒരു ഘോരാരവമായിച്ചമഞ്ഞു. ഇതിന്റെ എല്ലാം അത്ഥമെന്തെന്നു മനസ്സിലാകാതെ ഭടൻ ഭയവിഹ്വലനായി അവിടെത്തന്നെ നിന്നു. അടുത്ത ക്ഷണത്തിൽ ഒരു മണിനാദകാണിതം ആ ഭയങ്കരാരവത്തിനിടയിൽ പ്രതിധ്വനിച്ചതായും തന്റെ മുമ്പിലുള്ള വിസ്തൃതമായ ഒരു യവനിക ഒന്നായി തെരുത്തുതണ്ടു് ഭിത്തിക്കുള്ളിൽ അപ്രത്യക്ഷമായതുപോലെയും അയാൾക്ക തോന്നി. അറയുടെ ഉപരിഭാഗത്തുള്ള സുഷിരങ്ങളിൽക്കൂടി അകത്തേക്ക പ്രവഹിച്ച വെളിച്ചത്തിന്റെ സഹായത്താൽ അപ്രത്യക്ഷമായ വിരിയുടെ പിമ്പിൽ താൻ മുമ്പു കണ്ടതായ അംബികാവിഗ്രഹം കനകവണ്ണത്തിൽ പരിലസിക്കുന്നതു് അയാൾ കണ്ടു. ഭടന്റെ കണ്ണുകൾ പ്രതിഷ്ഠയിൽ തന്നെ ദൃഢമായി പതിച്ചു. അയാൾ ആ ലോകേശ്വരിയുടെ പാദപത്മങ്ങളെ ധ്യാനിച്ചു മുക്തിലാഭത്തിനായി പ്രാത്ഥിച്ചുകൊണ്ടു നിന്നു. ഇതിനിടയിൽ ശേഖരൻ അവിടെ പ്രവേശിച്ച "നടക്കണം" എന്നാഗ്യംകൊണ്ടു നിർദ്ദേശിച്ചിട്ടു് ഭടനോടുകൂടി മുമ്പോട്ടുഗമിച്ചു. ധ്യാനദൃഢനായ ഭടൻ ഒരു പാവയെപ്പോലെ നടന്നു പ്രതിഷ്ഠയുടെ മുമ്പിൽ സന്നിഹിതനായി അവിടെ സാഷ്ടാംഗം കമഴ്ന്നുവീണു അല്പസമയം ധ്യാനനിരതനായിക്കിടന്നു. അനന്തരം ശേഖരന്റെ ആജ്ഞയെത്തുടന്നു അയാൾ അവിടെനിന്നും എഴുന്നേററു പ്രതിഷ്ഠയുടെ മുമ്പിലുള്ള ഒരുയന്ന പീഠത്തിൽ കയറിനിന്നു. അതാ ഭടനേയും വഹിച്ചുകൊണ്ടു പീഠം വിഗ്രഹത്തിലേയ്ക്കടുക്കുന്നു. പ്രതിമയിലും ചില ചലനങ്ങൾ കണ്ടുതുടങ്ങുന്നു. പ്രതിമയുടെ മുൻഭാഗം ആപാദചൂഡം രണ്ടായി പിളന്നു സാവധാനത്തിൽ മാറിത്തുടങ്ങുന്നു. അതിനകം പൊള്ളയായും നിറച്ചു കൂത്തുമുത്തുള്ള ഇരുമ്പാണികളോടുകൂടിയും കാണപ്പെടുന്നു. ഘോരദംഷ്ട്രങ്ങളെ ഇളിച്ചും രുധിരവണ്ണ

മായ വദനഗുഹരത്തെ പിളന്നും തുറിച്ചുനിൽക്കുന്നകണ്ണുകളിൽനിന്നും അഗ്നിജിഹ്വയേ വമിച്ചും ആ ഭയങ്കരരൂപം കൈകളെ വിടത്തി നീട്ടിക്കൊണ്ടു ഭടനോടു സമീപിക്കുന്നു. പ്രതിമ അയാളെ ഗ്രസിക്കുമെന്നുള്ള മട്ടായി. ഇത്രയും മാത്രം കാണുന്നതിനേ ഭടനു സാധിച്ചുള്ളൂ. ഈ ഭയങ്കരദർശനത്തിൽ ഭയവിഹ്വലനായ ആ സാധു തന്റെ കണ്ണുകളെ ബലമായി പൂട്ടി ലോകപരിത്രാതാവായ സച്ചിദാനന്ദസ്വരൂപന്റെ തൃപ്പാദപത്മങ്ങളെ മാത്രം ധ്യാനിച്ച് പ്രതിമ തന്നെ ഗ്രസിച്ചു നിത്യമായി താൻ ലോകത്തോടു യാത്രപറയേണ്ടുന്ന ആ നിമിഷത്തെ പ്രതീക്ഷിച്ചുകൊണ്ടു അവിടെ നിന്നു.

ഈ അവസരത്തിലാണു കേശവനിൽനിന്നും വൃത്താന്തങ്ങൾ ഗ്രഹിച്ചിട്ടു തന്റെ മുറിയിൽനിന്നും എടുത്തോടിയ കുമാരി അവിടെപ്രത്യക്ഷയാകുന്നതു്. അവൾ മുറിയുടെ ഏതുഭാഗത്തു പ്രവേശിച്ചപ്പോൾ തന്നെ താൻ അല്പം താമസിച്ചുപോയോ എന്നു് ശങ്കിച്ചുകൊണ്ടു രണ്ടു കുതിപ്പിനു പീഠത്തിന്റെ സമീപത്തെത്തി. ഒരു നിമിഷം കൂടി, പ്രതിമ ഭടനെ ആശ്ലേഷിച്ചു ചുംബിച്ചു കഴിയും. ഭവിഷ്യത്തുകളേപ്പററി അല്പവും ചിന്തിക്കുന്നതിനു അവൾക്കു സമയമില്ലായിരുന്നു. ഒടിഞ്ഞടുത്ത മാത്രയിൽ തന്നെ അവൾ ആ നിർഭാഗ്യവാനായ ഭടനെ തന്റെ സർവ്വശക്തിയും പ്രയോഗിച്ചു ഒരു തള്ളുതള്ളി. അയാൾ വെട്ടിയിട്ട തടിപോലെ പീഠത്തിൽ നിന്നും വേർവിട്ടു നിലംപതിച്ചു. കാളീവിഗ്രഹം ഒരു "കിരുകിരാ"രവഗർജ്ജനത്തോടുകൂടി പിൻമാറി പൂർവ്വസ്ഥിതിയിൽ നിലകൊണ്ടു. പാർശ്വവർത്തികളായിരുന്ന ശേഖരപ്രഭൃതികൾ അത്യാശ്ചര്യപരവശരായി തുറിച്ചുനോക്കി ഒരക്ഷരവും ശബ്ദിക്കുന്നതിനു ശക്തരല്ലാതെ സ്തംഭിച്ചുനിന്നുപോയി. "ഞാൻ തിരിച്ചുവരുന്നതുവരെ ഈയാളെ സൂക്ഷിച്ചുകൊള്ളണം അല്ലെങ്കിൽ അനുഭവമുണ്ടു്" എന്നു് അടുത്തുനിന്ന ഭൃത്യനോടാജ്ഞാപിച്ചിട്ടു ഒരു ഭ്രാന്തയെപ്പോലെ അവൾ അവിടെ നിന്നും നിഷ്ക്രമിച്ചു.

---

## ഒൻപതാം അദ്ധ്യായം.

> അന്നേരം പല ദുശ്ശകുനങ്ങൾ
> മന്നിൽ പരിചൊടു കണ്ടുതുടങ്ങി;
> പ്രതിരോമത്തിനു ചുഴികാററൂതി-
> പ്പൊടിപടലങ്ങൾ കണ്ണിൽ നിറഞ്ഞു."

പണ്ടു് വെമ്പലനാട്ടധിപന്മാരുടെ പ്രതാപ കാലത്തു് അവരുടെ സചിവപ്രവീണ പ്രധാനന്മാരായി ഉളവൂർ കൈമ്മന്മാർ എന്നൊരു കുടുംബക്കാരുണ്ടായിരുന്നു. അക്കാലത്തു രാജശക്തി കഴിഞ്ഞാൽ നാട്ടിൽ സർവ്വപ്രകാരേണയും പ്രബലപ്പെട്ടുനിന്നിരുന്നതു് കയ്മളുടെ കയ്യാണു് എന്നുമാത്രം പറഞ്ഞാൽ മുഴുവനാകയില്ല. മിക്ക സന്ദർഭങ്ങളിലും നാട്ടുവാഴികൾ നാമമാത്രന്മാരായി സിംഹാസനത്തെ അലങ്കരിച്ചു പോന്നതേയുള്ളു. എന്നാൽ അക്കാലങ്ങളിലെല്ലാം രാജത്വവും സചിവത്വവും അല്ലാത്തപ്പോൾ മന്ത്രിപദം മാത്രവും കാര്യക്ഷമതക്കു വിഘ്നം വരാതെ ഭരിച്ചും ഭരിപ്പിച്ചും പോന്നതു് ഈ കുടുംബക്കാരാണു്. കാലാന്തരത്തിൽ വെമ്പലനാട്ടിന്റെ പ്രതാപൈശ്വര്യങ്ങളെല്ലാമസ്തമിച്ചു് നാമമാത്രമായിത്തീർന്നപ്പോഴും ഉളവൂർ കയ്മന്മാർ പൂർവ്വപ്രതാപങ്ങൾക്കു ലോപം വരാതെ തന്നെ കഴിഞ്ഞുപോന്നു. ഒട്ടുവളരെ വയലുകളും അതിലധികം ചേരിക്കലും സ്ഥാവരവസ്തുക്കളായി ഉണ്ടായിരുന്നതിനും പുറമേ, പൂർവ്വാർജ്ജിതമായി ലഭിച്ച കണക്കററ കനകപ്പൊടിയുടെ കൈലാസവും ഉളവൂർ തറവാട്ടുകാരെ വൈശ്രവണത്തിൽ അമരത്വംകൂടി ചേർത്തനുഗ്രഹിച്ചു. ഐശ്വര്യസമ്പത്തുകൾ മാത്രം ഒരുവനെ പ്രതാപവാനും പ്രബലനുമാക്കിത്തീർക്കുന്നില്ല. ധനശക്തിയോടുകൂടി ജനശക്തിയും കാര്യശേഷിയും കൂടി സംഘടിച്ചാൽ അവൻ കരക്കു നാഥനും കാര്യപ്രവീണനുമായിക്കഴിഞ്ഞു.

വെമ്പലനാടിന്റെ ഒരു പ്രധാന സ്ഥാനമായിരുന്നു ഇപ്പോഴത്തെ വെമ്പള്ളി. രാജ്യത്തിന്റെ അധഃപതനത്തിനു ശേഷം പ്രസ്തുത സ്ഥലവുംവിനാശഗർത്തത്തിൽ പതിച്ചു പ്രതാപഹീനമായി ചമഞ്ഞു എങ്കിലും ഉളവൂർ കയ്മന്മാരുടെ സ്വേച്ഛാഭരണത്തിനുമന്നു അതു അന്നും നഷ്ടപ്രായമാകാതെ

കഴിഞ്ഞുപോന്നു. അസ്ഥലത്തുള്ള "ഒന്നുകുറെ ഓരായിരം" നായർവീട്ടുകാരുടെ നായകസ്ഥാനവും ഊരുകളുടെ നാഥനും ഉടമയിൽ രാജനുമായ ഉളവൂർ കയ്മളിൽ തന്നെ സ്ഥിതി ചെയ്തിരുന്നു. ഇങ്ങനെ കുബേരത്വവും, പ്രാമാണ്യവും എല്ലാം കൂടി സംഘടിച്ചപ്പോൾ കയ്മൾ താനറിയാതെതന്നെ ഒന്നു ഞെളിഞ്ഞു ഈ അഹംഭാവപ്രമത്തത അവരുടെ വിനാശത്തിനു തന്നെകാരണവുമായി.

930-ാമാണ്ടു പ്രബലനായ കോഴിക്കോട്ടുസാമൂതിരി തന്റെ അയൽരാജ്യമായ കൊച്ചിയുടെ പല ഭാഗങ്ങളും ആക്രമിച്ചു കൈവശപ്പെടുത്തി. ഇക്കൂട്ടത്തിൽ തിരുവിതാംകൂറിന്റെ വടക്കേ അതിർത്തി പ്രദേശങ്ങളോടു തൊട്ടുകിടന്നിരുന്ന ആലങ്ങാട്ടു, പറവൂർ മുതലായ സ്ഥലങ്ങളും ഉൾപ്പെട്ടിരുന്നതിനാൽ സാമൂതിരിയുടെ ഈ വിജയം തിരുവിതാംകൂറുമായി ഒരു അരക്കൈ നോക്കുന്നതിനുള്ള പ്രാരംഭശ്രമങ്ങളെന്നു പൊന്നുതമ്പുരാൻ ന്യായമായി ഊഹിച്ചു. ഈ ഊഹം അസ്ഥാനത്തായിരുന്നില്ലതാനും. സാമൂതിരിയുടെ വിജയശ്രീ കണ്ടു അമ്പരന്നുപോയ തെക്കുംകൂർ, വടക്കുംകൂർ, അമ്പലപ്പുഴ മുതലായ സ്ഥാനഭ്രഷ്ടരാക്കപ്പെട്ട നാടുവാഴികൾ സാമൂതിരിയെ സമീപിച്ച് ദുർഭഗരായ തങ്ങളെ വേണാട്ടു വ്യാഘ്രത്തിന്റെ വായിൽനിന്നും രക്ഷിച്ചു, നഷ്ടപ്പെട്ട രാജ്യങ്ങളേ വീണ്ടുകിട്ടിക്കണമെന്നപ്രാർത്ഥിച്ചു. തിരുവിതാംകൂറിനെ ആക്രമിക്കുന്നതിന് ഇതുതന്നെ തരമെന്നുറച്ച് സാമൂതിരി സൈന്യശേഖരം തുടങ്ങി. ഇതിനും പുറമെ ഈ ഉദ്യമത്തിൽ തന്നെ സഹായിക്കണമെന്നു സാമൂതിരി ലന്തക്കാരോടാവശ്യപ്പെട്ടു. അവർ അതിനു വഴിപ്പെട്ടില്ലെന്നു മാത്രമല്ല വിവരം നേരിട്ടു തിരുവിതാംകൂറിൽ അറിവുകൊടുക്കുകയും ചെയ്തു.

വേണ്ടിവന്നാൽ സാമൂതിരിയോടു പൊരുതുന്നതിനു വേണ്ട ഒരുക്കങ്ങൾ നേരത്തേ ചെയ്തിരുന്ന മാർത്താണ്ഡവർമ്മ മഹാരാജാവ് ഉടൻതന്നെ 500 സൈന്യങ്ങളടങ്ങിയ ഒരു ചെറിയ സേനയെ തല്ക്കാലം കരമാർഗ്ഗമായി പറവൂരേക്കയച്ചു.

വടക്കുംകൂർ രാജ്യത്തിന്റെ പ്രതാപകാലത്തു വെമ്പലനാടിന്റെ പല ഭാഗങ്ങളും ആ രാജ്യസീമയിലമന്നു. അക്കാരണത്താൽതന്നെ ഉളവൂർ കയ്മന്മാരും വടക്കുംകൂർ രാജാക്കന്മാരുടെ പ്രജകളും, വിശിഷ്യ പ്രജാപ്രമാണികളും, സേവകപ്രധാനന്മാരുമായി കഴിഞ്ഞുകൂടി. വീരവർമ്മന്റെ നിഷ്ഠാ

സന്താനന്തരവും ഉളവൂർത്തറവാട്ടിലെ അന്നത്തെ കാരണവരായിരുന്ന രാമുണ്ണിക്കയ്മൾ ദുർഭഗനായ തന്റെ തമ്പുരാന്റെ ഒരു വിശ്വസ്തപ്രജയും മിത്രവുമായി നിലനിന്നുപോന്നു.

929-ൽ സാമൂതിരിയുടേയും മററും പ്രേരണയാൽ അമ്പലപ്പുഴ, ചങ്ങനാശേരി, കോട്ടയം, ഏററമാന്നൂർ മുതലായ സ്ഥലങ്ങളിലെ ജനങ്ങൾ തിരുവിതാംകൂറിനു വിപരീതമായി വിപ്ളവത്തിനു ഉദ്യുക്തരായപ്പോഴും ഉളവൂർ കയ്മൾ സ്വരാജ്യപതിയായ വീരവർമ്മന്റെ വലതു കയ്യും വൻതുണയുമായി നിന്നു പല വീരകൃത്യങ്ങളും പ്രവർത്തിച്ച സ്വരാജ്യസ്നേഹത്തെ പ്രത്യക്ഷപ്പെടുത്തിയിട്ടുണ്ട്. വിപ്ളവവർത്തമാനമറിഞ്ഞു് മഹാരാജാവുതന്നെ ചങ്ങനാശേരിൽ എഴുന്നള്ളിത്താമസിച്ച വിപ്ളവകാരകന്മാരിൽ പല പ്രമാണികളേയും ബന്ധനസ്ഥരാക്കിയ കൂട്ടത്തിൽ നമ്മുടെ രാമുണ്ണിക്കയ്മളും ഉൾപ്പെട്ടിരുന്നു. നയശാലിയായ തമ്പുരാൻ ഇവർക്കെല്ലാം മാപ്പുനൽകി അയച്ചു എങ്കിലും ഈ പ്രവൃത്തി നമ്മുടെ കയ്മളുടെ ഗർവ്വത്തെ തെല്ലൊന്നു വർദ്ധിപ്പിക്കയാണു് ചെയ്തതു്. ഈ സംഭവം നടന്നു കഷ്ടിച്ചു ഒരുകൊല്ലം കഴിഞ്ഞതിന്റെ ശേഷമാണു് സാമൂതിരി വീണ്ടും തിരുവിതാംകൂറിനു വിപരീതമായി സൈന്യശേഖരം ചെയ്യുന്നതും, അതിനെതുടന്നു രാമയ്യൻ സൈന്യസമേതം വടക്കോട്ടു പുറപ്പെടുന്നതും. രാമയ്യനും പടയും പുറപ്പെട്ടിട്ടുണ്ടെന്നും കഴിയുമെങ്കിൽ അവരെ മാർഗ്ഗനിരോധംചെയ്തു പുറകോട്ടുതന്നെ ഓടിക്കണമെന്നും വീരവർമ്മന്റെ ഒരു സന്ദേശം സാമൂതിരിയുടെ ഒരു ദൂതൻ മുഖേന കയ്മൾക്കും മററുചില ധനാഢ്യന്മാരും പ്രജാപ്രമാണികളുമായുള്ളവർക്കും കിട്ടിയെങ്കിലും രാമുണ്ണിക്കയ്മളൊഴിച്ചു മററുള്ളവരെല്ലാം രാമയ്യന്റെ സ്മരണമാത്രത്തിൽ ഞെട്ടിവിറച്ചു അടങ്ങിപ്പാർത്തു.

രാമുണ്ണിക്കയ്മൾ ഇത്തവണയും തന്റെ രാജസ്നേഹത്തെ പ്രദശിപ്പിക്കുന്നതിനുതന്നെ തീരുമാനിച്ചു. തന്റെ കീഴിലുള്ള "ഒന്നു കുറെ ഒരായിരം" നായർവീട്ടുകാരെ വിളിച്ചുകൂട്ടി ഒരു സൈന്യശേഖരം ചെയ്തു രാമയ്യൻ വരുന്നവഴിയിൽ പല ഭാഗങ്ങളിലായി ഒളിച്ചു താമസിപ്പിച്ചു. "കാട്ടുപട്ടാള" (എന്നാണു് തിരുവിതാംകൂർ സൈന്യത്തെപ്പററി അക്കാലത്തു ഈ പ്രദേശങ്ങളിൽ പറഞ്ഞുപോന്നിരുന്നതു്) ത്തിന്റെ വരവുണ്ടെന്നു കേട്ട മാത്രയിൽതന്നെ സമീപപ്രദേശങ്ങളിലു

ള്ള ജനങ്ങളെല്ലാം കാട്ടു കയറി ഒളിച്ചതിനാൽ തിരുവിതാം കൂർ സൈന്യം നിർബാധമായി ഏററുമാന്തർവരെ വന്നു. അവിടെനിന്നുംമുമ്പോട്ടുള്ളയാത്രഏററം ക്ലേശഭൂയിഷ്ഠമായിരുന്നു എന്നു ചുരുക്കിപ്പറയുന്നതിനേ നിവൃത്തിയുള്ളു. ഇരുഭാഗങ്ങളി ലുമുള്ള വൻകാടുകളിൽനിന്നും ശരവർഷവും കവണിയേറും ഏററു രാമയ്യന്റെ സൈന്യങ്ങളിൽ മിക്കതും ഒടുങ്ങി. അഭിമുഖസമരം അസാദ്ധ്യമെന്നു കാണുകയാൽ കോപിഷ്ഠനായ രാമയ്യൻ ശേ ഷിച്ച സൈന്യങ്ങളോടുകൂടി തിരിച്ചുപോയി. രാമുണ്ണിക്കയ്മൾ തല്ക്കാലത്തേക്കു കൃതാർത്ഥനുമായി.

എന്നാൽ ഈ കൃതാർത്ഥത അധികനാൾ അനുഭവിക്കുന്ന തിനു അയാൾക്കു കഴിഞ്ഞില്ല. രണ്ടു വാരത്തിനുള്ളിൽ ഒരു വലിയ സേനയുമായി രാമയ്യൻ തിരിച്ചെത്തി. പിന്നീടുനടന്ന തു് അവർണ്ണനീയമായ ഒരു ഭയങ്കര സംഭവമായിരുന്നു. ഏററു മാന്തർമുതൽ വടക്കോട്ടുള്ള ഏഴുഗ്രാമങ്ങളേ മുഴുവൻകൊള്ളയിട്ടു പല ഗൃഹങ്ങളും തീവെച്ചു നശിപ്പിച്ചു. കയ്യിൽ കിട്ടിയവരെ യെല്ലാം വാളിനിരയാക്കി. രാമുണ്ണിക്കയ്മൾ വീടുവിട്ടോടി വൻ കാടുകളിൽ അഭയംപ്രാപിച്ചു. രാമയ്യന്റെ കോപം ഏതാ ണ്ടൊന്നു ശാന്തമായി. അയാൾ കൃതാർത്ഥനായി അവിടെനിന്നും പിന്തിരിഞ്ഞു."കാട്ടുപട്ടാളം" തിരിച്ചുപോയെങ്കിലും അവരുടെ ക്രൂരതയുടെ ഫലം തദ്ദേശവാസികൾ ഒട്ടുനാളത്തേക്കു അനുഭവി ക്കേണ്ടിവന്നു. ഒട്ടുപേർ പാർപ്പിടമില്ലാതെവലഞ്ഞു. മററുചിലർ ധനനാശത്തിൽ മുറവിളികൂട്ടി. കടപ്പൂർഗ്രാമവാസികളായ നൂറു ഇല്ലക്കാർ നാടുവിട്ടോടി വടക്കു പന്നിയൂർഗ്രാമത്തിൽ പോയി അഭയം പ്രാപിച്ചു.

ഈ അശുഭസംഭവങ്ങളും ഉളവൂർകയ്മൾക്കു ശുഭകാലസൂ ചകമായി തല്ക്കാലം കാണപ്പെട്ടു. സർവ്വം ഉപേക്ഷിച്ചു നാടു വിട്ടോടിയ നൂറു ഇല്ലക്കാരുടെസകലസ്വത്തുക്കളും ഗ്രാമത്തലവ നായ കയ്മൾ അടക്കിവാണു. എന്നാൽ ഈ സുഖാനുഭൂതിയും ദീർഘനാൾ അനുഭവിക്കുന്നതിനു അയാൾക്കു കഴിഞ്ഞില്ല. ബ്രഹ്മസ്വംമുതൽ കരസ്ഥമാക്കിയ നാൾമുതൽ പലവിധ മായ അനർത്ഥങ്ങൾ ഉളവൂർ തറവാട്ടേക്കു ദിനംപ്രതി അനുഭ വപ്പെട്ടുകൊണ്ടിരുന്നു. ഒട്ടുവളരെ ജോത്സ്യന്മാരുടെ വിധിയനുസ രിച്ചു് പ്രസ്തുത സ്വത്തുക്കൾ നാശനിവാരണത്തിനായി വെമ്പ ള്ളിക്ഷേത്ര (കാവു്) ത്തിനടുത്തു്ഒരു കല്ലറയിൽ നിക്ഷേപിച്ചു. ആ അനർത്ഥം അങ്ങനെ അവസാനിച്ചെങ്കിലും രാമയ്യന്റെ

ആക്രമണത്തിൽ കയ്മൾക്കു സംഭവിച്ചിട്ടുള്ള ധനനാശം എന്നും അപരിഹാൎയ്യമായ ഒരു നഷ്ടമായി അയാൾ വിലപിച്ചു വന്നു.

ഇങ്ങനെ വത്സരങ്ങളും പത്തിരുപതു കഴിഞ്ഞു. രാമുണ്ണിക്കയ്മൾ ബാഹ്യദൃഷ്ടികൾക്കു സമാധാനപരമായ ഒരു ജീവിതം നയിച്ചുവന്നു. എങ്കിലും, തിരുവിതാംകൂറിനോടുള്ള വൈരാഗ്യവും വീരവൎമ്മനോടുള്ള രാജഭക്തിയും അയാൾ അന്നും സ്വകാൎയ്യമായി പുലൎത്തിക്കൊണ്ടുതന്നെ പോന്നു.

ഇനി രാമുണ്ണിക്കയ്മളുടെ ആകൃതി പ്രകൃതികളേക്കൂടി അല്പം വൎണ്ണിച്ചിട്ടു നമുക്കു കഥാഭാഗത്തെ തുടരാം. കഥാകാലമായ 949-ൽ കയ്മൾക്കു കഷ്ടിച്ചു അമ്പതുവയസ്സിൽ താഴെപ്രായം കാണും. ദേഹം നന്നേ ചീൎത്തു തടിച്ചു കറുതായിട്ടാണ്. മുമ്പിൽ ജൃംഭിച്ചുനില്ക്കുന്ന കുടവണ്ടിയുടെ ഭാരം സദാ ക്ലേശകാരണമാണെങ്കിലും അതു് പെരുമയ്ക്കുടയാളമായി അക്കാലത്തും കരുതിപ്പോന്നിരുന്നതിനാൽ ആ "വഹിഭാര"ത്തെ അയാൾ നിത്യം സകരുണം തലോടിക്കൊണ്ടുതന്നെ ഇരിക്കും. ഹ്രസ്വമായ ബാഹുക്കളുടെ സഞ്ചാരസമയങ്ങളിലുള്ള മത്സരച്ചാഞ്ചാട്ടങ്ങളും അതേ രീതിയിൽതന്നെയുള്ള കാലുകളുടെ കവച്ചുവലിച്ചുള്ള മുൻകുതിപ്പും, മനോരാജ്യത്തിൽ മുഴുകുമ്പോൾ ഭ്രാന്തചേഷ്ടകളെന്നു ശങ്കിച്ചുപോകുന്ന തലയാട്ടവും മൂളിപ്പാട്ടും രാമുണ്ണിക്കു സഹജമായ ഭൂഷണങ്ങളാണ്. ഇപ്പോൾ തലയിൽ നരയ്ക്കാത്തരോമങ്ങൾ ദുൎല്ലഭങ്ങളാണെങ്കിലും സഹജമായ ലലനാലമ്പടത്വത്തിനും രസികത്വത്തിനും ഇനിയും കുറവു വന്നിട്ടില്ല. ഉച്ചിയിലെ രോമങ്ങൾ മിക്കതും വാൎദ്ധക്യത്താൽ കൊഴിഞ്ഞുപോയതിനാൽ ശിഷ്ടമുള്ള രണ്ടുമൂന്നു വെള്ളി നാരുകൾ മാത്രം പൂവൻകോഴിയുടെ അങ്കവാൽപോലെ പിമ്പോട്ടു വളഞ്ഞു അയാളുടെ ജാതിമഹിമാവെ പ്രഖ്യാപനം ചെയ്തുകൊണ്ടു പരിലസിച്ചിരുന്നു. വെള്ളിത്തുടലിൽ കോൎത്തു ബന്ധിച്ചിട്ടുള്ള ഒരു കെട്ടു താക്കോൽക്കൂട്ടവും, ഉദരപിണ്ഡത്തിന്റെ മദ്ധ്യത്തിൽവച്ചു ധരിച്ചിരിക്കുന്ന ഒരു ഒററമുണ്ടും ദന്തഖചിതമായ ഒരു പാദു മെതിയടിയും മാത്രമാണ് കയ്മളുടെ നിത്യസഹചാരികൾ. എന്നാൽ യാത്ര കാലങ്ങളിലുള്ള മട്ടു ഇതൊന്നുമല്ല. കട്ടിയും കവണിയുമുടുത്തു തിലകഭസ്മാദികളണിഞ്ഞു്, കനകനിൎമ്മിതമായ കാഞ്ചീവലയത്തെ കടിപ്രദേശത്തിൽ വസ്ത്രത്തിനു പുറമേ പരോപകാരാൎത്ഥമായി ചുററി, കട്ടി

സ്വൎണ്ണം തട്ടിയുരുട്ടി നിൎമ്മിച്ചിട്ടുള്ള എട്ടു് വിരലുകൾ അംഗുലീയവലയങ്ങൾ യഥാവിധിയണിഞ്ഞു്, ചെവിക്കിടയിൽ തുളസിമലർ ചൂടി, താമ്പൂലചൎവ്വണത്താൽ അധരപുടങ്ങളെ ചുവപ്പിച്ചുള്ള ഒരഴകിയരാവണനായിട്ടാണു് ആ സമയങ്ങളിൽ നമ്മുടെ കയ്മളച്ചൻ പ്രത്യക്ഷപ്പെടുന്നതു്. തനിത്തങ്കപ്പകിട്ടിനെ ലജ്ജിപ്പിക്കുന്ന ദേഹകാന്തിയെ പരദൎശനസൗഖ്യത്തിനായി അനാഛാദനം ചെയ്തിരിക്കേണ്ടതാണെന്നുള്ള തത്വബോധത്താലോ എന്തോ അദ്ദേഹം ഒരിക്കലും കായപ്രഭയെ വസ്ത്രബന്ധത്താൽ മറയ്ക്കാറില്ലതന്നെ.

"പരപീഡനമെനിക്കു വ്രതമെന്നറിക, പരിചെഴുമധൎമ്മമെൻ മതമേ" എന്നു പണ്ടു കലിപറഞ്ഞിട്ടുള്ള തത്വത്തെ അക്ഷരംപ്രതി അനുഷ്ഠിച്ചുകഴിക്കുന്ന ഒരു മഹാ പുരുഷനാണു് നമ്മുടെ കയ്മൾ. അതിനാൽ പ്രസ്തുത വക്താവിനെ എന്നപോലെ തന്നെ നമ്മുടെ കഥാപുരുഷനേയും ബഹുജനങ്ങൾ ഭയന്നും, വെറുത്തും പോന്നു. സുന്ദരികളായ യുവതീരത്നങ്ങളാൽ അലങ്കരിക്കപ്പെടുവാൻ ഭാഗധേയം സിദ്ധിച്ചിട്ടുള്ള ഒരു കുടുംബത്തിലെ അംഗങ്ങളും കയ്മളച്ചന്റെ സാമീപ്യമുണ്ടെന്നു കേട്ടാൽ പിന്നെ അടുത്തകാലത്തെങ്ങും സ്വൈരമായി നിദ്ര ചെയ്ക തന്നെ പതിവില്ല. ഇങ്ങനെ പെരും പ്രതാപവാനായി പുകൾപെററ ഒരു ധനരാട്ടോ, വിടരാട്ടോ ആയിരുന്ന നമ്മുടെ കയ്മൾ ഇക്കാലത്തു ചില അഭിനവ സംരംഭങ്ങൾ ആരംഭിച്ചിരിക്കയാണു്. പുലിയളയിലെ യോഗിവൎയ്യന്റെ ദിവ്യപ്രഭാവങ്ങളെ കണ്ണാകണ്ണികയാ ഗ്രഹിച്ച അയാൾ തന്റെ നഷ്ടൈശ്വൎയ്യലാഭത്തിനു ഇതുതന്നെ തക്കതരമെന്നു തീരുമാനിച്ചുറച്ചു. അനന്തരം നികേതത്തിലേക്കുണ്ടായ ഒന്നുരണ്ടു പുറപ്പാടുകൾക്കുശേഷം യോഗിയുമായുള്ള മൈത്രീബന്ധത്തെ സുദൃഢമാക്കി ബന്ധിച്ചു എങ്കിലും ആ ബന്ധത്തെ മുദ്രിതമാക്കി ഉറപ്പിക്കുന്നതിനു ഇനിയും ചില നാളുകൾ വേണ്ടിയിരുന്നു. കയ്മളും യോഗിയുമായുള്ള രണ്ടാമത്തെ സന്ദൎശനവേളയിൽ ആ ദിവ്യൻ വെറും ഒരു തപോധനൻ മാത്രമല്ലെന്നും എന്തോ ഗൂഢമായ ചില ലൌകിക കാൎയ്യസാദ്ധ്യങ്ങൾ മാത്രമാണു് അയാളുടെ പരമോദ്ദേശമെന്നും ആ പരേംഗിതജ്ഞൻ ആലോചിച്ചുറച്ചിരിക്കയാണു്. യോഗി ആരായാലും അയാൾ തന്റെ ഉദ്ദേശസാദ്ധ്യത്തിനു പററിയ ആൾ തന്നെ എന്നു കയ്മൾക്കു വിശ്വാസമാകയാൽ എന്തെ

ല്ലാമനസ്ഥകളും സഹിച്ചും ആ ഋഷിപുംഗവൻെറ മൈത്രിയെ പ്രബലപ്പെടുത്തി ഉറപ്പിക്കുന്നതിനു തന്നെ ഒട്ടുനാളത്തെ ആലോചനയുടെ ശേഷം ആ കാര്യസാരജ്ഞൻ തീരുമാനിച്ചും കഴിഞ്ഞു. ഇതിലേക്ക മൂന്നാമതൊരു യോഗീസന്ദർശനം കൂടി നിശ്ചയിച്ചിട്ടു ഇപ്പോൾ ദിവസങ്ങൾ ചിലതു കഴിഞ്ഞു എങ്കിലും അയാൾ പലവിധ കാര്യത്തിരക്കുകളിൽ സർവ്വത്ര കുടുങ്ങിപ്പോകയാൽ പ്രസ്തുത സന്ദർശനദിവസത്തെ അല്പകാലത്തേക്ക നീക്കിവെക്കേണ്ടിവന്നു എന്നേയുള്ളു. ഏതായാലും ഇന്നു ആ ദിവസവും ആഗതമായി.

ഉദയത്തിനു മുമ്പുണന്നു് സ്നാനാദികളും കഴിഞ്ഞു രാമുണ്ണിക്കയ്മൾ തൻെറ ഗൃഹത്തിൻെറ ദർശനഭാഗത്തുള്ള വരാന്തയിൽ മനോഹരമായ ഒരു കവളപ്പാറ പുല്പായിൽ ഉപവിഷ്ടനായിരിക്കയാണു്. ഇടതുകാലിനെ തൻെറ സഹചാരിയായ മെതിയടിയോടു ചേർത്തു നിലത്തൂന്നിയും വലതുകാലിനെ പൊക്കി ഇടതുതുടയിൽ ചേർത്തു നിലംപതിച്ചു പോകാതിരിപ്പാൻ ഒരു കൈകൊണ്ടു ബലമായി പിടിച്ചും, ഉത്തമാംഗത്തെയും, ഉദരഗോളത്തെയും, ബന്ധിതമായ ദക്ഷിണപാദത്തേയും ഒരുപോലെ ദ്രുതഗതിയിൽ തുള്ളിച്ചും, അതേ സമയത്തു തന്നെ വലതുകയ്യാൽ തുള്ളിവിറക്കുന്ന കുടപ്പണ്ടിയെ സകരുണം തലോടിയും, നഗ്നത മറക്കുന്നതിനു അരയിൽ ചുററിയിരുന്ന മൃദുലമായ കോട്ടാറൻ കവണിയെ ബന്ധമഴിച്ചു പൃഷ്ഠത്തിനു താഴെ സൈ്വരവിഹാരത്തിനു തള്ളിയും, ഏകാകിയായിരുന്നു പലതും വിചാരിച്ചുറച്ചു. ഇങ്ങനെ ഏതാനും സമയത്തിനുള്ളിൽ അന്നത്തെ കാര്യപരിപാടിയെല്ലാം നിശ്ചയിച്ചു കഴിഞ്ഞിട്ടു് ആ ഗോളാകാരം പെട്ടെന്നു തൻെറ സ്വപ്നാവസ്ഥയിൽ നിന്നുമുണന്നു് "ഗോവിന്ദാ" എന്നു എട്ടുനാട്ടും പൊട്ടത്തക്ക കണ്ഠാരവത്തോടുകൂടി ഒന്നു മുക്രയിട്ടു. അടുത്ത ക്ഷണത്തിൽ ഒരു ഭൃത്യൻ "എന്തോ" എന്നുള്ള പ്രത്യുത്തരഘോഷത്തോടുകൂടി അവിടെ പ്രവേശിച്ചു ഓച്ഛാനിച്ചുനിന്നു. "നീ ഉടൻ പോയി ഒരു മേനാവും എട്ടുപത്തു പോഴ്ണന്മാരെയും തയ്യാറാക്കണം. വാല്യക്കാരായി വേണമെങ്കിൽ നാലഞ്ചാൾകൂടി ഇരുന്നോട്ടെ. വേറാരും വേണ്ട. ഉം—ഉടൻ വേണം. ഫോ" എന്നെല്ലാം ചില ആജ്ഞകൾ കൊടുത്തു. ഭൃത്യനെ യാത്രയാക്കിയിട്ടു അയാൾ വീണ്ടും പൂർവ്വസ്ഥിതിയിൽ തുള്ളിയാട്ടങ്ങൾ തുടങ്ങി. ആ മനോരാജ്യസാമ്രാട്ടു് അന്നു താൻ

ഉദ്ദേശിച്ചിരിക്കുന്ന വിജയശ്രീയേ ഓൎത്തോൎത്തു ആനന്ദിച്ച് ഇടക്കിടക്കു മന്ദമായി ചിരിച്ചും അങ്ങനെ അല്പസമയം കഴിച്ചുകൂട്ടി. ഇതിനിടയിൽ, ഉടയിലും നടയിലും കേവലം സാധാരണക്കാരി എന്നൂഹിക്കത്തക്ക ഒരു യുവതി പടിപ്പുര കടന്നു അകത്തു പ്രവേശിച്ചു. എളിയിലിരുന്ന കോമളകളേബരനായ ഒരു ചെറുബാലൻ ഗൃഹാങ്കണത്തിൽ പ്രവേശിച്ചപ്പോൾ ഒന്നു തുള്ളിച്ചാടി "അമ്മാ അമ്മാ, ഇമ്മിഞ്ഞമ്മാമ്മാ, ഹോയി" എന്നൊന്നാൎത്തുവിളിച്ചു. കുട്ടിയുടെ കോലാഹലം കേട്ടു തിരിഞ്ഞുനോക്കിയ കയ്മ്മൾ എളിയിൽ ഒരു കുട്ടിയേയുമേന്തി ചില കടാക്ഷവീക്ഷണങ്ങളോടുകൂടി ഗൃഹാങ്കണത്തിന്റെ ഒരു പാൎശ്വം പററി മന്ദഗതിയായി വരുന്ന കറോട്ടു കാൎത്ത്യായനിയേയാണു കണ്ടതു്. ഈ ദൎശനം കയ്മ്മളിൽ എന്തെന്നില്ലാത്ത ഒരു വ്യാധിയേയും കോപത്തേയും വളൎത്തി. അയാളുടെ തുള്ളിയാട്ടങ്ങളും മനോരാജ്യവിഹാരവും എല്ലാം നിലച്ചു. മത്തങ്ങാകണ്ണുകൾ തുറിച്ച് അയാൾ ആഗതയേ അത്യുഗ്രതയോടുകൂടി ഒന്നു നോക്കുന്നതിനിടയിൽ ആ സാധ്വിയുടെ ദേഹമാസകലം സ്വേദകണങ്ങൾ പൊടിച്ചു പ്രവഹിച്ചുതുടങ്ങി. തന്റെ ഒരു മുഷ്ടി പാതത്തിനു ആ തന്നിഷ്ടക്കാരിയെ പരലോകത്തേക്കു യാത്രയാക്കിയെങ്കിലോ എന്നോൎത്തു അയാളുടെ മുഷ്ടികൾ താനേ ചുരുണ്ടുമുറുകി. പക്ഷെ ആ സാഹസകൃത്യത്താൽ താൻ നിഗ്രഹനം ചെയ്യുന്നതിനുദ്ദേശിക്കുന്ന രഹസ്യങ്ങൾ തന്നെ സ്വയം അനാചരാദനം ചെയ്യപ്പെട്ടുമല്ലോ എന്നോൎത്തു അയാൾ തല്ക്കാലം അടങ്ങി.

കയ്മ്മളുടെ നോട്ടം തന്റെ നേൎക്കു തിരിഞ്ഞു എന്നു കണ്ട മാത്രയിൽ കാൎത്ത്യായനി തന്റെ ശിശുവിനെ കൊഞ്ചിച്ചുകൊണ്ടും നാക്കിനെ വളച്ചു കടിച്ച് ഒരു മന്ദഹാസത്തോടുകൂടിയും കുട്ടിയുടെ കവിളിൽ തോണ്ടിക്കൊണ്ടു കയ്മ്മളിരിക്കുന്ന സ്ഥലത്തേക്കു ചൂണ്ടിക്കാണിച്ചു.

ഈ പ്രവൃത്തി തന്നെ പരസ്യമായി പരിഹസിക്കുന്നതിനെന്നുദ്ദേശിച്ച കയ്മ്മൾ കോപവെറികൊണ്ടു ചീറി വിറച്ചുതുടങ്ങി.

"എന്തിനെടീ തേവിടിശ്ശി നീ-നീ ഇവിടെ വന്നതു്?"

കയ്മ്മളുടെ ഭാവമെല്ലാം താൻ പ്രതീക്ഷിച്ചിരുന്നതിനു വിപരീതമായി മാറിക്കണ്ടപ്പോൾ കാൎത്ത്യായനിയും തെല്ലൊന്നമ്പ

രന്നു. എങ്കിലും അനന്യശരണയായ അവൾ ധൈര്യമവലംബിച്ചുകൊണ്ടു തന്റെ കാര്യം പറയുന്നതിന്നു തന്നെ ഉറച്ചു.

"കറോട്ടു കാത്ത്യായനി ഇന്നല്ലേ തേവിടിച്ചിആയൊള്ളു. ഇവളെ തേവിടിച്ചിയാക്കിയോരാരെന്നോർത്തിട്ടു വിളി".

"ഛും, മൂധേവീ, നീ പിത്തലാട്ടം തുള്ളുന്നോ? വന്നകാര്യമെന്തെന്നു പറഞ്ഞിട്ടെറങ്ങടീ വെളിക്കു".

"കാത്ത്യാനി ഇന്നു വെറുതേ എറങ്ങൂല്ല. അവിടന്നാണു് ഇവളേ പെരുവഴി ആതാരമാക്കിയതു്. ഈ കൊച്ചിനും ഞാൻ ചിലവിനു കൊടുക്കെന്നു പറഞ്ഞാലാക്കൂല്ല. അന്നു പറഞ്ഞതനുസരിച്ചു ചെലവിനൊള്ള വഹ തന്നെങ്കിലേ കാത്ത്യാനി ഇന്നു പോക്കൂ—അല്ലേ കൊന്നാലും പോക്കൂല്ല."

കയ്മൾ കോപാന്ധനായി ചാടി എഴുന്നേററു ഒരു ചീററലോടുകൂടി മുമ്പോട്ടു കുതിച്ചു. എങ്കിലും തന്റെ ഗൃഹാങ്കണത്തിൽ വച്ചു അലോഹ്യങ്ങൾക്കിടവന്നാൽ വഷളനാകുന്നതു് താൻ തന്നെയാണെന്നൂഹിക്കുന്നതിനുള്ള പ്രജ്ഞ കയ്മൾക്കു അപ്പോഴുമുണ്ടായിരുന്നു. അയാൾ തന്റെ താല്ക്കാലികമായ അപകടസ്ഥിതിയേപ്പററി ആ നിലയിൽ നിന്നു തന്നെ അല്പം ചിന്തിച്ചു.

"എന്റെ കാത്ത്യാനിയല്ലേ, എന്റെ തങ്കം ഇന്നു പോ. വേഗം പോ. വീട്ടിലൊള്ളോരു വല്ലോരും അറിഞ്ഞാൽ വല്യ കൊറച്ചിലാകും".

"അങ്ങുന്നേ, ഇതു് അങ്ങുന്നിന്റെ കൊച്ചല്ലേ. ഇത്ര ദയവില്ലാണ്ടു പെരുമാറിയാ ഞാനെന്തു ചെയ്യും. അച്ഛനും അമ്മാവനും എന്നെ വീട്ടിൽ നിന്നും ആട്ടി പുറത്താക്കിയിട്ടും, എന്നെ കൊല്ലാൻവന്നിട്ടും, ഞാൻ അങ്ങുന്നിന്റെ പേരു ഇന്നുവരേ പറഞ്ഞിട്ടില്ല. കാത്ത്യാനിക്കു പെരുവഴി ആതാരോം ആയി ചെലവിനൊള്ള വഹ ഇന്നുതരാം നാളെത്തരാമെന്നു പറഞ്ഞു കഴിക്കാന്തൊടങ്ങീട്ടെത്ര നാളായി. ഇന്നു തരാതെ കത്ത്യാനി ഇവിടെ കുത്തിയകാലു പുറം കുത്തൂല്ല."

"എന്റെ തങ്കം, ഞാനല്ലേ പറഞ്ഞതു്. ഇന്നിപ്പം ഞാനൊരു വഴിക്കു പോകാനിറങ്ങുകയാണു്. നാളെ അസ്തമിക്കുന്നതിനുമുമ്പു് രാമുണ്ണിയൊണ്ടെങ്കി, മേവള്ളൂപവോതിയാണ, ഏററുമാന്നൂ തേവരാണ, ഇരുന്നൂറു തലക്കുപ്പാ ഞാൻ കാത്ത്യാനീടെ കയ്യിക്കൊണ്ടെത്തരാം. ഇപ്പം അലോഹ്യമൊന്നും ഒണ്ടാ

ക്കാതെ വേഗം പോ. അകത്തൊള്ളോര് വല്ലോരും ഇങ്ങ് വര്ന്നതിന് മുമ്പ് വേഗംപോ, ഞാനല്ലേ പറഞ്ഞത്ത് തരാമെന്ന്."

"ഇല്ലങ്ങുന്നേ, ഞാൻ പോക്കുല്ല. ഈ കൊച്ചും ഞാനും അന്നത്തിന്റെ വെള്ളം കണ്ടിട്ട് തോതം നാലഞ്ചായി. ഇന്നും ഇവക്ക വല്ലതും തന്നില്ലേ കറേറാട്ടു കാർത്ത്യാനി ഈ മിററത്ത് കെടന്ന ചാകും. കരക്കാരൊക്കെ അറിയട്ടെ".

കയ്മൾ വലിയ ധമ്മസങ്കടത്തിലായി. ഒഴിയാബാധയായി തന്നെ പിടികൂടിയിരിക്കുന്ന കാർത്ത്യായനി യഥാത്ഥത്തിൽ പട്ടിണിപ്പണ്ടമായിരുന്നു എന്നു അവളെ കണ്ടാൽ തന്നെ അറിയാമായിരുന്നു. എങ്കിലും, ആ ദീനതയിലുള്ള അനുകമ്പയാൽ പ്രേരിതനായല്ല, കാർത്ത്യായനി ഇനിയും അവിടെ താമസിച്ചാൽ സ്വഗൃഹത്തിലുള്ളവർ ഈ സംഗതികൾ വല്ലതും അറിഞ്ഞുപോയേക്കാൻ ഇടയുണ്ടെന്നു പരിഭ്രമിച്ചു അയാൾ വല്ലവിധത്തിലും ആ ബാധയേ അവിടെനിന്നും പിരിച്ചു വിടുന്നതിനു തന്നെ തീരുമാനിച്ചു. അയാൾ ഝടുതിയിൽ തന്റെ വെള്ളിച്ചെല്ലം തുറന്നു ഒരു ചെറിയ പണക്കിഴിയെടുത്തു കാർത്ത്യായനിയുടെ കയ്യിൽ കൊടുത്തു. "ഇതാ പിടി. ഇപ്പം പത്തുറുപ്പായൊണ്ട് ഇതും കൊണ്ടു പോ. ഇനി ഇവിടെ നില്ക്കരുത്".

"അപ്പം, പറഞ്ഞതുപോലെ നാളെ ബാക്കി തൊകക്കൂടെ എത്തിച്ചു തരുവല്ലോ?"

"തരാമെന്ന ഞാനല്ലേ പറഞ്ഞതു പോ, വേഗം പോ."

"നാളെ അത്തമിക്കും മുമ്പു കിട്ടിയില്ലെങ്കി മററാള് വെളുക്കുമ്പം കാർത്ത്യായനി ഇങ്ങെത്തും. മാലോഹരൊക്കെ അറിയും. അങ്ങുന്ന തന്നെ വഷളാവും. കാര്യം ഞാമ്പറഞ്ഞേക്കാം."

"ഛെ, തരാവെന്നല്ലേ പറഞ്ഞത്. അഛനാണെ ഞാന്തരാം. ഇപ്പം പോ. വേഗാ പോ."

"കോവിന്ദാ, നിന്റെ അഛനു നിന്നോടു തായി ഇല്ലാഞ്ഞിട്ടല്ലേ ഉമ്മളെ നമത്തേന്നു വന്നപ്പഴേ ആട്ടിയോടിക്കണെ. ആട്ടാട്ടെ" എന്നു കുട്ടിയോടെന്ന മട്ടിൽ പുലമ്പിക്കൊണ്ടു കാർത്ത്യായനി തനിക്കു ലഭിച്ച പണക്കിഴിയുമായി പടിപ്പുര കടന്നു വെളിക്കിറങ്ങിപ്പോയി.

കാർത്ത്യായനി പടിപ്പുരക്കു വെളിയിൽ കടന്നപ്പോൾ മാത്രമേ രാമുണ്ണിക്കയ്മളുടെ ജീവൻ നേരെ വീണൊള്ളു. എങ്കിലും ആ സംഭവം അയാളെവല്ലാതെ ഖേദിപ്പിക്കതന്നെ ചെയ്തു.

മോഹവശനായി പ്രമാദങ്ങൾ പ്രവൎത്തിച്ചു പോയപ്പോൾ ഈ വിധം അനൎത്ഥങ്ങൾ വന്നുചേരുമെന്നു അയാൾ ലേശവും ഉദ്ദേശിച്ചിരുന്നില്ല; ഉദ്ദേശിച്ചെങ്കിൽ തന്നെയും അതിന്റെ ഭവിഷ്യത്തുകളേപ്പററി ചിന്തിക്കുന്നതിനുതക്ക വിവേചനാശക്തി അയാൾക്കു അപ്പോൾ ശേഷിച്ചിട്ടുമില്ലായിരുന്നു. എന്നാൽ ഇപ്പോഴിതാ കയ്യുളുടെ സുബോധം തെളിഞ്ഞു. അയാളുടെ മനസ്സാക്ഷി അയാളെത്തന്നെ പഴിച്ചുതുടങ്ങി. ഈ മനസ്സാക്ഷിക്കടി ന്യായമായ സരണിയിൽക്കൂടി പ്രവൎത്തിച്ചു അയാളെ ഹൃദയംഗമമായ പശ്ചാത്താപത്തിനു പ്രേരിപ്പിക്കയല്ല ചെയ്തതു്. പ്രത്യുത അതു അയാളുടെ രോഷവിദ്വേഷങ്ങളേ വൎദ്ധിപ്പിച്ചു് കയ്യുളെ ഒരു ഭ്രാന്തചിത്തനാക്കി. ഈ അനൎത്ഥത്തിൽനിന്നും സ്വയം വിമുക്തനാകുന്നതിനുള്ള മാൎഗ്ഗങ്ങളേപ്പററി അയാൾ വിചാരം തുടങ്ങി. ഉദരഗോളത്തേയും ശിരോപിണ്ഡത്തേയും ഒട്ടുനേരം തുള്ളിച്ചു ആലോചിച്ചതിന്റെ ഫലമായി ഒരെളുപ്പ വിദ്യ അയാളിൽ താനേ ഉദയംചെയ്തു. അയാൾ കൃതാൎത്ഥനമായി. "എടാപപ്പു" എന്നു് അയാൾ ഒന്നുച്ചത്തിൽ അലറി. അടുത്തനിമിഷം സൎപ്പമുഖനായ ഒരു രാക്ഷസസ്വരൂപൻ അവിടെ ആവിർഭവിച്ചു.

"എടാ മാടമ്പപ്പു നീ എന്തടാ അനച്ചവെള്ളം കണ്ട പൂച്ചേടെ കൂട്ടു വെറുത്തുവാങ്ങി നിക്കണതു്. ഞാനും നീയും ഉശിരൊന്നെടാ വാ—വാ അടുത്തു വാ— സംശയിക്കണ്ട."

പപ്പു ഭയഭക്തിബഹുമാനാദികളോട്ടുകൂടി പഞ്ചപുഛങ്ങളടക്കി അല്പംകൂടി അടുത്തുനിന്നു.

"പപ്പു നീയിന്നു നമ്മുടെ വലതുകയ്യാണു്. രാമുണ്ണിയും പപ്പുവും കൂടി ഉശിരും ദേഹവും പോലെ ഒത്തൊരുമിച്ചു പ്രവൎത്തിച്ചെങ്കിലേ ഇന്നത്തെ ഉലഹം മുമ്പോട്ടു ഗമിക്കു. മനസ്സിലായോ?"

തന്നെക്കൊണ്ടു എന്തോ ഒരു വലിയ കൃത്രിമകാൎയ്യം കയ്മൾക്കു സാധിക്കുവാനുണ്ടെന്നു ഈ പല്ലവികളെല്ലാം കേട്ടമാത്രയിൽ തന്നെ പഴമപരിചയക്കാരനായ പപ്പുവിനു മനസ്സിലായി. അയാൾ ഒന്നു മെല്ലെ ചിരിച്ചുകൊണ്ടു പറഞ്ഞു"എല്ലാം ഇവിടത്തെ അനുഗ്രഹം. അല്ലാണ്ടു ഈ ഒള്ളവരെങ്ങനെ പൊഴച്ചുകൂടും."

"അല്ല അങ്ങനെയല്ല, ഭൂമി ഝലത്തേലും ഝലം ഭൂമിയേലുമാണു് താങ്ങിനിക്കണതു്. ഒന്നില്ലെങ്കിൽ മററതില്ല.

അതാണു സങ്ങതി."

"കല്പന"

"പപ്പവിനു ഇന്നെന്താ ഒരു വക ഉന്മേഷമെല്ലാം ഉള്ള ദിവസമല്ലേ. പപ്പ ഇന്നു നമുക്കൊരു വലിയകാൎയ്യം ചെയ്വാനുണ്ട്. വലിയകാൎയ്യമെന്നുവച്ചാൽ ഒരു വലിയകാൎയ്യം—സ്വകാൎയ്യമാണു""

"എന്തെന്നറിഞ്ഞില്ല."

"അതോ? പറയാം, ആ കറോട്ടേ കാർത്ത്യായനി, ആ തേവിടിശ്ശി ഇപ്പോഠം ഇവിടെ വന്നു നമ്മേ വളരെ അപരാധം പറഞ്ഞു."

"ആഹാ-അത്രക്കായോ? ആ പെണ്ണ് വെറും തെരുവാടിയാണ്. വെറുതേയാണോ പ്രസ്ഥ് ചൊല്ലി പൊറംതള്ളി വിട്ടിരിക്കുന്നതു്."

"അതേ, അതേ, ഇനി അവടെ ഹുങ്കു നമ്മോടു പററുമോ എന്നറിവാൻ ഒന്നുവന്നു പയററിനോക്കി. കുട്ടിക്കും തള്ളക്കും ഞാൻ ചെലവിനു കൊടുക്കണം പോലും. കാൎയ്യമെന്തോ?"

"നേരോ—അങ്ങത്തേ?"

"പരമാൎത്ഥമാണ്. ഞാൻ വല്ലാതെ അമ്പരന്നുപോയി. അകത്തുള്ളവർ വല്ലതും അതുകേട്ടാൽ ബഹുകുറച്ചിലെന്നോൎത്തു ഞാൻ വളരെ വിഷമിച്ചു."

"ആഹാ എന്നിട്ട് എന്തുപറഞ്ഞുപോയി."

"എന്നിട്ടു വീട്ടിൻെറ മുററത്തുവച്ചു അലശണ്ടയൊന്നും നമ്മക്കു ചേൎന്നതല്ലല്ലോ എന്നോൎത്തു നാളെ എന്തെങ്കിലും കൊടുക്കാമെന്നു സമാധാനം പറഞ്ഞുവിട്ടു."

"അതെ അതെ—പററിയ പുത്തിയാണ്. ഒടമയില്ലാതെ കിടാകൊണ്ടതിനു ഇവിടത്തെ കഴുത്തേ കൊണ്ടന്നുവെച്ചാ ആരുകേട്ടാലും അവക്കതൊരു മാനമല്ലേ. പോരെങ്കിൽ ചെലവിനും കിട്ടും. ഹമ്പടീ തേവടിച്ചീടെ പുത്തി!"

"അതേ, അതാണു ഞാനും പറേണെ. അവളിനി ഈ അപഖ്യാതി പറഞ്ഞു പരത്തും. എന്നാൽ വലിയ കൊറച്ചിലാണ്, അതിന് നീ എടകൊടുക്കരുതു്. ഇനി ഒരുത്തരോടിങ്ങനെ ശങ്കവിട്ടു വക്കാണമിടാൻ എടകൊടുക്കരുതു്. മനസ്സിലായോ?"

"മനസ്സിലായി. ഇവിടത്തെ കല്പന എങ്ങനെ എന്നാല ങ്ങനെ. ഇപ്പത്തന്നെ പോകണോ?"

"അതേ ഇപ്പത്തന്നെ. പണം കൊട്ടത്തില്ലേൽ അവള് ഇനിയും വരുമെന്നാണ പറഞ്ഞിരിക്കുന്നതു്. അതിനു മുമ്പാ യിട്ടു ഒക്കെ ശരിയാക്കണം."

"കല്പനപോലെ—കുട്ടിയേ...."

"കാച്ചിക്കളെ, തള്ളയുടെ പൊറകേ പിള്ളയും, ഗോപ്യ മായിരിക്കണം കേട്ടോ."

"അതിവിടന്നു പ്രത്യേകം കല്പിക്കണോ? പപ്പൂനെ ഏ ലപ്പിച്ചിട്ടൊള്ള എന്തരു കാര്യമാണു് അല്ലാതെ ആയിട്ടൊ ള്ളതു്?"

"അതെനിക്കറിയാം. എങ്കിലും ഒന്നു പ്രത്യേകമോർമ്മിപ്പി ച്ചു എന്നേയുള്ളൂ. നല്ല തുക എനാമൊണ്ടു്. ഫോ"

"കല്പനപോലെ" എന്നു തൊഴുതു വിടവാങ്ങി പപ്പു അവിടെ നിന്നും തനിക്കു നിർദ്ദിഷ്ടമായ ജോലിയേ നിർവഹി ക്കുന്നതിനായി നേരേ പുറപ്പെട്ടു.

കറോട്ടു കാർത്ത്യായനിയിൽ നിന്നും വിമുക്തനാകുന്ന തിനു തൻെറ കുടിലബുദ്ധിക്കനുരൂപമായ ഒരു പ്രതിവിധി ക ണ്ടുപിടിച്ചു് തൽക്കാര്യനിർവ്വഹണത്തിനായി നരകാസുരപ്രധാ നനായ മാടൻ പപ്പുവിനെ നിയോഗിച്ചുകഴിഞ്ഞപ്പോൾ രാമു ണ്ണിക്കയ്മൾക്കു അല്പാസമാധാനമുണ്ടായി. "ചന്ദ്രനാണെങ്കിലും ഇന്ദ്രനാണെങ്കിലും എന്നോടു കളിച്ചാൽ ഇങ്ങനെയിരിക്കും" എന്നു സ്വപ്രതാപപ്രാബല്യങ്ങളെ ഓർത്തു ആ വിടപ്രഭു ഒന്നു തെളിഞ്ഞുപുളയുന്നതിനിടയിൽ അഞ്ചെട്ടുപോണ്ടന്മാരും മേ നാവും പടിപ്പുരയ്ക്കൽ വന്നു നിരന്നു കഴിഞ്ഞു. ഉടൻതന്നെഅ ലങ്കാരവിഭൂഷിതനായി വാൾക്കാരും കുന്തക്കാരുമായ പത്തു പ തിനഞ്ചു നായകന്മാരുടെ ഏതാനും സേവകജനങ്ങളുടെയും അകമ്പടിയോടുകൂടി വീരശൂരപരാക്രമനായ രാമുണ്ണിക്കയ്മൾ ഉള്ളവൂരേ പടിപ്പുരയ്ക്കൽ നിന്നും ഒരു ഘോഷയാത്ര ആരം ഭിച്ചു. പോണ്ടന്മാരുടെ മേനാമൂളലും സേവകജനങ്ങളു ടെ ആർപ്പുവിളികളും ആകെക്കൂട്ടി അതൊരു മഹോത്സ വപ്രദക്ഷിണമെന്നേ പറയേണ്ടതുള്ളൂ. സംഘത്തിൽ തലവ ൻെറ മഹിമപ്രതാപങ്ങളെ ആദരിച്ചോ, സേവക സംഘത്തി ൻെറ നിഷ്ഠൂരതയേ ഭയന്നോ കണ്ടവർ കണ്ടവർ ആ രാജസ പ്രതാപൻെറ സ്വൈരവിഹാരത്തിനു വഴി തെളിച്ചിട്ടു കാടുക

ളിൽ പതുങ്ങി. മേച്ചിൽ സ്ഥലങ്ങളിൽ പററം ചേൎന്നു നി
ന്നിരുന്ന മൂരിക്കുററന്മാർ വാൽ കിളൎത്തി തല ഉയൎത്തി ആ
യാത്രാസംഘത്തിൻെറ മുന്നോടികളെന്നവണ്ണം ചില 'മുക്ക്റ'
ഗർജ്ജനങ്ങളോടുകൂടി നേരേ പാഞ്ഞു. കാകവൃന്ദം അംബരമാ
ൎഗ്ഗത്തിൽ കൂടി തങ്ങളുടെ 'ക്രാ'രവാഘോഷങ്ങളാൽ ഘോ
ഷയാത്രയുടെ അരങ്ങിനു് പല്ലവി പാടികൊണ്ടു അവരെ
അനുഗമിച്ചു. അതു സമയവും ശുഭ്രവൎണ്ണമായി പരിലസിച്ചി
രുന്ന ആകാശമണ്ഡലം പൊടുന്നനവേ കാർപടലങ്ങളാൽ
ആവൃതമായി. ഉഗ്രതേജസ്വിയായ സൂൎയ്യബിംബവും ലജ്ജിച്ചു
മുഖം മറച്ചു് സ്വപ്രതാപപ്രഭാവങ്ങളോടു മത്സരിക്കുന്നതിനു
ദ്യമിച്ച ആ കണ്ടകത്വത്തിനു പ്രതികാരം ചോദിക്കുന്നതിനു
തന്നെ തീർച്ചപ്പെടുത്തി. ശക്രദേവനും തൻെറ ഖഡ്ഗത്തെ
അംബരമാൎഗ്ഗത്തിൽ ചുഴററിത്തുടങ്ങി. അതേത്തുടൎന്നു അസു
രകളുടെ ഭയാനകമായ അലർച്ചകളും വ്യോമവീഥിയിൽ
മാറെറാലികൊണ്ടു. വിയൎത്തൊലിച്ചുകൊണ്ടു ഓടി മണ്ടുന്ന
വാഹകന്മാരുടെ ക്ലേശനിവൃത്തിക്കായി ഒരു ഘോരവൃഷ്ടിയും
തുടങ്ങി. "നാരി തടഞ്ഞും, മാരി തടഞ്ഞും" ഉള്ള കയ്മളുടെ
പുറപ്പാടു ഒരു ദുശ്ശകുനശങ്കയേ അയാളിൽ ഉളവാക്കി എങ്കി
ലും മഹത്തുക്കളെ അഭീഷ്ടാനുസരണം പ്രകൃതി തന്നെയും
തുള്ളിയാടാതിരിക്കയില്ലെന്നുള്ള സമാധാന സച്ചിന്തകളോടു
കൂടി നമ്മുടെ കയ്മളശ്ശൻ നിശ്ശങ്കം ഘോഷയാത്ര തുടരുകതന്നെ
ചെയ്തു.

അന്നു മദ്ധ്യാഹ്നത്തോടുകൂടി ഘോഷയാത്ര പുലിയളയു
ടെ സമീപത്തെത്തി. ഹോമവഹ്നിയുടെ ധൂമപടലങ്ങളും
സേവകസംഘത്തിൻെറ കോലാഹലങ്ങളുമെല്ലാം ഒട്ടുദൂരത്തു
വച്ചു ദൃശ്യമായതിനാൽ യാത്രാരംഭത്തിലെ ദുശ്ശകുനങ്ങളെ
ല്ലാം വിഫലങ്ങളെന്നുതന്നെ വ്യാഖ്യാനിച്ചു കയ്മളും കൃതാർത്ഥ
നായി. ഘോഷയാത്ര യോഗീവാടത്തോടു സമീപിച്ചതോടുകൂടി
അവിടെ തിക്കിത്തിരക്കി കൂടിയിരുന്ന ജനാവലി ഇരുഭാഗങ്ങ
ളും ഒതുങ്ങിനിന്നു് ആ പെരും പ്രതാപവാൻെറ പ്രവേശന
ത്തിനു മാൎഗ്ഗം തെളിച്ചുകൊടുത്തു.

അഗ്നികുണ്ഡത്തിൻെറ പിമ്പിൽ ധ്യാനദൃഢനായി സമാ
ധിയിലിരിക്കുന്ന ആ പുണ്യവിഗ്രഹത്തെ മേനാവിൽ നി
ന്നുതന്നെ നിരീക്ഷണം ചെയ്തു കയ്മൾ ആ ജോതിഷ്മാൻെറ
പരമാത്മദ്യുതിയിൽ മനംകലങ്ങി ഭക്ത്യാദരങ്ങളോടുകൂടി

മേനാവിൽ നിന്നും നിലത്തിറങ്ങി തൻെറ സഹചാരിണിയായ പാദുകങ്ങളിൽ കയറിയും എന്നാൽ ആ പുണ്യഭൂമിയുടെ പ്രശാന്തതയ്ക്കു വിഘ്നം വരുത്താതേയും സാവധാനത്തിൽ ഋഷിപാർശ്വങ്ങളിലേക്കു സമീപിച്ച് അഞ്ജലീബദ്ധിതനായി തൊഴുതുപിടിച്ച് നിലകൊണ്ടു. അല്പസമയംകഴിഞ്ഞു യോഗിവര്യൻ എന്തോ പ്രവചനങ്ങളോടുകൂടി കണ്ണു തുറന്നപ്പോൾ താൻെറ പാർശ്വവർത്തിയായ കയ്മളേയാണ് ആദ്യം കണ്ടതു്. എന്തോ വിഹാരബഹുലതയിൽ മിഴികൾ അല്പം ദ്രുതചലനം ചെയ്തിട്ടു ശിരഃകമ്പനത്തോടുകൂടി അതുകൾ വീണ്ടും ഒരു ദീർഘസമാധിയിൽ ലയിച്ചു.

ആത്മികഭിക്ഷുക്കൾക്കു ലൌകികവിഭൂതികളുടെ ദർശനം ദുസ്സഹമായി ചിലപ്പോൾ അനുഭവപ്പെട്ടെന്നുവരാം. ഈ അനുഭവം അവർക്കു ലൌകികഭോഗങ്ങളിലുള്ള വിരക്തികൊണ്ടോ അഥവാ സ്ഥായി അല്ലാത്ത ഈ വക മായപ്പുകിട്ടുകളിൽ അജ്ഞനായ മനുഷ്യൻ നിരന്തരം മുഴുകിക്കിടക്കുന്നതോർത്തുണ്ടാകുന്ന അനുകമ്പകൊണ്ടോ സംജാതമാകുന്നുവെന്നേ കേവലം മായാവിമോഹിതരായ നമുക്കു വ്യാഖ്യാനിക്കുവാൻ നിവൃത്തിയുള്ളു. ഏതായാലും ശങ്കരഗിരിപാദരുടെ ഈ പ്രവൃത്തിസർവ്വാംഗവിഭൂഷിതനായി, സർവ്വസംപുഷ്ടനായി തൻെറ സമീപത്തു നില്ക്കുന്ന കയ്മളേ ദർശിച്ചതിൻെറ ഫലമെന്നുതന്നെ അവിടെ കൂട്ടിയിരുന്ന ജനതതി നിസ്സംശയം വ്യാഖ്യാനിച്ചു.

പ്രശ്നോത്തരങ്ങൾക്കു മറവും അക്ഷമരായി കാത്തുനിന്നിരുന്ന ആ ഭക്തസംഘത്തിടയിൽ ചിലഅസ്വസ്ഥതയുടെ ലക്ഷണങ്ങൾ പ്രത്യക്ഷപ്പെട്ടുതുടങ്ങി. ഇതിനിടയിൽ ശിഷ്യഗണങ്ങളാൽ കുണ്ഡത്തിൽ അർപ്പിക്കപ്പെട്ട സുഗന്ധധൂളികളുടെ പരിമളലഹരിയും ധൂമബഹുലതയും അവിടെങ്ങും പരന്നു. വീണ്ടും പ്രശാന്തമായ ഒരു മൌനം ആ പുണ്യഭൂമിയേ ആവരണം ചെയ്തു. ഋഷിപുംഗവൻ ഹോമധൂമങ്ങൾക്കിടയിൽ മറഞ്ഞു് ഉത്തരക്ഷണത്തിൽ അപ്രത്യക്ഷനമായി. ഋഷ്യാഭംഗത്താൽ രോഷാകുലരായ ജനാവലിയുടെ രൌദ്രവീക്ഷണങ്ങളും കോപവെറികളും നിരപരാധിയായ കയ്മളുടെ നേക്കു തിരിഞ്ഞു. എങ്കിലും ആ ധനരാട്ടിൻെറ പ്രതാപപ്രാഗത്ഭ്യങ്ങളേ അനുസ്മരിച്ചിട്ടോ എന്തോ പ്രതികാരങ്ങൾക്കുദ്യുക്തരാകാതെ അവർ പിറുപിറുത്തുകൊണ്ടു സാവധാനത്തിൽ അവിടെ നിന്നു പിരിഞ്ഞുപോയി.

തന്റെ ഉദ്യമം ഈ വിധത്തിൽ വിഫലമായി പര്യവസാനിച്ചതിൽ കയ്മൾക്കു അപാരമായ കുണ്ഠിതമുണ്ടായിരുന്നു. അനന്തരകൃത്യമെന്തെന്നു രൂപമില്ലാതെ ചിന്താവിഷ്ടനായി അയാൾ ഒട്ടുനേരം അവിടെ തന്നെ നിന്നു. ഇതിനിടയിൽ ആൾക്കൂട്ടമെല്ലാം പിരിഞ്ഞു പോയിരുന്നതിനാൽ ഇനിയും താൻ യോഗിയെ പ്രതീക്ഷിച്ചു അവിടെ നിൽക്കുന്നതു് വിഫലമെന്നുതന്നെ തീരുമാനിച്ചു് അദ്ദേഹം അവിടെനിന്നു യാത്രയായി. ശകുനഫലങ്ങൾ അനിഷേധ്യങ്ങളെന്നും പൂർവ്വികന്മാരുടെ വിശ്വാസത്തെ അവഗണിച്ചതു സാഹസമായിപ്പോയെന്നും അയാൾ സ്വയംപഴിച്ചു. ഏതായാലും തൽക്കാലം സ്വഗൃഹത്തിലേക്കു തന്നെ പിൻതിരിയുന്നതിനും അടുത്തൊരവസരത്തിൽ ശങ്കരഗിരി യോഗിയെക്കണ്ടു് ഈ അനാചാരത്തിനു പ്രതികാരം ചോദിക്കുന്നതിനും തീരുമാനിച്ചു് അയാൾ മേനാവിൽ കയറി യാത്രയായി. ഘോഷയാത്ര യോഗീവാടത്തിനു വെളിയിലാകുന്നതിനുമുമ്പു് സർവ്വാംഗം ഭസ്മലേപനം ചെയ്തു ഒരു വിരൂപസത്വം മേനാവിന്റെ മുമ്പിൽ ഓടിയണഞ്ഞു കയ്മളിരിക്കുന്ന സ്ഥാനത്തെ ലക്ഷ്യമാക്കി ഒന്നു തൊഴുതു.

കയ്മൾ—"എന്തെടാ, കോമട്ടി, നിന്റെ സാമീടെ ഹുങ്കു് ഞാൻ തീർത്തേക്കാം. ഉളവൂ രാമുണ്ണിയെ നീയും നിന്റെ കള്ളസന്യാസിയും നല്ലപോലെ അറികയില്ല. വിളിച്ചെഴുന്നേൽപ്പിച്ചിട്ടു അത്താഴമില്ലെന്നു പറയുന്ന മട്ടല്ലയോടാ ഇതു് ഉം—ം കരുതിക്കോ."

ഭൃത്യൻ—"അയ്യോ! അങ്ങനിങ്ങനെ കല്പിക്കരുതു്. ഇവിടത്തെ കണ്ടപ്പം ആളുകളു പിരിഞ്ഞുപോവാൻ സാമി എടുത്ത പുത്തിയല്ലയോ അതു്. അങ്ങുന്നു പോകരുതെന്നു സാമി എന്നെ പറഞ്ഞയച്ചിരിക്കുന്നു".

നിരാശാകൂപത്തിൽ വലയുന്ന ഒരു രോഗിക്കു നഷ്ടപ്രായമായ തന്റെ ജീവനെ അക്ഷയവരദാനത്തോടുകൂടി പ്രദാനം ചെയ്തിരിക്കുന്നുഎന്നു സാക്ഷാൽ സച്ചിദാനന്ദമൂർത്തി തന്നെ പ്രത്യക്ഷപ്പെട്ടു അരുളിചെയ്താൽ എത്രമാത്രം ആനന്ദാനുഭൂതി അനുഭവപ്പെടുമോ അതിലധികമായ ഒരു സംതൃപ്തിയാണു അപ്പോൾ രാമുണ്ണിക്കയ്മൾക്കനുഭവപ്പെട്ടതു്. യോഗിയുടെ നേരെ അല്പസമയം മുൻപു ഉദിച്ചുയന്ന രോഗവിദ്വേഷങ്ങളെല്ലാം അസ്തമിച്ചു തൽസ്ഥാനത്തു ഭക്തിബഹുമാനാദരങ്ങൾ

സ്ഥലം പിടിച്ചു. അനന്തരം യോഗി ശിഷ്യന്റെ നിർദ്ദേശമനുസരിച്ചു തന്റെ ഭൃത്യസംഘത്തെ അടുത്ത പ്രഭാതത്തോടുകൂടി തിരിച്ചുവരുന്നതിനു ആജ്ഞാപിച്ചു യാത്രയും നൾകിയിട്ടു ആചാരവേഷധാരിയായ വിരൂപസത്വത്തെ അനുഗമിച്ചു, അയാൾ വനാന്തർഭാഗത്തേക്കു കടന്നു. പല കാടുകളും മേടുകളും ചുററിത്തിരഞ്ഞതിന്റെ ശേഷം അവർ ഒരു മൈതാനസ്ഥലത്തു വന്നെത്തി.

ഭൃത്യൻ—"ഏമാന്നേ, നാമിപ്പോൾ നികേതത്തോടടുത്തു കഴിഞ്ഞു. ഇനിയുള്ള വഴി നികേതത്തിലെ അംഗങ്ങൾക്കല്ലാതെ അന്യന്മാൎക്കു കാണുവാൻ അനുവദിച്ചിട്ടില്ല. അതുകൊണ്ടു അവിടത്തെ കണ്ണുമൂടിക്കെട്ടണം."

കയ്മൾ—"എന്തെടാ, നിന്റെ സാമി ഇത്ര ആത്മവിശ്വാസമില്ലാത്ത ആളോ. വിശ്വാസത്തിൽ പിന്നെ അടയാളക്കെട്ടെന്തിനു്".

ഭൃത്യൻ—"ഞങ്ങൾക്കിവകയൊന്നുമറിഞ്ഞുകൂടാ. സ്വാമീടെ കല്പനപോലെ നടക്കണം എന്നേ ഇവൎക്കു കാൎയ്യമൊള്ളൂ. അതുകൊണ്ടു് ഇനി മുന്നോട്ടുപോണെങ്കി കണ്ണുകെട്ടാതെ നിവൃത്തിയില്ല."

കയ്മൾ തെല്ലൊന്നമ്പരന്നു. തന്റെ ഭൃത്യവൎഗ്ഗങ്ങളേ പിരിച്ചയച്ചിട്ടു കുടിലനായ ഒരു ഭൃത്യന്റെ വാക്കുകളെ വിശ്വസിച്ചു ആപൽകേന്ദ്രങ്ങളായ വനാന്തരങ്ങളിൽ നിസ്സംശയം പ്രവേശിച്ചതു സാഹസമായിപ്പോയില്ലേ എന്നയാൾ ശങ്കിച്ചു. തന്നെയുമല്ല, ഇപ്പോഴിതാ തന്റെ കണ്ണുകളേ മൂടിക്കെട്ടണമെന്നും ആവശ്യപ്പെടുന്നു. വല്ല അപകടസ്ഥാനങ്ങളിലുമായിരിക്കാം ഈ പൈശാചികരൂപം തന്നെ ആനയിക്കുന്നതെന്നൊരു ശങ്ക അയാളിൽ പെട്ടെന്നങ്കുരിച്ചു. എങ്കിലും ഇനി പ്രതിഷേധങ്ങൾ വിഫലങ്ങളെന്നും ഭൃത്യന്റെ നിർദ്ദേശമനുസരിച്ചു തന്നെ പ്രവർത്തിക്കുന്നതു യുക്തമെന്നും തീരുമാനിച്ചു അയാൾ തന്റെ സഹചാരിയുടെ ഹിതത്തിനു വശംവദനായി നിന്നു.

യോഗിശിഷ്യൻ തന്റെ ഉത്തരീയത്തെ അഴിച്ചു കയ്മളുടെ കണ്ണുകളെ ഭദ്രമായി ബന്ധിച്ചുകൊണ്ടു അവിടെ നിന്നും യാത്രയായി. വീണ്ടും നിമ്നോന്നതങ്ങളായ പല വനപ്രദേശങ്ങളേയും പാറക്കെട്ടുകളേയും കടന്നു അവർ യാത്രചെയ്തു എന്നല്ലാതെ എതിലേ എങ്ങോട്ടെന്നും ഊഹിക്കുന്നതിനുപോലും

കയ്മൾക്കു കഴിഞ്ഞില്ല. ഒട്ടുദൂരം ഇങ്ങനെ നടന്നതിന്റെ ശേഷം അവർ കൂടുസായ ഒരു ഗുഹാദ്വാരത്തിൽ പ്രവേശിച്ചതായി കയ്മൾക്കുതോന്നി. ഇരുവശങ്ങളും ഉരസി കഷ്ടിച്ചുമാത്രം നിവൎന്നു നിൽക്കാവുന്ന ആ വിലമാൎഗ്ഗത്തിൽ കൂടി അല്പദൂരം യാത്രചെയ്തതിന്റെ ശേഷം അവർ വിശാലമായ ഒരു തളത്തിൽ പ്രവേശിച്ചു. കയ്മളുടെ വദനവലയത്തെ മാററിയതോടുകൂടി ആ കുബേരകുഞ്ജരനും വാ പിളൎന്നു കണ്ണുമിഴിച്ചു അസ്ഥലത്തെ വിശേഷവിലാസങ്ങളെ ഒട്ടുനേരം നോക്കിനിന്നുപോയി.

---

## പത്താം അദ്ധ്യായം

"ആരുമിവഴി പോകയില്ലചരാചരാന്തരവാസികൾ
നീരജോൽഭവനെങ്കിലും സുരവാരപരിവൃഢനെങ്കിലും
ചരണയുഗപരിചരണപരജനിമരണസങ്കടനാശനം
ദുരിതഭരനിരതിമിരഖരകരഹരനെയോൎത്തതിഭീതിയാൽ."

നികേതത്തിലെ രഹസ്യമുറികളിൽ ഒന്നിൽ പ്രകൃതിയിൽ സാമാന്യന്മാരെങ്കിലും ആകൃതിയിൽ പരസ്പരവൈപരീത്യമുള്ള രണ്ടു സൂത്രധാരന്മാർ നിർബാധമായിരുന്നു സൈ്വരസംഭാഷണം ചെയ്യുന്നുണ്ട്. ഒരാൾ തന്റെ ധനാഢ്യപദവിയിൽ മദവെറി തുള്ളി നൃത്തമാടുമ്പോൾ ഇതരൻ തന്റെ തപോധന വൈശ്രവണത്വത്തെ അഭിനയിച്ചു സംതൃപ്തിനേടുന്നു. ഒരുവൻ ലൌകികവൃത്താന്തങ്ങളെ പരാവൎത്തനം ചെയ്തു പ്രസംഗിക്കുമ്പോൾ ഇതരൻ ആദ്ധ്യാത്മികതത്വങ്ങളെ പരാമൎശിച്ചു പ്രതിയോഗിയെ എതിരിടുന്നു. പാരത്രികസംരംഭങ്ങൾ ചില സൂത്രധാരന്മാരുടെ ലൌകികപ്രസ്ഥാനങ്ങൾക്കുള്ള മിരട്ടുവിദ്യകൾ മാത്രമാണെന്നു ഒരാൾ യുക്തിവാദം ചെയ്യുമ്പോൾ മായാവിമോഹിതരായ നരാധമന്മാരുടെ അന്ധതയെ പുരസ്കരിച്ചു ഇതരൻ പ്രതിവാദിക്കുന്നു. ഇങ്ങനെ ആ നരദ്വന്ദ്വം ഒട്ടുനേരം യുക്തിവാദം ചെയ്തതിന്റെ ശേഷം കടശി ആ ലൌകികജ്ഞൻ തന്റെ വാദമുഖത്തെ ഇങ്ങനെ തുടൎന്നു.

"അല്ല സാമീ, ഈ പൂച്ചൊന്നും കൊണ്ടു രാമുണ്ണി മയങ്ങൂല്ല. പട്ടാപ്പകലുപോലെ കാൎയ്യമെന്തെന്നു തെളിച്ചു പറഞ്ഞുവിട്ടാ സത്യമോ പ്രതിജ്ഞയോ എന്തെങ്കിലും ഇവൻ ചെയ്യാം. അല്ലാതെ ഇവനെ മിരട്ടി വിട്ടുകളയാമെന്നു വിചാരിച്ചാ-അബദ്ധോ-അബദ്ധം."

യോഗി—വത്സാ, നാം നിന്നെ പഴിക്കുന്നില്ല. നീ ദൈവിക വിലാസങ്ങളെ അറിയാത്ത മായാവിമോഹി. നമോ സാക്ഷാൽ ജഗദംബികയുടെ പാദാന്തികത്തിൽ ആയുതാന്തങ്ങൾ തപംചെയ്തു നിർവൃതിയടഞ്ഞിട്ടുള്ള തപോധനൻ, മായാവിമോഹിയായ് നിനക്കു ഈശ്വരവിലാസത്തെ ഗ്രഹിക്കുന്നതിനുള്ള പ്രജ്ഞയില്ലെങ്കിൽ നാം അതിലൊട്ടുതന്നെ അത്ഭുതപ്പെടുന്നില്ല. ലോകം മായാപ്പുഴയിൽ മുഴുകിമറിഞ്ഞു പാരത്രികസച്ചിന്തകളെ വിധ്വംസനം ചെയ്തിരിക്കുന്ന ഒരു കാലഘട്ടമാണിതു്. പരമപാവനമായ ഹൈന്ദവാദൎശങ്ങളേ തൽസന്തതികൾ നികൃഷ്ടങ്ങളെന്നു നിന്ദിക്കുന്നു. ഈ സന്ദർഭം യഥോചിതം വിനിയോഗിക്കുന്നതിനു ഇതരമതസ്ഥരും ഉടുത്തൊരുങ്ങി പുറപ്പെട്ടുകഴിഞ്ഞു. ആ ഹൂണപ്പടയുടെ തിരത്തള്ളലിൽ പുണ്യഭൂമിയായ ഭാരതഖണ്ഡം തന്നെയല്ല നിർവ്വാണദായകമായ ഹൈന്ദവമതം തന്നെയും നിരന്തരം അടിപെട്ടുപോകുന്നു. ഈ ഭയങ്കരഗൎത്തത്തിൽനിന്നും കേരളത്തെ വിമോചിപ്പിക്കുന്നതിനു അംബികയാൽ നാം നിയുക്തനായിരിക്കയാണു്. അംബികാനികേതത്തിന്റെ ശാഖകൾ കേരളത്തിൽ പലഭാഗങ്ങളിലും സ്ഥാപിച്ചു ഗൂഢമായും എന്നാൽ ഊൎജ്ജസ്വലമായും നാം നടത്തിപ്പോരുന്നുണ്ടു്. വിജയപ്രാപ്തിയുടെ നിമിഷംവരെ തൽസംബന്ധമായ സകല ചടങ്ങുകളും ഗോപനം ചെയ്യേണ്ടതാണു്. അതിലാണു് നമ്മുടെ സുകരമായ വിജയം സ്ഥിതിചെയ്യുന്നതും. കേരളത്തിൽത്തന്നെ എത്ര വീരകേസരികളും വൈശ്രവണന്മാരും നികേതത്തിന്റെ സ്ഥിരാംഗങ്ങളായി ഇതഃപൎയ്യന്തം സത്യബന്ധം ചെയ്തിട്ടുണ്ടെന്നു നീ കാണുന്നില്ലേ? (യോഗി അതിദീർഘമായ ഒരു തോൽച്ചുരുൾ നിവൎത്തി നികേതാംഗങ്ങളുടെ പട്ടിക കയ്മളേ കാണിക്കുന്നു.)

കയ്മ—"അതെല്ലാംകണ്ടു സാമീ, പക്ഷേ അതൊക്കെ സാമീടെ പൂച്ചവിദ്യയല്ലെന്നാരറിഞ്ഞു. ഈ പേക്കളിക്കൊന്നും രാമുണ്ണി ആളല്ല. രാമുണ്ണിക്കു കാൎയ്യമൊന്നു പൊമ്പാറയിലെ

നിധി ഭൂതബാധയൊഴിച്ചു എടുത്തു കിട്ടുമ്പം രാമുണ്ണി സത്യം ചെയ്യുയോ അസത്യം ചെയ്യുയോ എന്തുവേണേ ചെയ്യാം".

യോഗി—വത്സാ, അതു ബ്രഹ്മസ്വമാണു്. തന്നെയുമല്ല, കാളികാവിലമ്പികയുടെ സംരക്ഷണയിലുമാണു്. ഒന്നുരണ്ടുദിവസങ്ങൾകൊണ്ടു ബാധോപദ്രവം നീക്കിയെടുക്കത്തക്ക മുതലല്ല അതു്. നീ അംബികാനികേതത്തിൽ ചേൎന്നു ദേവിയേ പ്രസാദിപ്പിക്കുക, അപ്പോൾ എല്ലാം നേരേയാവും."

കയ്മ—"സാമി യോഗി, ഞാൻ ഭോഗി. നമ്മുടെ പുത്തി രണ്ടും രണ്ടാണു് സാമീ, പൊമ്പാറയിലെ കനകക്കുമ്പൽ സാമീടെ മിരട്ടുവിത്യകൊണ്ടു പൊറത്തു ചാടുമ്പം രാമുണ്ണി ലന്തപ്പടവെട്ടാനോ രാജ്യംപിടിക്കാനോ ഒക്കെ ധിക്ധിക്കെന്നു മുന്നിട്ടുനിക്കാം. അതില്ലെങ്കിൽ എന്റെ കാൎയ്യം എനിക്കു, സാമീടെ പാട്ടു് സാമിക്കു്."

യോഗി—"നീ നിൎബന്ധബുദ്ധി. കനകഭ്രാന്തൻ. നാം പറയുന്ന യഥാൎത്ഥങ്ങളുടെ സൂക്ഷ്മം ഗ്രഹിക്കുന്നില്ല. നാം പ്രസാദിച്ചാൽ നിനക്കു പൊൻപാറയിലേ നിധിയല്ല ഒരു കാഞ്ചനസദനം പണിചെയ്യുന്നതിനു പോരുന്ന നിധിക്കുമ്പൽ പൊന്തിച്ചു തരുന്നതിനും സാധിക്കും. പക്ഷേ നികേതത്തിന്റെ ഒരു വിശ്വസ്തഭൃത്യനെന്നു നമുക്കു പൂൎണ്ണബോധം വരണം. നീ ആദ്യം അതിനു ശ്രമിക്കുക. അപ്പോൾ അഖിലകാമങ്ങളും ക്ഷണസാദ്ധ്യമായിവരും.

കയ്മ—"ഇങ്ങനെ പല വിത്യകളും രാമുണ്ണി കണ്ടുപിടിച്ചു മകനാണു സാമീ. ഒന്നു പെണഞ്ഞപ്പഴേ പെണഞ്ഞു ഇനി ഇങ്ങനെ പെണയാൻ രാമുണ്ണി അത്ര കഴുതയോ മററൊ ആണോ? സാമീടെ പോരേടിൽ തലയാളായിട്ടു നിക്കുണ ആ അറുകൊലയൻ സാമൂതിരിയെ വിശ്വസിച്ചു എന്റെ പൊന്നുതമ്പുരാനും തമ്പുരാനുവേണ്ടി ഞാനും പെടാപ്പാടൊത്തിരി പെട്ടു. കട്ടിപ്പൊന്നുവാളങ്ങളല്ലേ എത്രചൊമട്ടു രായിക്കുരായെ കാടും മലയും പൊളിച്ചു ചൊമന്നു ആ നായിക്കുപെറന്ന മഹൻ സാമൂതിരിക്കു ഞാൻ ഇല്ലായ്മയീന്നൊണ്ടാക്കിത്തൂക്കി ഏല്പിച്ചതു്! അവൻ തമ്പുരാനെ മുക്കല്ലാത്തതെല്ലാം ചൊന്നാക്കിയേക്കാമെന്നു പറഞ്ഞു ഒത്തിരിയിട്ടു നട്ടം തിരിച്ചു. കൊരങ്ങു കളിപ്പിച്ചിട്ടു ആ കഴു—കഴുവനാണ്ടം പിടിച്ചു കോമട്ടി എന്റെ തമ്പുരാനേ പച്ചക്കു കരിതീം കഴിച്ചു. അവൻ സുഖിച്ചു വാഴട്ടെ. ഈ ഒള്ളവൻ തെണ്ടി. ഇനിയെങ്കിലും

അവനോൻെറ കൈ അവനോൻെറതലക്കീല്. ആ വഞ്ചകൻ സാമൂതിരി ഏടപെട്ടിരിക്കുന്ന നരകസംഘത്തിൽ ഈ ഉള്ള വനു പങ്കില്ലസ്വാമീ. ഇല്ലേ ഇല്ല. അല്ലെങ്കി പൊമ്പാറ യിലെ കനകക്കുമ്പലു ഒളവുരെ അറക്കകെത്തുവരണം."

രാമുണ്ണിക്കയ്മളുടെ നിഷ്കളങ്കമായ രാജഭക്തിയുടെ അഗാധതയേ ദശിച്ചിട്ടോ, അഥവാ കയ്മളെ നികേതത്തിലെ ഒരംഗമായി സ്വീകരിക്കാമെന്നുണ്ടായ തൻെറ ആശ സുസാദ്ധ്യമല്ലെന്നു കണ്ടതിനാലോ എന്തോ ഒന്നുരണ്ടു ചുടുകണങ്ങൾ ആ തപോധനൻെറ ചക്ഷുസ്സുകളിൽ നിന്നും പ്രവഹിച്ചു നിലം പതിച്ചു. പക്ഷെ എന്തോ വികാരപരമ്പരകൾക്കു അടിപെട്ടിരുന്ന കയ്മൾ ഈ സംഭവം കണ്ടതേയില്ല.

അനന്തരം അയാൾ തുടൻ പറഞ്ഞു. "എനിക്ക് കാര്യ്യമൊന്നല്ല സ്വാമീ. വേണങ്കിവേണം അല്ലെങ്കിവേണ്ട, രണ്ടിലൊന്നു പറഞ്ഞില്ലേ രാമുണ്ണിപ്പോ പോണു."

യോഗി—"നില്ക്കണം രാമു, നില്ക്കണം. ധൃതഗതി കാര്യ്യക്ഷമതക്കു വിഘാതഹേതുവാണ്. അതു കൊള്ളുകില്ല. ഞാൻ ഒന്നു ചോദിക്കട്ടെ. നിൻെറ തമ്പുരാൻ ജനദ്രോഹിയും, ദുർമ്മദനും, ദുർവ്വൃത്തനുമായിരുന്നില്ലേ. ആ ഖലൻെറ കാലപാശത്തിൽ നിന്നും രാജ്യം രക്ഷപ്പെട്ടു ഇപ്പോൾ എത്ര പ്രശസ്തമായ രീതിയിൽ ഭരിക്കപ്പെടുന്നു എന്നു നോക്കണം. ആ ദുഷ്ടൻ മൃതിപെട്ടു എന്നോ നീ പറയുന്നത്. എന്നാൽ അതു വലിയ ഭാഗ്യമാണ്. ആ ദുർമ്മോഹി കാരണം അവൻെറ അധഃപതനത്തിനു ശേഷവും സാധുക്കളായ ഇവിടത്തെ ജനങ്ങൾ എത്ര കഷ്ടനഷ്ടങ്ങൾ സഹിച്ചു എന്നു നിനക്കുതന്നെ അറിയാമല്ലോ. പിന്നെ—"

കയ്മളുടെ ശാന്തപ്രകൃതം അണുനിമിഷത്തിൽ രൌദ്രപ്രഭാവമായി പകൎന്നു. കോമളാകാരമായ വദനവൃത്തത്തിൽ കാർപടലങ്ങൾ നിറഞ്ഞതുപോലെയും ഗോളാകരമായ ശിരോപിണ്ഡവും ഉദരഭാരവും ദ്രുതചലനം തുടങ്ങിയതുപോലെയും യോഗിക്കു തോന്നി. "മതി സാമീ മതി. പ്രസംഗിച്ചതൊക്കെ മതി. സാമീടെ കള്ളസന്ന്യാസവും രാമുണ്ണിയുടെ നേരുപുത്തിയും തമ്മിലടുക്കുല. നമ്മളു തമ്മിലൊരു വാണിജ്യോം വേണ്ട. തമ്പുരാൻെറ ഉപ്പും ചോറും തിന്നു വളൎന്ന കൂട്ടാണു ഉളവൂർ കടുംബക്കാരു്. അവരുടെ അടുത്തു ഇത്തരം പൊല്ലാപ്പൊക്കെ ഇന്നി പൊലമ്പിയാ ഈ നീണ്ട ദീക്ഷ പറിച്ചു കൊലക്കയറു

പിരിക്കുന്ന കൂട്ടാണവര. അതുകൊണ്ടു സാമീടെ ആ അഭിപ്രായമൊക്കെ അങ്ങു വച്ചേച്ചാ മതി."

യോഗി—വത്സാ പരിഭവിക്കണ്ട. നാം നമ്മുടെ കേൾവിയെ പ്രസ്താവിച്ചു എന്നേയുള്ളൂ. അതു ചിലപ്പോൾ അബദ്ധമെന്നും വന്നേക്കാം, അക്കഥയെല്ലാം പോകട്ടെ. അവ പുരാവൃത്തങ്ങൾ, നമുക്കതിൽ യാതൊരു ബന്ധവുമില്ല.

കയ്മൾ—"സാമി സന്യാസിയല്ലേ. കാര്യമില്ലാത്തതൊക്കെ കൈകടത്തി കളിക്കണതുമോശം, നമ്മക്ക നമ്മുടെ കാര്യം സാമി, രാജകാര്യം വേറെ. സാമീടേ ആ ജാലവിദ്യകൊണ്ടു പൊമ്പാറയിലേ ഭൂതങ്ങളേ ഓടിക്കാൻ കഴിയുമോ? അതാണു രാമുവിനറിയേണ്ടതു്. അതുകഴിഞ്ഞിട്ടേ നമ്മളുതമ്മി വേഴ്ചയൊള്ളൂ."

യോഗി ഒട്ടുസമയം നിശ്ശബ്ദനായി ചിന്താസാഗരത്തിൽ മുഴുകിയിരുന്നു. ഒരു മികച്ച ധനാഢ്യനും കരക്കനാഥനുമായ രാമുണ്ണിയേ തന്റെ പാർശ്വവർത്തിയാക്കി യഥേഷ്ടം വിനിയോഗിക്കാമെന്നുണ്ടായിരുന്ന അയാളുടെ ആശ കേവലം നിരാശാകൂപത്തിൽ പതിച്ചതുപോലെ കാണപ്പെട്ടു. താനുമായി മൈത്രീബന്ധത്തിനു കയ്മൾ ആശിക്കുന്നതു് കേവലം സ്വാർത്ഥലോലുപതാൽ മാത്രമാണെന്നും പൊൻപാറയിലെ നിധി ബാധോപദ്രവം കൂടാതെ കരസ്ഥമാക്കുന്നതിനു മാത്രമാണു് ആ സൂത്രജ്ഞന്റെ ഉദ്ദേശമെന്നും ഗിരിപാദർ ക്ഷണത്തിൽ തീരുമാനിച്ചുറച്ചു. എന്നാൽ ഈ സംഗതി യോഗിക്കു കയ്മളുമായുള്ള ബന്ധത്തെ ദൃഢീകരിച്ചുറപ്പിക്കുന്നതിനു അയാളെ പൂർവോപരി പ്രേരിപ്പിക്കയാണു് ചെയ്തതു്. അമൂല്യമായ ഒരു ഭണ്ഡാഗാരം സ്വസേവകപ്രധാനനായ കയ്മളുടെ അധീനതയിൽ നിക്ഷിപ്തമായിട്ടുണ്ടെന്നും അതു ഒരു പക്ഷെ കരസ്ഥമാക്കുവാൻ സാധിച്ചാൽ തന്റെ ഉദ്ദേശസാഫല്യം-അതെന്തുതന്നെ ആയിരുന്നാലും — ക്ഷണസാദ്ധ്യമാണെന്നും ആ യോഗിവര്യൻ തീരുമാനിച്ചു. ഈ വിധ വികാരപരമ്പരകളിൽ ഒട്ടുസമയം കഴിച്ചതിന്റെ ശേഷം ശങ്കരഗിരി പാദർ മനം കവരുന്ന ഒരു മന്ദസ്മേരത്തോടുകൂടി കയ്മളെ ഒന്നു സൂക്ഷിച്ചുനോക്കി. അവിശ്വാസത്തിന്റേയും കുടിലബുദ്ധിയുടെയും സ്വച്ഛാരംഗമാണു് ആ വദനവൃത്തമെന്നു അയാൾക്കു മനസ്സിലായി. എങ്കിലും കയ്മളേയും നിധിയേയും തന്റെ അധീനമാക്കുന്നതിനുള്ള അവസാന തന്ത്രം തന്നെ അനുഷ്ഠിക്ക

ന്നതിനു തീർച്ചയാക്കി. അയാൾ സാവധാനത്തിൽ അവിടെ നിന്നുമെഴുന്നേററു അനുഗ്രഹദാനങ്ങൾക്കാസ്ഥാനമായ തൻെറ പാണിദ്വയത്തെ ഉയർത്തി രാമുണ്ണിക്കയ്മളുടെ ശിരോഗോളത്തിനുപരിയായി അർപ്പണം ചെയ്തുകൊണ്ടു് അയാളിൽ പ്രസാദവർഷം ചൊരിഞ്ഞു. അനന്തരം ആ കൈകൾ ഭേദിച്ചു തൻെറ ശിഷ്യപ്രധാനനെ മാറോടണച്ചാശ്ലേഷിച്ചുകൊണ്ടു് നയകോവിദനും കപടപടുവുമായ ആ ഋഷിപുംഗവൻ കയ്മളുടെ കണ്ണുകളിൽ എന്തോ മന്ത്രിച്ചു. യോഗിയുടെ മന്ത്രോക്തങ്ങൾ കയ്മളുടെ കാതുകളിൽ പതിയുംതോറും അയാൾ വാ പിളർന്നു കണ്ണു മിഴിച്ചു തൻെറ 'വദ്ധി'ഭാരത്തെ തടവി ശിരഃകമ്പം ചെയ്തുകൊണ്ടു ദത്തശ്രദ്ധനായിനിന്നു. അല്പം കഴിഞ്ഞു കോപവെറികൊണ്ട ഗജത്തെപ്പോലെ ഒന്നിളകി ശിഷ്യപാദരുടെ ആശ്ലേഷസുഖത്തിൽനിന്നും വിമുക്തനായി പിടഞ്ഞു മാറിക്കൊണ്ടു അയാൾ പറഞ്ഞു.

"സാമി പൊല്ലാപ്പുള്ളിതന്നെ സാമി. മൂലോകാ മെരട്ടുവിദ്യപതിനെട്ടും കയ്യിലൊണ്ടു്. ഈ ജാലമൊക്കെ എല്ലാടത്തും ചെലവാക്കുന്നതനുസരിച്ചു രാമുണ്ണിയുടെ അടുത്തും വെളമ്പുണതാണത്ഭുതം."

യോഗി—"ഈ നരച്ച താടിയെ നീ അവിശ്വസിക്കുന്നുവോ? അസത്യമെന്നതു നമ്മുടെ നാവുകൾ ഇന്നുവരെ അറിഞ്ഞിട്ടില്ല".

രാമുണ്ണിക്കയ്മൾ തൻെറ മനസ്സിനെ ഇളക്കിമറിച്ചു ഒട്ടുനേരം പരിശോധിച്ചു. എന്നിട്ടും തൃപ്തിവരാതെ തൻെറ മുമ്പിൽ നിൽക്കുന്ന ആ യോഗിവിഗ്രഹത്തെ ഒന്നുകൂടി ആപാദചൂഡം പരിശോധന നടത്തി. യോഗിക്കു കയ്മളുടെ ആന്തരം മനസ്സിലായി. അയാൾ തൻെറ ഗളപ്രദേശത്തെ ആഛാദനം ചെയ്തിരുന്ന ഭസ്മലേപനത്തെ ഉടൻ തന്നെ തുടച്ചുകളഞ്ഞു് വൃത്തിയാക്കി. അവിടെ കനകവർണ്ണമായി വൃത്താകാരമായ ഒരു മറുക് കൌസ്തുഭപ്രഭാവത്തോടുകൂടി പരിലസിക്കുന്നതു കയ്മൾ കണ്ടു. അയാളുടെ ഹ്രസ്വകായം വിദ്യുത് പാദമേററ തരുശിഖരം പോലെ ഒന്നു വിറകൊണ്ടു. അന്തർക്ഷോഭത്തിൻെറ ബാഹ്യലക്ഷ്യമായ സ്വേദകണങ്ങൾ ധാരധാരയായി പ്രവഹിച്ചു് അയാൾ നിന്നിരുന്ന നിലത്തെ തന്നെയും നനച്ചു തുടങ്ങി. അടുത്തക്ഷണത്തിൽ രാമുക്കയ്മൾ ഒരു നിർജ്ജീവസത്വമെന്നപോലെ യോഗീ പാദങ്ങളിൽ

സാഷ്ടാംഗം പതിച്ചു. യോഗി കരുണാശ്രുക്കളോടുകൂടി തന്റെ ശിഷ്യനെ ഉദ്ധാരണം ചെയ്തു ആശ്ലേഷിച്ചു. കയ്മൾ ഭക്തി ബഹുമാനാദരങ്ങളാൽ സങ്കുചിതനായി വിറകൊണ്ടുനിന്നു.

"വത്സാ, നീ പരിഭ്രമിക്കേണ്ട. തപ്തമായ മനസ്സിനെ ശാന്തമാക്കുക. അറിയാതെ ചെയ്യുന്ന അപരാധങ്ങൾ ക്ഷന്തവ്യങ്ങളാണ്. നാം നിന്റെ സകല അപരാധങ്ങളും ക്ഷമിച്ചനുഗ്രഹിക്കുന്നു. ദുർബലനും, അശരണനുമായ നിന്റെ വീരവർമ്മനേക്കാൾ നാം ആദരണീയനെന്നു നീ ഇപ്പോഴെങ്കിലും ധരിച്ചിട്ടുണ്ടെങ്കിൽ നാം കൃതാർത്ഥനായി."

കയ്മൾ—"സാമീ—അടിയൻ—അടിയൻ—കല്പിച്ചു എല്ലാം ക്ഷമിച്ചു്—അടിയനെ രക്ഷിക്കണം. അടിയൻ സത്യംചെയ്യാം. എന്തും ചെയ്യാം."

"ഉണ്ണീ നീ ഭയപ്പെടണ്ട. നാം നിന്നെ അനുഗ്രഹിക്കും. നമുക്കു ആനന്ദിക്കുവാനുള്ള ഒരു കാലം വരും. അതിലേക്കു ഇപ്പോഴേ ഒരുങ്ങുകതന്നെ" എന്നു പറഞ്ഞുകൊണ്ടു് യോഗി രാമക്കയ്മളുടെ കൈയ്യും പിടിച്ചുകൊണ്ടു അവിടെനിന്നും യാത്രയായി.

അതിവിശാലമായി കോടിദിവാകരപ്രഭാപൂരിതമായി വിജനമായുള്ള ഒരു മുറിയുടെ ഒരററത്തു കനകനിർമ്മിതമായ അംബികാവിഗ്രഹത്തിന്റെ സന്നിധിയിൽ അഞ്ജലീബന്ധിതനായി ധ്യാനനിഷ്ഠനായി നില്ക്കുന്ന രാമക്കയ്മളേയാണു് നാം പിന്നീടു കാണുന്നതു്. അടുത്തക്ഷണത്തിൽ ആഗതനായ യോഗി ഒരു നഗ്നഖഡ്ഗത്തെ കയ്മളുടെ കയ്യിൽ അർപ്പിച്ചു. അയാൾ അതുവാങ്ങി വലതു കയ്യിൽ ഉയർത്തി പിടിച്ചുകൊണ്ടും, വാമഹസ്തത്തെ പ്രതിഷ്ഠയുടെ മുമ്പിൽ എരിയുന്ന ദീപത്തിനുമുകളിൽ നീട്ടിപിടിച്ചുകൊണ്ടും യോഗീനിർദ്ദേശത്തെ അനുസരിച്ചു ഇങ്ങനെ സത്യംചെയ്തു. "ദുർഗ്ഗാദേവിനികേതനത്തിലെ എവ്വിധമാന ശട്ടംകെട്ടുകളേയും അനുസരിത്തു ഇന്നാൾമുതൽ ഇന്ത സങ്കേതത്തിലെ വിശ്വസ്തഭൃത്യനായും ഗിരിപാദരുടയ കല്പനൈകളൈ സർവ്വാത്മനാ അനുസരിത്തും സകലവിധമാനവിനകളിൽ നിൻറും നികേതത്തെ ആവും പടി പരിരക്ഷിത്തും, ഇന്ത ഇടത്തിലെ സകലമാന രഹസ്യങ്കളെയും അപ്പടിതാൻ കാത്തും നികേതത്തിനുടയ രിപുകുലത്തൈ നമതു ബന്ധുവാനാലും ശത്രുവാനാലും പക്ഷാപക്ഷഭേദമൻറിയെ ഇന്തവാളാൽ സംഹ

രിത്തും അംബികാഭൃത്യനായി സാമി ചൊല്ലപ്പടികേട്ടു നടക്കകി റയുക്ക 'അഗ്നിസാക്ഷിയാക, ഖഡ്ഗമുഷ്ടിയാക, ചെയ്യിറ സത്യം. ദുർഗ്ഗാദേവിയാണെ, എൻകുലമാളും കരിങ്കാളിയാണെ, ഏററുമാനൂത്തേവനാണെ, മേവള്ളൂ പരവോതിയാണെ, വയ്ക്കത്തപ്പനാണെ, ഇന്തദീപത്താണെ, വിരപുരുഷരുകളുക്കാധാരമാന ഇന്ത,ഖഡ്ഗത്താണെ, എൻ ഗുരുസ്വാമികളാണെ, ഇച്ചൊന്ന സകലമാന കാൎയ്യങ്കൾക്കം വിഘ്നം വരുത്താതെയും നികേതത്തിന്റെയ രക്ഷക്കും ഗുരുസ്വാമികളുടെയ ആന്തരനിവൎത്തിക്കം വേണ്ടിവന്താൽ നമതു ആയുസ്സും, വസ്തുവകകൾ സകലത്തെയും ബലികഴിക്കറതുക്കും സമ്മതിത്തു സത്യം ചെയ്യുകിറേൻ, സത്യം, സത്യം, സത്യം".

സത്യപ്രസ്താവന കഴിഞ്ഞു കയ്മളെ നികേതത്തിലെ ഒരംഗമായി പ്രഖ്യാപനം ചെയ്യുന്നതിന്റെ അവസാനചടങ്ങായി യോഗിവൎയ്യൻ നികേതാംഗങ്ങളുടെ പട്ടികച്ചുരുളായ ചർമ്മബന്ധത്തെ അംബികാസന്നിധിയിൽ വച്ചു് നിവൎത്തു് "നിണമുദ്രണം" ചെയ്യുന്നതിന്നു് അദ്ദേഹത്തോടാവശ്യപ്പെട്ടു. കയ്മൾ യോഗിദത്തമായ ഖഡ്ഗം കൊണ്ടു ഇടതുകയ്യുടെ ചെറുവിരലിനെ ഭേദിച്ചു് ആ രക്തത്തിൽ വാൾമുനമുക്കി തന്റെ നാമത്തെ 876-ാംനമ്പരായി തോൽച്ചുരുളിൽ ചാൎത്തി. ഇതോടുകൂടി ചടങ്ങുകളും അവസാനിച്ചു. ഉളവൂർ പാച്ചുരൻ രാമുക്കയ്മൾ കാളീകദനനികേതത്തിലെ ഒരു സ്ഥിരാംഗമായി പ്രഖ്യാപനവും ചെയ്യപ്പെട്ടു.

അപ്പോഴേക്കും നേരം പ്രഭാതമായിരുന്നു. കയ്മളുടെ പോണ്ടന്മാരും പരിവാരങ്ങളും പല്ലക്കുമായി കാഞ്ഞിരത്താനത്തെ ഗുഹയുടെ മുമ്പിൽ കാത്തുനിൽക്കുന്നുണ്ടു്. തലേദിവസത്തെ കരിമല്ലനാൽ അകമ്പടി സേവിക്കപ്പെട്ടു കയ്മൾ ചില കാട്ടുവഴികളെ ചുററിയും എന്നാൽ ഇത്തവണ നയനബന്ധനം ചെയ്യാതെയും ഗുഹയിൽ നിന്നും പുറത്തിറങ്ങി തന്റെ സേവക ജനങ്ങളോടു പുനർസന്ധിച്ചു. അടുത്ത നിമിഷത്തിൽ ആ അഭിനവജീവിയായ നികേതബന്ധു, ആനന്ദകരമായ ചില നവ വികാര വിശേഷങ്ങളോടുകൂടി പല്ലക്കിൽ കയറി ആഡംബരസമേതം അവിടെനിന്നും യാത്രതിരിച്ചു.

"ഖഡ്ഗമുഷ്ടിസത്യ"വും "നിണമുദ്രണവും" മററും കഴിഞ്ഞു നികേതത്തിനു അതി പ്രബലനായ ഒരു മിത്രത്തേക്കൂടി ലഭിച്ചു എന്നു യോഗിവൎയ്യൻ തെളിഞ്ഞു. എന്നാൽ സ്വ

സ്ഥാപനത്തിനു രക്ഷാകാരണമെന്നു അഭിമതിച്ച ആ കൃത്യങ്ങൾ നടന്നുകൊണ്ടിരിക്കുന്ന സമയത്തുതന്നെ പ്രസ്തുതസംരംഭത്തിന്റെ ഭാവിഗതികളെ സർവ്വത്ര ബാധിക്കുന്ന മറെറാരു സംഭവം വിധിവൈഭവത്താൽ അന്യത്ര നടന്നുകൊണ്ടിരുന്നു.

കുറവിലങ്ങാട്ടു പള്ളിയിൽനിന്നും കഷ്ടിച്ചു ഒന്നരമൈൽ തെക്കുകിഴക്കുമാറി അതിവിസ്തൃതമായ ഒരു മൈതാനവും പ്രസ്തുത മൈതാനത്തിന്റെ ഏകദേശം മദ്ധ്യത്തിലായി ഒരു ജീർണ്ണിച്ച കാഞ്ഞിരക്കുററിയുടെ ചുവട്ടിൽ അത്യഗാധമായ ഒരു കിണറും അക്കാലത്തുണ്ടായിരുന്നു. കാഞ്ഞിരക്കുററി കാലാതിപാതത്തിൽ നഷ്ടശേഷമായെങ്കിലും മൈതാനവും മറെറല്ലാം നികന്ന കിണറിന്റെ സ്ഥാനത്തു് കഷ്ടിച്ചു രണ്ടുമൂന്നടി താഴ്ചയിൽ ഒരു വിസ്താരമുള്ള കുഴിയും ഇപ്പോഴും കാണുമാറുണ്ടു്. ഈ മൈതാനം പണ്ടു് വെമ്പലനാട്ടരശരുടെ കാലത്തു് കുററപ്പുള്ളികളെ തൂക്കിക്കൊല്ലുന്നതിനുള്ള കൊലക്കളമായി ഉപയോഗിക്കപ്പെട്ടിരുന്നു. അക്കാരണത്താൽ തന്നെ ഈ സ്ഥലത്തിനു "കൊലകണ്ടൻതറപ്പു" എന്നുള്ള പേരു് ഇക്കാലത്തും ശാശ്വതമായി നിലനിന്നുപോരുന്നു. പ്രസ്തുത കിണർ കടമററത്തു "മാറാവു" പണ്ടു് പാതാളലോകത്തു് പോകുവാൻ നിർമ്മിച്ചതാണെന്നും അത്യഗാധമായ ആ കൂപം മൃതിശിക്ഷക്കടിപെട്ട ദുർഭഗന്മാരുടെ പ്രേതപാതത്താൽ മാത്രമാണു് നികന്നുപോയിട്ടുള്ളതെന്നും രാത്രികാലങ്ങളിൽ അതിൽനിന്നും വിവിധവേഷധാരികളായ പ്രേതങ്ങൾ പുറത്തിറങ്ങി മൈതാനത്തു സഞ്ചരിക്കുക സാധാരണമാണെന്നും അക്കാലത്തെ ആളുകളുടെ ഇടയിൽ ഒരു വിശ്വാസമുണ്ടായിരുന്നു. ഏതായാലും ഭൂതപ്രേതാദികളെ ഭയപ്പെട്ടോ, തറപ്പിനു ചുററുമുള്ള കൊടുംകാടുകളിൽ സൈ്വരവിഹാരം ചെയ്യുന്ന ഘോരമൃഗങ്ങളുടെ ക്രൂരദംഷ്ട്രങ്ങളെ അനുസ്മരിച്ചോ, പകലായാലും രാത്രിയായാലും സാധാരണന്മാർ ആരുംതന്നെ കൊലകണ്ടൻതറപ്പിനെ സന്ദർശിക്കാറില്ല. ഈ രഹസ്യം മനസ്സിലാക്കിയിരുന്ന ഏതാനും ചില സ്വകാര്യവർത്തകന്മാർക്കു തങ്ങളുടെ നികൃഷ്ടകർമ്മാനുഷ്ഠാനങ്ങൾക്കു അതൊരു സങ്കേതസ്ഥാനമായും തീർന്നു.

നികേതത്തിൽ ഖഡ്ഗമുഷ്ടിസത്യാദികൾ നടന്ന അന്നു പ്രഭാതത്തിനു അല്പം മുൻപു് കൊലകണ്ടൻതറപ്പിന്റെ വടക്കുവശമുള്ള കൊടുംകാട്ടിൽ ദീർഘകായനായ ഒരാൾ തന്റെ

നെടചാപത്തെ നിലത്തൂന്നി പിൻഭാഗം ഒരു വൃക്ഷത്തിൽ ചാരിവലതുകാലുയർത്തി ഇടത്തെ മുട്ടിൽ ബന്ധിച്ച് എന്തോ ഗൌരവതരമായ ഗാഢചിന്തയിൽ മുഴുകി അങ്ങനെ നില്ക്കുന്നുണ്ടായിരുന്നു. ഇടക്കിടക്ക ആരുടെയോ ആഗമനത്തേ പ്രതീക്ഷിച്ചിട്ടെന്നപോലെ അയാൾ അക്ഷമനായി അങ്ങുമിങ്ങും നോക്കുന്നുണ്ട്. താൻ പ്രതീക്ഷിക്കുന്ന ആൾ വന്നു ചേരുന്നില്ല എന്നു കാണുമ്പോൾ വിസ്തൃതമായ ആ ഫാലപ്രദേശം ഒന്നു ചുളിച്ചു ചില്ലികൾ അല്പം വക്രിച്ച് എന്തോ ചില അസ്വാസ്ഥ്യമെല്ലാം പ്രകടിപ്പിക്കും. അനന്തരം വീണ്ടും തന്റെ നിർബാധമായ മനോരാജ്യത്തിൽ സ്വച്ഛന്ദം വിഹരിക്കും.

ഇങ്ങനെ സമയം അല്പം കഴിഞ്ഞു. പൂർവ്വാദ്രിയെ ഭേദിച്ചു ബാലാർക്കകിരണങ്ങൾ ആ അരണ്യപ്രദേശത്തേയും തറപ്പിനേയും ഒന്നു പോലെ ആശ്ലേഷിച്ചു തുടങ്ങി. എങ്കിലും ഇനിയും ആ ബാലരവിചക്രവാളത്തെ തരണം ചെയ്തു പൂർണ്ണമായി ഉയർന്നിട്ടില്ല. ഈ സമയത്തു തറപ്പിന്റെ തെക്ക് ഭാഗത്തുനിന്നും ഒരു രോദനം കേട്ടു. അയാൾ ഝടുതിയിൽ അങ്ങോട്ടുതിരിഞ്ഞു നോക്കി. ഭീമാകാരനായ ഒരു മനുഷ്യൻ, അർദ്ധനഗ്നയായി, അശ്രുകണങ്ങളോടുകൂടി തന്റെ കുട്ടിയേ മുറുകിപ്പിടിച്ചുകൊണ്ടു കേണത്ഥിക്കുന്ന സുകുമാര ശരീരിണിയായ ഒരു സ്ത്രീയേ നിർദ്ദയം മുമ്പോട്ടു വലിച്ചിഴച്ചുകൊണ്ടു വരുന്നതായിട്ടാണ് അയാൾ കണ്ടതു്. ഈ മൃഗീയവൃത്തി കണ്ട മാത്രയിൽ അയാളുടെ കണ്ണുകൾ ചുവന്നു രൌദ്രപ്രതാപത്തോടുകൂടി ഉജ്വലിച്ചു. ഭീമാകാരമായ വില്ലും നിലത്തുനിന്നും പറിഞ്ഞു ആകാശത്തിലേക്കുയർന്നു. അടുത്തക്ഷണത്തിൽ "ശ്ശൂൽ"ക്കാരാരവത്തോടുകൂടിയ ഒരു രാമബാണം ആ വനാന്തരത്തേയും മൈതാനത്തേയും ഭേദിച്ചുചെന്നു ലാക്കുപിഴക്കാതെ തന്നെ കണ്ടകനായ ആ മനുഷ്യന്റെ ഉത്തമാംഗത്തിൽ തറച്ചു; അയാൾ ഒരു ഗൽഗദരോദനത്തോടുകൂടി പന പോലെ നിലം പതിച്ചു നിത്യശാന്തിയടഞ്ഞു.

സംഭ്രമചിത്തയായ തരുണി ഈ അവിചാരിതസംഭവം കണ്ടു ഞെട്ടിവിറച്ചു പ്രലപനം തുടങ്ങി. അവൾ തന്റെ കുട്ടിയേയും കൊണ്ടു നേരേ കാട്ടിലേക്കുതന്നെ പാഞ്ഞു. പക്ഷെ രണ്ടടി വക്കുന്നതിനുമുമ്പിൽ അവൾ ഭയവിഹ്വലയായി കാൽ തളർന്നു നിലം പതിച്ചു. നമ്മുടെ വില്ലാളി സ്ത്രീയുടെ ഈ

പരിഭ്രമാവസ്ഥ കണ്ടു ആർദ്രചിത്തനായി തിടുക്കത്തിൽ അവ ളുടെ സമീപത്തേക്കു ചെന്നു.

ഭയങ്കരസ്വരൂപനായ ഒരു സത്വം തന്റെ നേക്കു വരു ന്നതുകണ്ടു സ്ത്രീ പൂർവ്വാധികം ഭയപ്പെട്ടു "പൊന്നങ്ങുന്നേ എ ന്നെ കൊല്ലല്ലേ, ഞാൻ ഒരു കുറേറാം ചെയ്തില്ലേ" എന്നെല്ലാം ചില മുറവിളികളും രോദനങ്ങളും തുടങ്ങി. അയാറം സകരുണം അടുത്തുചെന്നു സാന്ത്വനവാക്കുകറം പറഞ്ഞു സ്ത്രീയേ സമാശ്വ സിപ്പിച്ചു. അനന്തരം അയാറം ഒരു ന്യായാധിപതിയുടെ ഗൌ രവത്തോടുകൂടി അവളുടെ ചരിത്രസംക്ഷേപമെന്തെന്നു ചോ ദ്യം ചെയ്തു.

"പൊന്നങ്ങുന്നേ. ഞാനൊരു കുറേറാം ചെയ്തില്ലേ, എ ന്നെക്കൊല്ലല്ലേ. ഞാനും എന്റെ കുഞ്ഞും ഗതികെട്ട സാധു ക്കളാണേ."

ഇതരൻ—"ഛീ! മൂശേട്ടേ, അതോ നിന്നോടു ചോദിച്ചതു. നിന്റെ വീടെവിടെ? നീ ഇവിടെ എങ്ങനെ വന്നു? ഈ മരി ച്ചുകിടക്കുന്നവനാരു? പറ, വിശദമായി പറ. വേഗം."

സ്ത്രീ—"എന്റെ വീടു കുറേറാട്ടേയാണു്. വെമ്പള്ളിക്കാ വിനടുത്തു കെഴക്കേ നടേല്. പേരു കാർത്ത്യാനീന്നു. ഇയ്യേര ന്നെ ബലാല്ക്കാരമായിട്ടു പിടിച്ചു വലിച്ചുകൊണ്ടുപോന്നു.

ഇതരൻ—"എന്തിനു?"

സ്ത്രീ—"ഇന്നലെ എന്റെ വീട്ടിവന്നുകെടന്നു. അയാളു ളെവ്യൂരെ ചേവക്കാരനാണു്. അവിടുന്നു ഒത്തിരി മൊതലു അയാളപഹരിച്ചിട്ടൊണ്ടെന്നും അതും കൊണ്ടു വെളുക്കുംമുമ്പു നാടുവിട്ടു നമ്മക്കൊന്നിച്ചു കടന്നുകളേണോന്നും അയാളു പറ ഞ്ഞു. ഞാൻ നേരു വിച്ചരിച്ചു കൂടെപൊറപ്പെട്ടു. ഇവിടെ വന്നപ്പം എന്നെ ഇവിടെ ഒരു കെനട്ടിപ്പിടിച്ചിട്ടു കൊല്ലാനാ ണെന്നു പറഞ്ഞു. അപ്പം ഞാം നിലവിളിച്ചു. ഇതാണു തത്ത്യം. പൊന്നേമാനാണെ ഇതാണു തത്ത്യം."

കുറേറാട്ടു കാർത്ത്യായനിയുടെ പ്രശസ്തിയെപ്പററി നമ്മുടെ വില്ലാളിയും പല സന്ദർഭങ്ങളിലും കേട്ടിട്ടുണ്ടായിരുന്നതുകൊണ്ടു അവറംക്കനുയോജ്യമായിരുന്ന അപമൃതിയെ പ്രതിബന്ധിച്ച തന്റെ അവിവേകത്തെപ്പററി അയാറം അല്പമൊന്നു പശ്ചാ ത്തപിച്ചു. എങ്കിലും താൻ ഇനി ആ പാതകം ചെയ്ക സാഹ സമെന്നുതന്നെതീർച്ചപ്പെടുത്തി. മാടൻപപ്പു അവളെ കൊലപ്പെ ടുത്തുന്നതിനൊരുമ്പെട്ട ഹേതുവെന്തെന്നാരാഞ്ഞുതുടങ്ങി.

"എടീ, കുലടേ, സത്യം പറയണം, ഇവൻ നിന്നെ കല പ്പെടുത്തുന്നതിനുദ്ദേശിപ്പാൻ കാരണമെന്തു്. ഹും?"

"അടിയത്തിനറിഞ്ഞുകൂടാ. ഒളവൂരെ അങ്ങുന്നു പറഞ്ഞി ട്ടായിരിക്കും".

"ഉളവൂരേ അങ്ങുന്നുമായി നിനക്കെന്തിടപാടു്? സത്യം വേണം പറവാൻ".

"ഹും—ഉൗ-ഞാമ്പറയാം ഇപ്പം പറയാം. എന്റെ അങ്ങു ന്നല്ലേ എന്നെ രക്ഷിക്കണേ".

"ശ് ച്ചും-പറയാനല്ലേ പറഞ്ഞതു്, അല്ലെങ്കിൽ നിന്റെ തല രണ്ടുകഷണം ഉം-ക്ഷണം".

"ഇവരു രണ്ടുപേരും കൂടെ അവിടെ വരാറൊണ്ടാരുന്നു. അന്നൊക്കെ പപ്പുച്ചേട്ടൻ പൊറത്തു കെടക്കേയൊള്ളൂ. അതുകൊണ്ടയക്കതെന്നോടൊരു മുഷിച്ചിലുമൊണ്ടു. ഈ കുഞ്ഞു് ഒളവൂരേമാൻേറയാണു്. അത്തേഹം എന്നെ പെയ പ്പിച്ചു, വീട്ടിനു പൊറത്താക്കി. സംഗതി പൊറത്താക്കരു തെന്നും ചെലവിനു തരാമെന്നും അന്നു പലപ്പം പറഞ്ഞെ ങ്കിലും ഒരു കാശുപോലും ഇതുവരെ തന്നിട്ടില്ല. ഞങ്ങളു തെണ്ടിത്തിരിഞ്ഞും പഞ്ഞം കെടന്നും പൊറുതിമുട്ടി ഇന്നലെ അങ്ങേരടെ വീട്ടിച്ചെന്നു. അപ്പം അങ്ങേരു എന്നെ ഒത്തിരി ശകാരിച്ചു പത്തുരൂപാ തന്നു സംഗതി ഒന്നും പുറത്താക്കരു തെന്നും നാളെ ബാക്കികൂടി തരാമെന്നും പറഞ്ഞയച്ചു. പിറേറന്നു അടിയൻ രൂപായ്ക്കു ചെല്ലുമെന്നോത്തും വസ്തുത യൊക്കെ പുറത്താകുമെന്നു പേടിച്ചും പപ്പുചേട്ടനെ അങ്ങോട്ടു പറഞ്ഞു വിട്ടതായിരിക്കും."

കാർത്ത്യായനിയുടെ വിവരണത്തിൽ നിന്നു് സംഗതിക ളുടെ പരമാത്ഥമേതാണ്ടെല്ലാം അദ്ദേഹത്തിനു മനസ്സിലായി. കയ്മളുടെ ദുർവൃത്തിയേപ്പററിയും സാധുദ്രോഹത്തെപ്പററിയും അദ്ദേഹം പലപ്പോഴും കേട്ടിട്ടുമുണ്ടു്. എതായാലും ഇതു് ഒരു തക്ക അവസരം തന്നെയെന്നും അയാളെ ഒരു നല്ല പാഠം പഠിപ്പിക്കണമെന്നും തന്നെ ആ വില്ലാളിവീരൻ തീരുമാ നിച്ചു.

"എടീ കുലടേ, നീ നിന്റെ ദുർവൃത്തിക്കു തക്ക പരി ഹാരം ഇന്നനുഭവിക്കണം. ഇനി മനുഷ്യരെ മിരട്ടിച്ചതിക്കുന്ന തിനു് നീ ലോകത്തിൽ ജീവിച്ചിരിക്കയില്ല" എന്നു പറഞ്ഞു കൊണ്ടു് അയാരം വാല്ലുകുലച്ചുപിടിച്ചു. കാർത്ത്യായനി ആലി

ലപോലെ തുള്ളിത്തുടങ്ങി. എന്റെ പൊന്നങ്ങത്തേ ഞാനിനി എന്റെ കഴുത്തേ ഉയിരൊള്ളപ്പം ഇത്തരം ഒരു പ്രവൃത്തി ചെയ്യേല സത്യം. എന്റെ അങ്ങത്താണ കാളിയാങ്ക പവോതിയാണ സത്യം എന്റെ പൊന്നങ്ങുന്നല്ലേ, എന്നെ കൊല്ലല്ലേ. എന്റെ കുഞ്ഞിനെ ഓത്തെന്നെ വിടണേ."

കറോട്ടു കാർത്ത്യായനിയുടെ പ്രതിജ്ഞകളും പ്രലപനങ്ങളും കേട്ടു് അല്പമൊരു പുഞ്ചിരിയോടുകൂടി അയാൾ തന്റെ കലവില്ലിനെ പിൻവലിച്ചു. അനന്തരം ഒരു സദ്വൃത്തയായി മേലിൽ കഴിച്ചുകൊള്ളാമെന്നു് പല ഉരു അവളെക്കൊണ്ടു് സത്യവും ചെയ്യിച്ചു.

"നീ എഴുന്നേററു് കുട്ടിയേയുംകൊണ്ടു് നേരെ ഉളൂരേക്കു പോകണം. നിനക്കും കുട്ടിക്കും മരണപര്യന്തം ചിലവിനു തന്നു സംരക്ഷിക്കുന്നതിനു് "പന്തിരിമല്ലൻ" കല്പിച്ചിരിക്കുന്നു എന്നവനോടു പറയണം. അവൻ ആ ആജ്ഞയെ നിഷേധിക്കുന്നു എങ്കിൽ അനുഭവം വേറെയുണ്ടു്. ഉം — നട".

"പന്തിരമല്ലൻ'' എന്ന നാമശ്രവണമാത്രത്തിൽ കാർത്ത്യായനിയും ഒന്നു ഞെട്ടിവിറച്ചു് വിയർത്തുപോയി. ദുർജ്ജനങ്ങൾക്കു കണ്ഠകോദാലിയും സാധുജനതക്കു് അനുഗ്രഹഭണ്ഡാഗാരവുമായ ഈ നാമം അക്കാലത്തു് ഉത്തരതിരുവിതാംകൂറിൽ മിക്കസ്ഥലങ്ങളിലും സുപരിചിതമായിരുന്നെങ്കിലും പന്തിരിമല്ലന്റെ നീതിയുടെ ഖഡ്ഗം അപ്പഴപ്പോൾ അനുഭവിക്കുന്നതല്ലാതെ ആ വിശിഷ്ടപുരുഷന്റെ യഥാർത്ഥരൂപം കണ്ടു കാമനിവൃത്തി വരുത്തിയിട്ടുള്ളവർ വളരെ ചുരുങ്ങും. തന്നെയുമല്ല പന്തിരി വേഷച്ഛന്നനായി പലപ്പോഴും പല സ്ഥലങ്ങളിലും സഞ്ചരിക്കുമെന്നും അയാളുടെ രക്ഷാശിക്ഷണങ്ങൾ അപ്രതീക്ഷിതമായും അവിചാരിതമായും അനുഭവസ്ഥമാകുമെന്നും ജനതാമദ്ധ്യത്തിൽ പൊതുവേ ഒരു വിശ്വാസമുണ്ടായിരുന്നതുകൊണ്ടു അപകൃതാനർത്ഥങ്ങളെല്ലാം പന്തിരിയുടെ കോപമെന്നും അനുഗ്രഹലാഭങ്ങളെല്ലാം മല്ലന്റെ പ്രസാദമെന്നും പലരും വ്യാഖ്യാനിച്ചും പോന്നു. ഏതായാലും ദുർവൃത്തന്മാക്കു് പന്തിരിമല്ലന്റെ നാമശ്രവണം തന്നെ ഭയഹേതുകമായിരുന്നതിനാൽ കഴിവുള്ളപ്പോഴെല്ലാം അവർ അതിൽ നിന്നും വിരമിച്ചിരിക്കുന്നതിനു തന്നെ ശ്രമിച്ചു. അഞ്ചാമദ്ധ്യായത്തിൽ അമ്മിണി കൊക്കരയാശാനോടു പറയുന്നതു ഈ പന്തിരിമല്ലനേക്കുറിച്ചു തന്നെയാണു്.

ആ കേസരിവീരൻെറ ദംഷ്ട്രങ്ങളിൽ നിന്നും താൻ വിമുക്തയായി എന്നു കണ്ടു കാർത്ത്യായനി അത്യധികം സന്തോഷിച്ചു. അടുത്ത ക്ഷണത്തിൽ അവളുടെ കൃതജ്ഞത അശ്രുരൂപത്തിൽ പ്രവഹിച്ചുതുടങ്ങി. യഥാർത്ഥത്തിൽ ദുർവൃത്തപദ്ധതിയിൽ കാലയാപനം ചെയ്തു പോന്നിട്ടുള്ള തനിക്കു അനുയോജ്യമായ ഒരു ദൈവശിക്ഷ ആസന്നമായിരുന്നിട്ടും ആ ഭയങ്കരവിധിയിൽ നിന്നും തന്നെ വിമുക്തയാക്കി എന്നു തന്നെയല്ല വഞ്ചകനായ കയ്യളിൽനിന്നും തനിക്കു നിത്യതക്കുള്ള മാർഗ്ഗവും ഉണ്ടാക്കിച്ചു തരാമെന്നു സകരുണം ഭരമേററ ആ ദിവ്യസ്വരൂപൻെറ മഹാമനസ്കതയിൽ അവൾ ആശ്ചര്യപ്പെട്ടു. ഇതഃപര്യന്തമുള്ള തൻെറ ദുർമ്മാർഗ്ഗങ്ങളെ സർവ്വത്ര പരിത്യജിച്ചു മേലാൽ പന്തിരിയുടെ അനുഗ്രഹാനുകൂല്യങ്ങൾക്കനുരൂപ പാത്രമായിത്തന്നെ ജീവിതശിഷ്ടം നയിക്കുന്നതിനും ഹൃദയംഗമമായി അവൾ നിശ്ചയിച്ചുറച്ചു. എങ്കിലും തല്ക്കാലം ഉളവൃരേക്കു പോകുന്നതിനുണ്ടായ മല്ലൻെറ ആജ്ഞ കേട്ടപ്പോഴാണു് കയ്യൻ അവിടെയില്ലെന്നും തലേദിവസം തന്നെ യോഗീവാടത്തിലേക്കു പുറപ്പെട്ടിരിക്കുന്നു എന്നുമുള്ള വൃത്താന്തം താൻ നേരത്തെ കേട്ടിരുന്ന സംഗതി അവൾക്കു ഓർമ്മ വന്നതു്. അവൾ പറഞ്ഞു.

"ഏമാൻ അവിടില്ല. കാഞ്ഞരത്താനത്തേ മുനിയെ കാണാൻ പോയിരിക്കുന്നു. ഇന്നേ തിരിച്ചുവരൂ."

രാമു യോഗികളുടെ നാമങ്ങൾ ഒരുമിച്ചു കേട്ടമാത്രയിൽ പെട്ടെന്നു ചില ശങ്കാവേശങ്ങൾ പന്തിരിയിൽ കടന്നുകൂടി. പ്രസ്തുത യോഗിയുടെ പുറപ്പാടിനെപ്പററി താൻ പ്രതിനിമിഷമെന്നപോലെ ഓരോ കഥാവിശേഷങ്ങൾ കേട്ടുകൊണ്ടിരുന്നെങ്കിലും "ഉദരമൂല"ന്യായത്തെ ആധാരമാക്കി അയാൾ ആ വക കഥകളുടെ സാധുതയെ ആദ്യം അത്രതന്നെ ഗൌനിച്ചില്ല. എന്നാൽ ചില അനന്തരസംഭവങ്ങൾ തനിക്കുതന്നെ അനുഭവസ്ഥങ്ങളായി തീർന്നപ്പോൾ കാര്യകാരണബുദ്ധ്യാ യോഗിവര്യൻെറ നികേതപ്രസ്ഥാനത്തിൻെറ ചില ഉള്ളുകള്ളികൾ തനിക്കു ദൃശ്യമായതുപോലെ പന്തിരിക്കുതോന്നി. ഈ വകസംശയങ്ങളുടെ യാഥാർത്ഥ്യത്തെ ആരാഞ്ഞറിയുന്നതിലേക്കായി അയാൾ അന്നുമുതൽ ബദ്ധശ്രദ്ധനായുമിരുന്നു. അന്നു പ്രഭാതത്തിലും തൻെറ അന്വേഷണഫലങ്ങളിൽ ഒന്നിനെ പ്രതീക്ഷിച്ചു നിൽക്കുകയിലാണു മുൻ വിവരിച്ച സംഭവങ്ങൾ യാ

ദൃശ്യകമായി നടന്നതു്. ഇങ്ങനെ ഒക്കെയാണെങ്കിലും ഈ സന്ദർഭത്തിൽ ആ മഹാശയനിൽ ഉൽഭൂതമായതുപോലെ അത്ര ഗൌരവതരമായ സംശയപരമ്പരകൾ അയാളിൽ മുമ്പു കടന്നുകൂടിയിരുന്നില്ല.

രാമുണ്ണിക്കയ്മളുടെ ജീവിതരീതിയേപ്പററിയും അയാളുടെ രാജദ്രോഹോദ്യമങ്ങളായ നടപടികളേപ്പററിയും നേരത്തേ പന്തിരിക്കു യഥാൎത്ഥമായ ജ്ഞാനമുണ്ടായിരുന്നതുകൊണ്ടു് തിരുവിതാംകൂർ രാജ്യത്തിനു് ഈ ഇട നേരിട്ടിട്ടുള്ള അപാരമായ ഒരു വിപത്തിൽ കയ്മളുടെ കൈതന്നെ മുന്നിട്ടു നിന്നിരിക്കണമെന്നു് അയാൾക്കു പൂൎണ്ണവിശ്വാസമുണ്ടായിരുന്നു. ഈ സന്ദർഭത്തിൽ പ്രസ്തുത സംഗതിയുടെ യഥാൎത്ഥമറിയുന്നതിനു് അയാൾ ഒരു തക്ക സന്ദർഭം പാൎത്തിരിക്കയുമാണു്. എന്നാൽ ഇപ്പോൾ കാഞ്ഞരത്താനത്തെ മുനിയുമായി കയ്മൾക്കുള്ള കൂട്ടുകെട്ടുകളേപ്പററി ആദ്യമായി കേട്ട മാത്രയിൽ തന്നെ ആ ദീർഘദൃഷ്ടികൾ ചില ഗൌരവതരങ്ങളായ വിനാശബീജങ്ങളേ വിലോകനം ചെയ്തു. ഈ സംഭവം അയാളെ പൂൎവ്വാപരി തപ്തചിത്തനാക്കി. ഈ സന്ദർഭത്തിൽ കരണീയമെന്തെന്നും അയാളുടെ ക്ഷിപ്രബുദ്ധി അപ്പോൾതന്നെ നിർദ്ദേശിച്ചുകഴിഞ്ഞു. രണ്ടായാലും അന്നുതന്നെ തന്റെ സംശയനിവൃത്തി വരുത്തുന്നതിനു് അയാൾ തീരുമാനിച്ചു് അരയിൽ തോലുറയോടുചേൎത്തു ബന്ധിച്ചിരുന്ന ഒരു കൊമ്പുകുഴൽ എടുത്തു് ഒന്നു ആലാപിച്ചു. ശ്രവണമധുരമായ ഒരു കാഹളധ്വനി വനാന്തരത്തിൽ പടൎന്നു് ഭയാനകമായ ഒരു മുഴക്കത്തോടുകൂടി അവിടെ മറെറാലിക്കൊണ്ടു. ഉത്തരക്ഷണത്തിൽ കടിബന്ധത്തെ രോമസമൃദ്ധിയോടുകൂടിയ തോൽച്ചുട്ടുകളാൽ ആച്ഛാദനം ചെയ്തു അർദ്ധനഗ്നരായ എട്ടുപത്തു കാട്ടാളമല്ലന്മാർ ചാപബാണങ്ങളണിഞ്ഞു് വിപിനാന്തർഭാഗത്തുനിന്നും അവിടെ ആഗതരായി.

"ചെമ്പൻകുട്ടി ഇതുവരെ തിരിച്ചുവരാത്തതെന്താണു്, അവന്റെ കൂടെ എത്രപേർ പോയിട്ടുണ്ടു്?"

ഒരുവൻ—"കൂടെ ആരുമില്ല. അയാൾ മാത്രം മതിയെന്നാണു് പറഞ്ഞതു്."

പന്തിരി—"ഹും കോമട്ടി; മാത്രം മതിയെന്നാരുപറഞ്ഞു. ഈ തുമ്പുകെട്ട കൂട്ടത്തിനെ ഒരു കാൎയ്യത്തിനയച്ചാലും നടപ്പില്ല. കണ്ടില്ലേ എത്ര ദിവസമായി പട്ടിയുടെകൂട്ടു പിറ

കെ മണത്തോണ്ടു നടക്കുന്നു. എന്നിട്ടെന്തു ഫലമുണ്ടായി?”
“ഹും” എന്നുള്ള പിന്തിരിയുടെ ഇടിനാദഗർജ്ജനം കേട്ട് അവർ ഒന്നു ഞെട്ടി. “എന്തു ചെമ്പനാണ്” അങ്ങന്നേ പറഞ്ഞതു്. അടിയങ്ങളൊന്നും പിഴച്ചില്ല. ആരും അധികമുണ്ടായാൽ മററുള്ളവക്കു സംശയത്തിനു വഴിയുണ്ടെന്നവൻ പറഞ്ഞു.’’

“പന്നിക്കപെറന്നവൻ അവനിങ്ങു വരട്ടെ. ഉം–ആട്ടെ. നിങ്ങളിൽ രണ്ടുപേർ ആനപ്പാറയുടെ അടുത്തുപോയി നില്ക്കണം; രണ്ടുപേർ ചോലാമുക്കിലും; മററുള്ളവർ ഇവിടെ തന്നെ നില്ക്കട്ടെ. ഒളവൂരെ ആ അയാൾ ഈ വഴിക്കെങ്ങാനും വന്നെങ്കിൽ പിടിച്ചിവിടെ കൊണ്ടുവരണം. എതിർത്തെങ്കിൽ കൊമ്പുവിളിക്കണം. ഞങ്ങൾ ഉടനെത്തിക്കൊള്ളാം. അപകടത്തിലായാലും കയ്മളേ കൊല്ലരുതു്. പറഞ്ഞതു മനസ്സിലായോ? ഉം പോകാം.”

കല്പന കിട്ടിയ ഉടൻ നാലുപേർ അവിടെനിന്നും ഓടി. ഒരാൾ മല്ലൻെറ നിർദ്ദേശമനുസരിച്ചു കാർത്ത്യായനിയുടെ പാറാപ്പുള്ളിയായി ഗാട്ടുകൂടി. ശേഷിച്ച ആറു വില്ലാളികളും മല്ലനും കൂടി തറപ്പിൽനിന്നും കഷ്ടിച്ചു മുക്കാൽ മൈൽ തെക്കുമാറിയുള്ള ഒരു നാട്ടുവഴിയുടെ സമീപത്തു പതുങ്ങിക്കൂടി.

സമയം അല്പം കഴിഞ്ഞു ഉദ്ദേശം ഏഴെട്ടുനാഴിക പുലന്നപ്പോഴേക്കും പടിഞ്ഞാറുനിന്നും മേനാമൂളികളുടെ ആരവം മുഴങ്ങിത്തുടങ്ങി. അകമ്പടിക്കാരുടെ ആർപ്പുവിളികളും പോണ്ടന്മാരുടെ ഏലാമൂളലും കയ്മളുടെ ഇടക്കിടെയുള്ള ആജ്ഞാധ്വനികളും കേട്ടുതുടങ്ങി. മല്ലനും കൂട്ടരും നിശ്ശബ്ദരായി ഓരോ വൃക്ഷങ്ങളുടെ പിറകിൽ പതുങ്ങിക്കൂടി. അല്പനിമിഷങ്ങൾക്കിടയിൽ ഘോഷയാത്ര പന്തിരിയും കൂട്ടരും പതിങ്ങിയിരിക്കുന്ന കാട്ടിൻെറ സമീപമെത്തി. ആട്ടവും, പാട്ടും, കൂത്തും, തകൃതിയുമെല്ലാം പൊടിപൊടിക്കുന്നു. ഉന്മത്തചിത്തനായ കയ്മൾ ഇടക്കിടെ ‘ബലേ’ പറഞ്ഞു തൻെറ സേവകസംഘത്തിൻെറ ഉത്സാഹത്തെ വർദ്ധിപ്പിക്കുന്നു. ഇതിനിടയിൽ എവിടെനിന്നോ ഒരു ഒളിബാണം ചീറിയടുത്തു അനുചരന്മാരിൽ ഒരുവൻെറ കഷണ്ടിത്തലയെ ആച്ഛാദനം ചെയ്തിരുന്ന തോർത്തുമുണ്ടിനെ അപഹരിച്ചുകൊണ്ടു അല്പം അകലെ ചെന്നുവീണു. യാത്രാസംഘത്തിൻെറ ആർപ്പുകളും കോലാഹലങ്ങളും പൊടുന്നനവേ നിലച്ചു. ഒരു അസാധാരണസം

ഭ്രമം ആ സംഘത്തിൽ സൎവത്ര വ്യാപിച്ചു. എല്ലാവരുടേയും ദൃഷ്ടികൾ വനാന്തർഭാഗത്തേക്കു തിരിഞ്ഞു. അവിടേ വൃക്ഷങ്ങൾക്കിടയിൽ ഒരു നിഴൽ മറയുന്നതുപോലെ കയ്മൾക്കുതോന്നി. "പിടി അവനെ" എന്നു കയ്മളുടെ കല്പന പുറപ്പെട്ടതും എട്ടുപത്താളുകൾ വെടിയേററ പന്നിയേപ്പോലെ കാട്ടിലേക്കു പാഞ്ഞതും ഒന്നായിക്കഴിഞ്ഞു. അപ്പോഴേക്കും അപ്രത്യക്ഷനായ മനുഷ്യൻ മറെറാരുമാർഗ്ഗത്തിൽക്കൂടി വഴിയിൽ പ്രവേശിച്ച് കയ്മളെ അഭിവാദ്യം ചെയ്തുനിന്നു. ഇതുകണ്ടു് കാട്ടിലേക്കു പാഞ്ഞ കൂട്ടർ അയാളുടെ നേക്കു തിരിച്ചു. തങ്ങളുടെ മാൎഗ്ഗവിഘ്നം വരുത്തിയ ഖലൻെറ ഉള്ളു ശമിപ്പിക്കുന്നതിനു ബദ്ധകങ്കണരായിപ്പുറപ്പെട്ട അസുരസംഘം ആഗതനായ പുരുഷൻെറ കായപുഷ്ടിയും ദൈർഘ്യവും പൌരുഷഗാംഭീൎയ്യങ്ങളുംകണ്ടു് തെല്ലൊന്നു ശങ്കിച്ചുപിന്മാറി.

"പിടിയടാ ആ ധിക്കാരിയേ, അടി അവൻെറ കന്നത്തു്" എന്നു പല്ലക്കിൽനിന്നും വീണ്ടുമൊരു ആജ്ഞാധ്വനി മുഴങ്ങി. സേവകസംഘത്തിലെ ഒരു പ്രമാണി നായകൻെറ കല്പനയെ ശിരസാവഹിച്ചു ഒന്നു മുൻകുതികൊണ്ടു് ആഗതനെ പ്രഹരിക്കുന്നതിനായി കാലുയൎത്തി. "തകൃതൈ" എന്നൊന്നു കരണം മറിച്ചിലോടുകൂടി അയാൾ ഉത്തരക്ഷണത്തിൽ നിലം പതിച്ചു. അടുത്ത ക്ഷണത്തിൽ കാട്ടിൽനിന്നുമുണ്ടായ ഒരു ശരവൎഷം അനുചരസംഘത്തെ സകരുണം ആശ്ലേഷിച്ചു. ഒന്നുരണ്ടുപേർ അസ്ത്രമേററു നിലംപതിച്ചതോടുകൂടി മററുള്ളവർ ജീവനുംകൊണ്ടു നാലുപാടും ഓടിത്തുടങ്ങി. അല്പം കഴിഞ്ഞപ്പോൾ അശരണനായ കയ്മളും പന്തിരിയും ഒന്നു രണ്ടു മൃതശരീരങ്ങളും മാത്രം അവിടെ ശേഷിച്ചു. "പുറത്തേക്കിറങ്ങണം" എന്നുണ്ടായ മല്ലൻെറ ആജ്ഞയെ അനുസരിച്ചു ആലിലപോലെ വിറച്ചുകൊണ്ടു കയ്മൾ പല്ലക്കിൽ നിന്നും വെളിക്കിറങ്ങി. കയ്മളേയുംകൊണ്ടു തന്നെ അനുഗമിക്കുന്നതിനു അനുചരന്മാരെ ആംഗ്യംകൊണ്ടു നിർദ്ദേശിച്ചിട്ടു പന്തിരി അവിടെ നിന്നും നേരേ കൊലകണ്ടൻതറപ്പിലേക്കു തിരിച്ചു.

തറപ്പിൽ എത്തിയതിൻെറ ശേഷം പന്തിരി അല്പമുയന്ന ഒരു പാറയിൽ തൻെറ ന്യായാസനമുറപ്പിച്ചു. കയ്മൾ ശിക്ഷാർഹനായ ഒരപരാധിയേപ്പോലെ മല്ലൻെറമുമ്പിൽ നമ്രമുഖനായി നിലകൊണ്ടു. അയാൾ തൻെറ പരിഭ്രമത്തിനിടയിൽ സമീപവൎത്തിനിയായ കാർത്തിയായനിയേ ദൎശിച്ചതേ ഇല്ല.

മല്ലൻ "എടാ നിൻെറ പ്രതാപമെല്ലാം ഇപ്പോളെവിടെ? നീതന്നെയല്ലേ ഉളവൂർ രാമക്കയ്മൾ?"

കയ്മൾ തൻെറ മുഖമുയത്താതെ തറയിൽ തന്നെനോക്കിക്കൊണ്ട ഇടറിയ സ്വരത്തിൽ "അതെ" എന്നു മാത്രമുത്തരിച്ചു.

മല്ലൻ—"നീ ഈ സ്ത്രീയേ അറിയുമോ?"

രാമക്കയ്മൾ സ്ത്രീയെന്ന കേട്ടപ്പോൾ തലയുയത്തി ചുററും നോക്കി. അല്പമകലയായി കുട്ടിയേയും വഹിച്ചുകൊണ്ട നില്ക്കുന്ന കാർത്ത്യായനിയേ കണ്ടപ്പോൾ അയാൾ വിദ്യുത്പാതമേററതുപോലെ ഒന്ന് ഞെട്ടി. തലേദിവസം തൻെറ യാത്രാമുഹൂർത്തത്തിൽ അശുഭകാരിണിയായിവന്ന് തന്നെ അലട്ടിയ ആ കുലടതന്നെ തൻെറ വിനാശത്തിനും കാരണമായി എന്ന് കണ്ടപ്പോൾ പെരും പ്രതാപികൾക്കും അനിവാര്യ്യങ്ങളായ വിപത്തുകൾ അസംഭവ്യങ്ങളല്ലെന്ന് തൻെറ പൂർവ്വനിശ്ചയത്തിനെതിരായി അയാൾ തീരുമാനിച്ചു. എങ്കിലും മാടൻ പപ്പുവിൻെറ കാട്ടുകൈക്കേൾപ്പിച്ചുകൊടുത്ത ഈ സൈരിണി പ്രബലനായ ഒരു തസ്കരപ്രമാണിയുടെ സേവപിടിച്ച് തന്നോട്ട പ്രതികാരം ചോദിക്കുവാൻ വന്നിരിക്കുന്നതിൻെറ വൈചിത്ര്യത്തെപ്പററി ചിന്തിച്ചപ്പോൾ അത്ഭുതമോ, കോപമോ, ലജ്ജയോ എല്ലാംകൂടിഒന്നായിച്ചേൎന്ന് അയാളെ വിവശനാക്കി. മല്ലൻെറ ആജ്ഞയെത്തുടൎന്ന് കാർത്ത്യായനിയെ ഒരു നോക്കു കണ്ടമാത്രയിൽ തന്നെ അയാൾ കുണ്ഠിതഭാരത്താൽ തലകുനിച്ച് വീണ്ടും നിശ്ശബ്ദനായി നിന്നു.

"നിൻെറ ഗോഷ്ഠികൾക്കുള്ള സമയമിതല്ല. ചോദിക്കുന്നതിന്ന് സമാധാനം പറയണം. അല്ലെങ്കിൽ അനുഭവമുണ്ട്"

അയാൾ ലജ്ജാഭാരത്താൽ പരവശനായി "അറിയും" എന്നുമാത്രമുച്ചരിച്ചു.

മല്ലൻ—"(മന്ദഹാസത്തോടുകൂടി) എങ്ങനെയുള്ള പരിചയമാണ്?"

കയ്മൾ—"അവൾ എൻെറ ആശ്രയത്തിലുള്ള ഒരു സ്ത്രീയാണ്."

മല്ലൻ—"ഏതുവിധത്തിലാണ് അവൾ നിന്നെആശ്രയിച്ചിരിക്കുന്നതു്?"

കയ്മൾ—"എൻെറ പറമ്പിൽ കിടക്കുന്നവളാണ്."

മല്ലൻ—(വീണ്ടും മന്ദഹസിച്ചുകൊണ്ട് "ആ ബന്ധം മാത്രമേയുള്ളോ?"

കയ്മറം—"അല്ലാതൊന്നുമില്ല."

മല്ലൻ—"ഈ കുട്ടിയെ നീ അറിയുമോ?"

കയ്മറം—"അവളുടെ കുട്ടിയാണെന്നറിയും"

മല്ലൻ—"നിന്റെ കുട്ടിയാണെന്നറിഞ്ഞുകൂടേ?"

കയ്മറം വല്ലാതെ വിറച്ചുതുടങ്ങി. "അവിടന്നു എന്നെ അവമാനിക്കരുതു്. ഞാൻ ഒരു നല്ല തറവാട്ടുകാരനാണ്. വല്ല പെഴച്ച പെണ്ണുങ്ങളും പറയുന്നതുകേട്ടു എന്നെ കുററപ്പെടുത്തുന്നതു സങ്കടമാണ്. ഇവറം ഒരു ദുർവൃത്തയാണെന്നെനിക്കറിയാം. അതുകൊണ്ടു് അവളുടെ അച്ഛനും അമ്മാവനും അവളെ ഭ്രഷ്ടു് വിധിച്ചു പുറത്തിറക്കിയിരിക്കയാണ്. ഗതികെട്ട കൂട്ടം സ്വയരക്ഷക്ക യോഗ്യന്മാരെ കൂടിയും അപരാധം പറഞ്ഞു ഭയപ്പെടുത്തും. അതൊന്നും കേട്ടു അവിടന്നു വിശ്വസിക്കരുതു്."

"എന്റെ പൊന്നേമനേ, ഇങ്ങേരി പറേണതെല്ലാം പച്ചക്കള്ളമാണ്. ഇതങ്ങേരുടെ കുട്ടിയാണെന്നു മൊഖത്തുനോക്കിയാ അറിയാം. അങ്ങേരെനിക്ക ചെലവിനു തന്നുകൊ—" എന്നെല്ലാം കാർത്ത്യായനി സ്വഭാഗം ന്യായവാദം തുടന്നു എങ്കിലും" "ഛും" എന്നുണ്ടായ മല്ലന്റെ ഒരു ആട്ടേററു അവറം ഭയന്നു വിറച്ചു തന്റെ വാദം പൂർത്തിയാക്കാതെ തന്നെ വിരമിച്ചു.

മല്ലൻ—"എന്തെടാ പറഞ്ഞതു്, പെഴച്ചപെണ്ണോ? അവളേ പെഴപ്പിച്ച നീ തന്നെയല്ലേ അതിനും ഉത്തരവാദി? സത്യം പറയണം. അല്ലെങ്കിൽ കൂരമ്പുകൊണ്ടു നിന്റെ തല പൊളിഞ്ഞുപോകും."

കയ്മറം—"ഇതെല്ലാം എന്റെ പക്കൽനിന്നും പണം പിടുങ്ങുന്നതിനുള്ള അവളുടെ വിദ്യയാണെന്നു ഞാൻ സത്യം ചെയ്യാം".

മല്ലൻ—"ആട്ടെ ഇവറം ഇന്നലെ നിന്റെ വീട്ടിൽ വന്നിരുന്നില്ലേ?"

കയ്മറം— "ഉവ്വ്. കുറേ പണം കൊടുത്തില്ലെങ്കിൽ ഞാൻ അവളുമായിട്ടു സേവയാണെന്നു പറഞ്ഞു നടക്കുമെന്നും പറഞ്ഞു ഭീഷണി കൂട്ടി. ഉടൻ ഞാനവളേ പിടിച്ചു പടിക്കു പുറത്താക്കി കതകു അടച്ചുകളഞ്ഞു."

മല്ലൻ—"പിന്നീടാണോ ഈ ബാധയേ നീക്കുന്നതിനു മാടൻ പപ്പുവിനേ നിയോഗിച്ചതു്".

കയ്മൾ—അയ്യോ ഞാനൊന്നും നിയോഗിച്ചില്ല. ഞാൻ വീട്ടീന്നു പോകുമ്പോൾ ചേലാമററം ചേരിക്കലിൽ പോകുന്നതിനു പപ്പുവിനെ ശട്ടംകെട്ടിയിട്ടാണു പോന്നതു്."

മല്ലൻ—"അപ്പോൾ നീ സത്യം പറയുകയില്ലെന്നു തീർച്ചയാണോ?"

കയ്മൾ—"ഞാൻ പറഞ്ഞതെല്ലാം പരമാൎത്ഥമാണു്."

മല്ലൻ—"എടാ, അയാളെ പിടിച്ചുകെട്ടട്ടെ. ഈ കോമട്ടിയേക്കൊണ്ടു സത്യം പറയിക്കാമോ എന്നു നോക്കട്ടെ."

അടുത്തക്ഷണത്തിൽ രാമക്കയ്മൾ ബന്ധിതനായി. രണ്ടുമൂന്നു വില്ലാളികൾ അല്പമകലെയായി കുലച്ച വില്ലിനെ കയ്മളുടെ നേൎക്കു നീട്ടിക്കൊണ്ടു പന്തിരിയുടേ ആജ്ഞയേ പ്രതീക്ഷിച്ചുനിന്നു.

മല്ലൻ—"എന്താ കൂരമ്പിൻെറ രുചി അറിയണോ സത്യം പറയുന്നോ?"

കയ്മൾ—"അവിടന്നെന്നെ അപമാനിക്കയും ഉപദ്രവിക്കയും ചെയ്യരുതു്. ഞാൻ പരമാൎത്ഥമൊക്കെയാണു അറിയിച്ചതു്. എന്നെ ഉപദ്രവിക്കാതെ വിട്ടയക്കണം. എത്ര പണം വേണമെങ്കിലും ഞാൻ തരാം. കൂടത്തന്നെ ആളയച്ചാൽ മതി."

മല്ലൻ—"എടാ, ദുഷ്ടാ, നിൻെറ പണം കണ്ടു വ്യാമോഹിക്കുന്നവനല്ല പന്തിരിയെന്നു നിനക്കു ഇതുവരെ മനസ്സിലായിട്ടില്ലേ."

ഇത്രസമയവും താൻ ഏതോ ഒരു ദുൎമ്മോഹിയായ തസ്കരപ്രമാണികളുടെ ബന്ധനത്തിൽപെട്ടിരിക്കുന്നു എന്നല്ലാതെ പ്രസിദ്ധനായ പന്തിരിമല്ലൻെറ കണ്ണികളിലാണു താൻ കുടുങ്ങിയിരിക്കുന്നതെന്നുള്ള പരമാൎത്ഥം അയാൾ സ്വപ്നേപി വിചാരിച്ചിരുന്നില്ല. നാല്പതുവണ്ണം നാലുകോൽ നീളത്തിൽ മൂന്നുപറ അരിയുടെ ചോറു ഒരിരുപ്പിൽ തട്ടുന്ന ഭീമാകാരനായ ഒരു രാക്ഷസസത്വം എന്നാണു താൻ പന്തിരിയേപ്പററി പലപ്പോഴും കേട്ടിട്ടുള്ളതെങ്കിലും, തൻെറ മുമ്പിൽ ആസനസ്ഥനായിരിക്കുന്ന ദേഹം ഒട്ടും അസാധാരണത്വമില്ലാത്ത കേവലം ഒരു മനുഷ്യാകാരമാണെന്നു കണ്ടപ്പോൾ മല്ലൻെറ ഈ വീരവാദമെല്ലാം കേവലം ഭോഷ്കുതന്നെയോ എന്നും പ്രബലമായ ഒരു ശങ്ക കയ്മളേബാധിച്ചു. ഏതായാലും ഇത്തരം ഒരു ധീരകൃത്യം ചെയ്തു തന്നെത്തന്നെയും ബന്ധനസ്ഥനാക്കുന്നതിനു

പോരുന്ന ഒരു തസ്കരപ്രമാണിയും അക്കാലത്തു അവിടെങ്ങും വേറെ ഇല്ലല്ലോ എന്നു വിചാരിച്ചപ്പോൾ മല്ലന്റെ വീരവാദങ്ങളൊന്നും കേവലം ഭീഷണികളെന്നു തീൎത്തു വിധിക്കുവാൻ അയാൾക്കു സാധിച്ചില്ല. തൽക്കാലം തന്റെ ഉദ്യോഗകൎത്താവായിരിക്കുന്ന ആൾ ആരായിരുന്നാൽ തന്നെയും സ്വപ്രാബല്യപ്രതാപങ്ങളെല്ലാം നിരുപയോഗങ്ങളെന്നും, സവിനയം അടിപണിയുകതന്നെ യുക്തമെന്നും തീൎമാനിച്ചു അയാൾ പറഞ്ഞു. "അവിടന്നു എന്നെ രക്ഷിക്കണം. ഞാൻ യാതൊരുപദ്രവവും നിങ്ങൾക്കു ചെയ്തിട്ടുള്ളവനല്ല. നേരെ മറിച്ചു എന്തു സഹായവും ചെയ്തുതരുവാൻ ഒരുക്കവുമാണു്. ഈ ദുർവൃത്തയുടെ വാക്കുകൾ വിശ്വസിച്ചു എന്നെ അപമാനിക്കരുതു്. ഞാൻ നിരപരാധിയാണു്."

തന്റെ നിരപരാധിത്വത്തെ നിർഭയം സാധൂകരിക്കുവാൻ കഷ്ടം ഇനിയും പണിപ്പെടുന്നു എന്നു കണ്ടപ്പോൾ മല്ലന്റെ നയനങ്ങൾ ചുവന്നു രോഷാഗ്നി അതുകളിൽനിന്നും ഉദ്ഗമിച്ചുതുടങ്ങി.

മല്ലൻ ഒന്നു് ചീറി അമന്നതിനിടക്കു് ഒരു ബാണം കശ്മലന്റെ വലതുഭുജത്തെ തലോടി തൽക്ലേശനിവാരണത്തിനു് കിട്ടിയ അല്പം മാംസപേശിയേ കവൎന്നുകൊണ്ടു് ഒരു മുദുലഭ്രമണത്തോടുകൂടി നിശ്ചലമായ ആ മന്ദവാതത്തിൽകൂടി ദ്രുതഗമനം ചെയ്തു. "അയ്യോ! ഭഗവാനേ, എന്റെ പൊന്നങ്ങുന്നേ ഞാൻ സത്യമെല്ലാം പറയാം" എന്നു് സഗൽഗദം രോദനം ചെയ്തുകൊണ്ടു് രാമുണ്ണി ഭയവിഹ്വലനായിതുള്ളിത്തുടങ്ങി.

"ഉം—നിന്റെ സത്യമെല്ലാം ഇനി കേൾക്കട്ടെ."

"അവിടന്നു് പറഞ്ഞതെല്ലാം സത്യമാണു്."

"ഈ കുട്ടി നിന്റേതു തന്നെയോ?"

"അതെ."

"ഇവളെ ഈ വിധത്തിൽ നിരാധാരയാക്കിയതു് നീ തന്നെയോ?"

"അതെ."

"ഇന്നലെ ഇവളെ കൊലപ്പെടുത്തുന്നതിനു് ചപ്പുവിനെ നിയോഗിച്ചതും നീതന്നെ?"

"എല്ലാം സത്യമാണു്."

"കൊള്ളാം. നിന്റെ കൃത്യങ്ങൾ ക്ഷന്തവ്യങ്ങളല്ലാത്ത അപരാധങ്ങളാണെന്നു് നീ തന്നെ സമ്മതിക്കുന്നോ?"

"ഞാനിനി ഒരിക്കലും ഈ വക സംഗതികളിൽ പ്രവേശിക്കയില്ല. ഈശ്വരനാണ സത്യം"

"അതല്ല ചോദിച്ചതു്. നിൻെറ പ്രവൃത്തി ശിക്ഷാർഹമെന്നു് നീ തന്നെ സമ്മതിക്കുന്നോ?"

"സമ്മതിക്കുന്നു."

"അതിനു യഥാവിധി പരിഹാരം ചെയ്യേണ്ടതല്ലേ?"

"എല്ലാം അവിടത്തെ ഇഷ്ടം പോലെ."

"ആകട്ടെ നീ ഇപ്പോഴെങ്കിലും സത്യം പറഞ്ഞതിനാൽ ഞാൻ പ്രീതനായിരിക്കുന്നു. അതിനാൽ നിനക്കുള്ള ശിക്ഷ ലഘൂകരിക്കുന്നതിനാണു് ഞാൻ വിചാരിക്കുന്നതു്? ഈ സ്ത്രീ നിൻെറ പറമ്പിൽകിടക്കുന്നുഎന്നല്ലെപറഞ്ഞതു്?"

"അതെ"

"കൊള്ളാം. ആ സ്ഥലം അവൾക്കു ഇന്നു തന്നെ വിട്ടുകൊടുക്കണം. കൂടാതെ ഇന്നേക്കു ഒരുവാരത്തിനുള്ളിൽ മൂവായിരം രൂപാ ഈ സ്ഥലത്തുവന്നു് എന്നെ ഏല്പിക്കയും വേണം."

"അയ്യോ! എൻെറ അങ്ങത്തേ, ഞങ്ങളുടെ തറവാട്ടേക്കുള്ള വസ്തുക്കളിൽ പ്രധാനമായിട്ടുള്ളതാണു് കാവിലേടത്തു പുരയിടം. അതു് നഷ്ടപ്പെടുത്തുന്നതു് വലിയ സങ്കടമാണു്. കൂടാതെ മൂവായിരം രൂപാ രാമു ഇന്നു് മുക്കുംകുത്തി തപസ്സുചെയ്താൽ കിട്ടുകയില്ല. ഒരായിരം രൂപാ ഞാൻ നാളെത്തന്നെ ഇവിടെ കിട്ടിക്കാം."

"വേണ്ട, സമാധാനമൊന്നും കേൾക്കണ്ട. എൻെറ തീർപ്പു് അങ്ങനെതന്നെ നടക്കണം; അല്ലെങ്കിൽ നടത്താൻ എനിക്കറിയാം. മനസ്സിലായോ?"

"അയ്യോ ഇതു് വലിയ സങ്കടമാണു്."

"ശരി! അതു അങ്ങനെ നില്ക്കട്ടെ. ഇനി മറെറാരുഭാഗമുണ്ടു്. എല്ലാം ശരിയായി സത്യംപറയുന്നു എങ്കിൽ നിനക്കു നന്നു്. അല്ലെങ്കിൽ..."

"ഞാനെല്ലാം സത്യം പറയാം. കാവിലേടത്തു പറമ്പും മൂവായിരം രൂപായും — അതുമാത്രം പരമസങ്കടമാണു്."

"ഏതാനും ദിവസങ്ങൾക്കു മുമ്പു തെക്കുനിന്നും വന്ന ഒരു ശാഭടനെ നീ എന്തുചെയ്തു?"

കയ്മൾ പെട്ടന്നസ്ഥാളിച്ചു നിന്നുപോയി. അവിചാരിതമായ ദോഷാരോപണങ്ങൾ തന്നെ മനഃപൂർവ്വം കുടുക്കിലാക്കുന്നതിനുള്ള മല്ലൻെറ ഉപായങ്ങളെന്നു വിചാരിച്ചു അയാൾ

പൂൎവ്വോപരി പരിഭ്രമിച്ചു വശായി.

"ഈശ്വരാ! ഇതെന്തുകഥ!! ഏതുഭടൻ—ആരുപിടിച്ചു? അവിടന്നു എന്താണീപറയുന്നതെന്നു എനിക്കു രൂപമില്ല.''

"രൂപമില്ലെങ്കിൽ ഉണ്ടാക്കാൻ വിഷമമില്ല. അതിനൊന്നം. ഇടകൊടുക്കാതെ സത്യാവസ്ഥമുഴുവൻ പറഞ്ഞ ഭടനെ എന്നെ തിരിച്ചേല്പിച്ചാൽ സുഖമായി തിരിച്ചുപോകാം. മനസ്സിലായോ?''.

"ഇല്ലാപൊല്ലാപ്പൊക്കെ പറഞ്ഞുകൂട്ടിയാ ഞാനെന്തു സമാധാനം പറവാനാണങ്ങുന്നേ. ഞാനിവകയൊന്നുമറിഞ്ഞില്ല. ഈശ്വരൻ സാക്ഷിയാണ സത്യം".

"കെട്ടടാ അവനെ ആ മരത്തോടു ചേൎത്തു. അവന്റെ മൂക്കിനു തന്നെ കുരമ്പു കൊള്ളുമ്പം പൂച്ചൊക്കെ പൊറത്താകും".

കയ്മൾ പരവശനായി, ഇതി കൎത്തവ്യതാമൂഢനായി ഒരു ശിലാസ്തംഭത്തെപ്പോലെ നിലകൊണ്ടു. താൻ നിരൂപണയിൽ പോലും അറിയാത്ത ഒരപരാധത്തെ തന്റെ മേൽ ചുമത്തിയിരിക്കയിൽ എന്തു സമാധാനം ബോധിപ്പിപ്പാനാണ്! പരമാൎത്ഥം പറഞ്ഞാൽ മല്ലൻ വിശ്വസിക്കുന്നതിനുള്ള ലക്ഷണം കാണുന്നില്ല. കുററം സമ്മതിച്ചാൽ പ്രസ്താവിത ഭടനെ താൻ തിരിച്ചേല്പിക്കേണ്ടതായി വന്നുകൂടും. അയാൾ ആകപ്പാടെ പരുങ്ങി വശായി. ഇതിനിടയിൽ ഒന്നു രണ്ടുപേർ ആ സാധുവിനെ അടുപ്പത്തുള്ള ഒരു മരത്തോടു ചേൎത്തു ബന്ധിച്ചു കഴിഞ്ഞു. അനന്തരം എങ്കിലും ശബ്ദിക്കുന്നതിനു പോലും മല്ലനു സമയം ലഭിക്കുന്നതിനു മുമ്പിൽ വനത്തിന്റെ മറുഭാഗത്തു നിന്നും ഒരു കാഹളധ്വനികേട്ടു് മല്ലനും കൂട്ടരും ദത്തശ്രദ്ധരായി.

"ആരെടാ അതു ചെമ്പൻകുട്ടിയോ, ആലിമമ്മാതോ?" മല്ലൻ ചോദിച്ചു.

ഒരുവൻ—"ആലിമമ്മതിന്റെ കോതിരിയാണുകേട്ടതു്''.

"നിങ്ങളിലൊരുവൻ വേഗംപോയി കാൎയ്യമെന്തെന്നറിഞ്ഞു വരണം", എന്നു് നിയോഗിച്ചിട്ടു് മല്ലൻ വീണ്ടും ഭടനെപ്പററി കയ്മളോടു ചോദ്യം ചെയ്തു. ചതുരുപായങ്ങളുടെ ആവൎത്തനാദിനയങ്ങൾ പലതും കഴിഞ്ഞിട്ടും ഭടനെപ്പററി യാതൊരറിവും തനിക്കില്ലെന്നു കയ്മൾ വീണ്ടും ബോധിപ്പിച്ചു. അയാളുടെ മുഖഭാവങ്ങളിൽ നിന്നും കയ്മൾ മിക്കവാറും നിരപരാധി

എന്നുതന്നെ പരേംഗിതജ്ഞനായ മല്ലൻ ഏറെക്കുറെ തീരു
മാനിച്ചു കഴിഞ്ഞു എങ്കിലും കയ്മളുടെ പൂർവ്വ വൃത്താന്ത
ങ്ങളെ അനുസ്മരിച്ചപ്പോൾ അല്പമായ ഒരു ശങ്ക പിന്നീടും ആ
ഹൃദയാന്തരാളത്തിൽ അവശേഷിക്കാതിരുന്നില്ല. ഇതിനിട
യിൽ അലിമമ്മതു ആഗതനായി താണുവണങ്ങി എന്തോ
രഹസ്യമായി മന്ത്രിച്ചു. മല്ലന്റെ ഭാവഗതിയിൽ ഒരു ദ്രുതവ്യ
തിയാനം പ്രത്യക്ഷമായി കാണപ്പെട്ടു. കൃതാക്കൾ ജൃംഭിച്ചു
നിവന്നു. ദേഹമെല്ലാം കോൾമയിർകൊണ്ട് വിറച്ചുതുടങ്ങി.
നയനങ്ങൾ ചുവന്നു തീജ്വാല പ്രവഹിക്കുന്നതുപോലെയും
തോന്നി. അയാൾ ഝടുതിയിൽ എഴുന്നേററു കാട്ടിലേക്കു
യാത്രയാകുന്നതിനിടക്കു കയ്മളുടെ നേർക്കു തിരിഞ്ഞു,
"എന്താ സത്യംബോധിപ്പിപ്പാൻ ഇനിയും നീ ഒരുക്കമില്ലേ"
എന്നു അവസാനമായി ചോദ്യംചെയ്തു.

"ഭടനെപ്പററി എനിക്കു യാതൊരറിവുമില്ല."

"നിന്റെ വിധി ഇതുതന്നെയാണ്. സത്യം പറയുന്നി
ല്ലെങ്കിൽ അവിടെനിന്നു തുലയട്ടെ" എന്ന് മുൻകുതികൊണ്ടു
കാട്ടിലേക്കു പായുന്നതിനിടയിൽ രാമുണ്ണിക്കയ്മളുടെ കഠിന
വിധിക്കു തീർപ്പെഴുതിയിട്ടു തന്റെ അനുചരന്മാരോടുകൂടി പ
ന്തിരിമല്ലൻ കാട്ടിനുള്ളിൽ മറഞ്ഞു.

---

## പതിനൊന്നാം അദ്ധ്യായം

---

"ദന്തിഗാമിനി തന്റെ വൈഭവം ചിത്രം ചിത്രം."

അന്നത്തെ സൂര്യനും "അസ്തപർവ്വതനിതംബത്തെ" അ
വലംബിച്ചു. സായംകാലത്തെ വൃദ്ധരവിയുടെ ചെങ്കനൽ കി
രണങ്ങൾ തട്ടി വിശ്വമണ്ഡലം ശോണവർണ്ണപ്പകിട്ടിൽ പ്രചു
ര പ്രതാപത്തോടെ പരിലസിക്കുന്നു എങ്കിലും നീലമാ
ങ്കാട്ടിൽ ആ സമയത്തും ക്രൂരിരുൾ നിറഞ്ഞു കൃഷ്ണപക്ഷത്തി
ലെ അർദ്ധരാത്രിപോലെ കാണപ്പെടുന്നു. നീലിമാങ്കാടു അ
ന്ന് ആ പ്രദേശത്തെ ഒരു വലിയ വനമായിരുന്നു എങ്കിലും
ഇതര വനങ്ങളേപ്പോലെ കുററിക്കാടുകളും ലതാപടലങ്ങളും

മുൾച്ചെടികളും നിറഞ്ഞു് മനുഷ്യവിഹാരയോഗ്യമല്ലാത്ത ഒരു അരണ്യപ്രദേശമായിരുന്നില്ല അതു്. ഭീമാകാരങ്ങളായ വൻതരുക്കൾ മാത്സര്യക്കൊഴുപ്പിൽ വളൎന്നു വിയന്മാൎഗ്ഗത്തോളമെത്തി അവിടെവച്ചു സൌഹാൎദ്ദത്തിലെന്നപോലെ വിപുലമായ ശിഖരനിരകളെ പരസ്പരം കോൎത്താശ്ലേഷിച്ചുകൊണ്ടും തഴച്ചു ഇരുന്ന പത്രാവലികളിളക്കി മന്ദസ്മിതം ചെയ്തുകൊണ്ടും ആ പ്രദേശത്തിനു പ്രകൃതിദത്തമായ ഒരു ഛത്രവിശേഷമെന്നതുപോലെ പ്രശോഭിച്ചിരുന്നു. എന്നാൽ വൃക്ഷങ്ങളോ ഇടതൂൎന്നു ഒന്നോടൊന്നു പററി ചേൎന്നിട്ടില്ലതാനും. ധാരാളം അകലത്തിൽ അങ്ങുമിങ്ങുമായി നില്ക്കുന്ന വൻ തരുക്കളുടെ ഇടയിൽ ഉണങ്ങിക്കൊഴിഞ്ഞു അടുങ്ങിക്കിടക്കുന്ന ശുഷ്കപത്രങ്ങൾ അതി മാൎദ്ദവമായ ഒരു മെത്തപോലെ കാണപ്പെട്ടു. എങ്കിലും അസ്തമനത്തിനു ഇനിയും അല്പ സമയം കൂടിയുള്ള ഈ സമയത്തും പത്രാവലീബഹുലതയാൽ ഇരുൾ നിറഞ്ഞു കാണപ്പെട്ട നീലിമാങ്കാട് "സമൃദ്ധി" ഏതു വിഷയത്തിലും ചിലപ്പോഴെല്ലാം ക്ലേശകാരണമെന്നു് ഒരു ഉൽകൃഷ്ട തത്വശകലത്തെ ഉൽബോധിപ്പിച്ചുകൊണ്ടു അവിടെ പരിലസിച്ചിരുന്നു.

ഈ സന്ദൎഭത്തിൽ ഒരു യാത്രാസംഘം നീലിമാങ്കാട്ടിന്റെ മദ്ധ്യത്തിൽക്കൂടി അപ്പോഴത്തെ കൂരിരുളിനെ വകവക്കാതെയും ഇടവിട്ടുനില്ക്കുന്ന വൻതരുക്കളെ ഇടക്കിടെ ആശ്ലേഷിച്ചും തപ്പിയും തടവിയും നേരെ വടക്കോട്ടു യാത്രചെയ്യുന്നുണ്ടു്. പ്രഥമദൃഷ്ടിയിൽ വല്ല വനദേവതയുമെന്നു് ശങ്കിക്കപ്പെടാവുന്ന വിശ്വമോഹിനിയായ ഒരു തരുണീരത്നം പ്രസ്തുത സംഘത്തെ നയിച്ചുകൊണ്ടു് മുൻപേയും, അവളുടെ അനുചരന്മാരായി ആയുധപാണികളായ എട്ടുപത്താളുകൾ ദേഹമെല്ലാം വ്രണപ്പെട്ടു രക്തനാശത്താൽ അവശനായ ഒരു യുവാവിനെ താങ്ങിപ്പിടിച്ചുകൊണ്ടു പിമ്പേയും പ്രയാണം ചെയ്യുന്നു. ഇരുട്ടിന്റെ ആധിക്യം കൊണ്ടും അവർ പോകുന്നതായ വനമാൎഗ്ഗം സുരക്ഷിതമല്ലാത്തതിനാലും ദൃശ്യമായ ഒരു പരിഭ്രമമോ തിടുക്കമോ എല്ലാം പ്രസ്തുതസംഘത്തിന്റെ ചേഷ്ടിതങ്ങളിൽ സ്പഷ്ടമായി കാണ്മാനുണ്ടെങ്കിലും അവർ ഒരക്ഷരംപോലും പരസ്പരം ഒട്ടുനേരത്തേക്കു സംസാരിച്ചില്ല. ഒടുവിൽ സംഘപ്രധാനിയായ യുവതി ഇങ്ങനെ ചോദിച്ചു.

"ഇനി കളത്തൂരേക്കെന്തകലം വരും?"

ഒരുവൻ—"കഷ്ടിച്ച രണ്ടു നാഴികയിൽ കൂടുതലില്ല."

യുവതി—"അത്രയും ദൂരം ഈ വനത്തിൽക്കൂടെത്തന്നയോ പോകേണ്ടിയിരിക്കുന്നതു്?"

ഒരുവൻ—"ഇല്ല ഒരു മുക്കാൽ നാഴികകൂടി കഴിഞ്ഞാൽ വെളിംപ്രദേശത്തിറങ്ങാം. പിന്നെ നേർവഴിയുണ്ടു്".

യുവതി—"അപ്പച്ചനു എങ്ങനെ ഇരിക്കുന്നു. ക്ഷീണം വദ്ധിക്കുന്നുണ്ടോ? അവനെ തനിയേ നടത്തരുതു്. വല്ലിടത്തും തട്ടി വീഴാതെ പ്രത്യേകം സൂക്ഷിക്കണം".

അപ്പച്ചൻ—"ഇല്ലമ്മാ എനിക്കിപ്പോൾ ഒന്നുമില്ല. അന്നേരം ഒരു പരവേശംപോലെ എല്ലാം തോന്നി എങ്കിലും ഇപ്പോൾ ഒന്നുമില്ല. അല്പം ക്ഷീണം മാത്രം തോന്നുന്നുണ്ടു്. എങ്കിലും ഞാൻ നടന്നുകൊള്ളാം".

യുവതി—"ബദ്ധപ്പെട്ടു നടക്കരുതു്. വ്രണങ്ങളിൽനിന്നു് ഇനിയും രക്തം പ്രവഹിച്ചേക്കാൻ ഇടയുണ്ടു്".

അപ്പച്ചൻ—"ഇല്ല. ഒന്നുമില്ല, നിങ്ങളുടെ സഹായമുള്ളപ്പോൾ എനിക്കു യാതൊരു ഭയവുമില്ല".

ഇതരൻ—"കുഞ്ഞിൻെറ ഒരു നല്ലകാലം തന്നെ ഞങ്ങളാനേരത്തവിടെ വന്നു ചേന്നതു്. അല്ലെങ്കിൽ ആ പൈശാചുകൾ എൻെറപ്പൻെറ കഥ കഴിച്ചുകളഞ്ഞേനേ."

അപ്പച്ചൻ—"ആശാനെ അല്ലാതെ മററാരേയും ഇനിക്കൊരു പരിചയവുമില്ലെങ്കിലും ഈ അപകടത്തിൽനിന്നു എന്നെ രക്ഷിച്ചതിനു് ഞാനും എൻെറ സർവ്വസ്വവും നിങ്ങൾക്കു കടപ്പെട്ടാണിരിക്കുന്നതു്". (അയാൾ ഇരുൾമദ്ധ്യത്തിലും യുവതിയെ നോക്കിക്കൊണ്ടു പറഞ്ഞു.)

യുവതി—"പ്രതിഫലമൊന്നുമിച്ഛിച്ചല്ല ഞാൻ നിന്നെ രക്ഷിച്ചതു്. നിനക്കെന്നെ പരിചയമില്ലെങ്കിലും കോയിക്കക്കാരരെ എനിക്കറിയാം. ആട്ടെ അവരുടെ വേഷം കണ്ടിട്ടു കുഞ്ചൂട്ടിക്കാരെപ്പോലെ എനിക്കു തോന്നി. എന്തു കുററത്താലാണു് അവരു നിന്നെപ്പിടിച്ചതു്".

അപ്പച്ചനു തൻെറ മേൽ ആരോപിക്കപ്പെട്ട കുററമെന്തെന്നു സ്പഷ്ടമായി അറിയാമായിരുന്നെങ്കിലും ലജ്ജകൊണ്ടും ദുഃഖംകൊണ്ടും തലതാഴ്ത്തി അല്പനേരം മൌനമവലംബിച്ചു. കടശി "എനിക്കറിഞ്ഞുകൂടാ" എന്നു സൽഗദം ഉത്തരിച്ചു.

ആശാൻ—"കൊലപ്പുള്ളി എന്നും പൊന്നുതമ്പുരാൻെറ കല്പനയാണെന്നും മററും ബഹളത്തിനിടക്കു ശിപായിമാരിലൊ

രുത്തൻ പറേണകേട്ടു".

യുവ—"കൊലപ്പുള്ളിയോ? ഛേയ് എന്തബദ്ധം! അപ്പച്ചനെക്കുറിച്ചു ഇങ്ങനെ പറയുന്നവരുടെ നാവു പിഴുതുകളയാൻ ഞാൻ ഒരുക്കമാണ്. ഒരെറുമ്പിനെപ്പോലും ഉപദ്രവിക്കുവാൻ മനസ്സൈര്യമില്ലാത്ത ശുദ്ധൻ".

ഒരുവൻ—"ഉം. ഉം. നാക്കു പിഴുതുകളേം. രാജകല്പനക്കെതിരിട്ടതിനു കുഞ്ഞമ്മേ പിടിപ്പിച്ചേക്കുമെന്നൊണ്ടെന്നു അവരു പറേണെ കേട്ടു."

യുവതി—"എന്തും വരട്ടെ. നിവൃത്തിയുണ്ടെങ്കിൽ ഒഴിഞ്ഞുനില്ക്കാൻ നോക്കാം. അല്ലെങ്കിൽ വരുന്നതനുഭവിക്കാം. എന്തായാലും അപ്പച്ചനു ഉപദ്രവമൊന്നും തട്ടാതെ ഞാൻ നോക്കും".

ഇവർ ഇത്രയും സംസാരിക്കുന്നതിനിടക്കു നീലിമാങ്കാട്ടിന്റെ വടക്കെ അതിർത്തിപ്രദേശത്തു വന്നു പററി. ഇതിനിടയിൽ വനാന്തർഭാഗത്തുനിന്നും പുഷ്ടശരീരനായ ഒരു നിശാചരൻ യാത്രാസംഘത്തിന്റെ പിമ്പേ കൂടിയതു് അവർ അറിഞ്ഞതേയില്ല. അയാൾ കാട്ടിൽ ഓരോ വൃക്ഷങ്ങൾക്കൊഴിഞ്ഞും നടന്നും യാത്രാസംഘത്തോടു കഴിയുന്നത്ര സമീപിച്ചു് നിന്നും അവരുടേ സംഭാഷണം ഒട്ടെല്ലാം ശ്രവിക്കതന്നെ ചെയ്തു. യാത്രാസംഘം വനത്തിന്റെ അതിർത്തിപ്രദേശമടുത്തപ്പോൾ അപ്പോഴുണ്ടായിരുന്ന നാട്ടുവെളിച്ചത്തിൽ തന്നെ കണ്ടെത്തിയേക്കാമെന്നു ശങ്കിച്ചു ആ ഗൂഢാചാരി ഒരു വലിയ വൃക്ഷത്തിന്റെ മറവിൽ ഒളിക്കുന്നതിനു ശ്രമിക്കയിൽ നിർഭാഗ്യവശാൽ കാൽതട്ടിമറിഞ്ഞു് പട്ടുമെത്തയ്ക്കു സമാനമായ ആ തറയിൽ ഒന്നു ശയിച്ചുപോയി. ആ ശബ്ദംകേട്ടു യാത്രാസംഘം ഭയവിഹ്വലരായി പെട്ടെന്നു തിരിഞ്ഞുനോക്കി എങ്കിലും ഒന്നും തന്നെ കണ്ടില്ല. അടുത്ത സ്ഥലത്തെല്ലാം ദ്രുതഗതിയിൽ ഒരു പരിശോധന നടത്തി. എന്നിട്ടും അവിടെയെങ്ങും ആരേയും കണ്ടുകിട്ടിയില്ല.

യുവതി—"പന്തിരിയുടേയും മററും വിളയാട്ടമുള്ള കാലമാണു്. സൂക്ഷിക്കണം."

ആശാൻ—"പത്തു പന്തിരിമല്ലനിപ്പം വന്നാലും എന്റെ ഈ വാളിനു ഒന്നു ചീററാൻ വകയില്ല. അല്ലേ വരട്ടെ കാട്ടിക്കൊടുക്കാം."

ഹാസ്യസൂചകമായ ഒരു മൃദുഹാസത്തിന്റെ ആലാപ

ധ്വനി അവരുടെ കണ്ണപുടങ്ങളിൽ മുഴങ്ങി.

"അതാ വീണ്ടും അതെന്താണാ കേൾക്കുന്നതു്?" എന്നു ചോദിച്ചുകൊണ്ടു യുവതി തിരിഞ്ഞു നിന്നു. അപ്പോഴും അവിടെങ്ങും ആരേയും കണ്ടില്ല. ഈ സംഭവങ്ങൾ യാത്രാസംഘത്തിന്റെ അനർഗ്ഗളമായ ഉന്മേഷപ്രവാഹത്തിനു അല്പം വിഘ്നം വരുത്തി എന്നുതന്നെ പറയാം.

ഒരുവൻ—"കൊച്ചമ്മേ, അവരു നമ്മേ തുടൎന്നു വരുന്നതാണെന്നാണു് തോന്നുന്നതു്."

യുവതി—"വരുന്നെങ്കിൽ വരട്ടെ. എന്നാൽതന്നെ എന്താണു്."

ഒരുവൻ—"ഒന്നുമില്ല. കുഞ്ഞമ്മ കൂടെയുള്ളപ്പോ ഏതു കാലൻ വന്നാലും ഞങ്ങക്കൊരല്ലലും ഇല്ല".

അപ്പച്ചൻ—"അമ്മാ, ഞാനിപ്പോ എങ്ങോട്ടാണു പോകുന്നതു്."

യുവതി—"എന്റെ വീട്ടിലേക്കു, ശംക്കരിലേക്കുതന്നെ."

അപ്പച്ചൻ—"അയ്യോ, നിവൃത്തിയുണ്ടെങ്കിൽ എന്നെവീട്ടിലെത്തിച്ചാൽ കൊള്ളാം. എന്നെ കാണാതിരുന്നാൽ വീട്ടിലുള്ളവർ പരിഭ്രമിച്ചേക്കും".

യാത്രാസംഘത്തിലെ യുവതി നമ്മുടെ അമ്മിണിയാണെന്നും അഞ്ചാമദ്ധ്യായത്തിൽ കൊക്കരയാശാനുമായി ആലോചിച്ചുറച്ച നാടകരംഗത്തിന്റെ അഭിനയഘട്ടമാണിതെന്നും വായനക്കാർ ഇതിനിടെ മനസ്സിലായിരിക്കുമല്ലോ. അവർ പറഞ്ഞു "ഇല്ല, വീട്ടിലുള്ളവർ അല്പം പരിഭ്രമിച്ചാലും തരക്കേടില്ല. ഇന്നു നിന്നെ കോയിക്കലേക്കയച്ചാൽ അപകടമുണ്ടു്. രക്തം വളരെ നഷ്ടപ്പെട്ടു ക്ഷീണിച്ചിരിക്കുന്നതുകൊണ്ടു് ഇനി യാത്ര ചെയ്താൽ വലിയ അപകടമാകും. ഒന്നുരണ്ടു ദിവസം എന്റെ കൂടെ താമസിച്ചു സ്വസ്ഥമായിട്ടു വീട്ടിലേക്കു പോകാം."

അപ്പച്ചൻ—"എന്നാൽ ഈ വിവരം വീട്ടിലൊന്നറിയിക്കയെങ്കിലും വേണ്ടേ."

അമ്മിണി—"അതിനു വിരോധമില്ല. വീട്ടിൽ ചെന്നിട്ടു ഉടൻതന്നെ ഞാൻ കോയിക്കലേക്കു ആളയച്ചുകൊള്ളാം. നീ ഒന്നും പരിഭ്രമിക്കേണ്ട എല്ലാം ഞാൻ ഏറ്റു."

അപ്പച്ചൻ—"ഇന്നു് എന്റെ ജീവൻ തിരിച്ചു തന്നതു ഭവതിയാണു്. അതുകൊണ്ടു് അതിന്റെ നാഥയും ഭവതി

തന്നെ. എല്ലാം നിങ്ങളുടെ ഇഷ്ടംപോലെ ഞാൻ സമ്മതിച്ചിരിക്കുന്നു."

ധൃതഗതിയിൽ നടന്നുകൊണ്ടിരുന്ന അവൾ പെട്ടന്നു പിൻതിരിഞ്ഞു നിന്നു. അമ്മിണി അപ്പച്ചന്റെ ഭുജത്തിൽ ബലമായിപിടിച്ചൊന്നമർത്തിക്കൊണ്ട് അവന്റെ തലയെ തെല്ലുയർത്തി ഒന്നു സൂക്ഷിച്ചുനോക്കി. അവിടെ പ്രബലമായ ആശാവഹ്നിയുടെ തപ്തജ്വാലകൾ ലജ്ജാകണങ്ങളാൽ ശീതളമാക്കി നിഷ്പ്രഭമായിപരിലസിക്കുന്നതു് അവൾ ആ ക്രൂരിരുളിലും സൂക്ഷ്മമായി കണ്ടു. "എന്തു്! പ്രാണനാഥയെന്നോ. ഹ. ഹ" അവൾ ഒന്നു ഹാർദ്ദവമായി പൊട്ടിച്ചിരിച്ചു.അപ്പച്ചൻ ലജ്ജാഭാരത്താലോ തന്റെ അവിവേകമായ സംഭാഷണത്തിന്റെ അനൌചിത്യത്തെയോർത്തു പശ്ചാത്താപത്താലോ തലതാഴ്ത്തി അസ്വസ്ഥചിത്തനായി, നിരുന്മേഷനായി, അവിടെ നിന്നു. അമ്മിണി അപ്പച്ചന്റെ മൃദുലമായ ഗണ്ഡപ്രദേശങ്ങളെ സകരുണം ഒന്നു തടവി സാരഗർഭമായ ഒരു മന്ദസ്മേര ചന്ദ്രികയേ വീണ്ടും പ്രവഹിപ്പിച്ചിട്ടു അവിടെ നിന്നും യാത്രതുടന്നു. എന്തോ അദൃശ്യമായ ഒരു ശക്തി അവരുടെ വക്ത്രബന്ധം ചെയ്തതുപോലെ പ്രശാന്തമായ ഒരു മൌനം ആ യാത്രാസംഘത്തേ ഒട്ടുനേരത്തേക്കു ആവരണം ചെയ്തു. ആനന്ദഭ്രയിഷ്ഠമായ ചിന്താബഹുലതയിൽ ലീനയായി അമ്മിണിയും ഗൌരവാവഹമായ വികാരവിശേഷങ്ങളാൽ ആവൃതനായി അപ്പച്ചനും "തഥാഭൃത്യ" ന്യായത്തെ അനുസരിച്ചു സേവക വർഗ്ഗവും നിശ്ശബ്ദരായി വിജനമായ ആ മൈതാനത്തുകൂടി ഒട്ടുദൂരം യാത്ര ചെയ്തു.

ഈ സുഷുപ്തിയിൽ നിന്നും അവരെ ഉണർത്തിയതു അപ്രതീക്ഷിതമായ ഒരു യാദൃശ്ചിക സംഭവമായിരുന്നു. ആ വിജനപ്രദേശത്തെ പ്രശാന്തമായ മന്ദവാദത്തെ ഭേദിച്ചുകൊണ്ടു ഒരു ചെറുബാണം ചീറിയടുത്തു യാത്രാസംഘത്തിന്റെ മദ്ധ്യത്തിൽ പതിച്ചു. അല്പം മുൻപു വീരവാദം ചെയ്ത ആശാൻ പ്രഭൃതികൾ ഭയവിഹ്വലരായി ഞെട്ടിവിറച്ചു ഓരോ അടി പുറകോട്ടു വച്ചതും "പന്തിരിമല്ലൻ" എന്നൊരു അശരീരി എവിടെ നിന്നോ അവരുടെ ഇടയിൽ പ്രതിധ്വനിച്ചതും ഭൃത്യവർഗ്ഗം ചില ആത്തസ്വനങ്ങളോടുകൂടി അവിടെ നിന്നും നിഷ്ക്രമിച്ചതും ഒന്നായിക്കഴിഞ്ഞു. കാററത്തു കരിയിലപോലെ ചിതറിപ്പായുന്ന തന്റെ സേവക സംഘത്തെ ധൈര്യപ്പെടുത്തുന്ന

തിന്ന അമ്മിണി പലവിദ്യകളും പ്രയോഗിച്ചു നോക്കിഎങ്കിലും തല്ക്കാലം അവയൊന്നും തന്നെ ഫലവത്തായില്ല. ഒന്നുരണ്ടു നിമിഷങ്ങൾക്കു ശേഷം അശരണരായ അമ്മിണിയും അപ്പച്ചനും മാത്രം വിജനമായ ആ മലംചരുവിൽ അവശേഷിച്ചു. ധീരചിത്തയായ അമ്മിണിയും ഈ സംഭവങ്ങൾ കണ്ടു തെല്ലൊന്നന്ധാളിച്ചുപോയി എങ്കിലും അടുത്തക്ഷണത്തിൽ ധൈര്യമവലംബിച്ചു തന്റെ പാൎശ്വവൎത്തിയായ അപ്പച്ചനെ കയ്യിൽ പിടിച്ചുകൊണ്ടു് "എന്താ ഭയം തോന്നുന്നുണ്ടോ? നമുക്കു നടക്കാം" എന്നു പറഞ്ഞു.

അപ്പച്ചൻ—"ഇതെന്തുക്രൂത്താണു്".

അമ്മിണി—"ക്രൂത്തൊന്നുമില്ല ആരോ നമ്മെ ഒന്നു ഭയപ്പെടുത്താൻ നോക്കുന്നു എന്നു മാത്രം".

അപ്പച്ചൻ—"നാം മുമ്പോട്ടു പോയാലും ഒളിയമ്പിനു പ്രതിവിധിയില്ലല്ലോ".

അമ്മിണി—"ഇല്ല, ഒന്നും ഭയപ്പെടുവാനില്ല. ഉപദ്രവിക്കണമെന്നുദ്ദേശമുണ്ടായിരുന്നെങ്കിൽ ആ അമ്പു നിലംപതിക്കയില്ലായിരുന്നു."

അപ്പച്ചൻ—"ഇതായിരിക്കാം. പന്തിരമല്ലൻ തന്നെയായിരിക്കുമോ?"

അമ്മിണി—"അതുമാവട്ടെ വരണം നമുക്കു നടക്കാം."

അനുസരണയുള്ള ഒരു ഭൃത്യനെപ്പോലെ അപ്പച്ചൻ അവളുടെ പിടലിയിലമൎന്നു നടന്നുതുടങ്ങി. രണ്ടടി മുമ്പോട്ടുവയ്ക്കുന്നതിനു മുമ്പിൽ വീണ്ടും പാഞ്ഞുവരുന്ന ബാണത്തിന്റെ ചീററൽ കേട്ടു അമ്മിണി ഖഡ്ഗമൂരി ശിരോപരി ചുഴററിത്തുടങ്ങി. അടുത്തക്ഷണത്തിൽ പാഞ്ഞണഞ്ഞ ആ ബാണം അമ്മിണിയുടെ ഖഡ്ഗവിഭ്രമണത്തിൽ കുടുങ്ങി രണ്ടായ്മുറിഞ്ഞു നിലംപതിച്ചു. അവൾ അപ്പച്ചനെ ഒരു ശിശുവിനെപ്പോലെ തന്റെ പാൎശ്വഭാഗത്തിൽ വലിച്ചണച്ചു് ചേൎത്തുനിറുത്തി. ആ അമാനുഷിക ഖഡ്ഗവിഭ്രമണം പൂൎവ്വോപരിദ്രുതതരമായി അമ്പരവീഥിയിൽ അപ്പോഴും തുടൎന്നുകൊണ്ടുതന്നെ ഇരുന്നു. ഈ സംഭവം കണ്ടു കോപവെറി കൊണ്ടിട്ടെന്നപോലെ ബാണസഞ്ചയം ഘോരവൃഷ്ടി തുടങ്ങി. കാൽ, കരം, മാറു്, ശിരസ്സു് എന്നിങ്ങനെ ഓരോ ഭാഗങ്ങളെ ലക്ഷ്യമാക്കി പാഞ്ഞുവരുന്ന ഒരോ അസ്ത്രങ്ങൾ ചീറിക്കറങ്ങുന്ന വാൾമുനയിൽ

പതിച്ചു മുന, തല, കട, നടു എന്ന ഓരോ ഭാഗങ്ങൾ മുറിഞ്ഞു ദൂരെത്തെറിച്ചു നിലംപതിച്ചു.

ഈ ഘോരസമരം കഴിച്ച് എട്ടു പത്തു നിമിഷങ്ങളേ നിലനിന്നൊള്ളൂ. അനന്തരം പൊടുന്നനവേ ബാണപാതം നിലച്ചു. ഉത്തരക്ഷണത്തിൽ അല്പമകലെയുള്ള ഒരു ചെറുകാട്ടിൽ നിന്നും കോലാഹലമായ ഒരു കാഹളധ്വനി ആ അരണ്യപ്രദേശത്തിൻെറ മൌനത്തെ അതിലംഘിച്ചുകൊണ്ടു പ്രതിധ്വനിച്ചു. "അവൻെറ ക്രൂരമ്പുകൾ തീൎന്നിരിക്കണം. അനുചരന്മാരെ വിളിക്കുന്നതിനുള്ള കാഹളമാണ് ആ കേൾക്കുന്നതു്. ഇനി ഇവിടെ നിന്നാൽ പന്തിയല്ല. വേഗം വരൂ, നമുക്കിവിടെനിന്നും കടക്കാം." അവൾ ഒരു ശ്വാസത്തിൽ പറഞ്ഞുതീൎത്തിട്ടു ഊരിപ്പിടിച്ച ഖഡ്ഗത്തെ ഉറയിലിടാതെ തന്നെ അവിടെനിന്നും പാഞ്ഞുതുടങ്ങി. അമ്മിണിയുടെ ധീരചിത്തതയും ആയുധചതുരതയും എല്ലാം കണ്ടു അത്ഭുതപരവശനായ അപ്പച്ചൻ ഒരക്ഷരവും മിണ്ടാതെ അവളുടെ പിറകേ യാത്രയായി. മിന്നൽപിണർ വേഗത്തിൽ അവർ ഒട്ടു ദൂരം ഓടിക്കടന്നു എങ്കിലും ഇതിനിടയിൽ യാത്രാക്ലേശത്താൽ അപ്പച്ചൻെറ ദേഹത്തെ വ്രണങ്ങൾ ഭേദിച്ചു വീണ്ടും രക്തപ്രവാഹമുണ്ടാകുകയാൽ ഒടുവിൽ ആ സാധു ദേഹം തളൎന്നു ഒരടിപോലും മുമ്പോട്ടു വയ്ക്കുന്നതിനു ശക്തിയില്ലാതെ നിലംപതിച്ചു. ഈ സംഭവം കണ്ടു വിവശഹൃദയയായ അമ്മിണി "ഈശ്വരാ" എന്നൊരാൎത്തരോദനത്തോടുകൂടി സ്തംഭിച്ചു നിന്നുപോയി. എങ്കിലും ആ സ്ഥലവും അത്ര സുരക്ഷിതമല്ലെന്നു കാണുകയാൽ അവൾ വാടിവലഞ്ഞു നിലം പററിക്കിടക്കുന്ന ആ യുവാവിനെ ഒരു പൈതലിനെപ്പോലെ കോരിഎടുത്തുകൊണ്ടു വീണ്ടും ത്വരിതിയിൽ യാത്ര തുടൎന്നു. ഒന്നു രണ്ടു നാഴികക്കുള്ളിൽ ഓടിയും നടന്നും ഒരുവിധത്തിൽ അവൾ ശംക്രരിപടിപ്പുരയിൽ എത്തി.

"അന്നാളും പുനരാറുദിനങ്ങളും" അങ്ങനെ കഴിഞ്ഞു. അടുത്ത ദിവസം രാത്രി രണ്ടാം യാമത്തിൻെറ അവസാനഘട്ടത്തിൽ അമ്മിണിയും അപ്പച്ചനും ശംക്രരിയിലെ ഒരു ഉള്ളറയിൽ തനിച്ചിരുന്നു നിർബാധം സംസാരിക്കയായിരുന്നു. വിജനവും ഗൂഢവുമായ ആ സ്ഥലത്തും അവർ സ്വരംതാഴ്ത്തി സശ്രദ്ധംസംസാരിക്കുന്നതുകൊണ്ടു അവരുടെ സംഭാഷണവിഷയം എന്തോ ഗൌരവതരമായ ഒന്നാണെന്നു നിഷ്പ്രയാസം അനു

മാനിക്കാം. അമ്മിണിയുടെ ശുശ്രൂഷാപരിചരണാദികൾ കൊണ്ടുഅപ്പച്ചന്റെ ദേഹത്തെ വ്രണങ്ങൾ മിക്കവാറും കരിഞ്ഞുതുടങ്ങിയിരുന്നു എങ്കിലും ക്ഷതനാശത്താൽ ഉളവായ ഒരു വിവർണ്ണത അപ്പോഴും മുഖത്തും ദേഹത്തും സ്പഷ്ടമായികാണ്മാനുണ്ട്.

അവൾ പറഞ്ഞു. "നീ ദുഷ്ടനും കൃതഘ്നനുമാണ്. അനീതിയുടെ ഘോരദംഷ്ട്രങ്ങളിൽനിന്നും നിന്നെ ഞാൻ സംരക്ഷിച്ചു. ഇത്രദിവസവും രാപകൽ ക്ലേശിച്ചു പരിചരിച്ചു നിന്നെ സ്വസ്ഥശരീരനുമാക്കി. ഇതിന്റെ എല്ലാം പ്രതിനന്ദി ഇങ്ങനെയോ നീ ചെയ്യുന്നതു്?"

അപ്പച്ചൻ—"അമ്മിണീ, ഞാൻ എന്റെ ഹൃദയം തുറന്നുപറയുന്നതിൽ പരിഭവിക്കരുതു്. ഭവതിയുടെ കളേബരം മൃദുലമെങ്കിലും ഹൃദയം ശിലാനിർമ്മിതമാണു്; തന്നെയുമല്ല അതു മനുഷ്യസാധാരണയിൽ കവിഞ്ഞു് കൌടില്യസമ്പൂർണ്ണവുമാണു്. അമ്മിണിയിൽ നിന്നും ഞാൻ നിരവധി ഉപകാരങ്ങൾ സ്വീകരിച്ചിട്ടുണ്ടെന്നുള്ളതും എന്റെ ജീവനുതന്നെയും ഞാൻ നിങ്ങൾക്കു കടപ്പെട്ടിരിക്കുന്നു എന്നുള്ളതും വാസ്തവം തന്നെ. പക്ഷെ അന്നു ഈ ഔദാര്യങ്ങൾ ചെയ്തതു ഇത്ര നീചമായ ഒരു പ്രതിഫലത്തെ ഉദ്ദേശിച്ചുകൊണ്ടാണെന്നറിഞ്ഞിരുന്നു എങ്കിൽ അതിനെ ഞാൻ സ്വീകരിക്കയില്ലായിരുന്നു തന്നെ."

അമ്മിണി—"എടാ നന്ദികെട്ട ദുഷ്ടാ, നീചമായ പ്രതിഫലമോ? പരമപാവനമായ നികേതത്തിലെ ഒരംഗമായി നീ ചേരണമെന്നുപദേശിക്കുന്നതു് നീചമോ? ധനം, മാനം, ജനം ഇതെല്ലാം ഇന്നുമുതൽ നിന്റെ ആജ്ഞാനുവർത്തികളായ ദാസന്മാരാണു്. ലോകസാധാരണമല്ലാത്ത ഒരു സൌഭാഗ്യത്തിലേക്കാണു് നിന്നെ ഞാൻ ക്ഷണിക്കുന്നതു്. നീ അതിനെ നീചമെന്നു നിഷേധിക്കുന്നോ! നീ പാതാളസദനത്തിൽ ബന്ധിതനെപ്പോലെ കഴിക്കണമെന്നില്ല. നികേതത്തിലെ ഒരംഗമായി സത്യബന്ധനവും നിണമുദ്രണവും അംബികാർച്ചനയും കഴിഞ്ഞാൽ നിനക്കു സ്വതന്ത്രനായി എവിടെയും നടക്കാം. പൊന്നുതമ്പുരാൻ തന്നെ എതിരിട്ടാലും പിന്നീടു നിന്റെ ഒരു രോമമെങ്കിലും ഛേദിക്കുന്നതിനു ശക്തനാകയില്ല. നികേതത്തിന്റെ ശക്തി അത്ര വിപുലമാണു്. ഈ സൌഭാഗ്യനികേതത്തിലേക്കാണു് നിന്നെ ഞാൻ ക്ഷണിക്കുന്നതു്. അപ്പച്ചാ നീ ഓർത്തുനോക്കി സംസാരിക്കണം."

അപ്പച്ചൻ—"ഞാനെല്ലാം ഓൎത്തുനോക്കിയിട്ടു തന്നെയാണു് സംസാരിക്കുന്നതു്. ഒന്നാമതു് നമ്മൾ കത്തോലിക്കരാണു്. നീ പറയുന്ന അംബികയേ അൎച്ചിക്കുന്നതിനും ആരാധിക്കുന്നതിനും നമുക്കനുവദിച്ചിട്ടില്ലെന്നു തന്നെയല്ല അതു മഹാ പാതകവുമാണു്. രണ്ടാമതു എന്റെ ഇവിടത്തെ ആറേഴ ദിവസത്തെ താമസത്തിനിടയ്ക്കു് നിന്റെ പാവനമായ നികേതത്തിന്റെ സ്വരൂപവും അതിന്റെ പ്രവൎത്തനങ്ങളും ഏതാണ്ടെല്ലാം എനിക്കു മനസ്സിലായിട്ടുണ്ടു്. കത്തിക്കവെന്നുണ്ടാകുന്ന ധനവും മാനവും ഒന്നും എനിക്കു വേണ്ട."

അമ്മിണി—"ഇതെന്തു മൌഢ്യമാണീ പുലമ്പുന്നതു് കാൎയ്യം കാണാൻ കണ്ടകാലും പിടിക്കണമെന്നപ്പച്ചൻ കേട്ടിട്ടില്ലേ. കാളിയെ ആരാധിക്കണമെന്നാരു പറഞ്ഞു. അല്പം പുഷ്പങ്ങൾ വിഗ്രഹത്തിന്റെ മുമ്പിൽ അൎച്ചനചെയ്താൽ മതി. നമ്മുടെ മതത്തിനു വിപരീതമായി ഒന്നും ചെയ്യണമെന്നില്ല."

അപ്പച്ചൻ—"എന്റെ അമ്മണീ, ഞാൻ തുറന്നുപറയട്ടെ, ആദ്യം എനിക്കു നിന്നെപ്പററി എന്തോ ഒരു വലിയ അഭിമാനമെല്ലാം തോന്നിയിരുന്നു. എന്നാൽ എന്റെ ഇവിടത്തെ താമസം അതിനെ ശിഥിലമാക്കുയാണു ചെയ്തിട്ടുള്ളതു്. നിന്റെ അനിതരസാധാരണമായ സാമൎത്ഥ്യം എല്ലാം നീ ദുൎമ്മാൎഗ്ഗങ്ങളിൽ നിരുപയോഗിക്കുന്നു എന്നു കാണുന്നതു് എനിക്കു് അസഹ്യമാണു്. ഇവിടത്തെ അൎദ്ധരാത്രിയിലെ ആൾവരവും, കൂട്ടുകെട്ടും, ആലോചനകളും, ആൾമാറാട്ടവും, എല്ലാം നിനക്കു ചേരുന്നതല്ല. ഈ വിവരം വല്ലതും മുറിഞ്ഞപ്പള്ളിലെ കാരണവരറിഞ്ഞാൽ നിന്റെ ഇവിടത്തെ പൊറുതി അന്നു മതിയാകും. അതുകൊണ്ടു എനിക്കവസാനമായി പറവാനുള്ളതു് ഈ ഇടപാടുകളെല്ലാം നിറുത്തിവച്ചിട്ടു മാനമൎയ്യാദയായി ജീവിക്കാമെങ്കിൽ അതാണു് ഭംഗി എന്നു മാത്രമാണു്."

അവൾ ഊൎദ്ധ്വനയനയായി അപ്പച്ചനെ തന്നെ അല്പനേരം നോക്കിക്കൊണ്ടു നിന്നു. അനന്തരം "മാരാരിയും മന്മഥപീഡയാലെ" മയങ്ങിപ്പോകുന്ന ഒരു മന്ദഹാസത്തോടുകൂടി ആ നിൎമ്മലമനസ്കനായ യുവാവിനെ ഒന്നു ഗാഢമായാശ്ലേഷിച്ചു. "അപ്പച്ചാ, എന്റെ ഓമനക്കുട്ടാ, നീ എന്നെ നിരാശപ്പെടുത്തരുതു്. നമുക്കു രണ്ടാൾക്കും സൌഭാഗ്യസംപൂൎണ്ണ

രായി ജീവിതശിഷ്ടം കഴിച്ചു കൂട്ടുന്നതിനുള്ള ഒരു മാർഗ്ഗമാണു് ഞാൻ ഉപദേശിച്ചു തരുന്നതു്. നീ അതിനെ അവിവേകം കൊണ്ടു നിരസിച്ചു നമ്മുടെ ജീവിതം വിഫലമാക്കരുതു്. സ്വാമി തിരുവടികൾ കരുണാശാലിയും, സർവ്വസമ്പന്നനുമാണു്. നാം നമ്മെയും നമ്മുടെ സർവ്വസ്വവും നികേതത്തിലേക്കർപ്പണം ചെയ്തു വിശ്വസ്തരായി നിന്നാൽ ഒരു കാലത്തു നികേതത്തിലെ സകലസമ്പത്തുകൾക്കും അവകാശികൾ നാം തന്നെ. എന്റെ പ്രാണാർദ്ധമായ നിന്നെ അപകടത്തിലേക്കു ഞാൻ വഴി കാണിക്കുമെന്നു നീ ശങ്കിക്കുന്നോ? ഓമനേ, നീ എന്നെ പൂർണ്ണമായി വിശ്വസിച്ചു് എന്റെ ഉപദേശത്തെ അനുസരിക്കുക. അനന്തരഫലങ്ങൾക്കെല്ലാം നാം ഒരു പോലെ പങ്കാളികളാണെന്നും നീ ഓർമ്മിക്കുക. നമുക്കു നികേതത്തിലേക്കു പോകയല്ലേ?''

ആ സാധു പരസ്പരവിരുദ്ധങ്ങളായ വികാരപരമ്പരകളുടെ പോരാട്ടത്തിനു വശംവദനായി ഇതികർത്തവ്യതാമൂഢനായി ഒട്ടുനേരം മൗനമവലംബിച്ചു നിന്നു. ത്രൈലോക്യസുന്ദരിയായ ഒരു യുവതീരത്നത്തിന്റെ അഭീഷ്ടാശയങ്ങളെ, അതു് എത്ര ഗൌരവതരമായിരുന്നാൽ തന്നെയും ചെയ്തുകൊടുക്കാത്ത കാമുകനാരാണുള്ളതു്! എന്നാൽ അപ്പച്ചൻ അപ്രകാരമുള്ള സാധാരണ മൃഗീയമനസ്ഥിതിക്കു കേവലം വിധേയനല്ലായിരുന്നു. അധർമ്മാഭിലാഷവും സന്മാർഗ്ഗികപ്രസക്തിയും തമ്മിലുള്ള പോരാട്ടം അല്പസമയത്തേയ്ക്കേ അയാളിൽ നിലനിന്നൊള്ളു. ഉത്തരക്ഷണത്തിൽ ആ യുവാവു് തന്നെ ഗ്രസിച്ചിരിക്കുന്ന ഗരളസംപൃഷ്ടമായ ബാഹുവക്ത്രങ്ങളിൽ നിന്നും പിടഞ്ഞൊഴിഞ്ഞു് സർപ്പത്തേക്കണ്ട ഒരു ശിശുവിനെപ്പോലെ ഭയവിഹ്വലനായി മാറി നിന്നു.

''അമ്മിണി നീ ക്ഷമിക്കണം''. അയാൾ പറഞ്ഞു.— ''എന്റെ അപക്വതകൊണ്ടോ ഹൃദയചാപല്യം കൊണ്ടോ ഞാൻ കഴിഞ്ഞദിവസങ്ങളിലെങ്ങാനും വല്ല അവിവേകവും പറഞ്ഞിട്ടുണ്ടെങ്കിൽ അതെല്ലാം സദയം ക്ഷമിക്കണം. നീയുമായി ദാമ്പത്യമൊ, വേഴ്ചയൊ ഒന്നും തന്നെ ഞാൻ ആശിക്കുന്നില്ലെന്നു ഇതാ നിശ്ചയമായിപ്പറയുന്നു. നിന്റെ ഉപദേശാനുസരണമുള്ള പരമാനന്ദമോ സമ്പത്സമൃദ്ധിയൊ ഞാൻ ആകാംക്ഷിക്കുന്നുമില്ല. എനിക്കിവിടെനിന്നും ഉടൻതന്നെ പോയിപ്പിഴക്കുവാൻ വിട നൽകിയാൽ മാത്രം മതി. നിന്റെ

സകരുണമുള്ള സകല ഉപകാരങ്ങൾക്കും എന്തു പ്രതിഫലം വേണമെങ്കിലും തരുവാൻ ഞാൻ തയ്യാറുണ്ടു്. നികൃഷ്ടതരമായ ഈ നിർബന്ധങ്ങൾ കൊണ്ടു് എന്നെ ഉപദ്രവിക്കാതിരുന്നാൽ മാത്രംമതി."

അമ്മിണി കുപിതയായ വ്യാഘ്രിയേപ്പോലെ ചീറിത്തുടങ്ങി. അവളുടെ കോമളദ്യുതി വിതറുന്ന നയനങ്ങൾ കലുഷങ്ങളായിച്ചമഞ്ഞു. കലികൊണ്ടതുപോലെയുള്ള ഒരു വിറയൽ അവളുടെ ദേഹമാസകലം വ്യാപിച്ചു. കടശി ആ സംഹാരമൂർത്തിയുടെ വദനഗഹ്വരങ്ങളിൽ നിന്നും കർണ്ണശൂലമായ ചില വാംഗ് വർഷങ്ങൾ പ്രവഹിച്ചു. "എടാ ദുഷ്ടാ നിന്റെ ധിക്കാരമെല്ലാം ഇക്ഷണം ഞാൻ അവസാനിപ്പിക്കുന്നുണ്ടു്. ഗർവിഷ്ഠനായ നിന്റെ ജീവൻ എന്റെ കൈകളിലാണെന്നുള്ള പരമാർത്ഥം നീ അറിയുന്നില്ല. അതും നീ ഇപ്പോൾ അനുഭവിച്ചു തന്നെ അറിയും. ഒരു കൊലപാതകനായ നിന്നെ നീതിയുടെ ക്രൂരദംഷ്ട്രങ്ങളിൽ നിന്നും വിമുക്തനാക്കിയതു് ഈ കൈകളാണു്. ഈ കൈകൾ തന്നെ അതിനെ സംഹരിക്കുന്നതിനു പ്രാപ്തങ്ങളാണു്. എന്റെ അഭീഷ്ടാനുസരണം മേലിൽ ജീവിക്കുന്നതിനു് നിനക്കു സമ്മതമുണ്ടോ? അവസാനമായി ഞാൻ ചോദിക്കുന്നു. ജീവനിൽ കൊതിയുണ്ടെങ്കിൽ ആലോചിച്ചുത്തരം പറയണം.'' അവൾ ക്രോധഗർജ്ജനം ചെയ്തു.

"ഈ ഭീഷണികൾ കൊണ്ടൊന്നും ഞാൻ ഭയപ്പെടുകില്ല. എന്റെ ദൈവത്തേയും മതത്തേയും കുടുംബത്തേയുമുപേക്ഷിച്ചുള്ള സൌഭാഗ്യജീവിതം ഞാൻ ആശിക്കുന്നില്ല. എന്റെ ജീവനെ രക്ഷിച്ചതു നീ തന്നെ എന്നു ഞാൻ സമ്മതിക്കുന്നു. നിന്റെ ഉപകാരത്തിനു പ്രത്യുപകാരമായി നീതിസീമകളെ അതിലംഘിക്കാത്ത എന്തും പ്രവർത്തിക്കുന്നതിനു ഞാൻ സന്നദ്ധനാണു്. അതിനു സമ്മതമില്ലെങ്കിൽ നീ രക്ഷിച്ച ജീവനെ തന്നെ തിരിച്ചെടുക്കുന്നതും എനിക്കു സമ്മതമാണു്."

അപ്പച്ചന്റെ സൌമ്യമായ സമാധാനംകേട്ടു അമ്മിണി കോപാഗ്നിയാൽ ദഹിച്ചുപോകുമെന്നു തോന്നിപ്പോയി. അവൾ രോഷഗർജ്ജനങ്ങൾ ചെയ്തുകൊണ്ടും തറയിൽ ആഞ്ഞു ചവിട്ടിക്കൊണ്ടും "കേശവാ" എന്നു ഇടിനാദംപോലെ ഒന്നലറി. ഉത്തരക്ഷണത്തിൽ ഭീമാകാരനായ ഒരു കരിമല്ലൻ അന്തരീക്ഷത്തിൽ നിന്നെന്നപോലെ അവിടെ ആഗതനായി. 'സാത്ത്വമുഖേത്വസുതാനാം ഫാത്ത്വംഖോ' എന്നു പണ്ടു നമുക്കു പരിചയ

മുള്ള അസുരഭാഷയിൽ അവൾ എന്തോ ആജ്ഞാപിച്ചു. ആ ഭയങ്കര സ്വരൂപം അപ്പച്ചനെ കടന്നുപിടിച്ചു വലിച്ചിഴച്ചു കൊണ്ടു അവിടെനിന്നും അപ്രത്യക്ഷനായി എന്നോ? ഇല്ലില്ല. എന്തേ അത്ഭുതമേ! ഭീമാകാരനായ വേറൊരു രാക്ഷസരൂപൻ പാതാളഗർഭത്തിൽ നിന്നും എന്നപോലെ പൊട്ടന്നനവേ അവിടെ പ്രത്യക്ഷനായി ഒരു പ്രഹരംകൊണ്ടു ആ അസുര മല്ലനെ ബോധരഹിതനാക്കി നിലംപതിപ്പിച്ചിട്ട് അപ്പ ച്ചനെ ശഷ്പസമാനം ഒരു കയ്യിൽ കോരിയെടുത്തു ത്രിലോകവും ഭസ്മമായിപ്പോകുമായിരുന്ന ഒരു വീക്ഷണത്താൽ അമ്മി ണിയെ ഭയവിഹ്വലയാക്കിയിട്ടു അവിടെ നിന്നും അപ്രത്യ ക്ഷനായി. ഈ സംഭവങ്ങളെല്ലാം രണ്ടു നിമിഷങ്ങൾക്കുള്ളിൽ നടന്നു എങ്കിലും ആ ഞൊടി ഇടക്കുള്ളിലും അമ്മിണിയുടെ മനസ്സ് വിശാലവൃത്തത്തിൽ പലടത്തും പല ഉരു പര്യടനം ചെ യ്തുകഴിഞ്ഞു. ആഗതനെ കണ്ടമാത്രയിൽ "അയ്യോ" എന്നൊ രാത്തരോദനത്തോടുകൂടി ആ ശിലാമനസ്വിനിയും രണ്ടടി പി മ്പോട്ടു വച്ചിട്ടു അവൾ വീണ്ടും പരിചിതമായ ആ മുഖത്തെ ഒന്നുകൂടി സൂക്ഷിച്ചുനോക്കി. മുഖത്തെ മസൂരിക്കലകളും, നെ ട്ടംകായവും, കഷണ്ടിത്തലയും, ക്രൂദ്ധനയനങ്ങളും— പിന്നീ ടൊന്നുംതന്നെ കാണുന്നതിനു അവൾക്കു സാധിച്ചില്ല. ദുർ മൃതിപ്രാപിച്ച മാത്തൻ മൂപ്പിന്നിന്റെ പ്രേതം ചിലപ്പോഴെ ല്ലാം ശംക്കരിയിലെ പരിസരപ്രദേശങ്ങളിലും ഗൃഹാങ്കണങ്ങ ളിലും മററും വച്ചു പലരും കണ്ടിട്ടുണ്ടെന്നുള്ള കിംവദന്തി ഉത്ത രക്ഷണത്തിൽ അവളുടെ ഓർമ്മയിൽ ഉദയംചെയ്തു. ഈ വക വികാരബഹുലതക്കിടയിൽ അവളുടെ നയനങ്ങൾ പ്രേ തത്തിന്റെ ദൃഷ്ടിയിൽ വീണ്ടും പതിച്ചു. അപ്പോൾ അതു തന്നെ തുറിച്ചുനോക്കുന്നതായും ക്രമേണ അദൃശ്യമായി സൂക്ഷ്മാ വസ്ഥയിൽ ലയിക്കുന്നതുപോലെയും അവൾക്കു തോന്നി. അവളുടെ മിഴികളിൽ ഇരുൾനിറഞ്ഞു. പിന്നീട് അമ്മിണി ഒന്നും കണ്ടതേ ഇല്ല. അല്പസമയം കഴിഞ്ഞു കണ്ണു തുറന്ന പ്പോൾ ബോധരഹിതനായി നിലത്തു കിടക്കുന്ന തന്റെ ഭൃത്യ നെ അല്ലാതെ മററാരേയും തന്നെ അവിടെങ്ങും കാണ്മാനി ല്ലായിരുന്നു. തന്റെ കണ്ണുകൾ ഇരുളിക്കുന്നതുപോലെയും ദേഹം തളരുന്നതുപോലെയും അമ്മിണിക്കു തോന്നി. അവൾ പരവശയായി ശയ്യയിലേക്കു മറിഞ്ഞു. പിന്നീടൊന്നും അവൾ അറിഞ്ഞതേ ഇല്ല. * * * * *

അടുത്ത പ്രഭാതത്തിൽ മുറിഞ്ഞപ്പള്ളിത്തരകൻ ഉണൎന്ന് തന്റെ അറയുടെ പുറത്തേക്കുള്ള കതകു തുറന്നപ്പോൾ അറപ്പടിയിൽ ഭംഗിയായി വാൎന്നു തെറുത്ത ഒരോലച്ചുരുൾ കിടക്കുന്നതു കണ്ടു് തിടുക്കത്തിലെടുത്തു വായിച്ചുനോക്കി. ഓരോ വാക്കുകൾ വായിക്കും തോറും ആ വൃദ്ധന്റെ കൈകളും കുറിപ്പടി വായിച്ചുതീൎന്നതോടുകൂടി അയാളുടെ ദേഹമാസകലവും കോപാവേശത്താൽ വിറകൊണ്ടു തുള്ളിത്തുടങ്ങി. നരച്ചരോമങ്ങൾ വെള്ളിക്കമ്പികൾ പോലെ ജൃംഭിച്ചു നിവൎന്നു. എന്തോ അസ്പഷ്ടമായ ശബ്ദശകലങ്ങൾ വരണ്ടുണങ്ങിയ ആ ചുണ്ടുകളെ കവൎന്നു പ്രവഹിച്ചുതുടങ്ങിയതോടുകൂടി ആ മാംസപേശികൾക്കും എന്തോ ഒരു സുസ്ഥിരഭ്രമണം വന്നുപോയി. ഈ സംഭ്രമം വൎദ്ധിച്ചു വൃദ്ധൻ സ്വയം നില്ക്കുന്നതിനു ശക്തനല്ലാതെ അവശതയാൽ വീണ്ടും തന്റെ മെത്തയിൽ ചെന്നിരുന്നു. തന്റെ കരഗതമായ ഓലച്ചുരുളിനെ വീണ്ടും വീണ്ടും മൂന്നുനാലാവൎത്തി അയാൾ തുടൎന്നു വായിച്ചിട്ടു് എന്തോ ഗൌരവതരമായ വികാരപരമ്പരകളിൽ കുടുങ്ങി താടിക്കു കയ്യും കൊടുത്തു് ഒട്ടുനേരം അവിടെത്തന്നെ ഇരുന്നു. ഇതിനിടയിൽ കത്തിജ്വലിക്കുന്ന കോപാഗ്നി തന്നെത്തന്നെ പാടേ ദഹിപ്പിച്ചുകളയുമെന്നു ശങ്കിക്കുകയാൽ ഈ അസ്വാസ്ഥ്യാവസ്ഥയിൽ തന്റെ വിഷമതകൾക്കു ഭാഗഭാക്കാക്കുന്നതിനോ, അഥവാ സഹജമായ സാന്ത്വനങ്ങളാൽ തന്നെ ശാന്തചിത്തനാക്കുന്നതിനോ വേണ്ടി, ആ ശുഷ്കതരമായ ആയുൎദ്ദശയിലും തന്റെ പ്രാണാൎദ്ധമായിത്തന്നെ കഴിഞ്ഞുപോരുന്ന വൃദ്ധരതിയേ "കേട്ടോ" എന്നു ഇടിരവംപോലെ സംബോധനം ചെയ്തു. അടുത്ത ക്ഷണത്തിൽ നിദ്രയിൽ നിന്നും ഞെട്ടിയുണൎന്ന വൃദ്ധ "ഓ" എന്നു പ്രത്യുത്തരിച്ചുകൊണ്ടു തിടുക്കത്തിൽ തരകന്റെ അറയിലെത്തി. ജീവിതദശയിൽ തനിക്കേകാവലംബമായി ശേഷിച്ചിട്ടുള്ള ദേഹവും തന്നെപ്പോലെ തന്നെ ജീൎണ്ണഗാത്രയുമായ ആ വൃദ്ധയേ കണ്ടപ്പോൾ തരകന്റെ കോപം ഹൃദയഭേദകമായ ഖേദഭാരമായി പകൎന്നു് തൊണ്ട ഇടറിക്കൊണ്ടു അയാൾ ഇങ്ങനെ പറഞ്ഞു.

"കണ്ടോ ഇതു്? പാമ്പിനു പാലുകൊടുത്താൽ വിഷം വൎദ്ധിക്കും. കടശി കൊടുത്ത കൈക്കുതന്നെ കടി ഏറ്റു മരിക്കയും ചെയ്യും."

അന്നമ്മ—"എന്നതാ ഞാനൊന്നും കണ്ടില്ലല്ലോ."

തരകൻ—"ഇതിനു കണ്ണിൽ കേറാൻമാത്രം മുഴപ്പില്ലേ?" (ഓലച്ചുരുൾ നിലത്തേക്കെറിഞ്ഞുകൊണ്ടു ചോദിക്കുന്നു.)

അന്നമ്മ—"അതൊരു വാറോലയാണെന്നു ഞങ്കണ്ടു. അതിനെന്താ? നമ്മള് പറഞ്ഞ തങ്ങതിയൊന്നും ഇനിക്കു തിരിഞ്ഞില്ല."

തരകൻ—"സങ്ങതി തിരിഞ്ഞില്ലേ? നമ്മുടെ സന്തതി ആ കോളൂരെ പടകുരുപ്പു ഈ ഇട തേവശ്ശിആട്ടം തുടങ്ങീരിക്കുന്ന വിവരം ആരോ നമ്മളേ തായിയൊള്ളോരു ഞാനറിയാൻ കുറിച്ചുകൊണ്ടെ ഇട്ടേച്ചും പോയി."

അന്നമ്മ—"ഉമ്മടെ അമ്മിണിക്കുഞ്ഞോ? ഇതെന്നതാ ഈ പറേണെ! ഈ നരകം കലക്കി വത്താനോക്കൊണ്ടുവന്ന ആ അവൻ-അവനേതാ?"

തരകൻ—"ഫ നി എന്തറിഞ്ഞു. നരകാകലക്കി വത്തമാനമോ? അവളീയിട താളമൊന്നു മാറിയെന്നു ഞാൻ പലപ്പഴായി കേൾക്കുന്നു. കാഞ്ഞരത്താനത്തെ മുനിയുമായിട്ടാണീയെട സേവ. എന്താ പോരെ? നമ്മുടെ പാപ്പച്ചനെ അവ—അവളാണു" (തരകന്റെ തൊണ്ട ഇടറി, നാവുകുഴഞ്ഞു, അയാളുടെ അസ്ഥിമാത്രമായ ദേഹം കലികൊണ്ടു വിറച്ചുതുടങ്ങി. അയാൾ ചാടി എഴുന്നേററുകൊണ്ടു പറഞ്ഞു.) "എന്റെ നാവു വഴങ്ങുന്നില്ല. ഏതായാലും കോളൂരെ തേവടിശ്ശി ഇനി ശംക്കുരിത്തറവാട്ട മുടിക്കാൻ ഞാനനുവദിക്കയില്ല. ഇറങ്ങട്ടെ അമ്മയും മകളുംക്കൂടി ഇന്നുതന്നെ അവിടെന്നിറങ്ങട്ടെ. അല്ലെ ഞാനിറക്കും'' എന്നെല്ലാം കോപഗജ്ജനം ചെയ്തുകൊണ്ടു രോഷാകുലനായ തരകൻ തന്റെ നെടുവടിയുമൂന്നി നടന്നുതുടങ്ങി.

ഈ ഭാവപ്പകർച്ചകളും പുറപ്പാടുമെല്ലാം കണ്ടുനിന്ന അന്നമ്മ സംഗതിയുടെ യാഥാത്ഥ്യം മനസ്സിലാകാഞ്ഞതിനാലും തരകന്റെ ക്ഷിപ്രകോപാഗ്നിയുടെ ഉജ്ജ്വലത്തായ കാളിമ ഏതെല്ലാം മാഗ്ഗങ്ങളിൽ പ്രവഹിച്ചേക്കാമെന്നു ഗ്രഹിച്ചിരുന്നതിനാലും വല്ലാതെ കുഴങ്ങി.

"അല്ലേ, ഇതെന്തുക്രൂത്താ. വല്ലോരും വല്ലോം പറേണ കേട്ടു തൊന്തം കുഞ്ഞുങ്ങളേ പെരുവഴിലാക്കണതു പുത്തിയോ? ഇങ്ങുവന്നാട്ടെ. നമ്മക്കു അന്നഴിച്ചു വേണ്ടപോലെ

ചെയ്യാം. അയ്യോ ചൊവ്വേ നടക്കാറായില്ലല്ലോ. വല്ലടത്തും വീഴും. ഇഞ്ഞുവന്നാട്ടെ. ഞാനല്ലേ വിളിക്കിണെ."

അന്നമ്മയുടെ ഈ അഭ്യൎത്ഥനയും പ്രലപനവും എല്ലാം കേട്ടിട്ടും തരകൻ പിൻതിരിഞ്ഞു നോക്കുകപോലും ചെയ്യാതെ തന്റെ നെട്ടവടിയിൽ മുമ്പോട്ടു കുതിച്ചു പാഞ്ഞു. ആ സാധുവൃദ്ധ പരവശഹൃദയയായി അനന്തരഫലമെന്തെന്നു സംഭ്രമിച്ചും ആപത്തൊന്നും വരുത്തിക്കൂട്ടല്ലേ എന്നു പ്രാൎത്ഥിച്ചും അവിടെ തന്നെ ഇരുന്നു. അനന്തരം സ്വഭൎത്താവിന്റെ കോപഹേതുവായ കാൎയ്യം എന്തായിരിക്കുമെന്നറിയുന്നതിനുള്ള കൌതുകത്താൽ പ്രേരിതയായി ഓലച്ചുരുൾ നിവൎത്തു വായിച്ചുതുടങ്ങി.

ശ്രീ.

മുറിഞ്ഞപ്പള്ളിത്തരകൻ അറിവാൻ.

പുലിക്കുട്ടി ആട്ടിൻപററത്തിൽ വളൎന്നാൽ എരുതുവെളുക്കും. കടശി പുലി കാട്ടും കയറും. അളയിലെ സേവമുഴുത്തു പൊറുതിയായിക്കഴിഞ്ഞു. അതിന്റെ ഫലമായി ക്രൂരതാട്ടങ്ങളും അക്രമങ്ങളും വൎദ്ധിച്ചു വരുന്നു. അതിനിടയിൽ ശംക്കരിയിലേതിനോടുകൂടി മുറിഞ്ഞപ്പള്ളിലെ കാരണവസ്ഥാനവും അടക്കി ഭരിപ്പാൻ പണുതു. അപ്പോൾ പാപ്പച്ചന്റെ കഥയും അവസാനിച്ചു. ശംക്കരിത്തറവാട്ടു ഈ തേവടിശ്ശിയുടെ ആട്ടപ്പുരയാക്കാൻ ഞാനനുവദിക്കുന്നില്ല. വേണ്ടതു ഉടനെ പ്രവൎത്തിച്ചില്ലെങ്കിൽ ഞാൻ നിങ്ങൾക്കും ശത്രു തന്നെ. ശേഷം അനുഭവത്തിൽ.

"പന്തിരിമല്ലൻ"

949—ാംകാലം ആടിമാസം 15—ാംനു-

അന്നമ്മയ്ക്കു സംഗതി ഏതാണ്ടെല്ലാം മനസ്സിലായി. എങ്കിലും ഈ വികൃതനാമധരനായ പന്തിരിമല്ലൻ ആരെന്നും അയാൾ ഇതിനൊരുമ്പെട്ടതു തങ്ങളോടുള്ള മൈത്രികൊണ്ടോ അമ്മിണിയോടുള്ള വിരോധം കൊണ്ടോ എന്നും മററും പല വികാരപരമ്പരകളിൽ മുഴുകി ആ വൃദ്ധയും ഒട്ടുനേരം കഴിഞ്ഞു. ഏതായാലും പന്തിരിയുടെ നാമദൎശനം ആ വൃദ്ധയിലും എന്തെന്നില്ലാത്ത ഒരു ഭീതിയെ ഉളവാക്കി വിറകൊള്ളിച്ചു. അവരു

ടെ നിർജീവമായ വൃദ്ധജഡം വാടിത്തളൎന്നു അവർ വീണ്ടും ശയ്യയെ ശരണം പ്രാപിച്ചു.

തരകൻ തന്റെ നെട്ടവടിയുടെ സഹായത്തോടുകൂടി ശംകൂരിലെ പടിപ്പുരയിലെത്തി. സൈ്വരിണിയെന്നു പ്രസിദ്ധിയായ അമ്മിണിയുടെ വസതിയോടു സമീപിക്കും തോറും ആ വൃദ്ധന്റെ കോപാഗ്നി കാളിജ്വലിച്ചു തുടങ്ങി. ഹൃദയഗഹ്വരത്തിൽ അടക്കുവാൻ വയ്യാതെ ആ രോഷവഹ്നി വാഗ്രൂപേണയും എന്നാൽ ഇടമുറിഞ്ഞു അസ്പഷ്ടമായും അധരബന്ധങ്ങളെ ഭേദിച്ചു ക്രമേണ പുറത്തേക്കു് ഗമിച്ചു. ക്ഷീണഗാത്രനായ തരകൻ ദീർഘയാത്രയിൽ വാടിത്തളൎന്നു് സ്വേദപ്രവാഹത്താൽ അഭിഷിക്തനായി കോപാവേശത്താൽ വിറച്ചു തുള്ളിക്കൊണ്ടു തന്റെ അസഹനീയമായ ഹൃദയഭാരത്തിന്റെ പ്രതിവിധിയായ പ്രതികാരത്തിനും, അമ്മിണീനിഷ്കാസനത്തിനുമുള്ള സമയം അടുത്തുവരുന്തോറും വർദ്ധിച്ചുവരുന്ന ഉന്മേഷത്തോടുകൂടി ശംകൂരിലെ പടിപ്പുരവാതിൽ കടന്നു അകത്തേക്കു പ്രവേശിച്ചപ്പോൾ ഗൃഹാങ്കണത്തിലും അകത്തുമായി കൂട്ടംകൂടി നില്ക്കുന്ന ഒട്ടുവളരെ ജനാവലിയെകണ്ടു കാൎയ്യമെന്തെന്നറിയാതെ തെല്ലൊന്നു ശങ്കിച്ചുവശായി എങ്കിലും ഈ സംഭവവും അദ്ദേഹത്തിന്റെ അന്തരംഗത്തിൽ നിറഞ്ഞിരുന്ന ദുശ്ശങ്കാബഹുലതയേ ആ സന്ദർഭത്തിൽ പരിപുഷ്ടപ്പെടുത്തുക മാത്രമാണു് ചെയ്തതു്. ദുർവൃത്തയായ അമ്മിണിയുടെ ഏതോ ക്ഷുദ്രകൎമ്മത്താൽ ക്ഷുഭിതരായ ജനാവലി പ്രതികാരേച്ഛയാൽ പ്രേരിതരായി അവളേ വലയം ചെയ്തിരിക്കുന്നു എന്നുതന്നെ ആ കോപാന്ധൻ വ്യാഖ്യാനിച്ചുകൊണ്ടു സ്വകല്പിതമായ ബഹിഷ്കരണകൎമ്മാനുഷ്ഠാനത്തിനു ബദ്ധകങ്കണനായി. കാരണവരുടെ അസാധാരണമായപുറപ്പാടുകണ്ടു് അത്ഭുതപരവശരായ ജനതതി ഭയഭക്ത്യാദരങ്ങളോടുകൂടി ഇരുഭാഗമൊഴിഞ്ഞു മാറി ആ വൃദ്ധന്റെ സൈ്വരപ്രയാണത്തിനു മാൎഗ്ഗമുണ്ടാക്കിക്കൊടുത്തു. "എവിടെ, ആ തേവിടിശ്ശി എവിടെ. അവടെ തേവിടിശ്ശിയാട്ടങ്ങൾക്കുള്ള സ്ഥലം എന്റെ വീട്ടിലോ. ഇറങ്ങട്ടെ പുറത്തു. പടകുരുപ്പു മുളച്ചതൊന്നും വളൎത്താൻ കൊള്ളുന്നതല്ലാ. എവിടെ അവൾ. ഉടൻ എന്റെ വീട്ടിൽനിന്നും പുറത്തിറങ്ങട്ടെ. ആരടാ അതു്. നീ പോയി കുറേ മച്ചിഎരുമേടെ ചാണകം കൊണ്ടുവാ. ഇവിടെ എല്ലാം കലക്കിത്തളിച്ചു ശുദ്ധി വരുത്തണം" എന്നെല്ലാം

ഘോരാട്ടഹാസം ചെയ്തുകൊണ്ട് തരകൻ മുറിയിലേക്കു പ്രവേശിച്ചപ്പോൾ കണ്ടകാഴ്ച അപ്രതീക്ഷിതമായിരുന്നു.

അർദ്ധനഗ്നയായ ഒരു കോമളവിഗ്രഹം ചിന്നിച്ചിതറിക്കിടക്കുന്ന കുന്തൽഭാരത്തെ നിലത്തിട്ടടിച്ചും, അലക്ഷ്യമായി അണിഞ്ഞിരിക്കുന്ന ഏകവസ്ത്രത്തെ വാരിച്ചുററി അർദ്ധദേഹാച്ഛാദനം ഒരു വിധത്തിൽ സാധിച്ചും, അമ്പിളിയിലേ കളങ്കംപോലെ അഴുക്കു പുരണ്ടു അവലക്ഷണപ്പെട്ടിരിക്കുന്ന മുഖകമലത്തെ പല്ലിളിച്ച് കണ്ണു തുറിച്ചു ഘോരതരം വൈരൂപ്യപ്പെടുത്തിയും, വെറും തറയിൽ കിടന്നുരുണ്ട് ദേഹമെല്ലാം പൊടിയണിഞ്ഞും, അങ്ങനെ കിടന്നു തകിടം മറിയുന്ന ഒരു കാഴ്ചയാണ് തരകൻെറ ദൃഷ്ടിയിൽ പെട്ടതു്. എട്ടുപത്താളുകൾ അടുത്തുനിന്നു രോഗിണിയുടെ കൈകാലുകളെ ബലമായി പിടിച്ചിട്ടുണ്ടെങ്കിലും ഇടക്കിടെ വെള്ളംപോലെ ഞൊടിച്ചു, മേല്പോട്ടുയരുന്ന ഉയർച്ചയിൽ ആ പുരുഷമല്ലന്മാരുടെ പിടിയേയും വിടുവിച്ച് ആ മൃദുകായം തറയിൽ നിന്നും പൊങ്ങി, അനന്തരം നിലം പതിക്കുന്നു. ശാന്തമായിക്കിടക്കുന്ന മററു സമയങ്ങളിൽ കണ്ണുതുറിച്ചു നാക്കു നീട്ടി പല്ലിളിച്ചുള്ള പൈശാചികമായ ചില നോട്ടങ്ങളും ചില ഘോരാട്ടഹാസങ്ങളും ആർപ്പുവിളികളും സമീപവർത്തികളെ ഭയവിഹ്വലരാക്കിത്തീർക്കുന്നു. ഈ കാഴ്ചകളെല്ലാം കണ്ടുകൊണ്ടു തരകൻ ഒട്ടുനേരം അവിടെത്തന്നെ നിന്നു. ആദ്യത്തിൽ കാര്യഗ്രഹണമുണ്ടായില്ലെങ്കിലും തൻെറ കോപപാത്രമായ അമ്മിണി തന്നെയാണ് എന്തോ പൈശാചികോപദ്രവങ്ങളാൽ പീഡിതയായി ക്ലേശിക്കുന്നതെന്നു ആ വൃദ്ധനു ക്ഷണത്തിൽ തന്നെ മനസ്സിലായി. അമ്മിണിയുടെ നിഷ്ക്കാസനത്തിനും, അവളുടെ വിനാശത്തിനും വിധിത്തീർപ്പെഴുതി അതിലേക്കു മാത്രം ബദ്ധകങ്കണനായി അയാൾ ഉടുത്തൊരുങ്ങി പുറപ്പെട്ടിരിക്കയാണെങ്കിലും ഈ പരിതാപകരമായ ദർശനം ആ വൃദ്ധഹൃദയത്തെ വല്ലാതെ പരിതപിപ്പിച്ചു. അതോടുകൂടി ഹൃദയത്തിൽ കുമിച്ചുകൂടിയിരുന്ന രോഷവിദ്വേഷങ്ങളും അല്പാല്പം ദ്രവിച്ചു ആർദ്രജലമായി നയനസുഷിരങ്ങളിൽകൂടി പ്രവഹിച്ചുതുടങ്ങി. തരകൻ പൊടിച്ചുചാടുന്ന അശ്രുകണങ്ങളെ തുടച്ചുകൊണ്ട് മുട്ടിൽ കയ്യൂന്നി അല്പം കുനിഞ്ഞുനിന്നു ആ സാധ്വീരോഗിണിയേ അവളുടെ കിടപ്പിൽ തന്നെ സകരുണം ഒന്നു വീക്ഷിച്ചു. വൃദ്ധനെ കണ്ട മാത്രയിൽ അവൾ അല്പസ

മയം അയാളുടെ മുഖത്തേക്കു തന്നെ തുറിച്ചുനോക്കിക്കൊണ്ടു നിശ്ചലയായി കിടന്നു. രോഗിണി തന്നെത്തന്നെ സൂക്ഷിച്ചു നോക്കുന്നു എന്നു കണ്ടു തരകൻ വാത്സല്യപൂർവ്വം "അമ്മിണീ അമ്മിണീ" എന്നു അവളെ സംബോധനചെയ്തു. ഈ സംഭവം അവളെ രോഷാകുലയാക്കി. അവൾ പല്ലിളിച്ചു നാക്കുകടിച്ചു കൊണ്ടു അവിടെനിന്നും ചാടി എഴുന്നേററു. "ഛേ അമ്മിണീയോ അമ്പട, അമ്മിണീ!അമ്മിണീ! ആണുങ്ങളേ കണ്ടാ തിരിച്ചറിയാൻ മേലേ?"

ഒരുവൻ—"ആട്ടെ നീ ആരെന്നു പറയാമോ?"

അവൾ—"പറയാൻ മനസ്സില്ലേലോ''.

ഒരുവൻ—"മനസ്സില്ലെങ്കിൽ ഉണ്ടാക്കും. പള്ളിക്കലൊള്ള പോയിട്ടൊണ്ട്. അച്ചൻ വരുമ്പം നിന്നെക്കൊണ്ടു പറേയ്ക്കും. അതിനു മുമ്പു സത്യമൊക്കെ പറഞ്ഞിട്ട് പൊയ്ക്കോ അതാ നല്ലതു്''.

അവൾ—"ഫൊ, പെറുക്കി. നീയാണോ എന്നെക്കൊണ്ടു സത്യം പറേക്കാൻ വരുന്നതു്. നിങ്ങളുടെ അച്ചനും അമ്മായീം ആരും വന്നാൽ എന്നോടൊന്നും പയററൂല്ല.''

തരകൻ—"നീ എന്തിനാണിവിടെ വന്നതു്?"

അവൾ—"തന്നെ ഒന്നു കാണാൻ."

തരകൻ—"നീ ഒഴിഞ്ഞുപോകുമോ അതോ വിടണോ."

അവൾ—"ഒഴിഞ്ഞുപോകാനല്ല ഞാൻ വന്നതു്."

ഇതരൻ—"നിൻെറ ജാതിയെന്താണു്?"

അവൾ—"നരകജാതി."

ഇതരൻ—"ഇവിടെ വച്ചു നിൻെറ ജാതി എന്തായിരുന്നു.

അവൾ—"നിൻെറ അമ്മേടെ ജാതി. (എന്നു് പറഞ്ഞു ആ സാധുമനുഷ്യൻെറ കന്നത്തു ശക്തിയായി ഒരടിയടിച്ചു. അയാൾ നിലവിളിച്ചുംകൊണ്ടു പുറത്തേക്കുപോയി.)

അപ്പോഴേക്കും ഇടവകാധികൃതനായ വൈദികനും മൂന്നു നാലാളുകളുമായി അവിടെ വന്നുചേർന്നു. വൈദികൻ പടികയറിയപ്പോൾ മുതൽ രോഗിണിയുടെ ബഹളങ്ങൾ ഒന്നുകൂടി വർദ്ധിച്ചു. "ഞാൻ തനിയേ ഇവിടെ ഇരുന്നുകൊള്ളാം. എല്ലാവരുമിറങ്ങു പുറത്തു. എനിക്കിവിടെ ആരും കൂട്ടുവേണ്ട. അച്ചനും കപ്പിയാരും ആരും എൻെറ മുറിക്കകത്തു കേറിയാ ഞാൻ പെരക്കുതീവയ്ക്കും. ഒററകലുക്കിനിതെല്ലാം കൂടെ നിങ്ങടെ തലേച്ചാടിക്കും. അച്ചനോടു ഇങ്ങു വരണ്ടെന്നു പറ—പറ.

പറയാനല്ലേ പറഞ്ഞതു്'' എന്നെല്ലാം പലതും പുലമ്പി ക്കൊണ്ടു അവൾമുറിയുടെ കതകു ബലമായി അടച്ചു.

അകത്തു നിന്നവർ വീണ്ടും കതകുതുറന്നു വൈദികനു് ഉൾപ്രവേശനം നൽകി. പട്ടക്കാരൻ മുറിക്കുള്ളിൽ പ്രവേശി ച്ചതു് പിശാചിനു അസഹ്യമായി തോന്നി. അതു് പൂർവോ പരി ഘോരാട്ടഹാസങ്ങൾ ചെയ്യുന്നതിനും അലറുന്നതിനുമാരം ഭിച്ചു. പട്ടക്കാരൻ തന്റെ സ്ഥാനചിഹ്നങ്ങളോടുകൂടി ചി ല മന്ത്രങ്ങൾ ഉരുവിട്ടുകൊണ്ടു വിശുദ്ധജലം അവളുടെമേൽ ത ളിച്ചു. "അയ്യോ എനിക്കു സഹിക്കവയ്യേ ഞാൻ പോകുന്നു. ഈ നാറവെള്ളം എന്റെ ദേഹത്തിനി ഒഴിക്കല്ലേ. ഇനി ഒഴിച്ചാൽ ഞാൻ—എന്നെ നിങ്ങളറിയുമോ?"എന്നെല്ലാം പ്ര ലപനങ്ങളോടുകൂടി അവൾ വീണ്ടും തുള്ളിയാട്ടം തുടങ്ങി.

വൈദികൻ—"ദൈവനാമത്തിൽ നിന്നോടു ഞാൻ ചോ ദിക്കുന്നു. നീ ആരെന്നു പറയണം."

അവൾ അത്യുഗ്രഭാവത്തിൽ അദ്ദേഹത്തെ ഒട്ടുനേരം നോക്കിക്കൊണ്ടുതന്നെനിന്നു. അനന്തരം "ഞാൻ ഞാൻതന്നെ തനിക്കെന്തുവേണം?"

വൈദികൻ രോഗിണിയെ സമീപിച്ചു അവളുടെ നെററി യിൽ സ്ലീവായുടെ അടയാളം വരച്ചുകൊണ്ടു "നീയാരെന്നു സത്യം പറയണം" എന്നു വീണ്ടും ആജ്ഞാപിച്ചു.

"അയ്യോ! എന്നെ ഉപദ്രവിക്കല്ലെ. ഞാൻ സത്യമെല്ലാം പറയാം."

വൈദികൻ—"നീയാരെന്നു ദൈവനാമത്തിൽ എന്നോടു സത്യം പറയണം."

അവൾ—"ഞാൻ മുറിഞ്ഞപ്പള്ളിലെ പാപ്പച്ചൻ അല്ലാ ണ്ടാരാ. എന്നെ വല്ലോരും തല്ലിക്കൊന്നു ആനക്കുഴീ തട്ടി മൂടി യാലും അന്വേഷിക്കാൻ ആരുമില്ലാത്തതല്ലേ ഞാൻ. ഉം- ഉം ഞാനൊന്നു നോക്കട്ടെ അന്വേഷിക്കാനാളൊണ്ടാകുവോന്നു."

വൈദികൻ"നിന്നെ തല്ലിക്കൊന്നു ആനക്കുഴിയിൽ മൂടിയ താരാണു്?".

അവൾ—"ആരെന്നോ? തനിക്കറിയാന്മേല? ആ കോയി ക്കലെ അപ്പച്ചൻ. ഞങ്ങളൊന്നിച്ചാണു് അന്നു കാടകുഴീ നാ യാട്ടിനു പോയതു്. ഉം."

വൈദികൻ—"നിന്നെ അവൻ കൊല്ലുന്നതിനുള്ള കാര ണമെന്താണു്?"

"ആ ചംക്രൂരിലെ അമ്മിണിയൊണ്ടല്ലോ, അവളെ അവ ന വേണോന്നവൻ. ഞാൻ വിട്ടുവോ! കൊടുക്കുകേല. അവ നെന്നെ വെടിവെച്ചു കൊന്നു. എന്നിട്ടെന്താ അമ്മിണി ഇപ്പഴും എൻെറ കയ്യിൽ."

ഈ പുതിയ വൃത്താന്തശ്രവണം മുറിഞ്ഞപ്പള്ളിത്തരക ൻെറ ഹൃദയനാളത്തിൽ അയാൾ അറിയാതെ തന്നെ ഒരു ക്രൂരമ്പു തറച്ചു. അപ്പച്ചനെപ്പററി താൻ ഇതഃപര്യന്തം പുല ർത്തിക്കൊണ്ടുപോന്ന അഭിപ്രായങ്ങളും ഏതാനും ദിവസങ്ങൾ ക്കു മുമ്പു കൊക്കരയാശാൻ ചെയ്ത സൂചനയും സ്വപുത്രനും അപ്പച്ചനും അമ്മിണിയിലുണ്ടായിരുന്നതായി പറയുന്ന അനു രാഗമത്സരരഹസ്യവും എല്ലാം കൂടി ഒരു കാർപടലം ആ സാധുവൃദ്ധൻെറ ഹൃദയഗഹ്വരത്തിൽ തിക്കിവളർത്തി. ഈ വക വികാരങ്ങളുടെ ഇരുൾകാന്തിയിൽ മനം മങ്ങിപ്പോകു യാൽ ആത്മാന്ധനായി, ഇതികർത്തവ്യതാമൂഢനായി, അവശ നായി ആ സാധു അവിടെത്തന്നെ സ്തംഭിച്ചു നിലകൊണ്ടു. അന്നു പ്രഭാതത്തിൽ തനിക്കു കിട്ടിയ വൃത്താന്തശകലം ഏതെ ങ്കിലും കുബുദ്ധികളുടെ കൌടില്യപ്രകടനം മാത്രമാണെന്നും അമ്മിണി സ്വജാത്യാഭിമാനത്തെ കളങ്കപ്പെടുത്തുന്നതിനു മുതി രുന്നവളല്ലെന്നും അയാൾ അടുത്ത ക്ഷണത്തിൽ അഭേദ്യമായ ഒരു നിശ്ചയം സ്വയംസ്ഥാപിക്കയും ചെയ്തു. ആ വൃദ്ധൻെറ മനസ്സിൽ അതുവരെയുണ്ടായിരുന്ന ദുശ്ശങ്കങ്ങളും പ്രതികാരോ ദ്ദേശങ്ങളുമെല്ലാം മദ്ധ്യാഹ്നരശ്മിയിൽ നവനീതം പോലെ അലുത്തൊലിച്ചു തൽസ്ഥാനത്തിൽ അനുകമ്പയും ബന്ധുസഹ ജമായ സ്നേഹവാത്സല്യാദി വികാരങ്ങളും മാത്രം അവശേ ഷിച്ചു.

വൈദികൻ വീണ്ടും തുടന്നു ചോദിച്ചു. "നീ എന്തിനാ ണിവിടെ വന്നതു്?"

അവൾ-"വന്നതോ? ഉം-ഞാനൊ? ആ കോമട്ടി എന്നെ തട്ടിക്കാച്ചിയും വച്ചു അമ്മിണീടെ ബന്ധുത പിടിച്ചു ഇവിടെ പൊറുതി കൂടിരിക്കുന്നു. ഞാനതു സമ്മതിച്ചു കൊടുക്കുമോ. ഇന്നലെ വൈകിട്ടു ഞാനിവിടെ വന്നപ്പം ഒണ്ട് രണ്ടുംകൂടെ ഇരുന്നു രസിക്കുന്നു. ആ ഏഭ്യനെ ഞാൻ കോരിയെടുത്തു കൊണ്ടെ കരക്കു പൊററത്തുകളഞ്ഞു. ഇന്നി ഞാനെൻെറ അമ്മിണീടെ കൂടേന്നു പോകയില്ല. തീർച്ച."

വൈദികൻ- "നിന്നെ ഞാൻ വിട്ടാലൊ."

അവൾ-"ഉം-ഉം. വിടും വിടും. ആരുവിടും?"

പട്ടക്കാരൻ വീണ്ടും എന്തോ മന്ത്രങ്ങളെല്ലാം ഉരുവിട്ടു കൊണ്ടു രോഗിണിയുടെ ദേഹത്തിൽ വിശുദ്ധ ജലസേചനം ചെയ്തു. അവൾ ആർത്തുവിളിച്ചുകൊണ്ടു കേണുതുടങ്ങി. "എന്റെ അച്ചോ ഞാൻ പൊയ്ക്കോളാവേ. എന്നെ ഉപദ്രവിക്കല്ലേ. ഞാൻ പൊയ്ക്കോളാവേ. ഇപ്പപ്പൊയ്ക്കോളാം.''

വൈദികൻ-"ഇനിതിരിച്ചുവരികയില്ലെന്നുസത്യംചെയ്യ്."

അവൾ-''സത്യം. ഞാൻ ഇനി തിരിച്ചു വരികില്ല.''

വൈദികൻ-"നീ പോകുന്നതിനു ഞങ്ങൾക്കെന്താണ് ലക്ഷ്യം?"

അവൾ-ഞാൻ നാളെപോയാൽ പോരേ?"

വൈദികൻ-"പോരാ ഇപ്പോൾതന്നെ പോകണം. അല്ലെങ്കിൽ ഞാൻ വിടും."

അവൾ-''പോകാം."

വൈദികൻ-"ലക്ഷ്യമെന്താണ്."

അവൾ—''ലക്ഷ്യം നിങ്ങൾ എന്തെങ്കിലും കാണും." ഇത്രയും പറഞ്ഞിട്ടു രോഗിണി ഗാഢനിദ്രയിലെന്നതുപോലെ ഒന്നു മയങ്ങി. ഗോഷ്ഠികളും ജല്പനങ്ങളും കോലാഹലങ്ങളുമെല്ലാം പൊടുന്നനവേ നിലച്ചു. കൂടിയിരുന്നവരെല്ലാം നിശ്ശബ്ദരായി അനന്തരസംഭവമെന്തെന്നറിവാൻ അത്യുൽക്കണ്ഠയോടെ പാർത്തുനിന്നു. നിമിഷങ്ങൾ പലതുകഴിഞ്ഞു. പുരയുടെ മറുവശത്തു എന്തോ ഒരു വലിയ കോലാഹലം കേട്ടു. ഏതാനുംപേർ അങ്ങോട്ടോടി. എല്ലാവരിലും മുമ്പനായി കൊക്കരയാശാൻ അവിടെ സന്നിഹിതനായിരുന്നു. പുരയുടെ പുറകുവശത്ത് ജീർണ്ണിച്ചു നിന്നിരുന്ന ഒരു ചാരക്കൂട് ഇടിഞ്ഞുവീണു വിച്ഛിന്നമായി അവിടെ കിടക്കുന്നതും, ആശാൻ അൽഭുതപരവശനായി "മാനമിടിഞ്ഞു വീഴുന്നൂട്ടോന്നോർത്തു ഞാനും ഓടി എത്തി മക്കളേ" എന്നു തന്റെ സാന്നിദ്ധ്യത്തിന്റെ കാരണത്തെ സ്വയംപ്രഖ്യാപനം ചെയ്തുകൊണ്ടു നില്ക്കുന്നതും കണ്ടു സമാധാനപ്പെട്ടു ആളുകൾ തിരിച്ചുപോയി.

അടുത്ത നിമിഷത്തിൽ രോഗിണി ഒരു ദീർഘനിദ്രയിൽ നിന്നെന്നപോലെ പിടച്ചെഴുന്നേററു. മുഖത്തു അസാധാരണമായ ഒരു വൈവർണ്ണ്യവും ദേഹത്തിനുണ്ടായിരുന്ന ക്ഷീണവുമല്ലാതെ മററുയാതൊരു രോഗലാഞ്ഛനങ്ങളും അവളിൽ കാണ്മാനുണ്ടായിരുന്നില്ല.

---

## പന്ത്രണ്ടാം അദ്ധ്യായം

"നിന്നുടെ പരമാൎത്ഥമൊക്കവെ പറഞ്ഞാൽഞാ-
നെന്നുടെപരമാൎത്ഥം പറയുന്നുണ്ടുതാനും"

ഉളവൂർക്കയ്മൾ പന്തിരിമല്ലന്റെ ആജ്ഞാനുവൎത്തികളാ
യ കാട്ടുസൈന്യങ്ങളാൽ വിജനമായ കൊലകണ്ടൻ തറപ്പി
ന്റെ സമീപം ഒരു വൃക്ഷത്തോടുചേൎത്തു ബന്ധിക്കപ്പെട്ടിട്ടു
ഇപ്പോൾ അസ്തമനം മൂന്നു കഴിഞ്ഞിരിക്കുന്നു. പിളൎന്ന വായിൽ
നിറഞ്ഞിരിക്കുന്ന വസ്ത്രപിണ്ഡം ആ സാധുവിന്റെ കഷ്ടാവ
സ്ഥയേ ഒന്നുകൂടി പരിതാപകരമാക്കി എന്നു തന്നെയല്ല യാദൃ
ച്ഛികമായി വല്ല പാന്ഥന്മാരും സമീപപ്രദേശങ്ങളിൽകൂടി കട
ന്നുപോയാൽതന്നെ സഹായാൎത്ഥം വിളിച്ചു നിലവിളിക്കുന്ന
തിനും ആ ദുർഭഗനെ അശക്തനാക്കിയും തീൎത്തു. മൂന്നു പകലും
മൂന്നുരാത്രിയും നിരാഹാരവ്രതനായി, നിശ്ചേഷ്ടനായി ഉദിച്ചു
വെയിലും പെയ്തു മഴയും മുഴുവൻ സഹിച്ചു ആ ഭയങ്കരപ്രദേ
ശത്തു കഴിച്ചുകൂട്ടിയതിനാൽ കയ്മളുടെ ഉദരപിണ്ഡം അല്പ
മൊന്നു ചൊട്ടി ദേഹത്തിന്റെ പൊതുവിലും ഓരോ അംഗങ്ങ
ളുടെ പ്രത്യേകിച്ചുമുള്ള ഗോളാകൃതിക്കു ആകമാനം ഒരു ആകൃ
തിഭേദമെല്ലാം സ്വയം സംഭവിച്ചുപോയി. കണ്ണുകൾ കഴിഞ്ഞു
പിളൎന്ന വായിൽ നിറയെ തുണി തുരുത്തി കായക്ലേശത്താൽ
നിവൎന്നു നിൽക്കുന്നതിനു ശക്തനല്ലാതേയും എന്നാൽ വൃക്ഷ
ത്തോടു ചേൎന്നുള്ള ബന്ധനത്തിൽ നിലംപതിച്ചു പോകാ
തേയും ഇത്ര ദിവസങ്ങളും ആ മഹാദുർഭഗൻ സ്വയം ശപി
ച്ചും തപിച്ചും കഴിച്ചിട്ടും ഒരു ജീവപ്രാണിപോലും തന്നെ
രക്ഷപെടുത്തുന്നതിനു വരുന്നില്ലെന്നുകണ്ടു് കടശി അയാൾക്കു
ജീവിതത്തിലുള്ള ആശ ആസകലം അസ്തമിച്ചു. ഈ അസഹ
നീയമായ അവസ്ഥയിൽ കൂടുതൽ ദുരിതപ്പെടാതെ തന്റെ
ജീവൻ പിരിഞ്ഞു ഏതു വിധമെങ്കിലും ക്ലേശനിർവൃതനായെ
ങ്കിൽ എന്നയാൾ ഹൃദയംഗമമായി പ്രാൎത്ഥിച്ചു. എന്നിട്ടും
യമദൂതാക്കൾക്കും ആ നിർഭാഗ്യ ജീവിയെ വേണ്ടായിരുന്നതി
നാലായിരിക്കാം അയാൾ അത്യുല്ക്കണ്ഠയോടെ നാലുപാടും
നോക്കിയതിൽ താൻ ആശിച്ചതുപോലെ,

ദണ്ഡുമോങ്ങിശ്ശൂലം നീട്ടി
വണ്ണമേറും പാശം വീശി
ചണ്ഡമാമിരുമ്പുലക്കച്ചുഴററിക്കാട്ടി
ഊക്കനായ കുഴൽ പോലെ
മൂക്കിനോട്ടവലുതാക്കി
നാക്കുനീട്ടി പലകപ്പല്ലിളിച്ചുകാട്ടി"

യുള്ള കാലദൂതന്മാരുടെ പുറപ്പാട് അവിടെങ്ങും കാണാഴികയാൽ കശ്മലം വീണ്ടും തൻെറ ദുർവ്വിധിയെ ശപിച്ചുകൊണ്ടു ദുഃഖാബ്ധിയിലാണ്ടു.

അപ്പോൾ നേരം അർദ്ധരാത്രി സമീപിച്ചിരുന്നു എങ്കിലും നിർമ്മലമായ ആകാശവീഥിയിൽ ശാന്തസ്വരൂപിണിയായി മന്ദഹാസം ചെയ്തുകൊണ്ടിരുന്ന കുളുർമതിയുടെ ശീതളകിരണങ്ങൾ ആ പ്രദേശത്തെ പകൽപോലെ പ്രകാശിപ്പിച്ചു കൊണ്ടു പരിലസിച്ചു.

ആ മനോഹരമായ രാത്രിയുടെ മാഹാത്മ്യത്തെ ആസ്വദിക്കുന്നതിനായി സ്ഥലകാലങ്ങളുടെ പ്രാതികൂല്യത്തെ അവഗണിച്ചും രണ്ടുസുഭഗജീവികൾ കൊലകൊണ്ടൻതറപ്പിൻെറ മദ്ധ്യഭാഗത്തായി സ്വൈരവിഹാരം ചെയ്യുന്നുണ്ട്. ഇതിൽ ഒരാൾ ഒരു യുവതിയും ഇതരൻ സുന്ദരകളേബരനായ ഒരു യുവാവുമായിരുന്നു. യുവതി പട്ടുമെത്തപോലെ മൃദുലമായ പുൽത്തകിടിയിൽ സ്വഛന്ദം അനന്തശയനം ചെയ്തും ഇതരൻ കൂട്ടിലടക്കപ്പെട്ട സിംഹത്തെപ്പോലെ വിരണ്ടും ഇടക്കിടെ അസ്വസ്ഥനായി അങ്ങുമിങ്ങും എഴുന്നേററു നടന്നും മററു ചിലപ്പോൾ സ്വപാർശ്വവർത്തിനിയായ രതീമണിയുടെ സ്നേഹാലാപങ്ങൾക്കു ശ്രവണദാനം ചെയ്തും കഴിച്ചുകൂട്ടുന്നു.

കടശി യുവാവ് ഇങ്ങനെ പറഞ്ഞു..."സുലേഖേ, ഇനി ഈ ജീവിതം എനിക്കു സാദ്ധ്യമല്ല. ആഴ്ചവട്ടങ്ങൾ എത്രകഴിഞ്ഞു? നിൻെറ വാക്കുകളെമാത്രം വിശ്വസിച്ചു ഞാൻ ജീവസന്ധാരണം ചെയ്കയാണ്. ഇനി എങ്കിലും എന്നെ സ്വതന്ത്രനാക്കി വിടണം."

സുലേഖ— (നീരസഭാവത്തിൽ അയാളെ ഒന്നു നോക്കി) "ത്രിവിക്രമാ, നിങ്ങളുടെ പേരു് നിങ്ങൾക്കു പററിയതു തന്നെയാണ്. ഇത്ര ദിവസങ്ങളായിട്ടും നിങ്ങളുടെ യഥാർത്ഥ്യങ്ങളൊന്നും വെളിപ്പെടുത്താതെ നികേതത്തിൽ നിന്നും കടന്നുക

ളയാമെന്നു വിചാരിക്കുന്ന നിങ്ങളുടെ വിക്രമം വിസ്മയനീയം തന്നെ."

ത്രിവിക്രമൻ—"ആകൃതിയിലും പ്രകൃതിയിലും ഒരു ഹിന്ദു യുവതിയായ നിങ്ങൾക്കു ഈ മ്ലേശ്ഛനാമം ഒട്ടും പററിയതല്ല. ഒരു ഹിന്ദുയുവതിക്കു മഹമ്മദനാമം ലഭിച്ച അത്ഭുത ചരിത്രമാണു് ആദ്യം കേൾക്കേണ്ടതു്. പോരെങ്കിൽ നിങ്ങളുടെ ജീവിതരഹസ്യങ്ങൾ ഒരിക്കൽ എനിക്കു വെളിപ്പെടുത്തിത്തരാമെന്നു സുലേഖതന്നെ എന്നോടു വാഗ്ദാനം ചെയ്തിട്ടുള്ളതുമാണു്. ഞാൻ അങ്ങനെ ഒരു പ്രതിജ്ഞയാൽ കടപ്പെട്ടിട്ടില്ല. പ്രതിജ്ഞചെയ്തവർ തന്നെയാണു് തന്റെ വാഗ്ദാനത്തെ ആദ്യം നിറവേറേറണ്ടതു്."

സുലേഖ—"അവിടന്നു പറയുന്നതു വാസ്തവംതന്നെ. പക്ഷേ ഞാൻ എന്റെ പ്രതിജ്ഞയേ നിറവേററുന്നതിനു മുമ്പായി നിങ്ങൾക്കു എന്നോടു ചിലകടപ്പാടുകൾ തീർക്കേണ്ടതായിട്ടുണ്ടു്. അവിടുന്നു വീരനായ ഒരു യോദ്ധാവാണു്, ധർമ്മതല്പരനുമാണു്. ഞങ്ങളെപ്പോലുള്ള അബലകളോടുള്ള ഋണബന്ധം അപ്പഴപ്പോൾ തീർത്തുപൌരുഷത്തെ പുലർത്തേണ്ടതല്ലേ വീരധർമ്മം."

ത്രിവിക്രമൻ—"ഞാൻ സുലേഖയോടേതുവിധത്തിലാണു് കടപ്പെട്ടിട്ടുള്ളതെന്നെനിക്കറിഞ്ഞുകൂടാ. പറഞ്ഞു മനസ്സിലാക്കുന്നപക്ഷം—"

സുലേഖ—"അതെ, അതെ, അതുശരിയാണു്. നിങ്ങളറിവാൻ മാർഗ്ഗമില്ല. "പാലംകടന്നിട്ടുക്കൂരായണ" ജപിക്കുന്ന കൂട്ടരാണു് പുരുഷന്മാർ. നിങ്ങളും അക്കൂട്ടത്തിൽ പെട്ട ഒരാൾ തന്നെയാണല്ലോ''

ത്രിവിക്രമൻ—"ഭവതി ഇവനെ എത്രമാത്രമെങ്കിലും അധിക്ഷേപിച്ചുകൊള്ളൂ. കിണററിൽ വീണ പന്നിക്കു കല്ലും തടിയും സ്വാഗതമാണു്. പക്ഷെ പുരുഷവർഗ്ഗത്തെ അടച്ചു അധിക്ഷേപിക്കരുതു്."

സുലേഖ—"ഓഹോ! അത്ര ആത്മാഭിമാനവും പൌരുഷവുമുള്ള ആളെങ്കിൽ പ്രവൃത്തിയിൽ അതൊന്നും കാണാത്തതെന്തു്?"

ത്രിവിക്രമൻ—"ആത്മാഭിമാനത്തിനും പൌരുഷത്തിനും വിപരീതമായി ഞാൻ എന്താണു് പ്രവർത്തിച്ചിട്ടുള്ളതെന്നു പറഞ്ഞാൽ കൊള്ളാം.''

സുലേഖ—"നിങ്ങളുടെ കൃതഘ്നതതന്നെ."

ത്രിവിക്രമൻ—"ഞാനാരോട് എന്തിനാണ് കൃതജ്ഞനായിരിക്കേണ്ടതു്?"

സുലേഖ—"ത്രിവിക്രമൻ തമ്പിയുടെ ജീവനെ രക്ഷിച്ച അവിടത്തെ സുലേഖയോടുതന്നെ.

ത്രിവിക്രമൻ—"കുമാരി നിങ്ങൾ അംബികാചുംബനത്തിൽ നിന്നും എന്നെ രക്ഷിച്ചുഎന്നുള്ളതു് പരമാത്ഥംതന്നെ. പക്ഷേ നിങ്ങളുടെ ആ ഔദാര്യം ഞാൻ കാരാഗൃഹത്തിൽ കിടന്നു ഇനിയും ദുരിതപ്പെടുന്നതിനാണെങ്കിൽ നിങ്ങളുടെ പ്രവൃത്തി ഒരുപകാരമായിട്ടല്ല നിങ്ങൾക്കെന്നോടു ചെയ്യാവുന്നതിൽ വലിയ ഒരപകാരമായിട്ടാണ്ഞാൻ വിചാരിക്കുന്നതു്"

സുലേഖ—"ഹ, ഹ, ഹ, കേമമായി നിങ്ങൾ ഇപ്പോൾ ഒരു ബന്ധനസ്ഥനെന്നാണോ പറയുന്നതു്. സുഭഗനായ ഒരു പുരുഷൻ തന്റെ പ്രിയജനവുമൊരുമിച്ചു കുളിർ ചന്ദ്രികയിൽ സൈ്വരവിഹാരം ചെയ്തു പ്രകൃതിവിലാസത്തെ ആസ്വദിക്കുന്ന ആ സ്ഥിതി ഒരു കാരാഗൃഹവാസമെങ്കിൽ ത്രിവിക്രമനും ഒരു ബന്ധനസ്ഥനാണ്. നികേതത്തിന്റെ പ്രതികാരത്തിനു പാത്രവാന്മാരായവരുടെ കാരാഗൃഹം ഏതു വിധമെന്നു അവിടന്നുതന്നെ കണ്ടിരിക്കെ കടലിൽ മുങ്ങി കനകം കിട്ടിയവൻ തന്റെ സൌഭാഗ്യത്തെ ഈ വിധം പഴിക്കുന്നതു വിവേകമോ? അഹമ്മതി തന്നെയാണ്."

ത്രിവിക്രമൻ—"കുമാരി, ഭവതി പറയുന്നതിന്റെ അത്ഥമെന്തെന്നെനിക്കു മനസ്സിലാകുന്നില്ല. ഞാൻ ഇപ്പോൾ സ്വതന്ത്രനെന്നു സുലേഖ പറയുന്നു എങ്കിൽ നിങ്ങളുടെ യഥാത്ഥമായ ഔദാര്യത്തിനു ഞാൻ ആജീവനാന്തം കടപ്പെട്ടവനായിരിക്കും. എത്രദിവസങ്ങളായി, കണ്ണുനീർ കുടിക്കുന്നഎന്റെസ്വജനങ്ങളെ ഒരുകണ്ണു കാണുന്നതിനുള്ളഭാഗ്യം കിട്ടിയാൽമതി."

സുലേഖ തന്റെ ശയനാവസ്ഥയിൽ നിന്നും എഴുന്നേററു മനോഹരമായ ആ പുൽത്തകിടിയിൽ ആസനസ്ഥയായി. ശീതളമായപുതുചന്ദ്രികയിൽ ഒരുമാരബിംബംകണക്കേ പരിലസിക്കുന്ന ആ മനോഹരകളേബരത്തെ അവൾ ഒന്നു നോക്കി. ആ നോട്ടത്തിൽ എന്തെല്ലാം ആശയങ്ങൾ സ്ഫുരിച്ചിരുന്നു എന്നു തിട്ടപ്പെടുത്തുന്നതിന് "ശേഷനും ശേഷിപോരാ". അനന്തരം അവൾ ദീഘമായി നിശ്വസിച്ചുകൊണ്ടു പറഞ്ഞു. "തമ്പി, ത്രിവിക്രമാ! നിങ്ങൾ നികേതത്തിന്റെ ബന്ധത്തിൽ

നിന്നും ആ ഭയങ്കരപ്രസ്ഥാനത്തിൻെറ സകല പ്രതികാരങ്ങ ളിൽനിന്നും വിമുക്തനാണ്. അച്ഛൻ ചോദിക്കുന്നുഎങ്കിൽ ഞാൻ സമാധാനം പറഞ്ഞുകൊള്ളാം. അല്ലെങ്കിൽ അതി നുള്ള ശിക്ഷ എന്തായിരുന്നാൽ തന്നെയും ഞാൻ നിങ്ങളേ പ്രതി സസന്തോഷം സഹിച്ചുകൊള്ളാം.''

ത്രിവിക്രമൻ—''കുമാരീ, നിങ്ങളുടെ മഹാമനസ്കത അഭി നന്ദനീയം തന്നെ. ഭവതിയുടെ ഈ ഉപകാരത്തിനു ഞാൻ എന്നും കൃതജ്ഞനായിരിക്കുന്നതാണ്. ഇനി ദയവായിഎൻെറ കുതിരയേക്കൂടി തിരിച്ചു കിട്ടിയാൽ ഈ അദ്ധരാത്രിയിൽതന്നെ ഞാൻ രക്ഷപ്പെട്ടുകൊള്ളാം.''

സുലേഖ—''നില്ക്കണം, തമ്പീ, നില്ക്കണം, ഞാൻ പറ ഞ്ഞുതീരുന്നതിനു മുമ്പിൽ ബദ്ധപ്പെടാതെ. നികേതത്തിൻെറ സകല ബന്ധനങ്ങളിൽ നിന്നും അവിടുന്നു വിമുക്തനായിരി ക്കുന്നു എന്നേ ഞാൻ പറഞ്ഞുള്ളൂ. എന്നാൽ അവിടത്തെ ബന്ധിച്ചിരിക്കുന്ന വേറൊരു ബലവത്തായ പാശമുണ്ട്.'' (അവൾ സലജ്ജം തലകുനിച്ചു കരഗതമായ ഒരു ശഷ്പശകല ത്തെ ഞെരടിപ്പൊടിച്ചുകൊണ്ടു നിശ്ശബ്ദയായിരുന്നു.)

ത്രിവിക്രമൻ—''നിങ്ങൾ പറയുന്നതൊന്നും എനിക്കു മന സ്സിലാകുന്നില്ല. എന്നെ ബന്ധിച്ചിരിക്കുന്ന ബലവത്തായ ഒരു പാശമോ, അതെന്താണ്? വിശദമായി പറയണം.''

അവൾ ലജ്ജാപൂരിതയായി കുനിഞ്ഞിരുന്ന് തലയേ അ ല്പമൊന്നുയർത്തി തമ്പിയെ വീണ്ടും ഒന്നു കടാക്ഷിക്ക മാത്രമല്ലാ തെ യാതൊരുത്തരവും പറഞ്ഞില്ല.

ത്രിവിക്രമൻ — കുമാരീ, ഭവതിയുടെ ആശയമെന്തെന്ന് എനിക്കു മനസ്സിലാകാഞ്ഞിട്ടു ചോദിക്കയാണ്. നികേത ത്തിൽ നിന്നും ഞാൻ വിമുക്തനായിരിക്കുന്നു എങ്കിൽ ഇനി യും എന്നെ ബന്ധിച്ചിരിക്കുന്ന ബലവത്തായ ആ പാശമെ ന്താണ്?''

ഹൃദയഗഹ്വരത്തിൻെറ അന്തരാളത്തിൽനിന്നും നിർഗ്ഗ മിച്ച ഭാരമേറിയ ഒരു ദീഘനിശ്വാസത്തെ അവൾ വീണ്ടും ത ള്ളിവിട്ടു എങ്കിലും മുഖകമലത്തിൽപ്രത്യക്ഷപ്പെട്ട വികാര വൈവണ്ണ്യത്തെ ഉത്തരക്ഷണത്തിൽ സംയമനംചെയ്തുകൊണ്ടു കുമാരി ക്ലേശിച്ചു ഒന്നു മന്ദഹസിച്ചു. ആ പുഞ്ചിരിപ്പുതുമ അപ്പോഴത്തെ പൂണ്ണചന്ദ്രികയേയും നിഷ്പ്രഭമാക്കി അവിട മെല്ലാം കാളിമദ്യുതി വിതറിയതുപോലെ അയാൾക്കു തോന്നി.

അതു് ത്രിവിക്രമന്റെ ഹൃദയഗഹ്വരത്തിലും കടന്നു ഏതാണ്ടെല്ലാം സ്വാതന്ത്ര്യങ്ങൾ പ്രവൎത്തിച്ചതായും അയാളുടെ പൌരുഷഗാംഭീൎയ്യങ്ങളെ തെല്ല കവൎന്നുകൊണ്ടു് കടന്നു കളഞ്ഞതായും ആ യുവസാൎവ്വഭൌമനു സംഭ്രാന്തിയുണ്ടായി. അയാൾ തന്റെ മനോവികാരവികല്പങ്ങളെ നിയന്ത്രണം ചെയ്തും അനുഭവസ്ഥമായ ആനന്ദലഹരിയുടെ സ്വഭാവമെന്തെന്നു സ്വയം നിരീക്ഷണം ചെയ്തും അല്പം വിശ്രമിക്കുന്നതിനിടയിൽ അവൾ മന്ദഹാസപൂൎവ്വം ഇങ്ങനെ പറഞ്ഞു. "ഹ—ഹ—ഹ—കേമമായി, ത്രിവിക്രമൻ ആയോധനശാസ്ത്രമല്ലാതെ ലൌകികശാസ്ത്രത്തിന്റെ ഗന്ധംപോലുമില്ലാത്ത ഒരു ജ്ഞാനാന്ധനാണെന്നു എനിക്കിപ്പോഴാണു് മനസ്സിലായതു്!!"

ത്രിവിക്രമൻ—"കുമാരി. നിങ്ങളുടെ ഭാഷ എനിക്കു സുഗ്രഹമല്ല. പറവാനുള്ളതെന്തെന്നു് വിശദമായി പറയുന്നപക്ഷം ഞാൻ സമാധാനം പറയാം."

സുലേഖ—(അവൾ വീണ്ടും ഒന്നു മന്ദഹസിച്ചു) "തമ്പീ, അതുതന്നെയാണു് നിങ്ങൾ ജ്ഞാനാന്ധനാണെന്നു ഞാൻ പറയുന്നതും. ഒരേ ഭാഷതന്നെ സംസാരിക്കുന്ന ജനങ്ങൾക്കും ചിലപ്പോൾ പരസ്പരം മനസ്സിലാകാതെ വരുമെന്നു നിങ്ങൾക്കിപ്പോഴാണു മനസ്സിലാകുന്നതെങ്കിൽ അതു അത്ഭുതം തന്നെ. ലോകത്തിൽ ഓരോ സമുദായങ്ങൾക്കും വ്യത്യസ്തങ്ങളായ ഓരോ ഭാഷകൾ ഉള്ളതുപോലെ തന്നെ മനുഷ്യനും ഓരോ കാലഘട്ടത്തിൽ ഓരോ പ്രത്യേകഭാഷയുണ്ടു്. ഒരു ശിശുവും, ഒരു ബാലനും, ഒരു യുവാവും, ഒരുവൃദ്ധനും അതാതു ദശകളിൽ വ്യത്യസ്തങ്ങളായ ഓരോഭാഷകൾ തന്നെയാണു് സംസാരിക്കുന്നതു്. അവർ എല്ലാവരും ഒരേ ഭാഷയിലെ വാക്കുകൾ തന്നെ ഉച്ചരിക്കുന്നു. എങ്കിലും പരസ്പരം ആശയഗ്രഹണം ഉണ്ടാകുന്നില്ലെങ്കിൽ അത്ഭുതമല്ല. പശിയാൽ വലഞ്ഞു നിലവിളിക്കുന്ന ഒരു ശിശു "അമ്മിഞ്ഞി" ചോദിക്കുന്ന പൈതൽഭാഷ അതിൽ സുപരിചിതയായ മാതാവിനല്ലാതെ മനസ്സിലാക്കുവാൻ സാധിക്കുന്നില്ല എങ്കിൽ അതു അത്ര അത്ഭുതമാണോ?"

ത്രിവി—"ആട്ടെ ഇതിൽ ഏതു വകപ്പിൽ പെട്ടതാണു സുലേഖയുടെ ഭാഷ."

സുലേ—"സംശയമുണ്ടോ ഞാനൊരു യുവതിയായതുകൊണ്ടു എന്റെ ഭാഷയും യുവതിഭാഷതന്നെ."

ത്രിവി—"എന്നാൽ ഞാനും ഒരു യുവാവായ സ്ഥിതിക്കു ആ ഭാഷ എനിക്കു സുഗ്രാഹ്യമായിരിക്കണമല്ലൊ."

സുലേ—"ആയിരിക്കേണ്ടതാണു്. പക്ഷെ അങ്ങനെ മനസ്സിലാക്കാത്തതുകൊണ്ടാണു് ഞാൻ അവിടത്തെ ഒരു ജ്ഞാനാന്ധനെന്നു വിളിക്കുന്നതു്."

ത്രിവി—"പല ഗുരുക്കന്മാരെ ശിഷ്യപ്പെട്ടിട്ടും ഈ ഭാഷ മാത്രം പഠിക്കുന്നതിനു എനിക്കു സാധിച്ചിട്ടില്ല. ഇനി സുലേഖയുടെ യുവതിഭാഷ പഠിക്കുന്നതിനു ആർക്കാണു ശിഷ്യപ്പെടേണ്ടതു്."

സുലേ—"അതു ചോദിക്കാനുണ്ടോ?" പ്രകൃതിക്കു തന്നെ ശിഷ്യപ്പെട്ടു ലോകഗതികൾ പഠിക്കണം, അപ്പോൾ അതു സുഗ്രഹമാകും."

ത്രിവി—"ആകട്ടെ ഞാൻ ലോകഗതികൾ മനസ്സിലാകാത്ത ജ്ഞാനാന്ധനെന്നു തന്നെ സമ്മതിക്കാം. എന്നാൽ സുലേഖയുടെ അന്ധത്വമാണു് അതിലും വലുതായിട്ടെനിക്കു തോന്നുന്നതു്."

സുലേ—"ഞാനെന്തന്ധത്വമാണു് പ്രവൎത്തിച്ചതെന്നു മനസ്സിലായില്ല."

ത്രിവി—"ഈ പ്രവൎത്തിക്കുന്നതു തന്നെ."

സുലേ—"എന്തു്, രാത്രിയുടെ ഏകാന്തതയിൽ പ്രകൃതിവിലാസമാസ്വദിക്കുന്നതിനു നിർഭാഗ്യവാനായ ഒരു ഭടനെ ഞാൻ കൂട്ടിക്കൊണ്ടു വന്നിരിക്കുന്നതോ?"

ത്രിവി—"അതും ഒരുവക അന്ധത്വം തന്നെ."

സുലേ—"അതും! പിന്നെ മറെറന്താണു്?"

ത്രിവി—"ബന്ധനസ്ഥനായ ഒരു ഭടനെ അർദ്ധരാത്രിയിൽ ഒരു വിജനസ്ഥലത്തു നിസ്സഹായിനിയായ ഒരു യുവതിയുമൊരുമിച്ചു സ്വൈരവിഹാരത്തിനു അനുവദിച്ചു വിട്ടതു തന്നെ.

ഹാസ്യസൂചകമായ ഒരു മന്ദസ്മേരം സുലേഖയുടെ കോമളവദനത്തിൽ കളിയാടിയതു ത്രിവിക്രമൻ തമ്പി കണ്ടിരുന്നു എങ്കിൽ അയാളുടെ സൂചന എത്രകണ്ടു നിരൎത്ഥമായിപ്പോയി എന്നു ആ സാധുവിനു ബോധം ഉണ്ടാകുമായിരുന്നു. അവൾ പരിഹാസസ്വരത്തിൽ ചോദിച്ചു. "എന്താ നിർബാധമായി ഇനി കടന്നുകളയാമെന്നോ മറേറാ ഉദ്ദേശമുണ്ടോ?"

ത്രിവി—"കടന്നു കളഞ്ഞാൽ തന്നെ നിങ്ങൾ എന്തു ചെയ്യും?"

സുലേ—"ശുദ്ധാ, പരമശുദ്ധാ, സുലേഖ നിങ്ങളുടെ സത്യസന്ധതയെ വിശ്വസിച്ചുമാത്രം പ്രവൎത്തിക്കുന്ന ഒരു മൂഢയെന്നു നിങ്ങൾ ഭ്രമിച്ചു പോയെങ്കിൽ അതു സൎവ്വാബദ്ധമെന്നു് ഇപ്പോൾ വെളിപ്പെടും." സുലേഖയുടെ ശബ്ദത്തിൽ അസാധാരണമായ ഒരു ഗൌരവവും അവളുടെ വാക്കുകളിൽ സ്ത്രീസാധാരണമല്ലാത്ത ഒരു പ്രൌഢിയും ഈ സമയത്തു ത്രിവിക്രമനു് പ്രത്യക്ഷപ്പെട്ടു. അവൾ ഒരു സിംഹിയേപ്പോലെ അയാൾക്കു മുമ്പു സുപരിചിതമായിരുന്ന അസുരഭാഷയിൽ എന്തോ ഒന്നു ഗൎജ്ജിച്ചു. ഉത്തരക്ഷണത്തിൽ ഭയങ്കരരൂപികളായ നാലു കരിമല്ലന്മാർ ആയുധപാണികളായി തറപ്പിൻെറ പുരോഭാഗത്തുള്ള വനാന്തരത്തിൽനിന്നും അവിടെ ആഗതരായി സുലേഖയേ താണു നമസ്കരിച്ചിട്ടു അനന്തരാജ്ഞയെ പ്രതീക്ഷിച്ചുകൊണ്ടു അല്പം വാങ്ങിനിന്നു. അല്പനിമിഷങ്ങൾ കഴിഞ്ഞു തങ്ങളുടെ സ്വാമിനിയുടെ നിൎദ്ദേശമനുസരിച്ചു ആ കരിമൂൎത്തികൾ വീണ്ടും വൃക്ഷക്കൂട്ടങ്ങൾക്കിടയിൽ മറഞ്ഞു. അവൾ തുടൎന്നുപറഞ്ഞു. "തമ്പിയുടെ ദിവാസ്വപ്നങ്ങൾ വെറും മോഹഭ്രാന്തികളെന്നു ഇപ്പോൾ പ്രത്യക്ഷപ്പെട്ടില്ലേ? നികേതത്തിൻെറ വിപുലമായ ശക്തി ഇനിയും നിങ്ങൾ ഗ്രഹിച്ചിട്ടില്ല. അതിൻെറ കോപത്തിനു പാത്രമായിട്ടുള്ള ഒരുവൻ കുടിലിലാകട്ടെ കൊട്ടാരത്തിലാകട്ടെ എവിടെ ജീവിച്ചിരുന്നാലും ബലവത്തായ എത്ര കോട്ടകളാലും സൈന്യങ്ങളാലും സംരക്ഷിക്കപ്പെട്ടിരുന്നാലും നിസ്സംശയം അവൻ അംബികാചുംബനത്തിനു സ്വാഗതമരുളാതിരിക്കയില്ല. നികേതത്തിലെ അംഗങ്ങൾ ആരെല്ലാമെന്നോ അവർ എവിടെ എല്ലാം വ്യാപിച്ചിരിക്കുന്നു എന്നോ നിങ്ങൾ അറിയുന്നില്ല. നിങ്ങളുടെ ധൎമ്മരാജാവിൻെറ സേവകന്മാർ തന്നെ പലരും നികേതത്തിൻെറ അംഗങ്ങളല്ലെന്നു നിങ്ങൾ വിചാരിക്കുന്നോ? കഷ്ടം ദുൎബ്ബലയായ ഒരു യുവതിയുടെ പിടിയിൽനിന്നും തെററിപ്പിഴച്ചു രക്ഷപെടാമെന്നു വിചാരിച്ചു നിങ്ങൾ നികേതത്തിൻെറ പ്രാബല്യത്തേപ്പററി അനുസ്മരിച്ചിട്ടില്ലതന്നെ. ഞാൻ ഇത്രയും പറഞ്ഞതു നിങ്ങൾ നികേതത്തിലേ കല്ലറകളിലായിരുന്നാലും തിരുവനന്തപുരത്തേ രാജധാനിയിലായിരുന്നാലും ഫലം ഒന്നു തന്നെ എന്നു മനസ്സിലാക്കുന്നതിനാണു്."

പ്രശാന്തമായ ഒരു മൌനം ഒട്ടുനേരത്തേക്കു അവിടെ വ്യാപിച്ചു. പലവിധമായ വികാരപരമ്പരകൾ ത്രിവിക്രമൻ തമ്പിയുടെ മനോരംഗത്തിൽ നൃത്തമാടിക്കൊണ്ടിരുന്നു എങ്കിൽ സുലേഖയുടെ ചിത്തവൃത്തിയും ഒട്ടുംതന്നെ ശാന്തമായിരുന്നില്ല. പക്ഷേ ചിന്താഗതികൾ പരസ്പരം വ്യത്യസ്തങ്ങളായിരുന്നു എന്നേയുള്ളു. ഒരാൾ തന്റെ ദുർഭാഗ്യത്തെ അനുസ്മരിച്ചു ക്ലേശിക്കവേ അപര തന്റെ സൌഭാഗ്യദായകമായ സുകുമാരവിഗ്രഹത്തെ ധ്യാനിച്ചു ഹൃദയംഗമമായി ആനന്ദിച്ചു. ഒരുവൻ നികേതത്തിന്റെ പൈശാചികശക്തികളേയും സുലേഖയുടെ നികൃഷ്ടവൃത്തികളേയും മനസ്സാ ശപിച്ചു സംതൃപ്തി അടയവേ ഇതര അദ്ദേഹത്തേ നോക്കി ആശ്ചര്യപ്പെട്ടും മങ്ങിയ ചന്ദ്രികയെ ശപിച്ചും സമയം വ്യയംചെയ്തു. ഇങ്ങനെ നിമിഷങ്ങൾ ഏതാനും കഴിഞ്ഞു. അതിനിടയിൽ ത്രിവിക്രമൻ മനോരാജ്യത്തിൽ പല രംഗങ്ങളും തരണം ചെയ്തു കടശി തന്റെ ഉദ്ദിഷ്ടദൌത്യം എന്ന പതനത്തിൽ എത്തിയപ്പോൾ അയാൾ താനറിയാതെതന്നെ ഒന്നു ഞെട്ടി. ഹൃദയഭേദകമായ ഒരു ഭയങ്കരദർശനം അയാളുടെ മനോരംഗത്തിൽ ഉദയം ചെയ്തു. മ്ലേച്ഛന്മാരായ തുരുഷ്കപ്പടയോടുകൂടി ഹൈദരാലിഖാൻ തിരുവിതാംകൂറിലേക്കു ജയഭേരി മുഴക്കിക്കൊണ്ടു കടക്കുന്നതും, സാധുക്കളായ ജനാവലി ഭയവിഹ്വലരായി ആർത്തരോദനങ്ങളോടുകൂടി നാടുവിട്ടോടുന്നതും, ഓടി രക്ഷപെടുവാൻ സാധിക്കാത്ത സാധുക്കൾ അബാലവൃദ്ധം രക്തപ്രളയത്തിൽ മുങ്ങിപ്പൊങ്ങുന്നതും അന്തർജനങ്ങളേ അപമാനിക്കുന്നതും, അന്തണശ്രേഷ്ഠരേ മുണ്ഡനംചെയ്തു ഗോമാംസം സേവിപ്പിക്കുന്നതും, സൌഭാഗ്യസംപുഷ്ടമായിരുന്ന നഗരങ്ങൾ ഘോരവഹ്നിയിൽ ദഹിച്ചമരുന്നതും എന്നിത്യാദിപലപല ഭയങ്കരങ്ങളായ അനിഷ്ടസംഭവങ്ങൾ ആ സാധു ഭടന്റെ മനോരംഗത്തിൽ ഉദിച്ചുയന്നു ഒരു നരകദർശനം തന്നെ അയാൾക്കനുഭവപ്പെടുത്തി. ത്രിവിക്രമന്റെ ദേഹമാസകലം വിയർത്തൊലിച്ചു് അയാൾ നിന്നിരുന്ന തറയേത്തന്നെയും നനച്ചു. ഹൃദയത്തിൽ തിങ്ങിവിങ്ങുന്ന ക്ലേശഭാരത്തെ സംയമനം ചെയ്യുന്നതിനു ശക്തനല്ലാതെ അയാൾ ഇങ്ങനെ പറഞ്ഞു "കുമാരി, സുന്ദരമായ ഈ കനകകൂടത്തിനുള്ളിൽ വികൃതമായ ഒരു ശൈലഹൃദയത്തെ സൃഷ്ടിച്ച ഭഗവാൻ വഞ്ചകനാണു്."

സുലേ—"അദ്ദേഹം നിർദ്ദയൻ കൂടിയാണെന്നു പറയൂ."

ത്രിവി—"എന്തിനു്? അദ്ദേഹം വഞ്ചന മാത്രമേ എന്നെ സംബന്ധിച്ചിടത്തോളം പ്രവൎത്തിച്ചിട്ടുള്ളു. നിർദ്ദയത്വം സുലേഖയുടെ സമ്പത്താണ്."

സുലേ—"എന്നാൽ എന്നെ സംബന്ധിച്ചിടത്തോളം അദ്ദേഹം നിർദ്ദയത്വമാണ് പ്രവൎത്തിച്ചിരിക്കുന്നതു്."

ത്രിവി—"അതെന്താണു്?"

സുലേ—"സുന്ദരമായ ആ കനകക്കൂടത്തിനുള്ളിൽ വികൃതമായ ഒരു ശൈലഹൃദയത്തെ സൃഷ്ടിച്ചതുതന്നെ."

ത്രിവി—"സുലേഖെ, എനിക്കു നേരമ്പോക്കിനു ഉല്ലാസം തോന്നുന്നില്ല. കാൎയ്യമായി സംസാരിക്കണം."

സുലേ—"ഞാൻ കാൎയ്യക്കേടൊന്നും സംസാരിക്കുന്നില്ലല്ലോ."

ത്രിവി—"ഇല്ലെങ്കിൽ കാൎയ്യമില്ലാത്തതു സാസാരിക്കുന്നുണ്ടു്."

സുലേ—"എന്നാൽ ഞാൻ കാൎയ്യഭാഗം സംസാരിക്കട്ടോ കാൎയ്യമായിട്ടുതന്നെ മറുപടി പറയുമല്ലോ?"

ത്രിവി—"പോരാളികൾ എപ്പോഴും കാൎയ്യഭാഗം മാത്രം സംസാരിക്കുന്നവരാണ്. അവരുടെ വിനോദം ആയോധനവും, രംഗം പോൎക്കളവുമാണ്. അല്ലാതെ വ്യൎത്ഥഭാഷണത്തിൽ അവർ ആനന്ദിക്കുന്നില്ല."

സുലേ—"എന്നാൽ ഞാൻ കാൎയ്യമായിട്ടുതന്നെ ചോദിക്കുന്നു. നിങ്ങൾ ആരെന്നുള്ള യഥാൎത്ഥം എന്നോടു തുറന്നുപറയണം. ത്രിവിക്രമൻതമ്പി കേവലം ഒരു ഭടൻ മാത്രമെന്നു പറയുന്ന കഥ ഞാൻ വിശ്വസിക്കുന്നില്ല. തന്നെയുമല്ല, തിരുവിതാംകൂറിലെ സൈനികവകുപ്പിൽ ഈ നാമത്തിൽ ഒരു ഭടൻ ഇപ്പോഴില്ലെന്നുള്ള യഥാൎത്ഥം ഞാൻ തിരക്കിഅറിഞ്ഞു. ഏതാനും കൊല്ലങ്ങൾക്കുമുമ്പു അങ്ങനെ ഒരാൾ ഉണ്ടായിരുന്നു. പക്ഷേ അയാൾ കാലഗതി പ്രാപിച്ചിട്ടു നാലഞ്ചു വത്സരങ്ങൾ കഴിഞ്ഞു. അസത്യം വീരധൎമ്മമല്ല, യോദ്ധാക്കൾക്കു വിധിച്ചിട്ടുള്ളതുമല്ല. അതിനാൽ നിങ്ങൾ ആരെന്നും നിങ്ങളുടെ പേരെന്തെന്നുമുള്ള യഥാൎത്ഥങ്ങൾ മുഴുവൻ എന്നോടു പറയണം. ഞാൻ അന്യയല്ല. അങ്ങനെ ഇനി ശങ്കിക്കയും വേണ്ട. അവിടന്നു ചണ്ഡാളനാകളെ ക്ഷത്രിയനാകട്ടെ ആരായിരുന്നാലും ഈ ജന്മത്തു ഒരുവളെ വിശ്വസി...

ന്നുണ്ടെങ്കിൽ അതു് അവിടത്തെ സുലേഖയേത്തന്നെ ആകട്ടെ. നികേതത്തിൻെറ നിബന്ധനകളേയും എൻെറ ജീവനേത്തന്നെയും തൃണവൽഗണിച്ചു് അവിടത്തെ രക്ഷിക്കുന്നതിനു ഇവളെ പ്രേരിപ്പിച്ച ആ മഹത്ശക്തിയേതാണു് എന്നോടു സത്യം പറയണം."

അതുവരെ ഹൃദയത്തിൽ തിങ്ങിനിന്നിരുന്ന എന്തോ ഒരു ഭാരത്തെ തുറന്നുവിട്ടതുപോലുള്ള മനശ്ശാന്തിയോടും സംതൃപ്തിയോടും എന്നാൽ പ്രത്യക്ഷമായ സങ്കോചപരിഭ്രമങ്ങളോടും കൂടി അവൾ ഇത്രയും പറഞ്ഞുനിറുത്തി.

പലവിധ ചിന്തകളാൽ തപ്തചിത്തനായി അക്ഷമഹൃദയനായി അങ്ങുമിങ്ങും നടന്നുകൊണ്ടിരുന്ന ഭടൻ വിദ്യുത്പാതമേററാലെന്നപോലെ സ്തബ്ധനായി നിന്നുപോയി. അയാൾ സുലേഖയെ സകൌതുകം ഒന്നു സൂക്ഷിച്ചുനോക്കി. അവൾ യോഗാസനത്തെ അവലംബിച്ചു ചന്ദ്രബന്ധത്തിൽ ഉപവിഷ്ടയായിരുന്നു എങ്കിലും ക്ഷീണചിത്തയായി തലയെ കരതലത്തിൽ താങ്ങി നമ്രമുഖിയായി അവിടെ ഇരിക്കുന്നുണ്ടായിരുന്നു. തമ്പിയുടെ ഭാവഭേദങ്ങൾ അവൾ കണ്ടെങ്കിലും ഇല്ലെങ്കിലും സുലേഖ അദ്ദേഹത്തെ തിരിഞ്ഞുനോക്കിയതേയില്ല. ഈ സംഭവം പല പല സംശയഘട്ടങ്ങളേ യഥാൎത്ഥവൽക്കരിച്ചുള്ള ഭീമമായ ഒരു രഹസ്യാകാരത്തെ അയാളുടെ മനോദൎപ്പണത്തിൽ ഉദയം ചെയ്യിച്ചു.

അംബികാചുംബനത്തിൻെറ ഭയങ്കരമായ വിധിയിൽനിന്നും തന്നെ വിമുക്തനാക്കിയ നാൾമുതൽ സുലേഖയുടെ ഓരോ പ്രവൃത്തികളിലും നോട്ടങ്ങളിലും വചനങ്ങളിലും പ്രത്യക്ഷമായ ചില സൂചനകൾ വിക്രമൻ തമ്പിക്കനുഭവപ്പെട്ടു തുടങ്ങിയിരുന്നു എങ്കിലും ആ വക രഹസ്യങ്ങളൊന്നും തന്നെ താൻ അറിയുന്നില്ലെന്നുള്ള ഭാവത്തിൽ അദ്ദേഹം ഇതഃപൎയ്യന്തം വൎത്തിച്ചുപോന്നു. സുലേഖയും തമ്പിയുടെ മനോഗതമെന്തെന്നറിയുന്നതിനു പലപല കൌശലങ്ങളും പ്രയോഗിച്ചു നോക്കി.

ഇതുകളെല്ലാം ചിന്തിച്ചു ദീൎഘനേരം നിശ്ശബ്ദനായി ഇരുന്നശേഷം അയാൾ ഇങ്ങനെ പറഞ്ഞു. "കുമാരീ ക്ഷമിക്കണം. എൻെറ മൌനം അനാദരമെന്നു വിചാരിക്കുന്നെങ്കിൽ ഞാൻ മാപ്പുചോദിക്കുന്നു. പതറിക്കിടക്കുന്ന മനസ്സിനെ നിയന്ത്രിക്കുന്നതിനു അല്പം വിശ്രമിച്ചു എന്നേയുള്ളു."

സുലേഖ—എന്തിനാണു മനസ്സു പതറിക്കുന്നതു്. പുരുഷന്മാർ സ്ഥിരചിത്തതയോടുകൂടി പ്രവൎത്തിക്കേണ്ടവരല്ലേ? പോരെങ്കിൽ അവിടുന്നു ഒരു യോദ്ധാവും കൂടിയാണല്ലൊ."

ത്രിവിക്രമൻ—"അതുകൊണ്ടുതന്നെയാണു് എന്റെ മനസ്സ് അസ്വാസ്ഥമായിരിക്കുന്നതു്. ആട്ടെ, സുലേഖേ ഞാൻ വീണ്ടും ചോദിക്കുന്നു. എന്റെ ഈ ജീവിതം ഇനി എത്രകാലത്തേക്കാണു്. എന്നെ ഇനിയെങ്കിലും വിമുക്തനാക്കണം. ഞാൻ പോകട്ടെ. എന്റെ നന്മയെ ഉദ്ദേശിച്ചല്ലെങ്കിൽ രാജ്യത്തിന്റെ നന്മയെ ഉദ്ദേശിച്ചെങ്കിലും എന്നെ വിട്ടയക്കണം."

സുലേഖ തമ്പിയുടെ സംഭാഷണം കേട്ടതേയില്ലെന്നുള്ള മട്ടിൽ മങ്ങിത്തിളങ്ങുന്ന ചന്ദ്രികയെ നോക്കിക്കൊണ്ടു് ചില ഗീതശകലങ്ങൾ മൂളിക്കൊണ്ടിരുന്നു.

ത്രിവിക്രമൻ—"കുമാരീ, ഈ വക വിനോദങ്ങൾ ഈ സന്ദർഭത്തിൽ എനിക്കു ആനന്ദപ്രദമല്ല. ദയവായി ഞാൻ ചോദിക്കുന്നതിനു സമാധാനം പറയണം."

സുലേഖ വീണ്ടും അശ്രദ്ധയായി ആകാശത്തിലേക്കു തന്നെ നോക്കിക്കൊണ്ടു് ഇങ്ങനെ പാടി.

"ഹാ, ഹതദൈവവിധി— സാഹസപദവിയിൽ
ദേഹികളാരാകിലും —മോഹിതരാകാതുണ്ടോ?
ആശാബാധിതയായി— അതിതരമോഹിതയായ്
ആഗമിപ്പൊരുനാരി—ത്യാഗമിന്നുചിതമോ?
പുരുഷ.............................."

ത്രിവിക്രമൻ—"കഷ്ടം,ഇതെന്തുകൂത്താണു്. സുലേഖ ഇത്ര ഗൌരവബുദ്ധിയില്ലാത്ത ആളെന്നു ഞാൻവിചാരിച്ചിരുന്നില്ല."

സുലേഖ—"എന്താണു കഷ്ടം? ഈ അർദ്ധരാത്രിയിൽപ്പോലും ഗൗരവചിത്തയായി മാത്രമിരിക്കുന്നതിനു രാഷ്ട്രീയപ്രസ്ഥാനങ്ങളിലെങ്ങും എനിക്കിടപാടില്ലല്ലൊ."

ത്രിവിക്രമൻ—"ഘനബുദ്ധികൾക്കു രാഷ്ട്രീയപ്രസ്ഥാനങ്ങൾ വേണമെന്നില്ല. അവരവരെ സംബന്ധിക്കുന്ന നിസ്സാരസംഗതികളിൽകൂടിയും അവർ ഗൗരവമായി മാത്രമേ പ്രവൎത്തിക്കയുള്ളു."

സുലേഖ—"എനിക്കിപ്പോൾ ഗൗരവമായിച്ചിന്തിക്കേണ്ട സംഗതി ഒന്നേയുള്ളു. അതു് അവിടത്തെ യഥാർത്ഥാവസ്ഥകളെപ്പററി മാത്രമാണു്. ആ വക സംഗതികൾ വിട്ടുതരുന്നതിനു അവിടുന്നു ഒരുക്കവുമില്ല."

ത്രിവിക്രമൻ—"അതു ന്യായമായ പന്ഥാവിൽക്കൂടെ ചിന്തിച്ചെങ്കിൽ മാത്രമേ സാധിക്കയുള്ളു."

സുലേഖ—"അതെങ്ങനെയാണ്?"

ത്രിവി—"വേണാട്ടു സൈന്യങ്ങളുടെ പട്ടിക പരിശോധിക്കയല്ല അതിലേക്ക ന്യായമായി വേണ്ടതു്. സുലേഖതന്നെ തന്റെ സത്യത്തെ ആദ്യം നിറവേററിയിട്ടു് പിന്നീടു നേരിട്ടു് എന്നോടു ചോദിക്കാമല്ലോ."

അവരം അല്പനേരം ചിന്താഗ്രസ്ഥയായിനിന്നു. "ആട്ടെ, ഞാൻ എന്റെ പരമാർത്ഥങ്ങരം മുഴുവൻ പറഞ്ഞാൽ അവിടത്തെ യാഥാർത്ഥ്യങ്ങരം എന്നോടു പറയുമെന്നു വാഗ്ദാനം ചെയ്യുമോ?"

ത്രിവി—"ന്യായമായി അതെന്നിൽനിന്നും പ്രതീക്ഷിക്കാവുന്നതാണെന്നല്ലാതെ ഞാൻ അങ്ങനെ ചെയ്തുകൊള്ളാമെന്നു വാഗ്ദാനം ചെയ്യുന്നില്ല."

സുലേ—"ന്യായമായി പ്രതീക്ഷിക്കാവുന്ന ഒന്നാണെന്നു അവിടന്നുതന്നെ സമ്മതിക്കുന്നുവല്ലൊ ആട്ടെ, മതി. നിങ്ങളുടെ ന്യായതല്പരതയിൽ ഞാൻ വിശ്വസിക്കുന്നു."

ത്രിവി—"എന്നുവച്ചാൽ സുലേഖയുടെ യഥാർത്ഥചരിത്രം എന്നോടു പറയുവാൻ പോകുന്നു എന്നോ?"

സുലേ—"അതേ, അങ്ങനെതന്നെ. ലോകത്തിൽ എന്റെ പിതാവൊഴിച്ചു മററാക്കുംതന്നെ അറിയപ്പെട്ടിട്ടില്ലാത്ത എന്റെ ജീവിതരഹസ്യത്തെ ആദ്യമായി ഒരു പുരുഷനോടു് —അതേ ത്രിവിക്രമൻതമ്പിയോടു—പറവാൻപോകുന്നു എന്നുതന്നെ" അവരം ഒരു ദീർഘനിശ്വാസത്തോടുകൂടിപറഞ്ഞു.

സുലേഖയുടെ നെടുവീർപ്പു ത്രിവിക്രമൻതമ്പിയെ അല്പമൊന്നു ആർദ്രചിത്തനാക്കി. അവളുടെ ഇടറിയ സ്വരവും അവസാനമായി നിർഗ്ഗമിച്ച ദീർഘനിശ്വാസവും തമ്പിയെ തെല്ലൊന്നിളക്കിയെങ്കിലും വഞ്ചകിയായ അവളുടെ പ്രസ്താവനങ്ങരം വിശ്വസനീയങ്ങളോ എന്നു് സ്വാഭാവികമായി തമ്പിയിൽ ഒരു ശങ്ക കടന്നുകൂടി. ഈ ശങ്ക പ്രബലമായി അയാളെ അലട്ടിത്തുടങ്ങിയപ്പോരം തന്റെ സന്ദേഹത്തെ അനുകൂലിക്കുന്ന വല്ലഭാവങ്ങളും സുലേഖയുടെ മുഖകമലത്തിൽ പ്രത്യക്ഷപ്പെടുന്നുണ്ടോയെന്നു് ഒന്നു പരിശോധിക്കുന്നതിനായി അയാളുടെ മിഴികരം അവിചാരിതമായിത്തന്നെ അങ്ങോട്ടു തിരിച്ചു്, പല ദ്രുതവീക്ഷണങ്ങരം സാധിച്ചു. സൂക്ഷ്മബുദ്ധി

യായ കുമാരിക്കു ഉടനെൻറ ആന്തരം ക്ഷണത്തിൽ മനസ്സിലായ തിനാലായിരിക്കാം അവൾ ഇങ്ങനെപറഞ്ഞു. "തമ്പിയുടെ മനസ്സ് ഇപ്പോൾ പലവിധ ദുശ്ശങ്കകൾക്ക് അധീനമാണെ ന്നെനിക്കറിയാം. എങ്കിലും സുലേഖ തൻെറ സത്യത്തെ എ ങ്ങനെ പാലിക്കുന്നു എന്നു അവിടുന്നു ഉടനേ കാണും. പക്ഷേ എനിക്കൊന്നുമാത്രം പറവാനുണ്ട്. എൻെറ ജീവിതഘട്ടത്തിൽ പല അസാധാരണരഹസ്യങ്ങളും അവിടുന്നു കേൾക്കുന്നതി നിടയായേക്കാം. എന്നാൽ ആ വക സംഗതികളെപ്പററി ഒ ന്നും എന്നോടു ഒരു വാക്കുപോലും പിന്നീടു ചോദിക്കയാവട്ടെ എൻെറ ജീവിതത്തിലെ യാതൊരു രഹസ്യങ്ങളും അവിടുന്നു പുറത്താക്കുകയാകട്ടെ ചെയ്കയില്ലെന്നു ആദ്യം തന്നെ സത്യം ചെയ്യണം."

ത്രിവി—"നിങ്ങളുടെ ജീവിതരഹസ്യങ്ങളൊന്നും തന്നെ എന്നിൽനിന്നുംപുറത്താകയില്ലെന്നു ഞാൻവാഗ്ദാനംചെയ്യാം."

സുലേ—"അതുപോരാ. എൻെറ ജീവിതരഹസ്യങ്ങളെ പ്പററി അവിടുന്നു കേൾക്കുന്ന യാതൊരു സംഗതിയെക്കുറിച്ചും പിന്നീടൊരിക്കലും എന്നോടു ചോദിക്കയില്ലെന്നു കൂടി സത്യം ചെയ്യണം. തന്നെയുമല്ല ആ വക സംഗതികൾ സകലവും ഇപ്പോൾതന്നെ വിസ്മരിച്ചുകളകയും വേണം."

ത്രിവി—"സുലേഖയുടെ പരിമിതമായ ഈ ജീവിതഘട്ടം ഇത്ര അത്യത്ഭുതരഹസ്യങ്ങൾ നിറഞ്ഞ ഒന്നാണോ?"

സുലേ—"തമ്പീ, മനുഷ്യൻെറ വിധിഗതികളെ നിയ ന്ത്രിക്കുന്നതിനു അവൻ ശക്തനാണോ? ഓരോരുത്തരും അ വരവരുടെ കർമ്മഫലങ്ങൾ അനുഭവിച്ചുതന്നെ തീരണം."

ത്രിവി—"സുലേഖ പറയുന്ന രഹസ്യങ്ങളേപ്പററി പി ന്നീടു ചോദിക്കേണ്ട സന്ദർഭം വല്ലപ്പോഴുമുണ്ടായെങ്കിൽ ഞാൻ ചോദിക്കാതിരിക്കുന്നതെങ്ങനെ?"

സുലേ—"അതാണു പാടില്ലാ എന്നു ഞാൻ പറയുന്ന ത്. അങ്ങനെ അവിടുന്നു സത്യം ചെയ്യുന്നു എങ്കിൽ മാത്ര മേ ഞാൻ എൻെറ ജീവിതരഹസ്യത്തെ അവിടത്തേക്കു വെ ളിപ്പെടുത്തി തരണമെന്നു വിചാരിക്കുന്നുള്ളു. പിന്നീടു സത്യലം ഘനം ചെയ്യുന്നുഎങ്കിൽ നാം രണ്ടാളും ഒരുമിച്ചു ലോകത്തിൽ ജീവിച്ചിരിക്കുക എന്നുള്ളത് അസാദ്ധ്യമായി വന്നേക്കും."

ത്രിവി—"എൻെറ ജീവനെപ്പററി എനിക്കു ഭീതിതോ ന്നുന്നില്ല. അതിനെ പൗരുഷത്തോടുകൂടി രക്ഷിക്കുവാൻ സാ

ധിക്കുന്നെങ്കിൽ അങ്ങനെ ചെയ്തുകൊള്ളാം. അല്ലെങ്കിൽ അതിനെ പിന്നീടു സംരക്ഷിക്കേണ്ട ആവശ്യമില്ല."

സുലേ—"അവിടത്തേക്കിങ്ങനെ സമാധാനപ്പെടാം. ഞാൻ ഒരു സ്ത്രീയാണല്ലോ. എന്റെ കാൎയ്യമോ?"

ത്രിവി—സുലേഖ ഒരു സ്ത്രീ ആണെങ്കിലും അബലയല്ല. അതുകൊണ്ടു് എന്നെക്കാൾ കൂടുതൽ സമാധാനത്തിനു നിങ്ങൾക്കു വകയുണ്ടു്."

സുലേഖ പ്രസന്നവദനയായി തമ്പിയേ ഒന്നുനോക്കി. ത്രിവിക്രമാ അവിടുന്നു സത്യംചെയ്യണം. എന്നെ പ്രതി എങ്കിലും ഞാൻ ആവശ്യപ്പെടുന്ന വിധത്തിൽ എന്നോടു വാഗ്ദാനം ചെയ്യണേ.''

ഭടൻ വീണ്ടും സുലേഖയെ ഒന്നു സൂക്ഷിച്ചുനോക്കി. അവിടെ വഞ്ചനയുടേയും കുടിലതയുടേയും യാതൊരു ലക്ഷ്യങ്ങളുമല്ല പ്രത്യുത നിഷ്കന്മഷതയുടേയും മനോനൈൎമ്മല്യത്തിന്റേയും ലാഞ്ഛനകൾ മാത്രമാണു് പ്രതിബിംബിച്ചു കണ്ടതെന്നു യാൾക്കു തോന്നി. അയാൾ പറഞ്ഞു. "കുമാരി ഞാൻ, നിങ്ങൾക്കുവേണ്ടി മാത്രം അങ്ങനെ വാഗ്ദാനം ചെയ്യുന്നു.''

സുലേഖ സംതൃപ്തിസൂചകമായി ഒന്നു മന്ദസ്മേരം ചൊരിഞ്ഞു് അവൾ വീണ്ടും തുടൎന്നുപറഞ്ഞു. "ത്രിവിക്രമാ, ഞാൻ കൃതാൎത്ഥയായി. സുലേഖയുടെ നിഗ്രഢങ്ങളായ ജീവിതരഹസ്യങ്ങളിൽ അവിടുന്നു ഭാഗാഭാക്കാകേണ്ട ആളാണു്. ഞാൻ എന്റെ ഹൃദയത്തെ ഇതാ ഇന്നു അവിടത്തോടു തുറന്നുപറവാൻ പോകുന്നു. ഈ പ്രശാന്തവും വിജനവുമായ മൈതാനവും, ഇന്നത്തെ രാത്രിയിലെ മനോഹരചന്ദ്രികയും ഇതെല്ലാം നമ്മുടെ ഹൃദയനൈൎമ്മല്യത്തെ അനുകൂലിച്ചുള്ള പ്രകൃതിവിലാസങ്ങളാണെന്നുള്ളതിനു സംശയമില്ല.''

ത്രിവി—"ആയിരിക്കാം.''

സുലേ—"ത്രിവിക്രമാ, എന്നാൽ ഈ നിൎഭാഗ്യവതിയുടെ ചരിത്രം കേട്ടുകൊള്ളണം. പക്ഷെ ഹൃദയസ്തോഭങ്ങൾ കൂടാതെ അതിനെ ശ്രവിക്കുന്നതിനുള്ള മനസ്സ്ഥൈൎയ്യം അവിടത്തേക്കുണ്ടാകുമോ എന്നു മാത്രമെ എനിക്കു സംശയമുള്ളു."

ത്രിവി—"അതു അനുഭവത്തിൽ മാത്രം അറിയേണ്ടതാണു്. ഇപ്പോഴേ വിധിക്കുന്നതിനു നമുക്കു നിവൃത്തിയില്ലല്ലോ."

സുലേഖ അല്പസമയം ഗാഢചിന്തയിൽ മുഴുകി മൌനമായിരുന്നു. അനന്തരം ഇങ്ങനെ പറഞ്ഞുതുടങ്ങി. "ഒരു പത്തൊ

ൻപതു കൊല്ലക്കാൎക്കു മുൻപ് വടക്കേ മലയാളത്തു ഇന്നത്തേ
ക്കാൾ വിഛിന്നങ്ങളായ ഒട്ടുവളരെ ഗ്രാമങ്ങളും ഓരോഗ്രാമങ്ങ
ൾക്കും സർവ്വാധിപതികളായ ഓരോ ഗ്രാമത്തലവന്മാരുമുണ്ടായി
രുന്നു. അന്തഃഛിദ്രങ്ങളും പടയേററവും അന്നത്തെ ദിനചരിക
ളിൽ ഒന്നായിരുന്നു എന്നു പറഞ്ഞുകേട്ടിട്ടുണ്ടു്. ദുർമ്മദന്മാരായിരു
ന്ന ഗ്രാമത്തലവന്മാർ പരസ്പരം പടവെട്ടിയും കലഹിച്ചും കഴി
ച്ചിരുന്നു. അന്നു ജീവനോ ധനമോ സുരക്ഷിതമായിരുന്നില്ല. ഒ
രു ഗ്രാമാധിപന്റെ അധികാരാതിർത്തിയിലുള്ള ഒരുവൻ എത്ര
പേരെ കുത്തികൊലപ്പെടുത്തിയാലും ഉടൻതന്നെ അടുത്ത ഗ്രാ
മത്തിൽ കടന്നു പററിക്കഴിഞ്ഞാൽ പിന്നെ അവനെ പിടിച്ചു
ശിക്ഷിക്കുന്നതിനു അവന്റെ ന്യായാധിപതിക്കു അവകാശമി
ല്ലായിരുന്നു. ചെറിയ ചെറിയ ഗ്രാമങ്ങൾ ഒന്നോടൊന്നു തൊ
ട്ടുകിടന്നിരുന്നതിനാൽ ഭയങ്കരങ്ങളായ അക്രമങ്ങൾക്കു ശേഷവും
ഇപ്രകാരം 'ഊരു'മാറി രക്ഷപ്പെടുന്നകാൎയ്യം സാധാരണ സമ്പ്ര
ദായമായി നടന്നും വന്നു. ന്യായാധിപതികളായ ഗ്രാമാധിപ
ന്മാർ സദാ പരസ്പരവൈരാഗ്യത്തോടുകൂടി വൎത്തിച്ചിരുന്നതുകൊ
ണ്ടു് ശത്രുരാജാക്കന്മാരുടെ പ്രജകൾ തങ്ങളെ അഭയം പ്രാപി
ക്കുന്നതു ഒരുവക മാനമായി ഓരോരുത്തരും വിചാരിച്ചുപോന്ന
തല്ലാതെ നീതിപാലനത്തിന്റെ ആവശ്യകതയെ മനസ്സിലാ
ക്കി കുററപ്പുള്ളികളെ പിടിച്ചേൽപ്പിക്കുക അക്കാലത്തു നട
പ്പില്ലായിരുന്നു തന്നെ. തന്നെയുമല്ല അക്രമികളും കൊള്ളക്കാ
രുമായ പലതസ്ക്കരപ്രമാണികൾ നട്ടുച്ചക്കും കുന്തവും കുറുവടി
യുമായി തങ്ങളുടെ കൂട്ടവുമൊരുമിച്ചുവന്നു ഓരോരോ ഭവനങ്ങ
ളിൽ കയറി കവർച്ചചെയ്യും മിക്കപ്പോഴും കൂട്ടക്കൊല നടത്തി
യും വന്നിരുന്നതുകൊണ്ടു് മാനം മൎയ്യാദയായി ജീവിക്കുന്ന ഒരു
പ്രാണിക്കുപോലും അന്നു സ്വവസതിയിൽ ജീവഭയമുപേക്ഷിച്ചു
മനസ്സമാധാനത്തോടുകൂടി വസിക്കുവാൻ സാധിച്ചിരുന്നില്ല.
സ്വസമ്പാദ്യമായി വല്ലതുമുണ്ടായിരുന്നാൽ ഭൂമിക്കടിയിൽ നി
ക്ഷേപിച്ചിട്ടു കൊള്ളക്കാരുടെ ആരവം പടിക്കൽ കേൾക്കുന്നു
ണ്ടോയെന്നു ചെവിപാൎത്തുകൊണ്ടാണു് ആളുകൾ കഴിച്ചുകൂട്ടു
ന്നതു്. വല്ലതുമൊരു ബഹളമോകോലാഹലമോവെളിക്കെങ്ങാൻ
കേട്ടു കഴിഞ്ഞാൽ വീടും നാടും സർവ്വധനങ്ങളും ഉപേക്ഷിച്ചു്
ഗൃഹത്തിന്റെ പിൻഭാഗത്തുകൂടി ഇറങ്ങി ഓടിക്കൊള്ളുകയേ
ഗത്യന്തരമുള്ളു. അല്ലാതെ ഒരു ശിശുവിനെപ്പോലും ഗൃഹത്തി
ലൊ പരിതഃപ്രദേശങ്ങളിലൊ എങ്ങാനും കണ്ടുപോയാൽ അ

പ്പോൾതന്നെ വെട്ടിപ്പിളൎന്നു കഴിയും. ഇതായിരുന്നു അന്നത്തെ അവിടത്തെ ജീവിതരീതി.

അന്നു വടക്കെമലയാളത്തു വിഭിന്നങ്ങളായ ഒട്ടു വളരെ ഗ്രാമങ്ങളും ഗ്രാമത്തലവന്മാരുമുണ്ടായിരുന്നു എന്നു ഞാൻ മുൻപു പറഞ്ഞുവല്ലോ. അവരിൽരാജ്യവിസ്തൃതിയിലും സൈനികശക്തിയിലും മററു പല വിധത്തിലും മികച്ചു നിന്നതു് സാമൂതിരിപ്പാട്ടു തമ്പുരാൻ, കുറുമ്പനാട്ടു സ്വരൂപം, കടത്തനാട്ടു മൂത്തച്ചൻ ഈ മൂന്നു കുടുംബക്കാരായിരുന്നു. ഇവരിൽ സാമൂതിരിപ്പാട്ടു തമ്പുരാൻ പൌരാണികത്വംകൊണ്ടു ഈ മൂവരിൽ തലവനായിരുന്നുവെങ്കിലും കടത്തനാട്ടെ കനകവും, കുറുമ്പനാട്ടെ ധൈര്യവും വടക്കെ മലയാളത്തെന്നല്ല ദക്ഷിണഭാരതത്തിൽ പോലും ഖ്യാതികേട്ടവയായിരുന്നു. കടത്തനാട്ടുമൂത്തച്ചനുംസാമൂതിരിപ്പാട്ടു തമ്പുരാക്കന്മാരും പണ്ടുപണ്ടേ കുലവൈരികളായിരുന്നതുപോലെ തന്നെ കുറുമ്പനാട്ടുകാരും കടത്തനാട്ടുകാരുമായി ദീർഘനാളത്തെ വേഴ്ചയിലും നിലനിന്നു പോന്നു. എന്നാൽ 863-ാംകാലം ഈ പാരമ്പര്യബന്ധങ്ങൾക്കു ഒരുടവു തട്ടിയെന്നു തന്നെയല്ല അതു പൂർവ്വാപരവിരുദ്ധമായി രൂപാന്തരപ്പെടുകയും ചെയ്തു.

ഈ സംഭവംനടക്കുന്നതിനു ആറേഴു കൊല്ലങ്ങൾക്കു മുമ്പു് കടത്തനാട്ടെ സൈനികവകുപ്പിൽ അതികോമളനായ ഒരു യുവഭടൻ സേവനം തുടങ്ങിയിരുന്നു. ഒന്നു രണ്ടു കൊല്ലങ്ങൾക്കിടക്കു തിരുവല്ലാരത്തു പാച്ചരൻ നായരുടെ (എന്നായിരുന്നു അയാളെ അവിടെയുള്ളവർ വിളിച്ചുവന്നിരുന്നതു്) രണനിപുണതയും അനിതരസാധാരണമായ സാമർത്ഥ്യവും സൽഗുണസമ്പുഷ്ടിയും കണ്ടു കടത്തനാട്ടെ അന്നത്തെ മൂത്തഛനു് നായരുടെ പേരിൽ വലിയ വാത്സല്യബഹുമാനാദികൾ തോന്നി അയാളെ തൻെറ സൈനികവകുപ്പിൻെറ നായകനായി നിയോഗിച്ചു. അന്നു കടത്തനാട്ടെ പോരാളിവീരന്മാരായിരുന്ന ശങ്കരൻനായർ, പാങ്ങോട്ടു പപ്പുമുതലായി പലരേയും പാച്ചരൻനായർ ഒററക്കെ കീഴ്പ്പെടുത്തിയിട്ടുണ്ടെന്നുള്ളതോർക്കുമ്പോൾ മൂത്തച്ചൻെറ പ്രവൃത്തി ഏററവും സമുചിതമായിരുന്നു എന്നു നിങ്ങൾ തന്നെ സമ്മതിക്കും. അതേ, പാച്ചരൻനായർ സേനാപതിയായി തീർന്നതിൽ പിന്നീടു്രാജധാനിയിലെ'സേവ'ഒന്നിനൊന്നു പുഷ്ടിപ്പെട്ടും വന്നു. എന്തിനധികം വിസ്തരിക്കുന്നു. പാച്ചരൻ നായരുടെ 'സേവ' മുഴുത്തു കാലക്രമത്തിൽ കടത്തനാട്ടു 'പൊറുതി' യായി

ക്കഴിഞ്ഞു. ഈ സംഗതിയൊന്നും മൂത്തേടത്ത് അറിയാതെ തന്നെ ചില നാളുകളും കഴിഞ്ഞു.

കടത്തനാട്ടു മൂത്തേടത്തിന്റെ ഏകപുത്രി ഭാനുമതിക്ക് അന്നു 18 വയസ്സാണ്. അവൾ അന്നു മലയാളത്തെ സുന്ദരികളിൽ നടുനായകമായിരുന്നതിനാൽ പ്രബലന്മാരായ പല രാജകുമാരന്മാരും ധനാഢ്യന്മാരും ഭാനുമതിയുടെ പള്ളിക്കെട്ടിനു കാപ്പുകെട്ടി പുറപ്പെട്ടു. പക്ഷെ കാമുകന്മാരുടെ പ്രതാപപ്രകടനങ്ങളും സ്വകാര്യദൌത്യങ്ങളും മൂത്തേടത്തിന്റെ നിർബന്ധകല്പനകളുമൊന്നുംതന്നെ ഭാനുമതിയെ തെല്ലും ഇളക്കിയില്ല. സ്വാഭിലാഷങ്ങൾക്കനുരൂപനായ ഒരു വരനെ അവൾ എവിടെയോ കണ്ടിട്ടുണ്ടായിരിക്കണമെന്നും ആ പുണ്യപുരുഷൻ ഏതു ദിവ്യരത്നമായിരിക്കുമോ എന്നും മററും പലപല ശങ്കാപരമ്പരകൾ ജനതാമദ്ധ്യത്തിൽ പരന്നു.

പ്രബലമായ ജിജ്ഞാസയുടെ തിരത്തള്ളലിൽ കാലം പിന്നെയും കുറേക്കഴിഞ്ഞു. ഭാനുമതി അപ്പോഴും അവിവാഹിതയായിത്തന്നെ ഇരിക്കുന്നതേയുള്ളു. കുറുമ്പനാട്ടു സ്വരൂപത്തിലെ ഒരു രാജകുമാരനു ഭാനുമതിയെ പള്ളിക്കെട്ടു കഴിച്ചു കൊടുക്കുന്നതിനുള്ള ആലോചന പ്രബലപ്പെട്ടുവന്നു. ഭാനുമതി ഈ ആലോചനയ്ക്കു വഴിപ്പെടുന്നില്ലെങ്കിൽ അവളെ സംഹരിക്കുന്നതിനു തന്നെയും മൂത്തേടത്ത് സന്നദ്ധനായി പുറപ്പെട്ടു. ഇങ്ങനെ ഇരിക്കയിലാണ് ഭാനുമതി ഒരു മാതൃപദം കയ്യേററിരിക്കുന്നു എന്നുള്ള കിംവദന്തി അല്പാല്പമായി അങ്ങുമിങ്ങും പ്രചരിച്ചുതുടങ്ങിയതു്. കർണ്ണാകർണ്ണികയാ ഈ വാർത്ത മൂത്തേടത്തിന്റെ കാതുകളിലും എത്തി. തന്റെ വാത്സല്യഭാജനവും കുലവർദ്ധനത്തിനുള്ള ഏകബീജവുമായ ഭാനുമതി സ്വകുടുംബത്തിനു് ഇങ്ങിനെ ഒരു കളങ്കം വരുത്തിവച്ചു എന്നുള്ള ശ്രുതി വിശ്വസിക്കുന്നതിനുപോലും അദ്ദേഹത്തിനു ആദ്യം സാധിച്ചില്ല. ഏതായാലും ദൃക്ക്സാക്ഷിത്വം കൊണ്ടുതന്നെ മനഃശാന്തി വരുത്തിക്കളയാമെന്നു അദ്ദേഹം വിചാരിച്ചു. എങ്കിലും ഈ ഉദ്ദേശത്തോടുകൂടി തന്റെ പുത്രിയെ സമീപിക്കുന്നതിനുപോലും അദ്ദേഹത്തിന്റെ പിതൃവാത്സല്യം ആ വൃദ്ധബുദ്ധിയെ തൽക്ഷണം അനുവദിച്ചില്ല. കടശി വിധിവൈഭവത്താൽ ഈ സന്ദർശനം യാദൃച്ഛികമായിത്തന്നെ സംഭവിക്കുന്നതിനുമിടയായി.

തന്റെ സേവക പ്രധാനനായ പാച്ചുരൻനായർക്കു കൊട്ടാരത്തിൽ ഔദ്യോഗികകാര്യങ്ങൾക്കായി ഒരു മുറി ഒഴിച്ചു

കൊടുത്തിട്ടുണ്ടായിരുന്നു. ഒരു ദിവസം രാത്രിയിൽ ഔദ്യോഗികമായ എന്തോ സംഗതി പരിശോധിക്കുന്നതിനായി മൂത്താച്ചൻ തന്റെ സചിവപ്രധാനന്റെ മുറിയിലേക്കു തിരിച്ചു. മുറിയിൽ വെളിക്കു ചെന്നപ്പോൾതന്നെ അസാധാരണമായി അന്നു മുറിയിൽനിന്നും വെളിച്ചം കാണുന്നതുകണ്ടു് എന്തോ അടിയന്തിരകാൎയ്യമായി തന്റെ വാത്സല്യഭാജനമായ നായർ ഇനിയും ജോലിയിൽ പ്രവേശിച്ചിരിക്കുന്നതാണെന്നൂഹിച്ചു് നിശ്ശങ്കം കതകുതുറന്നു വൃദ്ധൻ അകത്തുകടന്നു. അപ്പോൾ അദ്ദേഹം കണ്ടകാഴ്ച അത്ര നരച്ചദേഹത്തെ വിറകൊള്ളിച്ചു. മൂത്താച്ചൻ പെട്ടെന്നു ഒരടി പിമ്പോട്ടു വച്ചു എങ്കിലും കോപാവേശത്താൽ തുള്ളിവിറച്ചുകൊണ്ടു തന്റെ പാൎശ്വവൎത്തിയായ ഖഡ്ഗവുംഊരി മുമ്പോട്ടുകുതിച്ചു. ഇതിനിടയിൽ വിവൎണ്ണവദനയായ ഭാനുമതി മോഹിച്ചു നിലം പതിക്കുന്നതും പാച്ചുരൻനായർ എതിർ ഖഡ്ഗവുമായി തന്റെ നേൎക്കു ചാടുന്നതും ഒരേ നിമിഷത്തിൽ തന്നെ തമ്പുരാൻ കണ്ടു. എന്തിനു മൂത്താച്ചന്റെവൃദ്ധഖഡ്ഗം പാച്ചുരൻനായരുടെ പടുപാണികളോടു അധികനേരം വെല്ലിട്ടുനിന്നില്ല. സാധുവൃദ്ധൻ നായരുടെ ഒരു ഖഡ്ഗപാദത്തിൽ ബോധരഹിതനായി നിലംപതിച്ചു എന്നുപറഞ്ഞാൽ കഴിഞ്ഞല്ലോ.

അടുത്ത പ്രഭാതത്തിൽ വൃദ്ധനായ മൂത്താച്ചൻ വ്രണപ്പെട്ടു ആസന്നമരണനായി കിടക്കുന്നു എന്നും, അതോടൊന്നിച്ചു തന്നെ ഭാനുമതിയേയും പാച്ചുരൻ നായരേയും കാണ്മാനില്ലെന്നുമുള്ള വൃത്താന്തം നാടൊട്ടുക്കു പരന്നു. രാജഭക്തരായ പ്രജകളും ഉദ്യോഗസ്ഥമേധാവികളും തങ്ങളുടെ വൃദ്ധരാജാവിനെ ശുശ്രൂഷിക്കുന്നതിലും ഒളിച്ചോടിപ്പോയ ഭാനുമതീപാച്ചുരന്മാരെ അന്വേഷിക്കുന്നതിലും ബദ്ധകങ്കണന്മാരായി കാണപ്പെട്ടു. ഏതാനും ദിവസങ്ങൾക്കുള്ളിൽ മൂത്താച്ചൻ സ്വസ്ഥശരീരനായി എങ്കിലും ഭാനുമതീപാച്ചുരന്മാരേപ്പററി യാതൊരറിവും ലഭിച്ചില്ല.

ഏറെത്താമസിയാതെ തന്നെ കടത്തനാട്ടു മൂത്താച്ചന്റെ മുമ്പിൽ ഒരു ദൂതൻ ആഗതനായി താണുതൊഴുതു, 'താൻ രാജകീയമായ ഒരു ദൌത്യം വഹിക്കുന്നു എന്നും തന്റെ സ്വാമിയുടെ അഭിലാഷത്തെ തിരുമനസ്സിൽനിന്നും നിൎവഹിച്ചു തരുമെന്നു് താൻ വിശ്വസിക്കുന്നു എന്നും അയാൾ തിരുവുള്ളമുണൎത്തിച്ചു.'

ത്രിവിക്രമൻ—"ആട്ടെ, സാമൂതിരിപ്പാട്ടിലേക്ക അന്ന പുത്രന്മാരുണ്ടായിരുന്നോ?"

"നില്ക്കണം തമ്പി, നില്ക്കണം. ബദ്ധപ്പെടാതിരിക്കണം. ഉണ്ടെങ്കിൽതന്നെ സാമൂതിരിയും കടത്തനാട്ടും കുലവൈരികളല്ലേ." സുലേഖ പറഞ്ഞു.

ത്രിവിക്രമൻ—"അതെ— അതുകൊണ്ടായിരിക്കാം ഇങ്ങനെ പുറപ്പെട്ടതു്."

"കൊള്ളാം ത്രിവിക്രമന്റെ ആലോചനാശക്തി അഭിനന്ദനീയംതന്നെ. അതേ അതുകൊണ്ടുതന്നെ. പാച്ചുരൻനായർ സാമൂതിരിപ്പാട്ടിലെ ദ്വിതീയപുത്രനായിരുന്നു. ആട്ടെ, ഞാനെന്താണ് പറഞ്ഞു നിറുത്തിയതു്? അതേ, ദൂതനെ മൂത്തച്ചൻ സാദരം സ്വീകരിച്ചു. അയാൾ കോഴിക്കോട്ടുനിന്നു വരുന്നു എന്നും സാമൂതിരിപ്പാട്ടിലെ ദൌത്യം വഹിക്കുന്നു എന്നുമറിഞ്ഞപ്പോൾ മൂത്തച്ചൻ തെല്ലൊന്നു ചിറി. സാമൂതിരിപ്പാട്ടിലെ ദ്വിതീയപുത്രൻ തന്റെ വാത്സല്യഭാജനമായ ഭാനുമതിയെ സ്വവസതിയിൽ താമസിപ്പിച്ചിരിക്കുന്നു എന്നും തന്റെ സേനാപതിയായിരുന്ന കപടനാമധാരി സാമൂതിരിയുടെ പുത്രനായിരുന്നു എന്നും അയാൾ ഇപ്പോൾ ന്യായമായി ഭാനുമതിയെ വിവാഹം ചെയ്യുന്നതിനു മൂത്തച്ചന്റെ അനുമതി അഭ്യർത്ഥിക്കുന്നു എന്നും കൂടി അറിഞ്ഞപ്പോൾ വൃദ്ധന്റെ കോപം അതിരുകവിഞ്ഞു പ്രവഹിച്ചുതുടങ്ങി. രാജധർമ്മത്തെയും മാനമര്യാദയേയും മറന്നു് അവിടുന്നു് ദൂതനെ വേട്ടപ്പട്ടികളെക്കൊണ്ടു കടിപ്പിച്ചു കൊല്ലുന്നതിനാജ്ഞ നല്കി.

അനന്തരം പ്രബലനായ സാമൂതിരിയോടു ഇതിനു പ്രതികാരം ചോദിക്കുന്നതിലേക്കായി മൂത്തച്ചൻ കുറുമ്പനാട്ടു തമ്പുരാനോടു സഹായത്തിനാവശ്യപ്പെട്ടു. അദ്ദേഹം ആദ്യം സഹായത്തിനു സമ്മതിച്ചു എങ്കിലും പിന്നീടു നിരസിക്കയാണു ചെയ്തതു്. ഇങ്ങനെ യുദ്ധാലോചനയിലും മാസം ഒന്നു രണ്ടു കഴിഞ്ഞു. കടശി വൃദ്ധനായ മൂത്തച്ഛൻ ഏകനായി സാമൂതിരിയെ നേരിടുന്നതു് അസാദ്ധ്യമെന്നു കണ്ടും ഈ വാർദ്ധക്യദശയിൽ തന്റെ ഏക പുത്രിയുടെ ഹിതാഹിതങ്ങൾക്കനുകൂലിച്ചും കുലവൈരത്തെ വിസ്മരിച്ചും കഴിയുന്നതു യുക്തമെന്നു വിചാരിച്ചും സമാധാനപരമായ ഒരു ദൌത്യത്തോടും അഭ്യർത്ഥനാനുസരണം വിവാഹത്തിനുള്ള അനുമതിയോടും സാമൂതിരിയുടെ ദൂതനെ കൊലപ്പെടുത്തിയതിനു ക്ഷമായാചനയോടും

കൂടി ഒരു സന്ദേശം കോഴിക്കോട്ടേക്കയച്ചു. അന്നു മുതൽ സാമൂതിരിപ്പാടും കടത്തനാട്ടുകാരും സൌഹാർദ്ദമായിത്തീൎന്നു എങ്കിലും കുറുമ്പനാട്ടു കോയിക്കലെ നിരാശ ആപൽക്കരമായ ഒരു ശത്രുവിനെ ഉണ്ടാക്കിത്തീൎത്തു."

സുലേഖ ഇത്രയും പറഞ്ഞു നിറുത്തിയപ്പോഴേക്കും കുല കണ്ടൻ തറപ്പിന്റെ എതിർ ഭാഗത്തുള്ള വനാന്തരത്തിൽ നിന്നും ഒട്ടുവളരെ ജനങ്ങളുടെ ഒരു പ്രവാഹം മൈതാനത്തിലേക്കുണ്ടായി. ആരും തന്നെ ഉച്ചത്തിൽ ഒന്നും സംസാരിക്കുന്നില്ലെങ്കിലും ഓരോരുത്തരുടേയും മൃദുലമായ മന്ത്രശകലങ്ങൾ ഭയാനകമായ ഒരു മുഴക്കത്തോടുകൂടി അവിടെ പ്രതിദ്ധ്വനിച്ചു. 'തമ്പീവരണം ഇനി ഇവിടെ നിന്നാൽ അപകടമുണ്ടു്" എന്നു പറഞ്ഞു സുലേഖ ഭടന്റെ കയ്യിൽ കടന്നു പിടിച്ചുകൊണ്ടു് വനത്തിലേക്കു പാഞ്ഞു. ഇതിനിടയിൽ "അതാരാണു് അവർ" എന്നു ത്രിവിക്രമൻ ചോദിച്ചതിനു 'അഛനും കൂട്ടരും' എന്നുമാത്രം സംക്ഷേപമായി ഉത്തരം പറഞ്ഞിട്ടു കാട്ടിനുള്ളിലേക്കു തന്നെ പായുന്നതിനിടക്കു അശരണനും അല്പപ്രാണനുമായ കയ്യുള്ളടെ മൃദുലമായ ഞരക്കം കേട്ടു അവർ പെട്ടെന്നു തിരിഞ്ഞു നിന്നു. മനുഷ്യസഞ്ചാരമില്ലാത്ത ഒരു സ്ഥലത്തു ഭയങ്കരമായ ഒരു വനാന്തരത്തിൽ അർദ്ധനഗ്നനായി മരത്തോടുചേൎത്തു ബന്ധിക്കപ്പെട്ടു നിൽക്കുന്ന ഒരു മനുഷ്യനെക്കണ്ടു് അവർ രണ്ടാളും പെട്ടെന്നൊന്നു ഞെട്ടിയെങ്കിലും സമസൃഷ്ടിസ്നേഹത്താൽ പ്രേരിതരായി ആ അശുഭാവസരത്തിലും കൂടുതൽ അന്വേഷണങ്ങൾക്കു മുതിരാതെ ബന്ധനസ്ഥന്റെ അഭിലാഷത്തെ ദയനീയമായ രോദനത്തിൽ നിന്നും മനസ്സിലാക്കി ബന്ധഛേദനം ചെയ്തു വിമുക്തനാക്കിയിട്ടു അവർ വീണ്ടും അവിടെ നിന്നും പാഞ്ഞു.

---

## പതിമ്മൂന്നാം അദ്ധ്യായം.

"കൌശികൻ തന്നെക്കണ്ടു ഭൂപതി ദശരഥ-
നാശു സംഭ്രമത്തോടും പ്രത്യുത്ഥാനവും ചെയ്തു
വിധിനന്ദനനോടും ചെന്നെതിരേററ യഥാ-
വിധിപൂജയും ചെയ്തു വന്ദിച്ചു നിന്നു ഭക്ത്യാ."

അന്നും ഇന്നും തമ്മിൽ എത്രയോ വിദൂരമായ അന്തരമുണ്ടു്. പരിഷ്കാരകിരണങ്ങൾ പരമകാഷ്ഠയെ പ്രാപിച്ചിട്ടില്ലായിരുന്ന അന്നത്തെ ലോകവും ഇന്നത്തെ ലോകവും തമ്മിൽ തുലനംചെയ്കതന്നെ അസാദ്ധ്യമായിത്തീന്നിരിക്കുന്നു. പൌരസ്ത്യരുടെ പുരാതനസമ്പത്തായ മതതീഷ്ണതയും വൈരാഗ്യവും അന്നു അണുമാത്രമെങ്കിലും ചഞ്ചലിക്കാതെ നില നിന്നുപോന്നു എന്നുതന്നെ പറയാം. അന്നു സൽകമ്മങ്ങൾ പുണ്യങ്ങളും, ദുഷ്കമ്മങ്ങൾ പാപങ്ങളുമായിരുന്നു. 'ഗുരുതപം' അക്കാലത്തു അത്ഥവത്തായ ഒരു വാക്കമായിരുന്നു. "അന്നവിചാരം മുന്നെ വിചാരം, പിന്നെ വിചാരം ദൈവവിചാരം:' എന്ന നില ഇത്രക്കുതന്നെ പുഷ്ടിപ്പെട്ടിരുന്നില്ല. ഇന്നോ? ഇന്നത്തെ സ്ഥിതി എല്ലാം നേരെ തല കീഴായി തിരിഞ്ഞുപോയി. "ധമ്മോസ്മൽ കുലദൈവതം" എന്നുള്ളതെല്ലാം വെറും പഴംകഥകളായിത്തീന്നു. തൽസ്ഥാനത്തു് "അത്ഥോസ്മൽ കുലദൈവതം" എന്നുള്ള പ്രമാണം പ്രതിഷ്ഠാപിതവുമായി. സാമ്പത്തികമായ സംരംഭങ്ങൾക്കിടയിൽ ആദ്ധ്യാത്മികാസക്തി ചിലപ്പോൾ ക്ഷീണതരമായും, മിക്കപ്പോഴും നാമാവശേഷമായും തീന്നുപോകുന്നു എങ്കിൽ കാലഗതിയേ മാത്രം പഴിക്കുന്നതിനേ നമുക്കു ഗത്യന്തരമുള്ളു. ഹൈന്ദവപുണ്യഭൂമി എന്നു ഒരു കാലത്തു് സുപ്രസിദ്ധമായിരുന്ന കേരളത്തിൽ തല്ക്കാല പ്രാഗത്ഭ്യങ്ങളുടെ സ്മാരകസ്തംഭങ്ങളായ നിരവധി പുണ്യക്ഷേത്രങ്ങൾ അന്നു ആവിർഭൂതമായി. അക്കാലത്തേ മതപ്രസക്തിയും ആദ്ധ്യാത്മികാഭിരുചിയും ആ തലമുറയോടുകൂടിത്തന്നെ അന്തരിച്ചുംപോയി. ഇന്നു യഥാസ്ഥാനങ്ങളിൽ മതവൈരാഗ്യമെന്നു സങ്കല്പിക്കപ്പെട്ടുപോരുന്ന ഒരു വക വർഗ്ഗീയവിദ്വേഷങ്ങളും, ഈശ്വരഭക്തി എന്നു അഭിമതിക്കപ്പെട്ടുപോരുന്ന ചില അയിത്തപ്രസ്ഥാനങ്ങളും സ്ഥലം പിടിച്ചു് ഏകാധിപത്യം സ്ഥാപിച്ചുകഴിഞ്ഞു. തദനുരൂപമായി

ഭൂമുഖത്തുനിന്നും ഈശ്വരവിലാസംതന്നെ അന്തർദ്ധാനം ചെയ്തിരിക്കുന്നോ എന്നു ശങ്കിച്ചുപോകത്തക്കവണ്ണം ഒരു കാലത്തു് പുണ്യകേന്ദ്രങ്ങളായി ഗണിക്കപ്പെട്ടുപോന്നിരുന്ന ദേവാലയങ്ങളും ശൂന്യപ്രായങ്ങളായി അധോഗതി അടഞ്ഞുകൂടി. കേരളത്തിൻെറ ഏതുഭാഗത്തുനോക്കിയാലും പുരാതനഹൈന്ദവപ്രാഭവത്തിൻെറ നഷ്ടമാത്രങ്ങളായ ജയസ്തംഭങ്ങളെന്നു അനുമാനിക്കപ്പെടാവുന്ന ഇടിഞ്ഞും പൊളിഞ്ഞും ജീർണ്ണാവസ്ഥയെ പ്രാപിച്ചിട്ടുള്ള നിരവധി ഹിന്ദുക്ഷേത്രങ്ങൾ ദൃഷ്ടിഗോചരങ്ങളാകുന്നതാണു്. ഈ ഭീമമായ വിനാശവിധിയെ പരിഹരിക്കുന്നതിനു് ഒരു ദേവാലയമെങ്കിലും ഇദാനീന്തനകാലങ്ങളിൽ ആവിർഭവിച്ചിട്ടില്ലെന്നു നിസ്സംശയം പറയാം. ഇങ്ങനെ ഒന്നിനൊന്നു അധോഗതിയെ പ്രാപിച്ചുവരുന്ന ഹൈന്ദവമതബീജം കേവലം നിഷ്പക്ഷനിലയെ അവലംബിച്ചിരുന്ന ഒരു കാലഘട്ടമായിരുന്നു അതു്.

കുബേരത്വംകൊണ്ടു് അമരത്വംകൂടിസിദ്ധിച്ചിട്ടുള്ള സ്ഥാപനങ്ങൾ ആചന്ദ്രതാരം സ്ഥിരപ്രതിഷ്ഠിതമായ പ്രശസ്തിയോടുകൂടി നിലനിൽക്കുമെന്നുള്ളതു് അഭേദ്യമായ ഒരു ലൌകികതത്വമാണല്ലോ. ഈ പരമാർത്ഥത്തെ തുടർന്നു് വൈശ്രവണപ്രസാദത്താൽ അനുഗ്രഹീതങ്ങളായ ഏതാനും ചില ക്ഷേത്രങ്ങൾ ദൈവികവിലാസങ്ങൾക്കു അജ്ഞാതങ്ങൾ എങ്കിലും അർത്ഥാനുഭൂതികൾക്കു് വിധേയങ്ങളായി അന്നത്തേപ്പോലെ ഇന്നും നിലനിന്നുപോരുന്നുണ്ടു്. ഇവയിൽ നാനാപ്രകാരേണയും ഗണനീയമായ ഒന്നാണു് “വൈക്കത്തപ്പ”ൻെറവിലാസമന്ദിരം.

950-ാമാണ്ടു് കന്നിമാസം കാലം, വൈക്കം ക്ഷേത്രത്തിൻെറ സൗഭാഗ്യസമ്പുഷ്ടമായ ഒരു കാലഘട്ടമായിരുന്നു. അക്കൊല്ലത്തെ സഹസ്രകലശമഹം പൂർവ്വകൊല്ലങ്ങളെ അപേക്ഷിച്ചു ഒരു കോലാഹലമഹോത്സവമായിത്തന്നെ കൊണ്ടാടപ്പെട്ടുന്നു. നാട്ടുവാണരുളുന്ന “ശ്രീപത്മനാഭദാസ വഞ്ചിപാല കുലശേഖരകിരീടപതി മഹാരാജ രാമരാജബഹദ്ദൂർ” തിരുമനസ്സുകൊണ്ടു് കാലേകൂട്ടിത്തന്നെ ക്ഷേത്രത്തിനു സമീപമുള്ള രാജകൊട്ടാരത്തിൽ എഴുന്നള്ളിത്താമസിച്ചു് അക്കൊല്ലത്തെ സഹസ്രകലശദശോത്സവങ്ങളെതിരുമനസ്സിലെപ്രത്യേകനോട്ടത്തിൽ തന്നെ കൊണ്ടാടുന്നു. മുൻകൊല്ലങ്ങളെ അപേക്ഷിച്ചു് രാജകീയഭണ്ഡാഗാരം ഉത്സവചടങ്ങുകളിലേക്കായി നിർദ്ദാക്ഷിണ്യം തുറക്കപ്പെട്ടിരിക്കുന്നതിലും, തിരുമനസ്സിൽനിന്നു തന്നെ അ

കൊല്ലത്തെ സഹസ്രകലശസംബന്ധമായ സകല ഇടപാടുക ളും സശ്രദ്ധം നേരിട്ടു നടത്തുന്നതിലും എന്തോ എല്ലാം അ ജ്ഞാതങ്ങളായ രഹസ്യങ്ങൾ അന്തർലീനങ്ങളായിക്കിടപ്പുണ്ടെ ന്നും, അതല്ലാ ഹൈദരാലിഖാന്റെ ആക്രമണത്തെ പ്രതിരോ ധിക്കുന്നതിനായി തപോധനനായ തിരുമേനി രഹസ്യമായി ചില വഴിപാടുകൾ നടത്തുക മാത്രമാണെന്നും മററും പലവി ധമായ കിംവദന്തികൾ ജനതാമദ്ധ്യത്തിൽ പരന്നു. എന്നാൽ രാജസേവകപ്രധാനന്മാരായ ഏതാനും ചില കിങ്കരവീരന്മാരു ടെ ഇടയിൽമാത്രം അതിഗോപനമായ ഒരു രഹസ്യഭാഷണം അശരീരിയാൽ എന്നപോലെ പടൎന്നുപിടിച്ചു. ഈ രഹസ്യ വാൎത്ത എന്തെന്നും; അതിൽ എത്രമാത്രം വാസ്തവം അന്തർഭ വിച്ചിട്ടുണ്ടെന്നും വഴിയെ വെളിപ്പെടുന്നതാണ്.

ക്ഷേത്രത്തിലെ മഹാമഹം ആരംഭിച്ചതിന്റെ ഏഴാം ദി വസം പ്രഭാതത്തിൽ ക്ഷേത്രത്തിന്റെ പടിഞ്ഞാറെ നടയിൽ റോഡിന്റെ അല്പം തെക്കു മാറി ഒരു വലിയ ജനക്കൂട്ടം കാണു ന്നുണ്ട്. ക്ഷേത്രവളപ്പിൽനിന്നും തൽസ്ഥാനത്തേക്കു തുടരെ ഉണ്ടായിക്കൊണ്ടിരിക്കുന്ന ജനപ്രവാഹം പുരോഗമനത്തിനു മാ ൎഗ്ഗമില്ലാതെ തിങ്ങിക്കൂടിയിരിക്കുന്ന ജനാവലിയാൽ തന്നെ പ്ര തിരോധിക്കപ്പെട്ടു കാററിൽപെട്ട ധൂമപടലംപോലെ പടൎന്നു ആ പ്രദേശമെല്ലാം നിറഞ്ഞുകൂടി. തിക്കിയും തിരക്കിയും ഒരു വിധത്തിൽ ഉൾപ്രവേശനം സാധിക്കുന്ന ഏതാനും ചില മുരി ക്കുററന്മാൎക്കുമാത്രം ജനതാമദ്ധ്യത്തിൽ സ്ഥിതിചെയ്യുന്ന ഒരു യോഗിവൎയ്യനെ ദശിച്ചു നയനസാഫല്യം വരുത്തുന്നതിനു സാ ധിക്കുന്നു. മററുള്ളവർ ഇച്ഛാഭംഗത്തോടുകൂടി അങ്ങുമിങ്ങും എത്തിനോക്കിയും ഒരു കൂട്ടർ സമീപപ്രദേശങ്ങളിലുള്ള തരുശി ഖരങ്ങളിൽ വലിഞ്ഞുകയറി സ്ഥാനം പിടിച്ചും ജനതാമദ്ധ്യ സ്ഥിതനായ ആ യോഗിസത്തമനെ ഒരു കണ്ണുകാണുന്നതിനു യഥാശക്തി ഭഗീരഥപ്രയത്നംതന്നെ ചെയ്യുന്നു.

ഇതിനിടയിൽ യോഗിസത്തമൻ സമാധിയിൽനിന്നു വി മുക്തനായി അഞ്ജലീബന്ധനം ചെയ്തു നമസ്കരിക്കുന്ന ഭക്ത സംഘത്തെ അനുഗ്രഹിച്ചു 'പ്രസാദ' വിതരണത്താൽ മുക്തിമാ ൎഗ്ഗവും, പ്രശ്നോത്തരങ്ങളാൽ നിർവൃതിയും, അഭീഷ്ടദാനം ചെ യ്യുന്നു. "സ്വാമി" സംബോധനയോടുകൂടി തിക്കിക്കൂടുന്ന ജനാ വലിയെ ഏതോ മാന്ത്രികശക്തിയാലെന്നപോലെ അല്പമക ലെ വൃത്താകാരത്തിൽ ബന്ധിച്ചിട്ടു ആ തപോധനൻ വീണ്ടും

ധ്യാനബദ്ധനായി മുക്തിദർശനം ചെയ്തു. നിർജ്ജീവമായജഡം കാഷ്ഠതുല്യം പരിത്യജിച്ച് സായൂജ്യാനം ചെയ്ത ആ പുണ്യപുരുഷൻെറ ജീവചൈതന്യം സർവ്വവ്യാപിയായ ആ പരബ്രഹ്മചൈതന്യത്തോടു അഭേദ്യമായി ലയിച്ചുപോയതിനാലോ എന്തോ കീടമാത്രമായ ജഡം യഥാസ്ഥിതി ശിലാവിഗ്രഹംപോലെ നിശ്ചേഷ്ടം നിലകൊള്ളുന്നതേയുള്ളു.

ഇതിനിടയിൽ വേഷഹരിവനങ്ങളാൽ രാജസേവകരെന്നു നിശ്ശങ്കം അനുമാനിക്കപ്പെടാവുന്ന രണ്ടു് വില്ലാക്കാർ ജനതതിയെ ഭേദിച്ചു യോഗീപാദങ്ങളിൽ ആഗതരായി. അദ്ദേഹത്തിൻെറ ജഡജീവഭേദനത്തെ അറിയാതെ തന്നെ താണുവീണു് ഒന്നു് നമസ്കരിച്ചു.

നിമിഷങ്ങൾ ചിലതു കഴിഞ്ഞിട്ടും യോഗിവര്യൻ സുഷുപ്തിയിൽ നിന്നും വിമുക്തനാകുന്നില്ല എന്നു കണ്ടു് ജനതതി വല്ലാതെ പരിഭ്രമിച്ചു് വശായി. ഋഷിസത്തമൻ തൻെറ യോഗശക്തിയിൽ ജഡഭേദനംചെയ്തു് നിർവ്വാണം നേടി എന്നൊരു ശ്രുതി കാററിൽപ്പെട്ട തീപ്പൊരിപോലെ അവിടെങ്ങും പടന്നു. ആ പുണ്യപുരുഷൻെറ പാവനവിഗ്രഹത്തെ എങ്കിലും ഒരു കണ്ണുകാണുന്നതിനുള്ള തിടുക്കത്തിൽ ജനാവലി ബദ്ധപ്പെട്ടു തുടങ്ങി. ഈ ബഹളത്തിനിടയിൽ യോഗിവിഗ്രഹംതന്നെ തിരക്കിൽപ്പെട്ടു പാദപാതത്താൽ മലിനീകൃതമായിത്തീരുമോയെന്നും ചില വിവേകബുദ്ധികൾ ശങ്കിക്കുന്നു. എന്നാൽ അതിനൊന്നും തന്നെ ഇടയായില്ല. താപസൻെറ പരമാത്മചൈതന്യം അഗ്നിരൂപത്തിൽ ബ്രഹ്മഗമനം ചെയ്യുന്നതു് ഏതാനും ചിലർ കണ്ടെന്നും കണ്ടില്ലെന്നും ഒരുശങ്ക. എന്നാൽ യോഗാസനത്തിനുചുററും ഒരു വൈദ്യുതപ്രതാപം അല്പസമയത്തേക്കു കണ്ടു എന്നു പലക്കും ഒരു വ്യാമോഹമുണ്ടാകതന്നെ ചെയ്തു. ഏതായാലും അടുത്ത നിമിഷത്തിൽ നിർജ്ജീവമായിരുന്ന ജഡത്തിൽ ജീവചൈതന്യത്തിൻെറ ലാഞ്ഛനകൾ അല്പാല്പമായി കണ്ടുതുടങ്ങി. വെളുത്തുനീണ്ട കൃതാക്കളും അതേത്തുടന്നു ദിവ്യമോഹനങ്ങളായ ആ ഓഷ്ഠാധരങ്ങളും അല്പം ചലിക്കുന്നുണ്ടെങ്കിലും ശബ്ദം ഒന്നുംതന്നെ പ്രത്യക്ഷമായി കേൾക്കാനില്ല. പൂട്ടപ്പെട്ട നയനങ്ങൾ ഇനിയും ഭേദിക്കപ്പെട്ടിട്ടില്ലെങ്കിലും ദ്രുതതരമായ മിഴികളുടെ ചലനം പ്രത്യക്ഷമായി പുറത്തുകാണുന്നുണ്ടു്. മന്ദമായ ശിരഃകമ്പം സമാധിയിൽ അനുഭവസ്ഥമായ ദിവ്യലഹരിയുടെ മദോന്മത്തതയാൽ സംഭവ്യമെന്നു തന്നെ

കാണികൾ വിധിച്ചു. ചുരുണ്ടുമുറുകി ഊരുകാണ്ഡങ്ങളോടു ചേൎന്നു ബന്ധിക്കപ്പെട്ടിരുന്ന മുഷ്ടികൾ താനെ നിവൎന്നുയൎന്നു ആകാശമാൎഗ്ഗത്തിൽ ചില അവ്യക്തരേഖകൾ ലിഖിതം ചെയ്തുകൊണ്ടു് ചലിച്ചുതുടങ്ങുന്നു. ഇതോടുകൂടി ആ താപസവിഗ്രഹവും പൂൎണ്ണമായി ജാഗ്രദാവസ്ഥയിൽ പുനഃപ്രവേശിച്ചു് മിഴികൾ തുറിച്ചു് അധരങ്ങൾ വിടുൎത്തി ചില ദിവ്യപ്രോക്തങ്ങൾ അരുൾകൊണ്ടു. "ആഹാ, അപ്പടിതാനാ, ആം, വരട്ടും; അപ്പടിതാൻ വരട്ടും; ഇന്ത ധൎമ്മരാച്ചിയത്തുക്കു അല്ലാമൽ വരക്കൂടാതു. ആഹാ! അപ്പടിയാ? ഇപ്പൊഴുതുതാൻ പോതം തെളികിറതു. ഹും അപ്പുറം യാർ?—അന്തപെരിയരാജൻ താനാ?—അല്ലവാ—അല്ലാമൽ വരക്കൂടാതു, തേവീ അംബികെ, അപ്പടിതാൻ വരട്ടും കടവുളെ തിരുച്ചേവടികൾ പണിന്ത ഇന്തയാചകനിൽ തിരുവുള്ളക്കേടു് വരമുടിയടാതു്—ഓം ശാന്തി".

വൃദ്ധയോഗിയുടെ നിരൎത്ഥപ്രോക്തങ്ങൾ കേവലം സ്വപ്നമോ ഭ്രാന്തിയോ എന്നു് ശ്രോതാക്കൾ അന്ധാളിച്ചു് വാ പിളൎന്നു നിന്നുപോയി. രാജനാമോച്ചാരണവും ശങ്കാപ്രദ്യോതകങ്ങളായ ചില ജല്പനങ്ങളും, അനന്തരസമാശ്വാസനങ്ങളും എന്തോ ഊഹ്യമല്ലാത്ത ചില ഗൌരവഭവിഷ്യത്തുകളെ നിൎദ്ദേശിക്കുന്നു എന്നു അവരിൽ പലരും ശങ്കിച്ചു. ഏതായാലും യോഗിപാദരുടെ ദിവ്യത്വത്തിൽ ദൃഢവിശ്വാസ്സരായിരുന്ന അവർ തങ്ങൾക്കു സുഗ്രഹമല്ലാത്ത എന്തോ ഭവിഷ്യത്തുകൾ ആ പരമചക്ഷുസ്സു് തന്റെ സമാധിയിൽ ദൎശിച്ചിരിക്കാമെന്നു തന്നെ സമാധാനിച്ചു. രാജസേവകരായ വില്ലാക്കാരുടെ ആഗമനവും യോഗീപ്രോക്തങ്ങളും തമ്മിൽ അദൃശ്യമായ എന്തോ ബന്ധം ആ ഭക്തബുദ്ധികൾ ജ്ഞാനവീക്ഷണം ചെയ്തു. ഇതിനിടയിൽ രാജസേവകർ ധ്യാനനിവൃതനായ സന്ന്യാസിയുടെ സമീപത്തണഞ്ഞു് ഭക്തിപുരസ്സരം അഭിവാദ്യം ചെയ്തു.

തന്റെ മുൻപിൽ ആഗതരായ നരവൃന്ദത്തെ സകരുണം സൎവ്വാംഗനിരീക്ഷണം ചെയ്തു്, ലക്ഷണപടുവായ ഒരു ഭിഷഗ്വരൻ ദൂതാഗമനത്തെ സശ്രദ്ധം പരിക്ഷണം ചെയ്യുന്നതു പോലെ ആലോചനാഭാവത്തിൽ ചില ശിരഃകമ്പനങ്ങളും ഊൎദ്ധ്വദൃഷ്ടികളും കൊണ്ടു് കാൎയ്യഗ്രഹണം സാധിച്ചിട്ടു് യോഗീശ്വരൻ ഒന്നു് മന്ദഹസിച്ചു.

യോഗി—"അന്ത പെരിയ രാജാവുടെയ കിങ്കരാ?"

ഒരു ഭടൻ—"സ്വാമീ!"

യോഗി—"വന്ത കാൎയ്യം ചൊല്ലിമുടിയട്ടും."

അന്യഭടൻ—"അവിടന്നു ദിവ്യദീക്ഷിതരാണ്. കാൎയ്യമെല്ലാം അടിയങ്ങൾ ഉണൎത്തിക്കാതെ തന്നെ തിരുവുള്ളത്തിൽ അറിയാവുന്നതാണല്ലോ."

യോഗി—"അപ്പടിതാനോ? ആവട്ടും (ആലോചനാഭാവത്തിൽ) കാൎയ്യമെല്ലാം തെരിയും. അന്ത പെരിയ രാശാളുടയ ഒരു-"

ഭടൻ—"തിരുവുള്ളത്തിൽ നിനവുണ്ടായാൽ മതി. സംഗതിയൊന്നും ഇപ്പോൾ പുറത്തുപറയണമെന്നില്ല- അത്രടം എഴുന്നെള്ളി തിരുമുമ്പിൽ നേരിട്ടുണൎത്തിക്കണമെന്നാണ് അവിടത്തെ ആഗ്രഹം."

യോഗി—"അപ്പടിയാ, കുലശേഖരപ്പെരുമാൾ പരമപുണ്യവാൻ, ഭാഗ്യംപെററ പെരിയരശർ. തിരുമനസ്സിലെ അനൎത്ഥമൊന്നും വരക്കൂടാതു്."

ഭടൻ—"ശരിതന്നെ. എങ്കിലും സ്വാമിയേ ഒന്നു് കാണണമെന്നാണ് തിരുമനസ്സിലെ അഭിലാഷം; തിരുമുമ്പിലററം ഒന്നെഴുന്നെള്ളിയാൽ...."

യോഗി—"ശരിതാൻ. ഉങ്കളുടെ പെരിയ രാശാളുടയഅനുക്കിരകത്തിൽ നാം പ്രീതനായിരിക്കിറേൻ. തിരുമുമ്പിലേ നാം വിടകൊള്ളുംപടി പോയി വിവരം തെരിയിക്കലാം."

ഭടൻ—"എപ്പോഴാണെഴുന്നള്ളുന്നതെന്നു്..."

യോഗി—"തേവി പ്രസാദത്താൽ നിനവുകൊള്ളുകിറതെപ്പുഴതൊ, അപ്പോഴുതുതാൻ."

ഭടൻ— "കൂടെത്തന്നെ കൊണ്ടുചെല്ലണമെന്നാണ് കല്പന."

യോഗി—"അവ്വാൾകാൎയ്യം രാച്ചിയകാൎയ്യം, നമതു കാൎയ്യം ആത്മകാൎയ്യം. രെണ്ടുക്കും കാലാകാലങ്കൾക്ക പൊരുത്തംവരാമൽ തെയ്യക്കൂടാതാ?"

ഭടൻ—"അടിയങ്ങൾ കല്പനപോലെ തിരുമുമ്പിൽ വിവരമുണൎത്തിക്കാം."

യോഗി—"അപ്പടി താൻ ചെയ്യവേണ്ടിയതു്. ഉങ്കളുടെയാ ധൎമ്മരാശർകളേ അംബികതാൻ അനുക്കിരകിക്കട്ടും. ഓം ശാന്തി."

വൈക്കം ക്ഷേത്രത്തിൽനിന്നും അല്പം തെക്കുകിഴക്കു മാറി അതിമനോഹരമായ ഒരു മണിസദനം ചുററും ബലവത്താ

യമതിൽക്കെട്ടുകളാൽ ആവൃതമായി പരിലസിച്ചിരുന്നു. മതിൽക്കെട്ടിന്റെ പടിഞ്ഞാറുവശമുള്ള പബ്ലിക്കുനിരത്തിൽ കൂടി അല്പദൂരം യാത്രചെയ്യുന്നവർക്കു മുളി, പേരാൽ മുതലായ തരുവിശേഷങ്ങളാൽ അലംകൃതമായ ഒരു നടക്കാവു ദൃശ്യമാകുന്നതാണ്. പ്രസ്തുതനടക്കാവിന്റെ മദ്ധ്യഭാഗത്തായി കോട്ടമതിലിനെ തുരന്നു അതിവിസ്തൃതമായതും പഴയ കാലത്തെ ആനക്കൊട്ടിലിനോടു ഏതാണ്ടു സാദൃശ്യം വഹിക്കുന്നതുമായ ഒരു പടിപ്പുര അലങ്കാരശൂന്യമെങ്കിലും അഹംഭാവസംപുഷ്ടമായി നിലകൊള്ളുന്നു. പ്രസ്തുത പടിപ്പുര കടന്നു അകത്തുപ്രവേശിച്ചാൽ ആദ്യമായി പ്രത്യക്ഷപ്പെടുന്നതു്, വൃത്താകൃതിയിൽ കൽത്തറകെട്ടി മോടിപിടിപ്പിച്ചിട്ടുള്ള നാലു ഭീമൻ ആലുവൃക്ഷങ്ങൾ പത്രശാഖാ ബഹുലതയാലോ പരിതഃപ്രദേശങ്ങളുടെ മാഹാത്മ്യത്തെ അനുസ്മരിച്ചിട്ടോ എന്തോ തലതാഴ്ത്തി പടർന്നുപിടിച്ചു മന്ദവാതത്തിൽ സദാ ഇളകിയാടിക്കൊണ്ടു നൃത്തം ചെയ്യുന്നതായിട്ടാണ്. ഈ ആൽത്തറകളുടെ പാർശ്വത്തിൽക്കൂടി മുമ്പോട്ടു കിടക്കുന്ന ഒരു ചെറുപാത അതിമനോഹരമായ ഒരു നാലുകെട്ടിന്റെമുൻവശത്തുള്ള ധവളപ്രഭാപൂരിതമായ ഗൃഹാങ്കണത്തിൽ ചെന്നവസാനിക്കുന്നു. പ്രസ്തുത പ്രധാനകെട്ടിടത്തിന്റെ ഇരുവശങ്ങളിലായി അക്കാലത്തെ മാടമ്പിപദവിയെ അനുകൂലിക്കുന്ന മററുപല ഉപസദനങ്ങളും ഗാംഭീര്യത്തിനു തെല്ലും ലോപം വരാതെ നീണ്ടുനിവന്നു പരിലസിക്കുന്നുണ്ടു്.

ഈ അദ്ധ്യായത്തിന്റെ ആദ്യം വിവരിച്ച സംഭവങ്ങൾ നടന്ന പിറേറദിവസം പ്രഭാതത്തിൽ ഉദയത്തിനുഅല്പം മുൻപു അപ്പോഴും അല്പം ഇരുളടഞ്ഞു കാണപ്പെടുന്ന നടക്കാവിൽക്കൂടി പുഷ്ടശരീരനായ ഒരപരിഷ്കൃതൻ തന്റെ നെടുവടിയിൽ കുതിച്ചു മുമ്പോട്ടുപായുന്നു. അർദ്ധനഗ്നമായ ദേഹത്തിൽ നാമമാത്രമായ ഒരു വസ്ത്രം ചുററിയിട്ടുള്ളതു് കഷ്ടിച്ചുമുട്ടുകളേ മറക്കുന്നതിനേ പര്യാപ്തമാകുന്നുള്ളു. കരിക്കൊള്ളിപോലെ ഇരുളടഞ്ഞ ദേഹവും അസാധാരണമായ കായദൈർഘ്യവും മുഖത്തു ജൃംഭിച്ചു നിൽക്കുന്ന കൃതാക്കളുടെ രാക്ഷസക്രൌര്യവും ആകക്കൂടികണ്ടാൽ ആ സമയത്തു ഏതൊരുവനും പ്രഥമവീക്ഷണത്തിൽ തന്നെ വെട്ടുകിട്ടിപ്പോകും. പ്രഭാതത്തിലെ ശീതബാധയെ ഗണ്യമാക്കാതെയും ഇരുപുറവും നോക്കാതെയും നേരെ മുൻകുതികൊള്ളുന്ന ആ രാക്ഷസരൂപന്റെ ദേഹം ആസകലം വിയത്തുസ്വേദകണങ്ങൾ തുള്ളിതുള്ളിയായി നിലംപതിക്കുന്നതു

തന്നെ അയാറം അറിയുന്നില്ല. അല്പ നിമിഷത്തിനിടയിൽ മതിൽക്കെട്ടിന്റെ പടിഞ്ഞാറുഭാഗമുള്ള പടിപ്പുരവാതിക്കൽ എത്തിക്കൂടി അയാറം തിടുക്കത്തിൽ ഉറംപ്രവേശനത്തിനൊരു ബെട്ടകയിലാണ ഭീമാകാരങ്ങളായ കതകുപാളികറം ബലമായി പൂട്ടപ്പെട്ടിരിക്കുന്നു എന്നുള്ള പരമാൎത്ഥം അയാറംക്കു ബോദ്ധ്യമായതു്. അനന്തരകൃത്യമെന്തെന്നുള്ള ചിന്തയിൽ ആഗതൻ അല്പസമയം അവിടെത്തന്നെ പനപോലെ മിഴിച്ചുനിന്നു എങ്കിലും ക്ഷണസാദ്ധ്യമായ ഒരു മാർഗ്ഗവും പെട്ടെന്നുഅയാളുടെ മനോരംഗത്തിൽ ഉദയം ചെയ്തില്ല. അയാറം അക്ഷമനായി അല്പസമയം നാലുപാടും നോക്കിനിന്നതിന്റെ ശേഷം ഭീമാകാരമായ ആ മതിൽക്കെട്ടിനെ നിരസഭാവത്തിൽ ഒന്നു നിരീക്ഷിച്ചു; കോട്ടയുടെ ഉന്നതി തന്റെ കായദൈർഘ്യത്തിനു അനുയോജിച്ചതു തന്നെ എന്നു കണ്ടു് അയാറം സന്തോഷസൂചകമായി ഒന്നു മന്ദഹസിച്ചു. അടുത്ത ക്ഷണത്തിൽ തന്റെ ദണ്ഡിനെ നിലത്തൂന്നി തെല്ലൊന്നു കുനിഞ്ഞുനിവന്നതും ആ തമോരൂപം തന്റെ ഗതയോടുകൂടി അന്തരീക്ഷത്തിൽ അല്പസമയം വിഹരിച്ചിട്ടു കോട്ടയുടെ മുകളിൽക്കൂടി ഉള്ളിൽപതിച്ചതും ഒരു നിമിഷത്തിൽ കഴിഞ്ഞു.

തന്റെ സാഹസപ്രവൃത്തി വല്ലവരും കണ്ടിരിക്കുമോ എന്നുള്ള ശങ്കയാൽ നാലുപാടും ധൃതഗതിയിൽ ഒരു കണ്ണോടിച്ചിട്ടു അടുത്തെങ്ങും തന്നെ ആരുമില്ലെന്നു കണ്ടു അല്പ സമാധാനത്തോടുകൂടി വീണ്ടും നേരെ നാലുകെട്ടിനെ ലക്ഷ്യമാക്കി യാത്രയാരംഭിച്ചപ്പോറം രണ്ടു രാജകിങ്കരന്മാർ എവിടെ നിന്നൊ ആവിർഭവിച്ചു നമ്മുടെ കൃഷ്ണസത്വത്തിന്റെ പുരോഗമനത്തെ നിരോധിച്ചു.

"എവിടെപ്പോകുന്നു. ഇതു രാജകൊട്ടാരമാണെന്നറിഞ്ഞിട്ടില്ലേ?

ആഗതൻ—(ഈർഷ്യാഭാവത്തിൽ അവരെ ഒന്നുതുറിച്ചുനോക്കിക്കൊണ്ടു) "അതേ അതുകൊണ്ടുതന്നെയാണ ഇങ്ങുവന്നതു്?"

ഒരു ഭടൻ—"നിങ്ങറംക്കിവിടെ എന്തുവേണം."

അന്യ—"അല്ല പടിപ്പുരതുറന്നിട്ടില്ലല്ലോ പിന്നെ എങ്ങനെ അകത്തുകടന്നു."

ആഗതൻ—"എനിക്കു വേണ്ടതു പൊന്നുതമ്പുരാനെകണ്ടുണർത്തിച്ചുകൊള്ളാം. നിന്നോടു പറവാനല്ല വന്നതു്."

കൃഷ്ണസത്വത്തിന്റെറധിക്കാരംകണ്ടു കോപാന്ധനായ ഭടൻ അയാളെ പ്രഹരിക്കുന്നതിനു കാലുയർത്തി. സാധുഭടൻ അടുത്തക്ഷണത്തിൽ കമഴ്ന്നടിച്ചു നിലംപതിച്ചതും ആഗതൻവെകിളിയെടുത്ത മൂരിക്കൂററനെപ്പോലെ ഒരു ചിററലോടുകൂടി മുമ്പോട്ടുകുതിച്ചതും ഒരുമിച്ചുനടന്നു. അയാൾ നേരെ നാലുകെട്ടിലേക്കുതന്നെ വച്ചുപിടിക്കുകയിൽ അടുത്തുള്ള ഒരാൽത്തറയുടെ ചുവട്ടിൽനിന്നും പച്ചസാൽവയിൽപൊതിഞ്ഞ ഒരുവൃദ്ധരൂപം അയാൾക്കെതിരെ പ്രത്യക്ഷപ്പെട്ടു. വീണ്ടും തന്റെറ മാർഗ്ഗനിരോധത്തിനു ആരോ പുറപ്പെട്ടിരിക്കുന്നു എന്നോർത്തു കയർത്തുതുടങ്ങിയ കൃഷ്ണരൂപം നീരസഭാവത്തിൽ ആഗതനെ ഒന്നു സൂക്ഷിച്ചുനോക്കി. അപ്പോൾ അയാളുടെ വൃദ്ധമുഖത്തിൽ പ്രത്യക്ഷപ്പെട്ട കരുണാരസക്കുഴമ്പിൽ കൃഷ്ണസ്തത്വത്തിന്റെറ മിഴികൾ ആണ്ടുപോകയാൽ താൻ അറിയാതെ തന്നെ ഭയഭക്തി സമ്മിശ്രമായ ഒരു വികാരവിശേഷം അയാളിൽ അങ്കുരിച്ചുപോയി. തനിക്കെതിരെവരുന്ന വൃദ്ധവിഗ്രഹം ഒരുസൌമ്യപ്രകൃതനെന്നു കണ്ടു അല്പസമാധാനത്തോടുകൂടി അയാൾതന്റെറ ഉൾപ്രവേശനത്തിന്റെറ അനൌചിത്യത്തിനു ക്ഷമായാചനമായുംപൂർവരംഗത്തിലെ അപകൃത്യത്തിനു സമാധാനമായും ഇങ്ങനെ പറഞ്ഞുതുടങ്ങി. "പൊന്നുതമ്പുരാനെക്കണ്ടു തങ്കടമുണർത്തിക്കാൻ വന്നപ്പം പടിപൂട്ടിക്കെടക്കുന്നതിനു ഞാനെന്തുപിഴച്ചു. വഴി തന്നില്ലേ ഒള്ള വഴിക്കു പോരേണ്ടതാണങ്ങളുടെ ഔചിത്യം. അന്നേരൊണ്ടു കാര്യം ചൊല്ലപ്പാ എങ്ങേ പോണപ്പാന്നും ചോതിച്ചു രണ്ടു കോമട്ടികളും, എന്റെറ തമ്പുരാനെ കാണാനവരുടെ അനുവാതം വേണോ ഇനിക്കു? അതികാരമൊണ്ടേലും മരിയാതി പടിക്കണം. അല്ലേ നോക്കു അങ്ങത്തേ വേണ്ടപോലെ മരിയാതിക്കു കാര്യം കേട്ടിരുന്നെങ്കിൽ ഇവൻ നല്ലവത്താനം പറഞ്ഞേച്ചുപോന്നേനേ. അന്നേരം ആ മരമാക്കാൻ എന്നെ അടിക്കാൻ അവന്റെറ പാത്തിക്കാലു പൊക്കണു ഹും" എന്നെല്ലാം ചില പ്രാരംഭപ്രസംഗങ്ങളോടുകൂടി അയാൾ വൃദ്ധന്റെറ സമീപത്തെത്തി.

അപ്പോഴും ഉദയം കഴിഞ്ഞിട്ടില്ലായിരുന്നതിനാലും ആലിന്റെറ നിഴലിൽ ആ സമയമുണ്ടായിരുന്ന വെളിച്ചം തന്നെ മങ്ങിക്കിടന്നിരുന്നതിനാലും സാൽവയിൽ പൊതിഞ്ഞ ദേഹത്തിന്റെറ പൂർണ്ണമായ ഒരു സ്വരൂപഗ്രഹണം അയാൾക്കു അപ്പോഴും സാധിച്ചില്ല. എന്നാൽ ഇപ്പോൾ സമീപസ്ഥനായ

ദ്ദേഹം ഒരു മൃദുസ്വരത്തോടുകൂടി "എന്തപ്പനെ എന്തുവേണം" എന്നു കരുണാപുരസ്സരം പ്രശ്നം ചെയ്തപ്പോൾ പരിചിതമായ ആ സ്വരവിശേഷം കേട്ടു നമ്മുടെ കരിമല്ലൻ ഒന്നു ഞെട്ടി രണ്ടടി അയാളറിയാതെ തന്നെ പിമ്പോട്ടു വച്ചു പോയി. ഉത്തരക്ഷണത്തിൽ മുകുളീകൃതമായ ബാഹുക്കളെ പെട്ടെന്നുണ്ടായ എന്തോ വികാരവിശേഷത്താൽ ഗോഷ്ഠിമയമായി കശക്കിഞെരിച്ചു വേദനപ്പെടുത്തിയും ധൈര്യമവലംബിച്ചുകൊണ്ടും ഇങ്ങനെ ഉത്തരിച്ചു. "അങ്ങത്തെ കണ്ടിട്ടു ഒരു നല്ലയാളെന്നു തോന്നുന്നു. ആ കോമട്ടിയാമ്മാരേ കൂട്ടു പൊല്ലാപ്പിനു കോപ്പിടാനെക്കൊണ്ടു പുത്തിയൊള്ളോരു തുനിയുവോന്നേ? കാരണോരു വന്നാട്ടെ പൊന്നുതമ്പുരാനിരിക്കുന്നതെവിടാ കാരണോരേ."

ഇതിനിടയിൽ തന്നെ നിലം പതിപ്പിച്ചിട്ടു ചാടിപ്പിഴച്ച ധിക്കാരിയെ ഒരു നല്ലപാഠം പഠിപ്പിക്കുന്നതിനു തീർച്ചപ്പെടുത്തി പിന്നാലെ പാഞ്ഞുവന്ന ഭടൻ തന്റെ എതിരാളിയുടെ സഹവർത്തകനെ കണ്ടമാത്രയിൽ സിംഹത്തെക്കണ്ട മദഗജത്തെപ്പോലെ തലതാഴ്ത്തി 'എന്നെക്കണ്ടേതു മിണ്ടല്ലേ' എന്നുള്ള ഭാവത്തിൽ മെല്ലെ പിൻവലിഞ്ഞു.

അന്ത്യൻ—"അയ്യോ അബദ്ധം പറയല്ലേ. പൊന്നുതമ്പുരാനും മററുമിരിക്കുന്നടത്തു നമുക്കൊക്കെ അങ്ങനെ തോന്നിയപോലെയൊക്കെ കയറിച്ചെല്ലാമോ. കാര്യമെന്തെന്നു പറഞ്ഞാൽ ഞാൻ തിരുമനസ്സുണർത്തിക്കാം."

ആഗതൻ—"കാര്യം കാര്യം രാജാക്കാര്യം
അന്ത്യാരോടുരിയാടാക്കാര്യം
രാജ്യം പെരുവിനയടയും കാര്യം
രാജാതിരുവടികേൾക്കക്കാര്യം"

എന്നൊരു ഗീതാലാപമായിരുന്നു അതിനു മറുപടി.

അന്ത്യൻ—"മൂപ്പീന്നേ പയ്യെ സംസാരിക്കണം. ഇവിടെനിന്നു തൊണ്ടയെടുത്താൽ പൊന്നുതമ്പുരാൻ അകത്തു് എഴുന്നള്ളിയിരിപ്പുണ്ടു്. തലയെടുത്തുകളയും."

ആഗതൻ—"ബാലിക്കു വാലററു
നീലിക്കു തലയററു
ബാലരംഭപതിയമ്പുകൊണ്ടേ—ഥൈ"

അന്ത്യൻ—"മൂപ്പീന്നു ബദ്ധപ്പെടാക്കാതെ കാര്യമെന്തെങ്കിലും പറയണം. ഞാൻ ഇപ്പോൾ തന്നെ തിരുമുമ്പിൽ വിവരമുണർത്തിക്കാം."

ആഗതൻ—"മുപ്പാരും വാണരുളും
മൂർത്തിയെ പാർത്തുപോവാൻ
ആർത്തനായി പാർത്തുനില്പേൻ—
വാർത്തയുണർത്തിവാടാ
വരുണകുഞ്ജരനേ, അന്തഹരിണസുന്തരനേ."

വൃദ്ധൻ ഭഗീരഥപ്രയത്നം ചെയ്തു സേതുബന്ധനം ചെയ്തിരുന്ന ഒരു മന്ദഹാസം ചിറപൊട്ടിപ്രവഹിച്ചു പോകയാൽ തന്റെ ഘനത്തിനു് ലോപം വരാതെ തന്നെ അതിനെ നിയന്ത്രിക്കുന്നതിനു് അയാൾ തെല്ലു പണിപ്പെടേണ്ടിവന്നു.

അന്യൻ-(മന്ദഹാസത്തോടുകൂടി)
"മൂപ്പീന്നു് എവിടെ നിന്നു വരുന്നു, പേരന്താണു്?"

ആഗതൻ—"മേട്ടം മലമുടിയും പോട്ടം കൊട്ട വനവും
പാടേയടച്ചുവാഴും, വേടൻ കിരാടരാജൻ:
അടവിവാണരുളേൻ ഹട- പെരുമപെററവനെ."

എന്നെല്ലാം ചില ആട്ടങ്ങളും പാട്ടുകളും കൊണ്ടു് കരിസ്വരൂപൻ തുള്ളിയാട്ടം തുടങ്ങി. ഇതരൻ പൊട്ടിപ്പുറപ്പെടുന്ന മന്ദഹാസത്തെ ഭഗീരഥപ്രയത്നം ചെയ്തുതന്നെ സംയമനം ചെയ്തുകൊണ്ടു വീണ്ടും ഇങ്ങനെ ചോദിച്ചു "മൂപ്പീന്നു കഥകളിയിൽ ബഹു കമ്പക്കാരനാണെന്നുതോന്നുന്നു."

ആഗതൻ—
"ഇക്കഥയൊന്നും കഥയല്ലയ്യാ
ഇക്കളിയൊന്നുംകളിയല്ലാ
രാജ്യംപെരുവിനയടയുംകാലം
പൂജ്യൻതിരുവടി ശയനംശരിയോ?"

"കാരണോരേ എന്റെ പൊന്നുതമ്പുരാനേ കാണിച്ചുതരാനേ-അല്ലെങ്കി ഇവൻ നേരേ പള്ളിയറയിലേക്കതന്നെ" എന്നുംപറഞ്ഞു് അയാൾ നടന്നുതുടങ്ങി.

അന്യൻ-"നില്ക്കണം മൂപ്പീന്നേ ബഹളംകൂട്ടാതെ. രാജ്യത്തിനെന്തുവിനയാണുവന്നതു്. തമ്പുരാൻ ഇനിയുംഉണന്നിട്ടില്ല. അവരൊക്കെ സുഖികളല്ലയോ. രാജ്യത്തിന്റെ അപകടം കണ്ടു നമ്മളൊക്കെ മുറവിളിച്ചാലും അവക്കു പരമാനന്ദമല്ലേ. ഇതുവല്ലതുമറിയണോ?"

ആഗതൻ—
"പൊല്ലാപ്പൊളികളിപറയല്ലയ്യാ,
നില്ലാഇവനതു, കൊല്ലാൻമടിയാ."

ശുദ്ധഹൃദയനും രാജഭക്തപ്രവീണനുമായ ആ പരമസാധുവിൻെറ കോപഗർജ്ജനങ്ങൾ കേട്ടപ്പോൾ അന്യൻെറ നയനങ്ങളിൽ പളുങ്കുമുത്തുകൾക്കു സമാനങ്ങളായ രണ്ടു അശ്രുകണങ്ങൾ പൊടിച്ചുപോയി. അയാൾ ഊർജ്ജസ്വലമായ തൻെറ കൃതാക്കളെ സാവധാനത്തിൽ കോതി ഒതുക്കിക്കൊണ്ടു ഒന്നു രണ്ടു നിമിഷങ്ങൾ നിശ്ശബ്ദനായി എന്തോ വികാരഭാരത്താൽ നിരുന്മേഷനായി നിന്നു.

"മൂപ്പീന്നു കോപിക്കാതെ. ഞങ്ങളും തിരുമനസ്സിലെ ഉപ്പും ചോറും തിന്നു കഴിയുന്നവരാണ്. ഇവിടെ അല്പം നിൽക്കണം. ഞാൻ പോയി തമ്പുരാൻപള്ളി ഉണൎന്നിട്ടുണ്ടോ എന്നു നോക്കിവരാം."

"ഇവിടെനിന്നും നടകൊണ്ടുളുതുപണ്ണഭൂപനെക്കണ്ടു
സപരിതോഷംപൂജകൈക്കൊണ്ടു സാരസ്യംപൂണ്ടു
സമയഭേദം നോക്കിക്കൊണ്ടു, സഭയിലൊന്നു ചൊല്ലിക്കൊണ്ടു
സാധുശീല വരികനീ വീണ്ടും വൈകാതെകണ്ടും."

എന്നു് ആഗതൻ അനുജ്ഞ നൽകി ഇതരനെ യാത്രയാക്കി. അനന്തരം പിൻതിരിഞ്ഞുനോക്കിയപ്പോൾഭൂപാതത്താൽ മൂക്കുമുറിഞ്ഞു നിണമണിഞ്ഞു് ദൂരെ നിൽക്കുന്ന ഭടനെക്കണ്ടിട്ടു് "വരിക വരിക പോരിനിന്നു പെരിയവീരനാരെടാ" എന്നു മറെറാരു ഗീതം മൂളലോടു കൂടി തൻെറ നെടുവടിയെ ആകാശത്തിൽ കറക്കി അല്പനേരം വിശ്രമിക്കുന്നതിനിടയിൽ സ്ഥാനചിഹ്നവിഭൂഷിതനായ ഒരു സേവകൻ അടുത്തണഞ്ഞു അയാളെ രാജസന്നിധിയിലേക്കു ക്ഷണിച്ചു. അതിനുത്തരമായി:—

"ദീനതയിനിക്കില്ലബാലേ! സാംകേതത്തിനു
ഞാനറിയും വഴിവഴിപോലെ."

എന്നു ഭടനോടെന്ന മട്ടിൽ ഗീതമേളങ്ങളാടിക്കൊണ്ടു് അയാൾ അവിടെ നിന്നും തൻെറ നെടിയ ഗദയിൽത്തന്നെ തൂങ്ങി നടകൊണ്ടു.

രാജമന്ദിരത്തിൻെറ പുരോഭാഗത്തെത്തിയപ്പോൾ "കാരണവരേ, ഇനി ഈ നെടുവടി ഇവിടെയെങ്ങാൻ വച്ചു കളയരുതോ" എന്നുണ്ടായ സേവകൻെറ ചോദ്യത്തിനു "പാൎത്ഥിവ! ഞാനതി വാർദ്ധകബാധിതൻ" എന്നു സമാധാനമറിയിച്ചുകൊണ്ടു വീണ്ടും നടമുറുക്കി. "രാജസന്നിധിയിലേക്കാണു പോകുന്നതു്, വടിയും തടിയും ഒന്നും പാടില്ല" എന്നയാൾ വീണ്ടും ഗ്രഹിപ്പിച്ചപ്പോൾ "എന്തെല്ലാം ചെയ്‌വേനപരാധം

നിനക്കെന്ത നമുക്കില്ലബോധം" എന്ന തന്നത്താൻ പശ്ചാത്താപപ്പെട്ടു വടി അവിടത്തന്നെ ചാരിയിട്ടു അയാൾ രാജസന്നിധിക്കനുരൂപമായ അത്യാദരവോടുകൂടി സാവധാനത്തിൽ നടന്നു തുടങ്ങി. തന്റെ അതിഭാഗ്യമെന്നു നിനക്കപ്പെട്ട രാജ്യസാമീപ്യത്തെ ഓൎക്കുംതോറും സാധുവിന്റെ ഹൃദയം സന്തോഷാധിക്യത്താൽ തുള്ളിത്തുടങ്ങിയതോടുകൂടിത്തന്നെ വൃദ്ധജഡവും ദൃശ്യമായ ഒരു ചലനവിശേഷത്തിനു അധീനപ്പെട്ടു. തിരുമുമ്പിൽ പ്രവേശിക്കുന്നതിലുള്ള ഭയംകൊണ്ടോ, സന്തോഷാധിക്യംകൊണ്ടോ എന്തോ വൃദ്ധനിൽ കണ്ട പ്രസരിപ്പെല്ലാം പൊടുന്നനവെ നിലച്ചു. എന്തോ ഗൌരവതരങ്ങളായ മനോഗതികൾക്കു വശംവദനായി അയാൾ ഭൂമിയിൽ തന്നെ മിഴികളേ തറച്ചുകൊണ്ടു മുമ്പോട്ടു നീങ്ങുന്നതിനിടയിൽ "അവിടെ നിൽക്കണം" എന്നുണ്ടായ ഭടന്റെ ആജ്ഞയേത്തുടൎന്നു അയാൾ മെല്ലെ തല ഉയൎത്തി മുമ്പോട്ടു നോക്കിയപ്പോൾ മഹാരാജാവെന്നു അയാളാൽ ഊഹിക്കപ്പെട്ട ഒരു മനുഷ്യാകാരത്തിന്റെ അസ്പഷ്ടമായ എന്തോ നിഴൽ ആ മിഴികളിൽ പ്രതിബിംബിച്ച മാത്രയിൽ തന്നെ വൃദ്ധൻ ഭക്തിപരവശനായി നിലംപതിച്ചു നമസ്കരിച്ചു. അനന്തരം തിരുമനസ്സിലെ ആജ്ഞാനുസരണം ആ ഭീമാകാരം തറയിൽനിന്നും പൊന്തിച്ചപ്പോഴും തന്റെ വികൃതമായ മുഖദർശനം മഹാരാജാവിനു ദുശ്ശകുനമുണ്ടാക്കേണ്ട എന്നു കണ്ടതിനാലോ, അഥവാ താൻ പൂൎണ്ണമായി നിവൎന്നു നിന്നാൽ രാജമന്ദിരത്തിന്റെ മേൽക്കൂര തന്റെ ഉച്ചിയിൽ പൊന്തി നിലംപതിച്ചേക്കുമെന്നു ശങ്കിച്ചോ, എന്തോ അയാൾ എപ്പോഴും നമ്രമുഖനായി വലതുകൈകൊണ്ടു വദനാർദ്ധത്തെ ആച്ഛാദനം ചെയ്തുകൊണ്ടു തന്നെ നിന്നതേയുള്ളു.

"കാരണവൻ ഒന്നും ഭയപ്പെടേണ്ട. ഇങ്ങു നോക്കണം" എന്നുണ്ടായ രാജാജ്ഞയുടെ മധുരസ്വരം അയാളുടെ കൎണ്ണപുടങ്ങളിൽ പതിച്ചപ്പോൾ പെട്ടെന്നുണ്ടായ ഒരു ഞെട്ടലോടുകൂടി ആഗതൻ തല തെല്ലുയൎത്തി തിരുമുഖത്തെ ദർശിക്കുന്നതിനു തന്നെ തീരുമാനിച്ചു. ശബ്ദശ്രവണമാത്രയിൽ ആൽത്തറയിൽ വച്ചു അയാൾക്കുണ്ടായ ആദ്യസംശയം പ്രബലപ്പെട്ടുവെങ്കിലും തിരുമനസ്സിലെ കരുണാപ്രസന്നമായ വദനം അയാളുടെ ദൃഷ്ടികളിൽ പതിഞ്ഞപ്പോൾ താൻ അല്പം മുൻപ് അനാദരവായി വൎത്തിച്ചുപോയതു് തിരുമനസ്സിലെ സന്നിധി

യിൽ തന്നെ എന്നു ആ നിർഭാഗ്യവാനുണർവുണ്ടായി. ഈസംഭ്രങ്ങൾക്കിടക്ക നാലഞ്ചു കൊല്ലങ്ങൾക്ക മുൻപു രാജകോപത്തിനും തദ്വാരാ കാലപാശത്തിനും തന്റെ കണ്ണുതെ പാത്രമാക്കിയ മറെറാരു ഘോരകൃത്യവും ആ ഹതചിത്തന്റെ ദൃഷ്ടിപഥത്തിൽ ഉദയം ചെയ്തു അയാളെ ഭ്രാന്തചിത്തനാക്കി. കാലാതിപാതത്തിൽ മിക്കവാറും വിസ്മരിക്കപ്പെട്ടു കിടന്നിരുന്ന പൂർവസംഭവങ്ങളെ നിശ്ശേഷം നിഗ്രഹനം ചെയ്യുന്നതിനു വേഷഛന്നനായി പുറപ്പെട്ട താൻ നിർഭാഗ്യവശാൽ പൂർവ്വോപരി ഭയാനകമായ ഒരു മഹാവിപത്തിലാണല്ലൊ വന്നുപതിച്ചതെന്നോർത്തു് അയാളുടെ ഹൃദയസ്പന്ദനം വർദ്ധിച്ചു ദേഹമാസകലം വിയർത്തൊലിച്ചു തുടങ്ങി. ബലവത്തായ ഒരു പാശത്തിൽ തന്റെ ഭീമാകാരം മരണവേദനയോടുകൂടി കിടന്നു ഊഞ്ഞാലാടുന്ന ആ കാഴ്ച സ്വപ്നത്തിലെന്നപോലെ അയാളുടെ ദൃഷ്ടികളിൽ പ്രതിബിംബിച്ചു. ഈ മഹാവിപത്തിൽ നിന്നും രക്ഷപ്പെടുന്നതിന്നെന്തൊരുപായമെന്നു് അയാൾ അല്പനേരമാലോചിക്കുന്നതിനിടക്ക സേതുതരണം ചെയ്യുന്നതിനു പോരുമായിരുന്ന ആ നെടുംകാലുകളുടെ സ്മരണ ആ വൃദ്ധബുദ്ധിയിൽ അല്പാശ്വാസം നൽകി. എങ്കിലും തന്റെ ശങ്കാവിഭ്രമങ്ങൾ കേവലം നിരർത്ഥങ്ങളല്ലയോ എന്നും ഒരു സംശയം ഒടുവിൽ അയാളിൽ കടന്നുകൂടാതിരുന്നില്ല. ഏതായാലും ധൈര്യമവലംബിച്ചു് അല്പം കൂടി ക്ഷമിച്ചുനിൽക്കുന്നതിനും തിരുമനസ്സിലെ കരുണാവിലാസം ഏതുമാർഗ്ഗത്തിൽപ്രവഹിക്കുന്നു എന്നു് അനുഭവത്തിൽ അറിയുന്നതിനും തന്നെ ഒട്ടുനേരത്തെ ആലോചനകൾക്കുശേഷം അയാൾ തീരുമാനിച്ചു.

"എന്താ വല്ലാതെ പരിഭ്രമിച്ചു നിൽക്കുന്നതു്. ഒന്നുംഭയപ്പെടേണ്ട. സ്വന്തം ആളോടെന്നപോലെ കാര്യം എന്തായാലും പറയാമല്ലൊ."

"അടിയൻ—അടിയൻ—കല്പിച്ചു്—ക്ഷമി—"

അയാൾ ഭയം കൊണ്ടു് സംസാരിക്കുന്നതിനു ശക്തനാകാതെ ഗൽഗതസ്വരത്തിൽ ഇത്രയും പറഞ്ഞിട്ടു് വീണ്ടും മൗനമവലംബിച്ചു. ആഗതന്റെ സംഭ്രമങ്ങൾ കണ്ടു മഹാരാജാവു് ആർദ്രചിത്തനായി സകരുണം അയാളെ വീണ്ടും ഒന്നുവീക്ഷിച്ചു. ഈ സമയം കൃഷ്ണസത്വത്തിന്റെ മുഖദർശനം ഏതാണ്ടൊന്നു പൂർണ്ണമായി ലഭിക്കകയാൽ സംശയഗ്രസ്തമായ ഒരു പൂർവ്വസ്മരണ ആ തിരുചിത്തത്തിൽ അവിചാരിതമായി നിഴ

ലിച്ചുപോയി എങ്കിലും എങ്ങനെയെന്നും എവിടെ വച്ചെന്നുമുള്ള ഓർമ്മ എത്രതന്നെ പണിപ്പെട്ടിട്ടും അവിടത്തേക്കുസുസാദ്ധ്യമായിരുന്നില്ല. "മൂപ്പീന്നൊട്ടും പരിഭ്രമിക്കണ്ട, പ്രഭാതത്തിലെ സംഗതിയിൽ നാം വളരെ സന്തോഷിച്ചിരിക്കയാണ്. ആട്ടപ്പാട്ടുകളും മററും ഒന്നുകൂടി ആടിക്കണ്ടാൽ മതി. ആട്ടെ, ദിക്കെവിടെയാണ്."

മഹാരാജാവു മുഴുവൻ പറഞ്ഞു തീരുന്നതിനു മുമ്പിൽവൃദ്ധൻെറ കായദൈർഘ്യം തെല്ലൊന്നു വർദ്ധിച്ച് അയാൾനാലുപാടുംമെല്ലെ ഒരു ദ്രുതവീക്ഷണം ചെയ്തുതും; കടിബന്ധത്തിൽ നിക്ഷേപിച്ചിരുന്ന ഒരു കായിതത്തെ വലിച്ചെടുത്തു രാജസന്നിധിയെന്നുള്ള പരമാർത്ഥവും മറന്ന് ഒരു അഭ്യാസപടുവിൻെറ ചാതുരിയോടുകൂടി തൃപ്പാദസന്നിധിയിൽ സ്വബാഹുക്കൾ അണയാതെ തന്നെ നിക്ഷേപിച്ചിട്ട് പിൻവശത്തുള്ള വാതായനത്തിൽകൂടി ബാണവേഗത്തെ വെല്ലുന്ന ശീഘ്രതയോടെ നിലം തൊടാതെ ഒരു പാച്ചിൽ പാഞ്ഞതും ഒന്നായിക്കഴിഞ്ഞു. അപ്രതീക്ഷിതമായ ഈ സംഭവങ്ങളുടെ അർത്ഥമെന്തെന്നു ഗ്രഹിക്കുന്നതിനു ശക്തനാകാതെ പരിഭ്രമിച്ചു വിവശഹൃദയനായ മഹാരാജാവ് അടുത്തനിമിഷം കണ്ണടച്ചു തുറന്നപ്പോൾ ഗോപുരദ്വാരത്തിനു സമീപമുള്ള മതിൽക്കെട്ടിൻെറ മുകളിൽ ഒരിരുൾപിണ്ഡം അസ്തമിക്കുന്നതുമാത്രമാണു കണ്ടതു്. അവിടന്നു എത്രതന്നെ ഗൌരവബുദ്ധിയോടുകൂടി ആലോചിച്ചിട്ടും അപരിചിതനായ ദൂതൻെറ അസാധാരണ പ്രവൃത്തികളുടെ അർത്ഥമെന്തെന്നൂഹിക്കുന്നതിനു തിരുമനസ്സിലേക്കു സാധിച്ചില്ല. പ്രസന്നമായിരുന്ന ആ തിരുമുഖം ഉത്തരക്ഷണത്തിൽ നിഷ്പ്രഭമായി മങ്ങി. നിരർഗ്ഗളമായ ചിന്താസരണിയിൽ അല്പസമയം വിഹരിച്ചിട്ട് മഹാരാജാവ് തൻെറ മുമ്പിൽ കിടക്കുന്ന ഓലച്ചുരുളിനെ അത്യൽക്കണ്ഠയോടുകൂടി നിവർത്തുവായിച്ചു. ഹൈദരാലിഖാൻ തിരുവിതാംകൂറിൽ കടന്നു എന്നുകേട്ടാൽ തന്നെയും ഒരു പക്ഷെ നിശ്ചലനായിരുന്നേക്കാമായിരുന്ന ആ തിരുമേനി അത്ഭുതപാരവശ്യങ്ങളോടിടകലർന്നുള്ള കോപാവേശത്താൽ ഊർദ്ധ്വനയനനായി നിശ്ശബ്ദനായി ഒട്ടുനേരമിരുന്നു. കായിതദർശനം ദൂതൻെറ ആചാരവിശേഷങ്ങളിൽ ഉരുവായ സംശയാവസ്ഥയെ പൂർവ്വോപരി ദൃഢീകരിച്ചു. ഈ സ്ഥിതിയിൽ ഏതാനും നിമിഷങ്ങൾ കഴിഞ്ഞതിൻെറ ശേഷം "ആരവിടെ, ആ

നാരായണയ്യനെ (അനന്തത്തെദളവ) ഇങ്ങു വിളിക്കട്ടെ" എന്നു കല്പനയായി.

അടുത്തക്ഷണത്തിൽ തററുടുത്തു പൂണൂൽ വേഷധാരിയായ ഒരു പരദേശബ്രാഹ്മണൻ പഞ്ചപുച്ഛങ്ങളടക്കി സാവധാനത്തിൽ തിരുസന്നിധിയിൽ പ്രവേശിച്ച് അനന്തരകല്പന എന്തെന്നു പ്രതീക്ഷിച്ചുനിലകൊണ്ടു. മഹാരാജാവിൻെറ ഭാവഭേദങ്ങൾകണ്ട് എന്തോ എല്ലാം അനിഷ്ടസംഭവങ്ങൾ കഴിഞ്ഞുകൂടിയിരിക്കുന്നു എന്നു തന്നെ ദളവാ തീരുമാനിച്ചുകഴിഞ്ഞു.

മഹാരാജാവ്—"എടോ! ഈ പന്തിരിമല്ലനാര്?" എന്നു ദളവായേ കണ്ടമാത്രയിൽ പ്രാരംഭ പ്രശ്നങ്ങൾക്കൊന്നും ഇടകൊടുക്കാതെ തന്നെ പൊടുന്നനവെ ചെയ്ത ചോദ്യം കേട്ടു ദളവാ വല്ലാതെ കുഴങ്ങിവശായി. "പറയൂ ഹേ, താൻ രാജ്യത്തിലെ മന്ത്രിയോ. അടുത്തദിവസം രാജ്യം തന്നെ വല്ല ഹൈദരും കോരിയെടുത്തു കൊണ്ടുപോയാൽ തന്നെയും താൻ അറികയില്ലല്ലോ."

ദളവാ ആകപ്പാടെ വലിയ ധർമ്മസങ്കടത്തിലായി. അയാളുടെ ദേഹം കിടുകിടെ വിറച്ചുതുടങ്ങി എങ്കിലും മഹാരാജാവിൻെറ കോപത്തിൻെറ പ്രകൃതമെന്തെന്നൂഹിക്കുന്നതിനു തക്ക പ്രജ്ഞ അയാൾക്കു ഇല്ലായിരുന്നതിനാലും സ്വരാജ്യപരിമിതികൾ ഏതെല്ലാമെന്നു തന്നെ നിശ്ചയമില്ലായിരുന്ന ഒരു രാജ്യകാര്യപ്രവീണനു ഉത്തരതിരുവിതാംകൂറിലെ വനരാട്ടായ പന്തിരിമല്ലനെപ്പററി കേട്ടുകേൾവി പോലുമില്ലായിരുന്നതു കൊണ്ടും യാതൊരു സമാധാനവും ബോധിപ്പിക്കുന്നതിനു തോന്നാതെ ആ സാധു നിന്ന നിലയിൽ നിന്നു തന്നെ തുള്ളിത്തുടങ്ങി. "പഞ്ചപാണ്ഡവന്മാർ നാലോ, അഞ്ചോ ഹേ! പറയണം എന്താണ് തൂണുപോലെ സ്തംഭിച്ചു നിൽക്കുന്നതു"? പൂർവികന്മാരുടെ സുകൃതഫലം കൊണ്ടു അവർക്കു യോഗ്യന്മാരായ മന്ത്രിമാരുണ്ടായിരുന്നു. നമ്മുടെ യോഗം ഇങ്ങനെ. ആ കേശവനും ഇവിടെയില്ലല്ലോ, ആട്ടെ ഈ കൈപ്പട വലിയ സർവാധിയുടേതു തന്നെയോ നോക്കണം" എന്നു രോഷാകുലനായി അലറിക്കൊണ്ടു മഹാരാജാവു കായിതത്തെ സ്വസചിവൻെറ പക്കലേക്കു വലിച്ചെറിഞ്ഞു. അയാൾ സിരഭ്രമണത്താൽ അനുസരണവിഹീനമായ തൻെറ ബാഹുക്കളെ തെല്ലു ക്ലേശിപ്പിച്ചു തന്നെ കായിതത്തെ എടുത്തു അതു വീണ്ടും നിലംപതിച്ചു പോകാതിരിപ്പാൻ മുറുകെ പിടിച്ചുകൊണ്ടു അല്പനേ

ൽ അങ്ങുമിങ്ങും മറിച്ചും തിരിച്ചും നോക്കിയതിന്റെ ശേഷം 'എറാൻ' എന്നു മാത്രം സഗൽഗതം ഉത്തരിച്ചു.

മഹാരാജാവു്—"ഇതു വലിയ സവ്വാധി കരിയാപ്പള്ളിൽ നിന്നും ചേലപ്പുറം രാമന്റെ പക്കൽ അടിയന്തിരമായി കൊട്ടത്തയച്ച ഒരു സാധനമാണെന്നു അതിൽ നിന്നു തന്നെ വ്യക്തമാകുന്നുണ്ടു്. എന്നാൽ ചേലപ്പുറം രാമനെവിടെ, ഈ പന്തിരിമല്ലൻ എന്നു പുറത്തെഴുതിയിരിക്കുന്ന ആരം ആരു്? ഇതും കൊണ്ടു് ഇന്നിവിടെ വന്നവനാരു്? പറയൂ വേഗം."

"അടിയൻ എന്തുണത്തിക്കാനാണു്. കായിതം വലിയ സവ്വാധിയുടെ വകയാണെന്നു അടിയനും തോന്നുന്നു. പന്തിരിയേപ്പററി അടിയൻ അന്വേഷിക്കാം. ചേലപ്പുറം രാമനും പന്തിരിയുമായുള്ള ഇടപാടെന്തെന്നടിയനു അറിഞ്ഞുകൂടാ."

മഹാരാജാവു്—"എന്റെ കുട്ടനെ അന്നു വടക്കോട്ടയച്ച നാൾ മുതലുള്ള ദുശ്ശകുനങ്ങളാണു്. ഇന്നുവരെയും അതവസാനിച്ചിട്ടുമില്ല. കുട്ടനെ കണ്ടു പിടിപ്പാൻ ചെയ്യുന്ന ശ്രമങ്ങളൊക്കെ ഒന്നിനൊന്നു അനത്ഥത്തിൽ കലാശിക്കയും ചെയ്യുന്നു. ഇനി ഒരു ദിവസം പ്രഭാതത്തിനു രാജ്യം തന്നെ മൈസൂറിനു കീഴ്പെട്ടുവെന്നു കേൾക്കാം. നമ്മുടെ ദളവ അത്ര സമത്ഥനാണു്. ആ കേശവനെ വടക്കോട്ടയക്കേണ്ടിയിരുന്നില്ല. വല്ലപ്പോഴെങ്കിലും ഇങ്ങനെയുള്ള വിഷമഘട്ടങ്ങളിൽ പോംവഴി കാണിച്ചു തരുന്നതിനു ആളുണ്ടായിരുന്നു. എങ്കിലും അവൻ കൂടി അവിടെയുള്ളതുകൊണ്ടു് രാജ്യത്തിന്റെ രക്ഷയിൽ സംശയിക്കവാനില്ലെന്നുണ്ടു്." തപ്തചിത്തനായ മഹാരാജാവു് തന്റെ വാത്സല്യഭാജനമായ കേശവനാമധാരന്റെ വിരഹത്തെ ഓത്തു അല്പം കുണ്ഠിതപ്പെട്ടുവെങ്കിലും അതു രാജ്യത്തിനു സുദൃഢമായ ഒരു രക്ഷയെ വാഗ്ദാനം ചെയ്യുന്നു എന്നോത്തു വീണ്ടും സമാധാനപ്പെട്ടു. "ഹൈദരുടെ ദൂതന്മാർ രാജ്യത്തു കടന്നിട്ടുണ്ടെന്നും അവർക്കു പ്രബലമായ ഒരു ശക്തി ഉത്തരതിരുവിതാംകൂറിലുണ്ടെന്നും കേശവൻ സൂക്ഷ്മമായി അറിയിച്ചിരിക്കുന്നു എന്നാണു് വലിയ സവ്വാധി എഴുതിയിരിക്കുന്നതു്. രാജ്യത്തിനു പുറത്തുകിടക്കുന്ന അവൻ ഇതൊക്കെ അറിയുന്നു, രാജ്യംഭരിക്കുന്ന മന്ത്രി..."

മഹാരാജാവു് തന്റെ ഗജ്ജനത്തെ പൂത്തിയാക്കാതെ ദന്തനിരകളെ ബലമായി ഉരസി അമർത്തിക്കൊണ്ടും കോപപ്രവാഹത്തെ സംയമനം ചെയ്തു കൊണ്ടും നാരായണയ്യനെ ഉഗ്രമായി ഒന്നു നോക്കി.

"കേശവൻ, കേശവൻ, ഊണിലും ഉറക്കത്തിലും കേശവൻതന്നെ. എടുത്തു മടിവച്ചോളണം, പഞ്ചസാരക്കപ്പൽ എന്നവരും" എന്നു സ്വയം ആത്മഗതംചെയ്തുകൊണ്ടു് അസ്ഥാനപ്രതിഷ്ഠിതനായ ആ ദുർഭഗമന്ത്രിപ്രവീണൻ ഇങ്ങനെ തിരുവുള്ളമുണർത്തിച്ചു. "അടിയൻ മൈസൂർ ചാരന്മാരെപ്പററി ഉടൻതന്നെ വേണ്ട അന്വേഷണങ്ങൾ നടത്താം. പന്തിരിമല്ലൻ ആരെന്നും ഉടൻതന്നെ അന്വേഷിച്ചറിഞ്ഞു് തിരുമനസ്സറിയിക്കാം. ഏതായാലും പറവൂർ കിടക്കുന്ന കുറെ സൈന്യങ്ങളെ തിരിച്ചുവരുത്തി തലസ്ഥാനത്തുതന്നെ താമസിപ്പിക്കണമെന്നാണടിയൻെറ പഴമനസ്സിൽ തോന്നുന്നതു്. അല്ലെങ്കിൽ മൈസൂരിൻെറ ശക്തി ഇവിടെയുള്ളതുതന്നെ പ്രബലപ്പെട്ടാൽ തടുത്തുനിൽക്കുന്നതിനു് സാധിക്കാതെ വന്നേക്കും"എന്നു സമർത്ഥനായ ഒരു രാജ്യതന്ത്രനിപുണൻെറ ഗൌരവത്തോടുകൂടി നാരായണയ്യൻ നയമാർഗ്ഗങ്ങൾ ഉപദേശിച്ചുകൊടുത്തപ്പോൾ കലുഷമായിരുന്ന മഹാരാജാവിൻെറ നയനങ്ങൾ അത്യുഗ്രമായി ഉജ്വലിക്കുന്നതുപോലെ അയാൾക്കു തോന്നി. "പോകൂ ഹേ അവിടന്നു. യുദ്ധതന്ത്രങ്ങൾ ഉപദേശിക്കുവാൻ വന്നിരിക്കുന്ന ചാണക്യൻ, താൻ മഠത്തിൽപോയി സുഖമായിരുന്നുകൊള്ളണം. മേലാൽ രാജ്യകാര്യസംബന്ധമായ സംഗതികളിൽ ബുദ്ധിമുട്ടണമെന്നില്ല. മനസ്സിലായോ പറഞ്ഞതു്" എന്നു കോപഗർജ്ജനം ചെയ്തുകൊണ്ടു് മഹാരാജാവു നാരായണയ്യനെ ഒന്നു തുറിച്ചുനോക്കിയതും തിരുമനസ്സിലെ കോപാഗ്നിയിൽ ആ സാധു ദഹിച്ചുപോയേക്കുമെന്നു ശങ്കിച്ചു വായുവേഗത്തിൽ അവിടെനിന്നു അപ്രത്യക്ഷമായതും ഒരേസമയത്തു നടന്നു. അനന്തരം അവിടന്നു ആദ്യമായിചെയ്ത പ്രവൃത്തി സേനാനായകനായിരുന്ന തമ്പി ചെമ്പകരാമൻപിള്ളയെ ദളവാജോലിക്കുകൂടി നിയമിക്കുകയും കേശവപിള്ളയെ കൊട്ടാരം സമ്പ്രതിയാക്കി പ്രമോഷൻ നൾകുകയുമായിരുന്നു. ആ വക സംഗതികളെല്ലാം ചരിത്രപ്രസിദ്ധമായതുകൊണ്ടു് ഇവിടെ കൂടുതലായി വിവരിക്കണമെന്നു വിചാരിക്കുന്നില്ല.

അല്പനിമിഷങ്ങൾക്കു ശേഷം ജടാമുടി വൽക്കലങ്ങൾ ധരിച്ചൊരു യോഗി മഹാരാജാവിനെ കാണുന്നതിനായി പുറത്തു കാത്തുനിൽക്കുന്നു എന്നു് ഒരു സേവകൻ തിരുമനസ്സറിയിച്ചു. "കൂട്ടിക്കൊണ്ടുവരണം" എന്നുണ്ടായ മഹാരാജാവിൻെറ കല്പനയനുസരിച്ചു അടുത്ത നിമിഷത്തിൽ യോഗി തിരുമുമ്പിൽ ആന

യിക്കപ്പെട്ടു. തിരുമനസ്സിലേക്കു ആയുരാരോഗ്യ സമ്പൽ സമൃദ്ധികളിൽ പ്രഥമഭാഗത്തെഒഴിച്ചു മററുള്ളവയെല്ലാം ആശംസിച്ചും ദേവീ പ്രസാദദാനങ്ങളെ ഘോരമാരിപോലെ ചൊരിഞ്ഞുംകൊണ്ടു ആഗതനായ യോഗിയെ മഹാരാജാവു സാദരം സ്വീകരിച്ചു ഉപവിഷ്ടനാക്കി. ആദ്യമായി തന്നെ പരസ്പരം അല്പസ്വല്പ കുശലപ്രശ്നങ്ങൾക്കു ശേഷം ഋഷിപുംഗവൻ മഹാരാജാവിന്റെ താൽക്കാലിക ഗ്രഹനിലകളെപ്പററി ഇങ്ങനെ തിരുവുള്ളംകൊണ്ടു "ഇല്ല, തിരുമനസ്സിൽനിന്നും അങ്ങനെ ഒന്നും കുണ്ഠിതപ്പെടാനില്ല. വലിയ അനത്ഥങ്ങളെല്ലാം ഇതിനിടക്കു നേരിടാമെങ്കിലും ഒന്നൊന്നരക്കൊല്ലം കൂടി കഴിയുമ്പോൾ സ്ഥിതിയൊക്കെ താനെ മാറിവീണുകൊള്ളും. ശത്രുക്കളെയെല്ലാം സംഹരിച്ചു സൌഭാഗ്യസംപുഷ്ടിയോടുകൂടി ജീവിക്കുന്നതിനു അന്നു സംഗതിയാകും."

മഹാരാജാവു—"ആ ഭാഗ്യം ഇനിഎന്നനുഭവിക്കുന്നോ?"

യോഗി—"മഹാരാജാവേ! ഈ അനത്ഥമെല്ലാം ദേവീകോപത്താൽ വന്നിട്ടുള്ളതെന്നാണ് കാണുന്നതു്. അവിടന്നു് ധമ്മതല്പരനാണു്, പ്രജാവത്സലനാണു് സാക്ഷാൽ ശ്രീപത്മനാഭദാസനുമാണു്. എന്നാൽ ചണ്ഡികയുടെ കോപത്തിനു എങ്ങനെയോ അവിടന്നു പാത്രമായിപ്പോയി. അതിനു എന്തെങ്കിലും പ്രതിവിധിയുണ്ടാക്കാതെ കഴിയുകയില്ല."

മഹാരാജാ—"ഭഗവതി പ്രസാദത്തിനല്ലാതെ കോപത്തിനു നാം യാതൊരു വഴിയും നൽകിയിട്ടില്ലല്ലൊ."

യോഗി അല്പസമയം വിചാരമഗ്നനായി ധ്യാനബദ്ധനായി സമാധി ചെയ്തതിന്റെ ശേഷം വീണ്ടും വെളിപാടുകൊണ്ടു "ഉവ്വ്" അവിടന്നും അവിടത്തെ മാതുലനും അംബികയുടെ കോപത്തിനു പാത്രമായിട്ടുണ്ടു്. നാടുനീങ്ങിയ അവിടത്തെ മാതുലൻ സിംഹപരാക്രമനായിരുന്നെങ്കിലും അവിടന്നു പിടിച്ചടക്കിയിട്ടുള്ള രാജ്യങ്ങളിലെ ദിവ്യക്ഷേത്രങ്ങളെ അവഗണിച്ചും പുണ്യസ്ഥലങ്ങളെ മലിനപ്പെടുത്തിയും എന്നു തന്നെയല്ല സമ്പൽസമൃദ്ധിയുണ്ടായിരുന്ന ഊരായ്മകളെ കവൎന്നും ഈശ്വരകോപത്തിനു ധാരാളം വഴിസമ്പാദിച്ചിട്ടുണ്ടായിരുന്നു. എന്നാൽ തുലാപുരുഷദാനം, ലക്ഷദ്വീപം, സഹസ്രകലശം മുതലായ പുണ്യകമ്മങ്ങൾകൊണ്ടു് ഈശ്വരകോപമെല്ലാം അവിടന്നു പരിഹരിച്ചെങ്കിലും ചണ്ഡിക ക്ഷിപ്രപ്രസാദിയല്ല, ദേവിക്കു അവിടന്നു വരുത്തിയിട്ടുള്ള സകല നാശങ്ങളും പരിഹരിച്ചു പലപ്രാ

യശ്ചിത്ത പ്രവൃത്തികളും ചെയ്യേങ്കിൽ മാത്രമേ അവിടന്നു പ്രസാദിക്കയുള്ളൂ. അല്ലെങ്കിൽ അമ്മാവന്റെ കർമ്മഫലങ്ങൾക്കു് അനന്തിരവനും അവകാശി തന്നെ.''

മഹാരാജാ—"ദേവിയുടെ കോപത്തിന്നു പാത്രമാകത്തക്ക വിധത്തിൽ അമ്മാവൻ എന്താണു ചെയ്തിട്ടുള്ളതെന്നു നമുക്കു രൂപമില്ല. പിന്നെ എങ്ങനെയാണ് അതിനെ പരിഹരിക്കുക.''

യോഗി—"മഹാരാജാവേ, കേരളത്തിലുള്ള ദേവീക്ഷേത്രങ്ങളിൽ പ്രധാനമായിട്ടുള്ള ഒന്നാണു് കാളിയാങ്കൽ ക്ഷേത്രം. നിരവധി തലമുറകളായി അവിടെ ആഘോഷിച്ചു വരാറുള്ള ത്രിയുത്സവങ്ങളിൽ കേരളീയ രാജാക്കന്മാർ സകലരും മുടക്കംവരുത്താതെ പ്രതിവർഷം ദേവീദർശനം ചെയ്തു പ്രസാദവും വാങ്ങിപ്പോകുന്ന ഒരു പതിവുണ്ടായിരുന്നു. അങ്ങനെയുള്ള സന്ദർഭങ്ങളിൽ അവർ തങ്ങളുടെ രാജ്യകാര്യസംബന്ധമായും സ്വകാര്യമായുമുള്ള പല സംഗതികളും ക്ഷേത്രത്തിലെ വെളിപാടുകളിൽ നിന്നാണു് ഗ്രഹിച്ചുപോന്നിരുന്നതു്. ദേവിയുടെ പ്രാബല്യം അവിടെ പ്രബലപ്പെട്ടു നിന്നിരുന്നപ്പോൾ ഇപ്രകാരമുള്ള ദേവീപ്രോക്തങ്ങൾ ഒരിക്കലും നിരർത്ഥങ്ങളായി പരിണമിച്ചിട്ടുമില്ല. എന്നാൽ അവിടത്തെ മാതുലന്റെ വിജയപ്രതാപങ്ങൾക്കു ശേഷം പ്രസ്തുത മഹോത്സവങ്ങളിൽ അവിടന്നു സന്നിഹിതനായി ദേവീദർശനം ചെയ്തിരുന്നില്ലെന്നു തന്നെയല്ല അവിടത്തെ മന്ത്രിയായ രാമയ്യന്റെ വിദേശവേട്ടയിൽ ക്ഷേത്രത്തിലെ ഊരാഴ്മക്കാരെ പലരേയും സംഹരിക്കയും ശേഷിച്ചവർ ഭയന്നു നാടുവിട്ടോടി രക്ഷപ്പെടുകയും ചെയ്കയാൽ കാലാന്തരത്തിൽ ദേവീക്ഷേത്രത്തിന്റെ പ്രതാപങ്ങളസ്തമിച്ചു് അതു നാമാവശേഷമായി തീർന്നു. ഈ ഭയങ്കര കോപമാണു് അവിടത്തെ മേലും അവിടത്തെ വംശത്തിന്മേലും പതിച്ചിരിക്കുന്നതു്. ഇതിന്നു തക്ക പ്രതിവിധികൾ എന്തെങ്കിലും ചെയ്തില്ലെങ്കിൽ അനർത്ഥങ്ങൾ ഒന്നിനൊന്നു വർദ്ധിച്ചു വരുന്നതിനേ മാർഗ്ഗം കാണുന്നുള്ളൂ.''

മഹാരാജാ—"അവിടന്നു പറയുന്നതു മുഴുവൻ നമുക്കു വിശ്വാസമാകുന്നില്ല. അമ്മാവൻ സിംഹപരാക്രമൻ ആയിരുന്നതുപോലെ തന്നെ ഈശ്വരഭക്തനുമായിരുന്നു. പുണ്യസ്ഥലങ്ങളേയും ക്ഷേത്രങ്ങളേയും ഒന്നും തന്നെ കൊള്ളചെയ്യുന്നതിനൊ അശുദ്ധപ്പെടുത്തുന്നതിനൊ അവിടന്നു അനുവദിക്കതന്നെ ചെയ്കയില്ലെന്നു നമുക്കറിയാം. രാമയ്യനും അമ്മാവനും ചേർന്ന മന്ത്രിയായിരുന്നു. ഈശ്വരനിന്ദനം കൊണ്ടു രാജ്യസേവനം ചെയ്യു

ന്നതിന അവർ ഇരുക്രൂട്ടരും മുതിരുന്നവരല്ലെന്ന നമുക്ക പൂർണ്ണ ബോദ്ധ്യമുണ്ട്. ക്ഷേത്രത്തിന്റെ പ്രാബല്യം ക്ഷയിച്ചതോടുകൂടി ത്രിസുത്സവങ്ങൾക്ക് ആ കുടുംബത്തിൽ നിന്നും ആരും പോകാറില്ലെന്നുള്ളത് വാസ്തവം തന്നെ. അതു അമ്മാവന്റെ കാലത്തിന മുമ്പു തുടങ്ങി മുടക്കിയിട്ടുള്ളതെന്നാണ് നമ്മുടെ അറിവു."

യോഗി— "ദേവീപ്രസാദത്തെ ഞാൻ അറിയിച്ചു. അതിൽ പരമൊന്നും ഇവനറിവില്ല."

മഹാരാജാ—"ആട്ടെ ഇതിനെന്തു പ്രതിവിധിയാണ് അവിടന്നു വിധിക്കുന്നതു്?"

യോഗി—"ഇവൻ അഗതി, ഭിക്ഷു, അംബികാദാസൻ, ഇവൻ എന്തു പ്രതിവിധി നിശ്ചയിക്കുവാനാണ്. ദേവീഹിതത്തെ ഞാൻ വേണമെങ്കിൽ അറിയിക്കാം."

മഹാരാജാ—(ഒരു മന്ദഹാസത്തോടുകൂടി) "ഞങ്ങളേപ്പോലുള്ള പാപികൾക്കു ദേവി പ്രത്യക്ഷപ്പെട്ടു നിർദ്ദേശങ്ങൾ തരികപതിവില്ലല്ലോ. ദേവീഹിതം എന്താണെന്നറിവാനാണ് നാം ആഗ്രഹിക്കുന്നതു്."

യോഗി—"ജീർണ്ണാവസ്ഥയിൽ കിടക്കുന്നക്ഷേത്രത്തെ പൂർവ്വസ്ഥിതിയിൽ നന്നാക്കിച്ച് ത്രിയുത്സവമഹോത്സവം കൊണ്ടു അംബികയേ പ്രസാദിപ്പിക്കണം. അതിലേക്കു തിരുമനസ്സിൽ നിന്നു തന്നെ എഴുന്നള്ളി ഭജനമിരുന്നു പാപശാന്തി വരുത്തിയാൽ അനൎത്ഥങ്ങളെല്ലാം നീങ്ങുമെന്നാണ് കാണുന്നതു്. എന്നാൽ ദേവീ പ്രസാദമെന്തെന്നും അവിടത്തേ ഭരണദശയിലെ അനന്തരഭവിഷ്യത്തുകൾ എന്തെന്നും എല്ലാം ദേവിയുടെ വെളിപാടിൽ നിന്നും വിശദമായി ഗ്രഹിക്കയും ചെയ്യാം. കാളിയാങ്കലെ വെളിച്ചപ്പാട് സുപ്രസിദ്ധമാണ്."

ഈശ്വരകോപം തന്റെ മേലും തന്റെ വംശത്തിന്മേലും പതിച്ചിരിക്കുന്നു എന്നുള്ള യോഗിയുടെ പ്രവചനങ്ങളേ പൂർണ്ണമായി വിശ്വസിക്കുന്നതിന ആ പുണ്യധാമത്തിന സാധിച്ചില്ലെങ്കിലും സാക്ഷാൽ ഭക്തിയുടെ ഭണ്ഡാഗാരമായിരുന്ന ആ ഹൃദയത്തിൽ പുണ്യകർമ്മസ്മരണകൾ തന്നെ ആനന്ദപ്രദമായിരുന്നതിനാൽ യോഗിയുടെ നിർദ്ദേശങ്ങൾ അനുകൂലപ്രദങ്ങളായ ചില നിശ്ചയങ്ങളെ തിരുവുള്ളത്തിൽ സ്വയം സംജാതമാക്കി.

മഹാരാജാവ്—"അവിടത്തെ ദയാപൂർണ്ണമായ നിർദ്ദേശങ്ങൾ അങ്ങനെതന്നെ നിവൎത്തിക്കണമെന്നാണ് നാം വിചാ

രിക്കുന്നതു്. പക്ഷെ അവിടത്തെ ദിവ്യദൃഷ്ടിയിൽ നിന്നും എനിക്കു ഗ്രഹിക്കേണ്ടതായി ഇതിൽപരം പ്രധാനമായ മറെറാരു കാൎയ്യമുണ്ടു്.

യോഗി—"ദേവീ പ്രസാദത്താൽ ഇവനു ദൃശ്യമാകുന്ന എന്തു സംഗതിയും തിരുവുള്ളമറിയിക്കുന്നതിനു വിരോധമില്ല."

മഹാരാജാ—"കാൎയ്യമെന്തെന്നു അവിടേക്കറിയാമല്ലോ."

യോഗി— (ആലോചനഭാവത്തിൽ) "ഓഹോ, മനസ്സിലായി. അവിടത്തെ ഇഷ്ടജനങ്ങളിൽ ആൎക്കോ അപകടം സംഭവിച്ചിട്ടുണ്ടു്. പക്ഷെ പല അന്വേഷണങ്ങളും നടത്തിയിട്ടും യാതൊരു വിവരവും ലഭിച്ചിട്ടില്ല. ശരിയല്ലേ."

മഹാരാജാ—"യഥാൎത്ഥമാണു്, കുട്ടനെ ഡില്ലനായിയുടെ ദിനവിവരമറിയിക്കുന്നതിനും കയ്യാപ്പള്ളി കോട്ടയിലെ സ്ഥിതിഗതികൾ അറിഞ്ഞു വരുന്നതിനുമായി വടക്കോട്ടയച്ചിരിക്കയായിരുന്നു. ഏറ്റുമാന്നൂർവരെ ചെന്നിട്ടുള്ളതായി അറിവു കിട്ടി. പിന്നീടു യാതൊരു ലക്ഷ്യവുമില്ല."

"കുട്ടൻ" എന്നുള്ള നാമം മഹാരാജാവിന്റെ നാവുകളിൽ നിന്നും പുറപ്പെട്ടപ്പോൾ യോഗി താനറിയാതെ തന്നെ അത്ഭുതപാരവശ്യങ്ങളോടുകൂടി മഹാരാജാവിനെ ഒന്നു സൂക്ഷിച്ചു നോക്കി. സ്വാമിദർശനത്തിൽ മാത്രം കൃതാൎത്ഥനായി തിരിച്ചു പോന്ന കുചേലബ്രാഹ്മണൻ സ്വഗൃഹത്തിൽ എത്തിയപ്പോൾ കണ്ട വിഭൂതി പ്രതാപങ്ങളാൽ ആശ്ചൎയ്യ പരവശനായി മിഴിച്ചു നിന്നുപോയതുപോലെ അത്ഭുതപൂൎവ്വമായ ഈ മഹത് രഹസ്യം തനിക്കു ലഭിച്ചപ്പോൾ യോഗി ആനന്ദലഹരിയിൽ മുങ്ങി സ്വയം വിസ്മരിച്ചുപോയി. യോഗിയുടെ ഈ മനസ്സ്ക്ഷോഭങ്ങൾ അവിചാരിതമായി വല്ല വിധേനയും പുറത്തു പ്രത്യക്ഷപ്പെട്ടുപോയിട്ടുണ്ടോ എന്നുള്ള ശങ്കയാൽ ഉത്തരക്ഷണത്തിൽ അയാൾ തെല്ലൊന്നു കുഴങ്ങിയെങ്കിലും പ്രകൃതി ദത്തമായ കൗടില്യാഭിനയങ്ങളെ ആവൎത്തിച്ചുകൊണ്ടു അയാൾ ഇങ്ങനെ അരുൾ കൊണ്ടു. 'പ്രഭോ ഞാൻ ഈ നിമിഷങ്ങളിൽ ദേവീപ്രസാദമെന്തെന്നു് നിരീക്ഷിക്കുകയായിരുന്നു. രാജകുമാരൻ ഇപ്പോഴും സസുഖം ജീവിക്കുന്നു എന്നും യാതൊരപകടങ്ങളും സംഭവിച്ചിട്ടില്ലെന്നുമാണു് കാണുന്നതു്. പക്ഷെ ഈ സംഭവം ദേവിയുടെ പ്രത്യേക നിശ്ചയത്താൽ നടന്നിട്ടുള്ളതാണെന്നും തിരുമനസ്സിലെ വംശത്തിൽ നിന്നും അംബികക്കു് സംഭവിച്ചിട്ടുള്ള വിനാശങ്ങൾ എന്നു് പരിഹരിക്കപ്പെടുന്നുവോ അന്നു

മാത്രമേ രാജകുമാരന് വിമോചനം ലഭിക്കയുള്ളു എന്നും കൂടി കാണുന്നുണ്ട്."

മഹാരാജാവ്—"അടുത്ത ത്രിയുത്സവം ഭംഗിയായി ആഘോഷിക്കുന്ന കാര്യം നാം ഭാരമേററിരിക്കുന്നു. എന്നാൽ കുട്ടൻ ഇപ്പോൾ ആരോടുകൂടി താമസിക്കുന്നു എന്നുള്ള വിവരംകൂടി അറിയിച്ചു തരണം. മറെറാന്നുംതന്നെ നമുക്കറിയേണ്ടതില്ല."

യോഗി—"മഹാരാജാവേ ദീർഘദൃഷ്ടികൾക്കും അഗോചരങ്ങളായ രഹസ്യങ്ങൾ പലതുമുണ്ട്. ദേവീപ്രസാദത്താൽ പ്രത്യക്ഷപ്പെടുന്ന സംഗതികൾ മാത്രമേ ഇവനു തിരുവുള്ളമറിയിപ്പാൻ നിവൃത്തിയുള്ളു. രാജകുമാരന്റെ താല്ക്കാലികസ്ഥിതിഗതികളെപ്പററി ഞാൻ ഒന്നുംതന്നെ കാണുന്നില്ല. എങ്കിലും ആപത്തൊന്നും കൂടാതെ ജീവിക്കുന്നു എന്നു ഞാൻ തീർച്ച പറയാം. അവിടേത്തെയ്ക്കു കൂടുതലായി അറിയേണ്ടുന്ന സകല സംഗതികളും അന്നു വെളിപ്പെടുകൊള്ളുമ്പോൾ സൂക്ഷ്മമായറിയാം."

ഏതാനും നിമിഷക്കിടയിൽ യോഗിരാജന്മാർ തമ്മിൽ പിരിഞ്ഞു. രാജസന്ദർശനത്തിൽ തനിക്കു ലഭിച്ച അമൂല്യമായ പല ജ്ഞാനസമ്പത്തുകളാൽ ആഹ്ലാദഹൃദയനായ യോഗി സ്വവാടത്തിലേക്കും, യോഗിയുടെ ദിവ്യത്വത്തിൽ ചഞ്ചലഹൃദയനെങ്കിലും അദ്ദേഹത്താൽ നിർദ്ദേശിക്കപ്പെട്ട പുണ്യകർമ്മാനുഷ്ഠാനങ്ങൾക്കു ദൃഢനിശ്ചിതനായി മഹാരാജാവ് അല്പം മുൻപു തനിക്കു കിട്ടിയ ദൌത്യത്തെ (കായിതം) പ്പററിയുള്ള കൂടുതൽ പര്യാലോചനാപദ്ധതികളിലേക്കും പിൻതിരിഞ്ഞു.

---

## പതിന്നാലാം അദ്ധ്യായം

---

"വെട്ടും തടവും ചില മുട്ടും മുറികൾ പുന—
രൊട്ടും കുറവില്ലാത്ത കൊട്ടും കുഴൽ വിളിയും
എട്ടുദിഗന്തങ്ങളും പൊട്ടും പ്രകാരം പട—
വെട്ടും കുരുക്കളെമ്പത്തെട്ടുംമൂപ്പത്തും നാലു—
മെട്ടും തളർന്നു വില്ലുമിട്ടും കളഞ്ഞു..."

രാമുണ്ണിക്കയ്മളുടെ ദുർവിധിക്ക് തീർപ്പെഴുതിയിട്ടു കുലകണ്ടൻ തറപ്പിൽ നിന്നും എടുത്തോടിയ പന്തിരിമല്ലൻ നേരേ

തെക്കോട്ടു തന്നെ പാഞ്ഞു. തറപ്പിൽ നിന്നും അല്പദൂരം യാത്ര ചെയ്തിട്ടു പാർശ്വസേവകരായി കൂടെ ഉണ്ടായിരുന്നവരിൽ ചിലരെ ഓരോ ആജ്ഞകൾ കൊടുത്തു തിട്ടക്കത്തിൽ ഓരോ സ്ഥാനങ്ങളിലേക്ക നിയോഗിച്ചിട്ട് ശേഷിച്ച ആറേഴ വില്ലാളികളോടുകൂടി മല്ലൻ വീണ്ടും യാത്ര തുടർന്നു. കാന്താരമാർഗ്ഗം സുഗമമല്ലായിരുന്നതിനാലും വനമാർഗ്ഗത്തെ വിട്ടുള്ള പ്രയാണം പല പ്രകാരേണയും താല്ക്കാലിക സ്ഥിതിഗതികൾക്കനുകൂലമല്ലായിരുന്നതിനാലും പിടച്ചും, വീണും, തട്ടിയും മുട്ടിയും വളരെ കായക്ലേശങ്ങൾ സഹിക്കേണ്ടതായി തന്നെ വന്നു. പക്ഷെ ആ വക ബുദ്ധിമുട്ടുകളൊന്നും തന്നെ ഗണ്യമാക്കുന്നതിന മല്ലന്റെ അപ്പോഴത്തെ മനസ്ഥിതി അനുവദിച്ചില്ല.

ഓടിയും നടന്നും അല്പനിമിഷങ്ങൾക്കുള്ളിൽ അവർ കാളിയാങ്കൽ ക്ഷേത്രത്തിന അല്പം വടക്കുവശമുള്ള ഒരു ഊടുവഴിയിൽ വന്നെത്തി. പന്തിരിമല്ലൻ ഏതോ ആലോചനകളോടുകൂടി അല്പനേരം നിന്നിട്ടുചോദിച്ചു "അവരെ എവിടെ വച്ചാണ കണ്ടതു്?"

ആലിമമ്മതു്—"കളത്തുരെ വലിയ ഇലവിന സമീപം വച്ചാണു്?"

മല്ലൻ—"എന്നാൽ അവർ ഇവിടം കഴിഞ്ഞു പോയിരിക്കുവാനിടയില്ല. ചെമ്പൻ കുട്ടിയും കോരുതും, ആണ്ടിക്കണ്ടനും അല്പംകൂടി വടക്കോട്ടു മാറി നാട്ടു വഴിയോടു സമീപിച്ചു നില്ക്കണം. മമ്മതും മററുള്ളവരും എന്റെ കൂടെത്തന്നെ നിൽക്കട്ടെ. ഒരുത്തരേയും രക്ഷപെടുന്നതിനനുവദിക്കരുതു്. സാധനങ്ങൾ നഷ്ടപ്പെടുവാൻ ഇടയായാൽ നമ്മുടെ ബുദ്ധിമുട്ടുകൾ വ്യത്ഥമാകും."

ചെമ്പൻകുട്ടി—"അവർ നേരെ അളയിലേക്ക പോയിരിക്കുമോ എന്നെങ്ങനെ അറിയാം."

ആലിമമ്മതു്—"അതിനിടയില്ല. അളയിലേക്കുള്ള വഴി ഇലവിൻ ചുവട്ടിൽനിന്നും കുറെ വടക്കുമാറിയാണു്. അവരെ ഞാൻ കണ്ടതു ഇലവിൻ ചുവട്ടിൽ വച്ചാണു്."

മല്ലൻ—"നിങ്ങൾ ക്ഷണം പോകണം. ഊററ കഴിക്കുട്ടു വല്ലടത്തും മറഞ്ഞു നിന്നാൽ മതി"(മമ്മതിനോടു്)"വേൽക്കാരന്റെ ശവം എവിടെ കിടക്കുന്നു."

ആലിമമ്മതു്—"വേട്ടക്കരുമാൻ ക്ഷേത്രത്തിന അല്പം. വടക്കുമാറി ഒരു വേങ്ങച്ചുവട്ടിൽ. ആശാൻ ആ വഴിക്ക എവി

ടെയോ പോയിട്ടുണ്ടെന്നറിഞ്ഞു ഞാൻ അയാളുടെ വരവു കാത്തുനിയ്ക്കുമ്പോ കേക്കാം ഒരു ഞരക്കം. നോക്കിനോക്കി ചെന്നപ്പം സാധു കാസപാതം വലിക്കാറായി കിടക്കുന്നു. നെടുംകോട്ടേന്റെ അകത്തു നിന്നും വരികയായിരുന്നെന്നും തമ്പുരാന്റെ വേൽക്കാരിൽ ഒരുവനാണെന്നും മാത്രം കഷ്ടിച്ചു പറഞ്ഞു. ഉടനെ തസ്കരന്മാർ പോയവഴി നോക്കിനോക്കി ഞാൻ തെക്കോട്ടോടി. അപ്പം എട്ടുപത്തു ആളുകൾ ഇലവിന്റെ ചോട്ടിലിരുന്നു പിറുപിറുക്കുന്നതു കണ്ടു സൂക്ഷിച്ചപ്പം ഒണ്ടു് ആശാനുമിരിക്കുന്നു. കത്തിയും കുന്തവുമെല്ലാം അപ്പോഴും കയ്യിലൊണ്ടു. ഒടനെ പൊറകുവശേമാറി ഞാൻ നേരെ ഇങ്ങോട്ടോടി.''

മല്ലൻ—''ഒരു വേൽക്കാരനെ കൊന്നതുകൊണ്ടു അവക്കു മറെറാരു കാര്യലാഭവും വരുവാനില്ല. വടക്കുനിന്നുമുള്ള എന്തെങ്കിലും സന്ദേശങ്ങൾ അവന്റെ പക്കൽ ഉണ്ടായിരിക്കണം അതു എന്തായിരുന്നാലും കൈവശപ്പെടുത്താൻ ശ്രമിക്കേണ്ടതാണു നമ്മുടെ കടമ.''

ആലിമമ്മതു്—''അവർ മിക്കവാറും ഈ വഴിക്കു വരുവാനാണെളുപ്പം. അവർക്കു ക്ഷേത്രത്തിൽ എന്തോ ചില സങ്കേതസ്ഥാനങ്ങളെല്ലാം ഉണ്ടെന്നാണെനിക്കു തോന്നുന്നതു്. അന്നൊരിക്കൽ ഞങ്ങൾ അവരെ പിൻതുടർന്നപ്പോൾ അവർ ക്ഷേത്രവളപ്പിൽ കയറി രക്ഷപെടുകയാണുണ്ടായതു്. പിന്നീടെതിലേ പോയെന്നൊരു തുമ്പും കിട്ടിയില്ല.''

മല്ലൻ—''അങ്ങനെയാണെങ്കിൽ ആശാൻ ഇങ്ങോട്ടു വരുവാൻ നിവൃത്തിയില്ല. അവനെ ഒന്നു പിടിച്ചാൽ പല കള്ളികളും തെളിയുവാനിടയുണ്ടു്.''

അവർ ഇങ്ങനെ ഓരോന്നു സംസാരിച്ചുകൊണ്ടു നിൽക്കുന്നതിനിടക്കു ചെമ്പൻകുട്ടി മുതൽപേർ നിന്നിരുന്ന സ്ഥലത്തുനിന്നും ഒരു വലിയ കാഹളധ്വനി മല്ലന്റെ കാതുകളിൽപതിച്ചു. ''വരിനെടാ കോമട്ടികളെ'' എന്നൊരു അട്ടഹാസത്തോടുകൂടി മല്ലൻ തരുശിഖരങ്ങളെ ഞെരിച്ചുകൊണ്ടു് പാഞ്ഞുതുടങ്ങി. അല്പദൂരം ചെന്നപ്പോൾ ചെമ്പനുംകൂട്ടരും തസ്കരന്മാരുടെ വലയിൽപ്പെട്ടു കുഴങ്ങുന്നു എന്നുള്ള പരമാർത്ഥം മല്ലനു മനസ്സിലായി. ഒരൊററക്കുതിപ്പിനു പോർക്കളത്തിൽ ചാടിയ മല്ലൻ ആദ്യം കാൽവച്ചതു് മൃതനായിക്കിടക്കുന്ന കോരുതിന്റെ മാർവ്വിലാണെന്നു കണ്ടപ്പോൾ രൌദ്രപ്രവാഹത്താൽ ഉൽഭൂതമായ രോഗ്നിജിഹ്വ അയാളുടെ ഹൃദയത്തിൽ കത്തിജ്വ

ലിച്ചു. എങ്കിലും അധൈര്യപ്പെടാതെ അയാൾ തന്റെ നെ ട്ടംകത്തിയുമായി ഇടയ്ക്കു ചാടി. ഇരുമ്പുലക്കയ്ക്കു സമാനമായ ആ ഭീമൻ കൈകളെ ഒന്നു കറക്കിത്തിരിച്ചതോടുകൂടി സമീപ വൎത്തികളായിരുന്ന മൂന്നുപേർ തലയററു നിലം പതിച്ചു. പന്തിരിമല്ലന്റെ ഭീമാകാരം പൊടുന്നനവെ പോർക്കളത്തിൽ ഉദയം ചെയ്തപ്പോൾ ആ തസ്കരസംഘത്തിന്റെ ഉന്മേഷം തെല്ലൊന്നു നിലച്ചു. ചെമ്പൻകുട്ടി മുതൽപേർ ഉടിച്ചുയൎന്നു പ്രസരിച്ചതോടുകൂടി മല്ലന്റെ പാർശ്വവൎത്തികളായി നിന്നു് ഘോരസമരം തുടങ്ങി. തസ്കരസംഘത്തിന്റെ കാട്ടുകൈകൾ രണനിപുണന്മാരായ പന്തിരിപ്രഭൃതികളെ ആശ്ചര്യഭരിതരാ ക്കുന്നു. കത്തിയും, കുന്തവുമായി ആറേഴുപേർ മല്ലനെ വട്ടമി ട്ടു പൊരുതു തുടങ്ങുന്നു. അജയ്യമായ മല്ലബാഹുക്കൾ സമീപ വൎത്തികളായ വൈരിസംഘത്തെ അടിച്ചും ഞെരിച്ചും ഒന്നൊ ന്നായി ഒതുക്കിത്തുടങ്ങുന്നു. ഭയവിഹ്വലരായ തസ്കരസംഘം തങ്ങളുടെ ശക്തി ഒന്നിനൊന്നു പ്രതിനിമിഷം ക്ഷയിച്ചു വരു ന്നതു കണ്ടു് പൂർവോപരി ആൎത്തചിത്തരായി രക്ഷാമാൎഗ്ഗമെ ന്തെന്നു് അത്യാൎത്തിയോടേ ആരായുന്നു, പ്രാണരക്ഷക്കായി പോർക്കളത്തിൽ നിന്നും ഒളിച്ചോടുന്ന ഭീരുക്കൾ മല്ലസംഘത്തി ന്റെ ബാണസഞ്ചയമേററു നിലംപതിക്കുന്നു. "പൊന്നുടയ നെ രക്ഷിക്കണേ" എന്നൊരു ആൎത്താലാപധ്വനി തസ്കരസം ഘത്തിൽ നിന്നു ഉദ്ഗമിക്കുന്നു. ആയുധം വച്ചു കീഴടങ്ങുന്ന വരെ അഭയം നൽകി രക്ഷിക്കുന്നതിനു മല്ലഭീമൻ അനുജ്ഞ നൽകുന്നു. ഇതിനിടയിൽ തെക്കുഭാഗത്തുനിന്നും ഒരു ഘോരാ ട്ടഹാസം മുഴങ്ങിത്തുടങ്ങുന്നു. എല്ലാവരും ബദ്ധശ്രദ്ധരായി ശ ബ്ദം കേട്ട ദിക്കിലേക്കു തന്നെ നോക്കി നിൽക്കയിൽ കാളി ക്ഷേത്രത്തിന്റെ പ്രാന്തപ്രദേശങ്ങളിലുള്ള വനാന്തർഭാഗത്തുനി ന്നും ആയുധപാണികളായ ഒരു കൂട്ടം കരിവേഷധാരികൾ പൈ ശാചികസംഘത്തെപ്പോലെ കാടു ഞെരിച്ചു തപത്തുകൊണ്ടു് തങ്ങൾ നിൽക്കുന്ന സ്ഥലത്തേക്കു തന്നെ പാഞ്ഞണയുന്നു എ ന്നു് തൽക്ഷണം പന്തിരിക്കു ബോധ്യമാകുന്നു. ലഘുപക്ഷക്കാ രായ മല്ലസംഘം ഭയാക്രാന്തരായി ഞെട്ടിഞെട്ടുകയും, ആയുധം വച്ചടിപണിയുന്നതിനു അല്പം മുമ്പു് സന്നദ്ധരായിരുന്ന തസ് കരസംഘം അത്യാഹ്ളാദത്തോടുകൂടി ഒരു ജയഭേരിഗൎജ്ജനം ചെയ്കയും ചെയ്യുന്നു. എങ്കിലും മല്ലന്റെ ആജ്ഞയനുസരിച്ചു് ചെമ്പനും കൂട്ടരും ശരവർഷം ചൊരിഞ്ഞു് കരിവേഷധാരിക

ൾക്ക സ്വാഗതം അരുളുന്നു. ബാണപാതത്താൽ നിലംപതിക്കുന്ന നെടുംതടികൾ മററുള്ളവരുടെ പുരോഗമനത്തിനു പ്രതിബന്ധമായി മാൎഗ്ഗവിഘ്നം ചെയ്യുന്നതിനെയും ഗണ്യമാക്കാതെ ആ അസുരസംഘം ഒരു ഭയങ്കരഗർജ്ജനത്തോടുകൂടി പാഞ്ഞടുക്കുന്നു. മല്ലനും കൂട്ടരും ഇതികൎത്തവ്യതാമൂഢരായി നിസ്തബ്ധചിത്തരായി അല്പനിമിഷം നിന്നുപോകുന്നു.

ഇതിനിടയിൽ ഭൂതസൈന്യം പോൎക്കളത്തിൽ എത്തിക്കഴിഞ്ഞു. അത്യാപൽഘട്ടങ്ങളിൽ ധീരചിത്തന്മാരുടെ ഹൃദയം ശിലാപ്രതിഷ്ഠിതമെന്നപോലെ നിശ്ചഞ്ചലമായിത്തന്നെ പ്രവൎത്തിക്കുന്നു. നമ്മുടെ പന്തിരിമല്ലനും ആ വകുപ്പിൽപ്പെട്ട ഒരു ധീരവീരപ്രവീണൻ തന്നെയായിരുന്നു. തൽക്കാലം ആലോചനകൾക്കുള്ള സന്ദർഭമല്ലെന്നും പ്രത്യുത പ്രവൃത്തിപദ്ധതികളാണു് അപ്പോൾ അനുകരണീയമെന്നും കണ്ട മല്ലൻ "കോതിരി വിളിക്കിനെടാ കോമട്ടികളെ" എന്നു് ഇടിരവംപോലെ അലറിക്കൊണ്ടു് തനിക്കഭിമുഖമായി പാഞ്ഞടുക്കുന്ന അസുരസംഘത്തിൻെറ നേൎക്കുതന്നെ കുതിച്ചുപാഞ്ഞു. കരസ്ഥമായ നെടുംകത്തിയെ അനുനിമിഷം രക്തപാനം ചെയ്യിച്ചും മറേറക്കയ്യിൽ സ്ഥാപിച്ചു കറങ്ങിക്കൊണ്ടിരിക്കുന്ന ഒരു കുറുതടിയെ ഇടവലം മുൻപിൻ ഒരേനിമിഷം പ്രദക്ഷിണംചെയ്യിച്ചും, മുമ്പോട്ടുതന്നെ കുതിച്ചുപായുന്ന ആ ഭീമാകാരത്തിൻെറ ഭയങ്കരരൂപംസാക്ഷാൽ നരകവാസികളായ ആ ഭൂതസംഘത്തിനും ഭയാനകം തന്നെയായിരുന്നു. ഇതിനിടയിൽ ചെമ്പൻകുട്ടിയുടെ കാഹളധ്വനി ആപൽസൂചകമായ ഒരു രാഗവിശേഷത്തെ ആലാപിച്ചുകൊണ്ടു് അവിടെങ്ങും മാറെറാലിക്കൊണ്ടു.

മല്ലസംഘത്തിൻെറ നിരന്തരമായ ശരവർഷത്താലും പന്തിരിയുടെ ഊക്കേറിയ മുഷ്ടിപ്രയോഗത്താലും എതിർപക്ഷത്തിനു് പുരോഗമനത്തിനുള്ള സൌകൎയ്യങ്ങൾ നഷ്ടപ്രായങ്ങളായിത്തീരുകയാൽ മല്ലൻെറ ലഘുപക്ഷത്തിനു നിർബാധമായി നിന്നു പോരാടുവാൻ സാധിച്ചു. എങ്കിലും ഈ സുരക്ഷാവസ്ഥ അത്ര സുസ്ഥിരമല്ലെന്നു് മല്ലനുതന്നെ ബോധമുണ്ടായിരുന്നതിനാലും ആറേഴുപേർ അടങ്ങിയ തൻെറ ചെറുസംഘം ഭീമകായന്മാരായ പത്തുമുപ്പതു പേരോടെതിരിട്ടു നിൽക്കുക ദീർഘസമയത്തേക്കു സുസാദ്ധ്യമല്ലെന്നു അയാൾക്കു നിശ്ചയമുണ്ടായിരുന്നതിനാലും സഹായാൎത്ഥം തൻെറ ആൾക്കാർ വല്ലവരും വന്നു ചേരുന്നുണ്ടോ എന്നു് അത്യുൽക്കണ്ഠയോടുകൂടി ആൾ

ധീരചിത്തനും ഇടയ്ക്കിടെ നാലു ദിക്കിലും നോക്കുന്നുണ്ട്. എ
ങ്കിലും പ്രതീക്ഷിച്ചതുപോലെ ആരുംതന്നെ വന്നു ചേരുന്നി
ല്ല എന്നു കണ്ട് നിരാശയോടും എന്നാൽ കിട്ടിയ സമയം സ
ഫലമാക്കണമെന്നുള്ള ആന്തരത്തോടും കൂടി അത്യന്വേഷത്തോ
ടേ ആ കരിമ്പനക്കുററൻ ശത്രുസംഘത്തിൻെറ ഇടയിൽ കട
ന്നു് സംഹാരമൂത്തിയുടെ രൌദ്രതയോടുകൂടി ധീരപോരാട്ടം ത
ന്നെ ചെയ്യുന്നു. മല്ലൻെറ നെടുംകത്തിയേററവർ കാൽ, കരം,
ശിരസ്സ്, കണ്ഠം എന്നിങ്ങനെ ഓരോരോ ഭാഗങ്ങൾ അററു തുരു
തുരനേ നിലംപതിക്കുന്നു. ആ രണനിപുണൻെറ സ്ഥിരഭ്രമണ
ചാരിയായ നെട്ടവടിയുടെ ചുഴററിൽപ്പെട്ട് നിരന്തരം കാലഗ
തിയടയുന്ന സ്വജനങ്ങളുടെ ദുർവ്വിധി ഓർത്തു് ആ ക്രൂററൻപട
സഹതപിക്കുന്നു. ഏകനായിനിന്നു തങ്ങളുടെ ഭൂരിബലത്തോ
ടുതന്നെയും മല്ലിടുന്നതിനു പ്രാപ്തനായ ഇയാൾ വാസ്തവത്തിൽ
വല്ല രാക്ഷസരാജനോ, സാക്ഷാൽ സംഹാരമൂത്തിതന്നെയോ
എന്നു് അവർ അത്യത്ഭുതപ്പെടുന്നു.

ഈ വിധത്തിൽ നിമിഷങ്ങളും ചിലതുകഴിഞ്ഞു. മല്ലസം
ഘത്തിൻെറ രണനിപുണതയും എതിർപക്ഷത്തിൻെറ ഭൂരിബ
ലവുംകൂടി ഇടഞ്ഞപ്പോൾ ജയാപജയങ്ങളെ നിർണ്ണയിക്കുക
അത്ര ക്ഷിപ്രസാദ്ധ്യമായിരുന്നില്ല. എങ്കിലും ഏതാനും നിമി
ഷങ്ങൾക്കു ശേഷം തസ്കരസംഘത്തിൽ പലരും തന്നെ ചെ
മ്പൻകൂട്ടരുടെ കുരമ്പുകൊണ്ടും മല്ലഭീമൻെറ കത്തിപ്രയോഗ
ത്താലും കാലഗതി അടഞ്ഞു എന്നു കാൺകയാൽ ആ നരക
വ്യാഘ്രങ്ങൾ അധൈര്യചിത്തരായിപ്പുറുങ്ങി കൂടി. വിജയനിമി
ഷം ഇനിയും അത്ര വിദൂരമല്ലെന്നുകണ്ട മല്ലൻ തൻെറ അടവു
കളൊന്നുകൂടി മുറുക്കി ഘോരനൃത്തങ്ങൾ തുള്ളിത്തുടങ്ങി. ഇതി
നിടയിൽ "പിടിക്കിനെടാ അവനെ വിടരുതു്" എന്നൊരു
ആജ്ഞാധ്വനി അന്തരീക്ഷത്തിൽ നിന്നെന്നപോലെ ആ
സ്ഥലത്തു പ്രതിധ്വനിച്ചു. അതേത്തുടർന്നു; "അംബികാചുംബ
നത്തിന്നു ബലി—ആണ്ടവൻ കൊണ്ടിനുതന്ന ബലി" എ
ന്നൊരു കൂക്കുവിളിയും ശത്രുസംഘത്തിൽനിന്നു ഉൽഗമിച്ചു.
അശരണരായി നിരുന്മേഷചിത്തരായിച്ചമഞ്ഞ തസ്കരസം
ഘത്തിൽ എന്തോ ദിവ്യശക്തിയാലെന്നപോലെ അസാധാര
ണമായ ഒരുണർവും പ്രസരിപ്പും കണ്ടുതുടങ്ങി. വാൾക്കാരും
വേൽക്കാരുമായ പത്തുപന്ത്രണ്ടുപേർ ഇതിനിടയിൽ മല്ലനെ
വട്ടമിട്ടു കൂടിക്കഴിഞ്ഞു. നാലുദിക്കിൽനിന്നും നിരവധി ആയു

ധങ്ങൾ ഇടമുറിയാതെ അയാളുടെ മേൽ വർഷിച്ചു. മല്ല ബന്ധുക്കളായ ആലിക്കുട്ടർ ആത്മപരവശരായി ദീനപ്രലപനങ്ങൾ മുഴക്കിത്തുടങ്ങി. എന്നാൽ ഈവക ആപൽശങ്കകളൊന്നും തന്നെ മല്ലനെ ബാധിച്ചില്ല. ആ ഇരട്ടച്ചങ്കൻ നിശ്ചഞ്ചലനായി ഒരേനിലയിൽനിന്നു തൻെറ കുറുവടിയെ അതിവേഗത്തിൽ ചുഴററിക്കൊണ്ടിരുന്നു. അതു പ്രതിനിമിഷം അണഞ്ഞുകൊണ്ടിരുന്ന നിരവധി ആയുധങ്ങളെ ഒന്നൊന്നായി ദൂരെത്തെറിപ്പിച്ചു ശക്തിമത്തായ ഒരു കോട്ടപോലെ അയാളെ പരിരക്ഷിച്ചു. ഇതിനിടയിൽ മല്ലൻെറ നെടിയ കാലുകൾ ഓരോ ദിക്കുകളിൽ ശീഘ്രഗമനം ചെയ്തു അതാതു സ്ഥാനങ്ങളിലുള്ള എതിരാളികളെ മുക്തിമാർഗ്ഗസ്ഥിതരാക്കുമാറു സുഖസ്പർശനം ചെയ്തുഴറുന്നു. നിരുദ്യോഗമായി വിശ്രമിക്കുന്ന ഏകബാഹുവിനെ തക്കംനോക്കി തലയ്ക്കുനീട്ടിയും, നാഭിക്കു കുത്തിയും ഇടത്തു ചാടിയും വലത്തൊഴിഞ്ഞും, മുന്നാഞ്ഞും, പിൻകുതിച്ചും ആ രണവീരൻ സൈ്വരവിഹാരം ചെയ്തുകൊണ്ടിരുന്നു. മല്ലൻെറ വീരപരാക്രമങ്ങൾ കണ്ടു് "ഇനി ഒരുവനിവനൊട്ടു ജയിപ്പതിനില്ല മററിങ്ങിനെ കണ്ടീല മററു ഞാനാരെയും" എന്നു ശത്രുസംഘത്തിൽ ഓരോരുത്തരും വ്യഥ പൂണ്ടു വിവശഹൃദയരായി.

ഇതിനിടയിൽ കോമളകളേബരനായ ഒരു യുവഭടൻ ഞെക്കിത്തിരക്കി മുമ്പോട്ടടുക്കുന്നു. സ്വജനങ്ങളുടെ ഭീരുത്വം കണ്ടു് അപജയശങ്ക അങ്കുരിക്കയാലോ എന്തൊ "മല്ലൻെറ തലകൊണ്ടുവരുന്നവൎക്ക് അത്രയും സ്വർണ്ണം, കയറിൻമുമ്പോട്ടു, ഉം വീരട്ടെതല"എന്നെല്ലാം വീണ്ടും ചില ആജ്ഞാധ്വനികളോടുകൂടി അയാൾ മല്ലൻ നിൽക്കുന്ന ദിക്കിലേക്കുതന്നെ പാഞ്ഞണയുന്നു. പന്തിരിയുടെ ദൃഷ്ടികൾ ശ്മശ്രുശൂന്യമായ ആ മുഖകമലത്തിൽ അല്പനേരത്തേക്കു തറച്ചുപോകുന്നു. ആ കോമളവദനം തനിക്കു സുപരിചിതമെന്നുതന്നെ അയാൾ തെല്ലൊന്നു ശങ്കിക്കുന്നു. എങ്കിലും ഇരുളടഞ്ഞ ആ ദേഹകാന്തി അയാളുടെസംശയംവെറും പ്രമാദമെന്നുതന്നെ മല്ലനെ ഉൽബോധിപ്പിക്കുന്നു. ഏതായാലും ആലോചനകൾക്കും സംശയങ്ങൾക്കുമുള്ള സന്ദർഭം ഇതല്ല എന്നുകണ്ടു് അയാൾ തനിക്കഭിമുഖമായിവരുന്ന പോരാളിയേ എതിരിടുന്നതിനുതന്നെ കോപ്പിടുന്നു. ഇതിനിടയിൽ യുവഭടൻെറ പുരോഗമനത്തെ നിരോധിച്ചുകൊണ്ടു ഒരു ശരക്കൂട്ടം തന്നെ അയാളെ വലയം ചെയ്യുന്നു. എങ്കിലും കായിക

പടുവായ അയാളുടെ ഖഡ്ഗവിഭ്രമണത്തിൽ കുടുങ്ങി അസ്ത്ര ങ്ങളെല്ലാം മുറിഞ്ഞു നിലംപതിക്കുന്നതേയുള്ളു. ഈ സംഭവം അല്പദിവസങ്ങൾക്കു മുൻപു നീലിമാകാട്ടിനു സമീപംവച്ചു നടന്ന ഒരു ചെറുസമരത്തെ മല്ലനെ അനുസ്മരിപ്പിക്കുന്നു. അ യാൾ തന്റെ ചന്ദ്രഹാസത്തെ ചുഴററിക്കൊണ്ടു വീണ്ടും മുമ്പോ ട്ടു കുതിക്കുന്നു. ശത്രുപക്ഷത്തിന്റെ ശക്തി ഇനിയും എത്രക ണ്ടു ശേഷിക്കുന്നു എന്നറിവാനായി മല്ലൻ പോക്കളത്തെ ആക മാനം ഒന്നു നിരീക്ഷിക്കുന്നു. പത്തുമുപ്പതുപേരിൽ ഇനിയും അർദ്ധാംശം മാത്രമേ ശേഷിച്ചിട്ടുള്ളു എന്നുകണ്ടു് അയാൾ കൃ താർത്ഥനായി. അപ്പോഴേക്കും യുവഭടൻ മല്ലനെ സമീപിച്ചുകഴി ഞ്ഞു. അടുത്ത നിമിഷത്തിൽ അവരുടെ ആയുധങ്ങൾ തമ്മിൽ ഇടഞ്ഞു. ആഗ്നേയാസ്ത്രത്തിനു വരുണാസ്ത്രവും നാഗാസ്ത്ര ത്തിനു ഗരുഡാസ്ത്രവും വർഷിച്ചു കൊണ്ടുതന്നെ അവർ പോർ തുടങ്ങി. ഒരു ഭയാനകമായ രാമരാവണസമരം തന്നെ അവി ടെ പൊടിപാറി. ആയുധങ്ങൾ തമ്മിൽ ഇടയുന്ന ലോഹ കൊണിതം മുഷ്ടിപാതാദികളുടെ "ഛം" കാരഭേരി; അസ്ഥികൾ ഞെരിയുന്ന കിരുകിരാരവം കോപശാപാക്രോശങ്ങളുടെ ഗർജ്ജ നധ്വനി ആകകൂടി "ഈരേഴുലോകം മുഴങ്ങീടുമാറുള്ള" ഒരു ഘോരസമരമെന്നേ പറയേണ്ടു. ഒരാൾ ഇടമൊഴിഞ്ഞും വലം മാറിയും മുന്നാഞ്ഞും പിൻകുതിച്ചും തന്റെ കായിക സ്വാധീന തയെ പ്രകടിപ്പിക്കുമ്പോൾ ഇതരൻ ഗംഭീരമായ മഹാമേരു പോലെ നിശ്ചലമായി നിന്നും എന്നാൽ അപ്രതീക്ഷമായ വി ദ്യുത്‌വേഗത്തിൽ ചിലപ്പോൾ മാത്രം മുൻകുതിക്കൊണ്ടു് സ്വ വൈരിയേ മുഷ്ടിപാതത്താൽ നിലംപൊത്തിച്ചും പോരാടുന്നു. ഒരുവൻ തന്റെ നെടുശ്ശൂലത്തെ ചുഴററിക്കൊണ്ടു അടുക്കുമ്പോൾ ഇതരൻ തന്റെ കുറുവടി പ്രയോഗത്താൽ അതിനെ ദൂരെത്തെ റിപ്പിച്ചുകൊണ്ടു് മന്ദഹസിക്കുന്നു.

അനുനിമിഷമുള്ള അപജയത്താൽ കോപംവെറികൊണ്ടു് കൃശഗാത്രൻ ശ്ശൂലത്തെ ദൂരെത്യജിച്ചിട്ടുഖഡ്ഗവുമായി മുമ്പോ ട്ടുചാടി. ഭീമകായന്റെ ഗദയും കൃശഗാത്രന്റെ ഖഡ്ഗവുംത മ്മിലിടഞ്ഞു. മല്ലദണ്ഡം ഉത്തരക്ഷണത്തിൽ രണ്ടായിഭേദിക്ക പ്പെട്ടു എന്നോ? അതേ; ആ ഭീമദണ്ഡു് രണ്ടായി മുറിഞ്ഞുനി ലം പതിക്കതന്നെചെയ്തു. കോപാകുലനായ മല്ലൻ ഒരുചീററ ലോടുകൂടി തന്റെ നെടിയ ഖഡ്ഗത്തെ ഊരിച്ചുഴററി. ഇ തിനിടയ്ക്കു ലഭിച്ച അല്പസമയത്തിനുള്ളിൽ കൃശഗാത്രൻ ത

ന്റെ സർവ്വശക്തികളും പ്രയോഗിച്ചു ഭീമവൈരിയുടെ ശിരോപിണ്ഡത്തെ ലാക്കാക്കി ഒന്നാഞ്ഞെറിഞ്ഞു. മസ്തകത്തേയും പിളൎന്നു നിലംപതിക്കുമെന്നൂഹിച്ച ഖഡ്ഗം മല്ലന്റെ ശിരോപിണ്ഡത്തിൽ പതിച്ചിട്ടു് ഭിത്തിയിലെറിഞ്ഞ റബർ പന്തുപോലെയും എന്നാൽ അഗ്നിപ്പൊരികളെ പാറിച്ചുകൊണ്ടും ഒരു "ക്ലിം"കാരഘോഷത്തോടുകൂടി പിൻതെറിച്ചു. യുവകോമളനായ ആപോരാളിവീരൻ പ്രതീക്ഷിച്ചതുപോലെ തന്റെ എതിരാളിയുടെ മസ്തകഭേദനം ചെയ്യുന്നതിനു് സാധിച്ചില്ലെങ്കിലും ഈ സംഭവം അപ്രതീക്ഷിതമായ മറെറാരു അനുഭവത്തെ ഉളവാക്കി. പ്രഥമദൃഷ്ടിയിൽ യഥാൎത്ഥ കേശഭാരമെന്നു തോന്നത്തക്കവിധത്തിൽ കൃത്രിമരോമങ്ങളാൽ നിബിഡീകൃതമായിരുന്നതും, മല്ലന്റെ ശിരോഭാഗത്തെ ആച്ഛാദനം ചെയ്തിരുന്നതുമായ ഒരു ഇരുമ്പുമകുടം യുവഭടന്റെ പ്രഹരമേററു രണ്ടായി പിളൎന്നു നിലംപതിച്ചു. മദ്ധ്യാഹ്നകിരണങ്ങൾ തട്ടി ധവളകോമളമായി മിന്നിത്തുടങ്ങുന്ന ശൂന്യമാത്രമായ ഉച്ചിപ്രദേശവും പ്രകൃതിയാൽതന്നെ മുണ്ഡനം ചെയ്യപ്പെട്ട ആ പ്രദേശത്തിനു ജന്മസിദ്ധമായ ഒരു വെള്ളിക്കൊട്ടപോലെ വട്ടമിട്ടു വളൎന്നു നിൽക്കുന്ന വെള്ളിനാരുകളും അടുത്തമാത്രയിൽ നമ്മുടെ യുവാവിനു പ്രത്യക്ഷപ്പെട്ടു. അയാൾ ആശ്ചര്യപരതന്ത്രനായി വീണ്ടും ഒന്നുകൂടി സൂക്ഷിച്ചുനോക്കി. അനന്തരം "അയ്യോ" എന്നൊരു മുറവിളിയോടുകൂടി അവിടെനിന്നും പിൻകുതികൊണ്ടു. ഊരിപ്പിടിച്ചഖഡ്ഗവുമായി മല്ലനും യുവാവിനെ അനുഗമിച്ചു എങ്കിലും ആ ലഘുപാദങ്ങളെ അതിക്രമിക്കുന്നതിനു് മല്ലന്റെ നെടുംകാലുകൾക്കും അപ്പോൾ സാധിച്ചില്ല.

ഓട്ടവും ചാട്ടവുമായി യുവാവു് രണ്ടു നിമിഷങ്ങൾക്കിടയിൽ ക്ഷേത്രവളപ്പിലെത്തി. മല്ലനും പിമ്പേ തന്നേയുണ്ടു്. ക്ഷേത്രമതിലിനോട്ടു് സമീപിച്ചമാത്രയിൽ യുവാവു് ശഷ്പസമാനം മേല്പോട്ടുയൎന്നു് അത്യുന്നതമായ ആ കോട്ടമതിലിനെ അണുനിമിഷത്തിൽ തരണം ചെയ്തു എന്നുകണ്ടു് മല്ലൻ അത്യാശ്ചര്യപ്പെട്ടു. പ്രാകാരഭേദനം തന്റെ നെടുംകാലുകൾക്കു് അസാദ്ധ്യമാകയാലല്ല, യുവാവിന്റെ മേൽ പൂൎവ്വൽ വല്ല അനുകമ്പയും ഉത്ഭവിച്ചുപോയതുകൊണ്ടുമല്ല; ആ ഭീമസത്വം അല്പനിമിഷം ഊൎദ്ധ്വനയനനായി അവിടെത്തന്നെ നോക്കിനിന്നിട്ടു പിൻതിരികയാണു ചെയ്തതു്.

പന്തിരിമല്ലൻ പക്ഷിവേഗത്തിൽ പിൻതിരിഞ്ഞു പോക്കളത്തിലെത്തിയപ്പോഠം തങ്ങളുടെ നേതാവിൻെറ ഭീരുതാത്താൽ ക്ഷീണചിത്തരായ ആ ചെറുസൈന്യം പ്രാണഭീതിയോടുകൂടി നാലുദിക്കിലും ഓടിക്കഴിഞ്ഞു. മൃതശരീരങ്ങളാൽ നിബിഡീകൃതമായ ആ സ്ഥലത്തെ അപാരമായ ഹൃദയതാപത്തോടുകൂടി മല്ലനും ഒന്നു നോക്കി. ആ മമ്മഭേദകമായ ദശനത്തിൽ ഉദിച്ചുയന്ന മനക്ലേശത്തിൻെറ അത്യസഹ്യതയാൽ ആ പ്രാണിസ്നേഹിയുടെ ഹൃദയം തകന്നു ഒന്നുരണ്ടു നെടുവീർപ്പുകഠം ആ വിജനമായ സ്ഥലത്തു സ്പഷ്ടമായി മുഴങ്ങി. അനിഷേദ്ധ്യങ്ങളായ സാഹചയ്യങ്ങളാൽ നിർബന്ധിതരായി ധാമ്മികന്മാർ തന്നെയും അധമ്മങ്ങഠം പ്രവത്തിച്ചുപോകുന്ന സ്വാത്ഥലോലുപത്തിൻെറ പൈശാചിക രൂപത്തെപ്പററി അയാഠം അല്പസമയം ആലോചിച്ചു നിന്നുപോയി. എങ്കിലും തൻെറ ഈ പ്രവൃത്തി കേവലം സ്വാത്ഥതയേമാത്രം ആസ്പദമാക്കിയുള്ളതല്ലല്ലോ, രാജ്യസേവനത്തിന്ന് പിതൃഹനനം തന്നെയും വേദാന്തികഠം വിധിച്ചിട്ടില്ലേ. ആ സ്ഥിതിക്ക് ഈ തസ്കരസംഘത്തെ സംഹരിച്ചു എങ്കിൽ അതു ഒരു പുണ്യമാത്രമായ പ്രവൃത്തിയെ ആകുന്നുള്ളു എന്നോത്തു അയാഠം കുടശി സമാധാനപ്പെട്ടു.

തങ്ങളുടെ അത്യൽഭുതതരമായ വിജയത്തിൽ ഉന്മത്തചിത്തരായ മല്ലസംഘം ഇതിനിടയിൽ മൃതശരീരങ്ങളെ ഒന്നൊന്നായി പരിശോധനതുടങ്ങി. നിണമണിഞ്ഞ വസ്ത്ര ശകലങ്ങളും സ്വാഭാവികമായ ശരീരപ്രകൃതത്തിന്നു വൈരൂപ്യം വരുത്തുവാനായി സവ്വാംഗലേപനം ചെയ്തിരുന്ന കരിക്കൂട്ടും മാത്രമല്ലാതെ ആ മൃതശരീരങ്ങളിൽ മറെറാന്നുംതന്നെ കണികാണ്മാനില്ലെന്നു കണ്ടിട്ട് ആലിക്കുട്ടർ നിരാശരായി പിറുപിറുത്തുതുടങ്ങി. "പാതാളത്തിൻെറ അവത്തുന്നു വന്ന അറാംപെറന്ന പന്നീൻെറ മക്കളെ ചവച്ചു തുപ്പുണ പച്ച ചുണ്ണാമ്പുപോലും എടുത്തുടാഞ്ഞോ" എന്നെല്ലാം ആലിമമ്മതു ശകാരവഷം ചൊരിയുന്നതിനിടക്ക ചെമ്പൻകുട്ടി ഒരു ചെറു പൊതിയുമായി ആത്തുവിളിച്ചുകൊണ്ടു തുള്ളിച്ചാടി മല്ലൻെറ മുമ്പിൽ സന്നിഹിതനായി. "തേടിയപണ്ടം അതിലുണ്ടോയെന്നു നോക്കണം" എന്നുണ്ടായ മല്ലൻെറ ആജ്ഞയേത്തുടന്ന് ചെമ്പൻപൊതി വിതിത്തുനോക്കിയതിൽ ഒന്നുരണ്ടു സ്വണ്ണനാണയത്തുട്ടുകളും വിശേഷമായ പട്ടിൽ പൊതിഞ്ഞു ഭദ്രമായി കോത്തുകെ

ട്ടിയിട്ടുള്ള ഒരു വാറോലയും മാത്രമേ ഉണ്ടായിരുന്നുള്ളു. രാജ കീയ സാധനമെന്നു പ്രഥമദൃഷ്ടിയിൽത്തന്നെ ഊഹിക്കാമായിരുന്ന ആ വസ്തു കണ്ടമാത്രയിൽ തന്നെ മല്ലന്റെ ഹൃദയം സന്തോഷത്താൽ ത്രസിച്ചുതുടങ്ങി. അയാൾ ബന്ധനങ്ങളെ ഭേദിച്ച് മനോഹരമായി വാൻ മുറിച്ചിട്ടുള്ള ആ വാറോലയെ പുറത്തെടുത്ത് ഉദിച്ചുയരുന്ന ഉൽക്കണ്ഠയോടുകൂടി ഒന്നുരണ്ടാവർത്തി വായിച്ചു തീർത്തു. അനന്തരം നിർഭരമായ എന്തോ ആലോചനാപരമ്പരകൾ മല്ലന്റെ ഹൃദയത്തിൽ കടന്നുകൂടി അയാളെ അസഹ്യമായി അലട്ടിത്തുടങ്ങുകയാൽ സേവകസംഘത്തിനു തന്നെ അനുഗമിക്കുന്നതിനനുജ്ഞ നൽകിയിട്ട് മല്ലൻ ത്വരിതഗതിയിൽ സ്വസങ്കേതത്തിലേക്കു യാത്ര തിരിച്ചു.

പിന്നീടു നാം പന്തിരിയേക്കാണുന്നതു് അരണ്യഗർഭസ്ഥിതമായ അദ്ദേഹത്തിന്റെ ചെറുവസതിയിൽ വച്ചാണ്. കുറവിലങ്ങാട്ടു ദേവാലയത്തിൽ നിന്നും ഉദ്ദേശം രണ്ടുമൈൽ വടക്കുമാറി ഇപ്പോഴത്തെ മദ്ധ്യതിരുവിതാംകൂർ രാജപാതയുടെ ൧൧൨-ാം മൈൽക്കുററിക്കു സമീപം റോഡിന്റെ കിഴക്കരികിലായി "പുല്ലുമററം'' (ഇപ്പോൾ പുല്ലുവട്ടം) എന്നു് അറിയപ്പെട്ടിരുന്ന ഒരുന്നതഗിരിപ്രദേശമുണ്ട്. നാലു വശങ്ങളിലും ഉള്ള ഘോരവിപിനങ്ങൾ പ്രസ്തുതപ്രദേശത്തെ ആക്രമിക്കാതെ സൌഹാർദ്ദതയോടുകൂടി പിൻവാങ്ങി നിന്നിരുന്നതിനാൽ നാഥനില്ലാത്ത ഗൃഹത്തിൽ ഭൃത്യവർഗ്ഗം സ്വയാധിപത്യം അഭിനയിക്കുന്നതുപോലെ ഒരുവക പുൽകന്നന്മാർ "ഇന്നാട്ടിലെല്ലാമിവനാധിപത്യം" എന്നു അഭിമതിച്ചു പടൻ പിടിച്ചു തഴച്ചു വളൎന്നു നിന്നിരുന്നു. ഉദ്ദേശം കാൽ മൈൽ വിസ്താരത്തിൽ ഒരു ചെറുകുന്നിന്റെ ഉച്ചിയിലായി പരിലസിച്ചിരുന്ന പ്രസ്തുത സ്ഥലത്തെ മനുഷ്യപാദങ്ങൾ ആക്രമിച്ചു തുടങ്ങിയപ്പോൾ അല്പന്മാരായ ശഷ്പ സഞ്ചയത്തെ ഭയന്നു വാങ്ങിനിൽക്കുന്ന അരണ്യപ്രകൃതം കണ്ട് അസ്ഥലത്തിനു അവർ "പുല്ലുമററം" എന്നു അഭിധാനം ചെയ്തു. എങ്കിലും ഈ നാമലബ്ധിക്കു മുമ്പും അതു സ്വധമ്മത്തെ പുലൎത്തുന്നതിനു ഉദ്യുക്തമായി പരിഷ്കൃതാശയന്മാരാൽ ചെററക്കുട്ടിൽ എന്നു നിഷിദ്ധമായ ഒരു ചെറു സദനത്തെ ആവഹിച്ചിരുന്നു. ഗൃഹാങ്കണങ്ങൾ വെട്ടിത്തെളിച്ചു വൃത്തിയാക്കി അല്പമുയർത്തിക്കെട്ടിയ മൺതറയിൽ തരുശിഖരങ്ങളാൽ തന്നെ മിടഞ്ഞുകെട്ടിയ ഉന്നതഭിത്തികളും അതിനുപരി പ്രകൃതിബാധകളിൽ നിന്നും അന്തർവാസികളെ സംരക്ഷിക്കു

ന്നതിനു മാത്രം പര്യാപ്തമായ ഒരു മേൽക്കൂരയും മാത്രമല്ലാതെ ഇക്കാലത്തു് പരിഷ്കൃതാശയന്മാരുടെ സുഖവാസത്തിനു അനുയോജ്യമായ മററു യാതൊരു ആഡംബരങ്ങളും ആ ആരണ്യാലയത്തെ അലങ്കോലപ്പെടുത്തിയിരുന്നില്ല.പ്രസ്തുത പ്രദേശത്തിന്റെ പൌരാണികമായ പ്രാമാണ്യത്തേ അനുസ്മരിക്കുകയാണോ എന്തോ ഈ കഥാഘടനകാലത്തോടു സമീപിച്ചുതന്നെ കേരളത്തിലെ സത്യസഭയുടെ സ്ഥായിസ്തംഭമായ മൂന്നാം സഭാപാതിരിമാർ ആ സ്ഥലത്തെ ഒരു ദേവാലയത്തിന്റെ സാന്നിദ്ധ്യത്താൽ പരമപാവനമാക്കിത്തീർത്തിട്ടുണ്ടു്. അതെങ്ങനെയുമിരിക്കട്ടെ. നമുക്കു കഥാഭാഗത്തെ തന്നെ തുടരാം.

യോഗീവാടസദൃശമായ പ്രസ്തുത ചെറുകുടിലിന്റെ പുരോഭാഗത്തു അതിമൃദുലമായ ഒരു മരപ്പട്ടയിൽ പുഷ്ടശരീരനായ ഒരു കോമളയുവാവു് അർദ്ധശയനം ചെയ്യുന്നു. മുഖകമലത്തിൽ സദാ കളിയാടിക്കൊണ്ടിരിക്കുന്ന യൌവനത്തിളപ്പും ശ്മശ്രുശൂന്യമായ ആ പ്രദേശത്തെ കോമളദ്യുതിയും ആകക്കൂടി കണ്ടാൽ കഷ്ടിച്ചു ഒരു ഇരുപതുവയസ്സിൽ കൂടുതൽ പ്രായം തോന്നിക്കയില്ലെങ്കിലും ദേഹത്തിന്റെ കിളരവും അവയവങ്ങളുടെ പുഷ്ടിയും പുരുഷപ്രായത്തേയും കവിഞ്ഞുള്ളതാണു്. ഇടതു ഭുജത്തിൽ ദൃശ്യമാകുന്ന ഒരു വ്രണത്തേ ഭദ്രമായി വച്ചുകെട്ടി ശുശ്രൂഷകൾ ചെയ്തിട്ടുണ്ടെങ്കിലും അസ്വാസ്ഥനായി മരത്തോലിൽ ശയിക്കുന്ന യുവാവിനു ശരീര ചലനമാത്രയിൽ അതു അസഹ്യമായ വേദനയെ ഉളവാക്കുന്നതിനാലായിരിക്കാം ഇടയ്ക്കിടെ ചില്ലികൾ ചുളിച്ചും അധരങ്ങൾ പുളച്ചും മിഴികൾ അടച്ചു് അസ്വാസ്ഥ്യത്തെ പ്രകടിപ്പിച്ചുമുള്ള "ശ്ശൂ"ൽക്കാരതരമായ ചില ദീനസ്വരങ്ങൾ ഉദ്ഗമിപ്പിച്ചുപോകുന്നതു്. അയാൾ ആ ഗൃഹത്തിൽ അപ്പോൾ ഏകാധിപതിയാണെങ്കിലും ആരുടേയോ വരവിനെ പ്രതീക്ഷിച്ചുകൊണ്ടു് ഇടക്കിടെ അസ്വാസ്ഥനായി നോക്കിയുഴലുന്നു. ഇതിനിടയിൽ എന്തോ ചില ചിന്താവിശേഷങ്ങൾ ആ യുവഹൃദയത്തിൽ സ്ഥലം പിടിച്ചുപോകയാൽ അവയുടെ യഥേഷ്ടവിഹാരത്തിനു അനുമതി നൽകിയിട്ടു അയാൾ നിശ്ചലനായി അല്പനേരം കിടന്നു. ചിന്താപരമ്പരകളുടെ തിരപ്രവാഹം ആ പാവനഹൃദയത്തിനു മർമ്മഭേദകമായി അഭ്യന്തരസമരം തുടർന്നപ്പോൾ അതിന്റെ ബാഹ്യലക്ഷ്യങ്ങളായ ഒന്നുരണ്ടു അശ്രുകണങ്ങൾ പൂട്ടപ്പെട്ടിരുന്ന മിഴികളേയും കവർന്നു പ്രവഹിക്കതന്നെ ചെയ്തു. സ്വാത്മസല്ലപനങ്ങൾ ഈ പതന

ത്തിൽ എത്തിയപ്പോഠ യുവാവു് വീണ്ടും മിഴികഠ തുറന്നു ശയനാവസ്ഥയിൽ നിന്നും എഴുന്നേററു ലൌകിക വിഹാരത്തിനു തന്നെ കോപ്പിട്ടു. ഈ പ്രയത്നത്തിനിടയിൽ ഭുജത്തിലെ വ്രണം വേദനിച്ചു് ആ സാധുവിനു് നരകദശ്നം തന്നെ അനുഭവപ്പെടുകയാൽ "ആവൂ ഈശോ—എൻറപ്പിച്ചോ!" എന്നു താൻ അറിയാതെ തന്നെ വിലപിച്ചുപോയി.

യുവാവിൻെറ പ്രലപനങ്ങഠ കേട്ടു് ഓടിയെത്തിയ ഒരു വനചരൻ "എന്തപ്പനേ, എന്തുവേണം, അപ്പിച്ചൻ കായ്യവശാൽ അല്പം കുടുങ്ങിപ്പോയി. എങ്കിലും എൻറപ്പനെ ഓത്തു് ഓടിപ്പോന്നു" എന്നു കായ്യാന്വേഷണം ചെയ്യും തൻെറ താമസകാരണത്തെ ആവശ്യപ്പെടാതെ തന്നെ ക്ഷമാപണാത്ഥം ഉൽബോധിപ്പിച്ചുംകൊണ്ടു യുവാവിൻെറ സമീപമണഞ്ഞു് അയാളെ താങ്ങിയിരുത്തി വാത്സല്യപൂവ്വം ഉച്ചിൽ ഒന്നു ചുംബിച്ചു. യുവാവു് ആഗതനായ വനചരനെ അത്യാദരപൂവ്വം ഒന്നു കടാക്ഷിച്ചിട്ടു് തല്ക്കാലം അനുഭവസ്ഥമായ ആനന്ദലഹരിയിൽ ഉന്മത്തചിത്തനായി തൻെറശാരീരികാസ്വാസ്ഥ്യത്തെയുംവിസ്മരിച്ചു് ഒന്നു ആലിംഗനം ചെയ്തു. "ഒന്നുമില്ലപ്പിച്ചാ, വശംതിരിഞ്ഞപ്പോഠ വ്രണം അല്പമൊന്നു വേദനിച്ചു അത്രേയുള്ളു" എന്നു തൻെറ പ്രലപനഹേതുവേ തെയ്യപ്പെടുത്തി.

പന്നിക്കരടി എന്നൊരു മൃഗം എൻെറ വായനക്കാക്കെല്ലാവക്കും സുപരിചിതമല്ലെങ്കിലും ആ ക്രൂര മൃഗത്തിൻെറ ഏതാണ്ടൊരു സ്വരൂപജ്ഞാനം ലഭിച്ചിട്ടില്ലാത്തവർ ചുരുക്കമായിരിക്കുമല്ലോ. ഇരുണ്ടുനീണ്ടുള്ള ഭയങ്കരരോമങ്ങളാൽ നിബിഡീകൃതമായി സജീവമായ ഒരു ഇരുളംപിണ്ഡം എന്നു പറഞ്ഞാൽ അതിൻെറ ഏതാണ്ടൊരു വിവരണമായിഎന്നു തോന്നുന്നു. രോഗബാധിതനായ നമ്മുടെ യുവാവിൻെറ സന്നിധിയിൽ സകരുണം അണഞ്ഞു് സാന്ത്വനങ്ങഠ ഓതി സമാശ്വസിപ്പിച്ച ആ വനചരനും മുൻപറഞ്ഞ ആ ക്രൂരമൃഗത്തിൻെറ ഒരു ബാഹ്യപ്രതിമയായിരുന്നു. ഗളപ്രദേശം മുതൽ മുഴംകാലുകഠവരെയുള്ള ആ ദൃഢഗാത്രത്തെ ആച്ഛാദനം ചെയ്തിരുന്ന തുകൽച്ചട്ട പ്രകൃതിദത്തമായ ഒരു രോമകവചംപോലെ സുദീർഘമായി ഇരുളടഞ്ഞ രോമച്ഛിടകളാൽ ആവൃതമായിരുന്നു. യാത്രാക്ലേശത്താൽ സ്വേദബിന്ദുക്കഠ പൊടിച്ചൊഴുകുന്ന ശൂന്യപ്രായമായ ആ ഉച്ചിപ്രദേശവും സ്വാഭാവികമായ മൃദുലരോമങ്ങളാൽ ആവൃതമായ മുഴങ്കാലുകളും മാത്രമല്ലാതെ ആ ആകാരവിശേഷത്തെ മനു

ഷ്യത്രപാവുമായി സാദൃശപ്പെട്ടത്തുന്നതിനു മാറ യാതൊരു ല ക്ഷ്യങ്ങളും സുലഭമായിരുന്നില്ല. ശിരോഭാഗത്തെ ആവരണം ചെയ്തിരുന്ന കൃത്രിമകേശം പോക്കളത്തിൽ വച്ചു് നഷ്ടീഭവിച്ച തിനാൽ അർദ്ധനഗ്നനെന്നുള്ള ജാള്യത്തോടുകൂടിത്തന്നെ പന്തി രിമല്ലൻ സ്വവാത്സല്യഭാജനമായ പാപ്പച്ചനെ മാറോടണച്ചു വീണ്ടും പുണർന്നുകൊണ്ടു യുവാവിൻെറ അടുത്തുതന്നെ ആസന സ്ഥനായി. "എൻെറപ്പൻെറ മുറിവിനിയും ഉണങ്ങുന്നില്ലല്ലോ. ഞാൻ പറഞ്ഞിരുന്ന മരുന്നു പുരട്ടിയോ?"

പാപ്പച്ചൻ—"ഇല്ലപ്പിച്ചാ ഉണങ്ങിത്തുടങ്ങി. എട്ടു പത്തു ദിവസം കൂടിക്കഴിഞ്ഞാൽ എല്ലാം ശരിയാകും. ആശാനേ കണ്ടു കിട്ടിയോ?"

മല്ലൻ—"എന്തു്, മരുന്നു പുരട്ടിയില്ലെന്നോ? ആകോമട്ടി കൾ ആരുമിവിടെയില്ലേ? എവിടെ—അവൻ—എടാ ചീരാ— എടാ, എടാ, ചാത്താ—ശ്ച്ചും—ആരെടാ അവിടെ—ആരു മില്ലയോടാ?"

മല്ലൻെറ പ്രക്ഷോഭനങ്ങൾക്കൊന്നിനും പ്രത്യുത്തരമുണ്ടാ കാഴികയാൽ അയാൾ ക്ഷുഭിതനായി ചീറിത്തുടങ്ങി.

പാപ്പച്ചൻ—"അപ്പിച്ചാ, സാധുക്കൾ എത്രനേരമായി കാവൽനിന്നു മുഷിയുന്നു. വല്ലടത്തോട്ടും ഒന്നു മാറിയതായിരി ക്കും, അല്പം മുമ്പുവരെ ഇവിടെത്തന്നെയുണ്ടായിരുന്നു."

മല്ലൻ—"വരട്ടെ, കോമട്ടികൾ—എഭൃന്മാരിവിടെവരട്ടെ, എല്ലാത്തിനേയും പഠിപ്പിക്കുന്നുണ്ടു്. തിന്നുന്ന ചോറിനു നന്ദി യില്ലാത്ത കൂട്ടം—എൻെറ തങ്കക്കൊടം അവശതയിൽ കിടക്കു മ്പം വേണ്ട ശുശ്രൂഷ ചെയ്യാതെ അലഞ്ഞുനടക്കണോ. ആ മരു ന്നു നീരുപിഴിഞ്ഞു ധാരകോരണോന്നു ഞാൻ ആ—ആ എര പ്പാളിയോടു പറഞ്ഞിട്ടല്ലേ പോയതു്."

പാപ്പച്ചൻ—"ആ മരുന്നാണോ, അതു ചാത്തൻ നാല ഞ്ചുപ്രാവശ്യം കൊണ്ടുവന്നു ധാരകോരി. പിന്നീടു ഒരു കുഴമ്പു വേണോന്നു പറഞ്ഞില്ലേ, അതിനു പോയിരിക്കയാണു്. കാര്യമ റിയാതെ അരിശപ്പെട്ടാലോ."

സാധുയുവാവു് തൻെറ സേവകവൎഗ്ഗത്തെ പന്തിരിയുടെ കോപാഗ്നിയിൽ നിന്നും സംരക്ഷിക്കുന്നതിനുപയോഗിച്ച ഒരു പച്ചക്കള്ളമാണിതെന്നു മല്ലനു പൂർണ്ണബോദ്ധ്യമായിരുന്നു. ത ൻെറ വത്സലൻെറ ഹൃദയനിഷ്കന്മഷത കണ്ടു മനസ്സലിഞ്ഞ ആ സിംഹവൃദ്ധൻ അയാളെ സകരുണം ഒന്നു നിരീക്ഷിച്ചിട്ടു്,

"അതേ, അതേ എനിക്കെന്തു്, വല്ല കാട്ടിൻെറ നടുവിലുംകെടന്ന വല്ല കടുവായും കോരിയെടുത്തുകൊണ്ടുപോകട്ടെ. എവനെന്തു്. കാവലിട്ടിരുന്നവരെ നല്ലവാക്കുംപറഞ്ഞു് കാളകളിക്കാൻ വിട്ടിട്ടു്ഇപ്പം അവക്കുവേണ്ടി ഒത്താശയുംകൊണ്ടു വന്നിരിക്കുന്നു."

പാപ്പച്ചൻ—"അപ്പിച്ചൻെറ അഞ്ചയലത്തെത്തിനോക്കുന്ന കടുവാ വല്ലതും കാട്ടിലൊണ്ടോ അപ്പിച്ചാ? എന്നാപ്പിന്നെ കാടുമില്ല കടുവായുമില്ല. അതൊക്കെ പോട്ടപ്പിച്ചാ ഇന്നെന്താ ഇത്ര ക്ഷീണം കാണുന്നതു്. ആശാനെക്കണ്ടോ?"

മല്ലൻ—"അപ്പിച്ചൻ കാട്ടുമൃഗമല്ലേ കുഞ്ഞേ. വല്ല വേട്ടക്കാരുംവന്നു കാടെളക്കുമ്പം ഓടിച്ചാടി രക്ഷപ്പെടേണ്ടിവരില്ലേ, അപ്പോ ക്ഷീണോം മററും വന്നുപോകും."

പാപ്പച്ചൻ—"ആശാനേം കൂട്ടരേം ഇന്നു കണ്ടോ? വല്ല അലോഹ്യവും ഒണ്ടായോ? എന്തെങ്കിലും എന്നോടു പറയണമപ്പിച്ചാ."

മല്ലൻ—"അതൊക്കെ സർക്കാരുകാര്യമപ്പീ. എൻെറപ്പീടെ സുഖക്കേടൊക്കെ പൊറുക്കട്ടെ. അപ്പം നമ്മക്കൊരു വേട്ടയ്ക്കു കാലമൊണ്ടു്. അന്നു കാര്യമൊക്കെ അപ്പിച്ചൻ പറഞ്ഞുതരാമല്ലോ."

പാപ്പച്ചൻ—"സാധു ആശാൻ ശുദ്ധനാണു്. വല്ലവരുടേയും വാക്കുകേട്ടു തുള്ളിപ്പോണ പ്രകൃതമാണു് അയാൾക്കു നേരത്തേയുള്ളതു്. അന്നും ആരാണ്ടു്ചാട്ടേക്കേററി വിട്ടതുകൊണ്ടു് വന്നുചാടിപ്പോയതാണു്. ആളറിഞ്ഞപ്പം അയ്യടാന്നുമായി."

മല്ലൻ—"അപ്പീ നീ സാധുവാണു്, പരമാത്ഥിയാണു്. ലോകത്തിൻെറ വക്രതയൊന്നും നീ കണ്ടില്ല. കാര്യനടത്തിപ്പൊക്കെ അപ്പിച്ചനു വിട്ടുതന്നിട്ടു് എൻെറപ്പൻ ഇവിടെ സുഖമായിട്ടു് കെടന്നൊറങ്ങിക്കൊണ്ടാൽ മതി. ശേഷമെല്ലാം ഇവനേററു."

പന്തിരിമല്ലൻ ഇത്രയും പറഞ്ഞവസാനിപ്പിക്കുന്നതിനിടക്കു് ജയഭേരി മുഴക്കിക്കൊണ്ടു കാടു തകത്തുവരുന്ന മല്ലപ്പടയുടെ ആരവം കേട്ടു തുടങ്ങി.

പാപ്പച്ചൻ—"മമ്മതിനും കൂട്ടക്കും ഇന്നെന്തോ കോളുകിട്ടിയെന്നാണു തോന്നുന്നതു്. അതാണിത്രവലിയ കോലാഹലം."

മല്ലൻ—"അപ്പച്ചനും അവരുടെ കൂടെത്തന്നെയായിരുന്നു, പാവം കോരുവും, ചേന്നനും, ചിളുവും ഇന്നത്തെ വേട്ട

യിൽ കടങ്ങിപ്പോയി. അപ്പിടെ അപ്പിച്ചനം സ്വൎഗ്ഗലോക ത്തോട്ടൊന്ന പൊങ്ങിയതാണ്. തമ്പുരാൻെറ നേരുകൊണ്ടു് ഊരും ഉശിരും കളയാതെ പോന്ന." അനന്തരം അന്ന നടന്ന സംഭവങ്ങളുടെ സംക്ഷിപ്തമായ ഒരു വിവരണം മല്ലൻ തൻെറ വാത്സല്യഭാജനത്തെ ധരിപ്പിച്ചു. അപ്പോഴേക്കും ഭടജനങ്ങൾ ഗൃഹാങ്കണത്തിലെത്തി ആ നരകേസരി ഇരിക്കുന്ന ആസ്ഥാന ത്തെ ആസ്പദമാക്കി താണുവീണു നമസ്കരിച്ചു.

നിലംപൊത്തിയ സ്വാമിസേവകന്മാർ പുനരുദ്ധാരണം ചെ യ്തപ്പോൾ തൽസ്ഥാനങ്ങളിൽ ചില ചെറുകിഴികൾ ഇരിക്കുന്ന തു കണ്ടു് "ഉം" എന്നുള്ള ഏകാക്ഷരോച്ചാരണത്താൽ വസ്തുത എന്തെന്നു മല്ലൻ ചോദ്യംചെയ്തു. ആലിയും കൂട്ടരും പോൎക്കള ത്തിൽനിന്നും വേറൊരു മാൎഗ്ഗത്തിൽക്കൂടി സങ്കേതത്തിലേക്കു തി രിച്ചു എന്നും, അപ്പോൾ പോൎക്കളത്തിൽ നിന്നു് ഒളിച്ചോടിയ ഒരു കൂട്ടർ ഒരു ചെറുഗുഹയിലിരുന്നു അന്നത്തെ അപഹൃതനി ധിയെ വീതിക്കുന്നതു കണ്ടു എന്നും ഉടൻതന്നെ തസ്കരന്മാരോ ടെതിരിട്ടു മുതിപ്പെട്ടുത്തിയിട്ടു് പ്രസ്തുത നിധിയെ അപഹരിച്ചു കൊണ്ടുപോന്നു എന്നുംമററുമുള്ള ചരിത്രസംക്ഷേപത്തെ ആലി മമ്മതു വികൃതമായ തൻെറ മഹമ്മദീയഭാഷയിൽ പ്രസംഗം ചെയ്തവസാനിപ്പിച്ചു. മല്ലൻ ആലിയുടെ വീരകഥാസാരം ഗ്ര ഹിച്ചു് സംതൃപ്തനായി ഒന്നു മന്ദഹസിച്ചു.

മല്ലൻ—"എന്തുണ്ടെടാ?"

ഒരുവൻ—"അടിയങ്ങളൊന്നും നോക്കില്ല. തുഷേരം അള വും ഒക്കെ ഇവിടെ എന്നു ചൊല്ലി കിട്ടിയ പണ്ടം അപ്പടിയേ ഇങ്ങു കൊണ്ടുപോന്നു."

ആലിമമ്മതു്—ഞമ്മ ചൊല്ലണതു കേള്ള മോലാണി. പ ണം കിണമൊക്കെ അങ്ങുകിടക്കട്ടെ. ഈ പൈത്യാറം പെറന്ന വഹക്കു കാരിയം തെരിയുമെന്നോ. ആ അമ്പലത്തിൻറവത്തു ചാടിയ പന്നീൻെറ മോനെ തേടിപ്പിടിച്ചിട്ടു കാരിയം. അല്ലാ ണ്ടു കളിച്ചാ കളിനീങ്ങൂല്ല.

മല്ലൻ—"നിൽക്കണം മമ്മതേ, നിൽക്കണം. തത്രപ്പെ ടാതെ, അതിനു മുമ്പിൽ നടക്കേണ്ട പല സംഗതികളുണ്ടു്. അതുതന്നെ ആദ്യം നടക്കട്ടെ, ഓടിപ്പോയ ശത്രുവിനെ പിന്തു ടരുന്നതു യുദ്ധധൎമ്മമാണോ?"

മമ്മതു്—"തമ്മം കിമ്മമൊക്കെ ചുട്ടുമോലാളീ. അവൻ ആ പന്നീൻെറ മോനാണു ഇതിനൊക്കെ നാശം തിരുകുണെ.

അവനെ പിടിച്ചൊന്നു ഞെരടിയാ കായ്യമൊക്കെ നേരെ യാവും."

പന്തിരമല്ലൻ തന്റെ തോൽക്കവചത്തിനിടയിൽ നി ന്നും മുൻപ്രസ്താവിച്ച കായിതമെടുത്തു ഒന്നുകൂടി സശ്രദ്ധം വാ യിച്ചു. "ഈ ഹറിമാനം വലിയ കുഴപ്പങ്ങൾക്കു കാരണമായേ ക്കും. അതിൽ നമ്മുടെ പൊന്നുതിരുമേനിയെ സഹായിപ്പാൻ നമുക്കു കഴിയുന്നു എങ്കിൽ അതാണ് ആദ്യം ചെയ്യേണ്ടതു്. നാം വനവാസികളെങ്കിലും അവിടത്തെ ഉപ്പും ചോറും തന്നെ യാണു ഇന്നും നാം തിന്നുന്നതു്. അവിടത്തെ സംരക്ഷണയിലാ ണ് നാം ഇന്നു ജീവിക്കുന്നതു്. ഹൈദർഖാന്റെ പട തെക്കോ ട്ടു കടന്നുപോയാൽ നമുക്കും നിലപൊറുതി തെററും. ഇന്നു തമ്പുരാന്റെ പ്രജകൾ യഥാശക്തി അവിടത്തെ സഹായിക്കേ ണ്ട ഒരു ഘട്ടമാണ്. അതിലേക്കായി ആദ്യം പ്രവൎത്തിക്കേണ്ട തു രണ്ടുമൂന്നു സംഗതികളാണ്. ഒന്നാമതായി ഈ കായിതം തിരുമുമ്പിൽ എത്തിച്ചുകൊടുക്കണം. രണ്ടാമതു് ഉളവൂരെ ഗൃഹം കൊള്ളചെയ്തു അവിടത്തെ ചില അന്തർരഹസ്യങ്ങൾ ഉടനെ ഗ്രഹിക്കണം. രാമുണ്ണി തറപ്പിൽ തന്നെ ബന്ധനത്തിൽക്കിടക്കു ന്ന ഈ സന്ദർഭം അതിനു പലവിധത്തിലും പററിയതാണ്. മൂ ന്നാമതു് ഹൈദരുടെ ചാരന്മാർ നാട്ടിൽ കടന്നിട്ടുണ്ടെന്നു ഈ കായിതത്തിൽ പറഞ്ഞിട്ടുണ്ടു്. അവരെ തേടിപ്പിടിച്ചു നാലു തിയതിക്കകം നമ്മെ ഏല്പിക്കണം. ഈ ഓരോ സംഗതിക ളും അത്യന്തം ചതുരതയോടുകൂടി പ്രവൎത്തിക്കേണ്ടവയാണ്. അ തിനുതക്ക തന്റേടമുള്ളവർ സ്വയം കായ്യനിർവഹണം കയ്യേൾ ക്കണം. ഇന്നത്തെ സമ്പാദ്യവും അവൎക്കായിട്ടു ഞാൻ നീക്കി വച്ചിരിക്കുന്നു. ആരെങ്കിലും ചങ്കുറപ്പുള്ളവർ മുമ്പോട്ടുവരാം."

പന്തിരിമല്ലന്റെ പ്രസ്താവനകൾ കേട്ടു സദസ്യർ ഓരോ രുത്തരും മുഖത്തോടുമുഖം നോക്കിക്കൊണ്ടു അല്പനേരം നിന്നു. അനന്തരം ചെമ്പൻകുട്ടിമല്ലനെ നമസ്കരിച്ചുകൊണ്ടു പറഞ്ഞു, "ഹൈദരുടെ ആൾക്കാർ വടക്കൻ വഴിക്കെങ്ങാൻ വരുന്നുണ്ടെ ങ്കിൽ അവരെ പിടിച്ചേല്പ്പിക്കുന്ന ഭാരം ഞാനേററു."

"ഹള്ളാവിന്റെ കൃപകൊണ്ടു ഉളവൂരെ കൊളപൂരമാ ക്കി അഹംപൊറം തെരഞ്ഞു കൊള്ളചെയ്തു കൊള്ളിയും വച്ചു നാളെ വെളുക്കുന്ന മുമ്പു വരുണ കാരിയം ആലിക്കുട്ടി ഏററു."

"കായിതം തിരുമുമ്പിലെത്തിക്കുന്നതിനു ആൎക്കും തന്റേ
ടമില്ലെന്നോ" എന്നു പന്തിരി ഒരു നായകന്റെ ഗൗരവത്തിൽ
ചോദ്യം ചെയ്തു.

"അതു പൊല്ലാപ്പുണ്ടമാണടയനേ. എവിടെക്കിട്ടി; എ
ങ്ങനെ കിട്ടിയെന്നല്ലാം തിരുവുള്ളം കൊണ്ടാ നെലയില്ലാതെ
കൊഴഞ്ഞുപോവും. തലപോണ കാൎയ്യത്തിനു മാണിക്കനൊള
ല്ല" എന്നൊരുവൻ പറഞ്ഞു.

"കൊള്ളാം,ചെമ്പൻ ഇപ്പോൾതന്നെ പുറപ്പെടണം. താ
വളത്തിൽ നിന്നും പത്തുപതിനാറു പേരേക്കൂടി വിളിച്ചുകൊ
ള്ളണം. അടുത്ത നാലുദിവസത്തിനുള്ളിൽ ഇരയും റാഞ്ചിക്കൊ
ണ്ടിങ്ങുവരണം. അപ്പോൾ ഈ കിഴിയുടെ ഉടയോൻ നീ തന്നെ
പോ. കാൎയ്യം നേടിവാ."

"അപ്പോ മമ്മതിനു് കിഴി പങ്കില്ലെന്നോ മോലാളീ."

"ഉദ്ദിഷ്ടകാൎയ്യം സാധിച്ചാൽ ഇതുപോലൊരു കിഴി നിന
ക്കും. ഉളവൂരെ കോട്ടമതിലുകളും കൽഭിത്തികളും മററും മമ്മതു
കണ്ടിട്ടുണ്ടോ?"

മമ്മതു് — "രാജകോട്ടകള് കണ്ടിട്ടുള്ള കണ്ണാണു മോലാ
ളീ ഇതു്. ഒരു മൊഴം കയറുണ്ടെങ്കിൽ ഏതു കോട്ടയും മമ്മ
തിന്റെ ചൊല്പടി. ഒരു പത്താളേ മമ്മതിനും."

"പന്തിരിമല്ലൻ (മമ്മതിന്റെ ഗൃഹഭേദനത്തിനുള്ളമാൎഗ്ഗം
കേട്ടു് ഒന്നു മന്ദഹസിച്ചുകൊണ്ടു്)കൊള്ളാം. അവിടെ പോയി
ഉളവൂരെ സകല അറകളുംമുറികളും പരിശോധിച്ചുകൊണ്ടു വര
ണം. ഈടിരിപ്പുകളൊന്നും ശേഷിപ്പിക്കരുതു്. അവിടത്തെ ആ
ളുകളല്ലാതെ, എന്നു പറഞ്ഞാൽ ബന്ധനത്തിൽ താമസിക്കുന്ന
വരായി ആരെയെങ്കിലുംഅവിടെ കണ്ടെങ്കിൽക്കൂടെകൊണ്ടുപോ
രണം. വല്ലകല്ലറകളോ ഗൂഢമാൎഗ്ഗങ്ങളോ ഉണ്ടോ എന്നെ
ല്ലാം സൂക്ഷ്മമായി മനസ്സിലാക്കണം. ബന്ധനസ്ഥരായി ആരെ
യും കിട്ടിയില്ലെങ്കിൽ രണ്ടുമൂന്നാഴ്ചകൾക്കു മുമ്പു ഒരു ഭടനെ അ
വിടെ പിടിച്ചുകൊണ്ടു ചെന്നതായി വല്ല വിവരവും അറിവാൻ
സാധിക്കുമോ എന്നു പരീക്ഷിക്കണം."

മമ്മതു — "ഞമ്മ പോണ കാരിയം നേടാണ്ടു വല്ലപ്പോഴും
വന്നിട്ടൊണ്ടോ മോലാളീ. കാൎയ്യത്തിന്റെ പോക്കൊക്കെ
ഇത്തിരി എല്ലാം മമ്മതീനും തിരിയും."

പ. മല്ലൻ — "സ്ത്രീകളേയും കുഞ്ഞുങ്ങളേയും ഉപദ്രവി
ക്കരുതു്."

"പടച്ചവൻെറ കൃപയാലെ എല്ലാം ചൊല്പടിയേ നട ത്തും. പണിക്കിഴി ഹ. ഖാ. ഹ! മമ്മതു ഇതൊക്കെ പോയി കുബേരനാവുമ്പം മക്കത്തിനുപോയി മോച്ചക്കറിയും എള്ള തിക്കും."

—o—

# പതിനഞ്ചാം അദ്ധ്യായം

"...പത്തുദിക്കിനും കപികുലപ്രൗഢരും
വന്നുനിറഞ്ഞു കാണിവിടെപ്പുന-
രൊന്നിനും ഖേദമിനിയില്ല നിർണ്ണയം
നക്തഞ്ചരകുലമൊക്കെയൊടുക്കുവാൻ
ശക്തരത്രേ കപിസത്തമന്മാരെല്ലാം."

പല ശാസ്ത്രകാരന്മാരും പ്രപഞ്ചത്തെ ഓരോ സാധനങ്ങളോടുപമിക്കാറുണ്ട്. അവരവരുടെ പ്രത്യേകതരമായ ചിന്താഗതികളെ അനുകൂലിക്കത്തക്ക വിധത്തിൽ ഓരോരുത്തരും താന്താങ്ങളുടെ മനോധർമ്മത്തിനനുസരണമായ ഓരോ ഉപമകളെ നിർമ്മിക്കുന്നു എന്നല്ലാതെ പ്രപഞ്ചഗതി വിവിധത്വത്തിൻെറ സഹസ്രാംശത്തെപ്പോലും പ്രതിബിംബിപ്പിക്കുന്നതിന് ആ വക കല്പിതകഥകൾക്കൊന്നിനും തന്നെ ശക്തിയില്ല. സദാ കറങ്ങിക്കൊണ്ടിരിക്കുന്ന ഒരു യന്ത്രവിശേഷമാണ് പ്രകൃതി എന്നു ഒരുവൻ വ്യാഖ്യാനിക്കുമ്പോൾ കാലാനുസൃതമായ ക്ഷോഭശാന്തഗതികൾക്കു അടിപെട്ടുള്ള മഹാസമുദ്രത്തോടു ഇതരൻ അതിനെ തുലനം ചെയ്യുന്നു. 'ക്ഷണപ്രഭാഭംഗുര'മായ നീർകുമളയോ കേവലം നശ്വരപ്രായമായ വിഭ്രാന്തിയോ മാത്രമാണ് യഥാർത്ഥരൂപത്തിൽ ദൃഷ്ടിഗോചരമാകുന്ന ഈ ബ്രഹ്മാണ്ഡകടാഹമെന്നു വേറൊരു കൂട്ടം താത്വികന്മാരും ഉൽഘോഷിക്കുന്നു. എന്നാൽ ഈ വക ഉപമാനങ്ങളോ ഉൽപ്രേക്ഷകളോ എല്ലാം മനുഷ്യബുദ്ധിക്കു അമരാത്തുള്ള ആ ആകാരവിശേഷത്തിൻെറ വിവിധ സ്വഭാവങ്ങളിൽ ഓരോന്നിനെ മാത്രമേ ചിത്രീകരിക്കുന്നുള്ളൂ എന്നും അതു തന്നെ ഏററവും സ്ഥൂലമായ വിധത്തിൽ മാത്രമേയുള്ളൂ എന്നും മനസ്സിലാക്കേണ്ടതാണ്. അതീതകാലപരമ്പരകളുടെഓരോ നിമിഷങ്ങളിലും പ്രകൃതിയേ മഥനം ചെയ്ത

ട്ടുള്ള നിരവധി ജനസമൂഹങ്ങളുടെ ശ്രമഫലമായി ലഭിച്ചിട്ടുള്ള തും ഇനിയും കോടാകോടി ശതാബ്ദങ്ങളിലെ അനുഭവഫലമാ യി ലോകജീവികൾക്ക പ്രത്യക്ഷപ്പെട്ടവാനിരിക്കുന്നതും, പി ന്നീടും മനുഷ്യപ്രാണിയുടെ ഗ്രഹണശക്തികൾക്ക വഴങ്ങാതെ അപ്രാപ്യമായിക്കിടക്കുന്നവയുമായ നിരവധി പ്രകൃതിവിശേഷ ങ്ങളുടെ ഒരു സങ്കലിതസമൂഹമാണു് ഈ ബ്രഹ്മാണ്ഡം. ഈ പ്രകൃതി വിവിധത്വം പ്രകൃതിയിലെ ഓരോ അണുക്കളിലും ഓ രോ ശക്തികളിലും തന്നെ അന്തർലീനമായിരിക്കുന്നു എന്നു കാണാം. എന്നാൽ പ്രസ്തുത സ്വഭാവവ്യതിയാനങ്ങൾ, അഥ വാ തദ്വാരാ ഫലവത്താകുന്ന അനുഭവവിവിധത്വങ്ങൾ എ പ്പോഴെല്ലാം ഏതെല്ലാം സ്ഥാനങ്ങളിൽ പ്രത്യക്ഷപ്പെടുന്നു എ ന്നുള്ളതു് ആ മായാശില്പിക്കു മാത്രമല്ലാതെ സുഗ്രഹമല്ല താനും. ഇന്നു വിഭൂതിപ്രതാപസമ്പുഷ്ടമായിക്കാണുന്ന ഒരു മനുഷ്യനോ ഒരു കുടുംബമോ, ഒരു രാജ്യം തന്നെയോ നാളെ സന്താപസാ ഗരത്തിൽ നിമഗ്നമായി പ്രതാപശൂന്യമായി ക്ഷയിച്ചുപോയെ ന്നുവന്നേക്കാം. പ്രത്യുത നിഷിദ്ധമെന്നു ഒരിക്കൽ വിധിക്കപ്പെ ടുന്ന ഒരു വസ്തു അടുത്തഭാവിയിൽ തന്നെ സർവ്വലോകാതിശയ കാരണമായി രൂപാന്തരപ്പെട്ടു എന്നു വരാം. സ്ഥിരമായ ഒരു നിലയോ സ്ഥായിയായ ഒരനുഭവമോ പ്രകൃതിസ്വഭാവത്തിനു അനുസൃതമായ ഒരവസ്ഥയല്ല. ഈ വക സംഗതികൾ നാം നി ത്യാനുഭവത്തിൽ തന്നെ എത്രമാത്രം കണ്ടു. എത്രയോ കാണു ന്നു; ഇനി എത്രവളരെ കാണുവാൻ പോകുന്നു. ഒരു കാലത്തു പരിഷ്കാരകേന്ദ്രമായും സർവ്വോൻമുഖസമ്പൽഭണ്ഡാരമായും പരി ലസിച്ചിരുന്ന ആ റോമാസാമ്രാജ്യം ഇന്നെവിടെ? അന്നു കേ വലം മൃഗപ്രായന്മാരായി ശാഖാസംക്രമണം ചെയ്തു് പരിഷ്കാ രത്തിന്റെ നിഴൽപോലും തട്ടാതെയും പരിഷ്കൃതലോകത്തി നു അറിയപ്പെടാതെയുമിരുന്നിരുന്ന അമേരിക്കരുടെ നില ഇന്നു് എന്താണു്? എന്തിനു പൌരാണിക കഥകൾ തേടിപ്പോകുന്നു. ഗോളാർദ്ധഭാഗത്തിനു ഏകാധിപതിയായി, മഹച്ഛക്തിക്ക ളിൽ മേധാവിയായി ചെങ്കോൽധരിച്ചു് ഇന്നലെ വരെ സ്വർണ്ണ സിംഹാസനത്തെ അലങ്കരിച്ചിരുന്ന ആ റഷ്യൻ രാജാധിരാജൻ ലോകവിഭൂതികൾക്കു ഒരു ചെല്ലപ്പിള്ളയായിരുന്നു എങ്കിൽ, ആ മഹാപുരുഷന്റെ അന്ത്യനിമിഷം എത്ര കണ്ടു ഭയങ്കര മായിരുന്നു. സ്വപ്രജകളുടെ കൈകൾ തന്നെ അദ്ദേഹത്തി ന്റെ മാറിടത്തെ തകൎക്കുന്നതിനുള്ള കരുക്കൾ വഹിച്ചിരുന്നു

എങ്കിൽ അത്യല്പരമായ ഒരു അനുഭവപാഠം മനുഷ്യൻ ഇനി ആരാഞ്ഞു പോകേണ്ടതുണ്ടോ? 'ഇങ്ങനെ നമ്മുടെ പരിമിതമായ ജീവിതദശയിൽ തന്നെ അനുഭവപ്പെട്ടിട്ടുള്ള ഓരോ സംഭവങ്ങളേയും, അവ നിസ്സാരങ്ങളായിരിക്കട്ടെ, ഗൌരവാവഹങ്ങളായിരിക്കട്ടെ, നാം പരിശോധിക്കുന്നു എങ്കിൽ അവയിൽ ഓരോന്നിലും പ്രതിനിമിഷമെന്നപോലെ വ്യത്യാസങ്ങൾ വന്നു ചേർന്നിട്ടുള്ളതായിക്കാണാം. സാധാരണങ്ങളായ സംഭവങ്ങൾ മനുഷ്യദൃഷ്ടിയേ മിക്കപ്പോഴും ആകർഷിക്കാറില്ല തന്നെ. ഓരോ നിമിഷവും എത്രയോ പ്രാവശ്യം നാം ശ്വാസോച്ഛ്വാസം ചെയ്യുന്നുണ്ട്. അതു് നമ്മുടെ ജീവിതസന്ധാരണത്തിനു് അനിഷേധ്യമായ ഒരു വൻകാര്യവുമത്രേ. എങ്കിലും ആ സ്വഭാവത്തിന്റെ സാധാരണത്വം കൊണ്ടു് അതു് ദിവസത്തിൽ വല്ലപ്പോഴെങ്കിലുംമനുഷ്യന്റെ സ്മരണക്കു വിഷയീഭവിക്കുന്നുണ്ടോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. അതുപോലെ തന്നെ പ്രകൃതിസാധാരണമായ ഈ വക സംഗതികളും മിക്കപ്പോഴും മനുഷ്യൻ നിസ്സാരകോടിയിൽ ത്യജിച്ചു കളയുന്നു എന്നേയുള്ളു. ഇതെഴുതുന്ന എനിക്കും വായിക്കുന്ന നിങ്ങൾക്കും അനുനിമിഷമെന്നപോലെയുള്ള ഈ വിധ വ്യത്യസ്താനുഭവങ്ങൾ ദൃശ്യങ്ങളായുംഅദൃശ്യങ്ങളായും അനുഭവപ്പെട്ടുകൊണ്ടേ ഇരിക്കുന്നുഎങ്കിൽ ഒരു കാലത്തു സ്മരണമാത്രത്താൽ പോലും മനുഷ്യഹൃദയം സ്തംഭിച്ചു സ്പന്ദശൂന്യമായി പോകുമായിരുന്ന കുലകണ്ടൻ തറപ്പിനും കാലാന്തരത്തിൽ വ്യത്യസ്താനുഭവങ്ങൾ വിധിഗതമായി എന്നുള്ളതിൽ അത്ഭുതപ്പെടുവാനില്ലല്ലോ.

വെമ്പലനാട്ടരശന്മാരുടെ "ആവും" കാലത്തു അധികാരപ്രമത്തതയുടെ അഭിനയസ്ഥാനമായി ഒട്ടേറെ ആളുകളുടെ ദുർമ്മരണക്കളമായി, ആ നാമശ്രവണമാത്രത്താൽ തന്നെ നാഡികൾ സ്തംഭിച്ചു പോകുമാറു് ഭയങ്കരപ്രതാപിയായി പരിലസിച്ചിരുന്ന കുലകണ്ടൻതറപ്പു് കാലാന്തരത്തിൽ യശഃശ്ശൂന്യമായി, സകലരാലും നിഷിദ്ധതരമായി ഏതാനും വർഷങ്ങൾ തന്നെ അസ്തപ്രതാപവീര്യങ്ങളോടെ സ്മൃതിശയനംചെയ്യേണ്ടിവന്നു, എങ്കിലും അനന്തരകാലത്തിൽ ചില വനചരന്മാർക്കു അഭയം നൽകി പൂർവ്വവൃത്തി ബഹുലതയേ സ്ഥിരത്ഥപ്രോക്തങ്ങളാക്കാതിരിക്കുവാൻ മാത്രം ചിലപ്പോഴെല്ലാം ചില കന്മഷകൃത്യങ്ങൾ അനുവർത്തിച്ചുപോന്നുഎന്നുള്ള പരമാർത്ഥം മുന്നദ്ധ്യായങ്ങളിൽ നിന്നും വിശദമാകുന്നുണ്ടല്ലോ. തറപ്പിന്റെ നാളാഗമത്തിൽ

ഇങ്ങനെ ഒരു സ്മരണീയമായ വ്യതിയാനം വിധിവൈഭവത്താൽ വന്നു ചേർന്നു എങ്കിൽ ഈ കഥാഘട്ടത്തിലെ മൂന്നു നാലു ദിനദൈർഘ്യത്തിനിടയിൽ എത്രമാത്രം വ്യത്യസ്തങ്ങളായ അനുഭവങ്ങൾ ആ ദുർദ്ദശാപരിപൂർണ്ണമായ സ്ഥലാംശത്തിനു വന്നുപോയിട്ടുണ്ട്. സ്വൈരിണി എങ്കിലും അശരണമായ ഒരു സ്ത്രീയെ അവളുടെ നിർദ്ദോഷിയായ ശിശുവിനോടുകൂടി സംഹരിക്കുന്നതിനു ഉദ്യുക്തനായി രംഗപ്രവേശനം ചെയ്യുന്ന മാടമ്പപ്പുവിനെ നിരവധി സംഹാരങ്ങൾക്കു സാക്ഷിത്വം വഹിച്ചിട്ടുള്ള ആ യമപുരിപ്രദേശം ദീർഘവിശ്രാന്തിക്കു ശേഷം അനു ആദ്യമായി ദർശിക്കുകയാൽ തെല്ലൊന്നു ക്ഷീണചിത്തയായി ഇതിനെല്ലാം ദൃക്സാക്ഷിയായി താൻ ഇനിയും അവശേഷിക്കുന്നല്ലോ എന്നു ക്ലേശിക്കുന്നതിനിടയിൽ സർവ്വസാക്ഷിയായ ആ പരമകാരുണികന്റെ നീതിവിധി ഉടനടി നിറവേറുന്നതുകണ്ടു ശാന്തചിത്തയായി. അനന്തരം ദുർവൃത്തരായ ഒരു കുലടയുടെയും കുടിലാശയന്റെയും വ്യത്യസ്തങ്ങളായ വിധിഗതികൾ ഒരേ ന്യായാസനത്തിൽ നിന്നു തന്നെ അനുഭൂതമാകുന്നതു കണ്ടു ലോകത്തിന്റെ സ്വഭാവവിഭ്രമങ്ങളെ ഓർത്തു ആ ദുർഭഗ ചഞ്ചലഹൃദയയാകുന്ന ഈ സന്ദർഭത്തിലാണ് പ്രശാന്തമനോഹരമായ ആ നിശാവേളയിലേ മനോഹരചന്ദ്രികയിൽരണ്ടു സൌന്ദര്യധാമങ്ങൾ സ്വൈര്യവിഹാരത്തിൽ നിർബാധമായ തന്റെ പുൽത്തകിടികളെ മന്ദംമന്ദം മർദ്ദനം ചെയ്തുകൊണ്ടു നൃത്തമാടുന്ന ആ മാരകലഹത്തിനു താൻ ഏകസാക്ഷിയായി വരിക്കപ്പെട്ടതു്. ഈ അഭിനവമായ അഭിനയരംഗത്തിൽ നയനസാഫല്യം ലഭിച്ചു തന്റെ പൂർവ്വവൃത്തബഹുലങ്ങൾ അന്തരിച്ചുപോകട്ടെയെന്നു ആ അശരണ ആനന്ദിക്കുന്നതിനിടയിൽ വിധിഗതിയെ നിയന്ത്രിക്കുന്നതിനു ആർക്കു തന്നെ ശക്യമാകും! ഭയങ്കരമേ! കുടിലഹൃദയങ്ങളുടെ അമിതഭാരത്താൽ ഭൂദേവിക്കുതന്നെയും താങ്ങുക അസഹ്യമായിട്ടുള്ള ഒരു ജനസഞ്ചയം രംഗപ്രവേശനം ചെയ്തു് ആ സൌഭാഗ്യദ്വന്ദ്വത്തെ പലായനം ചെയ്യിക്കുന്നു. അനന്തരസംഭവങ്ങളെന്തെന്നുള്ള ആകാംക്ഷയോടുകൂടി ആ തകിടിപ്പെൺകിടാവു ജിജ്ഞാസാപരവശയായി കാത്തിരിക്കുന്ന ഈ സന്ദർഭത്തിൽ അവിടത്തെ അനന്തരചര്യകളെന്തെന്നു നമുക്കും ആരായുക തന്നെ.

കാളീകദനത്തിനു കാതലായ ആ യോഗീവിഗ്രഹം സ്വപ്രതാപ പ്രാഗത്ഭ്യങ്ങൾക്കു ലോപം വരാത്തുള്ള ഗാംഭീര്യചാതു

രികളോടുകൂടി "ജടാമുടിവൽക്കലങ്ങ"ളാൽ പരിവൃതനായി രംഗപ്രവേശം ചെയ്തു. ആസ്ഥാനമണ്ഡപമായ ശിലാപീഠത്തിൽ അദ്ദേഹം ആരൂഢനായപ്പോൾ അനുബന്ധികളായ നികേതാംഗങ്ങൾ അമൂല്യങ്ങളായ എന്തോ ദിവ്യപ്രോക്തങ്ങൾ ആ വദനഗുഹരത്തിൽ നിന്നും നിഷ്ക്രമിക്കുവാൻ പോകുന്നു, എന്നുള്ള ജിജ്ഞാസയോടുകൂടി ബദ്ധശ്രദ്ധരായി ഓരോ ശിലാസ്തംഭങ്ങളെപ്പോലെ നിശ്ശബ്ദം നിലകൊണ്ടു. ആ ദിവ്യപ്രഭാവൻ സദസ്യരെ അംബികാപ്രതിനിധിയുടെ നിലയിൽ ആശീർവ്വചനങ്ങൾ കൊണ്ട് അഭിഷേകം ചെയ്തിട്ടു നീണ്ടു തഴച്ചുള്ള തന്റെ കൂർതാക്കളെ തെല്ലൊന്നു തലോടി പാതാളസ്ഥിതരായ മിഴികളെ പൊന്തിച്ചു ഉദിച്ചുയരുന്ന ആ കനകബിംബത്തെയും ഗണ്യമാക്കാതെ അഗോചരമായ എന്തോ ദിവ്യശക്തിയെ ദർശിക്കുന്നതിനെന്ന മട്ടിൽ അംബരമദ്ധ്യത്തിലേക്കു തന്നെ നയനങ്ങളെ നയിച്ചു. അതോടുകൂടി ഊർദ്ധ്വനയനങ്ങൾ നിശ്ചലങ്ങളായി,ബദ്ധബാഹുക്കൾ അഞ്ജലീബന്ധത്താൽ മുറുകി ജഗത്രാതാവായുള്ള ആ ചിൽസ്വരൂപനെയോ തന്റെ മനോരാജ്യമണ്ഡലത്തിൽ പ്രതിഷ്ഠാപിതമായുള്ള വിജയവിഗ്രഹത്തെയോ ഹൃദയംഗമമായി നമിച്ചു. ഈ സായൂജ്യസമ്പർക്കത്തിൽ നിന്നും വിരമിച്ചു താൽക്കാലിക ലോകഗതികളെ നിരീക്ഷിക്കുന്നതിലേക്കു ആ ദിവ്യദൃഷ്ടികൾ ലോകപര്യടനങ്ങൾക്കായി മുതിർന്നപ്പോൾ ക്ഷീണപാരവശ്യത്താൽ സ്വകായശക്തിയെ താങ്ങുന്നതിനുപോലും ശക്തിയില്ലാതെയും,ദുർവ്വിധിപരിപാകതയാൽ ത്രിദിനോപവാസത്തിനും, അതല്ല പ്രകൃതിവിലാസഭക്തിക്കും, അടിപെട്ടും തദ്വാരാ പഞ്ചഭൂതശക്തികളിൽ ലയിച്ചുപോയ ശരീരദാർഢ്യത്തിന്റെ അവശിഷ്ടമായി ശേഷിക്കുന്ന അസ്ഥിചർമ്മാദികളെ ഈയൽപ്രായമായി വിറപ്പിച്ചും, പിടച്ചും വീണും പിന്നെയും എഴുന്നേറ്റും മാർഗ്ഗമദ്ധ്യത്തിലുള്ള തരുനിരകളെയും പാറക്കെട്ടുകളെയും ആലംബമായി ഗ്രഹിച്ചും, ആത്മാലാപങ്ങളെന്നു നിഷ്പ്രയാസം ഗ്രഹിക്കാവുന്ന ചില അസ്പഷ്ടശബ്ദങ്ങളെ ഇടയ്ക്കിടെ വിമുക്തമാക്കിയും, സ്വപീഠത്തിനു അഭിമുഖമായി വരുന്ന വീരപരാക്രമനായ രാമുണ്ണിക്കയ്മളെയാണു ആദ്യമായി ദർശിച്ചതു്. തന്റെ ഗൂഢവൃത്തികൾക്കു ദൃക്സാക്ഷിയായി സ്വസമൂഹത്തിൽ നിന്നും അപരനായ ഒരു മനുഷ്യപ്രാണിയെ അത്ര സമീപസ്ഥനായി കണ്ടപ്പോൾ തന്നെ ഗിരിപാദർ രോഷാകുലനായി ഒന്നു വിറ

കൊണ്ടു. എന്നാൽ അപരൻ ഏകനെന്നും,തന്നെയുമല്ല ലൗകികകൗടില്യങ്ങളിലിടപെടുന്നതിനു അപ്രാപ്തനായ ഒരു ക്ഷീണശരീരനെന്നും കണ്ടു് അയാറം തെല്ലു ശാന്തനായി. നിർഭാഗ്യവാനായ ആ മനുഷ്യാകാരം സ്വ പാർശ്വത്തിലേക്കു തന്നെ നീങ്ങുന്നു എന്നും അഭയദാനത്തിനായി അത്യാർത്തിയോടുകൂടി തന്നെത്തന്നെ വിളിച്ചു നിലവിളിക്കുന്നു എന്നും കൂടിക്കണ്ടപ്പോറം യോഗിവര്യന്റെ ഹൃദയം ആർദ്രതയാലോ മനുഷ്യസാധാരണമായ സാഹോദര്യശക്തിയാലോ അലുത്തു് ഒരു ധർമ്മകൃത്യത്തിനു തന്നെ പ്രേരിതവുമായി.

ഗുരുപാദരുടെ ആജ്ഞാനുസരണം മരണാസന്നമായ ആ മനുഷ്യാകാരം സ്വപാർശ്വത്തിൽ ആനയിക്കപ്പെട്ടു. "സ്വാമീ, അടിയൻ-അടിയൻ-അടിയൻ," എന്നുള്ള പ്രലപനങ്ങളോടുകൂടി ആ സാധു യോഗിപാദങ്ങളിൽതന്നെ സാഷ്ടാംഗപ്രണാമം ചെയ്തു. സ്വാമി സംബോധനയുടെ മധുരശ്രവണത്തിൽ അപഹൃതചിത്തനായി ഗിരിപാദർ സ്വപാദങ്ങളിൽ മൂർഛിച്ചു വീണ ആ മനുഷ്യനെ ഒന്നല്ല പല പ്രാവശ്യം സൂക്ഷിച്ചു നോക്കി എങ്കിലും സ്വരൂപഗ്രഹണമുണ്ടാകാതെ ആ ത്രികാലജ്ഞനും തെല്ലൊന്നമ്പരന്നു നിന്നുപോയി.

"സ്വാമീ, അയ്യോ,ദേവീ,എന്റെ കു-കുവള്ളപ്പവോതീ" എന്നെല്ലാം ചില പ്രലപനങ്ങളോടുകൂടി അഭയാർത്ഥിയായ ഇതരൻ വീണ്ടും എഴുന്നേററു യോഗിപാദങ്ങളെ ആശ്ലേഷിച്ചുകൊണ്ടു് അർദ്ധശയനാവസ്ഥയിൽ വീണു. യോഗിയുടെ തിരുവുള്ളത്തിൽ സ്ഥിതിഗതികളുടെ വാസ്തവാവസ്ഥകളൊന്നും തന്നെ ഉദയം ചെയ്യാതിരുന്നതിനാൽ സ്വഭക്തന്റെ പ്രലപനങ്ങറംക്കു യാതൊരു സാന്ത്വനങ്ങളുമരുളുന്നതിനു ആ ഭക്തവത്സലനു സാധിച്ചില്ല. എങ്കിലും തൃക്കൈകളെത്തന്നെ നീട്ടി ആ ലഘുകായനെ എഴുന്നേല്പിച്ചുകൊണ്ടു ആ ദയാദൃഷ്ടികറം വീണ്ടും കണ്ണുകളുടെ മുഖപരിശോധന തുടങ്ങി. യോഗിയുടെ സംശയഭാവങ്ങറം കണ്ടു് രാമുണ്ണിയും അല്പം അസ്വസ്ഥനായിത്തീർന്നു എങ്കിലും തന്റെ ദുർദ്ദശാവസ്ഥകളുടെ സംക്ഷിപ്തമായ ഒരു ചരിത്രം യോഗിതിരുവടികളെ അറിയിക്കുകതന്നെ എന്നു തീരുമാനിച്ചു. "തിരുവടികളെ, അടിയൻ, അടിയൻ, നികേതത്തിൽ നിന്നും-വീ-വീട്ടിലേക്കു-പോകുന്ന വഴിക്കു-അയ്യോ-പവോതീ, എന്റെ അംബി-കേ ആ പന്തിരി എന്റെ സ്വാമീ! നിന്യൂവയ്യാ—ആവൂ" എന്നിത്രയും ഗൽഗദസ്വരത്തിൽ കഥാസാ

രവിവരണം ചെയ്തതിന്റെ ശേഷം ആ തൃപ്പാദങ്ങൾ തന്നെ അഭയമെന്ന കരുതി അവശനായി അവിടെ തളർന്നു വീണു.

"ആരിതു, രാമൂ! നീയോ! ദേവീ! അംബികേ! ഇതെന്തു കഥ! ആഹാ! വത്സാ, പ്രിയവത്സാ, എഴുന്നേല്ക്കണം, എന്തു സംഭവിച്ചു എന്ന് നമ്മോടു പറക തന്നെ. ഏതു ബ്രഹ്മനായാലും ദേവനായാലും നാം ഇന്നു തന്നെ പ്രതികാരം ചോദിക്കുന്നുണ്ട്. ആഹാ!!"

'അയ്യോ! എന്റെ പൊന്നുടയതേ, ആ പന്തിരി, അവൻ, അടിയൻ, നികേതത്തിന്നു പോന്ന വഴിക്കു പിടിച്ചു മൂവായിരം രൂപാ കൊടുക്കണമെന്നു പറഞ്ഞു. ഹയ്യോ, തിരുമേനീ, മൂന്നു ദിവസം മൂ-മൂന്നു രാഫഹൽ പിടിച്ചു കെട്ടി ഇട്ടു."

പന്തിരിയുടെ നാമശ്രുവണമാത്രയിൽ യോഗിയുടെ നയനങ്ങൾ ചുവന്നു; പുരികങ്ങൾ ചുളിച്ചു; കൃതാക്കൾ ജൃംഭിച്ചു വിറച്ചുതുടങ്ങി. "ആര്? പന്തിരിയോ? അവൻ—അവൻ—ഇന്നു തന്നെ നികേതത്തിനു ബലി. അംബികാ ചുംബനത്തിന്റെ മാധുര്യം അനുഭവിക്കേണ്ടവനാണ് ആ ചണ്ഡാളൻ. ആഹാ! നികേതത്തോടു പൊരുതുകയോ? ദിവ്യശക്തിയോടു മല്ലിടാൻ കീടശക്തിയോ? "ജമതു് സ്തൂം" തന്റെ മനോവികാരങ്ങൾ ഒന്നൊന്നായി ഇടതിങ്ങി ക്രോധവൈരാഗ്യങ്ങൾ ആ വൃദ്ധബുദ്ധിയെ കലക്കി മറിച്ചപ്പോൾ ആശയ പ്രകടനത്തിനുള്ള ഉപകരണം എന്തെന്നു തന്നെ ചിന്തിക്കാതെ നികേതവാസികളുടെ പൈശാചികഭാഷയിൽത്തന്നെ "അവൻ ചാമ്പൽ" എന്നു പുലമ്പിപ്പോയി.

അപ്രതീക്ഷിതമായ ഈ വക സംഭവങ്ങളുടെ അർത്ഥമെന്തെന്നുള്ള പരമാർത്ഥം മനസ്സിലാകാതെ നികേതാംഗങ്ങളുടെ ഇടയിൽ ഒരസ്വസ്ഥത ദൃശ്യമായിത്തുടങ്ങി. പലരും അങ്ങുമിങ്ങും പരസ്പരം നോക്കിയും മററു ചിലർ ഗിരിപാദങ്ങളിൽ വിലപിക്കുന്ന സ്വരൂപത്തെ ഒരു കണ്ണു കാണുവാനായി തിക്കിത്തിരക്കി മുമ്പോട്ടു കയറിയും ക്ലേശിക്കുന്നതിനിടയിൽ "ഉളവൂർ കയ്മൾ, പന്തിരിമല്ലൻ" എന്നീ രണ്ടു മഹത് നാമങ്ങൾ എവിടെ നിന്നോ ജനതാമദ്ധ്യത്തിൽ പടർന്നു പിടിച്ച് രസനാസംക്രമണം ചെയ്ത് ഒരു മർമ്മരാരവത്തെത്തന്നെ അവിടെ മുഴക്കിച്ചു. തങ്ങളുടെ കരനാഥനായ രാമുക്കയ്മളാണ് ഈ പരിതാപകരാവസ്ഥയിൽ സ്ഥിതിചെയ്യുന്നതെന്നും തങ്ങളുടെ ദേശാധിപതിക്കു ഈ ദുരവസ്ഥ നേരിട്ടതു് പന്തിരിമല്ലനിൽ

നിന്നാണെന്നുള്ള പരമാൎത്ഥങ്ങൾ അല്പനിമിഷങ്ങൾക്കുള്ളിൽ ആ ഭക്തജനത്തിനു വെളിപ്പെട്ടപ്പോൾ അവർ വെടിയേററ പുലിയേപ്പോലെ ഉഴറിത്തുടങ്ങി. ചിലരുടെ ഗർജ്ജനസ്വരങ്ങളും, പലരുടേയും അനുതാപരോദനങ്ങളും, സകലരുടേയും പ്രതികാരപ്രതിജ്ഞകളും നിശ്ശബ്ദമായ ആ വനാന്തർഭാഗത്തു മാറെറാലിക്കൊണ്ടു.

ഈ ആരവം ഒന്നിനൊന്നു പുഷ്ടിപ്പെട്ടു വന്നതോടുകൂടി തറപ്പിൽ വലിയ തിക്കും തിരക്കും ബഹളവുമായിക്കഴിഞ്ഞു. ഇതിനിടയിൽ രോഷാകുലനായ യോഗിവര്യൻ തൻെറ മനോവിഭ്രമണങ്ങളെ തെല്ലൊന്നു സംയമനം ചെയ്തിട്ടു ദുർഭഗനായ തൻെറ ശിഷ്യപ്രധാനനെ തലോടി അനുഗ്രഹിച്ച് സമാശ്വസിപ്പിച്ചു. അനന്തരം അയാളുടെ ശുശ്രൂഷണപരിരക്ഷണങ്ങൾക്കായി ചില കിങ്കരന്മാരെ ഭരമേല്പിച്ചിട്ട് സ്വശിഷ്യസദസ്സിനെ നോക്കി ഇങ്ങനെ സംബോധന ചെയ്തു.

"അംബികാപ്രസാദത്താൽ അനുഗ്രഹീതരായ ജനങ്ങളേ, (ഗിരിപാദരുടെ ശബ്ദശ്രവണമാത്രയിൽ ആ വിപ്ലവസംഘം മൂകവ്രതരായി ദത്തശ്രദ്ധരായി നിലകൊണ്ടു) നികേതത്തിൻെറ ഉദ്ദേശ്യങ്ങൾക്കും ഉദ്യമങ്ങൾക്കും പ്രാബല്യം നൽകുന്ന ഒരു സംഭവമാണ് നമ്മുടെ പ്രസ്ഥാനങ്ങൾക്കു പ്രാരംഭപദ്ധതിയായി നാം ഇന്നിവിടെ അനുഷ്ഠിക്കേണ്ടിവന്നതു്. കാളീകദന നികേതാംഗങ്ങളുടെ പ്രതികാരഹസ്തങ്ങൾ അക്ഷീണദണ്ഡങ്ങളായും സ്ഥിരനിഷ്ഠാപ്രേരിതങ്ങളായും പ്രവൎത്തിക്കുന്നതിനു അപ്രതീക്ഷിതമായ ഈ അനുഭവത്താൽ അംബിക നമ്മെ ഉപദേശിക്കുന്നു. നികേതത്തിൻെറ ഉദ്ദിഷ്ടപദ്ധതികളിലെല്ലാം പ്രബലമായ പ്രതിബന്ധമായി നിൽക്കുന്ന ഒരു കശ്മലൻെറ കൃത്യമാണു്, അതെ; അവൻെറ ഒരു ഹീനകൃത്യപരിപൂൎത്തിയാണ് ഇന്നു പ്രഥമ ശകുനമായി നമുക്കു പ്രത്യക്ഷപ്പെട്ടതു്. ഈ ദർശനം കൃത്യബോധമുള്ളവരും, സ്വാമിഭക്തരുമായ നിങ്ങളുടെ രക്തത്തെ തിളപ്പിക്കുന്നു എന്നു കാണുന്നതിൽ നാം സന്തോഷിക്കുന്നു. അതു ക്ഷണഭംഗുരമാകാതിരുന്നാൽ മാത്രം മതി."

"ദേവീദാസ്യത്തിനു സത്യവ്രതരായ ഭക്തരേ, ദീർഘകാലമായി പുത്രനിർവ്വിശേഷമായ സ്നേഹവാത്സല്യാദികളോടുകൂടി പ്രജാപരിപാലനം ചെയ്തുവന്നിരുന്ന നിങ്ങളുടെ രാജകുടുംബത്തെ ചണ്ഡാളന്മാർ ആക്രമിച്ചു സംഹരിച്ചു. കൃതഘ്നരായ നിങ്ങൾ കഥയൊന്നുമറിയാത്തവരെപ്പോലെ കണ്ണുമടച്ചു് മൗന

വ്രതമവലംബിച്ചുകളഞ്ഞു. (സദസ്യർ ദീർഘനിശ്വാസനങ്ങളോടുകൂടി കണ്ണുനീർ വാൎത്തു തുടങ്ങി.) ആ മഹാപാതകം നിങ്ങൾ എവിടെക്കൊണ്ടു പരിഹരിക്കും. ഈശ്വരഭക്തി, രാജഭക്തി, പിതൃഭക്തി ഇവ മൂന്നും പരസ്പരബന്ധത്തോടുകൂടിയവയാണു്. ഒന്നുണ്ടെങ്കിൽ മാത്രമേ മററുള്ളവയും അതിൽനിന്നും ആവിർഭവിക്കുവാൻ പാടുള്ളു. സൎവ്വത്തിനും നിദാനമായ ഈശ്വരഭക്തി നിങ്ങൾക്കു പഴംകഥയാണു്; അജ്ഞാതമാണു്. പിന്നെ നിങ്ങളുടെ രാജാസനത്തെ നിങ്ങൾ എത്ര ബഹുമാനിക്കും! അതിൻെറ സംരക്ഷണത്തിനായി നിങ്ങൾ എത്ര പ്രയത്നിക്കും!!.....ആ മഹാ പാതകത്തിനു-അതേ ആ മഹാ ശാപത്തിനു-നിങ്ങൾ പണ്ടേ വിധേയരായിക്കഴിഞ്ഞു. ആ പാപപരിഹാരത്തിനു നിങ്ങൾ ഏതു ഗംഗയിൽ തീൎത്ഥാടനം ചെയ്യും!! (സഭാവാസികൾ വീണ്ടും ദീർഘനിശ്വാസനങ്ങളെ തള്ളിവിട്ടു.)

ആ സ്ഥിതി അങ്ങനെ ഇരിക്കട്ടെ. ആ ദുർഭാഗ്യവാൻെറ ചരിതം പുരാവൃത്തമായിത്തീർന്നു. ഇന്നിതാ നിങ്ങളുടെ കൃതജ്ഞതയുടെ പരമാവധിയെ മാനദണ്ഡം ചെയ്യുന്നതിനായി മററൊരു സംഭവമുണ്ടായിരിക്കുന്നു. ദീർഘകാലങ്ങളായി നിങ്ങളുടെ നാട്ടിനും നഗരത്തിനും രക്ഷാസ്ഥാനമായി സമുദായത്തിനു സ്ഥായിസ്തംഭമായി ഒന്നു കുറെ ഓരായിരം ഹൈന്ദവ കുടുംബങ്ങൾക്കു കാരണവസ്ഥാനവും, അഭയാവലംബവുമായി പരിലസിച്ചിരുന്ന ഒരു മഹാ പുരുഷൻ ഇന്നു ചണ്ഡാളനായ ഒരു കാട്ടാളമല്ലൻെറ കടുംകൈക്കു അടിപെട്ടു നികേതത്തിൻെറ സംരക്ഷണയേ, അതേ ദേവീപാദങ്ങളുടേയും നമ്മുടേയും നിങ്ങളുടേയും രക്ഷയെ, അൎത്ഥിച്ചുകൊണ്ടു ഇതാ കിടക്കുന്നു. നിങ്ങളുടെ ഞരമ്പുകളിൽ ഹൈന്ദവരക്തം പ്രവഹിക്കുന്നുണ്ടെങ്കിൽ, കൃതജ്ഞതയുടെ അണുമാത്രമെങ്കിലും നിങ്ങളിൽ അവശേഷിച്ചിട്ടുണ്ടെങ്കിൽ നിങ്ങൾ അരയും തലയും മുറുക്കി ഖഡ്ഗപാണികളായി ഇപ്പോൾ തന്നെ പുറപ്പെടുവിൻ. ഉത്തരതിരുവിതാംകൂറിലെ മലനാടുകളേയും വനപ്രദേശങ്ങളേയുംഇന്നുതന്നെ വേട്ടയാടുവിൻ. ആ നീചചണ്ഡാളൻെറ ശിരസ്സിനെ നമ്മുടെ പാദങ്ങളിൽ കാഴ്ച സമർപ്പിക്കുന്നവനു്—അല്ല, ആ അസുരനെ അംബികാചുംബനത്തിനു ബലിയണക്കുന്നവനു, ദേവീപ്രസാദമല്ല അവിടത്തെ പ്രത്യേകാനുഗ്രഹങ്ങളെയും നികേതത്തിൻെറ ഭണ്ഡാഗാരവാതായനത്തെയും നാം ഇന്നിതാ പ്രതിജ്ഞ ചെയ്യുന്നു."

"പ്രതികാരം, പ്രതികാരം, ഹോ, അംബികാചുംബനത്തി ന്നു ഒരു ബലിക്കുററൻ" ആ ഭക്തസംഘം ഉന്മത്തചിത്തരായി ആൎത്തു വിളിച്ചു.

യോഗി വീണ്ടും തുടൎന്നു പറഞ്ഞു. "അതേ, ദേവീപാദ ങ്ങളിൽ അഗ്നിസാക്ഷിയായി, ഖഡ്ഗമുഷ്ടി സത്യം ചെയ്തു നിങ്ങൾ നികേതാരികളെ സംഹരിക്കുന്നതിനു സത്യവ്രതരാ ണു്. ആ പ്രതിജ്ഞാബന്ധങ്ങളെ അവഗണിക്കുന്ന ഒരുവനും— അഹോ—നാം ചിന്തിക്കുന്നതിനുപോലും ഭയപ്പെടുന്നു, അതേ നികേതത്തിൻെറ ഭയങ്കരശിക്ഷകളിൽ നിന്നും വിമുക്തനാകു ന്നില്ല. നിങ്ങൾ ചിന്തിക്കുവിൻ നിങ്ങൾ പ്രവൎത്തിക്കുവിൻ; അല്ലെങ്കിൽ അബികാചുംബനത്തിൻെറ ഭയങ്കരവിധിക്കു നിങ്ങ ളുടെ ശിരോപിണ്ഡങ്ങളെ ഒരുക്കുവിൻ."

ആ ജനസംഘം ഭയവിഹ്വലരായി നമ്രമുഖരായി അഞ്ജ ലീബന്ധിതരായി വിറകൊണ്ടു തുടങ്ങി.

"പന്തിരിമല്ലൻെറ ശിരസ്സിനെ നമ്മുടെ സന്നിധിയിൽ സമൎപ്പിക്കുന്നതിനു നിങ്ങൾ പ്രതിജ്ഞ ചെയ്യുന്നോ?" ഗിരിപാദരുടെ ഇടിരവം വീണ്ടും അവിടെ മറെറാലി ക്കൊണ്ടു.

"ഞാൻ ഞാൻ, മല്ലൻെറ തല ഞാൻ കൊണ്ടുവരും" അവർ ഓരോരുത്തരും ഉച്ചസ്വരത്തിൽ ആൎത്തുവിളിച്ചു.

"ബേഷ്, കൊള്ളാം, അംബിക നിങ്ങളെ അനുഗ്രഹി ക്കട്ടെ! നിങ്ങളുടെ ഉദ്യമങ്ങളിൽ ആ ചിൽസ്വരൂപിണി തന്നെ നിങ്ങൾക്കു താങ്ങും തുണയുമായിരിക്കട്ടെ!!"

കദനം വിജയിക്കട്ടെ, അംബിക വിജയിക്കട്ടെ" എന്നു അവർ വീണ്ടും ആൎത്തുവിളിച്ചു.

"അംബികാസന്തതികളെ" അയാൾ വീണ്ടും തുടൎന്നുപ റഞ്ഞു "ദേവീദാസരായ പ്രിയവത്സരേ, നിങ്ങൾ നികേത ത്തിൻേറയും നമ്മുടേയും അരുമസന്താനങ്ങളാണു്. കദനത്തി ൻേറയും നമ്മുടേയും അഭിമതങ്ങളെ അറിഞ്ഞിട്ടുള്ളവരുമാണു്. സമുദായത്തിനും രാജ്യത്തിനും വേണ്ടി ആത്മത്യാഗികളായിരി ക്കുവാൻ ദത്തപ്രതിജ്ഞരായ നാം അതിനായിക്കൊണ്ടു മാത്രം ജീവിക്കണം; പക്ഷെ നമ്മുടെ പ്രവൃത്തികളിൽ ലൗകികപ്ര ശംസകളെയോ ധനലാഭത്തെയോ, സ്ഥാനമാനാദി നിരൎത്ഥ ങ്ങളായ ഔന്നത്യങ്ങളെയോ ആഗ്രഹിക്കയുമരുതു്. അന്തർ യാമിയായ ഒരു ശക്തി, ഒരു ദിവ്യശക്തി, നമ്മിൽ ഓരോരുത്ത

രിലും അന്തർലീനമായിട്ടുണ്ട്. ആ ശക്തിയുടെ പ്രേരണയാൽ അതിൻെറ അഭിലാഷനിവൎത്തനത്തിനുവേണ്ടി മാത്രമാണ് നാം നമ്മുടെ കൎത്തവ്യകൎമ്മങ്ങളെ നിറവേററേണ്ടതു്. ആ ഉദ്യമങ്ങളും പ്രവൃത്തികളും പരദൃഷ്ടികൾക്കു വിഷയീഭവിക്കുവാൻ നാമിടം കൊടുക്കരുതു്. നമ്മുടെ ധൎമ്മപ്രതിജ്ഞകളെപ്പററി നാം ഉൽഘോഷിക്കയും ആത്മപ്രശംസ ചെയ്കയുമരുതു്."

"നിങ്ങളുടെ ധൎമ്മരാജ്യം ഇന്നു് അത്യാപൽക്കരമായ ഒരു ഘട്ടത്തിൽ എത്തിയിരിക്കുന്നു. അതേത്തുടൎന്നു് പരമപാവനമായ ആ ഹൈന്ദവമതവും വിനാശഗൎത്തത്തിൽ പതിക്കതന്നെ ചെയ്യും. മ്ലേഛന്മാരായ തുരുഷ്കപ്പട രാജ്യാതിൎത്തിവരെ എത്തിക്കഴിഞ്ഞു. ഹൈദരാലിഖാൻ അടുക്കൽ തന്നെ നമ്മുടെ പുണ്യക്ഷേത്രങ്ങളിൽ പശുക്കളെ അറുക്കും. നമ്മുടെ പ്രതിഷ്ഠകളെ ചവിട്ടുപടികൾക്കുപയോഗിക്കുന്നതിനായി അവൻ എത്തും. അന്നു നാം എവിടേപ്പോകും. പതിവ്രതകളായ നിങ്ങളുടെ വനിതകളെ ദുൎമ്മദരായ തുരുഷ്കൎക്കു കളിപ്പാട്ടങ്ങളായി വിട്ടുകൊടുക്കുന്നതിനു നിങ്ങൾ ഒരുങ്ങുന്നോ? (അയാൾ അത്യുഗ്രമായ ഗംഭീരസ്വരത്തിൽ ചോദിച്ചു) എങ്കിൽ നാം വനരോദനം ചെയ്യുന്നു. എന്നുതന്നെ സമ്മതിച്ചു നിങ്ങളെ നിങ്ങളുടെ യഥേഷ്ടവിഹാരത്തിനു വിട്ടിരിക്കുന്നു. ഇല്ല, വീരശൂരന്മാരായിരുന്ന നിങ്ങളുടെ പൂൎവികന്മാരുടെ രക്തം ആ ഞരമ്പുകളിൽ തിളച്ചുമറിയുന്നു എന്നു നിങ്ങളുടെ മുഖഭാവം തന്നെ എന്നെ ഉൽബോധിപ്പിക്കുന്നുണ്ടു്. എങ്കിൽ നിങ്ങൾ ഒരുങ്ങുവിൻ, ധൎമ്മസമരത്തിനു വാളെടുക്കുവിൻ, സ്വരാജ്യസംരക്ഷണത്തിനും, സ്വമതപരിത്രാണനത്തിനുമായി ആബാലവൃദ്ധം മുമ്പോട്ടു പായുവിൻ. എന്നാൽ നാം വിജയം പ്രാപിക്കും."

അത്യാഹ്ളാദത്തിൻെറയും ഉന്മേഷപ്രവാഹത്തിൻെറയും ഒരു മൎമ്മരധ്വനി ആ സദസ്സിൽ മുഴങ്ങി. ഓരോരുത്തരും ഈ ധൎമ്മസമരത്തിൽ വാളെടുക്കുവാൻ അക്ഷമരായി കാത്തുനിൽക്കുന്നു, എന്നു് അവരുടെ മുഖഭാഗങ്ങൾ വിളിച്ചുപറഞ്ഞു.

"അംബികയുടെ അഭിമാനത്തെ സംരക്ഷിക്കുന്നതിനായി നിങ്ങൾ ആത്മത്യാഗം തന്നെയും ചെയ്യുമെന്നു നമുക്കറിയാം. ആ ചണ്ഡിക പ്രതിദിവസം സമാധികളിൽ നമുക്കു പ്രത്യക്ഷപ്പെട്ടു നമ്മുടെ ഉദ്യമങ്ങളെപ്പററി അനുമോദിച്ചു നമുക്കും നി

ങ്ങൾക്കും അനുഗ്രഹവർഷം ചൊരിയുന്നുണ്ടു്. ആ അനുഗ്രഹത്തെ വിഷമയമാക്കാതിരിക്കുവാൻ ശ്രമിക്കുവിൻ. ഇനി നിങ്ങൾക്കു സ്വൈരമായി കൃത്യാന്തരങ്ങളിലേക്കു പിൻതിരിയാം. സ്വവസതികളുടെ ഉള്ളറകളിൽ നിങ്ങൾ ഓരോരുത്തരും ആയുധ സജ്ജീകരണം ചെയ്തു അടുത്തു വരുവാനിരിക്കുന്ന ധർമ്മ സമരത്തിനു കച്ചകെട്ടിക്കൊള്ളണം. സമയം ഏതെന്നു നമുക്കും നിങ്ങൾക്കും അറിഞ്ഞുകൂടാ. ദേവീപ്രസാദം എപ്പോൾ അരുൾകൊള്ളുന്നുവോ അപ്പോൾ നാം നിങ്ങളെ വിളിക്കും; ആയുധധാരികളായ ഹൈന്ദവപോരാളികളെ ആഭിവാദ്യം ചെയ്യുന്നതിനു അംബിക അപ്പോൾ നമുക്കു സംഗതി വരുത്തട്ടെ. എന്നാൽ നികേതത്തിന്റെ ഉദ്യമവും, നമ്മുടെ നിർദ്ദേശവും, നിങ്ങളുടെ നിയോഗവും ഇതരകർണ്ണങ്ങൾക്കു വിഷയമായാൽ, അംബികാചുംബനത്തിന്റെ ഭയങ്കരവിധിയെ നിത്യം സ്മരിച്ചുകൊള്ളണം! ഓം ശാന്തി."

ഏതാനും നിമിഷങ്ങൾക്കുള്ളിൽ കൊലകണ്ടൻ തറപ്പു മിക്കവാറും വിജനമായിത്തീർന്നു. കരപ്രമാണികളും കാര്യക്കാരുമായുള്ള ഏതാനും വലിയച്ചൻമാരും ശങ്കരഗിരി യോഗികളും മാത്രം വീണ്ടും ആ സ്ഥലത്തിന്റെ ഗോപ്യാവസ്ഥയെ ആധാരമാക്കി എന്തോ ഗൂഢപ്രവർത്തനങ്ങൾക്കു ഉദ്യുക്തരായി നിലകൊള്ളുന്നു. ഒരു പ്രശാന്തമായ മൌനം അല്പസമയത്തേക്കു അവിടെങ്ങും വ്യാപിച്ചിരുന്നു. അനന്തരം ആ ചെറു സംഘത്തിലെ ഒരു പ്രച്ഛന്നവേഷധാരി ഗിരിപാദരെ ആഭിവാദ്യം ചെയ്തുകൊണ്ടു് ചോദിച്ചു.

സ്വാമിൻ, അപ്പോ, അടിയൻ എന്താണു തിരുമനസ്സുണർത്തിക്കേണ്ടതു്?"

"ഉസ്മാൻ സാഹേബ്, താങ്കൾ നമ്മുടെ സൈനികശക്തിയും നികേതത്തിന്റെ പ്രാബല്യങ്ങളും എല്ലാം കണ്ടറിഞ്ഞിരിക്കുന്നു. നാം രാജ്യമണ്ഡലങ്ങൾക്കധിപതിയല്ല. രാജകീയഭണ്ഡാകാരങ്ങൾ നമുക്കു അധീനങ്ങളുമല്ല. എന്നാൽ ധർമ്മരാജർഷിയെന്നു ഞെളിയുന്ന ആ ദുർമ്മദന്റെ അഹംകാരത്തെ ശമിപ്പിക്കുന്നതിനുള്ള ജനധനസ്വാധീനങ്ങൾ അംബികാകടാക്ഷത്താലും ഹൈദർ മഹാരാജാവിന്റെ കാരുണ്യത്താലും നമ്മുടെ സ്വാധീനത്തിലുണ്ടെന്നു തിരുവുള്ളമറിയിക്കണം. ഡച്ചുകാരുടെ വഞ്ചനകൾ കൊണ്ടു അവിടുന്നു ഒട്ടും തന്നെ ചഞ്ചലപ്പെടേണ്ടതില്ല. കൊച്ചീരാജാവിനെ ഭീഷണികൾ

കൊണ്ടു സദാ സ്വാധീനത്തിൽ വച്ചുകൊണ്ടിരുന്നാൽ മതി. എന്നാൽ തിരുവിതാംകൂറിലേക്കുള്ള പ്രവേശനമാൎഗ്ഗം സുഗമമാണ്. മൈസൂർ സൈന്യങ്ങൾ ഏതു മാൎഗ്ഗത്തിൽ കൂടി വരുന്നു എന്നു മാത്രം നമ്മെ അറിയിക്കണം. നാം നമ്മുടെ സൈന്യവുമായി പിന്നാലെ എത്തിക്കൊള്ളാം. നമ്മുടെ രണ്ടു സൈന്യങ്ങളുടേയുമിടയിൽപ്പെട്ടാൽ കേശവനും അവന്റെ സൈന്യങ്ങളും അണുനിമിഷത്തിൽ പൊടി ധൂ-ളൗ-ളി".

യോഗി ക്ലേശനിവൃത്തിക്കായി ഒരുദീൎഘനിശ്വാസവും തള്ളിവിട്ടു.

ഉസ്മാൻഖാൻ-"അപ്പോൾ ഇവിടെ നിന്നും എണ്ണൂറിൽപരം പടയെ പ്രതീക്ഷിച്ചിരിക്കാമെന്നും സുൽത്താന്റെ ധനസഹായമൊന്നും തിരുമനസ്സിൽ നിന്നും ആകാംക്ഷിക്കുന്നില്ലെന്നുമുള്ള വിവരങ്ങൾ അടിയൻ തിരുമനസ്സുണൎത്തിക്കാം."

"ച്ഛ-ശുദ്ധൻ! ഹേ ഉസ്മാംഖാൻ, താൻ പരമശുദ്ധൻ. താൻ കണ്ട ജനാവലി നമ്മുടെ നികേതസംഘത്തിന്റെ ദശാംശമേയുള്ളു. ഈ നില്ക്കുന്ന ഭീമകൎണ്ണന്മാർ ഓരോരുത്തരും നമ്മുടെ വലതുകൈകളാണ്. അവർ ഒന്നിളകിത്തിരിയുമ്പോൾ അവരിൽ ഓരോരുത്തൎക്കും പിറകെ തത്തുല്യമായ ഓരോ സേനകൾ അണി നിരന്നു പുറപ്പെടും. താങ്കൾ എന്തു വിചാരിക്കുന്നു. നാട്ടിലെ നവരത്നങ്ങളാണ് ഈ ഒൻപതു വൈശ്രവണകുഞ്ജരന്മാർ. നമ്മുടെ മനോരാജ്യമണ്ഡലത്തിന്റെ വെങ്കലസ്തൂണങ്ങളും ഹ, ഹ, ഹ" യോഗീശ്വരൻ ഒന്നു പൊട്ടിച്ചിരിച്ചു.

ഒരുവൻ-"അടിയങ്ങളുടെ സൎവ്വ നേട്ടങ്ങളും തൃപ്പാദങ്ങളിൽ പണയപ്പെടുത്തിയിരിക്കയാണ്. വേണാടിന്റെ തോക്കുകൾക്കു നിറയൊഴിപ്പാൻ ആളു തികഞ്ഞില്ലെങ്കിൽ വീട്ടിലുള്ള സ്ത്രീകളേയും പെണ്ണുങ്ങളേയും വേണമെങ്കിൽ മുന്നണി നിരത്താനും അടിയങ്ങളൊരുങ്ങിയിരിക്കയാണ്."

യോഗി-"വത്സാ, ശാന്തമായിരിക്കുക. നിന്റെ ഗുരുപാദർ അധൎമ്മങ്ങൾക്കു അറിയപ്പെട്ടിട്ടുള്ളവനല്ല. അംബിക സത്യസ്വരൂപിണിയുമാണ്. തന്നെയുമോ? തന്റെ പ്രതിജ്ഞകളേ നിരൎത്ഥമാക്കുന്ന ഒരു രാജമിത്രത്തേയാണോ ദേവീകാരുണ്യത്താൽ നമുക്കു ലഭിച്ചിരിക്കുന്നതു്! എല്ലാം ശുഭമാകും".

ഉസ്മാൻ-"ഹൈദരാലിഖാൻ മഹാരാജാവു തിരുമനസ്സിലെ പ്രതിജ്ഞകൾ അഭേദ്യങ്ങളാണ്. തിരുമനസ്സിനെ നി

ഷ്ഠളങ്കം സേവിക്കുന്നു എന്നു അവിടേക്കു ബോദ്ധ്യപ്പെട്ടാൽ അ വിടത്തെ തിരുവുള്ളം നിലവിട്ടു പ്രവഹിച്ചുപോകും. എന്നാൽ വഞ്ചകന്മാർക്കും കപടഭക്തർക്കും അവിടുന്നു കണ്ടകോടാലി യാണു്.

യോഗി–"നാം മഹാരാജാതിരുമനസ്സിലെ വിശ്വസ്തബ ന്ധുവെന്നു അവിടേക്കുതന്നെ പലപ്പോഴുംബോദ്ധ്യപ്പെട്ടിട്ടുണ്ടല്ലൊ. യുദ്ധാനന്തരം അവിടുന്നു തന്റെ പ്രതിജ്ഞയെ ഫലവ ത്താക്കുന്നു എങ്കിൽ നാമും നമ്മുടെ സർവ്വശക്തികളും ആവശ്യ പ്പെട്ടുമ്പോൾ പോക്കളത്തിലുണ്ടെന്നു തന്നെ തിരുമനസ്സറിയി ക്കണം."

ഉസ്മാൻ- "പിന്നെ- ഒരു സംഗതി- സ്വകാര്യം—സുൽ ത്താൻ മഹാരാജൻ ഇവിടെ അറിവിക്കണമെന്നു കല്പിച്ചി ട്ടുണ്ടു്."

യോഗി–"ഏഹേ? വിശ്വാസവും അടയാളക്കെട്ടും വേണ മോ? എന്തെങ്കിലും പറയാമല്ലൊ."

ഉസ്മാൻ–ആ രാജർഷി പ്രജകളുടെ ദൈവമാണു്. അവർ ചത്തുകിടന്നും പൊരുതുവാൻ മടിക്കയില്ല. വല്ലവിധവും ആ ബാധ അങ്ങു തീർന്നെങ്കിൽ നിർബാധമായി തെക്കോട്ടു കട ക്കാമായിരുന്നു."

യോഗി- "ഹ- ഹ- ഹ- ഭേഷ്, ഗരുഡനു നായാട്ടു വിദ്യ ഉപദേശിക്കുന്ന പുള്ളിബഹദൂർയോഗ്യൻ തന്നെ. അവിടത്തെ അ ഭിമതമറിഞ്ഞു പ്രവർത്തിക്കുന്നതിനും ഇവനു സാധിക്കുമെന്നു താൻ പോയുണർത്തിക്കൂ. കൂട്ടു തുറന്നു കിട്ടിയാൽ കോഴിയെ തട്ടുന്നതിനു് കുറുനരിക്കു മാർഗ്ഗനിർദ്ദേശങ്ങളൊന്നും ആവശ്യ മില്ലെന്നു അറിയിക്കണം. എല്ലാം വേണ്ടപോലെ നാം ഭരമേ റ്റിരിക്കുന്നു. നമ്മുടെ ശക്തിക്കുമെരാതുള്ളവ ഭരമേററു നടത്തു ന്നതിനു ഇവരുമുണ്ടു്."

ഉസ്മാൻ–"അവിടത്തെ കിരീടാരോഹണമഹം മഹാരാ ജാവുതന്നെ തൃക്കൈകൾകൊണ്ടു നടത്തുന്നതാണെന്നാണു് തി രുവുള്ളം കൊണ്ടിരിക്കുന്നതു്. അതുകൊണ്ടു ആ വക സംഗതി കളിൽ തെല്ലും നിരുന്മേഷനായിത്തീരരുതു്."

"ഹൈദർമഹാരാജന്റെ പ്രതിപുരുഷനെ നാം അംബി കാ പ്രതിനിധി എന്ന നിലയിൽ അഭിനന്ദിക്കുന്നു. അവിട ത്തേ കാരുണ്യാതിരേകത്തിൽ നാം സംപ്രീതനായിരിക്കുന്ന വിവരം ശരിയെ തിരുവുള്ളമുണർത്തിക്കണം" എന്നു പറഞ്ഞു

കൊണ്ടു് അമൂല്യങ്ങളായ രണ്ടു കനകകങ്കണങ്ങൾ യോഗിവര്യൻ ഉസ്മാൻഖാന്റെ ഇരുകരങ്ങളിലും അണിയിച്ചിട്ടു് "ഇതു് നിസ്സാരമെങ്കിലും നാടില്ലാത്തരശരായ നമ്മുടെ സന്തോഷത്തിനും മൈത്രിക്കും അച്ചാരമായി ഇതിനെ തൃക്കൈകളിൽ എത്തിച്ചുകൊടുക്കണം" എന്നു കല്പിച്ചു് രത്നഖചിതവും നവാക്ജ്യോതിസ്സദൃശവുമായ ഇരു അംഗുലീയങ്ങളെ ഹൈദർ മഹാരാജാവിനു സമ്മാനമായി അദ്ദേഹത്തിന്റെ ദൂതനെ ഏൽപിക്കയും ചെയ്തു.

"കല്പിച്ചു ദീർഘായുഷ്മാനായിരിപ്പാൻ ഹള്ളാവനുഗ്രഹിക്കട്ടെ. ആവിടത്തെ അഭിലാഷങ്ങൾ നിബിയുടെ അനുഗ്രഹത്താൽ സുൽത്താൻ മഹാരാജ് സഫലമാക്കുമെന്നു അടിയൻ ഏററു പറയുന്നു."

"ഖാൻ! പറവൂർ നെടുംകോട്ട, കയ്യാപ്പള്ളി മുതലായസ്ഥലങ്ങളിൽ തിരുവിതാംകൂർ സൈന്യങ്ങൾ നിരന്നു കഴിഞ്ഞു. ഇങ്ങോട്ടു കടന്നതുപോലെ അങ്ങോട്ടും പോയിപ്പിഴയ്ക്കുവാൻ ഈ ഭിക്ഷുവേഷം സഫലമാകുമോ എന്നു നാം സംശയിക്കുന്നു."

"ഹള്ളാവിന്റെ കൃപയാൽ ഇതിൽപ്പരം വലിയ അപകടങ്ങളിൽ ചാടിവീണു് ജീവനുംകൊണ്ടു തിരിച്ചു പോന്നിട്ടുള്ളവനാണു് ഉസ്മാൻ. തിരുവിതാംകൂർ സൈന്യങ്ങളുടെ ഇടയിൽ ചെല്ലുമ്പോൾ ഉസ്മാൻ, സുപ്പിരമണിയനായിട്ടു ഒന്നു പഹരും. അപ്പം ഹ—ഹ—ഹ ഒരു പാണ്ടി പ്രാമണൻ."

"കൊള്ളാം, എന്നാൽ ഇനി പോകുക. നമ്മുടെ യഥാർത്ഥങ്ങളെല്ലാം മഹാരാജാവിനെ ചെന്നറിയിക്കുക. അവിടത്തെ അനന്തരനിർദ്ദേശങ്ങളെ പ്രതീക്ഷിച്ചുകൊണ്ടു മാത്രം നാമിരിക്കും ഓം ശാന്തി."

ഗിരിപാദർ തന്റെ പീഠത്തിൽ നിന്നുമിറങ്ങി ഹൈദരുടെ ദൂതനു അവസാന അനുജ്ഞ നൽകുന്നതിനായി അയാളെ മാറോടണച്ചു പരിരംഭണം ചെയ്തു. "അള്ളാഹോ, ഹൈദർ" എന്നൊരു ജയോൽഘോഷത്തോടുകൂടി ഉസ്മാൻ ഗിരിപാദരെ പ്രത്യാലിംഗനാഭിവാദ്യങ്ങൾ ചെയ്തു് പിൻതിരിഞ്ഞു.

അന്നു പ്രഭാതത്തിലെ കാര്യപരിപാടികൾ മിക്കതും അവസാനിച്ചപ്പോൾ ശങ്കരഗിരിയോഗിയുടെ ചിന്താഗതികൾ മറെറാരു മാർഗ്ഗത്തിൽ തിരിഞ്ഞു് ആ കപടപടുവിനെ അലട്ടിത്തുടങ്ങി. പതിമ്മൂന്നാമദ്ധ്യായത്തിൽ വിവരിച്ച രാജസന്ദർശ

നവും സഹസ്രകലശമഹവും കഴിഞ്ഞു തിരിച്ചെത്തിയ യോഗിവയ്യൻ സ്വഭവനത്തിലെത്തി ലോകകാര്യങ്ങളെപ്പററി പര്യന്വേഷണം ചെയ്തു. തൻെറ അഭാവത്തിൽ നികേതസംബന്ധമായും അല്ലാതേയും നടന്ന പല സംഭവങ്ങളുടെയും വിശദമായ ഒരു പട്ടിക നികേതപാലകന്മാരും സ്വശിഷ്യപ്രധാനന്മാരും സമപ്പിക്കുന്നതിനിടയിൽ രണ്ടു ദിവസങ്ങൾക്കു മുമ്പു ക്ഷേത്രവളപ്പിൽ വച്ചുണ്ടായ ഘോരസമരവൃത്താന്തവും നമ്മുടെ യോഗിരാട്ടിൻെറ കാതുകളിൽ എത്തുപെട്ടു് അദ്ദേഹത്തിൻെറ മിഴികളെ കലക്കി പുരികങ്ങളെ ചുളുപ്പിച്ചു. പന്തിരിമല്ലൻെറ ഭുജബലപരാക്രമങ്ങൾ യോഗിവയ്യനു പുതുക്കഥകളൊന്നുമല്ലായിരുന്നു. എങ്കിലും ആ കാട്ടുമല്ലൻെറ കട്ടംകൈ തൻെറയോ നികേതത്തിൻെറയോ നിർബ്ബാധഗതികളോടു യാതൊരു വിധത്തിലും ഇടപ്പെട്ടിട്ടില്ലായിരുന്നതുകൊണ്ടു ഉദരമൂലവേഷബാഹുല്യത്തിൽ അദ്ദേഹം അതിനെ നിർബാധമായി തള്ളിയിരിക്കുകയായിരുന്നു. എന്നാൽ ഇദംപ്രഥമമായി ഇങ്ങനെ ഒരു സംഭവം സ്വാധികാരാതിർത്തിക്കുള്ളിൽ സംഭവിച്ചുപോയി എന്നു കേട്ടപ്പോൾ ആ സംഹാരരുദ്രൻെറ ഫണങ്ങൾ വികസിച്ചു അയാൾ ക്രുദ്ധസപ്പത്തെപ്പോലെ ചാഞ്ചാട്ടങ്ങൾ തുടങ്ങി. ഏതായാലും ഹൈദരാലിഖാൻെറ ദൂതാഗമനത്താൽ അവിചാരിതമായി അന്നെങ്കിലും സ്ഥലത്തെത്തിയതു വലിയൊരു രക്ഷ തന്നെ എന്നു സ്വയം സമാധാനിച്ചു. ദൂതസ്വീകരണത്തിനു അടുത്ത പ്രഭാതത്തിൽ വിളിച്ചുകൂട്ടണമെന്നുദ്ദേശിക്കുന്ന നികേതസംഘത്തെ ഒന്നുകൂടി വിപുലമാക്കി സ്വപ്രതാപപ്രാഗത്ഭ്യങ്ങളെ ആ തുരുഷ്കരാട്ടിനെ ബോദ്ധ്യപ്പെടുത്തുന്നതിനും എന്നാൽ ആ പ്രവൃത്തി കൊണ്ടുതന്നെ കാട്ടാളരാട്ടായ പന്തിരിയുടെ അനന്തരചരിത്രത്തെഅവസാനിപ്പിക്കുന്നതിനും ആ നയജ്ഞൻ തീരുമാനിച്ചു കഴിഞ്ഞു. എന്നാൽ പ്രഭാതത്തിൽ യോഗിയും ശിഷ്യഗണങ്ങളും തറപ്പിൽ പ്രവേശിച്ചപ്പോൾ കണ്ട കാഴ്ച ആ ആത്മികകാര്യക്കാരൻെറ ഹൃദയനാളത്തെ വ്രണപ്പെടുത്തി എങ്കിലും സ്വശിഷ്യപ്രമാണികൾക്കു അതു ഒരു അനുഭവപാഠമായി പരിണമിക്കുന്നതു കൊണ്ടു പന്തിരിയോടു അവക്കുള്ള വൈരത്തെ മൂർച്ചപ്പെടുത്തുന്നതിനും, പരിണമിക്കുന്ന യഥാത്ഥത്തിൽ സ്വയം പ്രേരിതമായി അവരിൽ പ്രവർത്തനങ്ങൾ അനുഷ്ഠിപ്പിക്കുന്നതിനും ഈ സംഭവം ഒരു ദൈവദത്തമായ കരുവായിതീരുന്നു എന്നു ആ സൂക്ഷ്മ

ദ്ദക്ക അനക്ഷണത്തിൽ മനസ്സിലാക്കി. യോഗിയുടെ ആന്തരം വാസ്തവത്തിൽ ഫലപ്രദമായി എങ്കിലും സദനാംഗങ്ങളുടെ ക്ഷോഭഫലം എങ്ങനെ എല്ലാം കലാശിക്കുന്നു എന്നു അനുഭവം തന്നെ വെളിപ്പെടുത്തട്ടെ.

അന്നത്തെ സംഭവങ്ങളെല്ലാം തൻെറ ഹിതാനുസരണം തന്നെ പൎയ്യവസാനിച്ചു എന്നു കണ്ടപ്പോൾ ആ ഗുരുചിത്തം ദുർഭഗനായ തൻെറ ശിഷ്യപ്രധാനൻെറ മേൽ തിരിഞ്ഞു. ആ ചിന്ത ഭക്തവത്സലനായ ആ ദിവ്യപുരുഷൻെറ ഹൃദയകുഹരത്തേ തെല്ലൊന്നു വേദനിപ്പിച്ചു എങ്കിൽ രാമുണ്ണിയുടെ വിമോചനവൃത്താന്തം അയാളുടെ അത്ഭുതപാരവശ്യങ്ങളേ അനല്പമായി ഉണൎത്തി. തലേ രാത്രിയിൽ രണ്ടു യുവദമ്പതികൾ തറപ്പിലെ മനോഹര ചന്ദ്രികയിൽ സമ്മേളിച്ചു സല്ലപിച്ചുകൊണ്ടിരുന്നു എന്നും താൻ അത്യാൎത്തിയോടുകൂടി കാത്തുകൊണ്ടിരുന്ന മനുഷ്യദർശനം അപ്പോൾ സുലഭമായി എങ്കിലും വദനബന്ധനം ചെയ്തിരുന്നതിനാൽ വിളിച്ചു നിലവിളിക്കുന്നതിനും തനിക്കു സാധിച്ചില്ല എന്നും പ്രഭാതത്തിൽ യോഗിയുടെയും കൂട്ടരുടെയും ആഗമനം കണ്ടപ്പോൾ അവർ ഭയവിഹ്വലരായി എടുത്തോടി എന്നും അപ്പോൾ യുവതി "അച്ഛനും കൂട്ടരും" എന്നു അല്പമുച്ചത്തിൽ യുവാവിനോടു മന്ത്രിച്ചു എന്നും മാർഗ്ഗമദ്ധ്യത്തിൽ ദൈവവിധിയാൽ അവർ തന്നെ കണ്ടുമുട്ടി ബന്ധനങ്ങൾ ഛേദിച്ചിട്ടു ഓടി കാട്ടിനുള്ളിൽ മറഞ്ഞു എന്നും മററുമുള്ള കൈമ്മളുടെ വൃത്താന്തഭാരതങ്ങളേപ്പററി ഗുരുസ്വാമികൾ നികേതത്തിലുള്ള തൻെറ അറയിലിരുന്നു ഗാഢമായി ചിന്തിച്ചു തുടങ്ങി.

"അച്ഛനും കൂട്ടരുമെന്നോ? എന്നാൽ അതു നിശ്ചയമായും സുലേഖതന്നെ ആയിരിക്കണം. എങ്കിൽ യുവാവെന്നു നിർദ്ദേശിക്കപ്പെട്ടവൻ ആരായിരിക്കാം. ഈ അർദ്ധരാത്രിയിൽ ഈ വിജനമായ സ്ഥലത്തു് അവർ വന്നതുമെന്തിനു"? "സല്ലപിച്ചുകൊണ്ടിരുന്നു" എന്നു തന്നെയല്ലേ രാമു പറഞ്ഞതു്. അതേ! ഹാ! എന്നാൽ—ഓഹോ കിട്ടിപ്പോയി. ഹാ—ഹ—ഹ. എങ്കിൽ നാമെത്ര ഭാഗ്യവാൻ. ധൎമ്മരാജാവു് കിൎമ്മരാജാവു എല്ലാം നാളെ പൊടി ഭസ്മം" അയാൾ സ്വാത്മാനന്ദഭൃതിയുടെ അമിതമായ തള്ളലിൽ മതിമറന്നു അറിയാതെ തന്നെ ഒന്നു കുതിച്ചുചാടിപ്പോയി. "സുലേഖ അവൾ ബുദ്ധിമതിയാണു്. ദീർഘദൃഷ്ടിയുമാണു്. നമ്മുടെ നയനങ്ങൾ മൂടി

ത്തുടങ്ങി. വൃദ്ധബുദ്ധി, ക്ഷീണവുമായി. ആഹാ ദേവീ, അംബികേ, അവിടത്തെ കാരുണ്യത്താൽ സർവ്വം ശുഭമയം. അതെ, അതു ആ ഭടൻ തന്നെ. തിരു.......മതി. ഇവൻെറ നക്ഷത്രം ഇനിയും അസ്തമിച്ചിട്ടില്ല എന്നു ഞാൻ തീർത്തുപറയുന്നു. 'കളഞ്ഞതു കാണിയെങ്കിൽ വിളഞ്ഞതു മുക്കാണി' അതോ മാണിക്കവും. അഹ—ഹ—ഹ. ഭേഷ് സുലേഖ അവൾ സ്ത്രീയല്ല. അവിടത്തെ ദാസനെ രക്ഷിപ്പാൻ അംബികതന്നെ ഇവൻെറ ബീജത്തിൽ അവതരിച്ചതാണ്. അവൾ തന്നെ അന്നു രാജ്യം ഭരിക്കും. നാം വൃദ്ധൻ, വയോവൃദ്ധൻ, തപോവൃദ്ധൻ. എങ്കിലും നമ്മുടെ കല്പനകളെ നിഷേധിച്ച ആ കോമട്ടികളെ ഒന്നു കരുക്കണുണ്ട്. എടാ ആരവിടെ ഉം ആരു്— നീ തന്നെയോ—ശേഖരൻതന്നെ—ഭേഷ് നിന്നെത്തന്നെ കാണേണ്ടിയിരുന്നതു്. എടാ, നികേതത്തിൻെറ നാന്നൂററിഎഴുപത്താറാം നമ്പർ ബലികർമ്മം നമ്മുടെ വിധിയനുസരിച്ചു അനുഷ്ഠിച്ചോ? നോക്കു് സത്യം പറഞ്ഞില്ലെങ്കിൽ നീ ഇന്നു ഭസ്മം. പറയടാ കോമട്ടി ച്ഛ്ശും, സത്യം പറ".

"അടിയൻ അടിയൻ" അയാൾ വിറകൊണ്ടു തുടങ്ങി. സാധുവിൻെറ കണ്ണുകൾ ഇരുട്ടിച്ചു് ദേഹമെല്ലാം ക്ഷണമാത്രയിൽ വിയത്തൊലിച്ചു തുടങ്ങി.

"എന്തെടാ, ച്ഛം—പട്ടി. നീ നിന്നു തുള്ളുന്നതെന്തടാ, ആ ഭടനെ അംബികാചുംബനത്തിനു ബലികൊടുപ്പാൻ നാം വിധിച്ചതു അങ്ങനെതന്നെ നിറവേററിയോ എന്നാണു നാം ചോദിക്കുന്നതു്."

"അടിയൻ, സ്വാമി. അടിയൻ എല്ലാം കല്പനപ്പടിയേ അന്നുതന്നെ നിറവേററിക്കഴിഞ്ഞു" (താൻ പച്ചക്കള്ളം തന്നെ പറയുന്നു എന്നു് ആ യമകിങ്കരനു ബോദ്ധ്യമുണ്ടായിരുന്നു എങ്കിലും സുലേഖയുടെ നിർദ്ദേശങ്ങളെ ലംഘിച്ചാലുണ്ടാകാവുന്ന ഭവിഷ്യത്തുകൾ ഇതിലും ഭയങ്കരതരമായിരിക്കുമെന്നു അറിഞ്ഞിരുന്ന കിങ്കരൻ തൻെറ നായികയുടെ രഹസ്യങ്ങളെ പുറത്താക്കുന്നതിനു ധൈര്യപ്പെട്ടില്ല.)

"സത്യം തന്നെയോടാ, അംബികാചുംബനത്തിൻെറ രുചി സുഖപ്രദമല്ലെന്നു ഓർത്തുകൊണ്ടു സംസാരിക്കണം."

"തിരുമേനി അടിയൻ എല്ലാം കല്പനപ്പടി ചെയ്തു."

"ച്ഛം പന്നക്കഴുതേ. നീ ബലികൊടുത്ത ഭടനേ ഇന്നു നികേതത്തിൽ നാം കാണിച്ചുതരുന്നു എങ്കിൽ?"

ശേഖരൻ നിശ്ശബ്ദനായി നിന്നു വിറച്ചുതുടങ്ങി. ഏതായാലും വിവരങ്ങൾ സ്വസ്വാമിനിയെ വല്ല വിധേനയും ഒന്നറിയിക്കുവാൻ മാൎഗ്ഗം കിട്ടിയിരുന്നുവെങ്കിൽ ഏതുവിധവും രക്ഷാമാൎഗ്ഗമുണ്ടായിരുന്നു എന്നു ചിന്തിക്കുന്നതിനിടയിൽ യോഗി തുടൎന്നുപറഞ്ഞു.

"നിങ്ങളെയെല്ലാം നാം നല്ല പാഠം പഠിപ്പിക്കുന്നുണ്ട്. സകലതിനെയും ഒരു കൂട്ടക്കുരുതി. അംബിക അപ്പോൾ അവിടത്തെ ദാസനിൽ കൂടുതൽ പ്രസാദിക്കും. പോ—പോയി ചുംബനത്തിനു നിന്നെത്തന്നെ ഒരുക്കിക്കൊള്ളൂ. സമയം നാമറിയിക്കാം."

## പതിനാറാം അദ്ധ്യായം

"കിങ്കരവരരുടനവനെ ബന്ധി
ച്ചന്തകപുരിയതിലേക്കുതിരിച്ചു"

"ഹാ കഷ്ടം ജനധനമൊക്കെ വെടിഞ്ഞു
ലോകൎക്കൊരു പരിഹാസവുമായ് ചമഞ്ഞു.
ശോകത്തിന്നൊരു വഴി വന്നു സംഭവിച്ചു........"

അന്നമ്മ—"അതല്ല്യോ ഞൊമ്പരേണേ. കലികേറിയ കാലമാണിതു്, തൊന്തം കുഞ്ഞുങ്ങളെപ്പോലും വിചാസിക്കാമ്മേലാശാനേ. ഇവിടെയെല്ലാം ചുത്തകതി(ശുദ്ധഗതി) നേരേവാ നേരേപോ എന്നൊരുപാടേ ഇവിടൊള്ളോരു പടിച്ചിട്ടൊള്ളൂ. നേരുപുത്തീം വച്ചോണ്ടിരുന്നാ ഇക്കാലത്തു് ഒരു പൊളി മുമ്പോട്ടു നീങ്ങുവോന്നേ."

ആശാൻ—"എൻറമ്മച്ചീ കൊക്കര കൊച്ചിലേ കുടിച്ചതും ഇവിടത്തെ കഞ്ഞോള്ളം. പിന്നെ ഇത്തിരി നാളായിട്ടു ആ തമ്പാമീടെകൂടെ ചുററിപ്പററി നിക്കെണെന്നേയൊള്ളു. കൊക്കര അന്നു കേട്ടപ്പം പറഞ്ഞു മറുപാടു വരാനെടയില്ലെന്നു്. ഇപ്പോഴെന്താ അമ്മച്ചീ, കൊക്കര പറഞ്ഞതൊത്തോ?"

അന്നമ്മ—"ഇങ്ങനെയൊള്ള ചുത്തകതിക്കാൎക്കു കണ്ണില്ക്കൊണ്ടെങ്കിലേ അറിയൂ ആശാനെ."

ആശാൻ—"അന്നു ആ തമ്പാമീടെ അടുത്തു ഒന്നു ചെന്നിരുന്നെങ്കി തങ്ങതിയൊക്കെ വഴിക്കുവഴിയേ അത്തേകം പറഞ്ഞുകൊടുത്തേനേ. അതു പറഞ്ഞപ്പം—ഛേഴം പേരടെ നേരേ-

വടീം-തടീം-" (ആശാൻ തന്റെ സപ്പ്ചാഞ്ചാട്ടത്തോടുകൂടി മൂങ്ങിത്തുടങ്ങി)

അന്നമ്മ—"അതേ! ആശാന്റെ നേരേ വടീം എടുത്തോണ്ട വന്നതോ! ആ അമ്മിണിക്കൊച്ച് അതാ-ഇതാ-മറേറതാ-മറിച്ചേതാ എന്നൊക്കെപ്പറഞ്ഞ് ആരാണ്ടൊരെഴുത്തെഴുതി ഇവിടെക്കൊണ്ടിട്ടേച്ചും പോയി—ആരാ—ഒരു ചക്കിരിയോ-അല്ല-പക്കിരിയോ-ആരാണ്ടൊരുത്തന്."

ആശാൻ—"ഒരു പന്തിരി. അല്ലേ അമ്മച്ചി?"

അന്നമ്മ—"അതേ, അതേ, ഒരു പന്തിരിയോ, എന്തു മററവനോ? അവൻ എഴുതിയേക്കണു എന്റെ കുഞ്ഞിനെ കൊന്നത് അമ്മിണിക്കൊച്ചാണ്. ഒടേതമ്പുരാനേ, അവനോന്റെ കുഞ്ഞുങ്ങളെപ്പററി വല്ലോരും വല്ലോം പറേണ കേട്ടു പുത്തിയൊള്ളോരു ചാടുവോ. ഇവിടെ ഒള്ളോരതും വിശചതിച്ചു. ഒടനേ പ്രാഞ്ചി പ്രാഞ്ചി പൊറപ്പെട്ടില്ലേ അമ്മിണിക്കൊച്ചിനെ വീടെറക്കാൻ."

ആശാൻ—"അതുകൊണ്ടിപ്പം തത്യം തത്യംപോലെയൊക്കെ വെളിപ്പെട്ടില്ലേ അമ്മച്ചി."

അന്നമ്മ—"തൈവം അല്ലേ ആശാനെ. എല്ലാം അങ്ങേരു കണ്ടോണ്ടല്ലേ ഇരിക്കണെ."

ആശാൻ—"ഹോ! എന്റെ അമ്മച്ചി അന്നത്തെ പ്രളയം (ബഹളം) ഒന്നും പറയാനില്ല. ചെയിത്താൻ കൂടിയാണ്ടോ ഇഞ്ഞനെയൊള്ളു. ഞങ്ങളു ഒത്ത ആമ്പറന്നോരു എട്ടു പത്തു പേരു പിടിച്ചിട്ടും നിന്നില്ല."

അന്നമ്മ—"തലേത്തോതം വയ്യിട്ടെന്നാ ആശാനെ അവള് പേടിച്ചോ?"

ആശാൻ—"അതല്യോ പുകില്. അപ്പം അമ്മച്ചി അതൊന്നും കേട്ടില്ലെന്നു പറ. ഇന്നാള് അമ്മിണീനെ തചാമിക്കൊന്നു കാണണമെന്നൊന്നു ചൊല്ലി. കൊച്ചു തന്റേടക്കാരത്തി അല്യോ. തചാമീടെ അടുക്കേന്നു പോരുമ്പം തന്ത്യാകാറായി. കൂട്ട് ആരും വേണ്ടെന്നു പറഞ്ഞേലും നമ്മുടെ കുഞ്ഞല്യോ. ഞാനും തചാമീടെ ഒന്നുരണ്ടാളുകളും കൂടെപ്പോന്നു. അന്നേരം ണ്ടു വഴിക്കുവെച്ചു അഞ്ചെട്ടുപേരു ആ തിരുവലം തിരിഞ്ഞ കഴവനാണ്ടം ചെറക്കനെ പിടിച്ചു വലിച്ചോണ്ടു പോണു."

അന്നമ്മ—"കാട്ടിവച്ചാണോ ആശാനേ?"

ആ—"അതേന്നേ, മൂവന്ത്യനേരത്തു! കണ്ടപ്പഴേ ഞങ്ങൾ

ക്കവ്നാണന്നു മനതിലായി. എങ്ങനെയാ, അവനോന്റെ കൂട്ട ത്തിൽപ്പെട്ട ഒന്നല്ലേന്നൊത്തു ചാടിവീണല്ലോ ഞങ്ങളും. ഇപ്പം ഇഞ്ഞോട്ട വരണില്ലേ, മൈസൂർപ്പട, അതുപോലെ ഒരു നാലു നാഴിയ പടവെട്ടിയെപ്പിന്നെയാണു അവരു ഇട്ടേച്ചോടിയതു്. അപ്പം കിട്ടിയ ഇടീം കുത്തും എൻറമ്മച്ചി ഇപ്പഴും ഇവനു തേ ഹം എടുത്തനക്കാമ്മേല. കൊക്കരെ ഒരുത്തനല്ലാഞ്ഞെങ്കി അന്ന വന്റെ ആ കുതിയാലുവെട്ടി (കുതികാലുവെട്ടി) ച്ചെറുക്കന്റെ എടംവന്നു പോയേനേ."

അന്നമ്മ—"അവരാരെന്നറിഞ്ഞോ ആശാനേ?"

ആശാൻ—"എന്തറിയാനാണു? കണ്ണീട്ടു കുത്തിയാ അറി യേലാത്ത ഇരുട്ടു. കൊക്കരക്കു പണ്ടത്തെ കളരിപ്പണിയൊ ക്കെ ഇരിപ്പില്ലേ തരമല്ലെന്നു കണ്ടപ്പം എടുത്തങ്ങു വെളമ്പി റെറക്കൈ."

അ—"അപ്പം അപ്പം അമ്മിണിക്കൊച്ചും പടവെട്ടാൻ നിന്നോ?"

ആ—"കൊള്ളാം പടിച്ച കളരി എതാന്നോർക്കണ്ടേ,പി ന്നെ കൊലേം-(അമ്മിണിയുടെ ജന്മവൃത്താന്തത്തെപ്പററി യുള്ള രഹസ്യസൂചന അദ്ധോക്തിയിൽ നിറുത്തിയിട്ടു) ആ വങ്കൻ-അവൻ-തങ്കേ, പൊന്നേ എന്നൊക്കെ വിളിച്ചോണ്ടു അമ്മിണീടെ പൊറകേ ഒത്തിരി നടന്നതല്ലേ? അവളു പെ ണ്ണേതാ-ഇത്തരം എത്രപേരു-എത്ര തമ്പുരാക്കന്മാരു വന്നിരി ക്കുന്നു മുടി ഇന്നാപിടിച്ചോന്നും പറഞ്ഞു-അപ്പം ഒരിത്തിരി അനുവമ്പം (അനുകമ്പ) തോന്നാതിരിക്കുവോന്നെ മനച്ചേ രല്ലേ അമ്മച്ചി കൊച്ചും ചാടിവീണു ചീററിക്കൊണ്ടു."

അ—"എന്നിട്ടു."

ആ—"എനിട്ടു ഞങ്ങളു അവനെ എടുത്തും പിടിച്ചും കൈ ഒരു വിതം ചംക്രുരിക്കൊണ്ടുവന്നു തേഹത്തെ മുറിവെല്ലാം വെച്ചുകെട്ടി. അമ്മിണി തൊന്തം ആങ്ങളെപ്പോലെ ഉണ്ണാതെം ഒറങ്ങാതെം ചിത്രൂഴിച്ചോണ്ടിരുന്നു. അങ്ങനെ ഇരിക്കമ്പം ഒരു തോതം ചാത്രി-എന്റെ അമ്മച്ചീ-അയ്യോ!" (ആശാൻ ഒന്നു ഞെട്ടി വിറച്ചു കൊണ്ടു ചുററു പാടും നോക്കിത്തുടങ്ങി) "എനിക്കു തന്നെ പേടിയാകുണു."

അ—"പാറ ആശാനെ ഇപ്പം പകലല്ലേ? പിന്നെ എന്തെ ന്നേ പേടിക്കാനിരിക്കണു?"

ആ—"എന്റെ അമ്മച്ചീ-പേരുപറയാൻമേല" (ആ

ശാൻ ഭയവിഹ്വലനായി വീണ്ടും പൂർവോപരി വിറച്ചുതുടങ്ങി.)

അ—"ഒന്നുമില്ലാശാനെ നമ്മുടെ അടുക്കൽ ഒരു പൂതോം വരിയേലന്നേ-ത്തുങ്ങപ്പെട്ട രൂപം ഇവിടെ ഇരിക്കമ്പഴോ?"

ആ—"എന്നാലും ഞാൻ പേരു പറയേല—ഒട്ടപാതിരാത്രി ആയപ്പം ഒണ്ടുപിത്തിപൊളന്നു ഒരാള് പൊറത്തേക്കൊരു ചാട്ടം. ഒരു കൊന്നത്തേങ്ങോളം പൊക്കം ഒണ്ടു്. കറത്തു കറത്തു അങ്ങനെ കരിക്കൊള്ളി പോലെ ഇരിക്കണു. ആ നോട്ടോം കണ്ണും മൂക്കും—എല്ലാം—നമ്മടെ—പാപ്പച്ചൻെറതു പോലെ തന്നെ— അമ്മിണി ഒന്നേ നോക്കിയൊള്ളു. ഒടനേ അപ്പച്ചനേ തൂക്കി എടുത്തോണ്ടു പോണെ കണ്ടു പാവം, പെങ്കൊലമല്ലേ. പോതംകെട്ടങ്ങു വീണും പോയി."

അന്നമ്മ—"എൻെറ തമ്പുരാനെ അവൻെറ തലേ-തീ-തീവീ...."

ആശാൻ—"ഇപ്പം തമ്പുരാൻ പിന്നെ പിന്നെയാണു അമ്മച്ചീ. അപ്പഴപ്പം വേണെങ്കി അവനോൻ നോക്കണം."

അന്നമ്മ—"എനിക്കൊന്നും നോക്കണ്ട. ഇവിടെ ഒള്ളോരെ വിളിച്ചു ആശാൻ തന്നെ പറ. ഇനിക്കൊന്നും കാണകേംവേണ്ട, കേക്കകേംവേണ്ട."

അന്നമ്മയുടെ പ്രലപനമദ്ധ്യത്തിൽ കൊക്കരയുടെ കുടിലനയനങ്ങളിൽ നിന്നും രണ്ടു മൂന്നു കപടകണങ്ങൾ നിലംപതിച്ചു. ആ പൈശാചിക ഹൃദയത്തിൽ തിങ്ങി നിന്നിരുന്ന വിഷം ദ്രാവകരൂപത്തിൽ നാസാരന്ധ്രങ്ങളിൽകൂടി കവിഞ്ഞു പ്രവഹിച്ചതിനെ അയാൾ തൻെറ മനോനൈർമ്മല്യത്തിനു ബാഹ്യലക്ഷ്യമായി പിഴിഞ്ഞു ദൂരത്തെറിപ്പിച്ചു. കടശി ഒരു ദീർഘനിശ്വാസനത്തോടു കൂടി "ഇനി—എന്തിനമ്മച്ചീ, പറഞ്ഞിട്ടു പലമെന്തു്? എങ്കിലും ഇതൊക്കെ തത്യം പോലെ അറിഞ്ഞിട്ടും—അച്ചൻ (തരകനെ ഉദ്ദേശിച്ചു) കണ്ണും അടച്ചിരിക്കണല്ലോന്നോത്തിട്ടാണെനിക്കു്."

അന്നമ്മ-"ചെയ്തവരൊക്കെ അനുപവിക്കുമാശാനെ-എന്നിട്ടു അവൻ എല്ലാരോടും പറേണെ അമ്മിണിക്കൊച്ചു അവൻെറ അടുത്തു കെട്ടുംകെട്ടീരും കൈപ്പെറഞ്ഞോണ്ടുചെന്നെന്നും ഒത്തിരി നിപ്പ്ന്തിച്ചിട്ടും അപ്പച്ചൻ തമ്മതിക്കാഞ്ഞപ്പം അവനെ കൊല്ലാൻ തൊടങ്ങി എന്നും അന്നേരം ഒരാള് പെട്ടെന്നു വന്നു അവനെ കൊല്ലാൻ തുടങ്ങിയ ആളെ വെട്ടി വീഴ്ത്തീട്ടു അവനെഎടുത്തുകൊണ്ടു രക്ഷപ്പെട്ടതിന്നുമാണല്ലൊ."

ആശാൻ—"അതു പിന്നെ മറേറപ്പാട്ട പറയുവോ—ആ ഞാം മുഴവൻ പറഞ്ഞില്ലല്ലോ. അവൻ വെട്ടും കുത്തും ഏററ ഊൎദ്ധ്വശ്വാസം വലിച്ചു കിടന്നപ്പഴം പണ്ടത്തേപ്പോലെ കണ്ടങ്ങലാട്ടം തൊടങ്ങി. അതല്ലേ അച്ചൻ വന്നപ്പം കലി കൊണ്ടു പെണ്ണു പറഞ്ഞ കേട്ടില്ലേ. നീതി നടക്കാത്ത കാലാണമ്മച്ചീ ഇതു്. അല്ലെങ്കി പച്ചക്ക കുത്തികൊന്നേച്ചു അവൻ ഇപ്പം ഞെളിഞ്ഞു നടക്കുവോ-പോയതാക്ക്?ചേഴം പേക്കു്—"

ആശാൻെറ അനുശോചന വചനങ്ങൾ അന്നമ്മയുടെ വ്രണപ്പെട്ട ഹൃദയത്തെ വീണ്ടും ഭേദിച്ചു. ആ വൃദ്ധ തൻെറ ഉടുപുടവയുടെ പുശ്ചം കൊണ്ടു മുഖത്തെ മറച്ചിരുന്നു വീണ്ടും കരഞ്ഞു തുടങ്ങി.

ആശാൻ—"ആട്ടെ. ആശാൻ പറേണെകേട്ടോ അമ്മച്ചീ, ഇന്നി ഒത്തിരി കരഞ്ഞ കൊണ്ടു പലമെന്തെന്നേ? വന്നാ പിന്നെ വന്നേനു ചേഴം നോക്കണം. അതല്ലേ വേണ്ടതു്?"

അ—"ഇനി എന്തു ചെയ്യാനാണാശാനെ?"

ആ—"നേരെ ചെന്നു മണ്ടവത്തും വാതുക്കൽ പോതിപ്പിക്കണം. പോയി തുങ്ങട്ടെന്നേ നമ്മക്കെന്തു ചേതം?"

അ—"പകരം ചോദിക്കുന്നതു തൈവം. നമ്മൾ അവിടത്തെ തിരുച്ചിത്തത്തിനു കീഴ്പ്പെട്ടു നടക്കേണ്ടവരാണു്."

ആ—(അന്നമ്മയുടെ താതപികോപദേശത്തിൽ ഈൎഷ്യയോടു കൂടി) "ഈ തൈവീകോം ഓത്തോണ്ടിരുന്നാലാണു് കെതിപിടിക്കാത്തതു്."

അ—"അതു കൊണ്ടു വരുന്ന കെതിയൊക്കെ മതിയാശാനെ. നമ്മുടെ കൎത്താവു പടിപ്പിക്കണെ അങ്ങനെയല്ലേ."

ആ—"അതു അമ്മച്ചിക്കു മനസ്സിലാകാഞ്ഞിട്ടാണു്. കുററം ചെയ്ത ഒരുവനെ ഒളിക്കുന്നതും തോഷമാണു്. അവനു കുററത്തിനു തക്ക ചിക്ഷ കൊടുക്കേണ്ടതു് തൈവമാണെങ്കിൽ തൈവത്തിനു പകരം ലോകത്തിലുള്ള അതികാരികളാണു സൎക്കാരുകാരും. സത്യാവസ്ഥ എല്ലാം അവിടെപോതിപ്പിക്കണം."

അ—"അവൻ തൂങ്ങിയാലും എൻെറ പാപ്പച്ചൻ ഇനി എണീച്ചു വരുവോ ആശാനെ, വല്ലോണോം ഇനിയുള്ള മൂന്നേമുക്കാനാഴിക കഴിച്ചു കൂട്ടീട്ടു ഞങ്ങൾക്കു കുഴീലോട്ടു പോയാമതിയെന്നേയുള്ളു."

ആശാൻ—"എൻെറ അമ്മച്ചീ, നിങ്ങളവനെ അറിയേല. കരുന്നിലെ തല തെറിച്ച ചെറുക്കനൊണവൻ. അവ

നെൻെറ കൂട്ടത്തി പടിക്കമ്പഴേ കുരു കുരുത്തം കെട്ടതാണ്. അവൻെറ ലാക്ക അമ്മച്ചിക്ക പോയില്ല. അവൻ മഹനേതെന്നറിയാവോ. പാപ്പച്ചനെ കാച്ചീം വച്ചു അമ്മിണിയേ തട്ടിയാമുറിഞ്ഞുപ്പള്ളിലേം കോയിക്കലേം മുഴുവനൊതുക്കാം. അതാണവൻെറ ലാക്ക."

അന്നമ്മ നരകം കണ്ട വിശ്രുദ്ധയേപ്പോലേ അന്ധാളിച്ചു മിഴിച്ചു നോക്കി അല്പനേരമിരുന്നു. ആശാൻെറ വാദമുഖം ഏതു മാർഗ്ഗത്തിൽ തിരിയുന്നു എന്നും അതിൻെറ യാഥാർത്ഥ്യം എത്രമാത്രം സാധുവായി പരിണമിച്ചേക്കാമെന്നും ആ ശുദ്ധഗതിക്കാരിയുടെ മനോദർപ്പണത്തിൽ ബാലരവി പോലെ ഉദയം ചെയ്തു. ആ സംഭവം അവരുടെ ഹൃദയനിഷ്പക്ഷതയേ ശിഥിലീകരിച്ചു യഥാസ്ഥാനത്തിൽ കൊക്കരാനിർമ്മിതമായ പ്രതികാരഖഡ്ഗത്തിൻെറ സ്ഥൂലരേഖയെ ലേപനം ചെയ്തു. ദീർഘകാലമായി കുടുംബമൈത്രിയിൽ കഴിഞ്ഞുകൂടുന്ന കോയിക്കലെ ഒരു സന്തതി, പ്രത്യേകിച്ചും സ്വപുത്രനെപ്പോലെ സ്നേഹവാത്സല്യാദികളോടു കൂടി താലോലിച്ചു പോന്ന ഒരു വിഷസർപ്പം, സ്വജീവാവലംബമായിരുന്ന ചെറുതരുവിനെ സാഹരിച്ചു കഴിഞ്ഞിട്ടും സംതൃപ്തനാകാതെ അമൂല്യമായ തൻെറ സ്വത്തുക്കളെ അപഹരിച്ചടക്കുന്നതിനായി വീണ്ടും കൗടില്യങ്ങൾ നിർദ്ദേശിക്കുന്നു എന്നുള്ള ആശാൻെറ സൂചനയും തൻെറ പ്രേമഭാജനമായ പുത്രൻെറ നിര്യാണാനന്തരം സ്വവംശവർദ്ധനയ്ക്കു അടുത്ത അവകാശിയായുള്ള അമ്മിണിയെ ക്ഷുദ്രകർമ്മത്താൽത്തന്നെയും അവൻ സ്വാധീനമാക്കിയേക്കുമെന്നും അതിനും സാധിച്ചില്ലെങ്കിൽ പാപ്പച്ചനോടു ചെയ്ത പ്രതികാരകർമ്മം തന്നെ ആ ദുർമ്മദൻ അവളോടും പ്രവർത്തിക്കുന്നതിനു മടിക്കയില്ലെന്നുമുള്ള ആ വൃദ്ധബുദ്ധിയുടെ ക്ഷണോൽഭൂതമായ ഉണർവ്വും പ്രതികാരനിശ്ചയങ്ങളും യഥാർത്ഥമായവയല്ലെങ്കിലും ഏതാണ്ടൊരു തീർച്ചനിശ്ചയങ്ങൾ ആ സാധുവിൻെറ ഹൃദയത്തിൽ സ്ഥലം പിടിപ്പിച്ചു. എങ്കിലും പ്രസ്തുത മനോവിഭ്രമണത്തിനിടയിൽ, അന്നമ്മയുടെ പ്രതികാരവിഹീനമായ സ്വാഭാവിക മനോഗതിയും അഭിനവനിർമ്മിതമായ ശത്രുവിദ്വേഷവും തമ്മിൽ ഒരു ചെറു സമരം ആഭ്യന്തരനടനം ചെയ്യുന്നതിനിടയിൽ "ഉള്ളതോ ആശാനേ, അവൻ അങ്ങനെ പറഞ്ഞോ?" എന്നു മിക്കവാറും വിജയീകൃതമായ വൈരവിദ്വേഷശക്തികളുടെ സ്ഥിരപ്രതിഷ്ഠാപനത്തിനു

ഒരു ആലംബസ്തംഭമാരാഞ്ഞുകൊണ്ടു് അത്യാശയോടെ ചോദ്യം ചെയ്തു.

ആശാൻ—"കൊള്ളാം—അമ്മച്ചിക്കുപുത്തിയില്ലേ. ഒന്നാലോചിച്ചു നോക്കണം. അമ്മിണിയുടെ പൊറകേ അലട്ടിക്കൊണ്ടു നടക്കുന്നതും, അതിനിടയിൽ പാപ്പച്ചനെ കൊന്നതും—എല്ലാം കൂടെ ഒന്നാലോചിച്ചു നോക്കണം. അമ്മച്ചിയേപ്പോലെ ഒള്ള ശുത്തകെതിക്കാക്ക് ഈ കൂട്ടരുടെ പുത്തി തെരിയേല. ആശാനിതൊക്കെ ലോകത്തെറങ്ങി കൊറെ എല്ലാം കണ്ടതാണു്. അതുകൊണ്ടല്ലേ ഉശിരും വേണ്ട ഒടലും ദേവണ്ടെന്നും വച്ചു തന്ന്യതിക്കാൻ പടിച്ചുകളയാമെന്നു വച്ചതു്."

അന്നമ്മ വിങ്ങിപ്പൊട്ടിക്കരഞ്ഞുതുടങ്ങി. തന്റെ വാത്സല്യപുത്രന്റെ മരണവൃത്താന്തത്തെക്കാൾ ആ പ്രേമവല്ലി പൈശാചികരൂപത്തിൽ പ്രത്യക്ഷപ്പെട്ടു എന്നുള്ള സ്മരണ കുടിലനായ കൊക്കരയുടെ പ്രസംഗങ്ങളാൽ അവരുടെ പുണ്യഹൃദയത്തിൽ ആവർത്തിതമായപ്പോൾ ആ ജനനീമാനസം തകർന്നു അശ്രുരൂപമായി പ്രവഹിച്ചുതുടങ്ങി—"എന്റെ—ആ—ആശാനെ—എന്റെ പാപ്പച്ചൻ-അയ്യോ ആ മാലാഖാകുഞ്ഞിനോടു ഈ-ഈ-കട്ടംകൈചെയ്ത—ആ—അവൻ"—അവർ തന്റെ ശാപവചനത്തെ പൂർത്തിയാക്കാതെ തന്നെ ഉപസംഹരിച്ചു.

ആശാൻ— "തിന്നചോറിന്റെ രുചിയോർത്തു് ഹൃദയത്തിലൊതുങ്ങാഞ്ഞിട്ടു പറഞ്ഞുപോയതാണമ്മച്ചീ. എവനെന്തെന്നേ. അപ്പച്ചൻ കൊന്നാലെന്നാ തിന്നാലെന്നാ എവനെന്തു ചേതം. നാളെ ഒരു കാലത്തു അവനിവിടം അടച്ചു വാഴമ്പം പഴേ ആശാൻ വല്ലപ്പഴും വന്നാ അവനും തരും നാഴിവെള്ളം. പിന്നെ ഇവനു് എന്നാ. എങ്കിലും തുക്കം തഹിക്കാഞ്ഞിട്ടു പറഞ്ഞുപോയി. ഇവനിവന്റെ കാര്യം ഞാനിതാ പോണു" (ആശാൻ എഴുന്നേററു യാത്രയായി.)

അന്നമ്മ—"അല്ല ആശാൻ പോകയാണോ? അടുക്കളേച്ചെന്നു വല്ലോം കുടിച്ചോണ്ടു പോ, നേരമിത്രേം ആയല്ലൊ".

ആശാൻ—"ഇവനൊന്നും ഇപ്പം വേണ്ട. ചേഴംപേരു വല്ലോം പറഞ്ഞാപ്പറഞ്ഞെന്നു തോന്നും. ആശാനു അവരും വേണ്ടപ്പെട്ടോരു തന്നെ. ഇവനു കോയിക്കക്കാരോടു പകയൊന്നുമൊണ്ടായിട്ടല്ല".

അന്നമ്മ—"വന്നേ ആശാനേ—ഞാൻ വിളിക്കാം ആശാൻ കാര്യം കൈക്കെ പറഞ്ഞോണം".

ആശാൻ—"ഇവനെന്തു കാര്യം പറേണെന്നേ. ഇവന കാര്യം ഒള്ളോരു വല്ലോരും ആയിരുന്നെങ്കി ഇപ്പം കാണാരുന്ന കഴവേക്കെടന്നോണ്ടു ഉഴഞ്ഞാലാടുണെ". എന്നെല്ലാം പറഞ്ഞു കൊണ്ടു കൊക്കരെയാശാൻ വീണ്ടും ആസനസ്ഥനായി. വൃദ്ധ അവിടെ നിന്നും സാവധാനത്തിൽ എഴുന്നേററു പടിഞ്ഞാറേ നെടും തളത്തിലേക്കു നടന്നു. "കേട്ടോ, പിന്ന്യേ, ഇത്തററം ഒന്നു വന്നിട്ടു പോണേ"- എന്നു സ്വ ഭർത്താവിനോടായി ഒരു ഭ്യത്ഥനയോടുകൂടി അവൾ വീണ്ടും പൂർവസ്ഥാനത്തേക്കു തന്നെ നീങ്ങി.

പ്രഹർഷപ്രവൎത്തനങ്ങൾക്കു ഒട്ടു കാലമായി അജ്ഞാതമായിരുന്ന ആ വൃദ്ധവദനം അപ്പോഴും ഇരുളടഞ്ഞുള്ള അംബര വീഥിപോലെ നിഷ്പ്രഭമെങ്കിലും വിശാലമായി വിളങ്ങി. ചോതോവികാരപരമ്പരകൾക്കു സദാപി വിധേയമായിരുന്ന ആ തപ്തഹൃദയം സ്വപുത്രനാശാനന്തരം ഏകാന്തവാസത്തിൽ സർവ്വത്ര പ്രതിപത്തി പ്രകടിപ്പിച്ചു വന്നിരുന്നതു് ലോകദൃഷ്ടിയിൽ തന്റെ ഗൌരവപ്രകൃതത്തിനു് ലോപംവരാതെ തന്നെ കരഞ്ഞു കരൾ തണുപ്പിച്ചു കൊള്ളുവാനായിരുന്നു. ശംകുരിൽ വച്ചുണ്ടായ ബാധോപദ്രവദർശനാനന്തരം തരകന്റെ മനോവ്യഥകൾ ഒന്നിനൊന്നു വർദ്ധിച്ചു. ആ നിഷ്കന്മഷഹൃദയന സ്വകുലബീജമായ അമ്മിണിയോടു സ്വാഭാവികമായുണ്ടായിരുന്ന ബഹുമാനവാത്സല്യങ്ങൾ ക്രമേണ പുഷ്ടിപ്പെട്ടും ദുശങ്കാശകലങ്ങൾ ക്ഷയോൻമുഖമായി കാലഗതിയിൽ അന്തരിച്ചും വന്നിരുന്നു. അല്പകലഹാനന്തരമുള്ള പുനരൈക്യം സുദൃഢമൈത്രിയിൽ പൎയ്യവസാനിക്കുക സ്നേഹശാസ്ത്രതത്വങ്ങളിലെ ഒരു സ്ഥാപിതമായ പ്രമാണമാണല്ലോ. അമ്മിണിയുടെ അബലാസ്വാതന്ത്ര്യത്തെ കവിഞ്ഞുള്ള സ്വേച്ഛാവിഹാരങ്ങളും ഗ്രന്ഥതരമായ യോഗീമൈത്രിയും സാർവ്വത്രികമായ ലോകാപവാദവും, എല്ലാം തരകന്റെ പൈതൃകഹൃദയത്തിൽ അവളെപ്പററി ഒരു അവജ്ഞയോ,അനിഷേദ്ധ്യമായ നീരസമോ ഉളവാക്കിയെങ്കിൽ അവയെല്ലാം ആ സുകുമാരശരീരിണിയുടെ ഗുണപൌഷ്കല്യ കിരണങ്ങളായി പകർന്നു കഴിഞ്ഞു. തന്റെ സ്നേഹസന്താനത്തെപ്പററിതാൻ അന്യഥാ ശങ്കിച്ചുപോയതിനെപ്പററി വൃദ്ധൻ ചിലപ്പോഴെല്ലാം സ്വയം വിലപിച്ചും തുടങ്ങി.

വൃദ്ധന്റെ ഈ മാനസാന്തരസുമുഹൂൎത്തത്തിൽ സൌഭാഗ്യസ്വയംവരം കൊണ്ടാടുവാൻ വേറൊരു മനുഷ്യപ്രാണി

യും അന്നു ലോകത്തിൽ ജീവിച്ചിരുന്നു്. അതു നമ്മുടെ കൊക്കരആശാൻ തന്നെ ആയിരുന്നു. അതിനു വേറെയും കാരണമില്ലെന്നില്ല. "ഭൂരിപക്ഷ"മാണല്ലോ ഇന്നത്തെ ലോകത്തിലെ വിജയാംശം. അന്നും ഈ നിരർത്ഥതത്വത്തിനു ഏതാണ്ടൊരു വിലയെല്ലാമുണ്ടായിരുന്നു. "അങ്ങാടിയിൽ ചെന്നൊരു കന്നിനെക്കൊണ്ടിങ്ങോട്ടു പോരുന്നവണിക്കിനേത്താൻ-വഞ്ചിക്കുവാനായ് ചിലരൊത്തുകൂടി തഞ്ചത്തിൽ നിന്നു്" ആപണ്ടുപണ്ടേക്കാലത്തിലും ജനപ്രവാദത്തിനു അനിഷേദ്ധ്യമായ ഒരു വില സ്വയം ഉണ്ടായിരുന്നു. കാഞ്ഞിരത്താനത്തെ യോഗിയുടെ ദിവ്യശക്തികളേയും അമിതമാഹാത്മ്യങ്ങളേയും പററി കററിക്കാട്ടുകാർ കൂടി മന്ത്രിച്ചു തുടങ്ങിയപ്പോൾ ശ്രവണബഹുലതയാൽ തരകന്റെ കാതുകൾകൂടി തഴമ്പിച്ചു അദ്ദേഹത്തിന്റെ വൃദ്ധഹൃദയത്തിലും ചില ഭാവഭേദങ്ങളെല്ലാം വരുത്തിക്കൂട്ടി. ഈ അഭിപ്രായവ്യതിയാനം കൊക്കരയുടെ സൌഭാഗ്യനക്ഷത്രത്തേയും താല്ക്കാലികമായി പ്രകാശിപ്പിച്ചു എന്നു പറഞ്ഞാൽ കഴിഞ്ഞല്ലോ.

പൂർവഘട്ടത്തിൽ തന്റെ നെടുവടി പ്രഹരത്തിൽ പ്രാണഭീതിയോടുകൂടിപടിപ്പുരചാടിയ ആശാനെ തരകൻ പിന്നീടു ആദ്യമായിക്കാണുന്നതു് അന്നാണു്. തരകന്റെ ശുഷ്ക്കജടം പുറത്തുകണ്ട മാത്രയിൽ ആശാൻ മറുവശത്തുള്ള ഭിത്തിക്കുപുറകിൽ മറഞ്ഞു. പാപ്പച്ചന്റെ മരണവൃത്താന്തത്തെപ്പററിയുള്ള പുതിയ രഹസ്യവും അമ്മണിയോടു ആ ഇടയുണ്ടായിത്തുടങ്ങിയിട്ടുള്ള അമിതവാത്സല്യവും തരകന്റെ മനഃസ്ഥിതിയേ അല്പമൊന്നു രൂപാന്തരപ്പെടുത്തിയിരിക്കാമെന്നുള്ള ധൈര്യമാണു കൊക്കരയെ തൽസ്ഥാനത്തേക്കു ആനയിച്ചതെങ്കിലും,ആ രൌദ്രപ്രഭാപുഞ്ജത്തിനു അഭിമുഖമായി നിലകൊള്ളുന്നതിനുആശാനും തല്ക്കാലം ധൈര്യപ്പെട്ടില്ല. മിന്നൽപ്പിണർപോലെ ഒരാൾ ഭിത്തിക്കു പുറകിൽ മറയുന്നതു കണ്ടു് "ആരെടാ അതു്?" എന്നുണ്ടായ ക്ഷീണതരമെങ്കിലും ഇടിരവസദൃശമായ സിംഹഗർജ്ജനത്തിനു "കേട്ടോ കേട്ടോ വയത്തുചെന്നപ്പം കണ്ണു പൊറകില്ലോ, അവനോന്റെ ആളുകളെ കണ്ടാലും തിരിയില്ലേ—അല്ല ആശാനിവിടെ വന്നിട്ടും ഇപ്പം എത്രനാളായി" എന്നുഅന്നമ്മതന്നെ സമാധാനം പറയേണ്ടിവന്നതും പൂർവ്വവൈരം വല്ലതും അവശേഷിക്കുന്നോ എന്നുള്ള ആശാന്റെ ആശങ്കകൊണ്ടു മാത്രമായിരുന്നു.

"ഒളിച്ചു കളിക്കാനും മററും നിൻെറ മച്ചമ്പിമാരാരും ഇവിടില്ല. (ഭിത്തിക്കുമറഞ്ഞു നിന്നു നോക്കുന്നതുകണ്ടു്) മുഖം കാണിക്കാൻ ഇവിടെ രാജപാദവിയും കിട്ടീട്ടില്ല. നേരേ നിന്നു വന്നകാൎയ്യമെന്തെന്നു പറയാം" എന്നു ആശാനോടായിപ്പറഞ്ഞിട്ടു് "വല്ലടത്തും ഇരുന്നു പൊറുക്കാമെന്നു വച്ചാലും കാരണോത്തി അനുവദിക്കൂല്ല. എണീച്ചു നിക്കാമ്മേലെങ്കിലും അവളു വിളിക്കിണടത്തു 'എറാൻ' പോടാൻ നിക്കണം ഞാൻ. എന്തിനാ വല്യമ്മേ വിളിച്ചതു" എന്നിങ്ങനെ സ്വകളത്രത്തോടായി ആ വൃദ്ധവ്യഥയിലും തരകൻ പ്രേമകലഹം പുലമ്പിപ്പോയി.

"ഇവിടെ ആരും വായും പൊത്തി എറാൻ പോടണ്ട. മനക്ഷേരുകേറി വക്കാണിക്കണേ നോക്കണേ. ഈ വക്കാണം ഒക്കെ വേണ്ടപ്പെട്ടെടത്തെങ്ങാനാരുന്നെങ്കി ആണുങ്ങക്കു ചേന്ന ഉശിരെന്നു കരക്കാരെങ്കിലും പറഞ്ഞേനേ."

"ഹൊ — മുശേട്ടേ, ആണുങ്ങൾക്കു ചേരാത്തഉശിരെന്തൊന്നാണു് മറിഞ്ഞപ്പുള്ളിത്തരകൻ ചെയ്തതു് (തരകൻെറ ആട്ടിൻെറ ശക്തിയിൽ പെട്ടു വൃദ്ധ മറുവശത്തേക്കു പറക്കുവാൻ തുടങ്ങുന്നു എന്നു കണ്ടു) ആട്ടെ വല്യമ്മച്ചി കലഹിച്ചു പോവാതെ ഇങ്ങുവന്നു—ഒന്നു ചവക്കാനെടുത്തു തന്നിട്ടു—വെട്ടുവെട്ടപ്പിനെ കാൎയ്യം പറഞ്ഞു വിടണം—അപ്പം കേക്കാം കാൎയ്യം."

അന്നമ്മ—"ഈ വെളുത്തപ്പുഴേ ആട്ടുകൊള്ളുണതിനു ഞാനെന്തു ദോഷം പെഴച്ചോ എൻെറ തമ്പുരാനേ."

തരകൻ - "എൻെറ അമ്മച്ചി കലഹിക്കാതെ ഇങ്ങു വന്നിരുന്നേ. ഞാനൊന്നു കേക്കട്ടെ. ആണുങ്ങക്കു ചേരാത്ത ഉശിരു ഇവൻ പ്രവത്തിച്ചതെന്താന്നൊന്നു പറഞ്ഞുതന്നാട്ടെ." (പിടിച്ചിരുത്തുന്നു.)

അന്നമ്മ—"മനക്ഷേനു വയത്തുചെന്നപ്പം പ്രാന്തു പിടിച്ചോ. നോക്കണേ മുതുക്രുത്തു കളിക്കണെ. ഞാനിവിടെഎങ്ങാം നിന്നോളാം."

തരകൻ—"ആ—അതൊന്നുപറഞ്ഞേ-ആ ആണുങ്ങക്കു ചേരാത്ത ഉശിരു—അതെന്നതാണു ഞാനും ഒന്നറിയട്ടെ."

അന്നമ്മ—"അതിപ്പം— എന്നതാ— ഞാമ്പറേണോ. കരക്കാരു പറേണെ കേക്കാമ്മേലേ. കണ്ണീട്ടു കത്തിയാലും മിണ്ടാതെ ഇരുന്നാപ്പിന്നെ അവരു പറേണേനാണോ,"

തരകൻ— (പ്രേയസിയുടെ ആന്തരാത്ഥമെന്തെന്നു മനസ്സിലായപ്പോഠം തരകനു സ്വപുത്രനെപ്പററിയുള്ള സ്മരണ പൊടുന്നനവെ ഹൃദയോൽഭൂതമാകുകയാൽ അയാളുടെ മുഖം വരണ്ടു പ്രസരിപ്പു കുറഞ്ഞു് ദേഹമാസകലം തന്നെ വാടിത്തളർന്നു) "വലത്തു കന്നത്തടിച്ചാൽ ഇടത്തു വശവും കാണിച്ചുകൊടുക്കണമെന്നല്ലേ കത്താവു ഉപദേശിക്കുന്നതു്. ഈ ഏഴപതുംചെന്ന കെഴവച്ചാക്കോ ഇനി ഉശിരും ആണത്തവും ഏല്ലാം."

അന്നമ്മ—"ഇവിടെ വേദവാക്യോം പറഞ്ഞോണ്ടിരുന്നോണ്ടാമതി, ഇന്നി തൊന്തം കൊലത്തിപ്പെട്ട ഒരു കുഞ്ഞൊള്ളതിനേം ഈ കെളവനേം കെളവീനേം തല്ലിക്കൊന്നു കുഴിച്ചുമൂടിയേച്ചു അവനിവിടെ അടച്ചുവാഴാൻ വരുമ്പം കാണാം."

തരകൻ—(രോഷാകുലനായി) "ഏന്തെടീ—അവനിവിടെ എന്തു കാര്യം അടച്ചുവാഴാനും കൂടിപ്പൊറുക്കാനും ഒക്കെ."

അ—"കാണാം, കാണാം. കാണാൻപോണ പൂരംഇപ്പം പറഞ്ഞു കേപ്പിക്കണോ. ഇനി ഏന്തെല്ലാം കണ്ടാ ഉശിരെടുക്കും എൻെറ മുത്തിയമ്മേ". (അവർ കരഞ്ഞു തുടങ്ങി)

ത—"എന്തു്? കോയിക്കലേ ആ, ആ മരപ്പട്ടിക്കു ഇനി എൻെറ അനന്തരാവകാശമോ. ഇതാരു പറഞ്ഞെടീ മൂധേവീ."

അ—"പിന്നെയേ, കേട്ടോ ഈയൊള്ളോരു വല്ലപാടും നല്ലവാക്കു കേട്ടെങ്കിലും ഉശിരെടുത്തോട്ടെ. മൂധേവീന്നും മററും വിളിക്കണതി പ്രാഞ്ചി നടക്കണെ മുത്തിയേയോ. മരപ്പട്ടീം പാറയാത്തനും ഒക്കെ ഇനി തൊന്തം കൊക്കിനു കത്തിവക്കുമ്പം കാണാം. ആശാമ്പറഞ്ഞ കേട്ടില്ലേ."

തരകൻ രോഷവിദ്വേഷങ്ങളാൽ വിറ തുള്ളിത്തുടങ്ങി. "ആരെടാ നീ എന്തു പവ്വോം കൊണ്ടിനു വന്നു?"

ആശാൻ അടുത്തുള്ള ഭിത്തിയുടെ മറവിൽ നിന്നു സുദീർഘമായ തൻെറ കണ്ഠത്തെ ഒന്നുയർത്തി കണ്ണു മിഴിച്ചതല്ലാതെ സമാധാനമൊന്നും പറഞ്ഞില്ല.

ത—"എടാ! നിൻെറ കൊഴഞ്ഞാട്ടമൊന്നും ഇവിടെ കാണണ്ട. നിനക്കിക്കഥ എവിടെനിന്നും കിട്ടി. നിന്നോടാരു പറഞ്ഞു. പറ-ക്ഷണം."

ഈയൽ പോലെ വിറക്കുന്ന സ്വകായഭാരത്തെ ശുഷ്കതരമെങ്കിലും സുദീർഘവും ബലിഷ്ഠവുമായ ആ പിണഞ്ഞു കെട്ടിയ നെട്ടം കാലുകളിൽ താങ്ങി നിലം പററിപ്പോകാതിരിപ്പാൻ

ഭിത്തിയിൽ ഏകാവലംബമായി ചാരി തന്റെ പൂർവാനുഭവ ത്തെ അനുസ്മരിച്ചപ്പോൾ അപ്പോഴും വേണ്ടി വന്നാൽ ചാടി രക്ഷപ്പെടുവാൻ പടിപ്പുര തുറന്നു തന്നെയോ എന്നു ആ സ്ഥാ നത്തേക്കു ഒന്നു നോക്കിയിട്ടു വ്യാകരണ പ്രവീണന്മാൎക്കും സുകര മല്ലാത്ത വിധത്തിൽ പദച്ഛേദം ചെയ്തും അർദ്ധാംശത്തെ വിഴു ങ്ങിയും മൂക്കിയും മൂളിയും ഇങ്ങനെ വിടകൊണ്ടു.

"ഞാൻ—ഒന്നും—പറഞ്ഞില്ല—അമ്മിണി—ചൊല്ലിവി ട്ടു. ഇവിടെ–അട്ടു_ത്തു_പറവാനക്കൊണ്ടു —പറ....".

തരകൻ–"ആരുടെ അടുത്തു എന്തു പറവാനെടാ—യോ ഗിയുടെ കൂടെ പൊറുതി തുടങ്ങിയേ പിന്നെ പഴവെള്ളം മോ ന്താറില്ലേ. തെളിച്ചു പറയെടാ."

"ആശാൻ—അപ്പച്ചൻ —അമ്മിണിക്കൊച്ചിനെ–അല്ല അതെ, ഇന്നീം അമുട്ടുന്നെന്നും—അല്ല അലട്ടുന്നെന്നും—ചംക്രു രിം—ഇവിടോം അവകാശപ്പെടുത്താനാണ്–അവന്റെ ചെ റമോന്നും—അമ്മിണിക്കൊച്ചു വഴിപ്പെട്ടില്ലേ— അവളെക്കൂ ടെ കാച്ചുമെന്നും— ആരാണ്ടോടു പറഞ്ഞെന്നു—ആരാണ്ടു പറ ഞ്ഞെന്നു—ഒരു നായരു—അവിടെ പറഞ്ഞെന്നു അമ്മിണി ക്കൊച്ചു പറഞ്ഞു വിട്ടു. അതിനു......."

ആശാന്റെ പ്രതിപാദനവിഷയം തരകനു ക്ഷണത്തിൽ മനസ്സിലായി. എങ്കിലും ഈ അഭിപ്രായങ്ങളും അഭ്യൎത്ഥനയും കാൎയ്യപടുവായ അമ്മിണിയിൽ നിന്നും വരുന്നു എന്നും കൂടി കേട്ടപ്പോൾ ചുററുപാടുകളുടെ ഗൌരവം തരകനു ഒന്നു കൂടി വിശദമായി മദ്ധ്യാഹ്നം പോലെ പ്രകാശിച്ചു കാണപ്പെട്ടു. അയാൾ നിശ്ശബ്ദനായിരുന്നു. അല്പ നിമിഷം ആലോചി ക്കുന്നതിനിടയിൽ അപ്പച്ചന്റെ വധോദ്ദേശ്യത്തിന്റെയും അമ്മിണീപരിണയപ്രസ്ഥാനത്തിന്റെയും ആന്തരാൎത്ഥം മന സ്സിലാക്കുവാൻ സാധിക്കാഞ്ഞ തന്റെ വൃദ്ധബുദ്ധിയെ ശപിച്ചു എന്നു തന്നെയല്ല അമ്മിണിയുടെ അസാധാരണ ദീർഘദൃ ഷ്ടിയെ അഭിനന്ദിച്ചു ഹൃദ്യമായി ആരാധിക്കുകയും ചെയ്തു.

"ആഹാ, അത്രക്കായോ. കോയിക്കത്തറവാടിനു കൊളം കോരിയിട്ടു" എന്നു ഘോരഗൎജ്ജനം ചെയ്തു കൊണ്ടു തരകൻ തന്റെ നെടുവടിയിൽ താങ്ങി ചാടി എഴുനേററു "ആരെടാ അവിടെ എടാ കിട്ടാ, കോന്തീ, പാടത്തുപോയി പത്തിരുന്നൂറു പറയരെ വിളിക്കട്ടെ. ഉടൻവേണം" എന്നു പറഞ്ഞിട്ടു പറയ

ടെ ആഗമനത്തെ പ്രതീക്ഷിച്ചു അക്ഷമനായി ആ വൃദ്ധൻ ഗൃഹാങ്കണത്തെ അടിയളന്നു തുടങ്ങി.

തരകന്റെ സംഹാരരുദ്രപ്പുറപ്പാടു കണ്ടു അനന്തരഫല മെന്തെന്നു ഊഹിച്ചു അന്നമ്മ വാവിട്ടു നിലവിളിച്ചു കൊണ്ടു തരകന്റെ ഭുജത്തിൽ കടന്നുപിടിച്ചു. "അയ്യൊ, ഇതെന്തെന്നാണീ പറേണെ (ഭൃത്യരോടു) അവിടെ നിക്കിനെടാ പിന്നെപ്പോയാമതി. തമ്പുരാൻ വൈക്കത്തു വന്നു താമസിക്കുന്നെന്നും പട്ടാളം ഒക്കെ ഒണ്ടെന്നും മനക്ഷേരു പറേണെ കേട്ടില്ലേ. നമ്മളും പറേരേം വിളിച്ചോണ്ടു ചെന്നു കോയിക്കെ കൂട്ടക്കൊലചെയ്യാ ഈ എഴുപതാംകാലത്തു കൂട്ടത്തിത്തുങ്ങാമ്പോരാൻ ഞാനില്ല. നമ്മക്കു തങ്കടം പോതിപ്പിക്കാനൊള്ളോരൊണ്ടല്ലൊ. തക്കാരു ന്യായം നടത്തട്ടെന്നേ. നമ്മളിവിടെ ചുമ്മാണ്ടിരിക്കണം."

ആശാൻ—"അയ്യോ, അതൊന്നും വേണ്ടിമ്മക്കു്. പിന്നെ കൊലക്കുററത്തിനു തമാതാനം പറയാൻ വന്നു പിടിച്ചോണ്ടു പോണെ ചേഴംപേരു കണ്ടോണ്ടിരിക്കണതെങ്ങനെ. ഇവിടന്നിങ്ങിരുന്നാട്ടെ. പഴേ കൊക്കരയൊണ്ടല്ലൊ. ഒക്കെ കാര്യം കാര്യംപോലെ നടത്തിക്കൊണ്ടു വരാം. ഇവിടേന്നൊരു കല്പന കിട്ടിയാമതി."

തരകൻ—"അവനെ —ആ നായിന്റെമോനെ അന്നു കയ്യികിട്ടിയപ്പം തട്ടിക്കളഞ്ഞേക്കൂടായിരുന്നോടാ. അപ്പം നീയുമുണ്ടായിരുന്നല്ലൊ പ്രമാണിയായിട്ടു്. ഇപ്പം കാര്യം നടത്താൻ വന്നിരിക്കുന്നു".

ആശാൻ—"അന്നിക്കുത്തു വല്ലതും അറിഞ്ഞോന്നോ. അന്നു ചെല്ലപ്പിള്ളയല്ലാഞ്ഞോ. കൊട്ടത്ത കൈക്കു കടിക്കിണ തരം അന്നാരറിഞ്ഞു. അല്ലേ അന്നു പണിയൊണ്ടാരുന്നല്ലൊ. പിടിച്ചോരു ഞെരി ഞെരിച്ചെങ്കി പിന്നെ ചിമുങ്ങൂല്ലാഞ്ഞു. അതൊക്കെ എന്തിനാ. അന്നു വല്ല പന്തിരിയും കൊണ്ടു പോട്ടെന്നു വെച്ചു ചേഴംപേരു വക്കാണത്തിനു ചാടാതിരുന്നേ മതിയാരുന്നല്ലൊ".

തരകൻ—"ആട്ടെ. എന്നാൽ വേണ്ട, പറയരേം മററും വിളിക്കണ്ട. ഞാൻ തന്നെ ഒന്നു പോയി ചോദിച്ചു കളയാം".

അന്നമ്മ—"നമ്മളിപ്പം ആരോടും ചോദിക്കാനും പിടിക്കാനും ഒന്നിനും പോകണ്ട. ഈ തിണ്ണേലെങ്ങാം കുത്തി ഇരിക്കണം. ആശാനെല്ലാം ചെരിക്കെട്ടും. ആങ്ങോട്ടേപ്പിച്ചേച്ചാ

മതി. എങ്ങനെയെങ്കിലും ആ പെങ്കൊച്ചിനെക്കൂടെ ചുട്ടുതിന്നാതിരുന്നാ മതിയെന്നേ ഇനിക്കൊള്ളൂ. എൻെറ തമ്പുരാനേ".

ആശാൻ—"അതെ അതാണാ ഞാനും പറേണേ. ഇമ്മക്കിമ്മടേ കാര്യം കണ്ടോപ്പോരേന്നേ. മണ്ടവത്തും വാതുക്കലൊള്ളോരേം ആശാനറിയും".

അന്നമ്മയുടെ ശുദ്ധഗതിയും ആശാൻെറ വക്രഗതിയും കൂടി സഹകരിച്ച് എതിരിട്ടപ്പോൾ തരകൻെറ സ്വയശക്തിയും തെല്ലൊന്നു ക്ഷയിച്ച് ആനരദണ്ഡങ്ങളുടെ നിർദ്ദേശങ്ങൾക്കു അടിപെട്ടു. ഏതാനും ദിവസങ്ങളായി മനസ്സിനു നേരിട്ടിരിക്കുന്ന അമിതഭാരത്താൽ ബുദ്ധിതന്നെയും ക്ഷയിച്ച് കാര്യകാരണവിചിന്തനങ്ങൾക്കു പോലും അശക്തനായിത്തീന്നിരിക്കുന്ന തരകൻ വാസ്തവത്തിൽ ചിത്തഭ്രമത്തിനുപോലും അടുത്ത ഭാവിയിൽ അടിപെട്ടേക്കുമോ എന്ന നിലയിൽ എത്തിക്കഴിഞ്ഞിരിക്കയാണെങ്കിലും ആ വക പരമാത്ഥങ്ങളൊന്നും അറിയാത്ത സാധാരണന്മാർ വൃദ്ധൻെറ പ്രകൃത്യാതന്നെയുള്ള മക്കടമുഷ്ടിത്തത്തെ നിരാകരിച്ച് കൊക്കരെയുടെയും വൃദ്ധയായ സ്വപ്രേയസിയുടെയും നിർദ്ദേശങ്ങൾക്കു ഉടനടി തലതാഴ്ത്തിയതു് ഒരസാധാരണ സംഭവമായി വ്യാഖ്യാനിച്ചേക്കാം. ഏതായാലും അന്നു മദ്ധ്യാഹ്നത്തിനു മുമ്പായിത്തന്നെ "ധമ്മദേവകുലദൈവതമാളും മഹാരാജമാന്യരാജശ്രീ വേണാട്ടരശരുടയ പ്രതിപുരുഷനായി ധമ്മാധമ്മനീതിനിഷ്ഠ നടത്തിപ്പുകൾക്കധിപതിയായി കൊല്ലംകൊല കയ്യേററം കാര്യനടത്തിപ്പിനും അധികാരിയായി വടക്കും മുഖം മേലു വിചാരിപ്പുകാരു തിരുമുമ്പു സന്നിധാനത്തുങ്കൽ" എന്നുതുടങ്ങി "....എന്നു സങ്കടം ബോധിപ്പിച്ചു പേരെഴുതി ഒപ്പിട്ട മുറിഞ്ഞപ്പള്ളി കൊച്ചാണ്ടി ചാക്കോത്തരകൻ (ഒപ്പ്)" എന്നവസാനിപ്പിക്കുന്നതും സ്വപുത്രൻെറ മരണവൃത്താന്തങ്ങളും കോയിക്കലപ്പച്ചൻെറ ഘാതകവൃത്തിയെ സാധൂകരിക്കത്തക്ക പല ലക്ഷ്യങ്ങളും അവൻെറ അനന്തരശ്രമങ്ങളും തൻെറ ഭാഗിനേയയായ അമ്മിണിയോടുള്ള പ്രേമപ്രകടനങ്ങളും മററും മററും വിവരിക്കുന്നതുമായ ഒരു ദീർഘഹർജി നാലു വാറോലയുടെ ഇരുപുറവുമെഴുതി മടക്കി ചിത്രപ്പൂട്ടും ഭദ്രക്കെട്ടും കെട്ടി കൊക്കരെണീലാശാനേ ഏൾപ്പിച്ചപ്പോൾ ആ പടുവികടൻ ഒന്നു ഞെളിഞ്ഞു പുളഞ്ഞു.

ശംക്കുരിയിലെ അമ്മിണിയുടെ ബാധോപദ്രവം കഴിഞ്ഞിട്ടു ആഴ്ചവട്ടം ഒന്നു കഴിഞ്ഞു. ഇതിന്നിടയിൽ രസാവഹ

ങ്ങളായ പല വൃത്താന്തശകലങ്ങളും ജനതാമദ്ധ്യത്തിൽ കാട്ടുതീ പോലെ വ്യാപിച്ചു കഴിഞ്ഞു. പാപ്പച്ചന്റെ മരണവൃത്താന്തത്തെപ്പററിയുള്ള പുതിയ രഹസ്യം അപ്പച്ചന്റെ നീചകൃത്യത്തേയും അമ്മിണിയോടുള്ള അനുരാഗബന്ധത്തെയും സംബന്ധിച്ചുള്ള കിംവദന്തികൾ, ശംക്കുരിയിലെ ബാധോപദ്രവം, ആനക്കുഴിയിലെ പ്രേതം, മുതലായവ നാനാജനങ്ങളുടെ ഇടയിലും നിരന്തരസംവാദത്തിനു കോപ്പുണ്ടാക്കി. എന്നാൽ അപ്പച്ചനോ, ഘോരരാക്ഷസിയായ അമ്മിണിയുടെ പൈശാചിക പ്രസ്ഥാനങ്ങളും, അകാലമൃത്യുപെട്ടു പോകുമായിരുന്ന ആ രാത്രിയിലെ തന്റെ അത്ഭുതകരമായ വിമോചനവും രണ്ടും സുഗ്രാഹ്യമല്ലാത്ത പരമരഹസ്യങ്ങളായിരുന്നു. വായുപ്രവേശനത്തിനു തന്നെയും പൊഴുതില്ലായിരുന്ന ആ ഉള്ളറയിൽ നിഷ്പ്രയാസം ആവിർഭവിച്ചു തന്റെ സംഹാരമൂർത്തിയായി പ്രത്യക്ഷപ്പെട്ട യമകിങ്കരനെ നിഗ്രഹിച്ച് ശഷ്പസമാനം തന്നെ തൂക്കിയെടുത്തു സ്വഗൃഹപരിസരങ്ങളിൽ എത്തിച്ചതിന്റെ ശേഷം ഒരക്ഷരം പോലും സംസാരിക്കാതെ അപ്രത്യക്ഷനായ ആ പുരുഷൻ വല്ല ദിവ്യനുമായിരിക്കാമെന്നു തന്നെ നിഷ്കളങ്കഹൃദയനായ ആ യുവാവ് ബുദ്ധിക്ലേശം ചെയ്തു തീരുമാനിച്ചു കഴിഞ്ഞു. എന്നാൽ അടുത്ത ദിവസം തന്നെ അമ്മിണിയുടെ ബാധോപദ്രവവൃത്താന്തവും അവളുടെ പൈശാചിക പ്രോക്തങ്ങളും കർണ്ണാകർണ്ണികയാ ആ യുവാവിന്റെ കാതുകളിലും പതിച്ചപ്പോൾ അയാൾ ഹതചിത്തനായി. അമ്മിണിയോടുകൂടിയുള്ള തന്റെ ചുരുങ്ങിയ ജീവിതഘട്ടത്തിൽ ഗ്രഹിച്ചുപോയ പരമരഹസ്യങ്ങൾ വല്ലതും വെളിക്കു വിടുവാൻ ആ സാധുവിന്റെ പ്രതിജ്ഞാബന്ധം അനുവദിക്കുന്നില്ലെന്നുതന്നെയല്ല നികേതത്തിന്റെ അതിവിപുലമായ ശക്തിയെപ്പററി പൂർണ്ണമായി അറിഞ്ഞിരുന്ന ആ ഭീരുവിനു അതിനു ധൈര്യവുമുണ്ടായില്ല. ദിവസങ്ങൾ ഓരോന്നു കഴിയുംതോറും തന്റെ പരിചിതജനങ്ങളും എന്നുവേണ്ട ആത്മമിത്രങ്ങൾ തന്നെയും അവജ്ഞയോടുകൂടിതന്നെ നിരീക്ഷിക്കുന്നതും സകല ജനങ്ങളും ഒരു ക്രൂരമൃഗത്തെപ്പോലെ തന്റെ സാന്നിദ്ധ്യത്തെ വെറുക്കുന്നതും കണ്ട അപ്പച്ചൻ സ്വവിധിഗതിയെ ശപിച്ചുകൊണ്ടു ഗൃഹാന്തർഭാഗത്തു തന്നെ അഭയമുറപ്പിച്ചു.

ആനക്കുഴിയിലെ ഘാതകനെന്നും, അമ്മിണിയുടെ കാമുകനെന്നുമുള്ള പൊതുജനസംസാരം കർണ്ണശൂലങ്ങൾ പോലെ

ആ സാധുവിനെ വിഷമിപ്പിച്ചു എങ്കിലും തൻെറ നിരപരാധിത്വത്തെ സ്ഥാപിക്കുന്നതിനുള്ള ശ്രമങ്ങൾ കേവലം വിഫലങ്ങളെന്നു കണ്ടു അയാൾ കടശി മൌനമവലംബിക്ക തന്നെ ചെയ്തു. കിംബഹുനാ ഏതാനും ദിവസങ്ങൾക്കുള്ളിൽ പാപ്പച്ചൻെറ ഘാതകൻ കോയിക്കലെപ്പച്ചനെന്നും, അമ്മിണിയെ വശീകരിച്ചു് ശംക്കരി മുറിഞ്ഞപ്പള്ളിത്തറവാടുകളിലെ കുബേരപട്ടം കരസ്ഥമാക്കുവാൻ അവൻ ചെയ്ത വിദ്യയാണിതെന്നുമുള്ള പ്രസ്താവനകൾ വായുമണ്ഡലത്തേ തന്നെയും മലിനമാക്കി, എന്നു തന്നെയല്ല ആബാലവൃദ്ധം ജനങ്ങളുടെ ഹൃദയങ്ങളിലും ശിലാലിഖിതം പോലെ മുദ്രിതങ്ങളുമായി. കൊക്കര പ്രഭൃതികൾ ഇദ്ദിവസങ്ങളിൽ സന്ദർശിക്കാത്ത ഗൃഹങ്ങളോ, കണ്ടു സംസാരിക്കാത്ത ആളുകളോ അശ്രുവർഷം ചൊരിയാത്ത ഗൃഹാങ്കണങ്ങളോ ആ സ്ഥലത്തും അയൽ പ്രദേശങ്ങളിലും ഉണ്ടായിരുന്നില്ല എന്നതു മനുഷ്യസാധാരണമായ ഒരു സംഭവമായി നിങ്ങൾ വ്യാഖ്യാനിക്കുന്നു എങ്കിൽ സമസ്യഷ്ടിസ്നേഹിയായ മിസ്റ്റർ ആശാനോടു കൂടി എൻെറ വായനക്കാരും അനുശോചിച്ചു കൊള്ളുകേ വേണ്ടു.

കോയിക്കലെ കാരണവരായ മാത്തുള്ളമൂപ്പീന്നിന് ഈ വക വൃത്താന്തങ്ങൾ മർമ്മഭേദകങ്ങളായിത്തീർന്നു. വീട്ടിലിരുന്നാലും പുറത്തിറങ്ങിയാലും സ്വപുത്രനെപ്പററിയുള്ള വിവിധവൃത്താന്തങ്ങളല്ലാതെ കേൾപ്പാനില്ലെന്നായി. അപ്പച്ചൻെറ സ്വഭാവപ്രകൃതികളെപ്പററി പൂർണ്ണമായറിഞ്ഞിരുന്ന മൂപ്പീന്നിനു് സ്വപുത്രൻെറ നിരപരാധിത്വത്തിൽ പൂർണ്ണബോദ്ധ്യമുണ്ടായിരുന്നു എങ്കിലും ഇതിലെല്ലാം എന്തോ പരമരഹസ്യങ്ങൾ അന്തർഭവിച്ചിട്ടുണ്ടെന്നു തന്നെ ആ വൃദ്ധൻതീരുമാനിച്ചു. കുഞ്ചൂട്ടിക്കാർ അപ്പച്ചനെ ബന്ധനസ്ഥനാക്കിയതും, അമ്മിണി അവനെ രക്ഷിച്ചതും, സ്വഗൃഹത്തിൽ കൊണ്ടുചെന്നു് സംരക്ഷിച്ചതും, എന്തോ കൃത്രിമശക്തികളുടെ പ്രവർത്തനങ്ങളല്ലേ എന്ന അയാൾ ബലമായി സംശയിച്ചു. തന്നയുമല്ല അമ്മിണിയുടെ ബാധോപദ്രവവും പ്രവചനങ്ങളും ബലവത്തായ ചില സംശയപരമ്പരകളെ ആ വൃദ്ധ ബുദ്ധിയിൽ അങ്കുരിപ്പിക്കയും ചെയ്തു. ഏതായാലും ഒരു അമാനുഷികസത്വം അപ്പച്ചനെ രക്ഷിച്ചു എന്നുള്ളതു് രണ്ടു കൂട്ടരും സമ്മതിക്കുന്ന ഒരു യഥാർത്ഥമാണു്. എന്നാൽ അതു് ആരായിരിക്കാം! അന്നു തൻെറ പുത്രൻ ഹതനായിരുന്നു എങ്കിൽ ഈ അപവാദങ്ങൾ എല്ലാം

കേട്ടുകൊണ്ടു ജീവിക്കേണ്ടിയിരുന്നില്ലല്ലോ എന്ന് അയാൾ ആശിച്ചു.

ശംക്കരിയിലെ അമ്മിണിയുടെ ബാധോപദ്രവം കഴിഞ്ഞിട്ട് ആണ്ടുവട്ടം ഒന്നു കഴിഞ്ഞു എന്നു ഞാൻ പറഞ്ഞല്ലോ. അന്ന് ഒരു ദിവസം പ്രഭാതത്തിൽ മാത്തുള്ളമൂപ്പീന്ന് ചിന്താഭാരത്താൽ വിവശനായി സ്വഗൃഹത്തിൻെറ ദർശനവശത്തുള്ള വരാന്തയിൽ തൂണുംചാരി ഇരിപ്പുപിടിച്ചു. കാരണവരുടെ ഒരു ആത്മമിത്രവും പ്രത്യേകാശ്രിതനുമായ വടക്കേടത്തു മൂത്താരും അടുത്തു തന്നെയുണ്ട്. നാട്ടുരീതി അനുസരിച്ചുള്ള ഒരു വട്ടപ്പലകയിൽ ആസനം ഉറപ്പിച്ചും മുഴംകാലുകളെ മടക്കി ഇരുകരങ്ങളാൽ ബന്ധിച്ചും വാനിറയെയുള്ള താംബൂലത്തെ ഇടവിടാതെ ചവിതചവ്വണം ചെയ്തും സംസാരലഹരിയിലുള്ള ഉന്മത്തതയിൽ സ്ഥാനഭേദം സംഭവിച്ചു പോകാതെ തന്നെ ഒരു വക മേളമാടിയും ഇരിക്കുന്നതിനിടയിൽ മൂത്താരു തൻെറ സഹതാപത്തെ ഇങ്ങനെ അറിയിച്ചു.

"അല്ല, കേട്ടോ മൂത്തമാപ്പിളേ! അങ്ങനെ വിചാരിപ്പാനൊന്നുമില്ല. ഓരോ മനുഷ്യർക്ക് ഓരോ കാലത്തു ഓരോ ശനിദശകൾ ഉണ്ട്. അതനുഭവിച്ചുതന്നെ തീരണം. ഇതെല്ലാം കലിയുടെ വൈഭവമാണ്. ഓരോ ജാതിക്കും ഓരോ മര്യാദകൾ ഇല്ലേ? ഏതു ജാതിയിലെങ്കിലും പെണ്ണുങ്ങളിങ്ങനെ ക്രുത്താടിക്കേട്ടിട്ടുണ്ടോ? ആ പെൺപിള്ള എവിടെല്ലാമാണു ചെന്നു തലയിടുന്നതെന്നും ആരെയെല്ലാമാണു കണ്ണുചുററിക്കുന്നതെന്നും ഒന്നും പറയാനില്ല. ആ അളയിലെ മുനിയുടെ അടുത്തു വിളയാട്ടങ്ങളും മററും കേട്ടിട്ട് ഈയുള്ളവർക്കു തന്നെ ലജ്ജയാകുന്നു."

മാത്തുള്ള—"അവളുടെ ഉത്ഭവം എങ്ങനെയെന്നു മൂത്താരു കേട്ടിട്ടില്ലേ. പിന്നെയെങ്ങനെയാണു മററു വിധത്തിൽ വരുന്നതു്."

മൂത്താരു—"അതേ, അതെ, പടുകരുപ്പു ജനിക്കുന്നതെല്ലാം ഏററമറിഞ്ഞതായിരിപ്പാനേ വകയുള്ളു. പോരെങ്കിൽ അച്ഛനും........"

മാത്തുള്ള—"ആ തിരുമേനി എത്ര സത്യസന്ധനും ധമ്മിഷ്ഠനും ആയിരുന്നു. അല്പം നടപ്പുദോഷം വല്ലതും ഉണ്ടായിരുന്നെങ്കിലും സാധുക്കൾക്കു അവിടന്നു ഒരു വലിയ രക്ഷ തന്നെയായിരുന്നു."

മുത്താ—"പരമാൎത്ഥമാണ്, അതൊന്നും അനുഭവിപ്പാൻ ഇൗയുള്ളവൎക്ക് വിധിയുണ്ടായില്ല എന്നു പറഞ്ഞാൽ കഴിഞ്ഞല്ലോ. ആട്ടെ നമ്മുടെ കൊച്ചനു അവളോടു എന്തോ ചില സ്വകാൎയ്യമൊക്കെയുണ്ടെന്നു ആളുകൾ പറയുന്നതിൽ വല്ലതും പരമാൎത്ഥം കാണുമോ?"

മാത്തു—ഛെയ്! മുത്താര് ഇത്ര ശുദ്ധനോ! അവനെ ഇങ്ങോട്ടു അയക്കാതെ അത്ര ദിവസം അവിടെ താമസിപ്പിച്ചതു തന്നെ അവളുടെ കള്ളലാക്കാണ്. ആ തേവിടിശ്ശി—ആ—അവൾ എന്റെ കുഞ്ഞിനെ കൊല്ലാക്കൊലകൊന്നു് ദുൎമ്മാൎഗ്ഗങ്ങൾക്കു വഴി കാട്ടി അതിനു വഴിപ്പെടുകയില്ലെന്നു കണ്ടപ്പോൾ അപായപ്പെടുത്തുന്നതിനു കൂടി ശ്രമിച്ചു. പക്ഷേ തറവാടിന്റെ നേരുകൊണ്ടു ദൈവം അവനെ രക്ഷിച്ചു. എന്നിട്ടും അവൾക്കു തൃപ്തിയായില്ല. ഇപ്പോഴിതാ എന്തെല്ലാം അപരാധങ്ങളാണ് ആ തെണ്ടിപ്പെണ്ണ്—ആ—പടുകുരുപ്പു—പറഞ്ഞു പരത്തുന്നതു്. സത്യമെല്ലാം ദൈവത്തിനേ അറിയാവൂ. ആ വേശ്യാഗൃഹത്തിൽ നിന്നും രക്ഷപ്പെട്ടതിൽ പിന്നീടു എന്റെ കുഞ്ഞിന്റെ മുഖത്തു ചോരച്ചൈതന്യം ഉണ്ടായിട്ടില്ല. ഇപ്പോൾ ചെവി തുറന്നു പുറത്തിറങ്ങി നടപ്പാൻ മേലാതെയുമായി."

മു—"ആട്ടെ ആ മുരിഞ്ഞപ്പള്ളിലെ തരക....." (അയാൾ അദ്ധോക്തിയിൽ വിരമിച്ചിട്ടു് പുരയുടെ മേച്ചിലിനിടയിൽ നിന്നും ഒരു ഗൗളി ശബ്ദിച്ചതിനെ സശ്രദ്ധം ശ്രവിച്ചു.) മുത്താരുടെ മേളമാട്ടം പൊടുന്നനവെ നിലച്ചു. അയാൾ വിവൎണ്ണവദനനായി നമ്രമുഖനായി ഇടത്തുകയ്യിൽ താടിയെ താങ്ങിക്കൊണ്ടു അല്പ സമയം നിശ്ശബ്ദനായി ഇരുന്നു. മുത്താരുടെ ഭാവഭേദങ്ങൾ കണ്ടു വിവശനായ കാരണവർ തിടുക്കത്തിൽ കാൎയ്യാന്വേഷണം തുടങ്ങി. എങ്കിലും നിരുന്മേഷനായ നായർ വീണ്ടും ഒട്ടു സമയം തന്റെ മൂകാവസ്ഥയെ തുടൎന്നതല്ലാതെ യാതൊന്നും ഉച്ചരിക്കുന്നതിനു അയാൾ ശക്തനായില്ല. "കാൎയ്യമെന്തായിരുന്നാലും പറയാമല്ലോ. മൂക്കു മുങ്ങിയവനു് പിന്നെ മൂവാളോ നാലാളോഎന്നു നോക്കേണ്ടതുണ്ടോ. എന്തുദുരിതങ്ങൾ വന്നാലും എല്ലാം അനുഭവിക്കുന്നതിനു് ഇവൻ സന്നദ്ധനാണു്" എന്നുണ്ടായ കാരണവരുടെ നിർബന്ധാജ്ഞയെ തുടൎന്ന് ആ ഗണിത വിദഗ്ദ്ധൻ ഒരു ദീൎഘനിശ്വാസത്തോടു കൂടി ഇങ്ങനെ അറിയിച്ചു. "ഒന്നും പറവാൻ എനിക്കു മനസ്സു വരുന്നില്ല. എന്തോ ഒരു വലിയ അനൎത്ഥം ഉടൻ തന്നെ

ഇവിടെ ഉണ്ടാകുമെന്നാണു തോന്നുന്നതു്. അപ്പച്ചൻ എവിടെ, അവനെ ക്ഷണം ഇവിടെ നിന്നും മാററണം, സംഗതികൾ എങ്ങനെയെല്ലാം കലാശിക്കുമെന്നു ഭഗവാനെ അറിഞ്ഞുകൂടൂ."

നായർ ഇത്രയും പറഞ്ഞു തീരുന്നതിനിടയിൽ ബഹുപാദ പ്രവർത്തനങ്ങളുടെ ചില കോലാഹലധ്വനികൾ പടിക്കൽ കേട്ടുതുടങ്ങി. അതേത്തുടൎന്നു് പട്ടക്കാർ, വില്ലാക്കാർ, തോര ക്കാർ മുതലായ ചില കിങ്കരപ്രവീണന്മാരുടെയും അനന്തരം ചന്ത്രക്കാർ, പാർവ്വത്യകാർ, കാൎയ്യക്കാർ മുതലായ ഉദ്യോഗസ്ഥ മുട്ടുകളുടെയും എല്ലാത്തിനും പിൻപിലായി വടക്കു മുഖം മേൽവിചാരിപ്പു്, സർവ്വാധികാൎയ്യക്കാർ എന്ന രണ്ടു ഗജകേസ രികളുടേയും ഒരു പ്രവാഹം ഗൃഹാങ്കണത്തിലേക്കുണ്ടായി. മൈ സൂർപടക്കു് എതിർപട വെട്ടാൻ പോരുമായിരുന്ന ഒരു ജനാ വലി "അംഗത്താന്മാരെ" അനുഗമിച്ചു പുറപ്പെട്ടിരുന്നു എങ്കിലും പടിപ്പുരകടന്നു് അകത്തേക്കു് പ്രവേശിക്കുന്നതിനുള്ള എന്തോ വൈമനസ്യത്താൽ അവർ ഓരോ വിധ മനസ്സോഭങ്ങൾക്കു് വശംവദരായി പടിക്കൽ തന്നെ വട്ടമിട്ടു കൂടി-കരനാഥന്മാരും കാൎയ്യപ്രമാണികളുമായ ഏതാനും പേർ ബാലാതപത്തിൽ അലിഞ്ഞൊലിക്കുന്ന കഷണ്ടിമണ്ടകളെ ആച്ഛാദനം ചെയ്തി രുന്ന തോർത്തുമുണ്ടുകളെ കക്ഷത്തിൽ ഇടുക്കിയും പഞ്ചപുച്ഛങ്ങ ളടക്കി തൊഴുതു പിടിച്ചും ഗൃഹാങ്കണത്തിൽ സേവ തുടങ്ങിയ പ്പോൾ ഗൃഹനായകനായ മാത്തുളമൂപ്പീന്നിനു് അല്പമൊരു സമാധാനം തോന്നി. ഉത്തരക്ഷണത്തിൽ നാലുകെട്ടിൽ നിന്നും ചില മുറവിളികളും മാറത്തലയും കേട്ടു തുടങ്ങി. വിവേ ചനാശക്തിയില്ലാത്ത പൈതങ്ങളും കാൎയ്യഗ്രഹണമുണ്ടായില്ലെ ങ്കിലും സ്വജനനികളുടെ സന്താപത്തിൽ ഭാഗഭാക്കുകളാകുന്ന തിനു് സ്വയം പ്രേരിതരാകയാൽ വാവിട്ടു നിലവിളിച്ചു തുടങ്ങി. ഭൃത്യജനങ്ങൾ ഓരോ കോണുകളിലും മൂലകളിലും എത്തി നോക്കിയും ഏങ്ങിക്കരഞ്ഞും തങ്ങളുടെ സ്വാമിഭക്തിയെ വെളി പ്പെടുത്തുന്നു. കോയിക്കലേ കോലാഹലാരവം കേട്ടു് ഓടിയെ ത്തിയ പറയർ, പുലയർ മുതലായ അടിമവൎഗ്ഗങ്ങളും ഗൃഹപാ ർശ്വത്തിൽ നിന്നും ഏതാനും ദൂരം വാങ്ങി നിന്നു തന്നെ കാൎയ്യാ ന്വേഷണം ചെയ്കയിൽ തുമ്പുകിട്ടാതെ "പടി"ക്കലെ ജനക്കൂ ട്ടവും മുറവിളികളും ഗൃഹകാരണവരായ "വല്യതമ്പുരാൻ" കാലഗതിയടഞ്ഞിട്ടു തന്നെ എന്നു തീരുമാനിച്ചു് ആ

വൃദ്ധന്റെ ഗുണഗണങ്ങളെ പ്രശംസിച്ചു നിലവിളിച്ചും മാറ ത്തലച്ചും കേണു തുടങ്ങുന്നു.

ഇതിന്നിടയിൽ അങ്ങത്തന്മാൎക്കു യഥാക്രമമുള്ള ആസന ങ്ങൾ നിരന്നു കഴിഞ്ഞതു വടക്കേടത്തു നായരുടെ അവസരോ ചിതമായ ഒരു കൃത്യമായിരുന്നു. ഗൃഹനായകനായ സാധു വൃദ്ധൻ തന്റെ മേൽമുണ്ടു കൊണ്ടു അശ്രുധാരകളെ തുടച്ചും വിറച്ചുതുള്ളുന്ന ദേഹത്തെ നിലംപതിച്ചു പോകാതിരിപ്പാൻ മരികെട്ടിനോടു ചേൎത്തു താങ്ങിയും മുററത്തുതന്നെ ഒരു ഭാഗത്തു നിലകൊണ്ടു. ഇതു കണ്ടു് കരപ്രമാണികളിൽ ചിലർ വൃദ്ധന്റെ സമീപമണഞ്ഞു സാന്ത്വനങ്ങൾ പറഞ്ഞു തുടങ്ങി.

ഗൃഹാങ്കണത്തിൽ പ്രവേശിച്ച മാത്രയിൽ തന്നെ വില്ലാ ക്കാരായ സേവകന്മാരിൽ ചില ക്രമ്മബുദ്ധികൾ ഗൃഹത്തിനു ചുററും കാവൽ കൂടി. സംഘത്തിൽ പ്രമാണിയായ മേലുവിചാ രിപ്പു രാജശ്രീ കണ്ടൻ കുമാരൻകുറുപ്പ് അവർകൾ യഥാ യോഗ്യം തിണ്ണയിൽ കിടന്ന ഒരു സപ്രമഞ്ചക്കട്ടിലിലും സൎവ്വാധി കാൎയ്യക്കാർ മുതലായ ദ്വിതീയസ്ഥാനപതികൾ തിണ്ണയിൽ നിരത്തിയ കവളപ്പാറ പുൽപായിലും മററുള്ളവർ മുററത്തു തന്നെ ചില കൊരണ്ടിപ്പലകകളിലും നടക്കല്ലുകളിലും സ്ഥാന മുറപ്പിച്ചു. തിമിംഗലഗാത്രനായ മേൽ വിചാരിപ്പു തന്റെ വലതുകാലിനെ നിർബാധം നിലത്തൂന്നിയും ഇടതു കാലിനെ മടക്കി വലതുകാലിന്റെ ഊരുകാണ്ഡങ്ങളിൽ നിക്ഷേപിച്ചും ഉദ്യോഗഗാംഭീൎയ്യത്തിനു് മാററു കൂട്ടുന്ന തന്റെ വിഷമാസന ത്തിൽ ക്ലേശനിർവൃത്തിക്കായി മടക്കിയ മുഴംകാലിനെ ഇരു കരങ്ങളും വിരൽകോൎത്തു ബന്ധിച്ചും തന്റെ ഗാംഭീൎയ്യപ്രസരി പ്പിനെ നിയന്ത്രണം ചെയ്യുന്നതിനു നിവൃത്തിയില്ലാതെ വലതു പാദത്തെ നിലത്തൂന്നിയ നിലയിൽ തന്നെ വിറപ്പിച്ചും അ ങ്ങനെ എഴുന്നരുളുന്നതിനിടയിൽ ആ അഗ്രാസനത്തിൽ നി ന്നും ചില മുക്രഗർജ്ജനങ്ങൾ വിമുക്തങ്ങളായി. "കോയിക്കൽ കോരുതു മാത്തുള്ള എന്നു പറഞ്ഞു വരുന്ന ആൾ ആരെടാ."

വലിയങ്ങത്തെ സിംഹഗൎജ്ജനം കേട്ടമാത്രയിൽ "പണ്ടേ ദുർബല" നായിരുന്ന കാരണവർ പൂൎവ്വോപരി തുള്ളിത്തുടങ്ങി. എങ്കിലും കല്പനയെ നിഷേധിക്കുന്നതു ആപൽക്കരമെന്നു അറിഞ്ഞിരുന്ന വൃദ്ധൻ ഒരു വിധത്തിൽ നിലംപതിക്കാതെ തന്നെ യജമാനന്റെ സന്നിധിയിലേക്കു നീങ്ങി. 'അടിയൻ' എന്നു വളരെ ക്ലേശിച്ചു പഴവാ പൊഴിഞ്ഞു.

ഹും!പട്ടീ, നീ കോലം തുള്ളുന്നോ. ഇങ്ങു മാറി നില്ക്കു്. നിൻെറ മകൻ അപ്പച്ചൻ എന്നു പറഞ്ഞു വരുന്ന ഒരു മാത്തു ഔസേപ്പുണ്ടല്ലോ, അവൻ എവിടെ.''

'അവൻ—ഇ—ഇവിടെ—എങ്ങാണ്ടു—കാ—ണും''

"ഹ്ം, കാണുമോ, കാണാനല്ല ഞങ്ങൾ വന്നതു്. വിളിക്കിവിടെ. നിൻെറ തിണ്ണ കാക്കാനല്ല ഞാൻ വന്നിരിക്കുന്നതു്. എനിക്കു വേറേ കാര്യങ്ങളുണ്ടു്, മനസ്സിലായോ."

"എറാൻ, ചെറുക്കൻ ഇപ്പം വരും. ഞങ്ങൾക്കു്—അ—അവിടന്നല്ലാതെ—ഒരു—രക്ഷയുമില്ല. അവൻ ചുത്ത പാവമാണ്. എല്ലാം—ആ—ആ—ക്രുത്തി—അല്ലാ—ആ പട്ടപ്പെണ്ണു പറഞ്ഞൊണ്ടാക്കിയ അവരാതമാണ്."

"ഹടിഫയലേ, നീ ധിക്കാരം പുലമ്പുന്നോ! എന്തടാ പറഞ്ഞതു്. മുമ്പിൽനിന്നു അസംബന്ധം പുലമ്പുകേ! ആരെടാ അവിടെ, പിടിക്കവനെ. അവനും അവൻെറ മകനും ഹരിച്ചന്ദ്രൻെറ അടുത്ത വീട്ടുകാർ തന്നെ."

"അയ്യോ. അടിയൻ, അടിയൻ."

പുറത്തെ രംഗം അസുഖപ്രദമായി കലാശിക്കുന്നു എന്നു കണ്ടമാത്രയിൽതന്നെ അകത്തു നാലുകെട്ടിൽ തൻെറ മാതാവിനെയും സഹോദരിമാരെയും സമാശ്വസിപ്പിച്ചുകൊണ്ടു നിന്നിരുന്ന യുവാവു ഝടുതിയിൽ വെളിയിലേക്കു ചാടി. പുറത്തു് അഗ്രാസനമവലംബിച്ചിരിക്കുന്ന ഉദ്യോഗമേധാവിയുടെ സന്നിധിയിൽ ഭക്ത്യാദരങ്ങളോടുകൂടി കുപ്പിനിന്നിട്ടു് "ഇവിടന്നു് എന്നെത്തന്നെയോ അന്വേഷിച്ചതു്?" എന്നു് ഏററവും വിനീതമായ സ്വരത്തിൽ ചോദ്യം ചെയ്തു.

"എടാ കോമട്ടീ, നീ തന്നെയോടാ കൊലപ്പുള്ളി?"

"അടിയൻ കൊലപ്പുള്ളിയല്ല. മാത്തുള ഔസേപ്പു എന്നു പറയുന്നവൻ അടിയൻ തന്നെ. യജമാനൻ ഇത്രടം ബുദ്ധിമുട്ടണമെന്നില്ലായിരുന്നല്ലൊ. വിവരം അറിയിച്ചെങ്കിൽ അടിയൻ തന്നെ അങ്ങുവരുമായിരുന്നു."

"ഹടി, പോക്കിരീ, നിൻെറ ധിക്കാരമൊക്കെ അവസാനിക്കാറായിരിക്കുന്നു. ആരെടാ അവിടെ, അവനെ പിടിച്ചു ചങ്ങലവക്കട്ടെ."

ഉത്തരവു കിട്ടിയമാത്രയിൽ ഇരകണ്ട വ്യാഘ്രങ്ങളെപ്പോലെ മൂന്നുനാലുപേർ അപ്പച്ചൻെറമേൽ പാഞ്ഞുവീണു് ഉത്തരക്ഷണത്തിൽ ആ നിരപരാധിയായ യുവാവിനെ ബന്ധിച്ചുകഴിഞ്ഞു.

ഹൃദയഭേദകമായ ഈ സംഭവം കണ്ടമാത്രയിൽ "എന്റെ മകനെ, അപ്പ-ച്ചാ" എന്നൊരു ആൎത്തരോദനത്തോടു കൂടി ആ സാധുവൃദ്ധൻ വെട്ടിയിട്ട തടിപോലെ മൂൎഛിച്ചു നിലം പതിച്ചു.

അന്തൎഗ്ഗൃഹവാസികളുടെ വിലപനങ്ങളും, ആ സാധുവൃദ്ധന്റെ മോഹാലസ്യവും, അന്തേവാസികളുടെ രോദനമുറവിളികളും ആ യമകിങ്കരപ്രവീണന്മാരെ തെല്ലും ഇളക്കിയില്ല. അപ്പച്ചന്റെ ഇരുകരങ്ങളേയും ഇരുമ്പു ശൃംഖലകളാൽ ബന്ധിച്ചിട്ടു ആ യമദൂതാക്കൾ വാൾക്കാരുടെയും വില്ലാക്കാരുടേയും അകമ്പടിയോടു കൂടി മേൽവിചാരിപ്പു മുമ്പായ ഉദ്യോഗമേധാവികൾ മുന്നിട്ടു അവിടെ നിന്നും യാത്രയായി. മൂൎഛിച്ചുകിടക്കുന്ന സ്വപിതാവിനെ ഒരു കണ്ണു കൂടിക്കാണുന്നതിനു ആ സാധു അങ്ങോട്ടു തിരിയുകയിൽ അകമ്പടിക്കാരിൽ നിന്നും ലഭിച്ച ഒരു തള്ളു് അവനേ നേരേ പടിപ്പുരയിലേക്കു തന്നെ പായിച്ചു. പടി കടക്കുന്നതിനു മുമ്പായി തന്റെ പ്രിയവസതിയെ അവസാനമായി ഒരു നോക്കുകൂടി ദൎശിക്കുന്നതിനുള്ള കൌതുകത്താൽ അപ്പച്ചൻ പിൻതിരിയുകയാൽ "എന്റെ മകനെ—നീ എന്നെ ഇട്ടുംവച്ചു എവിടെ പോണെടാ." എന്നുള്ള വിലപനത്തോടുകൂടി തന്നെ ആശ്ലേഷിക്കുന്നതിനായി ഓടി അണയുന്ന വൃദ്ധജനനിയേയാണു കണ്ടതു്. ആ മാതൃസന്താനങ്ങൾ അല്പസമയം തങ്ങളുടെ അശ്രുവൎഷത്താൽ മാത്രം ഹൃദയവ്യഥയെ വിമുക്തമാക്കിക്കൊണ്ടു അസഹനീയമായ ആ ശ്ലേഷസുഖത്തിൽ ലയിച്ചു. ഇടവിടാതെയുള്ള അശ്രുപ്രവാഹത്തിനിടയിൽ, "അമ്മേ" എന്നൊരു അന്ത്യവചനത്തെ ആ സാധുയുവാവുച്ചരിക്കുന്നതിനിടയിൽ, ആ ക്രൂരവ്യാഘ്രങ്ങളുടെ നിൎദ്ദയഹസ്തങ്ങൾ—ഞാനെന്തു പറയട്ടെ—സ്വമാതൃവക്ഷസ്സിൽ നിന്നും ആ ഓമൽകുമാരനെ വിമുക്തനാക്കിക്കൊണ്ടു് നാനാദിഗന്തങ്ങളും മുഴങ്ങുന്ന പ്രലപനകോലാഹലങ്ങളുടെ മദ്ധ്യേ പടി കടന്നു യമപുരിയിലേക്കു തന്നെ യാത്രയായി.

## പതിനേഴാം അദ്ധ്യായം

"നളിനവിശിഖവീരപ്രാഭവപ്രൗഢിതേടും
കളലളിതവിലാസശ്രേണികൊണ്ടുഢമാനം
നളിനമിഴികവന്നാൾമാനസം മാനവാനാം
നളനഖിലവധൂനാം ചിത്തതാരെന്നപോലെ."

കൊക്കരെയാശാൻ—"ആണങ്ങളോടു കളിച്ചാലങ്ങനെയിരിക്കും. ഇപ്പക്കണ്ടില്ലേ പട്ടിടെക്കൂട്ടു പൂട്ടി ഇട്ടിരിക്കണെ. ഇന്നി അവൻെറ കഴുത്തിന കുരുക്ക വീഴുമ്പം കൊക്കരെയ്ക്കൊന്നൊരു കല്യാണം."

അമ്മിണി —(ചിരിച്ചുംകൊണ്ടു്) "ആശാനോടെന്തു കളിച്ചു?"

ആശാൻ—"ഛും— എന്നോടെന്തു കളിച്ചെന്നോ? എൻെറ തങ്കോം — ആശാനും ഉശിരൊന്നു — ഒടൽ രെണ്ടു — അപ്പം അമ്മിണിയോടു കളിച്ചാലാശാനോടു — ആശാനോടു കളിച്ചാലമ്മിണിയോടു് — അങ്ങിനെയല്ലേ തങ്കക്കൊടം?"

അമ്മിണി—"അതിന പിന്നെ സംശയമുണ്ടോ. എങ്കിലും ആശാൻ ഇത്ര സമത്ഥനാണെന്നു ഞാനറിഞ്ഞിരുന്നില്ല കേട്ടോ."

ആശാൻ —"ആളടുത്തറിയണോന്നും പൊന്നുരച്ചറിയണോന്നും അമ്മിണി കേട്ടിട്ടില്ലേ. ആണങ്ങളിലുമൊണ്ടു് പെണ്ണുങ്ങള്. പെണ്ണുങ്ങളിലുമൊണ്ടു് ആണങ്ങള്. ആണങ്ങളിൽ ആണു കൊക്കരെ, പെണ്ണുങ്ങളിലാണ 'ചക്കരെ'" (അമ്മണിയെ ഉദ്ദേശിച്ചു്.)

അമ്മിണി—ഓഹോ! അപ്പോ ആശാന കവിതയും തോന്നുമല്ലൊ— കൊക്കരെ-ചക്കരെ- ആ വാക്കരണ്ടും എങ്ങിനെ ചേരുന്നു."

ആശാൻ—(പരിഭവസ്വരത്തിൽ) "വാക്കുചേന്നാൽ തായുജ്യം കിട്ടുകില്ലേ? എൻെറ തങ്കംക്കുടെ........."

അമ്മിണി—"അതിനുള്ള കാലങ്ങൾ വരുന്നാശാനെ. അപ്പോൾ ആരം കല്പം സേവിച്ചു യുവാവാകണം. (ചെവിയോത്തിട്ടു) "ആരോ മറുവശത്തു സംസാരിക്കുന്നുണ്ടല്ലോ".

ആശാൻ—അതു അമ്മച്ചി മാലേം തൂക്കിക്കൊണ്ടു വെല്ല്യമുട്ടേ കേറീരിക്കണതാണാ കേക്കുന്നെ".

അമ്മിണി—"ഓഹോ! ഇപ്പൊ എന്നെ കാണാഞ്ഞിട്ട മുക്കററം കെവിച്ചിട്ടാണ തനിച്ചുപോയിരുന്ന മന്ത്രിക്കുന്നതു്".

ആശാൻ—"അഹഹ! ഇതൊക്കെ വെറും മെരട്ടുവിദ്യകളല്ലേ മക്കളേ. തമ്പുരാനെന്നൊരുത്തനൊണ്ടെന്ന ഇവരൊക്കെപ്പറേണ. അയാളെ ഞാനിതുവരെ കണ്ടിട്ടില്ല. കാണാത്ത തേവരെ പൂജിക്കണെതേതു പൊത്തൻ. ഈ വക മെരട്ടുവിദ്യയൊന്നും കൊക്കരെയോട്ട പറവകേല ".

അമ്മിണി—"അപ്പം ആശാൻ കാണപ്പെട്ട ദൈവത്തെ മാത്രമേ സേവിക്കയുള്ളു എന്നാണോ?"

ആശാൻ—"പിന്നല്ലാണ്ടോ മക്കളേ, കാര്യസിത്തിയൊണ്ടെങ്കി ഇവൻ കണ്ടക്കാലും പിടിക്കും,അല്ലാണ്ട തൈവം തൈവോന്നും പറഞ്ഞു നടന്നാ മാകാണി തുങ്ങുവോന്നേ? ആശാന കാണപ്പെട്ട തൈവങ്ങള രണ്ടൊണ്ട. ഒന്നിനെ നിത്യം ത്യാനിച്ചുപൂജിക്കും മററതിനെ പിന്നെ സേവിച്ചു പ്രസാതിപ്പിക്കും."

അമ്മിണി—"അതേതൊക്കെയാണാശാനെ? ആശാൻെറ മതത്തിൽ ഞാൻ കൂടെ ചേന്നകളഞ്ഞെങ്കിലോ?"

ആശാൻ—"ഓഹോ, ആശാന ഒരു വിരോതൊം ഇല്ല."

അമ്മിണി—"ദൈവങ്ങൾ ഏതെന്ന പറയൂ ആശാനെ. അല്ലാതെ സേവിക്കുന്നതും പൂജിക്കുന്നതുമെങ്ങനെ?"

ആശാൻ—അമ്മിണി ചിരിക്കുവോ?"

അമ്മിണി ഛേ, തീർച്ചയായും ചിരിക്കയില്ല. കരിങ്കല്ല പോലെ നില്ക്കും."

ആശാൻ—"അതല്ല."

അമ്മിണി—"ഇല്ലാ കണിശമായും ചിരിക്കയില്ല."

ആശാൻ—"എന്നാൽ ആശാൻെറ കാണപ്പെട്ട ദൈവങ്ങളിൽ ആത്യത്തേതു ഞാൻ പറേട്ടെ? "

അമ്മിണി—"ചുമ്മാ പറഞ്ഞുവിടണമാശാനെ."

ആശാൻ—"ആദ്യത്തേതു ഈ തങ്കക്കൊടം തന്നെ."

അമ്മിണി—" ഹ! ഹ! ഹ! കേമമായി. പിന്നെ?"

ആശാൻ—"ചിരിക്കയില്ലെന്ന പറഞ്ഞിട്ടു—ആ ഇതാണു-ഞാമ്പറേണെ."

അമ്മിണി—"എങ്ങനെ ചിരിക്കാതിരിക്കുമാശാനെ? ആശാൻെറ ഫലിതങ്ങള കേട്ടാൽ 'ഒരെളും' ചിരിച്ചുപോകുമല്ലോ,"

ആശാൻ—"എന്നാലിനിത്തെൻ്റ പേരു പറകേല".

അമ്മിണി—"അതു പാടില്ല. അതു കൂടി പറയണം. ഇനി ഞാൻ ചിരിക്കയില്ല നിശ്ചയം."

ആശാൻ—"വേണ്ട വേണ്ട. പെണ്ണൊതി തന്നെ നിശമില്ലാത്ത വഹ."

അമ്മിണി—"എന്നാൽ ആശാൻ്റെ പ്രാൎത്ഥനക്രമമൊന്നു കേട്ടാൽ മതി- പേരു പറയണ്ട."

ആശാൻ—"ഓഹോ, അതു പററിക്കാം കേട്ടോളൂ."

"മരനീരേ! സുരനീരേ, നീ വാഴ്ത്തപ്പെട്ടവനാകുന്നു. എന്തു കൊണ്ടെന്നാൽ നിൻ്റെ ശക്തിയിൽ ഞാൻ ജീവിക്കുന്നു. നീ ജീവനും തണുപ്പുമാകുന്നു. നീ ഉശിരും തൻ്റേടവുമാകുന്നു. ഇല്ലായ്മയിൽ നിന്നു നീ മാട്ടത്തിൽപ്പിറന്നു. നിൻ്റെ പതകണ്ടമാത്രയിൽ ലോകം നിന്നെ വണങ്ങി. നിൻ്റെ പ്രസാദത്താൽ അവരെ നീ അനുഗ്രഹിച്ചു, അവർ നിന്നെ സേവിച്ചു."

അമ്മിണി—"ഹ—ഹ—ഹ. ബലേ ഭേഷ്. ആശാൻ്റെ ആരാധനമൂൎത്തി സർവ്വശക്തൻ തന്നെ."

ആശാൻ—"സാ,ന്നു മൂളിയപ്പം ഇത്രേം ചാടിയാ-'രീ'ന്നു എടുക്കുമ്പം കുഞ്ഞു മോന്തായം പെളിക്കുമല്ലോ."

അമ്മിണി—"ഇല്ലില്ലാ. 'രീ' കൂടി എടുക്കണം കേൾക്കട്ടാശനേ."

ആശാൻ—"ആറാനെ ഊറാൻ കുത്തി-ഊറാനെ ആറാൻ കുത്തി· ആറാനും ഊറാനും തമ്മിക്കുത്തി. കോയിക്കൊ കൊച്ചേലിയായുടെ ഉറീലിരുന്ന മീൻതല ഉറുമ്പരിക്കുന്നതുപോലെ എൻ്റെ ആത്മാവിനെ നീ എടുത്തു കൊള്ളണമെ. എന്തുകൊണ്ടെന്നാൽ കൊച്ചുളിച്ചോകോത്തി, നിൻ്റെ കുപ്പയിൽ ഞാൻ വന്നു, നിൻ്റെ ആട്ടു ഞാൻ കേട്ടു, നിൻ്റെ ചാരായത്തെ എനിക്കു നീ തന്നു, നിൻ്റെ കുപ്പിയെ ഞാൻ മുത്തി, എന്തെന്നാൽ കള്ളും ചാരായവും എന്നേക്കും എനിക്കുള്ളതാകുന്നു. ആമ്മേൻ."

അമ്മിണി ചിരിച്ചു ചിരിച്ചു ശ്വാസം മുട്ടി വിഷമിച്ചു. ഒട്ടുനേരം കൊണ്ടു ഒരു വിധത്തിൽ ശ്വാസം നേരെയാക്കി.

ആശാൻ വീണ്ടും തുടൎന്നു പറഞ്ഞു. "കേട്ടൊ അമ്മിണീ, ആശാനോടു പഠിക്ക്. 'മൂത്തോർചൊല്ലും മുതുനെല്ലിക്കയും മുമ്പിൽ കൈക്കും പിന്നെ മതുരിക്കു' മെന്നാണ്. അതു കൊണ്ടു ആശാനോടു പഠിക്ക്. ഉലഹത്തിൽ കാൎയ്യം നേടണേ തൈവം

തൈവോനും പറഞ്ഞിരുന്നാലുരി ഉപ്പിനു കാര്യമില്ല. ഈ പിട്ടെല്ലാം കത്തനാരച്ചന്മാരൊണ്ടാക്കി വച്ച ചാല (ജാല) ങ്ങളാണ്. അതൊന്നും കൊക്കരെയോടു നേടൂല്ല. ചത്തു മണ്ണോടു മണ്ണായാ പിന്നെ എന്തിരിക്കുന്നെന്നേ. ഇരിക്കും കാലം സുഖിക്കണം. പെരക്കു തീവച്ചും പേരെടുക്കണം. (സാവധാനത്തിൽ) ഇന്ന് ഒരു കുടുക്കക്കു-വഹ---കിട്ടിയില്ല. അതെല്ലാം എന്റെ തങ്കക്കൊടം ഒള്ളപ്പൊ മുട്ടു വരുല്ലെന്നാശാനറിയാം.”

അമ്മിണി—“ആട്ടെ അതൊക്കെ ശരിപ്പെടുത്താമല്ലോ. ഇനി മറ്റേക്കാര്യമെങ്ങനെയാണ്?”

ആശാൻ—“ഏതു മറിച്ചേക്കാര്യം കുഞ്ഞേ. ആശാൻ തിരിച്ചാ തിരിയേലാത്ത വമ്പിച്ച കാര്യമേതു്?”

അമ്മിണി—“അച്ചാച്ചന്റെ കാര്യമാണു ഞാൻ പറഞ്ഞതു്. സ്വാമി തിരുവടികൾക്കു അച്ചാച്ചനുമായി ഒന്നു കൂടിക്കാണണമെന്ന് താല്പര്യമുള്ള വിവരം ഞാൻ ആശാനോടു പറഞ്ഞില്ലേ. അതു ഏതു ജാലമെങ്കിലും പ്രയോഗിച്ചു സാധിക്കണം. ഇപ്പോൾ പഴേ വിരോധമെല്ലാം പാണ്ടേ പോയിക്കാണും.”

ആശാൻ—“വിരോതം. അവന്റെ വിരോതം. അതാരു വാഹവക്കാനാ. ആശാനോടതൊന്നും ചെല്ലുകില്ലെന്നു കണ്ടിട്ടല്ലേ ഇന്നാള ചെന്നു പറഞ്ഞപ്പോഴെ തങ്കടം എഴുതി ഒപ്പും വച്ചിങ്ങു തന്നതു്.”

അമ്മിണി—“ആശാൻ പുള്ളി ആരെന്നറിയണ്ടേ. ആട്ടെ, ആ പടിപ്പുറത്തു ഒരു ചെറിയ പൊതി ഇരിപ്പൊണ്ടു്. ഇന്നത്തേയ്ക്കു അതു എടുത്തു കൊണ്ടു പൊയ്ക്കോള്ളണം. ഏതു വിധമെങ്കിലും അച്ചാച്ചനെ അളയിലേക്കു പറഞ്ഞയച്ചിട്ടു ഇനി തങ്കത്തിനേം വിളിച്ചോണ്ടു ഇങ്ങു വരാവു.”

ആശാൻ—“എന്റെ കാണപ്പെട്ട തൈവമല്ലയോ എന്നും പൂശിക്കിണ തൈവം. എന്റെ തങ്കം ഒരു അനുക്രകം തന്നു എവനെ രക്ഷിക്കണോ—അന്നു പറഞ്ഞ ആ കല്ലും തിന്നാ ആശാനും മിടുമിടുക്കനൊകും. അപ്പം ...”

അമ്മിണി—“എല്ലാം ശരിയാക്കാം ആശാനെ. ഇപ്പോൾ നാം അപകടസ്ഥിതിയിലിരിക്കുന്നവരാണ്. ഈ കഴപ്പമെല്ലാം നീങ്ങി ഗുരുപാദരുടെ അനുഗ്രഹത്താൽ നികേതം പ്രബലപ്പെടട്ടേ. അപ്പോൾ ആശാനും അമ്മിണിയും രാജരാജശരികൾ.”

"ഹ ഹ ഹ—അന്ന ഈ നരോ ജ്വരോ എല്ലാം പോയി ആരായിരിക്കും. ഹ ഹ ഹ എന്തു രസം എന്തു സൊക്കം. അനുഭവിക്ക തന്നെ വേണം."

* * * * * * * * *

കൊക്കരയാശാൻ ശംക്കരിയിൽ നിന്നും യാത്രയായ ഉടനെ അമ്മിണി തൻെറ സ്വകാര്യമുറിയിൽ പ്രവേശിച്ച് ചില ഒരുക്കങ്ങളെല്ലാമാരംഭിച്ചു. ക്രിസ്തീയരീതിയിലുള്ള വസ്ത്രാലങ്കാരാദികളെ മാററി തൽസ്ഥാനത്തു ഹൈന്ദവ യുവതികളുടെ മാതിരി മനോഹരമായ ഒരു പൂഞ്ചേലയും പച്ചവില്ലൂസു കൊണ്ടു നിർമ്മിച്ചതായ ഒരു റൌക്കയും എല്ലാററിനുമുപരി അല്പം നേരിയ ചുവപ്പുവർണ്ണത്തോടു കൂടിയതും അതിലോലവുമായ ഒരു സാരിയും ധരിച്ചിട്ടു അവൾ സ്വയം ഒന്നു നോക്കി താനേ അഭിനന്ദിച്ചു. എന്നിട്ടും അലങ്കാരച്ചടങ്ങുകൾ ഇനിയും അപൂർണ്ണമെന്നു കണ്ട് സപ്തരത്നഖചിതങ്ങളായ ഒരു ജോഡി കമ്മൽ കാതുകളിലും സുവർണ്ണമാലയിൽ ബന്ധിച്ചിട്ടുള്ളതും രത്നഖചിതവുമായ ഒരു പതക്കം കണ്ഠത്തിലുമണിഞ്ഞു. എന്നിട്ടും തൃപ്തിവരാതെ തൻെറ കേശഭാരത്തു് വിടുർത്തു് ഹൈന്ദവ സമ്പ്രദായത്തിൽ ശിരോപാശ്വത്തിൽ ബന്ധിച്ചിട്ട് അതിൽ ചില പുഷ്പമാല്യങ്ങളും ചാർത്തി. അനന്തരം ഭിത്തിയിൽ തൂക്കിയിരുന്ന ഒരു ആറന്മുളക്കണ്ണാടിയുടെ മുമ്പിൽ ചെന്നുനിന്നു സ്വസൌന്ദര്യവിലാസം കണ്ടു താനെ ഭ്രമിച്ചു ഒന്നു മന്ദഹസിച്ചു പോയി. അടുത്ത നിമിഷത്തിൽ ഒരു കുങ്കുമച്ചാർത്തു കൂടി ലലാടമദ്ധ്യത്തിൽ പരിശോഭിതമായപ്പോൾ വേഷംപരിപൂർണ്ണവുമായി.

എന്തോ വിചാരവാരാന്നിധിയിൽ കുടുങ്ങി ആ പെൺകിടാവു വീണ്ടും മുറിയിൽ അങ്ങുമിങ്ങും നടന്നു. അനന്തരം തൻെറ വിശ്വസ്തയായ ഒരു ദാസിയെ വിളിച്ചു. ദാസി മുറിയിൽ പ്രവേശിച്ചപ്പോൾ അമ്മിണിയുടെ വേഷപ്പകർച്ചയെല്ലാം കണ്ട് പൊട്ടിച്ചിരിച്ചു പോയി. "ഹി-ഹി-ഹി- ഇതെന്നാ കൊച്ചമ്മാ, ആസ്സേരമ്മ ചമഞ്ഞു നിക്കണോ? ഞാനോർത്തു വേറാരാണ്ടാന്നു".

ദാസിയുടെ വിനോദഭാഷണം അമ്മിണിയുടെ കാതുകളിൽ പെടാതിരുന്നതു കൊണ്ടല്ല അവളുടെ മനസ്സ് വീണ്ടും ഗാഢമായ ചില ആലോചനകളിൽ ലയിച്ചുപോയതു കൊണ്ടു മാത്രമാണ് ആ കൃത്രിമമൂർത്തി വീണ്ടും നിശ്ശബ്ദയായി മുറി

യിൽ അങ്ങുമിങ്ങും നടന്നുതുടങ്ങിയതു്. "ഹേയി, ഇതാപൽ കരമാകയില്ലേ. നാടും വീടും നിശ്ചയമില്ലാത്ത ഒരു പെൺപിറന്നവർ ഇവിടെ വന്നിട്ടു ഇനിയും നാലാറു ദിവസമേ ആയിട്ടുള്ളു. ഈ വക കൃത്രിമപദ്ധതികളൊന്നും അവൾ അറിഞ്ഞിട്ടുള്ളതല്ല. വേണ്ട, കേശവനെ തന്നെ കൊണ്ടുപോകയോ? ശ്ശേ ഒരു പുരുഷനോ? അതു അനൌചിത്യമാണു്. എന്നാൽ ആരും കൂടെ ഇല്ലെങ്കിൽ തന്നെ എന്താ? അതു പാടില്ല. അഭിനയരംഗം അനുഭവരസമുള്ളതായിരിക്കണമെങ്കിൽ ഒരു ദാസി തന്നെ കൂടെ വേണ്ടതാണു്. അപ്പോൾ അവൾ കാണുന്നതും കേൾക്കുന്നതുമെല്ലാം എന്തെന്നുള്ള ചോദ്യം ഉണ്ടാകാതിരിക്കുമോ? പെണ്ണവൾ സമർത്ഥയാണു, സംശയമില്ല. വിശ്വസ്തക്കൂട്ടിയായിരുന്നെങ്കിൽ മേലും പല കാര്യലാഭമുണ്ടായിരുന്നു. അതെ അങ്ങനെ വരാനേ തരമുള്ളു. അശരണയായ അവൾക്കു സുഖമായി താമസിക്കാമെന്നു കണ്ടാൽ വേണ്ടെന്നു വച്ചുപോകുമെന്നോ? ഒരിക്കലുമില്ല. ഏതായാലും തൽകാലം ഇതിലെ രഹസ്യങ്ങളൊന്നും അവളെ മനസ്സിലാക്കണ്ട" എന്നെല്ലാം പല പല വികാരപരമ്പരകളിൽ നീന്തിത്തുഴഞ്ഞു വിവശയുമായ അമ്മിണി അല്പസമയത്തിനു ശേഷം ദാസിയുടെ നേക്കു തിരിഞ്ഞു.

"എടീ, ഇവിടെ അടുത്തുവാ, നീയും, ഇന്നു ഈ കരിവേഷമെല്ലാം ഒന്നു മാററി ആത്തേരമ്മയ്ക്കു് ഒരെച്ചി ചമയണം. നിനക്കു രാത്രിയിൽ ചൈത്താന്മാരെക്കണ്ടാൽ പേടിയുണ്ടോ?"

"കൊച്ചമ്മ കൂടെയൊള്ളപ്പം ഏതു പൂതത്തിനെ പേടിക്കാനാ? അപ്പം കൊച്ചമ്മാ, മറിയപ്പെണ്ണും റവുക്കേം മററും ഇടണോന്നാണോ?"

"അതേ പണ്ടത്തെ വേഷമൊന്നു കൂടി ചമഞ്ഞു നോക്കണം. നിനക്കുള്ളതിതാ എടുത്തു വച്ചിരിക്കുന്നു. അല്പനേരം കഴിഞ്ഞു് അടുത്ത മുറിയിലെങ്ങാൻ വല്ലവരെയും യാദൃശ്ചികമായി കണ്ടുപോയാൽ നീ ഭയപ്പെടരുതു്. എങ്കിലും ഭയപ്പെട്ടു എന്നു നടിച്ചു ഉറക്കെ നിലവിളിക്കണം. നിനക്കു അപകടമൊന്നുമുണ്ടാകയില്ല മനസ്സിലായോ?"

"അപ്പം കൊച്ചമ്മകൂടെ കൂട്ടത്തിക്കാണുല്ലേ. അല്ലെങ്കി ഞാമ്പേടിച്ചുപോവും. ആരാ കൊച്ചമ്മാ ചെയിത്താനാണോ?"

"അല്ലെടീ കഴുതേ, ചെയിത്താനും മററുമല്ല; ഞാനും കൂട്ടത്തിൽതന്നെ കാണും. അവിടെക്കാണുന്ന സംഗതികളൊ

നും ആരോടും പറയരുതു്. വല്ലതും പുറത്തായാൽ നിന്നെ, അറിയാമോ?"

"അയ്യോ കൊച്ചമ്മാ, ഇതെന്താ ഇങ്ങനെക്കെപ്പറേണെ. മറിയപ്പെണ്ണു എന്നാ ഒക്കെ പൊറത്തു പറഞ്ഞിട്ടൊണ്ടു- ആസ്വാമി ഇന്നാള ഇവിടെ വന്നിട്ടും മറിയപ്പെണ്ണു വല്ല്യമ്മ യോടും കൂടെ പറഞ്ഞോ."

"മിടുക്കിയെടീ— നീ മിടുക്കിയാണു്. എന്നാൽ ആ ഇരി ക്കുന്ന പുടകയും റവുക്കയും ഒക്കെ എടുത്തു ധരിക്കണം. മറിയ പ്പെണ്ണു പഴേ കാത്ത്യായനിക്കുട്ടിയായി ഒരു പൊട്ടും തൊട ണം. പോ, ക്ഷണം വേണം?"

ശംക്കരിലെ രംഗം തൽക്കാലം ഇവിടെ നിൽക്കട്ടെ. ഇനി എന്റെ വായനക്കാരുടെ ശ്രദ്ധയെ തൽക്കാലം നികേ തത്തിലെ ചില സംഭവങ്ങൾക്കു ദൃക്സാക്ഷികളാകുവാൻ വേണ്ടി അങ്ങോട്ടു ക്ഷണിച്ചു കൊള്ളുന്നു.

പതിനഞ്ചാമദ്ധ്യായത്തിൽ വിവരിച്ച പ്രകാരം യോഗി വര്യൻ കണ്ഠച്ഛേദം തന്നെ ചെയ്തു കളയുമെന്നു് ഭയപ്പെട്ടു പോയ ശേഖരൻ താല്ക്കാലികമായെങ്കിലും ആ സിംഹസന്നി ധിയിൽനിന്നും വിമുക്തനായപ്പോൾ നേരേ ഓടിയതു്സുലേഖ യുടെ അറയിലേക്കായിരുന്നു. പരവശനായി ഓടി എത്തിയ സേവകൻ സ്വസ്വാമിനിയേ അവിടെയെങ്ങും കാണ്മാനില്ല എന്നു മനസ്സിലായപ്പോൾ വിവശഹൃദയനായി നികേതത്തി ലുള്ള ഓരോ അറയിലും ചില ഗൂഢമാർഗ്ഗങ്ങളിലും സുലേഖയേ അന്വേഷിച്ചു പാഞ്ഞു തുടങ്ങി. എന്നിട്ടും കുമാരിയെ അവി ടെയെങ്ങും കണ്ടുകിട്ടാഴികയാൽ അവൻ അളയിൽ നിന്നും പുറത്തിറങ്ങി നേരേ കാളിയാങ്കൽ ക്ഷേത്രത്തിലേക്കു പാഞ്ഞു. ഓടിയും കിതച്ചും അവിടെ എത്തി ക്ഷേത്രവളപ്പിലെല്ലാം തിരഞ്ഞിട്ടും സ്വസ്വാമിനിയേ കണ്ടു കിട്ടാഴികയാൽ നേരേ ശ്രീകോവിലിലേക്കു തന്നെ കയറി നോക്കി. അപ്പോൾ കൃശ ഗാത്രിയായ ഒരു തരുണീരത്നം ദേവീപാദങ്ങളിൽ സാഷ്ടാംഗ പ്രണാമം ചെയ്തു കിടന്നു നമസ്കരിക്കുന്നതു കണ്ടു് അതു സുലേഖ തന്നെ എന്നു അയാൾ തീരുമാനിച്ചു. തന്റെ സ്വാമി നിയുടെ ധ്യാനനിഷ്ഠയ്ക്കു ഭംഗം വരുത്തണ്ടാ എന്നു വിചാ രിച്ചു അയാൾ അല്പം മാറി ഒരു മൂലയിൽ പതുങ്ങുകയിൽ "അംബികേ ദേവീ, അവിടത്തെ ഭക്തയുടെ അഭിലാഷത്തെ അവിടന്നു സാധിച്ചുതരണേ. എനിക്കു രാജ്യവും വേണ്ട രാജ

പദവിയും വേണ്ട. അതെല്ലാം അവിടത്തെ ഹിതം പോലെ ആകട്ടെ. ആ കോമളഗാത്രനെ ഇവൾക്ക സ്വാധീനനാക്കി തരുന്ന എങ്കിൽ അടിയൻ ലോകത്തിൽ മററൊന്നും തന്നെ പിന്നെ ആഗ്രഹിക്കുകയില്ല" എന്നൊരു പ്രാത്ഥനയോടു കൂടി സുലേഖ ദേവീസന്നിധിയിൽ നിന്നുമുണന്നു. പിൻതിരിഞ്ഞ പ്പോൾ യാദൃഛികമായി ഒരുവൻ സമീപത്തു നിൽക്കുന്നതു കണ്ടു് ആദ്യം അവൾ തെല്ലൊന്നു പരിഭ്രമിച്ചു എങ്കിലും സൂക്ഷ്മ വീക്ഷണത്തിൽ അപരൻ ശേഖരനാണെന്നു മനസ്സി ലാകുകയാൽ സ്വസ്ഥചിത്തയായി.

"എന്തു ശേഖരാ! എന്താണിത്ര ബദ്ധപ്പെട്ടു്?"

ശേഖരൻ—"അടിയൻ-അടിയൻ-കല്പിച്ചു തന്നെ രക്ഷി ക്കണം—അല്ലാതെ ഇവന്നു മററു ഗതിയില്ല." അയാൾ സംഗ ത്ഗതം പറഞ്ഞു.

സുലേഖ—"കാര്യമെന്തെന്നു പറയണം. നീ ഖേദിക്കേണ്ട. എന്തായിരുന്നാലും ഞാൻ മാർഗ്ഗമുണ്ടാക്കാം. കാര്യമെന്തെന്നു പറയൂ."

ശേഖ—"ആ—ആ—ശനി പിടിച്ച ഭടൻെറ—കാര്യം തിരുമനസ്സിൽ നിന്നു എങ്ങനെയോ മനസ്സിലാക്കി. എൻെറ തല വയ്ക്കാൻ വന്നു."

സുലേ—"അപ്പനോ (ഭാവം പരവശയായി ചോദിച്ചു.) എന്നിട്ടു നീ എന്തു പറഞ്ഞു......"

ശേഖ—"അടിയൻ സാംഗതി ഒന്നും വിട്ടു കൊടുത്തില്ല. തിരുമനസ്സിലെ കല്പനപ്പടി തന്നെ കാര്യമെല്ലാം നടത്തിയിട്ടു ണ്ടെന്നാണു് പറഞ്ഞതു്. എൻെറ പൊന്നു കൊച്ചമ്മേ, ആ ശനിയൻ പടയാളിയെ ഇനി എങ്കിലും തൊലച്ചു കളയണം. ഇതയുള്ളവക്കെങ്കിലും കിടക്കപ്പൊറുതി ........"

സുലേ—"ഛും ശനിയൻ പടയാളിയൊ? എന്തു പറ ഞ്ഞെടാ. നീ പോ, നിങ്ങൾക്ക ആപത്തു വരാതെ ഞാൻ നോക്കിക്കൊള്ളാം. നീ തിരുമനസ്സറിയിച്ചതു പോലെ തന്നെ ഇനിയും കല്പിച്ചു ചോദിക്കുന്നെങ്കിൽ പറഞ്ഞേക്കണം. ബാക്കി കാര്യം ഞാനേററു. പോ."

ശേഖ—"അയ്യോ! അടിയൻെറ തല എടുത്തു കളയുമെ ന്നാണ പറഞ്ഞതു്."

സുലേ—"നിൻെറ മരമണ്ട എടുത്തുകളഞ്ഞെങ്കിൽ പോ കട്ടെ, പകരം നല്ലതല വയ്ക്കുന്നതിനും സുലേഖക്കറിയാം.

പക്ഷെ കഴിയുന്നതും ഇനി അച്ഛനെ കണ്ടുമുട്ടാതെ നടന്നു കൊള്ളണം. മനസ്സിലായോ പറഞ്ഞതു്. പോ ഒന്നും ഭയപ്പെടണ്ട."

ശേഖരനെ അവിടെ നിന്നും യാത്രയാക്കിയിട്ടു് സുലേഖ വീണ്ടും ആലോചന തുടങ്ങി. ത്രിവിക്രമൻ തമ്പിയെ ഇനി എങ്ങനെയാണു രക്ഷിക്കേണ്ടതു്. നികേതത്തിന്റെ നിയമങ്ങളെ അതിലംഘിച്ച തന്റെ അപരാധത്തെ എങ്ങനെയാണു സാധൂകരിച്ചു അച്ഛന്റെ സന്നിധിയിൽ ക്ഷമാപണം ചെയ്യേണ്ടതു്. ഈ രണ്ടു സംഗതികളായിരുന്നു അവളുടെ മനസ്സിനെ സർവോപരി വേദനിപ്പിച്ചുകൊണ്ടിരുന്നതു്. തമ്പിയുമായി നികേതത്തിൽ നിന്നും കടന്നുകളകയോ? അവൾ വിചാരിച്ചു പക്ഷേ അദ്ദേഹം തന്റെ മനോഹിതങ്ങൾക്കു വഴങ്ങുന്ന ലക്ഷണങ്ങൾ ഇനിയും കാണുന്നില്ലല്ലോ. അസ്ഥിതിക്കു അതു ഒരു പക്ഷെ സാഹസമായിപ്പോകയില്ലേ. എന്നാൽ പിന്നെ പരമാൎത്ഥമൊക്കെ അച്ഛനോടു തുറന്നുപറഞ്ഞു മാപ്പു ചോദിക്കട്ടെയോ? ഉടനെ രണ്ടു വാരത്തിനുള്ളിൽ ചതിരുപായങ്ങൾ കൊണ്ടു സ്വാധീനപ്പെടുത്തി നികേതത്തിൽ ചേൎത്തുകൊള്ളുന്നതിനും അതിനു സാധിക്കാത്ത പക്ഷം അംബികാചുംബനത്തിനു ബലി നൽകുന്നതിനുമായിരുന്നല്ലോ അന്നു അച്ഛൻ അനുവദിച്ചിരുന്നതു്. എന്നാൽ നിശ്ചിതകാലാവധി കഴിഞ്ഞതിൽപിന്നീടു ഉടനെ ബലിനൽകി എന്നാണു് അച്ഛനെ അറിയിച്ചിരിക്കുന്നതു്. തന്നെയുമല്ല ബലിപ്പട്ടികയിൽ അദ്ദേഹത്തിന്റെ നാമം ഉൾപ്പെടുത്തിയിട്ടുമുണ്ടു്. ആ സ്ഥിതിക്കു അവിടന്നു ഇവളെത്തന്നെ സംഹരിച്ചുകളകയില്ല എന്നു എങ്ങനെ അറിയാം. ഇങ്ങനെ പല പല മാർഗ്ഗങ്ങളിൽ കൂടി ആ കുശാഗ്രബുദ്ധി പ്രയാണം ചെയ്തിട്ടും അനുകരണീയമായ ഒരു രക്ഷാമാർഗ്ഗം പെട്ടെന്നു അവൾക്കു തോന്നിയില്ല. അനന്തരം തൽക്കാലം ഒരു വിദ്യ ചെയ്യുതന്നെ എന്നു് അവൾ തീരുമാനിച്ചു. ഉടനെ കുറേ ദിവസത്തേക്കു നികേതത്തിൽ നിന്നും മാററിത്താമസിക്കുന്നതിനും താനും നിവൃത്തിയുണ്ടെങ്കിൽ നികേതസന്ദർശനം ഇനി കഴിയുന്നത്ര കുറച്ചുവയ്ക്കുന്നതിനും അനന്തരം അച്ഛന്റെ പുറപ്പാടുകൾ കണ്ടിട്ടു കരണീയമെന്തെന്നു തീരുമാനിക്കുന്നതിനും തന്നെ നിശ്ചയിച്ചു് സുലേഖ നേരെ കുടനത്തിലേക്കു തന്നെ നടന്നു. നികേതത്തിൽ പ്രവേശിച്ചതിന്റെ ശേഷം സ്വപിതാവിന്റെ സാമീപ്യത്തെ ഉപേക്ഷിക്കുന്നതി

ന വേണ്ടി പിതൃസ്നേഹസംപൂൎണ്ണയായ ആ കമാരി ചില ഗൂഢ മാൎഗ്ഗങ്ങളേ അവലംബിച്ചാണ് ഭടൻെറ അടുക്കലേക്ക യാത്രയായതു്.

സുലേഖ ഒട്ട സമയംകൊണ്ടു് ത്രിവിക്രമൻ തമ്പി താമസിച്ചിരുന്ന മുറിയിൽ ചെന്നെത്തി. തലേ രാത്രിയിലെ പ്രജാകരസേവയും നിരന്തരമായ മനഃക്ലേശവും കൊണ്ടു് ആ സാധു ക്ഷീണിച്ചു വശാകെട്ടിരുന്നതിനാൽ ഏകാന്തമായ ആ കാരാഗൃഹവാസത്തിൽ വികാരലോകത്തിൽ വിഹരിച്ചു വിനോദിക്കുന്നതിനിടയിൽ താനറിയാതെതന്നെ അല്പമൊന്നു മന്ദിച്ചു പോയി. ഈ സന്ദർഭത്തിലായിരുന്നു സുലേഖ അവിടെ പ്രവേശിച്ചതു്. ഗാംഭീൎയ്യസൎവ്വസ്വമായ ആ ശയനം, ഉഗ്രദീപ്തിയേ ചൊരിയുന്ന ആ ചില്ലികൾ, അഗാധബുദ്ധിയുടെ ആസ്ഥാനമായ ആ ഫാലപ്രദേശം, മൃദുലമനോഹരമായ ആ അധരപുടങ്ങൾ, പൂട്ടപ്പെട്ടതെങ്കിലും വിശാലമായ ആ നയനദ്വയങ്ങൾ, മാരപീഠസമാനമായ ആ നാസികാവിശേഷം, ബാലരവിയെ വെല്ലുന്ന രജോദ്യുതി, ഇതെല്ലാം ഒന്നൊന്നായി നോക്കിനോക്കി അപഹൃതചിത്തയായ ആ തരുണീരത്നം അവിടെ തന്നെ അല്പനേരം നിന്നു. നോക്കുംതോറും അവളുടെ ഹൃദയത്തിൽ ഭടനെക്കുറിച്ചുള്ള ഭക്ത്യാദരങ്ങൾ കടൽത്തിരപോലെ തള്ളിക്കയറിവരുന്നു എന്നു അവൾക്ക തന്നെ തോന്നി. ഏതായാലും ആ മുഖവിലാസം ഒരു സാധാരണൻേറതല്ല എന്നു തന്നെ അവൾ വീണ്ടും തൻെറ പൂൎവ്വനിശ്ചയത്തെ ഒന്നുകൂടി ദൃഢീകരിച്ചു. ഈ വക ആനന്ദാനുഭൂതിയിൽ അവൾ അല്പനേരം വിഹരിക്കുന്നതിനിടയിൽ ഭടൻെറ മുഖഭാവം പെട്ടെന്നു മാറുന്നു എന്നു് അവൾക്ക തോന്നി· അടുത്ത നിമിഷത്തിൽ അതു് അത്യുഗ്രമായ ഒരു പ്രഭയോടുകൂടി പ്രകാശിച്ചു. നെററിത്തടം ചുളുങ്ങി, പുരികക്കൊടികൾ വക്രിച്ചു, "ശ്രും, ദുഷ്ടേ, മാറി നില്ക്കൂ്, നീ എൻെറ ദേഹത്തു തൊട്ടുപോയാൽ നിന്നെ ഞാൻ വധിക്കുന്നുണ്ടു്" എന്നൊരു ഘോരഗൎജ്ജനത്തോടുകൂടി തമ്പി ഞെട്ടി ഉണർന്നു. അയാൾ കണ്ണു തുറന്നു നോക്കിയപ്പോൾ സുലേഖ മുമ്പിൽ നില്ക്കുന്നതു കണ്ടു് അല്പം സങ്കോചത്തോടുകൂടി ശയ്യയിൽ നിന്നുമെഴുന്നേററു് "എന്തോ ഒരു സ്വപ്നം കണ്ടു് ഞെട്ടി ഉണൎന്നുപോയി" എന്നു് തൻെറ പരിഭ്രമത്തിൻെറ കാരണത്തെ സംക്ഷിപ്തമായി പ്രസ്താവിച്ചുകൊണ്ടു മുറിയുടെ മറെറാരു ഭാഗത്തേക്ക മാറിനിന്നു.

അല്പനിമിഷത്തേക്കു സുലേഖയുടെ ആനന്ദപ്രദങ്ങളായ മനോഗതങ്ങളെല്ലാം അവളിൽനിന്നും യാത്ര ചൊല്ലിപ്പിരിഞ്ഞു. പൈശാചികമായ ഒരു ഭാവപ്പകർച്ച അവളുടെ മനോഹരവദനത്തിൽ പ്രത്യക്ഷമായി കാണപ്പെട്ടു. അതിൻെറ കാരണം വിശദമാണല്ലോ. എന്നാൽ ഈ ഭാവഭേദം അല്പനിമിഷത്തേക്കു മാത്രമേ സുലേഖയിൽ നിലനിന്നൊള്ളു. അടുത്ത നിമിഷംതന്നെ അവളുടെ ഹൃദയപ്രതിഷ്ഠിതമായ ആ പാവനശക്തി അതിനെ നിഷ്കാസനം ചെയ്തു. അവൾ പറഞ്ഞു, "ത്രിവിക്രമാ,അവിടന്ന് നിർദ്ദയനാണ്, നന്ദികെട്ടവനമാണ്. അവിടത്തെ ചേതോവികാരങ്ങളുടെ പ്രതിധ്വനി മാത്രമല്ലേ ഇപ്പോഴും—അതേ അവിടത്തെ നിദ്രയിലും—ഞാൻ കേട്ടതു"?"

ത്രിവിക്രമൻ ഒന്നും സമാധാനം പറഞ്ഞില്ല. അവൾ വീണ്ടും തുടൎന്നു പറഞ്ഞു "എങ്കിലും കുലസ്ത്രീകൾക്കു ഹൃദയമൊന്നേയുള്ളു. അതു് ഒരിടത്തു് പതിച്ചാൽ അവർ പിന്നെ അതിനെ ഇളക്കുകയില്ല. അതിനാൽ ഇനിയും സുലേഖ അവളുടെ ധൎമ്മത്തെതന്നെ തുടരുന്നതിനാണ് ഉദ്യമിക്കുന്നതെന്നു അവിടേക്കു ഉടനെ ബോദ്ധ്യമാകും".

ത്രിവിക്രമൻ—"സുലേഖയുടെ ഉപകാരങ്ങൾക്കു ഞാൻ ആജീവനാന്തം കടപ്പെട്ടവനാണ്."

സുലേഖ—"വേണ്ട വേണ്ട അവിടത്തെ കടപ്പാടുകളും പ്രതിനന്ദികളും ഒന്നും ഇനി ഇവൾ ആഗ്രഹിക്കുന്നില്ല. ഇതുവരെയുള്ളതിന് കിട്ടിയ പ്രതിനന്ദിയാണ് ഇപ്പോൾ ഇവൾ അനുഭവിക്കുന്നതു്. തമ്പി—എൻെറ ഹൃദയം നീറുന്നു. അവിടന്നു ഇവളെക്കൊണ്ടു് ഇനിയും അധികമൊന്നും പറയിപ്പിക്കാതെ ക്ഷണം എൻെറകൂടെ വരണം. ഒരു നിമിഷമെങ്കിലും ഇനി ഇവിടെ നിന്നാൽ അവിടന്നും ഇവളും ഐക്യസായൂജ്യം പ്രാപിക്കേണ്ടി വരും."

ത്രിവിക്രമൻ—"സുലേഖേ, എന്താണ് കാൎയ്യം വിശദമായി പറയണം. ശത്രുക്കൾ വല്ലവരും നികേതത്തെ ആക്രമിക്കുന്നുണ്ടോ?"

സുലേഖ—"ശത്രുക്കളല്ല മിത്രങ്ങൾ തന്നെയാണ്. നികേതത്തേയല്ല നമ്മേയാണു ആക്രമിക്കുവാൻ പുറപ്പെട്ടിരിക്കുന്നതു്. വാദപ്രതിവാദങ്ങൾ കൊണ്ടു സമയവ്യയം ചെയ്യുന്നതിനുള്ള സമയമിതല്ല. അവിടന്നു ഇപ്പോൾ തന്നെ എൻെറ കൂടെ വരണം."

തമ്പിക്ക സുലേഖയുടെ അന്തർഗതമെന്തെന്നു ക്ഷണത്തിൽ മനസ്സിലായി. അയാഠം ആലോചനാനിമഗ്നനായി അല്പനേരം നിന്നിട്ടു പറഞ്ഞു, "സുലേഖേ, നിങ്ങഠം പോയി രക്ഷപ്പെട്ടു കൊള്ളണം. ദുർഭഗനായ ഇവൻ ഇവൻെറ കർമ്മഫലം അനുഭവിച്ചു ഒടുങ്ങിക്കൊള്ളട്ടേ. ഞാൻ ഇനിയും നിങ്ങളെ അനുഗമിച്ചാൽ നിങ്ങഠംക്കു് മേലും അതു് ആപൽകരമായി ത്തീരുവാനാണെളുപ്പം."

"അവിടത്തെ ഉപേക്ഷിച്ചിട്ടു് ഇവഠംക്കു ഒരു സായൂജ്യവും വേണ്ട. എന്നാൽ നമുക്കു രണ്ടാഠംക്കും കൂടി അംബികാചുംബനത്തെയും ആശ്ലേഷിച്ചു കളയാം. അച്ഛൻെറ ആളുകഠം അവിടത്തെയും എന്നേയും അന്വേഷിച്ചു ഇപ്പോഠം പുറപ്പെട്ടിട്ടുണ്ടു്. അവർ നികേതത്തിൽ ഓരോ സ്ഥലങ്ങഠം തിരഞ്ഞു രണ്ടു നിമിഷത്തിനുള്ളിൽ ഇവിടേയും എത്തും."

"അതു വേണ്ട, സുലേഖേ പൊയ്ക്കൊള്ളണം."

"ഇല്ല അവിടന്നു കൂടി വരണം."

"ഞാൻ വരുന്നില്ല."

"എന്നാൽ ഞാനും പോകുന്നില്ല."

തമ്പി വീണ്ടും വികാരപരമ്പരകളിൽ മുഴുകി. ഇതും സുലേഖയോടു തനിക്കുള്ള കടപ്പാടുകളേ ബഹുലപ്പെടുത്തുന്നതിലേക്കുള്ള അവളുടെ വല്ല തന്ത്രങ്ങളുമായിരിക്കുമോ എന്നു് അയാഠം ബലമായി സംശയിച്ചു. എന്നാൽ സാക്ഷാൽധീരചിത്തയായ കുമാരിയുടെമുഖം ഇത്രപരിഭ്രമതരമായി താൻ മററൊരവസരത്തിലും കണ്ടിട്ടില്ലായിരുന്നതിനാൽ ഈ പ്രസ്താവനയിൽ വല്ല വാസ്തവവും ഉണ്ടായിരുന്നേക്കാമെന്നു അയാഠംക്കു തോന്നാതിരുന്നില്ല.

തമ്പി:—"സുലേഖേ, നിങ്ങഠം എന്നെ പ്രതി ഇനിയും അനത്ഥങ്ങളിൽ ചാടരുതു്. അച്ഛൻെറ കോപത്തിൽ നിന്നും രക്ഷപ്പെടുന്നതിനു എന്തെങ്കിലും പോംവഴി നോക്കിക്കൊള്ളണം. ഞാൻ എൻെറ വിധിഗതിക്കടിപെട്ടു കൊള്ളാം."

"അതെനിക്കുമാകാമല്ലോ."

"സുലേഖ പോകയില്ലേ?"

"നിങ്ങഠം വരുന്നില്ലേ."

"ഇല്ല."

"ഞാനുമില്ല."

ത്രിവിക്രമൻ വീണ്ടും നെററി ചുളിച്ചു തല കുനിച്ചു എന്തോ എല്ലാം വിചാരിച്ചു കൊണ്ടു മുറിയിൽ കൂടി അങ്ങ

മിണ്ടാം നടന്നു തുടങ്ങി. അല്പ നേരം കഴിഞ്ഞു അയാരം പറഞ്ഞു "കുമാരീ നടക്കണം. ഞാനും വരുന്നുണ്ടു്."

സുലേഖ താൻ വന്ന വഴിയേ തന്നെ പുറത്തേക്കിറങ്ങി. ത്രിവിക്രമനും പിറകേ തന്നെയുണ്ടു്. അവർ ദ്രുതഗതിയിൽ നികേതസംഘജമായ പല ഊടു വഴികളും, വിലമാൎഗ്ഗങ്ങളും, ചതുപ്പുനിലങ്ങളും, വെള്ളച്ചാലുകളും കടന്നു കടശി അതിവിസ്തൃതമായ ഒരു വിലദ്വാരത്തിൽ വന്നു ചേൎന്നു. സുലേഖ പൊടുന്നനവേ പിൻതിരിഞ്ഞു്. ത്രിവിക്രമന്റെ ഭുജത്തിൽ പിടിച്ചു കൊണ്ടു പറഞ്ഞു, "തമ്പീ ഇവളെ അവിശ്വാസി എന്നു ശങ്കിക്കരുതു്. എങ്കിലും നികേതത്തിന്റെ രഹസ്യങ്ങളേ രക്ഷിക്കുന്നതിനു് ഞാൻ കടപ്പെട്ടിട്ടുള്ളതു കൊണ്ടു മാത്രം എന്റെ ഹിതത്തിനു തന്നെ വിപരീതമായ ഒരു പ്രവൃത്തി ചെയ്യുന്നതിനാണു ഞാൻ ഉദ്യമിക്കുന്നതു്."

"നാമെങ്ങോട്ടാണു പോകുന്നതു്?"

"നികേതത്തിനു പുറത്തുള്ള എന്റെ ഒരു ബന്ധുഗൃഹത്തിലേക്കു തന്നെ."

"സുലേഖയും അവിടെത്തന്നെയൊ മേലിൽ താമസിക്കുന്നതു്?"

"അല്ല. ഞാൻ മിക്കപ്പോഴും അവിടെ വന്നു കൊണ്ടിരിക്കാം. പൊടുന്നനവേ നികേതത്തിൽ നിന്നും അപ്രത്യക്ഷപ്പെട്ടാൽ അച്ഛനു സംശയം വൎദ്ധിക്കും. അങ്ങേ നിർബാധമായ ഒരു രക്ഷയിലാക്കിയിട്ടു ഞാൻ നേരേ അച്ഛന്റെ സന്നിധിയിലേക്കു തന്നെ പോകുന്നതിനാണു് തീരുമാനിക്കുന്നതു്. നിങ്ങളേപ്പററി അച്ഛൻ ചോദിക്കുന്നു എങ്കിൽ നികേതത്തിന്റെ ഭയങ്കര വിധിക്കു നിങ്ങരം അടിപ്പെട്ടു എന്നു തന്നെ പറയും. കദനത്തിലെല്ലാം തിരഞ്ഞു നിങ്ങളെ കാണാതാകുമ്പോരം അച്ഛൻ അതു വിശ്വസിക്കും."

"അപ്പോരം ഞാൻ ഏകാകിയായി അവിടെ ഇനിയും ബന്ധനത്തിലിരിക്കണമെന്നു തന്നെയാണോ പറയുന്നതു്?"

"അല്ല ഞാൻ കൂടെക്കൂടെ വന്നു കണ്ടു കൊള്ളാമെന്നു പറഞ്ഞല്ലൊ. പോരെങ്കിൽ എന്റെ സോദരി നിങ്ങരക്കു വേണ്ട എല്ലാ ഉപചരണങ്ങളും ചെയ്തു തരും."

"സുലേഖയുടെ സോദരിയോ?"

"അതേ എന്റെ സോദരി തന്നെ."

"നികേതത്തിൽ വരാറില്ലേ, ഞാൻ കണ്ടിട്ടില്ലല്ലോ. തന്നെയുമല്ല ഇങ്ങനെ ഒരു സ്ഥലമുള്ളതു് അച്ഛനമറിയാവുന്ന സ്ഥിതിക്ക അദ്ദേഹം അവിടെയും തിരക്കാതിരിക്കുമോ?"

സുലേഖ ഹാർദ്ദവമായിഒന്നു ചിരിച്ചു. അവൾ പറഞ്ഞു, "ത്രിവിക്രമാ എനിക്കിങ്ങനെ ഒരു സോദരിയുള്ള വിവരം അച്ഛനു കൂടെയും അറിഞ്ഞുകൂടാ. ഞാൻ അവളെക്കണ്ടിട്ടും കൊല്ലം ആറേഴ കഴിഞ്ഞിരിക്കുന്നു. ചില കാരണങ്ങളാൽ ഇനിയും ഏതാനും കൊല്ലങ്ങൾ കഴിഞ്ഞു മാത്രമേ എൻെറ പ്രിയ സോദരിയെ കാണുന്നതിനു് ഞാൻ അനുവദിക്കപ്പെട്ടിട്ടുള്ളു. അതെല്ലാം പരമരഹസ്യങ്ങളാണു്. ഞാൻ പറഞ്ഞു തുടങ്ങിയ ജീവചരിത്രത്തെ ഇനിയും അവസാനിപ്പിച്ചിട്ടില്ലല്ലോ. അതു ഇനി ഒരിക്കൽ സൌകര്യംപോലെ ഞാൻ പൂർത്തിയാക്കിക്കൊള്ളാം. അപ്പോൾ അവിടേക്ക യഥാർത്ഥം മുഴവൻ മനസ്സിലാകും."

"സുലേഖ ഒരു അസാധാരണ സ്ത്രീയാണു്. ഈ വിലമല്ല ഒരു നാടുഭരിക്കുന്നതിനു തന്നെ പോരുന്നവളുമാണു്. ആട്ടെ ഇപ്പോൾ ഞാൻ എന്തുചെയ്യണമെന്നാണു് പറയുന്നതു്?"

"അവിടത്തെ കണ്ണു മൂടിക്കെട്ടുന്നതിനു എന്നെ അനുവദിക്കണം."

വീണ്ടും പ്രബലമായ ചില സംശയപരമ്പരകൾ ത്രിവിക്രമനേ ബാധിച്ചു. എങ്കിലും ഈ ദുരിതാവസ്ഥയിൽ ജീവനേപ്പോലും അദ്ദേഹം ഗണ്യമാക്കിയിട്ടില്ലായിരുന്നതിനാൽ ആ വക സന്ദേശങ്ങളെല്ലാം പരിത്യജിച്ചിട്ടു സുലേഖയുടെ അഭിലാഷങ്ങൾക്ക വഴങ്ങി നിന്നു.

വിസ്തൃതമായ ആ ഗുഹാമാർഗ്ഗത്തിൽകൂടി അവർ വീണ്ടും യാത്രതുടന്നു. നയനബന്ധിതനായ ഭടനെ സ്വകരങ്ങളാൽ ഇരുളടഞ്ഞതും വിജനവുമായ ആ വിലമാർഗ്ഗത്തിൽക്കൂടി ആനയിച്ചുകൊണ്ടു യാത്ര തുടന്ന സുലേഖ വാസ്തവത്തിൽ അത്യാനന്ദലഹരിയിൽ ലീനയായതുകൊണ്ടായിരിക്കാം മാർഗ്ഗക്ലേശങ്ങൾ ഒന്നും അറിയാതെതന്നെ അവൾ ബന്ധിതമായ ഒരു വാതായനത്തിൻെറ മുമ്പിൽ ഒന്നുരണ്ടു നാഴികകൾക്കുശേഷം ചെന്നുചേർന്നതു്. ഭടനെ അവിടെ നിറുത്തിയിട്ടു് അവൾ തൻെറ വസ്ത്രത്തിനിടയിൽനിന്നും ഒരു താക്കോൽഎടുത്തു പൊഴുതിൽ ഇട്ടുതിരിക്കുകയിൽ അനുമാത്രശബ്ദമെങ്കിലും പുറപ്പെടുവിക്കാതെ വാതിൽ ഭേദിച്ചു് മാർഗ്ഗം നൽകി. ഭടനോടുകൂടി

അവരം അകത്തുകടന്നു കതകിനെ വീണ്ടുംബന്ധിച്ചിട്ടു പറഞ്ഞു, "ത്രിവിക്രമാ, നാം ഉദ്ദിഷ്ടദിക്കിൽ വന്നെത്തി. ഇനി മുഖത്തു നിന്നും ഉത്തരീയമഴിക്കാം."

മൂടുപടം മാററി നോക്കിയതിൽ താൻ അപ്പോഴും ഇരുളടഞ്ഞ ഒരു മുറിയിലാണു് നില്ക്കുന്നതെന്നും അവിടെ തന്റെ സുഖജീവിതത്തിനു പര്യാപ്തങ്ങളായ പല ഉപകരണങ്ങളും തയ്യാർ ചെയ്തിട്ടുണ്ടെന്നും അയാൾക്കു മനസ്സിലായി. കുടുസ്സായ ഒരു ജാലകത്തിൽ കൂടി അസ്തമനസൂര്യന്റെ മൃദുലകിരണങ്ങൾ അല്പാല്പം തന്നെ ആശ്ലേഷിക്കുന്നുണ്ടെന്നും പുറത്തുനിന്നും തന്നെ മററാക്കും കാണ്മാൻ പാടില്ലെങ്കിലും ദീർഘനാളായി തനിക്കു് അദൃശ്യമായിരുന്ന പ്രകൃതിവിലാസത്തെ അല്പമെങ്കിലും കണ്ടാനന്ദിക്കുന്നതിനു് തനിക്കു ഇനി സാധിക്കുമെന്നും കണ്ടു് തമ്പി ആനന്ദചിത്തനായി.

"ഇവിടെ സുഖമായി താമസിക്കണം—ഞാൻതൽകാലം പോകട്ടെ. അച്ഛനെ ഉടൻ തന്നെ ചെന്നു കണ്ടില്ലെങ്കിൽ അപകടമുണ്ടു്. താമസിയാതെ ഞാൻ തിരിച്ചു വന്നു കൊള്ളാം," എന്നു പറഞ്ഞതും ഭടന്റെ പിൻപിൽ ഒരു യന്ത്രവാതിൽ താനേ തുറന്നതും സുലേഖ അതിനുള്ളിൽ അപ്രത്യക്ഷയായതും ഒന്നായി കഴിഞ്ഞു.

തന്റെ വിധിഗതിയുടെ വിവിധമാർഗ്ഗങ്ങളെപ്പററി ചിന്തിക്കുംതോറും ത്രിവിക്രമൻ അത്ഭുതപരവശനായി. ഉത്തരതിരുവിതാംകൂറിലെ അജ്ഞാതങ്ങളായ അത്ഭുതസംഗതികളെപ്പററി വിചാരിക്കുംതോറും അയാൾ പലവിധമായ ശങ്കാപരമ്പരകൾക്കു് വശംവദനമായി. ഈ വക വിചാരവിവിധതയാൽ നിരുന്മേഷചിത്തനായി ചമഞ്ഞ ഭടൻ അടുത്തുള്ള മനോഹരമായ ഒരു ശയ്യയിൽ ഒട്ടുനേരം വിശ്രമിച്ചു.

നിമിഷങ്ങളും നാഴികകളും ചിലതു കഴിഞ്ഞു. മനസ്സിന്റെ പലവിധമായ ക്ഷോഭവിഭ്രമണങ്ങൾ ആ സാധുഭടനു നിദ്ര തന്നെയും അപ്രാപ്യമാക്കിത്തീർത്തു. ശയ്യയിൽ തന്നെ ഒട്ടുനേരം അസ്വസ്ഥനായി ഉരുണ്ടും മറിഞ്ഞും കൈകാലുകൾ അലച്ചും കിടന്നതിന്റെ ശേഷം ത്രിവിക്രമൻ വീണ്ടും പിടച്ചെഴുന്നേററു. എന്നാൽ കൂരിരുൾ നിറഞ്ഞ ആ മുറിയിൽ താൻ എന്തു ചെയ്വാനാണു് എന്നു വിചാരിച്ചു് വീണ്ടും അവിടെ തന്നെ ഇരുന്നു. അല്പം കഴിഞ്ഞു് അയാൾക്കൊരു കൗതുകം തോന്നി മുൻപറഞ്ഞ ചെറു ജാലകത്തിന്റെ സമീപത്തേക്കു

ണഞ്ഞു. മങ്ങി പ്രകാശിക്കുന്ന ചന്ദ്രികയും ചെറുതെന്നലിൽ നൃത്തമാടി സല്ലപിക്കുന്ന വൃക്ഷശിഖരങ്ങളും ആ ബന്ധനസ്ഥനെ അസൂയാകുക്ഷിയാക്കിത്തീർത്തു. ശുഭ്രവർണ്ണമായ ആകാശവീഥിയിൽ മിന്നിത്തിളങ്ങുന്ന കോടാകോടി താരഗണങ്ങളേയും ഇടയ്ക്കിടെ വിവിധാകൃതിയിൽ ചിന്നിക്കിടക്കുന്ന മേഘശകലങ്ങൾ അങ്ങുമിങ്ങും ചില താരപംക്തികളെ ആച്ഛാദനം ചെയ്യുന്നതിനേയും കണ്ടു് ചില സച്ചിന്തകൾ ആ ഭടന്റെ മനോരംഗത്തിൽ ഉദയംചെയ്തു. "ആ നക്ഷത്രജാലങ്ങൾ എത്ര മനോഹരമായി തിളങ്ങി പ്രകാശിക്കുന്നു. നിർഭാഗ്യവശാൽ കാർമ്മേഘങ്ങൾ ചിലപ്പോൾ അവയെ മൂടിക്കളയുന്നതു് നക്ഷത്രങ്ങളുടെ കർമ്മദോഷമല്ലല്ലോ. എന്നാൽ കാർപടലങ്ങളുടെ ആക്രമണം അവയുടെ സ്വാഭാവികമായ പ്രകാശത്തെ നശിപ്പിക്കുന്നില്ലതാനും. പക്ഷേ അല്പസമയത്തേക്കു അവ മനുഷ്യദൃഷ്ടിയിൽ നിന്നും നിഗ്രഹനം ചെയ്യപ്പെട്ടുപോകുന്നു എന്നേയുള്ളു. എന്നതുപോലെ തന്നെ ഈ പ്രപഞ്ചത്തിലും പുണ്യാത്മാക്കൾക്കു തന്നെയും ദുർവിധികൾ അനിഷേധ്യങ്ങളല്ലേ. നിർഭാഗ്യങ്ങളാകുന്ന കാർപടലങ്ങൾ ചിലപ്പോൾ കാലാകാലഭേദം കൂടാതെയും സ്ഥാനാസ്ഥാനഭേദങ്ങൾ നോക്കാതേയും മനുഷ്യനെ ആക്രമിക്കുന്നു. അതിൽ അവൻ അശരണനായി സ്വമനസ്ഥൈര്യത്തെ ശൂന്യമാക്കാതേയും സന്മാർഗ്ഗപാന്ഥാക്കളിൽ നിന്നു് വ്യതിചലിക്കാതെയുമിരിക്കുന്നു എങ്കിൽ നിർഭാഗ്യപടലങ്ങൾ അല്പകാലത്തിനുള്ളിൽ താനേ നീങ്ങിക്കൊള്ളുകയും അവൻ സ്വയംപ്രകാശിയായി പൂർവോപരി തേജോരൂപനായി പരിലസിക്കയും ചെയ്യും. ഈ പരമാത്ഥമറിയാതെ എത്ര ഭീരുക്കളാണു് അല്പനിർഭാഗ്യങ്ങളിൽ പോലും നിരാശാവശരായി മനസ്ഥൈര്യമേററു അന്ധതപങ്ങൾ പ്രവത്തിച്ചുപോകുന്നതു്. കഷ്ടം."

ത്രിവിക്രമന്റെ മനോവികാരങ്ങൾ ഈ പതനത്തിലെത്തിയപ്പോൾ വെളിക്കു കണ്ട ഒരു വിശേഷസംഭവം അയാളുടെ മനസ്സിനെ ബലമായി അങ്ങോട്ടാകർഷിച്ചു. മരത്തിന്റെ നിഴലിൽനിന്നും ഒരു സത്വം സാവധാനത്തിൽ ഗൃഹാങ്കണത്തിലേക്കു നീങ്ങുന്നതുപോലെ അയാൾക്കു തോന്നി. എന്നാൽ അതെന്തെന്നു വിശദമായി കാണുന്നതിനു് അയാൾക്കു സാധിച്ചില്ല. വല്ല മനുഷ്യരുമാണെങ്കിൽ വസ്ത്രത്തിന്റെ വെള്ളനിറമെങ്കിലും കാണുമല്ലോ അങ്ങനെ ഒന്നും കാണുമാനില്ല. എന്നാൽ വല്ല മൃഗങ്ങളുമായിരിക്കാം. അയാൾ വീണ്ടും സൂക്ഷിച്ചു

നോക്കി. അതാ ആ സത്വം നിഴലിൽ നിന്നും വെളിച്ചത്തേക്കു മാറുന്നുണ്ടു്. ചന്ദ്രിക പൂർണ്ണമായി പ്രകാശിക്കുന്നില്ലെങ്കിലും ആ മങ്ങിയ വെളിച്ചത്തിലും അതൊരു മനുഷ്യാകാരം തന്നെ എന്നു നിർണ്ണയിക്കുവാൻ ത്രിവിക്രമനു സാധിച്ചു. സത്വം സാവധാനത്തിൽ നീങ്ങി ഗൃഹാങ്കണത്തിൽ പ്രവേശിച്ചു. പിന്നീടു അതു എവിടെ മറഞ്ഞു എന്നു കാണുവാൻ പോലും തമ്പിക്കു സാധിച്ചില്ല. മുററത്തെങ്ങും യാതൊരു നിഴലും ഇല്ലാതിരുന്നതിനാലും താൻ കണ്ണിമയ്ക്കാതെ തന്നെ നോക്കിക്കൊണ്ടു നിന്നിരുന്നതിനാലും ഇതു് ഒരത്ഭുതസംഭവമായി അയാൾക്കു തോന്നി. അപ്രത്യക്ഷമായ സത്വം പിന്നിട്ടും ഉദയം ചെയ്യുന്നുണ്ടോ എന്നറിവാനായി അയാൾ ദത്തശ്രദ്ധനായി ഒട്ടുനേരം ആവിടെത്തന്നെ നിന്നു. എന്നിട്ടും യാതൊരു ഫലവുമുണ്ടാകുന്നില്ല, എന്നു കണ്ടു അയാൾ വീണ്ടും തന്റെ ശയ്യയിലേക്കു തന്നെ പിൻതിരിച്ചു. നികേതത്തിൽ താൻ ബന്ധിതനായതിൽ പിന്നിട്ടു അടിക്കടി അനുഭവപ്പെട്ടുകൊണ്ടിരിക്കുന്ന ഓരോ വക അത്ഭുതസംഭവങ്ങളെപ്പററി വിചാരിച്ചും വിസ്മയിച്ചുംകൊണ്ടു ആയാൾ അവിടെ കിടന്നു.

ആ രാത്രിയുടെ അർദ്ധയാമങ്ങളും അവസാനിച്ചു. പ്രശാന്തരമണീയമായ ഒരവസ്ഥ ഭൂമുഖത്തെ ആവരണം ചെയ്തുകഴിഞ്ഞു. പകൽ മുഴുവൻ പ്രയത്നം ചെയ്തു ക്ഷീണിച്ച പരിശ്രമബുദ്ധികൾ യഥാർത്ഥമായ വിശ്രമസായൂജ്യത്തിൽ ശാന്തിയടഞ്ഞു. പ്രകൃതിയുടെ പാവനപക്ഷത്തിനു് ആധാരകേന്ദ്രങ്ങളായുള്ള പക്ഷിപറവകളും പരമകാരുണികനായ ആ ജഗന്നിയന്താവിന്റെ ഔദാര്യവിശേഷത്തെ ആസ്വദിച്ചുകൊണ്ടു് തങ്ങളുടെ പോടുകളിലും വൃക്ഷശാഖകളിലും ഇരുന്നു് സ്വപ്നസൗഭാഗ്യത്തേ ആസ്വദിക്കുന്നു. കടുവാ, കരടി മുതലായ ക്രൂരവന്യമൃഗങ്ങളും പ്രകൃതിനിയമത്തേ ശിരസാ വഹിച്ചു് താന്താങ്ങളുടെ ഗുഹകളിൽ പതുങ്ങിക്കഴിഞ്ഞു. ഒരു ജീവപ്രാണി പോലും ശബ്ദിക്കുന്നില്ല. ഒരു മനുഷ്യപാദങ്ങളും ചരിക്കുന്നുമില്ല. പകൽ മുഴുവനും ജീവിതമത്സരരംഗത്തിൽ കോലാഹലസംപുഷ്ടമായിരുന്ന ലോകം ഇതാ വിജനമായ ഒരു മരുഭൂമി പോലെ കാണപ്പെടുന്നു. സദനങ്ങൾ ശില്പവിശേഷത്തിന്റെ സ്മാരകസ്തംഭങ്ങൾ മാത്രവും ഭവനങ്ങൾ മധുവററ തേൻകൂടു പോലെയും കാണപ്പെടുന്നു. കല്പാന്തകാലാന്തരത്തിൽ കവികളുടെ കല്പനാശക്തി മാത്രം ദിവ്യദർശനം ചെയ്യുന്ന ശൂന്യാവ

സ്ഥയെ യഥാൎത്ഥമായി പ്രദ്യോതിപ്പിക്കുന്ന ഒരു അസാധാരണ രാത്രിയായിരുന്നു അതു്. എന്നാൽ സംഹാരഖഡ്ഗിയുടെ ഭയങ്കരപാതത്തിലും അമരാതെ ലോകത്തിലെ ദുർവൃത്തികൾ അനന്തരകാലത്തിലും ചിരംജീവികളായി പരിലസിക്കുമെന്നുള്ളതിനു് ദൃഷ്ടാന്തമായിട്ടോ എന്തോ ഈ വക പ്രകൃതി നിയമങ്ങൾക്കൊന്നും കീഴ്പ്പെടാതെ ക്രൂരൻ, കുറുനരി മുതലായ ചില നിശാചരന്മാരും മൂങ്ങാ മുതലായ ചില പറവകളും ആ വിജനരംഗത്തിൽ ആഗതരായി അത്യുന്നതങ്ങളായ ചില ഗിരിപൃഷ്ഠങ്ങളിൽ നിന്നും തങ്ങളുടെ സ്വൈരാപ്രഭുതത്തെ വിജയകാഹളങ്ങൾ മുഴക്കിവിളിച്ചറിക്കുന്നു. അതു തന്നെയുമോ! മനുഷ്യപ്രവീണന്മാരും ചിലപ്പോൾ മൃഗീയജീവിതത്തെ അവലംബിച്ചും മിക്കപ്പോഴും സാധാരണ പ്രകൃതിനിയമങ്ങളെ അതിലംഘിച്ചും ജീവിതഭാഗം നയിക്കേണ്ടിവരുന്നു എങ്കിൽ അസ്ഥിരമായ പ്രപഞ്ചത്തിൻെറ ഒരു സാധാരണസംഗതിയായി മാത്രമേ അതിനെ ഗൗനിക്കേണ്ടതുള്ളൂ.

അതേ, ആ രാത്രിയുടെ പ്രശാന്തതയെ ആസ്വദിക്കുന്നതിനുള്ള ഭാഗധേയം ലഭിക്കാത്തവരായി നാലു മനുഷ്യർ അന്നു പ്രജാകരസേവിതരായി, അസ്വസ്ഥചിത്തരായി താന്താങ്ങളുടെ മനോഗതികൾക്കനുരൂപമായ ഓരോപാന്ഥാക്കളിൽ ബദ്ധശ്രദ്ധരായി പ്രവർത്തിച്ചിരുന്നു. അതിൽ രണ്ടുപേർ അമ്മിണിയും അവളുടെ ദാസിയും മൂന്നാമത്തെ ആൾ സുലേഖയാൽ കദനത്തിൽ നിന്നും സ്ഥലം മാററപ്പെട്ട നിർഭാഗ്യവാനായ ത്രിവിക്രമനും ഇതരൻ ബന്ധനസ്ഥനായ ഭടൻ ജാലകത്തിൽക്കൂടി ദർശനം ചെയ്ത ഭൂതമോ, മനുഷ്യനോ ആയ ആ അസാധാരണ സത്വവുമായിരുന്നു.

മറിയപ്പെണ്ണിൻെറ ചമയങ്ങൾ കഴിഞ്ഞ മാത്രയിൽ അമ്മിണി വീണ്ടും കണ്ണാടിയുടെ പക്കലേക്കടുത്തു് സ്വന്ത ചമയങ്ങളെ ഒന്നുകൂടി നോക്കി തൃപ്തിപ്പെട്ടു.

"എടീ, നീ തോഴി, ഞാൻ രാജകുമാരി. മനസ്സിലായോ. ഇനി നമുക്ക മുൻപറഞ്ഞ സ്ഥലത്തേക്കു പോകാം."

"അതെവിടാ കൊച്ചമ്മാ. ഒത്തിരി പോണോ? അവിടെ ആരു വരും."

"എടീ കഴുതേ എങ്ങും പോകണ്ട ഇവിടെത്തന്നെ ഒരു മുറിയിൽ ഒരുത്തനെയിട്ടു പൂട്ടിയിട്ടുണ്ടു്. ഒരുവലിയ ആളാണു്."

"അരീത്തറ മല്ലനോളം വരുവോ കൊച്ചമ്മാ."

"എടീ മണ്ടീ, വലുതെന്നു് പറഞ്ഞാൽ പനപോലെ ഇരിക്കുന്നെന്നല്ല. വലിയ കേമനാണെന്നു്."

ഇങ്ങനെ ഓരോന്നു സംസാരിച്ചുകൊണ്ടു നടന്നതിനിടയിൽ അവർ പല മുറികളേയും അറകളേയും തരണം ചെയ്തു ശംക്കരിയിലെ ഏററവും പടിഞ്ഞാറെ അററത്തുള്ള ഒരു ചെറിയ മുറിയിൽ ചെന്നെത്തി. അമ്മിണി മുറിയുടെ തെക്കുഭാഗത്തുള്ള ഭിത്തിയോടു ചേർന്നു നിന്നിട്ടു് "തോഴീ നീ ഭയപ്പെടരുതു്" എന്നു പറഞ്ഞുകൊണ്ടു് ഭിത്തിയുടെ മദ്ധ്യത്തിലുള്ള ഒരാണിയിൽ പിടിച്ചൊന്നമർത്തി. അടുത്ത ക്ഷണത്തിൽ ആ ഭിത്തി രണ്ടായിപിളർന്നു് കുടുസ്സായ ഒരു നിലയറയിലേക്കു വഴികൊടുത്തു. "ഇതെന്തു കളി കൊച്ചമ്മാ" എന്നു് അത്ഭുതപരവശയായി ചോദിച്ചുകൊണ്ടു് മറിയപ്പെണ്ണു് (ഇപ്പോൾ കാത്തായനിക്കുട്ടി) തന്റെ നായികയെ തുടർന്നു് നിലയറയിലേക്കിറങ്ങി. ആ യന്ത്രവാതിൽ അവരുടെ പിമ്പേ അടയുന്നതുകേട്ടു് നിഷ്കന്മഷബുദ്ധിയായ ദാസി വല്ലാതൊന്നു പരിഭ്രമിച്ചു. 'അപ്പം കൊച്ചമ്മാ ഈ നെറോലകവെത്താണോ കൊച്ചമ്മ പറഞ്ഞയാളു കെടക്കിണെ." അമ്മിണി നിശബ്ദമായിരിക്കുന്നതിനു് അവളുടെ വാ പൊത്തിക്കാണിച്ചിട്ടു് വീണ്ടും നടന്നു. കഷ്ടിച്ചൊരു രണ്ടു തിണ്ടൽപ്പാടു കിഴക്കോട്ടു നടന്നതിന്റെ ശേഷം അവരുടെ മാർഗ്ഗം വീണ്ടും പ്രതിബന്ധിക്കപ്പെട്ടതായിക്കണ്ടു.

ശംക്കരിയിലെ നാലുകെട്ടിന്റെ കിഴക്കുമാറി ഒരു ചെറിയ ചാവടിയുണ്ടു്. അതു പ്രധാനകെട്ടിടത്തിന്റെ നിരപ്പിൽ നിന്നും അല്പം ഉയന്നു സ്ഥിതി ചെയ്യുന്നു. എന്നു തന്നെയല്ല അതിന്റെ മുൻവശം ചീങ്കൽ അറഞ്ഞു താഴ്ത്തിയ ഒരു ഗംഭീരമായ കിടങ്ങും കിടങ്ങിനുപരി ചാവടിയുടെ ചുററുമായി ബലവത്തായ ഒരു ചെറു മതിലും പണി ചെയ്തിരുന്നു. പ്രസ്തുത മതിലിന്റെ ഉച്ചിയിൽ നിന്നും ഒരു മൂന്നു നാലു കോൽ താഴത്തു് ചാവടിയുടെ മദ്ധ്യഭാഗത്തിനു നേരേ അടിയിലായി ചതുരാകൃതിയിൽ ഒരു ചെറിയ സുഷിരം കാണുന്നതു് കിടങ്ങു താഴ്ത്തിയ കല്ലന്മാരുടെ എന്തോ വിനോദകൃത്യം എന്നു മാത്രം വ്യാഖ്യാനിക്കുവാനേ വകയുള്ളൂ. പ്രസ്തുത ചാവടി പുരാതനമായിത്തന്നെ അവിടെ സ്ഥിതിചെയ്തിരുന്നു എങ്കിലും അതിൻ മുൻവശമായിക്കിടന്ന ചരിവിനെ അറഞ്ഞു താഴ്ത്തി നിരത്തി

ചാവടിക്ക മുൻവശം ഒരു കിടങ്ങു കഴിപ്പിച്ചതു അമ്മിണി കുട്ടരുടെ ആഗമനത്തിനു ശേഷം മാത്രമാണ്.

അമ്മിണിയും തോഴിയും കൂടി നിലയറയുടെ അവസാനത്തിൽ ചെന്നെത്തി എന്നു മുൻപു പ്രസ്താവിച്ചുവല്ലോ. അവിടെ നിന്നും പിന്നീടു പ്രവേശിക്കുന്നതു് മുൻപറഞ്ഞ ചാവടിയുടെ അടിഭാഗത്തായുള്ള ഒരു കൃത്രിമ അറയിലേയ്ക്കാണു്. അവർ അവിടെത്തന്നെ അല്പനേരം നിന്നു. അനന്തരം അമ്മിണി പറഞ്ഞു, "നാം നിശ്ചിതസ്ഥലത്തേക്കു പ്രവേശിക്കുവാൻ പോകയാണു്. അസാധാരണ സംഭവങ്ങളൊന്നും ഉണ്ടാകുവാൻ പോകുന്നു എന്നുള്ള വിചാരമേ നിന്നിൽ കാണരുതു്. സാധാരണ നാം വീട്ടിൽ നടക്കുന്ന ഭാവത്തിൽ വേണം അറയിലേക്കു പ്രവേശിക്കുവാൻ. അവിടെക്കാണുന്ന വിശേഷങ്ങളൊന്നും കണ്ടു അപരിചിതഭാവം നടിക്കയുമരുതു്. വല്ലവരേയും കണ്ടാൽ ഉറക്കെ നിലവിളിച്ചേക്കണം. പുറത്തുകേൾക്കുമെന്നു പേടിക്കണ്ട. മനസ്സിലായോ പറഞ്ഞതു്?"

"ഞാനും കൊച്ചമ്മേടെ കളരീത്തന്നെയല്ലോ കൊച്ചമ്മാ പഠിക്കണതു്."

'ഭേഷ് എന്നാൽ ഞാൻ കതകു തുറക്കാൻ പോകുന്നു' എന്നു പറഞ്ഞു കൊണ്ടു അമ്മിണി സാവധാനത്തിൽ കതകു തുറന്നു. ദീപവുമേന്തി "ഹും ഈനേരം പാതിരാത്രിയായാലും ഒറക്കോ ഇല്ല കെടപ്പൂ ഇല്ല. ചേഴംപേരു കൂടെ ചിവരാത്ര്യി ഒഴിഞ്ഞു തല കറങ്ങുന്നു. പാരതോം രാമായണോം വായിക്കാൻ പിന്നെ പകലു മേല" എന്നെല്ലാം പുലമ്പിക്കൊണ്ടു കാത്ത്യായനിപ്പെണ്ണു ആദ്യമെ അകത്തു കടന്നു. സ്വഭൃത്യയുടെ അഭിനയ ചാതുരി കണ്ടു സന്തുഷ്ടയായ അമ്മിണി പൊട്ടിപ്പുറപ്പെട്ട ചിരിയെ അടക്കിക്കൊണ്ടു അവളെ അനുഗമിച്ചു. "ഹും, കാർത്യാനിപ്പെണ്ണിൻെറ കൈവരാഞ്ഞിട്ടു ഇന്നലെ കിടന്ന കിടക്ക ഇന്നും തെറുത്തുവച്ചില്ല" എന്നു വീണ്ടും ശകാരവൃഷ്ടി ചൊരിഞ്ഞുകൊണ്ടു് അവൾ മുമ്പോട്ടു നീങ്ങിയപ്പോൾ ശയ്യയിൽ നിന്നു ഒരു മനുഷ്യൻ പിടച്ചെഴുന്നേൽക്കുന്നതു കണ്ടു് "അയ്യോ എൻെറ കൊച്ചമ്മാ പൂതം കൊച്ചമ്മാ. ഓടു കൊച്ചമ്മാ" എല്ലാം മുറവിളി കൂട്ടിക്കൊണ്ടു കാത്ത്യായനി പിൻതിരിഞ്ഞു പാഞ്ഞു തുടങ്ങി. അമ്മിണിയും ഭയവിഹ്വലയായി എങ്കിലും ദീനസ്വരങ്ങളൊന്നും പുറപ്പെടുവിക്കാതെയും എന്നാൽ പരിഭ്രമപരവശയായും പിൻതിരിയുവാൻ ഭാവിച്ചു.

"അമ്മാ നിങ്ങൾ പരിഭ്രമിക്കരുതു്. ഞാൻ ഭൂതവും പിശാചുമൊന്നുമല്ല" എന്നു ഇതരൻ പറഞ്ഞു.

ഭൂതമെന്നു ശങ്കിക്കപ്പെട്ട സത്വം മൃദുല മനോഹരമായ സ്വരത്തിൽ സംസാരിക്കുന്നതു കേട്ട അമ്മിണി തിരിഞ്ഞു നിന്നു.

"അയ്യോ, കൊച്ചമ്മാ, വരണം കൊച്ചമ്മാ, കള്ളന്മാരാ കൊച്ചമ്മാ-ഉമ്മക്കു കേയൂനേയും, രാമുനേം ഒക്കെ വിളിക്കാം കൊച്ചമ്മാ" എന്നെല്ലാം കാർത്ത്യായനി വീണ്ടും മുറവിളി കൂട്ടി ത്തുടങ്ങി.

"ഞാൻ തസ്കരനും ഭൂതവുമൊന്നുമല്ല. ദുർവ്വിധിക്കു വശം വദനായ ഒരു നിർഭാഗ്യമനുഷ്യൻ മാത്രമാണു്. നിങ്ങൾ ഭയ വായി ബഹളമൊന്നുമുണ്ടാക്കരുതു്" എന്നയാൾ വീണ്ടും അഭ്യർത്ഥിച്ചു. ഇതരൻെറ അപേക്ഷകൾ കേട്ട കാർത്ത്യായനി തിരിഞ്ഞു നിന്നു. "പിന്നെ നിങ്ങളു കൊച്ചമ്മേടെ കെടപ്പു മുറീ വന്നതെന്തിനു്?"

"അമ്മാ നിങ്ങൾ ശാന്തമായി സംസാരിക്കണം. സംഗതികളെല്ലാം ഞാൻ പറയാം."

"കാർത്ത്യായനീ, ബഹളമുണ്ടാക്കാതെ. കണ്ടിട്ടു അദ്ദേഹമൊരു സൌമ്യനെന്നു തോന്നുന്നു. ദുരുദ്ദേശമൊന്നുമുണ്ടായിരിക്കാനിടയില്ല. നീ എൻെറ അടുത്തു വന്നു് നില്ക്കു്. വിളക്കു വിടെ വച്ചേക്കണം."

"ഉം-ഉം-കൊച്ചമ്മ ചുത്തകതിക്കാരത്തി, കള്ളന്മാരുടെ അടവു വല്ലോം കൊച്ചമ്മ കണ്ടിട്ടൊണ്ടോ?"

"ഒന്നുമില്ല. നീ ഭയപ്പെടണ്ട. അപകടം വല്ലതും ഉണ്ടാകുന്നെങ്കിലും കേശുവും കൂട്ടരും അടുത്ത മുറിയിലുണ്ടല്ലൊ." ഇതരനോടു "നിങ്ങൾ ആരാണു് എങ്ങനെ ഇവിടെ വന്നു? ഇതു സ്ത്രീകളുടെ അറയാണല്ലൊ. ഇവിടെ പ്രവേശിപ്പിക്കുന്നതിനും ഞങ്ങൾ ആരുമറിയാതെ സാദ്ധ്യവുമല്ല. പിന്നെ നിങ്ങൾ ഈ അസമയത്തു് ഇവിടെ വന്നതെങ്ങനെയാണു?"

അടുത്തിരിക്കുന്ന ദീപത്തിൻെറ പ്രകാശത്തിൽ ഇതരനു അമ്മിണിയുടെ മുഖവിലാസം പൂർണ്ണമായി കാണാമായിരുന്നു. അയാൾ ആ ശ്രീവിലാസത്തെത്തന്നെ പിന്നെയും ഉററുനോക്കി അതു സുലേഖ തന്നെയോ എന്നയാൾ പെട്ടെന്നു സംശയിച്ചു. എങ്കിലും സൂക്ഷ്മവിലോകനത്തിൽ അതു് തൻെറ രക്ഷാകാരിണിയല്ലെന്നും ഏതാദൃശമായ മറെറാരു സൌന്ദര്യധാമമാണെ

ന്നം അയാൾക്കു മനസ്സിലായി. അഹോ അത്ഭുതമേ! എന്തു സ്വരൂപസാദൃശ്യം! വൃത്താകാരമായ മുഖപത്മവും പവിഴസമാനമായ അധരങ്ങളും, എണാക്ഷികളും, ആ നോട്ടവും സ്വര വിശേഷങ്ങളും—എല്ലാം അണുമാത്രവും വ്യത്യാസമില്ല. ശരീര പുഷ്ടിമയും കായദൈർഘ്യവും ഒരേ അച്ചിൽ വാർത്താൽ തന്നെയും ഇത്ര കണിശമായി ഒത്തു വരുവാൻ പ്രയാസം! എന്നാൽ ഒരു വ്യത്യാസം മാത്രമുണ്ട്. ഒന്നു രാജസമായ രൌദ്രപ്രഭയേ ഉല്ലേഖനം ചെയ്യുന്ന ഇരുൾകാന്തിയെങ്കിൽ ഇതു സൌമ്യമ്ലദുലമായ കുളിർവെണ്മ ചൊരിയുന്ന കസുമാകാരദീപ്തിയാണു്.

"സുലേഖയുടെ സോദരി എന്നു പറഞ്ഞവൾ ഇവൾ തന്നെ ആയിരിക്കാം. എന്നാൽ എന്റെ ആഗമനത്തെപ്പററിയുള്ള മുന്നറിവു് അവൾ കൊടുത്തിരിക്കയില്ലയോ? ഒരു പക്ഷെ അതിനു സാധിച്ചില്ല എന്നും വരാം." ഈ വിധമുള്ള വിവിധ മനോവികാരങ്ങളിൽ അല്പനേരം സ്വൈരവിഹാരം ചെയ്ത ശേഷം അയാൾ പറഞ്ഞു. "അമ്മാ എന്റെ ആഗമനവൃത്താന്തം നിങ്ങൾ അറിഞ്ഞിരിക്കുമെന്നാണു് ഞാൻ വിചാരിച്ചതു്."

കാർത്ത്യായനി—"ഉം—ഞങ്ങളറികയോ കൊച്ചമ്മേടെ അറേലു് ഒരു വെഴമൻ കേറി ഇരിക്കണ കാര്യം ഞങ്ങളറികയേ. എന്നാൽ പണ്ടേ എല്ലും മുള്ളും നുറുങ്ങി കാലന്തക്ക പോകാനു."

"എടീ മിണ്ടാതിരിക്കു. അദ്ദേഹം മര്യാദയായി സംസാരിക്കുമ്പോൾ നീ അസംബന്ധം പുലമ്പുന്നോ?"

അന്യൻ—"അമ്മാ—എന്നെ ശകാരിക്കരുതു്. ഞാനിതിൽ നിരപരാധിയാണു്. നിങ്ങളുടെ സോദരി സുലേഖയാണു് എന്നെ ഇന്നു ഇവിടെ ആക്കിയതു്. വന്ന മാർഗ്ഗം എനിക്കു നിശ്ചയമില്ല. എന്റെ കണ്ണുകൾ മൂടിക്കെട്ടിയിരുന്നതു് ഈ അറയിൽ പ്രവേശിച്ചതിൽ പിന്നീടാണു് അഴിച്ചതു്. സംഗതികൾ അവർ തന്നെ നിങ്ങളെ അറിയിച്ചിരിക്കുമെന്നും ഞാൻ ഊഹിച്ചു."

"സുലേഖ" എന്നുള്ള നാമമാത്രോച്ചാരണത്തിൽ യുവതി ഒന്നു ഞെട്ടിയതുപോലെ അയാൾക്കു തോന്നി. അവൾ ചോദിച്ചു "എന്തു്—സുലേഖയോ— എന്റെ സോദരി സുലേഖയോ?"

അന്യൻ—"അതേ സുലേഖ തന്നെ. നിങ്ങളുടെ സേ

ദരി എന്നാണു് എന്നോടു പറഞ്ഞതു്. കണ്ടിട്ടും എനിക്കു അങ്ങനെ തന്നെ തോന്നുന്നു."

യുവതി—"ഭഗവാനേ—ആവൂ—ആശ്വാസമായി. ജീവിച്ചിരിക്കുന്നു എന്നറിഞ്ഞാൽ മതി. ഇനി ഒരു കണ്ണു കണ്ടിട്ടു ജീവനെടുത്താലും വേണ്ടതില്ല. നിങ്ങളേ എവിടെ നിന്നാണു ഇവിടെ കൊണ്ടുവന്നതു്. ജ്യേഷ്ഠത്തി പിന്നീടു എവിടേയ്ക്കാണു പോയതു്?"

അന്യൻ—"ആ വക സംഗതികളൊന്നും പറയുന്നതിനു എനിക്കു നിവൃത്തിയില്ല. പറയുകയില്ലെന്നു ഞാൻ സത്യബന്ധിതനമാണു്. സുഖേല നിങ്ങളുടെ ജ്യേഷ്ഠസോദരിയാണോ?"

യുവതി—"പ്രഭോ—നിങ്ങൾ ഒരുന്നത കുലജാതനെന്നു് ഞാൻ ഊഹിക്കുന്നതു കൊണ്ടു അവിടത്തെ അങ്ങനെ തന്നെ ഭവിക്കട്ടെ—പ്രഭോ, സുലേഖ എന്റെ ജ്യേഷ്ഠസോദരി തന്നെ. എന്നു പറഞ്ഞാൽ ഞങ്ങളുടെ മാതാവിന്റെ കടിഞ്ഞൂൽ ഫലങ്ങളാണു് ഞങ്ങൾ രണ്ടാളും. സുലേഖക്കു എന്നെക്കാൾ ഒരു നാഴികനേരത്തേ ലോകജീവിതമേ ക്രട്ടതലായുള്ളു. എന്റെ സോദരി എന്നെ വിട്ടുപിരിഞ്ഞിട്ടു പല കൊല്ലങ്ങളായി. ദിഗന്തങ്ങൾ മുഴുവൻ ഞങ്ങളന്വേഷിച്ചു. ആ നിർഭാഗ്യവതിയെ കണ്ടുകിട്ടിയില്ല. ജീവനോടു കൂടി ഇരിക്കുന്നു എന്നു അവിടുന്നെങ്കിലും പറയുന്നതു് ആശ്വാസജനകമാണു്."

കാർത്ത്യായനിക്കു കേട്ടുപരിചയം പോലുമില്ലാത്ത ഈ സുലേഖാചരിതം ഒരു അഭിനവഭാരതകഥയായി അവൾക്കു തോന്നി എങ്കിലും തന്റെ നായികയുടെ നിർദ്ദേശമനുസരിച്ചു അക്ഷരം പ്രതി അനുഷ്ഠിക്കുന്നതിനു അഭ്യസിച്ചിരുന്ന അവൾ ചോദിച്ചു. "അപ്പം കൊച്ചമ്മ, സുലേഖക്കൊച്ചമ്മ ഇവിടെ വന്നിരുന്നോ. എന്നിട്ടു നമ്മളേ ഒന്നു കാണാതെ പൊക്കളഞ്ഞെന്നോ?"

യുവതി—"എന്തെങ്കിലും പ്രത്യേക സംഗതി ഉള്ളതുകൊണ്ടായിരിക്കണം. അല്ലെങ്കിൽ അവിടത്തെ ആത്മാവിനേക്കാൾ സ്നേഹിക്കുന്ന ഇവളെയെങ്കിലും ഒരു കണ്ണുകാണാതെ പോകുമായിരുന്നോ." യുവാവിനോടു "അവിടുന്നാരാണെന്നു ഞങ്ങൾ അറിയുന്നതിൽ വിരോധമുണ്ടോ എന്നറിഞ്ഞില്ല. ജ്യേഷ്ഠത്തി അവിടത്തെ ഇവിടെയാക്കിയതു എന്തിനെന്നും എന്തുകാരണവശാലെന്നും മനസ്സിലാകാതെ ഞാൻ എന്താണു പ്രവൎത്തിക്കേണ്ടതെന്നു മനസ്സിലാകുന്നില്ല."

അന്യൻ—"ഞാൻ തിരുവിതാംകൂർ സേനയിലെ ഒരു നായകനാണെന്നു മാത്രമേ തല്കാലം പറവാൻ നിവൃത്തിയുള്ളൂ. നിർഭാഗ്യവശാൽ ഞാൻ നിങ്ങളുടെ സോദരിക്കു ഒരു വിധത്തിൽ കടപ്പെട്ടുപോയി. അതിനാൽ അവരുടെ പൂർണ്ണസമ്മതത്തോടുകൂടി എന്നെ വിമുക്തനാക്കുന്നതു വരെ ഞാൻ അവരുടെ ബന്ധനത്തിൽ താമസിക്കുന്നു എന്നുതന്നെ പറയാം."

യുവതി—"അയ്യോ ഇതെല്ലാം വലിയ അത്ഭുതമായി എനിക്കു തോന്നുന്നു. തമ്പുരാന്റെ സേനാനായകനെ ജ്യേഷ്ഠത്തി ബന്ധനത്തിൽ താമസിപ്പിക്കയോ, അതിലും ഈ മൈസൂർ പടവരുന്ന ബഹളത്തിൽ. ആകട്ടെ ഞാൻ ജ്യേഷ്ഠത്തിയോടു അപേക്ഷിച്ചു നിങ്ങളെ വിടുവിക്കാം. ജ്യേഷ്ഠത്തിയെ ഇനി എങ്ങിനെ കാണുവാൻ സാധിക്കുമെന്നു നിങ്ങൾ ദയവായി പറഞ്ഞുതരണം.

അന്യൻ—"ഭവതിയുടെ നന്മനസ്സിനു വളരെ നന്ദി. സുലേഖ താമസിയാതെ വന്നു കണ്ടുകൊള്ളാമെന്നു മാത്രം പറഞ്ഞിട്ടാണു ഇവിടെ നിന്നും പോയതു്. എപ്പോൾ വരുമെന്നു എനിക്കുതീർത്തു പറവാൻ നിവൃത്തിയില്ല."

യുവതി—"പ്രഭോ ഞാൻ അവിടത്തെ സങ്കടാവസ്ഥയിൽ പരിതപിക്കുന്നു. എത്ര വലിയ കടപ്പാടുകളുണ്ടായിരുന്നെങ്കിലും ഞാനായിരുന്നെങ്കിൽ നിങ്ങളെ വിമുക്തനാക്കി വിടുമായിരുന്നു. ഇപ്പോൾ എന്നാൽ എന്തു സഹായമെങ്കിലും ചെയ്‌വാൻ സാധിക്കുമെങ്കിൽ ഞാൻ തയ്യാറാണു്."

അന്യൻ—"ഭവതിയുടെ കാരുണ്യമുണ്ടായാൽ മാത്രം മതി. നിങ്ങളുടെ പേരെന്താണു്."

യുവതി—"അമ്മിണി എന്നു്."

കാർത്ത്യായനി—"പിന്നെ ഈ ആണുങ്ങൾ ഞങ്ങളുടെ പെണ്ണൊത്തിടെ ഊരും പേരും ഒക്കെ അറിയാനക്കൊണ്ടു പെരുത്തു കൌസുഹമൊണ്ടു. അവരുടെ ഊരുപേരൊക്കെ ഈ ഒള്ളോക്കു കേട്ടാലക്കൊണ്ടും കൈക്കൂല."

അന്യൻ—(കാർത്ത്യായനിയുടെ സംഭാഷണംകേട്ടുഅയാൾ ഒന്നു പൊട്ടിച്ചിരിച്ചു.) "ഓഹോ ഊരുപറഞ്ഞുകഴിഞ്ഞു. തിരുവനന്തപുരമെന്നു പേരു ത്രിവിക്രമൻ തമ്പി എന്നാണു്."

അമ്മിണി—"തമ്പീ, നിങ്ങളുടെ നിദ്രക്കു ഞങ്ങൾ ഭംഗം വരുത്തിയതു് ക്ഷമിക്കണം. ഇവിടന്നു് ഈ മുറിയിൽ തന്നെ ഉറങ്ങിക്കൊള്ളണം. ഞങ്ങൾ പോകട്ടെ"

ത്രിവി—"ഏകാന്തമായ ഈ ജീവിതത്തിൽ നിദ്രാസുഖത്തിനുപോലും രുചി തോന്നുന്നില്ല. നിങ്ങൾ എന്നെ ഉപദ്രവിക്കയല്ല ഈ കാരാഗൃഹത്തിൽ അല്പസമയമെങ്കിലും മനുഷ്യരെ കാണുന്നതിനുള്ള ഭാഗ്യം ഉണ്ടാക്കിത്തരികയാണു ചെയ്തതു്. ഉറക്കക്ഷീണം അധികമായില്ലെങ്കിൽ അല്പം കൂടെ കഴിഞ്ഞിട്ടു പോകുന്നതു് ഇവനു വലിയ സന്തോഷമായിരിക്കും."

കാർത്ത്യാ—"പിന്നെ ആണുങ്ങളു അങ്ങനെ ഒക്കെപ്പറേം. എത്ര പെണ്ണുങ്ങളാ നടക്കണ്ടാംപാതിരാക്കു തൂണും തൊണേയില്ലാതെ കണ്ടെ ആണുങ്ങടെ അടുത്തു വന്നിരുന്നു വർത്താനിക്കണെ. വാ കൊച്ചമ്മാ ഉമ്മക്കു പാം."

അമ്മിണി—"അവൾ വലിയ ഉറക്ക ഭ്രാന്തിയാണു്, അതാണു വക്കാണത്തിനു നില്ക്കുന്നതു്."

ത്രിവി – "എന്നാൽ അവൾ പോയുറങ്ങിക്കൊള്ളട്ടെ."

ഇതിനിടയിൽ ജാലകത്തിനടുത്തു്നിന്നിരുന്ന കാർത്ത്യായനി പൊട്ടിപ്പുറപ്പെട്ട ചിരിയെ മറയ്ക്കുന്നതിനായി പിൻതിരിഞ്ഞു വെളിയിലേക്കു നോക്കി. അപ്പോൾ യാദൃശ്ചികമായ ഒരു സംഭവം അവളുടെ ദൃഷ്ടിയേ ബലമായി അങ്ങോട്ടാകർഷിച്ചു. പൂർണ്ണമായി പ്രകാശിക്കുന്ന ചന്ദ്രികയിൽ നാലഞ്ചുപേർ പ്രധാന കെട്ടിടത്തിൻെറ മുൻവശത്തുള്ള മുററത്തുകൂടി സാവധാനത്തിൽ സഞ്ചരിക്കുന്നതു് അവൾ കണ്ടു.

"അതാ നോക്കണം കൊച്ചമ്മാ നമ്മുടെ മുററത്തുകൂടി ആരോ നടക്കുന്നു."

അമ്മിണിയും ത്രിവിക്രമനും മാറി മാറി വെളിയിലേക്കു നോക്കി. അപ്പോൾ അവിടെ രണ്ടുപേരെ മാത്രമേ കണ്ടുള്ളു. ത്രിവിക്രമനും അല്പം മുൻപു താൻ കണ്ട സംഗതികളെ അമ്മിണിയേ ഗ്രഹിപ്പിച്ചു. അവൾ സംശയഭാവത്തിൽ നെററി ചുളിച്ചു അല്പനേരം വിചാരമഗ്നയായി നിന്നു. അനന്തരം "പ്രഭോ ക്ഷമിക്കണം. ഗൃഹത്തിൽ ആരെങ്കിലും കള്ളന്മാർ കയറിയിട്ടുണ്ടു്. ഞങ്ങൾ വിവരം വേലക്കാരെ അറിയിക്കട്ടെ" എന്നു ഒററശ്വാസത്തിൽ പറഞ്ഞുകൊണ്ടു അവൾ ദാസിയോടുകൂടി അവിടെ നിന്നും മറഞ്ഞു. വാതിൽപടികളെ തരണം ചെയ്യുന്നതുവരെ ത്രിവിക്രമൻ ആർത്തിയോടുകൂടി അവരെ നോക്കിക്കൊണ്ടു നില്ക്കുന്നതു് ആ കുടിലദൃഷ്ടികൾ ദർശിക്കാതിരുന്നില്ല.

ഒന്നാംഭാഗം അവസാനം.

# ശങ്കരഗിരി

(ഒരു നവീനാഖ്യായിക)

## രണ്ടാം ഭാഗം

## പതിനെട്ടാം അദ്ധ്യായം

"വിബുധപതിയൊടു നിശിചരാലയം
ചെന്നതൊരുവൃത്താന്തമെല്ലാമറിയിച്ചുകൊള്ളുവാൻ
അഹമഹമികാധിയാ പാവകജ്വാലക
ളംബരത്തോളമുയൻ ചെന്നുമുദാ."

പ്രകൃതിവിലാസത്തിൻെറ അമിതഭോഗത്തിൽ അവശനായ രാമുണ്ണിക്കയ്മൾ ത്രിദിനമഹോത്സവങ്ങൾക്കു ശേഷം വിധിവിശേഷത്താൽ അപ്പിതനായതു ത്രൈലോക്യ സാമ്രാട്ടായ തൻെറ ഗുരുവരൻെറ പാദാന്തികത്തിൽ ആണല്ലോ എന്നോൎത്തു് ആ വിടപ്രഭു തെല്ലൊന്നു സമാശ്വസിച്ചു. ശിഷ്യാഗ്രേസരനായ തൻെറ ദയനീയാവസ്ഥ ഭക്തവത്സലനായ ആ ഋഷിപുംഗവൻെറ ഹൃദയനാളത്തെത്തന്നെയും ദ്രവിപ്പിക്കുമെന്നും തൽഫലമായി ഗിരിവരൻെറ മൂന്നാം തൃക്കണ്ണുകൾതന്നെ തുറന്നു കോപാഗ്നി പ്രവഹിക്കുമെന്നും ആ സംഹാരവഹ്നിയിൽ പന്തിരിയല്ല "താനും തൻെറ സ്വാമിയു"മൊഴിച്ചു സമസ്തലോകവും, ഭസ്മീകൃതമാകുമെന്നുള്ള അത്യാഹ്ലാദചിന്തകളിൽ ഉന്മത്തചിത്തനായ കയ്മൾ സേവകജനങ്ങളുടെ സഹായത്തോടുകൂടെ ഇഴഞ്ഞും വലിഞ്ഞും ഒരു വിധത്തിൽ തറപ്പിൽനിന്നും തിരിച്ചു. നികേതത്തിൻെറ കോപപാശക്കണികളിൽ കുടുങ്ങുന്ന മല്ലൻ അംബികാചുംബനത്തിൻെറ ഭയങ്കരമായ വിധിക്കു അടിപെട്ടു് അവശനായി വിലപിക്കുന്ന ആ ആനന്ദകരമായ സ്മരണ കായക്ലേശത്തേയോ മാൎഗ്ഗക്ലമത്തേയോ അറിയിക്കാതെ തന്നെ അയാളെ പുരോഗമനം ചെയ്യിച്ചു. അകാലപ്രാപ്തമായ വാനപ്രസ്ഥത്തിൽ അനുഭവസ്ഥമായ "ഏകാദശി"വ്രതത്താൽ വയറിന്റെ ഭാരം തെല്ലൊന്നു് കുറഞ്ഞു ശുഷ്കതരമായ പാണിദ്വയങ്ങളുടെ

പ്രവൎത്തനശക്തി ലഘൂകൃതമാകയാൽ ആ കുഗ്രാമകുഞ്ജരൻ സഹജമായ തന്റെ തവളച്ചാട്ടത്തെ 'അപരിഷ്കൃത'മെന്നു പുറം തള്ളി അഭിനവമായ ഒരു അഭിനയ രീതിയിൽ മുമ്പോട്ടു ഉഴഞ്ഞു ഉഴഞ്ഞു തന്നെ പ്രയാണം തുടൎന്നു. കാട്ടാളമല്ലന്റെ കന്നതലത്തിൽ ദന്തഖചിതങ്ങളായ പാദുകങ്ങൾ നഷ്ടീഭവിച്ചുപോകയാൽ "നിമ്നോന്നത ഗുഹാഗഹ്വര ശൎക്കരാദുൎമ്മാൎഗ്ഗമെത്രയും കണ്ടകവൃന്ദവും" "പാദചാരണ'തരണം ചെയ്യുന്നതിനിടയിൽ മൃദുലമായ പദതലക്ഷകൾ നിണവിസൎജ്ജനം ചെയ്യുന്നതിനേയും ആ പ്രതികാരപ്രസക്തൻ തെല്ലും ഗണ്യമാക്കുന്നില്ല. "കാഞ്ചനകാഞ്ചീവലയങ്ങളും" "കാമിനീമാനസംകാതര"മാക്കുന്ന പട്ടുക്കരയൻ പട്ടാംബരങ്ങളും "മാനോടൊത്തു വളൎന്നു മന്മഥകഥാസാരം ഗ്രഹിക്കാത്ത" ആ മൎക്കടബുദ്ധികൾ നിൎദ്ദയം അപഹരിച്ചുകളകയാൽ തന്റെ പ്രൗഢപ്രഭാവങ്ങൾക്കു തെല്ലൊരു ക്ഷീണം സംഭവിച്ചുപോയിട്ടില്ലേ എന്നു മാത്രം ആ അനംഗഗാത്രൻ ഇടയ്ക്കിടെ അത്യാൎത്തിയോടുകൂടി നോക്കിപ്പോകുന്നു. എങ്കിലും ഇതിനെല്ലാം പ്രതികാരമായി ആ വനമല്ലന്റെ ബലികൎമ്മത്തിൽ താനും സന്നദ്ധനായിരിക്കുന്നതാണെന്നും അപ്പോൾ ആ നിശാചരന്റെ മരണഗോഷ്ഠികൾ കണ്ടു താൻ മന്ദഹസിക്കുന്നതല്ലാതെ അഭയാൎത്ഥനകൾക്കു കണ്ണ്ദാനംപോലും ചെയ്കയില്ലെന്നും അയാൾ ദൃഢപ്രതിജ്ഞ തന്നെ ചെയ്തു. ഇതിനിടയിൽ കയ്മളുടെ ചിന്തകൾ സ്വപരിണയ പരിചാരകവൃന്ദങ്ങളെ ചുററി പ്രവൎത്തനം ചെയ്തുതുടങ്ങി. പന്തിരിയുടെ യമപാശത്തിൽനിന്നും വിമുക്തരായ സേവകജനങ്ങൾ അന്നുതന്നെ തന്റെ ആപൽസ്ഥിതികളെപ്പററി സ്വഗൃഹത്തിൽ അറിവുകൊടുത്തിരിക്കണമെന്നും സ്വപാദപരിചാരിണിയായ അടുക്കളക്കാരിയും വൃദ്ധജനനിയും ഇതിനിടയിൽ ഖേദഭാരത്താൽ മൃതിപടം അവലംബിച്ചിരിക്കാമെന്നും ആ കുടുംബസ്നേഹി വിചാരിച്ചുപോയി. എന്നാൽ ഉത്തരക്ഷണത്തിൽ ആ അൎത്ഥാരാധകനെ മറെറാരു ദുശ്ശങ്ക വിഷമിപ്പിച്ചു തുടങ്ങി. കുപ്രസിദ്ധനായ പന്തിരിയുടെ കൈകളിൽ അകപ്പെട്ട താൻ പുനൎജ്ജീവിക്കയില്ലെന്നുള്ള ധൈൎയ്യത്താൽ പ്രേരിതരായ ഭൃത്യവൎഗ്ഗം തന്റെ കല്ലറകളെ ആക്രമിച്ചിരിക്കുമോ എന്നൊരു വികാരം ആ ക്ഷീണഹൃദയത്തെ ബാധിച്ചതിനിടയിൽ കയ്മളുടെ ദേഹം ആപാദമസ്തകം വിയൎത്തൊലിച്ചു. 'കാട്ടുപട്ടാളു'

ത്തിൻെറ കയ്യേററത്തിനു ശേഷം താൻ ക്ലേശിച്ചു സംഭരിച്ച നിധിപുഞ്ജങ്ങൾ ഒന്നൊന്നായി അയാളുടെ ദൃഷ്ടിപഥത്തിൽ ഉദയം ചെയ്തു് ഉത്തരക്ഷണത്തിൽ അസ്തമിച്ചു കഴിഞ്ഞു. സ്വാമിദ്രോഹികളായ സേവകവർഗ്ഗം തൻെറ വിയപ്പിൻെറ ഫലം കൊണ്ടു് കുബേരകുഞ്ജരന്മാരായി സുഖിച്ചു വാഴുന്നതും ആ ദീർഘദൃഷ്ടികൾ ദർശിച്ചു കഴിഞ്ഞു. "ഹത്ഭാഗ്യോ-ഹെന്നാൽ ഫലകമിന്നി ഇല്ലല്ലൊ" എന്നു സ്വയോൽഗളിതമായ ഒരു ഗർജ്ജനത്തോടു കൂടി അയാൾ പരവശഹൃദയനായി മുമ്പോട്ടു നോക്കി. തൻെറ കണ്ണുകളേത്തന്നെ വിശ്വസിക്കുന്നതിനു അയാൾക്കു സാധിച്ചില്ല. അപാരമായ ക്ലേശത്താൽ ദേഹവും ബുദ്ധിയും ക്ഷീണിച്ചിരിക്കുന്നതു കൊണ്ടു അല്പമായ ഒരു ചിത്തഭ്രമം തന്നെ ബാധിച്ചിരിക്കുന്നോ എന്നു് അയാൾ സംശയിച്ചു. ഇല്ല സ്വഗൃഹത്തിനു മുമ്പിലുള്ള പാടത്തു തന്നെ താൻ നിൽക്കുന്നു എന്നും തനിക്കു സുപരിചിതങ്ങളായ പരിതസ്ഥലങ്ങളും, വൃക്ഷങ്ങളും തന്നെ അപ്പോഴും താൻ കാണുന്നു എന്നും ഒട്ടു നേരത്തേ ഹൃദയകലഹത്തിനു ശേഷം അയാൾ തീരുമാനിച്ചു. തന്നെയുമോ, സഹ്യാദ്രിനിരകളേ വെല്ലുന്ന അത്യുന്നതങ്ങളായ കയ്യാലകളും സ്വ ഗൃഹത്തെ വലയം ചെയ്തുള്ള ആ ഊക്കൻ മതിൽക്കെട്ടുകളും തന്നെ ഉത്തരക്ഷണത്തിൽ ആ വിഭ്രമണചിത്തൻെറ ദൃഷ്ടികൾക്കു വിഷയീഭവിക്കുന്നു. എന്നിട്ടും അത്ഭുതങ്ങളിലത്യത്ഭുതമേ! അംബരവീഥിയേ അതിലംഘിച്ചു് അമൂല്യസമ്പത്തിൻെറ ആസ്ഥാനമണ്ഡപമായി പരിലസിച്ചിരുന്ന തൻെറ മണിസദനം!—അയാൾ ഭ്രാന്തനേപ്പോലെ മുമ്പോട്ടു തന്നെ കുതിച്ചു പാഞ്ഞു. ഏകാദശീവ്രതത്താൽ ശഷ്പസമാനമായി ചമഞ്ഞിരുന്ന ആ ലഘുകായം വായുവിൽ മേല്പോട്ടുയരുന്നോ എന്നറിഞ്ഞില്ല, കോട്ടമതിലുകളേയും കയ്യാലകളേയും കടന്നു് അയാൾ പറമ്പിൽ എത്തി. തിങ്ങിനിന്നിരുന്ന തരുനിരകളിൽ അക്ഷമനായി പായുന്നതിനിടയിൽ തൻെറ ശിരസ്സോ ഭുജങ്ങളോ അടിക്കുന്നതു തന്നെയും ആ അസ്ഥിരചിത്തൻ അറിയുന്നില്ല. ഉത്തരക്ഷണത്തിൽ അയാൾ ഗൃഹാങ്കണത്തിൽ പാഞ്ഞു പതിച്ചു. "സ്വപ്നമോ മായയോ...ഭ്രാന്തിയോ?" കയ്മളുടെ കണ്ണുകൾ ഇരുളിച്ചു. തല കറങ്ങി. ദേഹമാസകലവും അതേത്തുടർന്നു സമസ്തലോകവും ഭ്രമണനൃത്തം തുടർന്നു. അയാൾ ആർത്തിയോടു കൂടി തൻെറ മുൻപിൽ കണ്ട ശൂന്യകാരത്തേ ഒന്നു കൂടി സൂക്ഷിച്ചു നോക്കി.

"എന്റെ—ദേവീ" എന്നൊരു ആൎത്തരോദനത്തോടു കൂടി ആ മനോരംഗസാമ്രാട്ടു കമഴ്ന്നടിച്ചു നിലം പതിച്ചു.

*  *  *  *  *  *  *  *

പതിന്നാലാമദ്ധ്യായത്തിന്റെ അന്ത്യഘട്ടത്തിൽ ആലി മമ്മതു മല്ലന്റെ പക്കൽ നിന്നും വിടവാങ്ങിപ്പിരിയുന്ന ഭാഗം വായനക്കാർ വിസ്മരിച്ചിരിക്കയില്ലല്ലോ. "ഹള്ളാവിന്റെ കൃപകൊണ്ടു ഒളവൂരെ കൊളവൂരമാക്കി അഹം പൊറം തെരഞ്ഞു കൊള്ളചെയ്തു് കൊള്ളിയും വച്ചു് നാളെ വെളുക്കും മുമ്പു വരുണ കാൎയ്യം ആലിക്കുട്ടി ഏററു" എന്നുള്ള ആ ദൂത പ്രധാനന്റെ വീരവാദങ്ങൾ കേവലം നിരൎത്ഥപ്രോക്തങ്ങ ളായിരുന്നില്ല. "ലംഘനം ചെയ്തു സമുദ്രത്തെയും പിന്നെ— ലങ്കാപുരത്തെയും ഭസ്മമാക്കി ക്ഷണാൽ,—രാവണനെക്കുല ത്തോടുമൊടുക്കി ഞാൻ—ദേവിയേയും കൊണ്ടു പോരുവനെ ന്നമേ" എന്നു് "ബ്രഹ്മാണ്ഡമാശു കലുങ്ങുമാറൊന്നവൻ—സ മ്മദാൽ സിംഹനാദം ചെയ്തരുളി"യ ശ്രീരാമദൂതന്റെ വിജ യോൽഘോഷം തന്നെയായിരുന്നു ആ സ്വാമിഭക്തന്റും അ പ്പോൾ പ്രഖ്യാപനം ചെയ്തതു്.

മമ്മതും സംഘവും ഉളവൂരെ പടിപ്പുരക്കൽ എത്തിയ യപ്പോൾ നേരം അൎദ്ധരാത്രി കഴിഞ്ഞിരുന്നു. ഗൃഹാങ്കണത്തെ വലയം ചെയ്തു് നിലകൊള്ളുന്ന ഉയൎന്നമതില്ക്കെട്ടിനെ രാത്രി യുടെ അന്ധകാരതിമിരത്തിൽ കൂടി നിരീക്ഷണം ചെയ്ത പ്പോൾ "രാജകോട്ടകള് കണ്ടിട്ടുള്ള കണ്ണാണു മോലാളീഇതു്" എന്നു വീരവാദം ചെയ്ത ആ തസ്കരപ്രവീണന്റും തെല്ലൊന്നു ശങ്കിച്ചു. എങ്കിലും അയാൾ നിരാശപ്പെട്ടില്ല. കൈവശ മുണ്ടായിരുന്ന പന്തം കൊളുത്തി കോട്ട മതിലിന്റെ ഉന്നത പരിധി നിൎണ്ണയിച്ചിട്ടു് അയാൾ അല്പം പിന്മാറി വസ്ത്രപുച്ഛ ങ്ങളെ ഒതുക്കി ബന്ധിച്ചു് കൈകാലുകളെ ആയാസാൎത്ഥം തെ ല്ലൊന്നു കുടഞ്ഞു തലോടി മപ്പിടിവിദ്യക്കാരുടെ രീതിയിൽ ചില പ്രാരംഭച്ചടങ്ങുകൾ നിവൎത്തിച്ചു. അനന്തരം ഇരുമുട്ടു കളിൽ കയ്യൂന്നി കുനിഞ്ഞുനിന്നു തലയേ അല്പമുയൎത്തി പ്രാകാര പുച്ഛത്തെ ലക്ഷ്യമാക്കി അല്പനേരം നിന്നിട്ടു 'തെള്ളി' തള്ളുന്ന വിധത്തിൽ ഒന്നു കുതിച്ചു. അടുത്തക്ഷണത്തിൽ മതിൽക്കെ ട്ടിനുള്ളിൽ എന്തോ ഭാരമുള്ള സാധനം വീഴുന്നതുപോലുള്ള ഒരു ശബ്ദം മമ്മതു നിൎബ്ബാധം അകത്തെത്തി എന്നു സ്വസം ഘത്തെ ബോദ്ധ്യപ്പെടുത്തി. അകത്തുനിന്നും ബന്ധിച്ചിരുന്ന

ഗോപുരവാതായനത്തെ നിർബാധം തുറന്നു തന്റെ സംഘത്തിനു മാർഗ്ഗലാഘവം വരുത്തിയിട്ടു ആലിഖാൻ വീണ്ടും നടന്നുതുടങ്ങി. ഒരാവൎത്തി ഗൃഹത്തെ ചുററി പ്രദക്ഷിണം വച്ച് "സൎവ്വം ശുഭം" എന്നു നിൎണ്ണയിച്ചിട്ടു മററുള്ളവരെ എല്ലാം ഓരോ സ്ഥാനങ്ങളിൽ ഉറപ്പിച്ചുകൊണ്ടു തന്റെ സഹായാൎത്ഥം ഒരുവനോടുകൂടി അയാൾ സാവധാനത്തിൽ പുരയോടടുത്തു. അടുത്ത പരിശോധനയിൽ കതകുകളെല്ലാം ഭദ്രമായി ബന്ധിക്കപ്പെട്ടിരിക്കുന്നു എന്നു മനസ്സിലാക്കി. അയാൾ പ്രധാന കെട്ടിടത്തിന്റെ ഒരു കോണിൽ ഭിത്തിയോടു ചേൎന്നുനിന്നു അടുക്കളക്കാരികൾ കലം വാങ്ങുമ്പോൾ ചില താളവിശേഷങ്ങളാൽ കേടുപാടുകൾ പരിശോധിക്കുന്ന സൂക്ഷ്മതയോടുകൂടി ഭിത്തിയുടെ ഇരുപുറങ്ങളിലും ചില കൈത്താളപ്രയോഗങ്ങൾ കഴിച്ചു. അനന്തരം കടിപ്രദേശത്തു ബന്ധിച്ചിരുന്ന ഒരു പാശത്തെ അഴിച്ചു ഭിത്തിയുടെ കോണിച്ചുള്ള സന്ധിയിൽ സാവധാനത്തിൽ ഉരസിത്തുടങ്ങി. ഒന്നുരണ്ടു നിമിഷങ്ങൾക്കുള്ളിൽ കുമ്മായം നീങ്ങി ചില കൽപ്പൃഷ്ഠങ്ങൾ കണ്ടുതുടങ്ങി. ആലിയുടെ വിദ്യ ഇതുകൊണ്ടും അവസാനിച്ചില്ല. അയാൾ ഇരുകല്ലുകൾ സന്ധിച്ചുള്ള ഭാഗത്തു തന്റെ പാശഖണ്ഡത്തെ ബലമായി പ്രയോഗിച്ചു. മൃദുലമായ ഒരു ഉരസൽ ശബ്ദത്തോടുകൂടി സന്ധിബന്ധം പൊടിപൊടിയായി നിലംപതിച്ചു. അല്പനിമിഷത്തിനുള്ളിൽ ആ വിക്രമചോരൻ ഏതാനും കല്ലുകളെ ഇളക്കിയെടുത്ത് ഒരാൾക്കു കഷ്ടിച്ചു കടക്കുവാൻ മാത്രമുള്ള ഒരു ദ്വാരം അവിടെ നിൎമ്മിച്ചു കഴിഞ്ഞു. അനന്തരം ചില 'ഞൊടി' സംജ്ഞകൾകൊണ്ടു ഗാട്ടുകാരായി സേവചെയ്തിരുന്ന സ്വസംഘത്തെ ക്ഷണിച്ചുവരുത്തി ഗൂഢവും എന്നാൽ ദൃഢവുമായ ചില ആജ്ഞകൾ നൾകി അവരെ ഓരോരുത്തരായി അകത്തുകടത്തി കടശി താനും കടന്നു.

ആദ്യം പ്രവേശിച്ചതു് വിജനവും വിശാലവുമായ ഒരു നെടുംതളത്തിലേക്കായിരുന്നു. അവിടെ ചില ഗൃഹസാമഗ്രികൾ മാത്രമല്ലാതെ പ്രത്യേകതരമായി മററൊന്നും തന്നെ ഇല്ലെന്നു കണ്ടു് അവർ സാവധാനമായി അടുത്ത മുറിയിലേക്കു പ്രവേശിച്ചു. ചാരിയിരുന്ന വാതിൽ നിശ്ശബ്ദം തുറന്നു് അകത്തു കടന്നപ്പോഴേതന്നെ അൎദ്ധനഗ്നനായ ഒരു പൊണ്ണശരീരൻ മലൎന്നു വാപിളൎന്നു കൈകൾ വിരിച്ചു അൎദ്ധശയ്യാസ്ഥിതനായിക്കിടന്നു കടൽത്തീരത്തെ കല്ലോലഗൎജ്ജനംപോലെ ഇടവി

ട്ടുള്ള "ക്രുക്ക്മുക്ര" കളോട്ടുകൂടി കുംഭകൎണ്ണസേവ ചെയ്യുന്നതു കണ്ടു. മമ്മതു അയാളുടെ സമീപമണഞ്ഞു ഇരുകരങ്ങൾ കൊണ്ടും ബലമായി വക്ത്രബന്ധനം ചെയ്യുന്നതിനിടയിൽ മററു ചിലർ ആ സാധുവിന്റെ കാൽകരങ്ങളെ ഒരു നിമിഷത്തിനുള്ളിൽ ബന്ധിച്ചു കഴിഞ്ഞു. അശരണനായ അയാൾ ഭയവിഹ്വലനായി കണ്ണുകൾ തുറന്നു നോക്കുകയിൽ ഖഡ്ഗപാണികളായ എട്ടു പത്തു പേർ തന്നെ വലയം ചെയ്തു നില്ക്കുന്നതായിട്ടാണു കണ്ടതു്. "ശബ്ദിച്ചു പോകരുതു്, കാച്ചിക്കളയും" എന്നുണ്ടായ സംഘപ്രമാണിയുടെ ഗൌരവമായ ആജ്ഞകൂടി കേട്ടപ്പോൾ സാധു അൎദ്ധപ്രാണനായിച്ചമഞ്ഞു. ശീതാധിക്യത്താൽ മരവിച്ചുപോകുമായിരുന്ന ആ രാത്രിയിലും പൊണ്ണൻ നായരുടെ ദേഹമാസകലം വിയൎത്തൊലിച്ചു തുള്ളപ്പനിക്കാരെപ്പോലെ വിറച്ചുതുടങ്ങി.

"ഒന്നും ഭയപ്പെടണ്ട. ഞങ്ങൾ പറയുന്നതനുസരിച്ചു പ്രവൎത്തിച്ചുകൊള്ളാമെങ്കിൽ അപകടമൊന്നും സംഭവിക്കയില്ല" എന്നുള്ള മമ്മതിന്റെ വാഗ്ദാനത്തെ അവലംബിച്ചു സാധു നായർ തെല്ലൊന്നു സമാധാനപ്പെട്ടു. അനന്തരം ഭയവിഹ്വലനായ നായരുടെ പക്കൽ നിന്നും ഗൃഹസ്ഥിതികളും അവിടത്തെ ഗുഢസങ്കേതങ്ങളും കല്ലറകളും നിക്ഷേപസ്ഥാനങ്ങളും എല്ലാം മനസ്സിലാക്കിക്കൊണ്ടു തസ്കരസംഘം ഓരോ അറകളിലായി പരിശോധന തുടങ്ങി. ഈയൽ പോലെ വിറച്ചുകൊണ്ടു നായരും പിറകേ തന്നെയുണ്ടു്. കണ്ടകണ്ട പെട്ടി പ്രമാണങ്ങളും വിലപിടിപ്പുള്ള പണ്ടങ്ങളും കല്ലറകളിലെ ഉള്ളടക്കങ്ങളും എല്ലാം ഏതാനും നാഴികകൾക്കുള്ളിൽ പുറത്തായി ക്കഴിഞ്ഞു. അന്തൎജ്ജനങ്ങളുടെ ശയ്യാസ്ഥാനങ്ങളൊഴിച്ചു ഉള്ളവ്യുതുള്ള മററു സകല "മുക്കുകളും മൂലകളും" കൂടി അവർ പരിശോധിച്ചു തീൎത്തു. എന്നിട്ടും മല്ലൻ അഭിപ്രായപ്പെട്ടതുപോലെ ബന്ധനസ്ഥനായ യാതൊരുവനേയും അവിടെ എങ്ങും കണ്ടില്ല. കടശ്ശി അന്തൎജ്ജനസങ്കേതമെന്നു പറയപ്പെടുന്ന അറകൾ താൻ തിരിയുന്ന കാരാഗൃഹമായിരിക്കുമോ എന്നുള്ള ശങ്കയാൽ പ്രേരിതനായി ആലി മമ്മതു പ്രസ്തുത അറകളിലും സ്വയമായി ഒരു ദ്രുതപരിശോധന നടത്തി. നിഷ്കന്മഷഹൃദയരായ പൈതങ്ങളും ക്ലേശവിവശങ്ങളായ നാരീവദനങ്ങളും മാത്രമല്ലാതെ മറെറാന്നും തന്നെ അയാളുടെ ദൃഷ്ടികളിൽ പെട്ടില്ല. അയാൾ ഇച്ഛാഭംഗത്തോടു കൂടി പിൻതി

രിഞ്ഞു. സാമദാനാദി ചതിരുപായങ്ങളും സ്വയംകൃതങ്ങളായ മററു ചില നയവിശേഷങ്ങളും കൂടി പ്രയോഗിച്ചിട്ടും ബന്ധനസ്ഥനെപ്പററിയുള്ള യാതൊരു വിവരങ്ങളും നായരിൽ നിന്നും ലഭിക്കുന്നതിനു മമ്മതിനു സാധിച്ചില്ല. ഒന്നു രണ്ടു കൊല്ലങ്ങൾക്കിപ്പുറം ഇങ്ങനെ ഒരു ബന്ധനസ്ഥനെ ഉള്ളവൂരേ കല്ലറകളിൽ അടച്ചിട്ടില്ലെന്നു തന്നെ പ്രാണസ്നേഹിയായ ആ ഭീരു പലവുരു സത്യം ചെയ്തും അറിയപ്പെട്ടിട്ടുള്ള സകല ദേവന്മാരുടേയും നാമം വിളിച്ചാണയിട്ടും മമ്മതിനെ ഉൽബോധിപ്പിച്ചു.

ഇതിനിടയിൽ ചുമടുകൾ പലതു വെളിക്കായിക്കഴിഞ്ഞു. ഉള്ളവൂരു് അറിയപ്പെട്ടിട്ടുള്ളവയും അല്ലാത്തവയുമായ സകല അറകളും ഗൂഢസങ്കേതങ്ങളും താൻ സന്ദർശിച്ചു കഴിഞ്ഞു എന്നു മമ്മതിനു തന്നെ ബോദ്ധ്യമായി. ഗൃഹാങ്കണത്തിൽ എത്തിയ ചുമടുകളെല്ലാം ഒന്നൊന്നായി അപ്പോഴേ പോയ് കഴിഞ്ഞു എന്നു നിശ്ചയം വരുത്തിയതിനു ശേഷം തസ്കരസംഘം സാവധാനത്തിൽ വെളിയിലേക്കു കടന്നു. അപ്പോഴേക്കും കിഴക്കുവശമുള്ള പുറംതളത്തിൽ നിന്നും ചില കോലാഹലങ്ങൾ കേട്ടു തുടങ്ങി. അതു് ഭൃത്യവർഗ്ഗത്തിൻെറ സങ്കേതസ്ഥാനമാണെന്നു ബന്ധനസ്ഥനായ നായരിൽ നിന്നും നേരത്തെ അറിഞ്ഞിരുന്ന മമ്മതിനു ബഹളത്തിൻെറ കാരണം ക്ഷണത്തിൽ മനസ്സിലായി. എങ്കിലും തൻെറ ഉദ്യോഗം അക്ഷരം പ്രതി നിറവേററിക്കഴിഞ്ഞല്ലോ എന്നുള്ള സന്തോഷത്താൽ പ്രമത്തചിത്തനായ മമ്മതു് സാധുക്കളായ ഭൃത്യവർഗ്ഗത്തോട്ട് അടർ ചെയ്തു സംഹരിക്കുന്നതിനു പിൻതിരിഞ്ഞു നിൽക്കാതെ തൻെറ കരഗതമായിരുന്ന പന്തത്തേ മേൽക്കെട്ടിലേക്കു വലിച്ചെറിഞ്ഞിട്ടു അവിടെ നിന്നും പാഞ്ഞു.

അനന്തരം അവിടെ നടന്ന സംഭവങ്ങൾ അവർണ്ണനീയങ്ങളാണു്. ഉണങ്ങിഞെരിഞ്ഞുള്ള ഓലക്കെട്ടിൽ പിടിപെട്ട അഗ്നി വെടിമരുന്നിനെന്നപോലെ ആളിപ്പടരുന്നു തുടങ്ങി. കൂക്കിവിളിച്ചും മുറവിളിച്ചും കൊണ്ടു ഓടി എത്തിയ ഭൃത്യവർഗ്ഗങ്ങൾ ഭഗീരഥപ്രയത്നം ചെയ്തിട്ടും അഗ്നി വർദ്ധിച്ചു വരുന്നതല്ലാതെ തെല്ലും ശമിക്കുന്നില്ലെന്നു കണ്ടു അന്തർജനങ്ങളെ രക്ഷിക്കുന്നതിനായി ചിലർ അകത്തേക്കോടി. ഇതിനിടയിൽ പുറത്തെ ബഹളങ്ങളെല്ലാം കേട്ടു ഉണർന്നെഴുനേററ സ്ത്രീജനങ്ങൾ കാര്യാന്വേഷണത്തിനായി 'ശങ്കരാ, കൃഷ്ണാ, രാമാ' എ

ന്നെല്ലാം കണ്ടുഗർജ്ജനം ചെയ്തിട്ടും ഫലമില്ലെന്നു കണ്ടു ൽ ക്ഷമരായി കതകു തുറന്നു നോക്കുകയിൽ പടന്നെരിയുന്ന കനൽ പ്രഭ തട്ടി ലോകമെല്ലാം പകൽ പോലെ പരിശോഭിക്കുന്നതു കണ്ടു ക്ലേശാത്ഭുതപാരവശ്യങ്ങളാൽ ഇതികർത്തവ്യതാമൂഢരായി മൂകപന്ഥാവലംബികളായി ഒട്ടു നേരം നിന്നു പോയി. അപ്പോഴേക്കും ഭൃത്യവർഗ്ഗത്തിന്റെ ഒരു പ്രവാഹം അകത്തേക്കുണ്ടാകുന്നു. വന്നവർ വന്നവർ 'അന്തർജനവ്രത'ങ്ങളെ അനുസ്മരിക്കാതെ തന്നെ ഓരോരുത്തരേയും തൂക്കി എടുത്തുകൊണ്ടു പുറത്തേക്കു ചാടുന്നു. ആനന്ദാനുഭൂതിയിൽ ദൃഢനിദ്രരായി ലോകവക്രതകളുടെ കന്മഷനിഴൽ പോലും ഏശാതെ പാരത്രികലഹരിയിൽ സ്വപ്നദർശനം ചെയ്യുന്ന ആ ബാലവല്ലികൾ ഈ വക ബഹളങ്ങളൊന്നും തന്നെ അറിയുന്നില്ല. എങ്കിലും ഭൃത്യവർഗ്ഗങ്ങളുടെ കാരുണ്യത്താൽ അവരും സുരക്ഷിതരായി. മററു ചിലർ നിക്ഷേപപയറകളേയും വേറെ ചിലർ ആധാരപ്പെട്ടികളേയും തേടി അലയുന്നു. കേട്ടവർ കേട്ടവർ അങ്ങുമിങ്ങും നിന്നു ഓടിക്കൂടി അണുനിമിഷത്തിനുള്ളിൽ ഉളവൂരെ മുററവും, പറമ്പും എല്ലാം ആളുകളേക്കൊണ്ടു നിറഞ്ഞു. ഓരോരുത്തരും യഥാശക്തി അഗ്നിസംയമനം ചെയ്യുന്നതിനു ബദ്ധശ്രദ്ധരായി ക്കാണപ്പെട്ടു. ചിലർ വാഴത്തുറുപ്പുകൾ ചുവടേ പറിച്ചു പുരമുകളിലേക്കെറിഞ്ഞു. ചിലർ ജലസേചനത്തിനും,മററു ചിലർ പൂഴിപ്രയോഗത്തിനും കായക്ലേശം ചെയ്യുന്നു. കരയിൽ പ്രമാണികളും കാര്യക്കാരുമായുള്ള ചില 'അങ്ങത്തമാർ' ശയ്യയിൽ നിന്നും ഉണന്നപടിതന്നെ സാൽവയിൽ പൊതിഞ്ഞു അങ്ങുമിങ്ങും ഓടിനടന്നും, ആജ്ഞാവഷം ചൊരിഞ്ഞും കണ്ഠക്ലേശം ചെയ്യുന്നു. അഗ്നിശമനത്തിനു കല്പനകൊണ്ടോ കർമ്മംകൊണ്ടോ സഹായിക്കുന്നതിനു അശക്തരായുള്ള വൃദ്ധന്മാർ, സ്ത്രീജനങ്ങൾ, ബാലഗണങ്ങൾ മുതലായവർ നിർബാധമായി അങ്ങുമിങ്ങും പതുങ്ങി നിന്നു കരയ്ക്കുനാഥന്റെ കർമ്മദോഷത്തിൽ ഹൃദയംഗമമായി സഹതപിക്കുന്നു. ഇതിനിടയിൽ അഗ്നി ശുഷ്കപത്രങ്ങളേ സംഹരിച്ചിട്ടു തടിബന്ധങ്ങളേ ആക്രമിച്ചു തുടങ്ങി. ഉളവൂർ ധനാഢ്യന്റെ പ്രാബല്യപ്രതാപലക്ഷ്യങ്ങളായി ഭീമാകാരങ്ങളായി പരിലസിച്ചിരുന്ന ആ ബ്രഹ്മാണ്ഡകടാഹം അഗ്നിഭഗവാനു ആഹാരമായിത്തീന്നിട്ടു ഉച്ഛിഷ്ടങ്ങളായ കണ്ടങ്ങൾ ഓരോ ഭയങ്കരശബ്ദങ്ങളോടുക്രൂടി നിലം പതിക്കുന്നു. സംയമനസംരംഭത്തിൽ ഉദ്യുക്തരായിരുന്നവരിൽ

ചിലരുടെ ഉച്ചിയിലും ഭുജത്തിലും ചില കണ്ടങ്ങൾ പൊട്ടി ത്തെറിക്കയാൽ അവർ പ്രാണഭീതിയോടേ ഓടി വാങ്ങുന്നു.

എല്ലാവരും അശരണരായിക്കഴിഞ്ഞു. അഗ്നിജിഹ്വകൾ പൂർവ്വോപരി വിപുലവും ഭയാനകവുമായിച്ചമഞ്ഞു. "വിബുധപതിയൊട്ടു നിശിചരാലയം വെന്തൊരു വൃത്താന്തമെല്ലാമറിയിച്ചു കൊള്ളുവാൻ അഹമഹമികാധിയാ പാവകജ്വാലകളംബരത്തോളമുയൎന്നു ചെന്നുമുദാ" എന്നു തന്നെ കവിവാക്യത്തിൽ വൎണ്ണിക്കാം. അഗ്നിഭഗവാന്റെ ഉദരാൎത്തിയേ ശമിപ്പിക്കുന്നതിനു കാണ്ഡവദാഹാനന്തരം ലഭിച്ചു ഏകഭുക്തിയിൽ അനുമോദിക്കുന്നതിനായി സ്വമിത്രമായ മാരുതനും ഉന്മേഷചിത്തനായി പ്രവൎത്തനങ്ങൾ തുടങ്ങി. ചിലപ്പോൾ വിവിധ ശിഖകൾ ഏകീകരിച്ച് ഒരു അഗ്നിസ്തംഭം പോലെ അംബരമാൎഗ്ഗത്തേക്കുയൎന്നും മററു ചിലപ്പോൾ കാററിൽ പതറി അനവധി ഘോരസൎപ്പങ്ങൾ നിരഞ്ഞു നാക്കുകൾ നീട്ടുന്നതുപോലെ അനനിമിഷം അമൎന്നുയൎന്നും ജിഹ്വാപുഷ്പങ്ങളെ ചാഞ്ചാടിച്ചു ഭുക്തി രസം വരുത്തിയും ലക്ഷദ്വീപദൎശനമോ, ദീപക്കാഴ്ചയോ നൽകിക്കൊണ്ടിരുന്ന ഘോരാഗ്നി ഏഴുപത്തു നാഴികകൊണ്ടു അല്പമൊന്നു സ്വയം സമാശ്വസിച്ചു. ഉത്തരക്ഷണത്തിൽ ഒരു ഇടിരവാരവത്തോടുകൂടി ഉളവൂരേ ബ്രഹ്മാണ്ഡസദനം പാടേ നിലംപതിച്ചു.

അപ്പോഴേക്കും നേരം പ്രഭാതമായിരുന്നു. സാധുഹൃദയങ്ങളേ ഭേദിച്ചു സംഭരിച്ച ആ സമ്പൽകേന്ദ്രം ലോകനീതിയുടെ ന്യായവിധിക്കു വശഗതമായ ആനന്ദപ്രദമായ കാഴ്ചകാണുന്നതിനോ എന്തോ അന്നത്തെ ബാലരവി അത്യാഹ്ലാദഭരിതനായി അല്പം നേരത്തേതന്നെ പൂൎവ്വാദ്രിയിൽ ഉദയം ചെയ്തു. അപ്പോഴേക്കും ഓടിക്കൂടിയ ജനാവലികളെല്ലാം അങ്ങുമിങ്ങുമായി പിരിഞ്ഞു പൊയ്ക്കഴിഞ്ഞു. ഗൃഹശൂന്യരായ കയ്മളുടെ അടുക്കളക്കാരിയാദി അന്തർജനങ്ങൾ സ്വബന്ധുമിത്രാദികളുടെ വസതികളെ താല്ക്കാലികമായി അഭയം പ്രാപിച്ചു.

രാമുണ്ണിക്കയ്മളുടെ അകാലമൃത്യുവും (പന്തിരിമല്ലന്റെ കയ്യിൽ പെട്ടാൽ പിന്നെ വിമോചനമില്ലെന്നുള്ള ബഹുജനശ്രുതിയേ വിശ്വസിച്ചിരുന്ന സകലരും കയ്മൾ ഇതിനിടയിൽ മൃതിയടഞ്ഞിരിക്കണമെന്നു തന്നെ ന്യായമായി അനുമാനിച്ചു.) അതിനേത്തുടൎന്ന് ഉളവൂർ കുടുംബത്തേക്കു നേരിട്ട അത്യാപത്തുകളും കേട്ടവരെല്ലാം അതിനെ "കൎമ്മഫല" മെന്നു

തന്നെ വിധിച്ചു. എന്നാൽ ആ ഇടനാടൻ സാമ്രാട്ടിൻെറ അന്തേവാസികളും ആശ്രിതരുമായിരുന്ന ഏതാനും ചിലർ മാത്രം മിസ്സിസ് കൈമ്മളോടും ബന്ധുജനങ്ങളോടും ചേൎന്ന് ഹൃദയംഗമമായി അനുശോചിക്ക തന്നേ ചെയ്തു.

അന്നു രാത്രിയിലെ ലങ്കാദഹനം അങ്ങനെ അവസാനിച്ചു. ദഹിച്ചുതീരാതുള്ള മരക്കഷണങ്ങളിൽ നീറി എരിയുന്ന അഗ്നിശകലങ്ങളിൽ നിന്നും ഉത്ഭൂതമായിക്കൊണ്ടിരുന്ന ധൂമപടലങ്ങൾ മാത്രം ഏതാനും ദിവസത്തേക്കു വീണ്ടും അവശേഷിച്ചു. കലിയുഗലങ്കാധിപൻെറ ആഗമനത്തിൽ തങ്ങളുടെ വിനാശഹേതുവേ ഉൽബോധിപ്പിക്കുന്നതിനായി ആ സദനശിഷ്ടങ്ങൾ അപ്പോഴും അല്പാല്പമായി ധൂമപടലങ്ങളെ വമിച്ചുകൊണ്ടിരിക്കുന്നു. എന്നാൽ ദ്വിതീയലങ്കയുടെ സംഹാരകൎത്താവായ പവനസുതൻ ഏതെന്നുള്ള പ്രശ്നത്തിനു "വിധി" എന്നുള്ള പൊതുസമാധാനമല്ലാതെ സൂക്ഷ്മമായുത്തരം പറയുന്നതിനു ഒരുത്തൎക്കും തന്നെ സാധിച്ചില്ല. ഭീരുവായ പൊണ്ണൻനായർ അന്നു രാത്രിയിലെ തൻെറ ഭയങ്കരാനുഭവങ്ങളെ ലജ്ജകൊണ്ടോ, ഭീതികൊണ്ടോ ആരോടും പറഞ്ഞതുമില്ല. എങ്കിലും ചുമടു പേറിക്കൊണ്ടു ഗൃഹാങ്കണത്തിൽ നിന്നും നിൎഗ്ഗമിച്ച തസ്കരസംഘത്തെ കണ്ടിരുന്ന ഭൃത്യവൎഗ്ഗങ്ങളുടെ 'ഊഹാപോഹ' ഫലമായി "പന്തിരി" എന്നുള്ള നാമം തദ്ദേശവാസികൾക്കു് പൂൎവ്വോപരി ഭയാനകമായിത്തീൎന്നു.

തൻെറ "കനകമണിമയ നിലയനികരമതുവെന്തോരോ" സ്ഥാനങ്ങളിൽ "ഭൂതിപരിപൂൎണ്ണ" മായിക്കിടക്കുന്ന ക്രമ്പൽ സമൃദ്ധിയെ ദൎശിച്ച രാമുണ്ണിക്കയ്മൾ മോഹവശനായി നിലം പതിച്ചിട്ടു നിമിഷങ്ങളല്ല നാഴികകളും ചിലതു കഴിഞ്ഞു. സേവകജനങ്ങളുടെ ശുശ്രൂഷകളും, പ്രയത്നങ്ങളുമെല്ലാം മിക്കവാറും വിഫലമാകുമെന്നുള്ള നിലയിലായി. വനവാസത്തിൽ ക്ഷീണതരമായിച്ചമഞ്ഞ ദേഹം യാത്രാക്ലേശത്തിൽ മിക്കവാറും നിൎജ്ജീവമായിരുന്നതിനാൽ കയ്മളുടെ മോഹാലസ്യം അപകടതരമെന്നു തന്നെ സകലരും വ്യാഖ്യാനിച്ചു. ജീവജഡങ്ങൾ അപ്പോഴും വേർപിരിഞ്ഞിട്ടില്ലെന്നുള്ളതിനു ലക്ഷ്യമായി അല്പമായ ഒരു ശ്വാസവേഗം-സൂക്ഷ്മസ്പൎശനത്തിൽ മാത്രം ദൃശ്യമാകുന്ന ഒരു ഹൃദയസ്പന്ദനം—മാത്രമേ അപ്പോൾ അയാളിൽ ഉണ്ടായിരുന്നൊള്ളു. മല്ലൻെറ ക്രൂരദംഷ്ട്രങ്ങളിൽനിന്നും

വിമുക്തനായ കയ്മളെ കാണുന്നതിനുള്ള കൗതുകത്താൽ പ്രേരിതരായും, അദ്ദേഹത്തിനു സംഭവിച്ച അത്യാപത്തുകളിൽ അനുശോചിക്കുന്നതിനു വേണ്ടിയും തദ്ദിഗ്വാസികളായ പലരും അവിടെക്കൂടി. അനൎത്ഥങ്ങളിൽ അനൎത്ഥതരമായ ഈ പരിതാപാവസ്ഥ മിത്രാമിത്രഭേദമെന്യേ സകലരുടെയും നയനങ്ങളിൽ ജലം നിറച്ചു. ഓരോരുത്തൻ താന്താങ്ങളുടെ മനോധൎമ്മത്തിനനുരൂപമായി പലേ പ്രതിവിധികളും ചെയ്തു തുടങ്ങി. ചിലർ വഴിപാടുകൾ തന്നെയും നിശ്ചയിച്ചു.

നാഴിക മൂന്നുനാലുകഴിഞ്ഞു. കയ്മൾ നിർജ്ജീവമായിരുന്ന തന്റെ മിഴികളെ ചിമ്മിത്തുറന്നു സദസ്യരെ ഹൃദയഭേദകമായ വ്യഥാപാരവശ്യത്തോടു കൂടെ ഒന്നു നോക്കി.

അയാൾ അടുത്ത നിമിഷം തന്നെ വിവശഹൃദയനായി ഒരു ദീൎഘനിശ്വാസത്തോടുകൂടി വീണ്ടും കണ്ണുകളെ പൂട്ടി. നിമിഷങ്ങൾ ചിലതു പിന്നെയും കഴിഞ്ഞു. വാടിത്തളൎന്ന മുഖത്തു ജലസേചനം ചെയ്കയാൽ അയാൾക്കു വീണ്ടും അല്പമുണർവുണ്ടായി. കയ്മൾ കണ്ണുകൾ തുറന്നു തന്റെ പാൎശ്വവർത്തികളായ ജനാവലിയെ ഉറ്റുനോക്കിത്തുടങ്ങി. "ദേവീ—ആവൂ—ഹാ—എന്റെ കുപ്പുള്ള പവോതീ" എന്നൊരു വിലപനത്തോടുകൂടി അയാൾ എഴുനേല്ക്കുന്നതിനു ബദ്ധപ്പെട്ടു. കയ്മളുടെ പരവശതകൾ കണ്ടു അനുകമ്പാപരിപൂരിതരായ ജനാവലി അയാളേ താങ്ങുന്നതിനായി ഒന്നാകെ മുമ്പോട്ടു നീങ്ങി. അയാൾ തന്റെ ക്ഷീണിച്ച ബാഹുക്കളെ ഉയർത്തി സമീപസ്ഥനായ ഒരുവന്റെ ഗളപ്രദേശത്തെ ആലിംഗനം ചെയ്തുകൊണ്ടു സാവധാനത്തിൽ അവിടെ നിവർന്നിരുന്നു. ഖേദഭാരത്താൽ മൂകാംബികാസേവിതരായ ജനാവലി ഒരക്ഷരംപോലും സാന്ത്വനമോതുന്നതിനു ശക്തരല്ലാതെ സ്തംഭിച്ചു നിന്നുപോയി. കഴിഞ്ഞ രാത്രി അവിടെ നടന്ന സംഭവങ്ങളെല്ലാം പൊതുവിൽ അറിയപ്പെട്ടിട്ടുള്ളിടത്തോളം ഒന്നൊന്നായി ആ നിർഭാഗ്യവാൻ ഓരോരുത്തരിൽ നിന്നും ചോദിച്ചു മനസ്സിലാക്കി. ഇതിനെല്ലാം പന്തിരിമല്ലൻ തന്നെ ഉത്തരവാദി എന്നുള്ള പൊതുജനവാദത്തെ കയ്മളും സശിരഃകമ്പം ശരിവച്ചു. ഉള്ളറകളിൽ നിക്ഷിപ്തമായിരുന്ന നിധികളിൽ ഒന്നും തന്നെ അവശേഷിച്ചിട്ടില്ലെന്നും ആധാരനിക്ഷിപ്തമായിരുന്ന നെട്ടുപ്പെട്ടി മുതൽ ഉപ്പുചിരട്ടവരെയുള്ള സകലതും മല്ലനും സംഘവും അപഹരിച്ചു കളഞ്ഞു എന്നുമുള്ള വൃത്താന്തം ആ

സ്ഥാനഭ്രഷ്ടനായ കുബേരകുഞ്ജരന്റെ ഹൃദയഗഹ്വരങ്ങളിൽ നിന്നും ഒരു ജഠരാഗ്നിജിഹ്വായേത്തന്നെ കാളിജ്വലിപ്പിച്ചു.

അനന്തരം തന്റെ കുടുംബാംഗങ്ങൾ സകലരും സസുഖം ബന്ധുഗൃഹങ്ങളിൽ താമസിക്കുന്നു എന്നു നിശ്ചയം വരുത്തിയതിന്റെ ശേഷം അനന്തരഗതിയെന്തെന്നായാൾ ആലോചിച്ചുതുടങ്ങി. തന്റെ പ്രമാണപ്പെട്ടികൾ പോലും അന്യാധീനപ്പെട്ടു പോകയാൽ ഈടിരിപ്പു മുതലുകളും പൂർവ്വാർജ്ജിതങ്ങളായുണ്ടായിരുന്ന നിരവധി സ്ഥാവരസ്വത്തുക്കൾ തന്നെയും പരസ്വമായിപ്പോയല്ലോ എന്നോർക്കുംതോറും അനന്തരജീവിതത്തിൽ ആ സാധുവിനു കൌതുകം കുറഞ്ഞു ജീവസന്ധാരണം തന്നെയും വലിയൊരു ഭാരമായിത്തോന്നി. "ആത്മഹതി ചെയ്തുകളകയോ?" അയാൾ വിചാരിച്ചു. "ഇല്ല. ഈ ദുർമ്മദനെ ഒരു നല്ല പാഠം പഠിപ്പിക്കാതെ മരിക്കയോ? ഛേയി ഇല്ല? ഒരിക്കലുമില്ല. പ്രതികാരം — പ്രതികാരം പന്തിരിമല്ലനോടു പ്രതികാരം" — ഈ ഏകശബ്ദം മാത്രം ആ ഹൃദയനാളത്തിൽ സദാ മുഴങ്ങിക്കൊണ്ടിരുന്നു. മററു യാതൊന്നും അയാൾ കണ്ടില്ല. ഒന്നും തന്നെ അയാൾ ആഗ്രഹിച്ചതുമില്ല. ഇത്തരുണത്തിൽ ത്രൈലോക്യവിക്രമനായ തന്റെ ഗുരുപാദരുടെ സ്മരണ അയാളിൽ അപ്പോഴും ഉദയം ചെയ്തു. അതേ, കരണീയമെന്തെന്നും അപ്പോൾ തന്നെ രാമുണ്ണിക്കുണർവ്വുണ്ടായി. അയാൾ അഭിനവാർജിതമായ ഒരുന്മേഷത്തോടുകൂടി അവിടെ നിന്നും പിടച്ചെഴുന്നേററു്, സ്വപ്രതാപപ്രശസ്തികളുടെ അവശിഷ്ടസ്തംഭങ്ങളായുള്ള ഭൃതിസഞ്ചയങ്ങളെ ആർത്തിയോടുകൂടി ഒന്നുകൂടി നോക്കിയിട്ടു നേരെ നടന്നുതുടങ്ങി. ബന്ധുമിത്രാദികളുടെ സാന്ത്വനവചനങ്ങളോ അഭ്യർത്ഥനകളോ ഒന്നും തന്നെ അയാൾ ശ്രവിച്ചതേയില്ല.

സഹയാത്രയ്ക്കുദ്യുക്തരായി പുറപ്പെട്ട ഭക്തജനങ്ങളുടെ അകമ്പടിയേ ചില രൂക്ഷഗർജ്ജനങ്ങളാൽ നിഷേധിച്ചിട്ടു ഒരു ഭ്രാന്തനെപ്പോലെ അയാൾ 'അട്ടിക്കിന്നഥ ധാവതി ചെയ്തു.'

# പത്തൊമ്പതാം അദ്ധ്യായം

''കനക്കെ കൊതി നിനക്കെന്തു മറുത്തതാരോടു്''.

ഉളവൂർ ഗൃഹനാഥന്റെ ദയനീയമായ പുനരാഗമന മഹോത്സവങ്ങൾ നടക്കുന്നതിനിടയിൽ കഥാഘടനയുടെ അനന്തരഗതിയേ സർവ്വത്ര ബാധിക്കുന്ന ചില സംഭവങ്ങൾ നികേതത്തിലും നടന്നുകൊണ്ടിരുന്നു. ശേഖരപ്രഭൃതികളെ സ്വമനോല്ലാസത്തിനു വേണ്ടി മാത്രം ശാസിച്ചു് ഭീഷണിഘോഷങ്ങൾ കൊണ്ടു ഭയപ്പെടുത്തി പായിച്ചിട്ടു സ്വവാത്സല്യഭാജനമായ കുമാരിയേ കണ്ടു് അവളുടെ ഉചിതകൃത്യങ്ങൾക്കു ഹൃദയംഗമമായി അനുമോദിക്കുന്നതിനും നികേതത്തിന്റെ ആജ്ഞയെഅധിലംഘിച്ചതിനു് ബാഹ്യമായി അവളെ ശകാരവഷ്ങ്ങൾ ചൊരിഞ്ഞു ശിക്ഷിക്കുന്നതിനുമായി യോഗിവര്യൻ നേരെ സുലേഖയുടെ അറയിലേക്കു കടന്നു. കുമാരിയെ അവിടെങ്ങും കാണ്മാനുണ്ടായിരുന്നില്ല; നികേതത്തിന്റെ നാനാഭാഗങ്ങളിലും സ്വകാര്യഗൃഹങ്ങളിലും ഒട്ടുനേരം നടന്നിട്ടും സുലേഖയെ കണ്ടുകിട്ടാതെ വിവശനായ യോഗി ക്ഷീണചിത്തനായി തന്റെ ശയ്യയേ അഭയം പ്രാപിച്ചു. അന്തരീക്ഷപ്രതിഷ്ഠാപിതങ്ങളായ പലേ പ്രാകാരബന്ധങ്ങളുടെ നിരീക്ഷണകർമ്മത്തിൽ ആനന്ദതുന്ദിലനായ ആ മനോരാജ്യസാമ്രാട്ടു തന്റെ ദിവാസ്വപ്നലഹരിയെ യഥേഷ്ടം ആസ്വദിക്കുന്നതിനു ഇടയാകുന്നതിനു മുമ്പിൽ ഒരു സേവകൻ വന്നു കതകിൽ തട്ടി.

'ആരെടാ അതു്?'

'അടിയൻ.'

'ഗോവിന്ദനോ?'

'റാൻ,'

'എന്തു, സുലേഖ തിരിച്ചു വന്നോ? ഇവിടെ വരുവാൻ പറയണം.'

'കൊച്ചമ്മ തിരിച്ചു വന്നിട്ടില്ല. പന്തിരിമല്ലനെ കൊണ്ടു വന്നിരിക്കുന്നു. പുലിയളയിൽ കാത്തുനിൽക്കുന്നുണ്ടു.'

'ഹാരു? പന്തിരീയോ?'

'റാൻ'

ഗിരിപാദർ ഒരു കുതിപ്പിനു ശയ്യയിൽ നിന്നും ചാടി എഴുന്നേററു. ചെറുശിശുക്കൾക്കു തങ്ങൾ അത്യാർത്തിയോടേ

പാൎത്തിരിക്കുന്ന കളിപ്പൊണ്ടങ്ങൾ ലഭ്യമാകുമ്പോഴുണ്ടാകുന്ന അനിയന്ത്രിതമായ അത്യാഹ്ലാദത്തോടു കൂടി ആ പാതാള പതി ചില നൃത്തമേളങ്ങൾ തുള്ളിക്കൊണ്ടു വെളിയിലേക്കു ഇറങ്ങുകയല്ല ചാടുക തന്നെ ചെയ്തു. "സഭാമന്ദിരത്തിലേക്കു കൊണ്ടു വരട്ടെ" എന്നു മുക്തകണ്ഠമായ ആജ്ഞാഗർജ്ജന ത്തോടു കൂടി അയാൾ നേരേ അവിടെ നിന്നും പാഞ്ഞു.

ആ രാത്രിയുടെ ആദ്യയാമത്തിന്റെ അന്തിമഘട്ടത്തിൽ നികേതത്തിലെ സഭാമന്ദിരത്തിൽ പ്രസ്തുത സ്ഥല നിൎമ്മാണോദ്ദേശത്തെ സഫലമാക്കുന്ന നിരന്തരകൎമ്മാനുഷ്ഠാനങ്ങളുടെ ഒരാവൎത്തനരംഗം ആരംഭിച്ചു. എഴാമദ്ധ്യായത്തിൽ വിവരിച്ചതു പോലെ യവനികാഛേദനാനന്തരം രാജസപ്രഭാവനായ യോഗിരാട്ട് തന്റെ ന്യായാസനത്തിൽ ആവിർഭൂതനായി. പുഷ്ടശരീരനായ ഒരു രാക്ഷസസത്വം ആറേഴകമ്പടിക്കാരാൽ പരിസേവിതനായി ന്യായാസനമദ്ധ്യത്തിലേക്കാനയിക്കപ്പെട്ടു. ബന്ധനസ്ഥന്റെ അപജയ സമ്മതലക്ഷ്യമായ ക്ഷീണഭാവങ്ങൾ കണ്ട് ഗിരിപാദർ ആനന്ദഗർവിഷ്ഠനായി ഒന്നു പുളഞ്ഞു ഞെളിഞ്ഞു. അനന്തരം തന്റെ മുമ്പിൽ ആഗതനായിരിക്കുന്ന ഗിരികായനെ ആപാദമസ്തകം ഒരു സൂക്ഷ്മ പരീക്ഷണം നടത്തിയിട്ട് ഉദിച്ചുയൎന്ന മന്ദഹാസത്തോടു കൂടി അയാൾ പറഞ്ഞു തുടങ്ങി.

"നാം മല്ലനെപ്പററി കേട്ടിട്ടുള്ളതല്ലാതെ ഇതുവരേയും കാണ്മാൻ ഇടയായിട്ടില്ല. ഇന്നെങ്കിലും ആ ആഗ്രഹം സാധിച്ചതിൽ സന്തോഷമുണ്ട്."

ബന്ധനസ്ഥനായ രാക്ഷസസ്വരൂപൻ ഒരക്ഷരവും പ്രത്യുത്തരമായി പറഞ്ഞില്ല.

"എന്നാൽ നാം തുല്യപ്രാഭവന്മാരാണ്. സമശക്തരുമാണ്. മല്ലൻ കാട്ടാളരാജാവെങ്കിൽ നാം പാതാളപതിയാണ് എന്നുള്ള അന്തരമേയുള്ളൂ. ഇന്നെങ്കിലും നമ്മുടെ ആശ്രമത്തെ സന്ദർശിക്കുന്നതിനു ദയവുണ്ടായതിൽ കുണ്ഠിതമുള്ളതു പോലെ തോന്നുന്നുവല്ലോ."

ഉത്തരമൊന്നുമില്ല.

"ഹേയ്, കലഹിക്കണ്ട, നാം പരസ്പര മിത്രങ്ങളായി കഴിയേണ്ടവരാണ്. മല്ലൻ ഇതുവരേയും നമ്മേ സന്ദർശിക്കുവാൻ മുതിൎന്നില്ലല്ലോ എന്നോൎത്തു ഇത്രടം കൂട്ടിച്ചു കൊണ്ടു വരു

വാൻ ഇവരെ നിയോഗിച്ചു എന്നേയുള്ളു. അതിൽ പരിഭവി ക്കേണ്ടതില്ല."

"ഹേ മല്ലൻ ഇങ്ങു നോക്കണം കാട്ടുകൈ നാട്ടുകയ്യേ ജയിക്കും. എന്നാൽ യമരാട്ടിന്റെ കയ്യേ ജയിക്കുന്നതിനു അതിനു ശക്തിയില്ലെന്നു മനസ്സിലാക്കണം. ഇപ്പോൾ മല്ലൻ നമ്മുടെ അധീനത്തിലാണ്. രക്ഷിപ്പാനും ശിക്ഷിപ്പാനും നാം ആൾ തന്നെ. എന്നാൽ തുല്യശക്തരായ രണ്ടാളുകൾ തമ്മിൽ കലഹിച്ചു കഴിയണമെന്നല്ല നമ്മുടെ അഭിലാഷം. അതിനാലാണു നാം ഇത്ര സൌമ്യമായി സംസാരിക്കുന്നതു്. നമ്മുടെ മൈത്രിയോ, ശത്രുതയോ ഏതാണ് മല്ലനു വേണ്ടതു്? ഏതെങ്കിലും ഇഷ്ടം പോലെ സ്വീകരിക്കാം."

ബന്ധനസ്ഥൻ അല്പസമയം എന്തോ ചിന്താവേശ ങ്ങൾക്കു വശഗതനായി നില കൊണ്ടു. അനന്തരം ഇങ്ങനെ പറഞ്ഞു. "അവിടത്തെ ഈ ആനുകൂല്യങ്ങൾക്കൊന്നും അടി യൻ യോഗ്യനല്ല. അടിയനും നാലഞ്ചു കൂട്ടുകാരെല്ലാമുണ്ടു്. അടിയങ്ങൾ കാട്ടുമൃഗങ്ങളെപ്പോലെ നിത്യതക്ക മാത്രം കൊററു തേടി അലയുന്ന വർഗ്ഗമാണ്. ഇവിടത്തെ മൈത്രിക്കോ ശത്രുതക്കോ അടിയൻ ഒരു വിധത്തിലും യോഗ്യനല്ല."

യോഗി — "ഓഹോ; മല്ലൻ നന്നെ താഴ്മയുള്ള കൂട്ടത്തി ലാണെന്നു തോന്നുന്നു. ഉപചാരസാഹിത്യവും ഇച്ഛി ഹൃദി സ്ഥമാക്കിയിട്ടുണ്ടു്, ഇല്ലേ. മറുപടിയിൽ നാം പ്രീതനായിരി ക്കുന്നു. എന്നാൽ മല്ലൻ നമ്മെപ്പോലെതന്നെ ശക്തനായ ഒരുവനാണെന്നു നമുക്കറിയാം. നമ്മുടെ ശക്തികളെ ഏകോ പിച്ചു പ്രവൎത്തിച്ചാൽ ഏതു കാൎയ്യത്തിലും വിജയം നിശ്ചയ മാണ്. അതുകൊണ്ടു ഇതാ നമ്മുടെ കൈകൾ സ്നേഹത്തിനു ച്ചാരമായി സ്വീകരിക്കണം. നമ്മോടും നികേതത്തോടും ചെ യ്തിട്ടുള്ള ദ്രോഹങ്ങൾ എല്ലാം നാം ക്ഷമിച്ചിരിക്കുന്നു."

ബന്ധനസ്ഥൻ ഒരു കൃത്രിമഗാംഭീൎയ്യത്തോടുകൂടി മുമ്പോ ട്ടണഞ്ഞു യോഗീപാദരുടെ സൃഷ്ടിസ്ഥിതിസംഹാരാദികൾക്കു തന്നെ പോരുമായിരുന്ന ആ പരമപാവനഹസ്തത്തെ സ്വീക രിച്ചു ചുംബിച്ചു. ആ ഭക്തവത്സലസ്വാമി തന്റെ ഹാർദ്ദമായ സ്നേഹബന്ധത്തെ ദൃഢീകരിക്കുന്നതിനായി ആ മല്ലഗാത്രത്തെ ഉത്തരക്ഷണത്തിൽ മാറോടണച്ചൊന്നു ഗാഢമായി പുണൎന്നു. ആ കപടയോഗീശിഷ്യന്മാർ അല്പസമയം അത്യത്ഭുതകരമായ ഒരാശ്ലേഷസുഖത്തിൽ ലയിച്ചു നിന്നുപോയി. അനന്തരം ആ

നരേന്ദ്രം പരസ്പരവിരുദ്ധങ്ങളായ മനസ്ഥിതികൾക്കു വശം വദരായി ആശ്ലേഷസുഖത്തിൽ നിന്നും തൽക്കാലം വിരമിച്ചു.

"നാം ഈ നിമിഷം മുതൽ പ്രാണമിത്രങ്ങളാണു്. അംബിക സാക്ഷിയാകെ നാം മല്ലനെ നമ്മുടെ ശിഷ്യപ്രധാനനായി ഇതു മുതൽ വരിച്ചിരിക്കുന്നു. എന്നാൽ നികേതത്തിന്റെ അംഗമായി ചേരുന്നതിനു മുമ്പിൽ കുറന സംബന്ധമായ ചില പരമരഹസ്യങ്ങൾ ഗ്രഹിച്ചു ചില സത്യപ്രതിജ്ഞകളെല്ലാം അനുഷ്ഠിക്കേണ്ടതായിട്ടുണ്ടു്."

"എല്ലാം അവിടത്തെ ഇഷ്ടംപോലെ."

"ഭേഷ്, കാട്ടാളമല്ലന്മാരിലും ഇത്ര സൌമ്യഭാഷകന്മാരുണ്ടല്ലോ എന്നോർത്തു നാം അത്ഭുതപ്പെടുന്നു. ആട്ടെ നാമാരെന്നും നികേതത്തിന്റെ ഉദ്ദേശമെന്തെന്നുമുള്ള രണ്ടു പരമരഹസ്യങ്ങൾ മല്ലൻ ഗ്രഹിച്ചിട്ടുണ്ടോ?"

"അവിടന്നു ഒരു ദിവ്യയോഗിയാണെന്നു മാത്രമേ ഈയുള്ളവക്കറിഞ്ഞുകൂടു."

"ഹ—ഹ—ഹ അന്ധന്മാർ—കാൎയ്യകാരണബന്ധങ്ങളേ ആലോചിച്ചറിവാൻ ശക്തിയില്ലാത്ത മൃഗങ്ങൾ. ആവട്ടെ അവയെല്ലാം നാളെ പ്രതിജ്ഞാവേളയിൽ നാം മല്ലനുപദേശിച്ചുതരാം. മല്ലന്റെ യോഗ്യതക്കു ചേരാത്ത വിധത്തിൽ നാം മല്ലനെ ഇവിടെ വരുത്തിയതു ക്ഷമിക്കണം. കാൎയ്യസാദ്ധ്യത്തിനായി ചിലപ്പോൾ അധൎമ്മങ്ങളും പ്രവൎത്തിക്കേണ്ടി വന്നു പോകും."

"കല്പിച്ചു അങ്ങനെ നിനവുകൊള്ളരുതു്. അടിയങ്ങൾക്കു തൃപ്പാദദൎശനംതന്നെ സ്വൎഗ്ഗകാരണമാണു്. ആ സ്ഥിതിക്കു ഈ ഭാഗ്യം ഇവനുണ്ടായല്ലോ എന്നോർത്തു അടിയൻ സന്തോഷിക്കയാണു്".

"ഹ—ഹ—ഹ—മല്ലന്റെ നാവിനു മാധുൎയ്യം കൂടും. ഏതായാലും ഇന്നു സത്യപ്രതിജ്ഞകൾക്കൊന്നും ദിവസം അത്ര ശുഭമല്ല. അതുകൊണ്ടു മല്ലൻ ഇന്നു രാത്രി നമ്മുടെ അതിഥിയായി ഇവിടെ കഴിക്കണം. നാളെ പ്രതിജ്ഞാകൎമ്മങ്ങൾ കഴിഞ്ഞു സ്വാതന്ത്ര്യമായി തിരിച്ചുപോകാം".

അന്നത്തെ രാത്രി ശങ്കരഗിരി പാദക്കു യാദൃഛികസംഭവങ്ങളുടെ ഒരു സംഭാരമുഹൂൎത്തമായിരുന്നു. സഭാമന്ദിരത്തിലെ വിജയലാഭത്തിനു ശേഷം ആനന്ദോന്മത്തനായ ഗിരിസ്വാമികൾ സമീപസ്ഥമായിരിക്കുന്ന തന്റെ വിജയശ്രീയേ ധ്യാനിച്ചു

ധ്യാനിച്ച് ദിവ്യസുഷുപ്തിയിൽ പ്രത്യക്ഷപ്പെടുത്തിക്കൊണ്ടു സുഖ ശയനമാരംഭിച്ചു. അടുത്തക്ഷണത്തിൽ വീണ്ടും ഒരു സേവകൻ പള്ളിയുണർത്തിക്കൊണ്ടു രാമുണ്ണിക്കയ്മൾ തൃപ്പാദം സേവിപ്പാൻ കാത്തുനിൽക്കുന്നു എന്നുള്ള സന്തോഷവൃത്താന്തത്തെ ഉണർത്തി. യോഗിയുടെ ആജ്ഞാനുസരണം തന്റെ ശിഷ്യാഗ്രേസരനെ സ്വന്തം ശയനമുറിയിലേക്കു തന്നെ ആനയിച്ചു.

കലകണ്ഠൻ തറപ്പിൽനിന്നും അനുഗ്രഹിച്ചയച്ച ശിഷ്യപ്രധാനൻ ആനന്ദകരമായ എന്തോ വാർത്തകളും കൊണ്ടു തന്നെ പുറപ്പെട്ടിരിക്കുന്നു എന്നു ആശിച്ചിരുന്ന ഗുരുവരൻ, "സ്വാമി! പൊന്നുടയതെ, അടിയൻ ഇനി ജീവിച്ചിരിക്കുകയില്ല—മാനവും കെട്ടു-ധനവും കെട്ടു." എന്നു വിലാപിച്ചുകൊണ്ടു രംഗപ്രവേശം ചെയ്തു കയ്മളേ കണ്ടപ്പോൾ വസ്തുത ഗ്രഹിക്കാതെ വല്ലാതൊന്നമ്പരന്നുപോയി. ഓടിയണഞ്ഞു പാദാലിംഗനം ചെയ്തു അഭയമർത്ഥിച്ചുകൊണ്ടു കമഴ്ന്നുകിടക്കുന്ന കയ്മളെ ഭക്തവത്സലനായ ഗിരിപാദർ തന്നെ താങ്ങി എഴുന്നേല്പിച്ച് "എന്തപ്പനേ എന്തു പിണഞ്ഞു. എല്ലാത്തിനും നാം പരിഹാരമുണ്ടാക്കിത്തരുന്നുമുണ്ട്. നീ ചഞ്ചലപ്പെടാതെ കാര്യങ്ങൾ വിശദമായിപ്പറയണം" എന്നു തിരുവുള്ളം കൊണ്ടു.

"ഇല്ല സ്വാമീ- അടിയനിനി അരനാഴിക പോലും ജീവിച്ചിരിക്കയില്ല. എവിടെ എങ്കിലും പോയി ചാകും. തിരുവടിയുടെ അവസാനയനുക്രകം തന്നു വിട്ടേച്ചാ മതി."

"ഭക്താ, നീ നമ്മിൽ അവിശ്വസിക്കുന്നോ? ലോകം മുഴുവൻ നിന്നെ സംഹരിക്കുന്നതിനൊരുങ്ങി പുറപ്പെട്ടാലും നാം നിന്നെ അഭയം നൽകി രക്ഷിക്കുമെന്നു വാഗ്ദാനം ചെയ്യുന്നു. ശാന്തമായിരിക്കണം മനസ്സിനെ സമാധാനപ്പെടുത്തണം."

"ഇല്ല സ്വാമി-അടിയൻ-അടിയൻ-ഗതി കെട്ടുപോയി-വീടുമില്ല കൂടുമില്ല. നേട്ടവുമില്ല ഈട്ടവുമില്ല. അടിയനെക്കൊണ്ടിനി അവിടത്തേക്ക് പച്ചച്ചുണ്ണാമ്പിനു കാര്യവുമില്ല. അടിയൻ വല്ലടത്തും പോയി ചാടിച്ചത്തുകൊള്ളാം."

വത്സാ ഇതെന്തു കഥ? ദേവീപാദങ്ങളാണേ നാം നിന്നെ രക്ഷിച്ചുകൊള്ളാം. സംഗതി എന്തെന്നു വിശദമായിപ്പറയണം. നികേതത്തോടു കളിക്കുന്ന കൊലകൊമ്പന്മാരുമില്ലെന്നു നിനക്കറിയാമല്ലൊ."

"സ്വാമീ, ചന്തിരി ആ കാട്ടാളമല്ലൻ ഇവനെ കത്തുപാള ഏടുപ്പിച്ചു. വീടെല്ലാം കൊള്ളചെയ്തു കൊള്ളിയുംവച്ചു. അ

യ്യോ സ്വാമീ, അടിയൻ ഇനി എന്തു്ചെയ്യുന്നു, സ്വാമീ-എവിടേക്കു പോകുന്നു".

സംഗതിയുടെ ചുററുപാടുകളെല്ലാം യോഗിക്കു ഏതാണ്ടൊക്കെ മനസ്സിലായി. കയ്മളുടെ ആഗമനം തക്കസമയത്തെന്നും മല്ലൻ അപ്പോഠം തൻെറ മിത്രമായി ആതിഥ്യം സ്വീകരിച്ചിരിക്കുന്നതുകൊണ്ടു എല്ലാ സങ്കടങ്ങഠംക്കും ഉടനടി പരിഹാരമുണ്ടാക്കിക്കളയാമെന്നും തന്നെ വിചാരിച്ചു ആ അല്പപ്രജ്ഞൻ സന്തോഷിച്ചു.

"ആഹാ ഇത്രയുമേയുള്ളോ കാൎയ്യം. രാമുവിനു പോയതിലിരട്ടി ഇതാ നാം തരുന്നുണ്ടു്. നികേതം ദേവീപ്രസാദത്താൽ അക്ഷയകുംഭമാണു്."

"നികേതത്തിലൊണ്ടെങ്കിൽ സ്വാമിക്കു കൊള്ളാം സ്വാമീ- ഇവനെന്തു? ഈയുള്ളവൻ ഇനി തെണ്ടുകയല്ലാതെ എന്തു ചെയ്യുമെന്നോ."

"ആവട്ടെ — രാമുവിൻെറ ശത്രുവായ മല്ലനെത്തന്നെ നാം ഇപ്പോഠം ഇവിടെ വരുത്തിക്കളയാം എന്നാലോ?"

"സ്വാമീടെ ജാലവിദ്യയൊണ്ടെങ്കിൽ അങ്ങനെ കാണണം കളി. ആ കോമട്ടിക്കന്നെൻ അംബികാചുംബനത്തിലൊന്നു പെടേണെ കണ്ടാപ്പിന്നെ അടിയനു ചത്താലും വേണ്ടില്ല. സ്വാമീ. പിന്നെ ചത്താലും വേണ്ടില്ല."

മല്ലനെ ബന്ധിച്ചു നികേതത്തിൽ കൊണ്ടുവന്നതും തൻെറ നയസാമൎത്ഥ്യംകൊണ്ടു മല്ലനേ നികേതനത്തിൻെറ ഒരു മിത്രമാക്കിത്തീൎത്തതും ആയ എല്ലാ സംഭവങ്ങളേയും യോഗിവൎയ്യൻ തൻെറ ശിഷ്യനെ മനസ്സിലാക്കി. തങ്ങഠം ആത്മമിത്രങ്ങളായിരിക്കുന്നതിനാൽ അപഹൃത സമ്പത്തുകഠം എല്ലാം നിഷ്പ്രയാസം തിരികെ തരുവിക്കുന്നതിനും മേലിൽ പന്തിരിയെ കയ്മളുടെ ഒരു ആത്മമിത്രമാക്കി തീൎക്കുന്നതിനും വിഷമമില്ലെന്നും അയാഠം ആ ആത്തചിത്തനെ ഗ്രഹിപ്പിച്ചു. "എല്ലാം സ്വാമീടെ തിരുവെള്ളം" എന്നു സന്തോഷഭാരത്തിൽ ഉച്ചരിച്ച കയ്മളുടെ മുമ്പിൽ യോഗീനിൎദ്ദേശത്താൽ മല്ലൻ തൽക്ഷണം ആനയിക്കപ്പെട്ടു. ആഗതനെ കണ്ട മാത്രയിൽ കൈമഠം വാ പിളൎന്നു മിഴിതുറിച്ചു അത്ഭുതപരവശനായി അല്പനേരം നിന്നുപോയി.

"ഇതോ സ്വാമി, ഇതോ ആ കാട്ടാള മല്ലൻ-ഈ കന്ന

ക്കൊമ്പൻ അവന്റെ ഒരു രോമം താങ്ങാൻ പോരുമോ സാമീ" എന്നു അത്ഭുതപരവശനും നിരാശാഹൃദയനുമായ കയ്മൾ നിലവിളിച്ചു.

അല്പനിമിഷത്തേക്കു പ്രശാന്തമായ ഒരു മൌനം അവിടമെല്ലാം വ്യാപിച്ചു. നികേതത്തിന്റെ ബന്ധനത്തിൽ നിന്നും വിമുക്തനാകുന്നതിനു പ്രയോഗിക്കപ്പെട്ട തന്ത്രങ്ങൾ വിഫലങ്ങളായല്ലോ എന്നോർത്തു ചെമ്പൻകുട്ടിയും കുഴങ്ങി (മല്ലന്റെ പക്കൽ നിന്നും മൈസൂർചാരന്മാരേ തേടി പുറപ്പെട്ട ചെമ്പനെ ദുഷ്കാലവൈഭവത്താൽ പന്തിരിയെന്നു തെററിധരിച്ചു തറപ്പിൽനിന്നും ഗിരിപാദരുടെ പ്രസംഗലഹരിയിൽ മദിച്ചു ചാടി പുറപ്പെട്ട നികേതാംഗങ്ങൾ ബന്ധനസ്ഥനാക്കിയതാണെന്നുള്ള യഥാർത്ഥത്തെ വായനക്കാർ ഇനിയെങ്കിലും ഗ്രഹിച്ചുകൊള്ളണമെന്നപേക്ഷ.)

ലോകൈകവിക്രമനായ താൻ വഞ്ചിതനായല്ലൊ എന്നോർത്തു ഗിരിപാദരും, അല്പനിമിഷത്തേക്കു താൻ അത്യാർത്തിയോടെ ആശിച്ചുപോയ ധനപുനരാഗമനമാർഗ്ഗങ്ങൾ കാനൽജലംപോലെ പരിണമിച്ചല്ലോ എന്നോർത്തു കയ്മളും വ്യഥാവശരായി.

"എന്തു്-രാമു നീ നമ്മുടെ അടുത്തു് വിനോദജല്പനങ്ങൾ ചെയ്യുന്നോ?" യോഗി വീണ്ടും സംശയഗ്രസ്തനായി ചോദ്യം ചെയ്തു.

"പിന്നെ സാമീ- പന്തിരമല്ലനെ-ആ കരിമ്പനക്കൂററനേ കണ്ടാൽ രാമു അറികില്ലന്നോ. തറപ്പേൽവച്ചു മൊഹത്തോട്ട മൊഹംകണ്ടു സംസാരിച്ച മല്ലൻ ഈ കോമട്ടിയോ? എന്റെ സാമീ അവനെ ഒന്നമത്തിയില്ലെങ്കി ഉലഹത്തി കെടക്കപ്പെടുവതി ഇല്ലാണ്ടാവും."

തന്റെ പൂച്ചുകൾ മിക്കതും വെളിക്കായിപ്പോയി എന്നും ഇനി നിലയില്ലെന്നുംകണ്ടു ചെമ്പൻകുട്ടി മെല്ലെ വിറതുള്ളിത്തുടങ്ങി. ഈസംഭവം യോഗിയുടെ സംശയത്തേ പാടേ വിപാടനംചെയ്തു. കീടമാത്രനായ ഈ മ്ലേഛനെ താൻ അല്പനിമിഷംമുമ്പു് മൈത്രിക്കു ക്ഷണിച്ചതും, ഗാഢാശ്ലേഷംചെയ്തതും എല്ലാം ഒന്നൊന്നായിഓർക്കുംതോറും അയാളുടെഹൃദയം കോപാഗ്നിയിൽ ദഹിച്ചുതുടങ്ങി. "ആരവിടെ-ഇവനെ-ഈ നായിനെ നാളെ അംബികാ ചുംബനത്തിനു ഉദയബലി" എന്നു ആ താടിക്കെട്ടുകാംക്കിടയിൽ നിന്നും ഒരു ഘോരഗർജ്ജനം ഇടിരവം

പോലെ മുഴങ്ങി. ഉത്തരക്ഷണത്തിൽ നാലുയമകിങ്കരസ്വരൂപങ്ങൾ ചെമ്പൻകുട്ടിയെ വലിച്ചിഴച്ചും കൊണ്ടും അവിടെനിന്നും യാത്രയായി.

യമകിങ്കരന്മാരിൽനിന്നും വിമുക്തനായപ്പോൾ താൻ ഒരു ഇരുട്ടറയിൽ ബന്ധിക്കപ്പെട്ടിരിക്കുന്നതായിട്ടാണു ചെമ്പൻകുട്ടി കണ്ടതു്. കൌതുകത്താൽ പ്രേരിതനായോ-അഥവാ ജീവരക്ഷക്കുള്ള മാർഗ്ഗങ്ങൾ ആരായുന്നതിനുള്ള ശ്രമങ്ങളിലോ-ഏതായാലും കൂരിരുളിൽ തപ്പിത്തടഞ്ഞു നടന്ന ചെമ്പനു ഒരു കല്പടിയിൽ കാൽ തട്ടി. അയാൾ ഇരുകൈകൾ കൊണ്ടും തടവിപിടിച്ചു ഒരു വിധത്തിൽ അതിന്റെ ഉപരിഭാഗത്തെത്തിയപ്പോൾ അവിടെ മാർഗ്ഗം വിലങ്ങിക്കണ്ടു. കല്പടികൾ ഏതെങ്കിലും ഒരു പ്രവേശനദ്വാരത്തെ രേഖപ്പെടുത്തുന്നു എന്നു സ്വയം വാദിച്ചു ചെമ്പൻ അവിടെനിന്നും പുരോഗമനത്തിനുള്ള ഒരു മർഗ്ഗം കണ്ടുപിടിക്കുന്നതിനായി പല പണികളും ചെയ്തു തുടങ്ങി. ഇരുട്ടത്തുള്ള ബദ്ധപ്പാടുകളിൽ ആ സാധു കാൽതെററി കൽപ്പടിയുടെ ഉച്ചിയിൽ നിന്നും പൊടുന്നനവേ നിലത്തേക്കു പതിക്കുകയിൽ അപ്പോഴത്തെ പ്രാണഭീതിയോടുകൂടിയുള്ള തിരക്കിൽ കൈകൾ പിടിപെട്ടതു താൻ അതുവരെ ചെയ്ത ശ്രമത്തിൽ കണ്ടെത്താതിരുന്ന ഒരിരുമ്പുവലയത്തിലാണെന്നു അയാൾക്കു മനസ്സിലായി. പിടികിട്ടിയ വലയത്തിൽ അല്പസമയമെങ്കിലും തൂങ്ങിനിൽക്കുന്നതിനു സമയം ലഭിച്ചില്ല. അതു തന്റെ ഭാരത്തിലമർന്നു സാവധാനത്തിൽ കീഴ്പോട്ടു തന്നെ നീങ്ങുന്നു എന്നു അയാൾ ഗ്രഹിച്ചു. അടുത്ത നിമിഷത്തിൽ കാലുകൾ നിലം സ്പർശിച്ചപ്പോൾ പ്രസ്തുത വലയം ബലമായി തന്റെ കൈകളിൽ നിന്നും പറിഞ്ഞു പാതാളലോകത്തേയ്ക്കു തന്നെ പാഞ്ഞു മറഞ്ഞതായും തന്റെ മുമ്പിൽ ഒരു വലിയ വാതിൽ തുറക്കപ്പെട്ടിരിക്കുന്നതായും അയാൾ കണ്ടു.

പ്രസ്തുത മാർഗ്ഗം കുടുസ്സായ ഒരു ഗുഹയിലേക്കു തന്നെ അയാളെ പ്രവേശിപ്പിച്ചു. മാർഗ്ഗക്ലേശത്തേയും ഘോരാന്ധകാരത്തേയും അവഗണിച്ചു് അയാൾ യാത്ര തുടന്നു. അല്പദൂരം യാത്ര ചെയ്തതിന്റെ ശേഷം വിലമാർഗ്ഗം രണ്ടായി പിരിഞ്ഞു കണ്ടു. ഏതു മാർഗ്ഗത്തെ അവലംബിക്കണമെന്നു നിശ്ചയമില്ലാതെ അയാൾ അല്പനേരം കഴങ്ങി. എങ്കിലും സ്വയം പ്രേരണാശക്തിയുടെ ഫലമായി അതിലൊന്നിനെത്തുടന്നു അയാൾ

യാത്രയാരംഭിച്ചു, അല്പസമയം കഴിഞ്ഞപ്പോൾ താൻ വിസ്തൃതമായ ഒരു അറയിൽ പ്രവേശിച്ചിരിക്കുന്നു എന്നും അതിനോടു തൊട്ടുള്ള മറെറാരു മുറിയിൽ ആൾപെരുമാററം അപ്പോഴും നടക്കുന്നുണ്ടെന്നും അയാൾക്കു മനസ്സിലായി. അവിടെ നിന്നും പിന്തിരിഞ്ഞോടുന്നതിനു തന്നെ അയാൾ ആദ്യം വിചാരിച്ചു. എങ്കിലും അല്പം തുറന്നു ചാരിക്കിടന്നിരുന്ന കതകിൻെറ വിടവിൽ കൂടി അകത്തേക്കു കടന്നുകൊണ്ടിരുന്ന വെളിച്ചം താൻ നിൽക്കുന്ന മുറി പൂഴിയും പൊടിയും കൊണ്ടു നിറഞ്ഞിട്ടുള്ളതാണെന്നും അതിനാൽ അതു് ജനവാസയോഗ്യമല്ലെന്നും അയാളെ ഉൽബോധിപ്പിച്ചു. അടുത്ത മുറിയിൽ നടക്കുന്ന കോലാഹലസംവാദങ്ങളെ അല്പ നിമിഷം ശ്രവിച്ചിട്ടു് ഇതരമാർഗ്ഗത്തിൽ കൂടി യാത്ര തുടരാമെന്നു വിചാരിച്ചു് ചെമ്പൻകുട്ടി കതകിൻെറ പിറകിൽ മറഞ്ഞു. അപ്പോഴേക്കും സംഭാഷണങ്ങൾ വിശദമായി കേൾക്കാമായിരുന്നതിനാൽ സംഭാഷണരംഗമായ അറ താൻ മുമ്പു പ്രവേശിച്ചതു തന്നെയെന്നും സംഭാഷകന്മാർ യോഗിയും കയ്മളും തന്നെ എന്നും അയാൾ വിശദമായി ഗ്രഹിച്ചു.

യോഗി—"വത്സാ, നാം നമ്മുടെ ഉദ്ദിഷ്ടകാര്യം മിക്കവാറും ആസന്നമായിരിക്കുന്ന ഈ ഘട്ടത്തിൽ വന്നുപോയേക്കാവുന്ന മാർഗ്ഗവിഘ്നങ്ങളേ ഓർത്തു നിരുന്മേഷചിത്തരാകരുതു്. ഏതാനും ദിവസങ്ങൾ കൂടി ക്ഷമിക്കുക. ത്രിയുത്സവദിനങ്ങൾ അടുത്തു വരുന്നു; അന്നത്തെ അഭിനയരംഗം അവസാനിക്കട്ടെ. പിന്നീടു മൈസൂർ പടയുടെ പ്രവേശനത്തിനു കാലവിളംബമില്ല. അന്നു നീ നമ്മുടെ വലതുകയ്യായിരുന്നതുപോലെ തന്നെ ഇന്നും നീ തന്നെ നമ്മുടെ വലതുകയ്യും തുണയുമായിരിക്കണം. തിരുവിതാംകൂർമന്ത്രിപദത്തിനു നീയല്ലാതെ പുരുഷൻ ആരെന്നു വിചാരിക്കുന്നു."

കയ്മൾ—"തിരുമേനീ അതെല്ലാം അന്നു നടക്കട്ടെ. ഇന്നു പൊൻപാറായിലെ—നിധിക്കുമ്പൽ അടിയനു നൾകുന്നില്ലെങ്കിൽ ഉളവൂർ രാമുണ്ണിയുടെ നാമം അവിടന്നിനി കേൾക്കയില്ല. വീടുംപോയി—വിത്തോംപോയി—എല്ലാം പോയിട്ടു ഇവനിനി നായിൻെറ കൂട്ടു നാട്ടു നീളെ അലഞ്ഞു നടക്കാനോ? ഇവനും ആണിനു പെറന്നതാണു തിരുമേനീ—അന്നു എത്ര പണം ഉളവൂർ നിന്നു വടക്കോട്ടു ചൊമന്നു. ഇന്നു പൂതം കാക്കുന്ന നീതിക്കു രാമുവിനു കർത്തവ്യമില്ല പോലും."

യോഗി—"ക്ഷമിക്കണം ഉണ്ണി അല്പം കൂടി ക്ഷമിക്കണം. ഭൂതാധീനമായ നിധിയെ നാം യഥേഷ്ടം അപഹരിക്കുന്ന തെങ്ങനെ? അതിനുള്ള മുഹൂർത്തം വരും. കർമ്മാനുഷ്ഠാനാദികളും കഴിഞ്ഞു ഭൂതോപദ്രവം നീക്കിയിട്ടു വേണം, അതിനെല്ലാം സാവകാശം വേണ്ടേ. ആ തൃിയുത്സവ ദിവസങ്ങൾ ഒന്നു കഴിഞ്ഞോട്ടെ."

കയ്മൾ—"സ്വാമീ ആ പന്തിരിമല്ലൻ."

യോഗി—"എല്ലാം നാമേററു. മല്ലൻെറ എല്ലുകൾ അംബികാചുംബനത്തിൽ ഞെരിയുന്നതു് കാണ്മാൻ നാം നിന്നെ കൂടി ക്ഷണിക്കും. കാളിയാങ്കൽ വച്ചു് നമ്മുടെ വീരപരാക്രമന്മാരായ പത്തുമുപ്പതു പേരെ സംഹരിച്ചതു നാം ക്ഷമിക്കുമെന്നോ നീ വിചാരിക്കുന്നതു്?"

യോഗി ശിഷ്യന്മാരുടെ സംഭാഷണപരമ്പരകൾ കേൾക്കുംതോറും ചെമ്പൻ അത്ഭുതപരവശനായി വാ പിളർന്നു പോയി. മൈസൂർപട, തൃിയുത്സവം, പൊൻപാറയിലെ നിധി മുതലായ പ്രതിവാദ്യസംഗതികളും കയ്മളുക്കുനോട്ടു യോഗി വച്ചുൻ ചെയ്ത മന്ത്രിസ്ഥാനവാഗ്ദാനവും എല്ലാം വെറും കടംകഥകൾപോലെ അയാൾക്കുതോന്നി. ചെമ്പൻ തിരിച്ചും മറിച്ചും പല ഉരു ആലോചിച്ചിട്ടും ഇതിൻെറ ഒന്നുംതന്നെ രഹസ്യം അയാൾക്കു ഊഹ്യമായിരുന്നില്ല. ഏതായാലും ഇനിയും ദീർഘസമയം അവിടെത്തന്നെ കാത്തുനില്ക്കുന്നതു ഒരു പക്ഷെ ആപൽക്കരമായി പരിണമിക്കയില്ലേ എന്നുള്ള ശങ്കയാൽ സംഭാഷണത്തിൻെറ ഉത്തരാർദ്ധം ശ്രവിക്കുന്നതിനു നില്ക്കാതെ തന്നെ അയാൾ അവിടെ നിന്നുമോടി. അല്പദൂരം പിൻതിരിഞ്ഞു നടന്നതിൻെറ ശേഷം മുൻപു കണ്ടതായ മാർഗ്ഗദ്വയങ്ങൾ സന്ധിക്കുന്ന സ്ഥലത്തു അയാൾ വന്നെത്തി. ഏതായാലും ഇതരമാർഗ്ഗം കൂടി ഒന്നു പരീക്ഷിച്ചു കളയാമെന്നു വിചാരിച്ചു് അയാൾ ആ വഴിയെ തിരിച്ചു. കുട്ടസ്സായ വിലമാർഗ്ഗങ്ങളും, വെള്ളവും ചെളിയും നിറഞ്ഞ സമതലപ്രദേശങ്ങളും ചില പാറക്കെട്ടുകളും ഊടുവഴികളും കടന്നു അയാൾ ഒട്ടുദൂരം യാത്രചെയ്തു. അനന്തരം ഒരാൾക്കു കഷ്ടിച്ചുമാത്രം കമഴ്ന്നു നീന്താവുന്ന ഒരു ചെറുഗുഹാദ്വാരത്തിൽ അയാൾ പ്രവേശിച്ചു. ഗുഹയുടെ അന്ത്യത്തിൽ ഒരു ചെറുമുറിയും അവിടെ നിന്നും വീണ്ടും പൂർവ്വോപരി ദുർഘടമായ മറെറാരു വിലദ്വാരവും ഉള്ളതിനെയും കടന്നു അയാൾ യാത്ര ചെയ്തു. അത്ഭുതമേ

ചെമ്പൻകുട്ടി വിമുക്തനായി. കാഞ്ഞിരത്താനത്തെ സുപ്രസിദ്ധമായ പുലിയളയിലായിരുന്നു അയാൾ വന്നു നിലകൊണ്ടതു്. ഒരു നെടിയ നിശ്വാസനത്തെ വിമുക്തമാക്കിയിട്ടു അയാൾ കിട്ടിയ പ്രാണനുംകൊണ്ടു അവിടെനിന്നും ത്വരിതഗതിയിൽ മണ്ടി.

## ഇരുപതാം അദ്ധ്യായം

"ശൃണു സുമുഖി തവ ചരണനളിനമാസ്സോസ്മ്യഹം
ശോഭനശീലേ! പ്രസീദപ്രസീദമേ."
"രാമനെന്നെയൊഴിഞ്ഞു ഞാൻ മറെറാരു പുരുഷനെ
രാമപാദങ്ങളാണെ തീണ്ടുകയില്ലായല്ലൊ."

അമ്മിണി, ബന്ധിതനായ ഭടൻെറ പക്കൽനിന്നും തിട്ടക്കത്തിൽ പിരിഞ്ഞതു് സൌന്ദര്യലഹരിയിൽ മത്താചിത്തനായ അദ്ദേഹത്തിൻെറ ജിജ്ഞാസാ വഹ്നിയെ വിരഹനീതത്താൽ പ്രവർദ്ധമാക്കുന്നതിനു വേണ്ടി മാത്രമായിരുന്നില്ല. ഏതാനും ദിവസങ്ങൾക്കു മുമ്പു് തൻെറ കോപാഗ്നിയിൽ ദഹിച്ചുപോകുമായിരുന്ന ആ സാധുബാലനെ അർദ്ധരാത്രിയിൽ എന്നു തന്നെയുമോ, തൻെറ സ്വകാര്യമുറിയിൽ നിന്നും ആയുധപാണിയായ ആ ഭീമഗാത്രനെ സംഹരിച്ചിട്ടു തൻെറ വീരപ്രാഭവങ്ങളെയും പരാജയപ്പെടുത്തി ആരോ രക്ഷിച്ചുകൊണ്ടുപോയ ആ അത്ഭുതസംഭവം നടന്നതിനുശേഷം എന്തോ എല്ലാം ചില ശങ്കാലേശങ്ങൾ ആ ധീരചിത്തയെ സദാ അലട്ടിക്കൊണ്ടിരുന്നു. പ്രസ്തുത സംഭവം എന്തോ ദിവ്യകർമ്മമെന്നു പ്രഥമതഃ വിഭ്രമിച്ചുപോയ അവൾ ഒട്ടുനേരത്തെ ആലോചനയുടെ ഫലമായി തൻെറ അന്ധവിശ്വാസത്തെ ദൂരീകരിച്ചു ഏതല്ലൊകാര്യകാരണങ്ങളേ ലൌകികശൃംഖലകളുടെ ബഹുലമായ കണികകൾക്കുള്ളിൽ നിരന്തരം തിരഞ്ഞുകൊണ്ടിരുന്നു. ഗിരികായനായ ആ നിശാചരൻെറ ആഗമനത്തിൽ പ്രഥമതഃ തനിക്കുണ്ടായ ശങ്കാവേശങ്ങളേയും, പ്രസ്തുത സ്ഥലത്തെപ്പററി മാത്തൻ മൂപ്പീന്നിൻെറ നിർവ്വാണാനന്തരം ഘോരപ്രവൃത്തികളാൽ പ്രചുരമാക്കപ്പെട്ട കഥാവൈചിത്ര്യത്തെയുംപററി അവൾ അന്നു

സ്മരിച്ചു. സ്ത്രീസഹജമാം ബുദ്ധിലാഘവം ആദ്യമായി ആവക പുരാവൃത്തങ്ങളെ യഥാസ്ഥിതി സ്വീകരിച്ചു വിശ്വസിക്കുന്ന തിനു അവളെ പ്രേരിപ്പിച്ചു എങ്കിലും അവളുടെ പൌരുഷഹൃദയം അതിനു വഴിപ്പെട്ടില്ല. ഒന്നുകിൽ പ്രേതമെന്നു ശങ്കിക്കപ്പെട്ടയാൾ മാത്തൻ മൂപ്പീന്നു തന്നെയായിരിക്കണം. അല്ലെങ്കിൽ അദ്ദേഹത്തോടു സ്വരൂപസാദൃശ്യമുള്ള ആരെങ്കിലും അപ്പോൾ ജീവിച്ചിരിക്കണം എന്നു തന്നെ അവൾ വിശ്വസിച്ചു. ഈ സംശയനിവാരണത്തിനായി അമ്മിണി ആ ഭയങ്കര രാത്രിയുടെ ശേഷം നിരന്തരപ്രയത്നം ചെയ്തു കൊണ്ടിരിക്കയുമാണു്. രാത്രികാലങ്ങളിലുള്ള അമ്മിണിയുടെ സൈ്വരസഞ്ചാരങ്ങൾക്കിടയിൽ ചിലപ്പോഴെല്ലാം ശംക്കുരിമതിൽക്കെട്ടിനുള്ളിൽ ചില ആൾപ്പെരുമാററങ്ങളുടെ ലക്ഷ്യങ്ങൾ അവൾക്കു തന്നെ അനന്തരകാലങ്ങളിൽ അനുഭവപ്പെട്ടിട്ടുണ്ടെങ്കിലും ആ നിശാചരസത്വത്തെ അടുത്തു കാണുന്നതിനു് ഇതുവരെയും അവൾക്കു സാധിച്ചിട്ടില്ല തന്നെ. വൃക്ഷത്തണലുകളിൽ ചിലപ്പോൾ ചില നിഴൽമാററങ്ങളും മററുചിലപ്പോൾ ഉണക്കിലകളിൽ ചവുട്ടി ആരോ സഞ്ചരിക്കുന്നതുപോലുള്ള മൃദുസ്വരങ്ങളും അവൾക്കു പലപ്പോഴും അനുഭവപ്പെട്ടിട്ടുണ്ടു്. ഗൃഹാങ്കണത്തിൽ വിരിച്ചിട്ടുള്ള വെള്ളമണലിൽ ഗിരികായനായ ആരോ ഒരാൾ സഞ്ചരിച്ച പാദരേഖകളും പല പ്രഭാതവേളകളിലും അമ്മിണിക്കു പ്രത്യക്ഷപ്പെട്ടിട്ടുണ്ടു്. എന്നാൽ ഈ ഗൂഢചാരി ആരെന്നറിയണമെന്നുള്ള ജിജ്ഞാസയോടു കൂടി അമ്മിണിയും വിശ്വസ്തരായ മററു ചില സേവകജനങ്ങളും പല രാത്രിയും ഉറക്കമൊഴിച്ചു ക്ലേശിച്ചിട്ടുണ്ടെങ്കിലും ആ രാത്രികളിലെങ്ങുംതന്നെ മുൻപറഞ്ഞ യാദൃച്ഛികലക്ഷ്യങ്ങൾപോലും സുലഭമായിട്ടുമില്ല. ഇങ്ങനെ പല പരാജയങ്ങൾക്കു ശേഷമാണു് വീണ്ടും കല്ലറയിൽനിന്നും ഗൃഹാങ്കണത്തിൽ ആരോ ചിലർ സഞ്ചരിക്കുന്നതായി അവൾ കണ്ടതു്. അല്പംമുൻപും ചില ഗൂഢസഞ്ചാരികളെ ആ സ്ഥാനത്തുതന്നെ കണ്ടതായി ഭടനിൽനിന്നും അറിവുകിട്ടിയപ്പോൾ തന്റെ വിജയം ഇത്തവണ സുസാദ്ധ്യമെന്നു തന്നെ ഭ്രമിച്ചു പോയ യുവതി അവിടെ നിന്നും എടുത്തോടിയതു നേരേ വെളിക്കുള്ള ഒരു മാഞ്ചോലയിലേക്കായിരുന്നു.

സ്വ സഹായാർത്ഥം സേവകജനങ്ങളിൽ ആരെയും തന്നെ വിളിക്കാതെയും എന്നാൽ രണനിപുണനായ ഒരു

പോരാളി വീരൻെറ മുൻകരുതലോടു കൂടി പോകും വഴി തന്നെ ഒരു പാരസിക ഖഡ്ഗത്തെ കരസ്ഥമാക്കിയും കൊണ്ടു ഒരു ഒളിവാതിൽ തുറന്നു അവൾ പ്രധാനകെട്ടിടത്തിൻെറ ദക്ഷിണഭാഗത്തുള്ള വരാന്തയിൽ കടന്നു. അവിടെ നിന്നും ഒരു മാർജാരനെപ്പോലെ സാവധാനത്തിൽ ഗൃഹപാർശ്വങ്ങളും മരത്തണലുകളും ചേർന്നു അവൾ പറമ്പിലുള്ള ചോലയിൽ ചെന്നെത്തി. ഇടതൂർന്നു നിൽക്കുന്ന തരുനികരങ്ങളുടെ ഇടയിൽ അണുമാത്രശബ്ദമെങ്കിലും പുറപ്പെടുവിക്കാതെ തന്നെ അവൾ ഊരിപ്പിടിച്ച ഖഡ്ഗത്തോടു കൂടി അങ്ങുമിങ്ങും ചുററിത്തിരിഞ്ഞു തുടങ്ങി. മാങ്കാവുകളും, മരച്ചോലകളും ഒന്നൊന്നായി അവൾ പരിശോധിച്ചു തീർത്തു. അവിടെങ്ങും ഒരു ജീവപ്രാണിയെ പോലും കണ്ടു കാണ്മാനില്ല. പറമ്പിൻെറ ഓരോ മൂക്കുകളിലും മൂലകളിലും അവൾ ചുററിത്തിരിഞ്ഞു. ഒരു ഫലവുമുണ്ടായില്ല. വൃക്ഷശിഖരങ്ങളിൽ വല്ല അനക്കവും കാണ്മാനുണ്ടോ എന്നു് അവൾ സൂക്ഷിച്ചു. പ്രശാന്തമായ ആ നിശാവേളയുടെ ഭയാനകതയേ തുടന്നു ഓരോ ഇലകളും നിശ്ചലമായി നിദ്രാവശമായിരിക്കുന്നതേയുള്ളു. അമ്മിണി ഇച്ഛാഭംഗത്തോടു കൂടി വീണ്ടും മുററത്തേക്കു കടന്നു. ഓരോ കെട്ടുകളേയും പലഉരു പ്രദക്ഷിണം ചെയ്തിട്ടും തേടിയ പണ്ടത്തെ കണ്ടു കിട്ടാതെ അവൾ കുഴങ്ങി. കടശ്ശി ഇച്ഛാഭംഗത്തോടു കൂടി അവൾ പ്രധാന കെട്ടിടത്തിൻെറ പുരോഭാഗത്തു വന്നു നേരേ വീട്ടിനുള്ളിലേക്കു തിരിച്ചു. ചിന്താഭാരത്തിൽ ലീനചിത്തയായ അവളുടെ മിഴികൾ അപ്പോഴും തുറന്നു തന്നെ ഇരുന്നു എങ്കിലും വസ്തുസ്ഥിതിദർശനങ്ങൾക്കു അവ ശക്തങ്ങളായിരുന്നില്ല. ഈ സ്ഥിതിയിൽ ആ ഗജഗാമിനി വിസ്തൃതമായി ഗൃഹാങ്കണത്തെ തരണം ചെയ്തു മുമ്പോട്ടു നീങ്ങി. ഇദംപ്രഥമമായി സുന്ദരീസഹജമായ അന്നനടാവൈചിത്ര്യത്തെ അവിചാരിതമായി അഭിനയിച്ചുപോയ ആ യുവതീരത്നം എന്തോ ഒരു വസ്തുവിൽ കാൽ തട്ടി പൊടുന്നനവേ മുമ്പോട്ടു മറിഞ്ഞു. ഉത്തരക്ഷണത്തിൽ വികാരലോകത്തുനിന്നും വിമുക്തയായ അവൾ ധടുതിയിൽ പിടച്ചെ നേററു തൻെറ മാർഗ്ഗത്തിനു പ്രതിബന്ധമായ വസ്തു എന്തെന്നു പരിശോധന തുടങ്ങി. അറപ്പുരക്കു നേരെ മുററത്തുണ്ടായിരുന്ന കല്പടികൾ ഇളകി മാറിക്കിടക്കുന്നതിലാണു് തൻെറ കാലുതട്ടിയതെന്നു അമ്മിണിക്കു ഉടൻ മനസ്സിലായി. അതു് എങ്ങനെ ഇളകിയെന്നും ആരിളക്കിയെന്നും പലഉരു ചിന്തിച്ചിട്ടും അവൾ

ക്ക ഊഹ്യമായിരുന്നില്ല. താൻ അല്പം മുൻപു കണ്ട ഭൃതമോ, തസ്കരനോ ആയ സത്വത്തിനു ഗൃഹാങ്കണത്തിലെ കല്പടികൾ ഇളക്കിയിട്ടു എന്തുപ്രയോജനമെന്നു അവൾക്കു അപ്പോൾ ഊഹിക്കുന്നതിനും സാധിച്ചില്ല. കൃത്യസ്ഥലത്തെ ഒന്നുകൂടി സൂക്ഷ്മമായി പരിശോധിക്കുന്നതിനുറച്ച് അമ്മിണി അകത്തുപോയി ഒരു ദീപവുമായി തിരിച്ചെത്തി. അഹോ! അത്ഭുതമേ! അവളുടെ ഹൃദയം തകൎന്നു. അവൾ വീണ്ടും ജലംനിറഞ്ഞ കണ്ണുകളോടുകൂടി കല്പടികൾ ഇളക്കിമാററിയ ആ സ്ഥാനത്തേക്കുതന്നെ സൂക്ഷിച്ചുനോക്കി. അവിടെ രണ്ടു വലിയ കുടങ്ങൾ ഇളക്കിഎടുത്ത രണ്ടു ചെറുകൂപങ്ങൾപോലെ പ്രത്യക്ഷപ്പെട്ടു് അമ്മിണിയുടെ ഹൃദയത്തെ ത്രസിപ്പിച്ചു. ഭൃതദയയാൽ പ്രേരിതരായോ, ഗൃഹപതികൾക്കുള്ള ന്യായമായ അവകാശത്തെ തീരെ അവഗണിക്കുന്നതു് അനീതിയെന്നു വിചാരിച്ചിട്ടോ എന്തോ കല്പടികളുടെ മുകളിലായി വരാന്തയിൽ രണ്ടു സുവൎണ്ണരാശികൾ തസ്കരന്മാർ പ്രതിഷ്ഠിക്കപ്പെട്ടിരുന്നവ ദീപപ്രഭതട്ടി കനൽപൊരികൾപോലെ തിളങ്ങിക്കൊണ്ടിരുന്നു. ഈ കാഴ്ച അമ്മിണിയെ പൂൎവ്വാപരി തപ്തചിത്തയാക്കിത്തീൎത്തു. അവൾ അവയെ എടുത്തു കോപാകുലയായി മുററത്തേക്കു വലിച്ചെറിഞ്ഞു. "പ്രഭോ! പിതാവെ, അവിടത്തെ ദിവ്യചക്ഷുസ്സുകൾക്കു ഈ നിധിപുഞ്ജത്തെ ദൎശിക്കുന്നതിനു കഴിയാഞ്ഞതു് ഹൈദരാലിയുടെ ദുൎദ്ദശയോ, വേണാട്ടധിപന്റെ ഭാഗ്യാതിരേകമോ തന്നെ." അവൾ ഒരു നിമിഷംപോലും പിന്നീടു അവിടെ നിന്നില്ല. ഉദിച്ചുയരുന്ന ശോകതിമിരത്തെ സംയമനം ചെയ്യുന്നതിനു അശക്തയായി അവൾ അടുത്ത ക്ഷണത്തിൽ ഗൃഹഗൎഭത്തിൽ ഓടിമറഞ്ഞു.

തല്ക്കാലം അക്കഥ അവിടെ നില്ക്കട്ടെ. ഇനി നമുക്കു ബന്ധിതനായ ഭടന്റെ അനന്തരാനുഭവങ്ങൾ എന്തെല്ലാമെന്നു ആരായുക തന്നെ.

സുലേഖയുടെ രൌദ്രപ്രാഭവങ്ങളാൽ ആകൎഷിതനാകാതിരുന്ന ത്രിവിക്രമൻ തമ്പിയുടെ കാരാഗൃഹമാററത്തിനു ശേഷമുള്ള അയാളുടെ അനുഭവങ്ങൾ ആ രജോഗുണപ്രാഭവന്റെ സ്വാഭാവികഗതികൾക്കു തെല്ലും അനുയോജ്യമായിരുന്നില്ല. അപ്രതീക്ഷിതമായി പ്രത്യക്ഷപ്പെട്ട ആ സുകുമാരശരീരിണിയുടെ കോമളവിഗ്രഹം അയാളുടെ ഹൃദയത്തിൽ നിത്യമായി സ്ഥലം പിടിച്ചുപോയി. അമ്മിണീസുലേഖമാരുടെ ആകാര

വിശേഷങ്ങൾ സമപ്രഭാപൂരിതങ്ങൾ തന്നെയെങ്കിലും പുരുഷ സാധാരണമായ രൗദ്രപ്രഭയെക്കാൾ ലളിതകോമളമായ കുസുമ വിലാസമാണു് ആ സൽഗുണധാമത്തിൻെറ ഹൃദയനാളത്തെ ഇ ളക്കിവശാക്കിയതു്. സുലേഖയുടെ തെല്ലിരുളടഞ്ഞതും, അത്യു ഗ്രതരവും, പൗരുഷവുമായ ആ വീരവിഗ്രഹം ഒരുവശത്തും, അമ്മിണിയുടെ വെണ്ണിലാസദൃശമായ ലളിതകളേബരം മറുഭാ ഗത്തും മനോദർപ്പണത്തിൽ നിരീക്ഷണം ചെയ്തപോയ ത്രിവി ക്രമൻ ആ ഇരു സൗന്ദര്യധാമങ്ങളെയും പലവിധത്തിൽ താര തമ്യം ചെയ്തുതുടങ്ങി. ഒന്നു് ഐഹികസുഖങ്ങളുടെ അമിതഭോ ഗത്തിനു അത്യാർത്തിയോടുകൂടി അലഞ്ഞുഴലുന്ന ലളിതരൂപാവ ലംബിയായ ശൂർപ്പണഖാവിഗ്രഹമെങ്കിൽ മററതു് ലൗകിക വിഹാരത്തിൽ ജീവിതഗതികളുടെ വക്രതയെ തെല്ലും അറി യാതെ പാവനമനസ്വിനിയായി വളരുന്ന ഒരു സുകൃതിനി യാണു്. ഒരുവൾ രാജ്യമണ്ഡലങ്ങളെ ജയിച്ചടക്കി ഭരിക്കു ന്നതിനു പര്യാപ്തമായ ഒരു വീരധാമമെങ്കിൽ ഇതര, പുരുഷ ഹൃദയങ്ങളെ വശീകരിച്ചു വശപ്പെടുത്തി സ്വാധിപത്യം സ്ഥാ പിക്കുന്നതിനു പോരുന്ന ഒരു മാരവിഗ്രഹമാണു്. സുലേ ഖ നയകൗടില്യങ്ങളുടെ ആസ്ഥാനമണ്ഡപമെങ്കിൽ അമ്മി ണി പരമപാവനതയുടെ പ്രതിഷ്ഠാമൂർത്തിയാണു്. അവൾ ഭയ ഭക്ത്യാദരങ്ങളെ ഉത്തേജിപ്പിക്കുന്ന ഗൗരവാകാരമെങ്കിൽ ഇവൾ ആരാധനീയയായ ഒരു ആനന്ദസ്വരൂപിണിയാണു്. തമ്പിയുടെ വികാരങ്ങൾ പൊടുന്നനവേ നിലച്ചു. പുരുഷൻ പൗരുഷവീര്യത്തെ അഭിനന്ദിക്കുന്നു. എന്നാൽ ലളിതമായ കോമളവിലാസത്തെ ആരാധിക്ക തന്നെ ചെയ്യുന്നു. സുലേഖ യുടെ രജോവിഗ്രഹം അയാളുടെ മനോരംഗത്തിൽ നിന്നും അല്പാല്പമായി മറഞ്ഞു അവസാനമായി അതിൻെറ നിഴൽ പോലും അവിടെങ്ങും അവശേഷിക്കാതെ അന്തർദ്ധാനം ചെയ്തു. എന്നാൽ മധുരമോഹനമായ അമ്മിണീവിഗ്രഹം ശിലാനിർമ്മിത മെന്നപോലെ പ്രത്യക്ഷമായി എപ്പോഴും അവിടെ നിലകൊണ്ടു. നിഷ്കപടമായ ആ കടാക്ഷവീക്ഷണങ്ങളും നിർമ്മലപ്രഭാപൂരി തമായ ആ മുഖവിലാസവും കനദ്ദ്യുതിയെ സദാ വിതറിക്കൊ ണ്ടിരിക്കുന്ന ആ കായപ്പകിട്ടും ഓർക്കുംതോറും തമ്പിയുടെ ഹൃദയം ദിവ്യാമൃതഃഭാഗത്താൽ സംപുഷ്ടമായതുപോലെ സ്വയം തൃപ്തി യടഞ്ഞു. തൻെറ ഉന്നതസ്ഥിതികളെയും, താല്ക്കാലികാവസ്ഥ കളെയും താൻ ഉദ്യുക്തനായിരിക്കുന്ന ഗൗരവമേറിയ ആ ചുമ

തലയേയും അടുത്ത ക്ഷണത്തിൽ അയാറം വിസ്മരിച്ചുപോയി. അയാളുടെ ഹൃദയചക്ഷുസ്സുകറം അമ്മിണിയുടെ കനകവിഗ്രഹത്തിൽ സുദൃഢമായി തറച്ചു, ബാഹ്യനയനങ്ങറം സ്വയമായി അടഞ്ഞു. അയാറം സ്വപ്നലോകത്തിൽ ആനന്ദതരംഗങ്ങളോടിട ചേൎന്ന സന്തോഷസാഗരത്തിൽ പൊങ്ങി ഒലിച്ചു തുടങ്ങി. അടുത്ത പ്രഭാതത്തിൽ നാലാറുനാഴിക പുലൎന്നിട്ടും ആ ചെറുജാലകത്തിൽക്കൂടി ഉറംപ്രവേശിച്ച അരുണകിരണങ്ങറം ആ ആനന്ദോന്മത്തനെ ഉണൎത്തുന്നതിന്ന പൎയ്യാപ്തമായിരുന്നില്ല. ഇരുട്ടറയിലെ അന്ധകാരത്തിന്റെ ആനുകൂല്യത്തിൽ അപ്പോഴും സുഖശയ്യയേ അവലംബിച്ചിരുന്ന ഭടനെ തദവസ്ഥയിൽ നിന്നും വിമുക്തനാക്കിയതു് പ്രാതലിനുള്ള വിഭവങ്ങളോടുകൂടി അറയിൽ പ്രവേശിച്ച കാൎത്ത്യായനിപ്പെണ്ണിന്റെ ചില കണ്ഠക്ഷോഭങ്ങറം മാത്രമായിരുന്നു.

"ഈശ്വരന്റെ പെരുമ നോക്കണേ. ആഞ്ചാതിയെ കാണാതെ അറയ്ക്കകത്തിരുന്ന തന്ന്യതിക്കാവെന്ന വച്ചപ്പം ണ്ടു പൂമികടീന്നു കേറിവന്നിരിക്കിണൊരു ശിങ്കാരക്കൊടിയൻ. പോരെങ്കി അയാളെ വിട്ടയയ്ക്കരുതെന്നു് ഏട്ടത്തീടെ നീട്ടരം പൊറകേം. എന്റെ പ്വഹവാനേ പൊറുത്തു. ഇതെല്ലാം എന്തരു നേരമ്പോക്കോ ഈശ്വരന തന്നെ അറിയാം. അല്ല, എഴുന്നേററു വല്ലോം കഴിച്ചാട്ടെ. കാൎത്ത്യാനിക്കു അടുക്കളേ വേറേ ചോലിയോണ്ടു" എന്നെല്ലാം വാനിറയെ പുലമ്പിക്കൊണ്ടു ഉറംപ്രവേശിച്ച കാൎത്ത്യായനിയുടെ ആഗമനമുഹൂൎത്തത്തിൽ തന്നെ തമ്പി നിദ്രയിൽ നിന്നുമുണൎന്നു പിടച്ചെഴുന്നേററു.

"ആരതു ഇന്നലെ വന്ന ആറം തന്നെയോ?"

"ഇതെന്തരു കൂത്തെന്നേ? പൂട്ടണ കാളക്കു വെതക്കിണ വിത്തറിയണോ? നേരത്തേ വല്ലോം കയിച്ചാട്ടെ. കാൎത്ത്യാനിക്കു ചോലി വേറെ കെടക്കണു".

തമ്പി—"കാൎത്ത്യായനീ, നീ ശകാരിക്കരുതു്. ഞാൻ ഭക്ഷണം കഴിച്ചുകൊള്ളാം. ഇന്നു നിന്റെ കൊച്ചമ്മയെ വിടെ."

കാൎത്ത്യാ—"കൊച്ചമ്മേം, കൊച്ചച്ചനേം ഒക്കെ അന്വേഷിക്കാൻ ഇവിടന്നാരു ഇല്ലത്തു മുസ്സതോ? പെഞ്ചാതി വല്ലടത്തും കെടന്ന പോട്ടെന്നേ. നിങ്ങളു കിട്ടണതു വല്ലോം കയിച്ചോണ്ടു ഇവിടെ കെടക്കണം."

തമ്പി—"നീ കലഹിക്കാതിരിക്കണം. നിന്റെ സുലേഖ കൊച്ചമ്മ എന്നു വരുമെന്നറിയാമോ?''

കാർത്ത്യ—"ഇതെന്താകളിയാ, കൊച്ചമ്മ വാരണതൊക്കെ എന്നോട്ടു പറഞ്ഞേച്ചാണോ. ഇന്നു വെളുപ്പിനെ എയ്യതിക്കൊടുത്തു വിട്ടിരിക്കുന്നു. എമ്മാനേ ഇവിടേന്നു വിടരുതെന്നും ശുക്ഷിച്ചോണെന്നും. അമ്മിണിക്കൊച്ചമ്മയ്ക്കും വല്യ മനതാപം.''

തമ്പി—"നിന്റെ അമ്മിണിക്കൊച്ചമ്മ എന്താണിതുവരെ ഇങ്ങോട്ടു വരാഞ്ഞതു?"

കാർത്ത്യ—"വരാഞ്ഞതോ? ഹാ അതുകൊള്ളാം. വ്രുതം പെഴച്ചുപോയി. ഇന്നലെ രാത്രി മുഴവൻ പോതകേടൊന്നു."

തമ്പി—"എന്തു വ്രതം?"

കാർത്ത്യാ—"അതു ഒക്കെപ്പെറഞ്ഞാ ഒത്തിരിയൊണ്ടു. അങ്ങുന്നു വല്ലോം കഴിച്ചാട്ടെ, ഞാമ്പോണു."

തമ്പി—"ഞാൻ കഴിച്ചു കൊള്ളാം എങ്കിലും വ്രതമെന്തെന്നു പറയണം."

കാർത്ത്യാ—"ആണ്ചാതിയേക്കാണുവേലെന്നൊള്ള വ്രുതേ അല്ലാണ്ടെന്നാവ്രുതാ?"

തമ്പി—"അപ്പോ കാർത്ത്യായനിയുടെ കൊച്ചമ്മ സന്ന്യസിക്കയാണോ ആണുങ്ങളെക്കാണാതെ?"

കാർത്ത്യാ—"അതെ അതെ മൂന്നാലു കൊല്ലമായി പൊറത്തെറങ്ങാതെ ഈ നെലോറേത്തന്നെ കെടപ്പാണ്. വേറൊരു പുരുഷന്റെ മൊഹത്തു ഇതു വരെ നോക്കിയിട്ടില്ല."

തമ്പി—"അപ്പോ നിന്റെ കൊച്ചമ്മ ആദ്യം കണ്ട പുരുഷൻ ഞാനാണോ?''

കാർത്ത്യാ—''അല്ലല്ല. പണ്ടു ചെലരെ ഒക്കെ കണ്ടിട്ടു പിന്നെ കാണാഞ്ഞിട്ടല്ലേ ഇപ്പം ഈ വ്രുതോം എകാശീം ഒക്കെത്തൊടങ്ങിയേ."

തമ്പിക്കു കാർത്ത്യാനിയുടെ ആന്തരാർത്ഥം ഏതാണ്ടു മനസ്സിലായി. അയാറം തൽസംബന്ധമായ പൂർണ്ണവിവരം അറിയുന്നതിനുള്ള ജിജ്ഞാസയാൽ പ്രേരിതനായി വീണ്ടും ചോദിച്ചു. "അപ്പോ നിന്റെ കൊച്ചമ്മക്കു പുരുഷന്മാരെ കണ്ടാലും കണ്ടില്ലെങ്കിലും ഉപദ്രവമാണല്ലോ."

കാർത്ത്യാ—"ഇദ്ദേഹത്തിനു മലയായ്മേ പറഞ്ഞാ തിരിയേയില്ല."

തമ്പി—"എന്തെന്നു വിശദമായി പറയണം, അല്ലാതെ തിരിയുന്നതെങ്ങനെ."

കാർത്ത്യാ—"അന്നേ കൊടുങ്ങല്ലൂരു ഒരു പോററി അത്തേഹം ഒണ്ടോന്നു. കോച്ചമ്മേം ആയിട്ടു വലിയ സ്റ്റേഹം ഒക്കെ ആന്നു. ഒരിക്കെ പടക്കു പോയിട്ടു പിന്നെ കണ്ടില്ല. ആ എടക്കു കൊച്ചമ്മെക്കു ഇങ്ങോട്ടു പോരേണ്ടീം വന്നു. അന്നു തൊടങ്ങിയ കണ്ണീരു ഇന്നും തോർന്നിട്ടില്ല. പിന്നെ പല തമ്മന്തക്കാര്യോം ഒക്കെ ആലോചിച്ചു. ഇന്നി അത്തേഹം എഴുന്നീച്ചു വന്നെങ്കിലല്ലാതെ ഒരു പുരുഷനെ മൊഖത്തു നോക്കവേം കൂടെ ഇല്ലെന്നു പറഞ്ഞു കൊച്ചമ്മ മുട്ടി പിടുത്തം. ഇവിടെ വന്നിട്ടും ഈ നെടലാറേക്കേറി ഇരുന്നു തന്ന്യെതിക്കു തന്നെ വേല. ഇന്നലെ ഇങ്ങോരേ കണ്ടേച്ചു പോയിട്ടു വ്രതം തെററിയതു കൊണ്ടു തൂക്കിച്ചു കിടക്കുണു."

അമ്മിണിസുലേഖമാരുടെ ജീവചരിത്രത്തെ ആവരണം ചെയ്തു എന്തോ എല്ലാം പരമരഹസ്യങ്ങൾ സ്ഥിതി ചെയ്യുന്നുണ്ടെന്നുള്ള ത്രിവിക്രമന്റെ വിശ്വാസം ഓരോ നിമിഷവും സ്വാനുഭവങ്ങൾ തന്നെ സാത്ഥ്യവത്താക്കിക്കൊണ്ടിരിക്കുന്നല്ലോ എന്നു വിചാരിച്ച് അയാൾ അല്പനേരം മൗനവ്രതനായിരുന്നു. തറപ്പിൽ വച്ചു സുലേഖയിൽ നിന്നും കേട്ട ജീവചരിത്രഭാഗത്തിന്റെ ഉത്തരഘട്ടം എന്തെന്നറിവാനുള്ള അയാളുടെ കൗതുകം ഒന്നിനൊന്നു വദ്ധിച്ചുകൊണ്ടിരുന്നു. എന്നാൽ സുലേഖയിൽ നിന്നും താൻ ഒരു പക്ഷേ എന്നേക്കുമായി പിരിഞ്ഞിരിക്കയില്ലേ എന്നു തന്നെയും സുലേഖയുടെ പിതൃകോപവൃത്താന്തവും അവളുടെ ആശാഭംഗസ്മരണയും അദ്ദേഹത്തിനു സംശയത്തിനു വഴി നൾകി. അതിനാൽ അനന്തരകഥാഭാഗം സുലേഖാസോദരിയായ അമ്മിണിയിൽ നിന്നു തന്നെ ഗ്രഹിക്കുന്നതിനും അയാൾ തീരുമാനിച്ചു. എന്നാൽ കാത്ത്യായനിയുടെ പ്രസ്താവന ത്രിവിക്രമനെ തെല്ലൊന്നു ചഞ്ചലിപ്പിച്ചു. തന്റെ ആശാവഹ്നി എന്നേക്കുമായി ഒരു പക്ഷേ പൊലിഞ്ഞുപോകുമോ എന്നു തന്നെയും അയാൾ ശങ്കിച്ചു. അയാൾ പറഞ്ഞു. "അമ്മിണിയെ ഒരിക്കൽ കൂടി എനിക്കു കാണുവാൻ സാധിക്കുമോ? പിന്നീടൊരിക്കലും ഞാൻ നിന്റെ സ്വാമിനിയെ ഈ വിധത്തിലുള്ള അപേക്ഷകൾ കൊണ്ടു ഉപദ്രവിക്കയില്ലെന്നു തന്നെ പറയണം."

കാർത്ത്യാ—"അതേ അതേ. ഞാൻ ചെന്നു പറഞ്ഞിട്ടു

വേണം പിന്നെ ഇവള്ള തല്ല കൊള്ളാൻ. പൊല്ലാക്കാര്യത്തി നൊന്നും കാർത്ത്യായനിപ്പെണ്ണില്ല. ഇവിടന്നു വല്ലോം കഴി ച്ചാട്ടെ, ഞാംമ്പോണു്."

തമ്പി—"നില്ലനില്ല്. ഒരുവാക്കുകൂടി. അമ്മിണി ഇനി ഇങ്ങോട്ടു വരികില്ലെന്നു തന്നെയോ പറഞ്ഞതു് ?"

കാർത്ത്യാ – "പിന്നെയല്ലാണ്ടു ആഞ്ചാതി പൊറുക്കണെട ത്തു പെഞ്ചാതി വെളയാടൻ വരാനോ. കൊച്ചമ്മ ഇനി ഇ ങ്ങോട്ടു തിരിഞ്ഞുനോക്കവേല."

തമ്പി—"എനിക്കടിയന്തിരമായി ചില സംഗതികൾ നിൻെറ കൊച്ചമ്മയോടു പറവാനുണ്ടു്. ഒരിക്കൽക്കൂടി ഇത്രടം വന്നിട്ടുപോയാൽ മതി. പിന്നെ ഒരിക്കലും വരണമെന്നില്ല."

കാർത്ത്യാ—അ സംഗതി ഇവളോട്ടു പറഞ്ഞാലക്കൊണ്ടു ഇവള്ള കൊച്ചമ്മേ അറീക്കാവല്ലോ. പിന്നെന്തിനിവിടന്നു പുത്തിമുട്ടണം."

തമ്പി—"അതുപോരാ. അമ്മണിയെക്കണ്ടുതന്നെ പ റയേണ്ട കാര്യങ്ങളാണു്."

കാർത്ത്യാ—"എന്നാ കണ്ടു തന്നെ പറഞ്ഞോണം. ഇവ ളിത പോണു."

തമ്പി ഇതികർത്തവ്യതാമൂഢനായി. ഒരു നിമിഷംപോ ലും അമ്മണിയുടെ വദനവിലാസം കണ്ടാനന്ദിക്കാതെ കഴി ച്ചുകൂട്ടുവാൻ അസാദ്ധ്യമെന്നു തോന്നിയ തമ്പിക്കു ഇനി ഒരിക്ക ലും ആ സൗഭാഗ്യം സുലഭമല്ലെന്നുള്ള വൃത്താന്തം അസഹ്യ മായിരുന്നു. കാർത്ത്യായനി പോകുവാനായി പിന്തിരിഞ്ഞ പ്പോൾ അയാൾ ഒരു ഭ്രാന്തനെപ്പോലെ അവളെതടഞ്ഞുകൊ ണ്ടുപറഞ്ഞു. "അല്പം നിൽക്കണേ. അമ്മിണിയെ ഇങ്ങോട്ടു വരുത്തുവാനുള്ള മാർഗ്ഗം ഞാൻ പറഞ്ഞുതരാം. നീ അതനു സരിച്ചു പ്രവർത്തിച്ചാൽ മതി."

കാർത്ത്യാ—"ഞാനെന്തു ചെയ്യണം."

തമ്പി—"നീ അവിടെ ചെല്ലുമ്പോൾ സുലേഖ ഇവിടെ വന്നിരിക്കുന്നു എന്നു് അമ്മിണിയെ അറിയിച്ചാൽ മതി. അപ്പോൾ അവൾ തീർച്ചയായും ഇവിടെ വരാതിരിക്കയില്ല. ഇവിടെ വന്നുകഴിയുമ്പോൾ സുലേഖ ഇവിടെ വന്നിരുന്നു എന്നും അല്പം മുമ്പേയാണു പോയതെന്നും ഞാനും പറഞ്ഞു കൊള്ളാം."

കാർത്ത്യാ—അയ്യോ! ഇവിടന്നീ പറേണതെന്തിക്കൂട്ടു വർ

സ്ഥാനം. ഞാൻ കൊച്ചമ്മയോട്ട നൊണപറഞ്ഞു പററിക്കാ നോ. ഈ ഉശിരൊള്ളപ്പം, ഈപ്പെണ്ണ ചോറുതന്ന കയ്യേ ക ടിക്കേല. അതിനവിടന്നൊട്ട പണിയേംവേണ്ട."

തമ്പി ധൎമ്മസങ്കടത്തിലായി. അയാൾ തൻെറ വിരലിൽ കിടന്ന ഒരു അംഗുലീയത്തെ ഊരി കാർത്ത്യായനിയുടെ നേരേ നീട്ടിക്കൊണ്ടു പറഞ്ഞു, "ഇതാ ഇതിലുള്ളരത്നം വളരെ വില പിടിച്ച ഒന്നാണ്. നീ ഇതു സ്വീകരിച്ചുകൊണ്ടു എനിക്കുവേ ണ്ടി ഒരു കള്ളം പറയരുതോ. അതൊരിക്കലും കള്ളമാണെ ന്നു നിൻെറ സ്വാമിനി അറികയുമില്ല."

മുമ്പോട്ടുഗമിച്ച കാർത്ത്യായനിയുടെ ദൃഷ്ടികൾ അറയിലെ മയങ്ങിയ വെളിച്ചത്തിൽ കനൽപ്രഭപോലെ പ്രകാശിക്കുന്ന രത്നത്തിൽ പതിച്ചപ്പോൾ എന്തോ മാന്ത്രികശക്തിക്കടിപ്പെ ട്ടതുപോലെ അവൾ അവിടെത്തന്നെ നിലകൊണ്ടുപോയി.

സ്ത്രീസഹജമായ ചില കൊഞ്ചലാട്ടങ്ങളോടു കൂടി അവൾ അവിടെ നിന്നും പുളഞ്ഞുതുടങ്ങി. അംഗുലീയത്തെ അടുത്ത ക്ഷണത്തിൽ അവൾ കരസ്ഥമാക്കിക്കൊണ്ടു പറഞ്ഞു. "അ യ്യോ, അവിടന്നു ഒരിക്കലും ഞാൻ കള്ളംപറഞ്ഞെന്നുവരുത്ത ല്ലേ. ഞാൻ കള്ളംപറഞ്ഞുകൊച്ചമ്മേ പററിച്ചെന്നറിഞ്ഞാ കൊച്ചമ്മ എൻെറ തല എടുത്തുകളേം."

തമ്പി—"ഒന്നും ഭയപ്പെടേണ്ട. നീ ഞാൻ പറഞ്ഞതു പോലെ പ്രവൎത്തിച്ചുകൊണ്ടാൽ മാത്രംമതി. യാതൊരപകട വും ഉണ്ടാകയില്ല."

അഹോ, പ്രേമമേ, ദിവ്യരൂപിണിയായ നിൻെറ വിള യാട്ടം എത്ര ഗൌരവബുദ്ധികളേയാണ് ശിശുപ്രായന്മാരാക്കി ത്തീൎക്കുന്നതു്. ശിലാഹൃദയന്മാരായ എത്ര ധീരചിത്തന്മാരാ ണ് നിൻെറ നവകിരണങ്ങളേററു നവനീതംപോലെ ദ്രവിച്ചു വശാകുന്നതു്. തങ്ങളുടെ നിലയും വിലയും വിട്ടു എന്തെല്ലാം ഗോഷ്ടികളാണ് അവർ കാട്ടിക്കൂട്ടുന്നതെന്നു അവർ തന്നെയും അറിയുന്നുണ്ടോ? ഭീമാകാരമായ ഒരു ലാക്ഷാസ്തംഭം ഗൌരവ സംപൂൎണ്ണമായി ഞെളിഞ്ഞു നിൽക്കുന്നതിനിടക്കു പൊട്ടുന്നന വേ, ബാലാതപമേററു ശൂന്യപ്രായമാകുന്നതുപോലെ സർവ ലോകഹൃദയങ്ങളേയും വശീകരിച്ചു നിയന്ത്രിക്കുന്നതിനു കെൽ പുള്ള മഹാശയന്മാരേ തന്നെയും നിൻെറ ഒരു കടാക്ഷം, ഒരു നിഴൽ, ഹതചിത്തരാക്കി, പൌരുഷശൂന്യരാക്കി, കേവ ലം ചപലകൎമ്മങ്ങൾക്കു തന്നെയും പ്രേരിതരാക്കിച്ചെയ്യുന്ന ആ

കാഴ്ച, അഹോ! എത്ര ശോചനീയം. ഈ അനുഭവം എപ്പോൾ എങ്ങനെ വന്നുചേരുന്നു എന്നു നിർണ്ണയിക്കുന്നതിനു മനശ്ശാസ്ത്ര പടുക്കൾക്കുപോലും ഇതഃപര്യന്തം സാധിച്ചിട്ടുമില്ല തന്നെ.

ഒരു ലോകസാധാരണനെന്നു തന്നെയല്ല ലൌകികാഗ്രേസരനും കൂടിയായിരുന്ന ത്രിവിക്രമൻ തമ്പി സുലേഖയുടെ പ്രേമപ്രവാഹകാലുഷ്യങ്ങൾക്കു വശഗതനാകാതെ വിജയഭേരിയോടുകൂടി തന്നെ തന്റെ പുതിയ പാർപ്പിടത്തിൽ വന്നെത്തി. എങ്കിലും അമ്മിണിയുടെ സൌന്ദര്യപ്പകിട്ടിൽ കുടുങ്ങി അടിയറ പറഞ്ഞുപോയതു് എത്രയോ മൌഢ്യമായിപ്പോയി എന്നുള്ള പരമാർത്ഥം വഴിയേ വെളിപ്പെടുന്നതാണു്. അയാൾ തന്റെ സഹജമായ ഗാംഭീര്യത്തെ പണയപ്പെടുത്തി കാർത്ത്യായനിക്കു കൈക്കോഴ കൊടുത്തും അമ്മിണീദർശനത്തിനുദ്യുക്തനായി എങ്കിൽ തമ്പിയും ഒരു ലോകസാധാരണൻ എന്നല്ലാതെ മറെറാന്നും തന്നെ അയാളിൽ ആരോപിക്കേണ്ടതില്ല.

കാർത്ത്യായനി അവിടെനിന്നും പിരിഞ്ഞതിൽ പിന്നീടും തറയിൽ നിരത്തിയിരുന്ന വിഭവങ്ങളെപ്പററി അനുസ്മരിക്കുന്നതിനു തന്നെ ആ നിർഭാഗ്യവാനു സന്തോഷം തോന്നിയില്ല. അയാൾ തന്റെ ഹൃദയപ്രതിഷ്ഠാപിതമായ ആ കനകവിഗ്രഹത്തെ ധ്യാനിച്ചും, അമ്മിണിയുടെ പ്രത്യാഗമനത്തെ പ്രതീക്ഷിച്ചു നിരന്തരം വാതില്ക്കലേക്കുതന്നെ നോക്കിയും ദിനശിഷ്ടം കഴിച്ചുകൂടി. നേരം രാത്രിയായിട്ടും അമ്മിണിയെയാകട്ടെ കാർത്ത്യായനിയേയാകട്ടെ കാണ്മാനില്ലെന്നു കണ്ടു് അയാൾ അക്ഷമനായി. ഇരുളടഞ്ഞ ആ മുറിയുടെ പരിമിതിയെ അളന്നുകൊണ്ടു് ഒട്ടുനേരം അയാൾ അങ്ങുമിങ്ങും നടക്കും. അനന്തരം പുറത്തുനിന്നും വല്ലവരും വരുന്നുണ്ടോയെന്നു ചെവിവാട്ടം പിടിച്ചുകൊണ്ടു ഒട്ടുനേരം വാതിൽക്കൽ കാത്തുനിൽക്കും. വീണ്ടും അക്ഷമനായി ശയ്യയിൽ പോയിക്കിടക്കും. വീണ്ടും എഴുനേൽക്കും. പിന്നെയും ആരുടെയോ ആഗമനത്തെ പ്രതീക്ഷിച്ചുകൊണ്ടു വാതിൽക്കൽതന്നെ ഒട്ടുനേരം കാത്തുനിൽക്കും. ജാലകത്തിൽക്കൂടി പുറത്തേക്കു നോക്കിക്കൊണ്ടു് അല്പനേരം പ്രകൃതിവിലാസത്തെ ആസ്വദിക്കും. എന്നിട്ടും സമാധാനമില്ലാതെ വീണ്ടും ശയ്യയെത്തന്നെ അഭയംപ്രാപിക്കും. ഇങ്ങനെ നാഴികകൾ പലതു കഴിഞ്ഞു. എന്നിട്ടും അമ്മിണിയുടെ ആഗമനമുണ്ടാകാഴികയാൽ അയാൾ വിവശഹൃദയനായി. ചിന്താഗതികളിൽ നിരന്തരപ്രവർത്തനം ചെയ്തു കുഴഞ്ഞ മന

സ്സിനെ ക്രമപ്രവൎദ്ധകമായ ഒരു മാന്ദ്യം ആവരണംചെയ്തു. ഐഹികഭോഗാദികളുടെ അപ്രാപ്യാസ്വാദനത്തിനായി അയാൾ വീണ്ടും സുഖനിദ്രയിൽ ലയിച്ചു.

അധികസമയം കഴിയുന്നതിനു മുമ്പിൽ മുറിയുടെ കതകു തുറന്നു് ആരോ ഒരാൾ അകത്തു കടന്നതു് നിദ്രാവശനായ ഭടൻ അറിഞ്ഞതേ ഇല്ല. ആഗതയായ അമ്മിണി ഭടനെ നിദ്രാവസ്ഥയിൽ നിന്നുമുണൎത്തുന്നതിനുള്ള വൈമനസ്യത്താലോ, തന്റെ പ്രവൃത്തിപദ്ധതികളുടെ അനന്തരഗതി എങ്ങനെയെന്നു നിൎദ്ദേശിക്കുവാൻ സമയലാഭത്തിനു വേണ്ടിയോ എന്തോ, ശയ്യയോടു അടുക്കാതെ പിൻമാറി ദീപത്തെ ഒരിടത്തു സ്ഥാപിച്ചിട്ടു് ജാലകത്തോടു സമീപിച്ചു നിലകൊണ്ടു. ഇടയ്ക്കിടെ താനേ മന്ദഹസിച്ചും, പൊട്ടിപ്പുറപ്പെടുന്ന പ്രഹൎഷപ്രവാഹത്തെ സ്വയം നിയന്ത്രിക്കുന്നതിനു വേണ്ട മനസ്സാന്നിദ്ധ്യമില്ലാതെ, വസ്ത്രപുച്ഛത്താൽ വദനാവരണം ചെയ്തു നില്ക്കുന്നതിനിടയിൽ ശയ്യാസ്ഥിതനായ ഭടൻ "കോട്ട ഇപ്പോൾ കീഴടങ്ങും, അതാ, തുലുക്കന്മാർ കോട്ടയ്ക്കു മുകളിൽ കയറിത്തുടങ്ങി, കേശവാ, നീ കുറേ സൈന്യങ്ങളുമായി ക്ഷണം ചെല്ലണം" എന്നു് സഗൽഗതം മുറവിളി കൂട്ടിക്കൊണ്ടു് വീണ്ടും നിശ്ശബ്ദനായി. നിമിഷങ്ങൾ പിന്നെയും ചിലതു കഴിഞ്ഞു. ഭടൻ വീണ്ടും അസ്വസ്ഥനായി പിടഞ്ഞു തുടങ്ങി. എന്തോ അപാരമായ മനഃക്ഷോഭങ്ങൾക്കു വശഗതനായതു പോലെ അയാൾ പലതും ഇടയ്ക്കിടെ ശബ്ദിക്കും, അനന്തരം പൊടുന്നനവേ ഞെട്ടി എഴുന്നേററിട്ടു് വീണ്ടും അവിടെത്തന്നെ ശയിക്കും, "വിടല്ലേ, വിടരുതു്, ആ വ്യാഘ്രി അമ്മിണിയേ വധിക്കും, പിടി അവളെ" എന്നു ഘോരാട്ടഹാസം ചെയ്തുകൊണ്ടു അയാൾ ചാടി എഴുനേററു. കണ്ണുകൾ തുറന്നപ്പോൾ സമീപത്തിരിക്കുന്ന ദീപത്തേയും, പാൎശ്വവൎത്തിനിയായ അമ്മിണിയേയും കണ്ടു അയാൾ ലജ്ജിതനായി ഒരക്ഷരവും മിണ്ടാതെ വീണ്ടും അവിടെ ത്തന്നെ ഇരുന്നു.

ഒട്ടു സമയത്തേക്കു അവിടെ വ്യാപിച്ചിരുന്ന നിശ്ശബ്ദതയെ ആദ്യമായി ഭേദിച്ചതു് അമ്മിണിയായിരുന്നു. അവൾ പറഞ്ഞു.

"പ്രഭോ, അവിടുന്നു അസ്വസ്ഥനായിരിക്കുന്നതു പോലെ തോന്നുന്നു. തല്ക്കാലം ഞാനിവിടെ നില്ക്കുന്നതു് അസഹ്യമെന്നുണ്ടെങ്കിൽ ഞാൻ പോയിക്കൊള്ളാം. ജ്യേഷ്ഠത്തി ഇവിടെ

വന്നിരുന്നുവെന്നു കാർത്ത്യായനി പറഞ്ഞു കേട്ടതു കൊണ്ടാണു് ഞാൻ വന്നതു്."

മൌനമുദ്ര ഇനിയും അവിഹിതമെന്നു തമ്പിക്കു തോന്നി. അത്യാശയോടു കൂടി പ്രതീക്ഷിച്ചിരുന്ന അമ്മിണീദർശനം തൻെറ അനാദരത്താൽ ക്ഷണഭംഗുരമാക്കിത്തീർക്കുന്നതിനു അയാൾക്കു മനസ്സു വന്നില്ല. എന്നാൽ തൻെറ സ്വപ്നപ്രലപനങ്ങൾ വല്ലതും അമ്മിണി കേട്ടിരിക്കുമോ എന്നു ശങ്കിച്ചു അയാൾ പറഞ്ഞു.

"ഉറക്കത്തിനിടയിൽ എന്തെല്ലാമോ സ്വപ്നങ്ങൾ കണ്ടു ഞാൻ ഭയപ്പെട്ടുപോയി. എന്തൊക്കെയോ പേ പറഞ്ഞു എന്നു തോന്നുന്നു. ഭവതി ഇവിടെ വന്ന സംഗതി ഞാൻ അറിഞ്ഞതേയില്ല."

തൻെറ സ്വപ്നരഹസ്യങ്ങൾ വല്ലതും അമ്മിണി അറിഞ്ഞിരിക്കുമോ എന്നുള്ള ശങ്കയാൽ ഭടൻ വിഷമിക്കുന്നു എന്നു മനസ്സിലാക്കിയ യുവതി അയാളെ ശാന്തനാക്കുവാൻ വേണ്ടി ഇങ്ങനെ പറഞ്ഞു. "അവിടന്നു അസ്വസ്ഥനായി ശയ്യയിൽ കിടന്നു പിടയ്ക്കുന്നതിനിടയിൽ എന്തെല്ലാമോ പറയുന്നതു കേട്ടു. പക്ഷേ ഒന്നും വ്യക്തമായിരുന്നില്ല. അവിടത്തെ ശയ്യാഗൃഹത്തിൽ അസമയത്തു പ്രവേശിച്ചു നിദ്രാഭംഗം വരുത്തിയതിനു ഞാൻ മാപ്പു ചോദിച്ചു കൊള്ളുന്നു. സുലേഖ വന്നിട്ടു് എവിടേക്കു പോയി എന്നും ഇനി എപ്പോൾ വരുമെന്നും അറിഞ്ഞാൽ ഞാൻ ഉടൻ പൊയ്ക്കൊള്ളാം."

തമ്പി—"കൊള്ളാം എന്നാൽ ആ വക വിവരങ്ങൾ പറയാതിരുന്നാൽ നിങ്ങൾ പോകയില്ലല്ലൊ." (അയാൾ ഒരു മന്ദഹാസത്തോടു കൂടി പറഞ്ഞു.)

അമ്മിണി—"ഇല്ലില്ല, അസമയത്തു ഇവിടെ പ്രവേശിച്ചതു തന്നെ കുലധർമ്മിണികൾക്കു യോജിക്കുന്നതല്ലല്ലോ."

തമ്പി—"അന്യപുരുഷൻ എന്നു വിചാരിക്കുന്നിടത്തോളം കാലം അതു വാസ്തവമാണു്. എന്നാൽ പരക്ലേശത്തിൽ സഹതപിക്കേണ്ടതും കുലധർമ്മിണികളുടെ കടമ തന്നെയല്ലേ."

അമ്മിണി—"അതേ അതു കൊണ്ടു തന്നെയാണു് ജ്യേഷ്ഠത്തിയെ കാണുന്നതിനു ഞാൻ ബദ്ധപ്പെടുന്നതും. ജ്യേഷ്ഠത്തിയെ ഒരിക്കൽ കാണുന്നതിനു സാധിച്ചാൽ ഞാൻ യാചിച്ചിട്ടും അവിടത്തെ ഈ കാരാഗൃഹത്തിൽ നിന്നും മോചിപ്പിച്ചു കൊള്ളാം."

അമ്മിണിയുടെ നിഷ്കന്മഷഹൃദയത്തെ തമ്പി ഹാർദ്ദവമായി അഭിനന്ദിച്ചുകൊണ്ടുപറഞ്ഞു. "കുമാരീ നിങ്ങൾ ഏകോദരജാതകൾ എന്നതു് സ്വരൂപസാമ്യംകൊണ്ടല്ലാതെ സ്വഭാവസാദൃശ്യംകൊണ്ടു ഒരിക്കലും വിചാരിക്കുവാൻപോലും സാദ്ധ്യമല്ല. സുലേഖയുടെ ബന്ധനത്തിൽനിന്നും ഞാൻ വിഭക്തനാകുന്നതും അസാദ്ധ്യം."

അമ്മിണി — "യഥാർത്ഥസ്ഥിതികൾ മനസ്സിലാക്കാതെ അവിടന്നന്യന്മാരെ വിധിക്കരുതു്. ജ്യേഷ്ഠത്തി അവിടുന്നു വിചാരിക്കുന്നതിനേക്കാൾ ആർദ്രചിത്തയാണു്. പക്ഷേ അവർ പിതൃസ്വമായതുകൊണ്ടു് അച്ഛന്റെ ക്ഷാത്രിയ വീര്യങ്ങൾക്കു സർവ്വാവകാശിയും മാതൃസ്വമായ ഞാൻ സ്ത്രീസഹജമായ അബലാത്വത്തിനു് അധീനയും ആയിപ്പോയി എന്നേയുള്ളു. അതെ, ഈ ജീവിതദശയിൽ മനസ്സുഖമെന്തെന്നറിഞ്ഞിട്ടില്ലാത്ത ഈ ഭാഗ്യംകെട്ടവൾ എന്റെ സോദരിയുടെ സൗഭാഗ്യജീവിതത്തെ ഓർത്തു് അസൂയപ്പെട്ടാലും ഫലമില്ലല്ലൊ." (അവളുടെ കണ്ണുകൾ നിറഞ്ഞു് അശ്രുകണങ്ങൾ പൊടിച്ചുതുടങ്ങി).

തമ്പി—"എന്തോ അപരാമായ ദുഃഖം ഭവതിയെ വിഷമിപ്പിച്ചതുപോലെ തോന്നുന്നു. സൗന്ദര്യത്തിലും സമ്പത്തിലും കുബേരയായുള്ള നിങ്ങൾക്കു സ്വാധീനമല്ലാതെ ലോകത്തിൽ എന്താണുള്ളതു്?"

"കുമാരാ, വിധി, വിധി അതിനെ സ്വാധീനമാക്കുന്നതിനു ലൗകിക പ്രാബല്യങ്ങളൊന്നും ശക്തമല്ല." അവൾ വീണ്ടും കരഞ്ഞുതുടക്കി.

അബലാത്വത്തിന്റെ മൂർത്തീകരണമായ അമ്മിണിയുടെ ചാപല്യപ്രകടനങ്ങളിൽ ആ ധീരചിത്തനും സഹതാപസന്തപ്തനാകയാൽ അല്പസമയത്തേക്കു് ഒന്നുംതന്നെ സംസാരിക്കുന്നതിനു അയാൾക്കു സാധിച്ചില്ല. ഒടുവിൽ അയാൾ ഇങ്ങനെ സാന്ത്വനങ്ങൾ പറഞ്ഞു തുടങ്ങി. "ഭവതി ഇങ്ങനെ വ്യസനിക്കരുതു്. ലോകജീവിതം സുഖദുഃഖസമ്മിശ്രമാണു്. ഇന്നു സുഖികളായിരിക്കുന്നവർ നാളെ ദുഃഖിതരായിപ്പകരുന്നു. ഇന്നു ക്ലേശാർണ്ണവത്തിലുഴലുന്നവൻ നാളെ ഒരിക്കൽ സൗഭാഗ്യകേന്ദ്രത്തിനു അധിപതിയായി ഉയരുന്നു. കാലഗതികൾക്കനുസരണമായി മനോഗതിയെ നിയന്ത്രിക്കുന്നതിനുള്ള സ്ഥൈര്യം, അതാണു നാം നിരന്തരം പുലർത്തിക്കൊണ്ടു പോകേണ്ടതു്.

വേതിയുടെക്ലേശസംപൃഷ്ടമായ ഈ ഓരോ ദിവസങ്ങളും ശോഭനമായ ഒരു ഭാവിയിലേക്കുള്ള സോപാനങ്ങറം അല്ലെന്നാരറിഞ്ഞു."

അമ്മിണി—"ഇല്ല, അതൊരിക്കലും വരികയില്ല. മൂന്നുവർഷക്കാലമായി ഞാൻ സർവ്വസന്തോഷങ്ങളേയും പരിത്യജിച്ചു സന്താപത്തെ വരിച്ചിരിക്കയാണു്. ആജീവനാന്തം അതിനെ തന്നെ പുലത്തിക്കൊണ്ടു പോകുന്നതിനാണു് തീരുമാനിച്ചിരിക്കുന്നതും."

തമ്പി—"അതു സാഹസമല്ലേ, ഈശ്വരനിന്ദനവുമല്ലേ?"

അമ്മിണി—"ഒരിക്കലുമല്ല. കുമാരാ ഞാൻ എന്റെ പരമാൎത്ഥങ്ങറം അങ്ങയോടു തുറന്നു പറഞ്ഞുകൊള്ളട്ടെ. ഭാഗ്യഹീനയായ ഇവളുടെ ഹൃദയം വിധിഗതിയാൽ ഒരാറംക്കു് വശപ്പെട്ടുപോയി. എന്റെ ഹൃദയസ്തോഭങ്ങളേ അദ്ദേഹത്തെ അറിയിക്കാതെതന്നെ ഒട്ടുനാറം ഞാൻ കഴിച്ചുകൂട്ടി. എന്നാൽ യഥാൎത്ഥമായ സ്നേഹത്തെ, അല്ല പ്രഭോ, അനുരാഗത്തെ ദീൎഘനാറം സംയമനം ചെയ്ക അസാദ്ധ്യമാണു്. എന്റെ ഇംഗിതത്തെ ഞാൻ അദ്ദേഹത്തോടു തുറന്നു പറക തന്നെ ചെയ്തു. പക്ഷെ അപ്പോറം അദ്ദേഹത്തിന്റെ ഹൃദയം പൂച്ചെണ്ടിൽ പൊതിഞ്ഞ ഒരു ശിലാസ്തംഭം തന്നെയായിരുന്നു എന്നു ഞാൻ ശങ്കിച്ചു. ഞാൻ അഭ്യൎത്ഥിച്ചു. അദ്ദേഹം നിഷേധിച്ചു. ഞാൻ കലഹിച്ചു. അദ്ദേഹം എന്നെ പിരിഞ്ഞുപോകയും ചെയ്തു. കണ്ണുനീർക്കടലിൽതന്നെ ഞാൻ ഒരു വത്സരം കഴിച്ചുകൂട്ടി. പക്ഷെ പിന്നീടുള്ള ആനന്ദാനുഭൂതിയാൽ ആ നരകഘട്ടം അണുമാത്രമെന്നുതന്നെ എനിക്കു തോന്നി. അദ്ദേഹം തിരിയെവന്നു. ഈവക പരീക്ഷണങ്ങളെല്ലാം എന്റെ അനുരാഗത്തിന്റെ യാഥാൎത്ഥ്യത്തെ അറിയുന്നതിനുവേണ്ടി മാത്രമായിരുന്നു എന്നെനിക്കു മനസ്സിലായി. അതിനു കാരണവുമില്ലെന്നില്ല. ഞാൻ രാജപുത്രിയും അദ്ദേഹം ബ്രാഹ്മണനുമായിരുന്നു. കുബേരയായിരുന്ന എന്റെ ഹൃദയത്തെ ലഭിക്കുക ക്ഷണസാദ്ധ്യമെന്നു കുചേലനായ അദ്ദേഹം പ്രതീക്ഷിച്ചിരുന്നില്ല. ഒടുവിൽ വിവാഹമുഹൂൎത്തവും നിശ്ചയിച്ചു. ദിവസങ്ങളും നാഴികകളും എണ്ണിത്തന്നെ ഞാൻ കഴിച്ചുകൂട്ടി. ഒടുവിൽ മുഹൂൎത്തദിവസത്തിന്റെ തലേദിവസവും ആഗമിച്ചു. പ്രഭോ ആ ദിവസം എനിക്കു സ്മരിക്കപോലും വയ്യ. എന്റെ ഹൃദയം വേദനിക്കുന്നു. ഞാൻ എന്തു പറയട്ടെ. ദുൎമ്മദനായ ഹൈദരുടെ പട ആ

രാത്രിയായിരുന്നു കടത്തനാടിനെ ആക്രമിച്ചതു്. അവിടത്തെ സൈന്യങ്ങൾ വീരധീരം പൊരുതു നോക്കി എങ്കിലും കടശി അവർ പരാജിതരായി. പണ്ടേതന്നെ നാടുവിട്ടു പൊയ്ക്കളഞ്ഞ അച്ഛനെപ്പററി യാതൊരു തുമ്പുമുണ്ടാകാഴികയാൽ ഞാനും അമ്മയും അന്നു വേഷച്ഛന്നരായി നാട്ടുമ്പുറത്തുള്ള ഒരു കുടിലിൽ താമസിച്ചിരിക്കയായിരുന്നു. ഹൈദരുടെ വേട്ടപ്പട്ടികൾ ഭാഗ്യവശാൽ അവിടേക്കു തിരിക്കായ്കയാൽ ഞങ്ങൾ രക്ഷപെട്ടു. പക്ഷെ എൻെറ പ്രാണേശ്വരനെ പിന്നീടു ഒരിക്കലും കണ്ടിട്ടില്ല. അദ്ദേഹം അന്നത്തെ കലഹത്തിൽപെട്ടു മൃതിയടഞ്ഞു എന്നുതന്നെ പലരും പറഞ്ഞു. പ്രഭോ ഈ നിർഭാഗ്യവതിയുടെ കണ്ണുകൾ പിന്നീടു തുറന്നിട്ടില്ല. ഇവൾ പിന്നീടു അവിടത്തെയല്ലാതെ ഒരു പുരുഷനെ കണ്ടിട്ടുമില്ല."

സുലേഖയിൽ നിന്നും തനിക്കു ലഭിച്ച ജീവചരിത്രാംശത്തിൻെറ അന്തിമഘട്ടം അമ്മിണിയിൽനിന്നും ശ്രവിച്ചപ്പോൾ കഥാഭാഗത്തിൻെറ അത്ഭുതരസം അയാളെ ആകർഷിക്കയല്ല ചെയ്തതു്, പ്രത്യുത സുമംഗലയായ അവളുടെ ദുർദ്ദശാപരിപാകത്തിൽ ആ പോരാളിവീരൻെറ ഹൃദയം കലുഷിതമാക തന്നെ ചെയ്തു.

തമ്പി—"കുമാരീ അവിടത്തെ അച്ഛൻ ക്ഷത്രിയനായിരുന്നു എങ്കിൽ നിങ്ങൾ കുടിലിൽ അഭയം പ്രാപിക്കേണ്ടി വന്നതെങ്ങനെയാണു്."

അമ്മിണി—"അവിടന്നു ക്ഷമിക്കണം. ആ വക സംഗതികളൊന്നും വെളിപ്പെടുത്തുന്നതിനു ഞാൻ അനുവദിക്കപ്പെട്ടിട്ടില്ല. ഞങ്ങളുടെ ജീവചരിത്രം അത്യത്ഭുതാവഹമായ ഒന്നാണു്. സുലേഖ ജീവിച്ചിരിക്കുന്നു എങ്കിൽ ഞങ്ങളുടെ ജീവചരിത്രത്തിൻെറ അവസാനം ഇനിയും ആസന്നമായിട്ടില്ല."

എൻെറ പിതാവിൻെറ രക്തം പ്രതികാരത്തിനായി മുറവിളി കൂട്ടുന്നു. സുലേഖ പ്രതികാരം ചെയ്യും. ആ ദുഷ്ടൻെറ രക്തത്തിൽ എന്നു അവൾ കൈകഴുകുന്നുവോ അന്നു മാത്രമെ ഞങ്ങളുടെ യാഥാർത്ഥ്യങ്ങൾ വെളിപ്പെടുത്തുവാൻ ഞാൻ അനുവദിക്കപ്പെട്ടിട്ടുള്ളു."

തമ്പി—"അപ്പോൾ സുലേഖയുടെ പിതാവു ജീവിച്ചിരിക്കുന്നില്ലേ." അയാൾ അത്ഭുതപരവശനായി ചോദിച്ചു.

അമ്മിണിയുടെ നയനങ്ങൾ വീണ്ടും അശ്രുപൂരിതമായി. അവൾ പറഞ്ഞു. "അദ്ദേഹം ഞങ്ങളെ വിട്ടുപോയിട്ടു ഇപ്പോൾ

ആറു കൊല്ലങ്ങൾ കഴിഞ്ഞു. കുമാരാ, ഞാൻ പോകുന്നു. എനിക്കു ഇനിയും ഇവിടെ നിൽക്കുവാൻ വയ്യ. എന്റെ ഹൃദയവേദന അസഹ്യമായി വളരുന്നു. എനിക്കു തല കറങ്ങുന്നു. ഞാൻ പോകട്ടെ. സുലേഖ ഇനിയും വരുന്നു എങ്കിൽ ദയവായി ഇവളെ ഒന്നു കാണുവാൻ അനുവദിക്കണമെന്നു പറയണേ."

തമ്പി സഹതാപഭാരത്താൽ വിവശഹൃദയനായി, "ഭവതി ഇനിയും വരണേ, ഈ കാരാഗൃഹവാസത്തിൽ ഒരു മനുഷ്യപ്രമാണിയേപ്പോലും കാണുന്നതു് എനിക്കു ആശ്വാസപ്രദമാണു്."

അമ്മിണി—"എന്റെ ഹൃദയഗഹ്വരത്തിൽ കെട്ടിനിൽക്കുന്ന വ്യസനത്തെ നിങ്ങളോടെങ്കിലും പറഞ്ഞറിയിക്കുന്നതു് എനിക്കും ആശ്വാസപ്രദമാണു്. ഞാൻ കൂടക്കൂടെ വന്നുകൊണ്ടിരിക്കാം."

അവർ സാവധാനത്തിൽ അവിടെനിന്നും നിഷ്ക്രമിച്ചു. അമ്മിണി മുറിയിൽനിന്നും വെളിക്കിറങ്ങി പിറകേ കതകു ബന്ധിക്കുന്നതുവരെ അവളെത്തന്നെ കൌതുകത്തോടുകൂടി നോക്കിക്കൊണ്ടിരുന്ന ത്രിവിക്രമൻ തമ്പി അനന്തരം അമ്മിണീസുലേഖമാരുടെ ജീവചരിത്രരഹസ്യങ്ങളേപ്പററി വിചാരിച്ചു അത്ഭുതപ്പെട്ടുകൊണ്ടു വീണ്ടും ശയ്യാസ്ഥിതനായി.

## ഇരുപത്തൊന്നാം അദ്ധ്യായം

> ആക്കംപാക്കിൽ നൈപുണ്യമേവം,
> മററാക്കുമേ പാരിൽകണ്ടില ഞാനോ
> നേക്കുനേരെ? നിഖിലവും വിദ്യ.
> വാക്കിനെല്ലൊരു കൌശലവും;
> ഇല്ല തമ്മിലകലവും, താരതമ്യശകലവും;
> ഈഷലുണ്ടിവൻ നൈഷധൻ,
> സൂതവേഷധാരിവാനിവ!"

മൂന്നദ്ധ്യായത്തിൽ അമ്മിണീദർശനത്തിനു് അത്യാർത്തിയോടുകൂടി ത്രിവിക്രമൻ തമ്പി തന്റെ കാരാഗൃഹത്തിൽ കിടന്നുഴറുന്ന സമയത്തു് യോഗീവാടത്തിലെ ചില സംഭവങ്ങൾക്കു ദൃക്സാക്ഷികളാകുവാൻ വേണ്ടി വായനക്കാരെ അങ്ങോട്ടു ക്ഷണിച്ചുകൊള്ളട്ടെ.

ഹൈദരാലിഖാന്റെ ആക്രമണാനന്തരം താൻ ആ മഹാപു രുഷന്റെ പ്രതിപുരുഷനായി വഞ്ചിപാലനകർമ്മം അനുഷ്ഠിക്കു ന്ന ആനന്ദപ്രദായകമായ ആ കാഴ്ച മനോദർപ്പണത്തിൽ ദർശി ച്ചു സന്തുഷ്ടനായ യോഗിവര്യൻ സാക്ഷാൽ അനന്തശയന ഗാം ഭീര്യത്തെത്തന്നെ അഭിനയിച്ചുംകൊണ്ടു് തന്റെ സ്വകാര്യമു റിയിൽ ഏകാകിയായി സ്ഥിതിചെയ്യുന്നു. ഇതിനിടയിൽ മൈ സൂർ കേസരിയുടെ നിയോഗാനുസരണം വടക്കോട്ടയക്കേണ്ട സേനാവിഭാഗത്തേയും അതിനുള്ള ഗൂഢമാർഗ്ഗങ്ങളെയും യുദ്ധ വേളയിൽ ചിലവിടേണ്ട നിധിസംഭാരണങ്ങളെയും എണ്ണിക്ക റിച്ചു് ആക്കമിട്ടും കഴിഞ്ഞു. നയകൌടില്യാദികൾ കൊണ്ടു് ഏതുവിധേനയും മുറിഞ്ഞപ്പള്ളിത്തരകനെ വശത്താക്കിയാൽ തിരുവിതാംകോട്ടേക്കു് സംശയത്തിനിടം കൊടുക്കാതെ തന്നെ സേനാപംക്തിയെ അദ്ദേഹത്തിന്റെ അധീനതയിൽ വടക്കോ ട്ടയക്കാമെന്നും അതിനു സാധിക്കാത്ത പക്ഷം താൻതന്നെ ആ ഭാരം സ്വകാര്യമായി നിർവ്വഹിക്കുന്നതാണെന്നും ആ കപടപടു തീരുമാനിച്ചുറച്ചു. യുദ്ധച്ചെലവുകളുടെ സംഗതി അനന്തരമ യി ഗിരിപാദരുടെ മനോരംഗത്തെ വേദനിപ്പിച്ചു തുടങ്ങിയ പ്പോൾ പൊൻപാറയിലെ നിധിപുഞ്ജത്തിന്റെ സ്മരണ ആ ധനാരാധകനെ തെല്ലൊന്നു സമാശ്വസിപ്പിച്ചു. അവ സാനമായി കാളിയാങ്കലെ ശ്രീയുതസ്വവാദിനങ്ങൾ അയാളുടെ മ നോരംഗത്തിൽ ഉദയം ചെയ്തു. ആ മഹാമഹത്തിന്റെ ഓരോ ഘടങ്ങകളും രാമവർമ്മ മഹാരാജാവു് അവിടെ കളിത്തട്ടിൽ എ ഴുന്നള്ളിയിരുന്നു ദേവീപ്രസാദത്തെ അഭ്യർത്ഥിക്കുന്നതും അതേ ഉത്തരക്ഷണത്തിൽ ഹൈദരാലിഖാന്റെ ഭഗീരഥപ്രയത്ന ങ്ങൾ ലഘൂകരിക്കപ്പെടുന്നതുമായ ആ കാഴ്ച അയാളെ ആന ന്ദതുന്ദിലനാക്കി മന്ദഹസിപ്പിച്ചു. അനന്തരം തന്റെ ദൌത്യ കർമ്മാനുഷ്ഠാനത്തിൽ സംതൃപ്തനായ ഹൈദർ മഹാരാജാവി ന്റെ അനുഗ്രഹപ്രവാഹപ്പെരുവെള്ളതിരത്തള്ളലിൽ താൻ കടിച്ചുവീർത്തു നീന്തിത്തുഴയുന്ന ആ സൌഭാഗ്യദർശനത്തിൽ മന ക്ലേശം ചെയ്യുന്നതിനിടയിൽ പെട്ടെന്നു മുറിയുടെ വാതിൽ തു റന്നു ആരോ ഒരാൾ ഉൾപ്രവേശിച്ചു.

തന്റെ മനോരാജ്യവിഹാരങ്ങൾക്കു വിഘ്നം വരുത്തിയ ആ ദുർമ്മദൻ ആരെന്നു ശങ്കിച്ചു യോഗി സംഹാരകർമ്മത്തിനു ത ന്നെ ഉദ്യുക്തനായി പിടച്ചെഴുന്നേററു. എങ്കിലും ആഗത സ്വപ്രേ മവാത്സല്യാദികൾക്കു് ഏകാലംബമായുള്ള ഹരിണകിശോരി

ണി തന്നെ എന്നു മനസ്സിലാക്കി അയാൾ ശാന്തചിത്തനായി വീണ്ടും ശയ്യയേ അവലംബിച്ചു. ആഗത ഭയഭക്ത്യാദരങ്ങളോടു കൂടി സ്വപിതൃപാദങ്ങളെ അവലംബിച്ച് നമസ്കരിച്ചിട്ടു അല്പം വാങ്ങി നിന്നു. നികേതനിബന്ധനകളേ അതിലംഘിച്ചതിനു ചന്ദ്രഹാസവുമായി പുറപ്പെട്ടുവാൻ തന്നെ നിശ്ചയിച്ചിരുന്ന ആ വൃദ്ധപിതാവു സ്വപുത്രിയുടെ മൃദുസ്മേരവദനത്തെ ഏക വീക്ഷണമാത്രത്താൽ ദർശിച്ചപ്പോൾ തന്നെ അതിസാഹസം ചെയ്തു സംഭരിച്ചിരുന്ന ആ ഘനഭാവമെല്ലാം താനേ ദ്രവിച്ചു വാത്സല്യാഭിനന്ദനപ്രളയമായി രൂപാന്തരപ്പെട്ടു. സുലേഖ മുറിയിലേക്കു പ്രവേശിക്കുന്നു എന്നറിഞ്ഞ വൃദ്ധൻ സ്വഘനഗാംഭീര്യങ്ങൾക്കു ലോപം വരുത്താതെ വീണ്ടും ശയ്യയിലേക്കു തന്നെ ചെരിഞ്ഞു എങ്കിലും ഭയവിഹ്വലയായി ഭക്തിപരവശയായി മന്ദസ്മേരവദനയായി സ്വപാദാന്തികത്തിൽ നമസ്കരിച്ചു നിൽക്കുന്ന ആ മോഹനാകാരത്തെ ദർശിച്ചമാത്രയിൽ പിതൃസഹജമായ ആ മനസ്ക്ഷോഭങ്ങളെ സംയമനം ചെയ്യുന്നതിനു അശക്തനായി അയാൾ വീണ്ടും എഴുനീററു സ്വപുത്രിയേ മാറോടണച്ചു ആലിംഗനം ചെയ്തു. പല ഉരു ഉച്ചിയിൽ ചുംബിച്ചും പല നിമിഷങ്ങൾ ആലിംഗന ലഹരിയിൽ ലയിച്ചും നിന്നതിന്റെ ശേഷം അയാൾ ഇങ്ങനെ പ്രിയ കലഹം തുടങ്ങി. "കുമാരീ, വത്സേ, ഈ വദനവിലാസം നിന്റെ സമസ്താപരാധങ്ങൾക്കും പ്രതിവിധിയായി നിന്നെ സംരക്ഷിക്കും. അതു നമ്മുടെ ക്രോധത്തെ സംഹരിച്ചു ഇന്നു നിന്നെ ഭയങ്കരശിക്ഷകളിൽ നിന്നും വിമുക്തയാക്കി. എങ്കിലും നീ നമ്മുടേയും നികേതത്തിന്റേയും നിബന്ധനകളെ അതിലംഘിച്ചതു സാഹസമായിപ്പോയില്ലേ?" ഒരു ശിശുവിനെപ്പോലെ സുലേഖ ആ വൃദ്ധയോഗിയുടെ കൈകളിൽ ഇരുന്നു പിടഞ്ഞു തുടങ്ങി. വൃദ്ധന്റെ ഈ വക നയചാതുരികൾ ഭടന്റെ വിമോചനത്തെപ്പററിയുള്ള രഹസ്യസംഗതികൾ തന്നിൽ നിന്നും സൌമ്യനയം കൊണ്ടു കരസ്ഥമാക്കുന്നതിനെന്നു തന്നെ ആ കൂർമ്മബുദ്ധി ന്യായമായി അനുമാനിച്ചു. അവൾ പറഞ്ഞു, "പിതാവേ! ഞാൻ അവിടത്തേയും നികേതത്തിന്റേയും നിബന്ധനകളെ ഈ നിമിഷം വരെ അതിലംഘിച്ചതായി ഓർമ്മിക്കുന്നില്ല. അവിടന്നു ഈ പറയുന്നതിന്റെ രഹസ്യമെന്തെന്നു എനിക്കു മനസ്സിലാകുന്നില്ല."

യോഗി ഒന്നു മന്ദഹസിച്ചു. "അവിശ്വാസി, നീ നിന്റെ

ആത്മവിനെത്തന്നെ വിശ്വസിക്കുന്നില്ലെങ്കിൽ എങ്ങനെ ജീവിക്കുന്നു. ആ ഭടനെ അംബികാചുംബനത്തിൽ നിന്നും വിമുക്തനാക്കിയതിനേ നീ നമ്മിൽ നിന്നും മറയ്ക്കുവാൻ ശ്രമിക്കുന്നോ?"

"പ്രഭോ, അവിടന്നു ഇവളെ അവിശ്വസിക്കരുതു്. ഞാൻ നികേതനിബന്ധനകൾക്കു വിപരീതമായി അയാളേ സംബന്ധിച്ചു ഒന്നും തന്നെ പ്രവൎത്തിച്ചിട്ടില്ലെന്നു അവിടത്തെ പാദത്തിൽ തൊട്ടു സത്യം ചെയ്യുന്നു."

"അതായതു് അയാൾ ഇപ്പോഴും നിന്റെ ബന്ധനത്തിൽ തന്നെ ഇരിക്കുന്നു എന്നല്ലേ നീ പറയുന്നതു്."

"അവിടന്നു കൂടുതലായി ഒന്നും എന്നോടു ചോദിക്കരുതു്. എന്നെ പൂൎണ്ണമായി വിശ്വസിക്കണം. നികേതത്തിനും അവിടത്തേക്കും ആപൽക്കരമായി ഞാൻ ഒന്നും തന്നെ പ്രവൎത്തിക്കയില്ലെന്നു അവിടന്നു പൂൎണ്ണമായി വിശ്വസിക്കണം."

"ഓമനേ, നീ ഭാഗ്യവതിയാണു്, നിന്റെ ദീൎഘദൃഷ്ടികൾ ഈ വൃദ്ധനയനങ്ങളേക്കാൾ സൂക്ഷ്മഗ്രാഹികളാണു്. നഷ്ടപ്പെട്ടുപോയ പരിമിതമായ ആ രാജ്യമണ്ഡലത്തേക്കാൾ വേണാടിന്റെ വിസ്തൃതമായ കിരീടവലയമാണു ഈ ശിരോഗോളത്തിനു ചേരുന്നതു്. കുമാരീ നീ ശ്രമസാദ്ധ്യമായ നമ്മുടെ ചുമതലകളെ ലഘൂപ്പെടുത്തുന്നു."

സുലേഖ—"അച്ഛാ, അദ്ദേഹമാരാണു്?"

യോഗി—"അദ്ദേഹം നിനക്കു ചേരുന്ന ഒരു പുരുഷരത്നം തന്നെ. വശീകരിച്ചു വശത്താക്കുവാൻ സാധിച്ചാൽ നീ തിരുവിതാംകോട്ടെ പട്ടമഹിഷി. ഹാ! എങ്കിൽ ഈ വൃദ്ധമിഴികൾ ചാരിതാൎത്ഥ്യത്തോടു കൂടി അടയുമായിരുന്നു."

സുലേഖ ഇടി ഏററതു പോലെ പിടച്ചെഴുന്നേററു "അച്ഛാ, വിനോദഭാഷണങ്ങൾ കൊണ്ടു ഇവളെ ചപല ഹൃദയയാക്കരുതു്" അവൾ അത്യാവേശത്തോടു കൂടി പറഞ്ഞു.

ഗിരിപാദർ വീണ്ടും സുലേഖയെ അദ്ധ്യാശ്ലേഷത്തിൽ ബന്ധിച്ചു.

"കുമാരീ, ഈ വൃദ്ധ ചകടം അഴിയാറായി. നമ്മുടെ ജീവിതദശയിൽ നാം പ്രവൎത്തിച്ചിട്ടുള്ളതെല്ലാം നിന്നെ ഉദ്ദേശിച്ചു മാത്രമാണു്. എന്റെ ഉദ്യമങ്ങൾ മിക്കവാറും ഫലപ്രദമായിരിക്കുന്ന ഈ വേളയിൽ നാം ബാലിശമായ വിനോദഭാഷണങ്ങൾ കൊണ്ടു നിന്നെ വഞ്ചിക്കുമെന്നോ? ഇല്ലില്ല. നമ്മുടെ

ദിവാസ്വപ്നങ്ങൾ മിക്കവാറും യഥാൎത്ഥമാകാറായിരിക്കുന്നു. ജന്മസാഫല്യം പ്രകൃതിയും ലഭിച്ചു കഴിഞ്ഞു. ഇനി ഒന്നു മാത്രം പ്രതികാരം. അതെ പ്രതികാരഖഡ്ഗത്തെ എന്റെ ശത്രുക്കളുടെ മാറുകളിൽ പിടിവരെ താഴ്ത്തിക്കഴിഞ്ഞാൽ ഇനി ഞാൻ സമാധാനത്തോടുകൂടി മരിക്കാം."

കുമാരി അല്പസമയം ചിന്താമഗ്നയായിരുന്നു. അനന്തരം വീണ്ടും ചോദിച്ചു, "ആരാണച്ഛാ അതു്? രാമവൎമ്മമഹാരാജാവോ?"

വൃദ്ധൻ—"അതേ രാമവൎമ്മതന്നെ. പക്ഷെ മഹാരാജാവല്ല."

സുലേഖയ്ക്കു സംഗതികൾ ഏറെക്കുറെ മനസ്സിലായി. തന്റെ വിധിവൈചിത്ര്യത്തെ ഓൎത്തുണ്ടായ ആനന്ദാതിരേകത്താലോ, അഥവാ വേണാട്ടു കിരീടാവകാശിയായ രാജകുമാരനോടു താൻ പ്രവൎത്തിച്ചുപോയ അപമൎയ്യാദകളെ അനുസ്മരിച്ചതിനാലുണ്ടായ ഭീതികൊണ്ടോ എന്തോ അവൾ പുളകാഞ്ചിതഗാത്രയായി വിറച്ചുതുടങ്ങി. രക്ഷകനും ശിക്ഷകനും പോരുന്ന ആ ജഗന്മോഹമൂൎത്തിയെ ഒന്നുകിൽ മോഹപാശത്താൽ ബന്ധിച്ചു വശീകരിക്കണം, അല്ലെങ്കിൽ നികേതവും താനും സംഹാരഖഡ്ഗിക്കു കണ്ണുദാനം ചെയ്യണം എന്നുതന്നെ ആ കുശാഗ്രബുദ്ധി അനുക്ഷണത്തിൽ തീരുമാനിച്ചുറച്ചു. എന്നാൽ ഈ ശങ്കാവേശങ്ങൾക്കിടയിലും ഒരു സമാധാനം അവളെ ആനന്ദചിത്തയാക്കി. അപരിച്ഛേദ്യമായിതന്നെ ബാധിച്ചിരിക്കുന്ന വ്യാമോഹവഹ്നി അസ്ഥാനത്തല്ല പതിച്ചിരിക്കുന്നതെന്നോൎത്തു അവൾ ഹൎഷാശ്രുക്കൾ പൊഴിക്കതന്നെ ചെയ്തു. തന്റെ ജീവിതസൎവ്വസ്വമായി കരുതിയിരുന്ന നികേതോദ്ദേശ്യസാഫല്യത്തെക്കാൾ ബന്ധനസ്ഥനായ രാജകുമാരനെ മോഹനവിദ്യകൾകൊണ്ടു സ്വാധീനമാക്കുന്ന ആ ഏകസംഗതിയായിരുന്നു അപ്പോൾ സൎവ്വപ്രധാനമായി അവൾക്കു തോന്നിയതു്. ഈ മഹൽക്കാൎയ്യം അപ്രതിഹതമായ ഭയങ്കരാകാരത്തെ അവലംബിച്ചു് പ്രഥമതഃ അവളെ ഭയവിഹ്വലയാക്കി. എങ്കിലും ആ കുടിലഹൃദയ ഹാസ്യസൂചകമായ ഒരു മന്ദസ്മേരത്താൽ അതിനെ നിഷേധിച്ചു സ്വയം സമാധാനിച്ചതു സാധ്യപ്രായമായ എന്തോ നിവൃത്തിമാൎഗ്ഗങ്ങൾ ആ വക്രാശയത്തിൽ ഉദയം ചെയ്കയാൽ മാത്രമായിരിക്കണം. ജഗജ്ജയിയായ ശാകാരിവീരന്റെ പ്രാഗത്ഭ്യങ്ങളോടു കൂടി അവൾ ഒന്നു പുഞ്ചിരി

ക്കൊണ്ടു "അച്ഛാ, അദ്ദേഹം ജീവിച്ചിരിക്കുന്നു എങ്കിൽ അവിടന്നെന്നെ ശാസിക്കുമോ?"

"ശാസിക്കയില്ലെന്നുതന്നെയല്ല അഭിനന്ദിക്കക്കൂടിച്ചെയ്യും. പക്ഷേ നികേതത്തിൽ നിന്നും അദ്ദേഹത്തെ നീ മാററിയിരിക്കുന്നതു മാത്രം സാഹസമായിപ്പോയി."

"പ്രിയപിതാവേ ക്ഷമിക്കണം. എല്ലാം ഈശ്വരേച്ഛയാണു്. എത്രയോ പേർ ഇക്കാലത്തിനിടയ്ക്കു നികേതത്തിൽ ബന്ധിക്കപ്പെട്ടിട്ടുണ്ടു്. എത്രയോ പേർ അംബികാചുംബനത്തിനിരയായിട്ടുണ്ടു്. അന്നെല്ലാം ഇവൾ എത്ര മനസ്ഥൈര്യത്തോടുകൂടി കാര്യനിർവ്വഹണം ചെയ്തു. പക്ഷേ ഇദ്ദേഹത്തെ കണ്ടമാത്രയിൽ എന്തോ അനിഷേധ്യമായ ഒരു കൌതുകം എനിക്കു തോന്നിപ്പോയി. എന്റെ ചാപല്യത്തെ സംയമനം ചെയ്യുന്നതിനു ഞാൻ ശ്രമിക്കുംതോറും അതു വളർന്നു തന്നെ വന്നതേയുള്ളു. ഞാൻ അദ്ദേഹത്തെ രക്ഷിക്കുന്നതിനു അവിടത്തോടു പ്രാർത്ഥിച്ചു, അവിടന്നു സമ്മതിച്ചില്ല. ഞാൻ വീണ്ടും അഭ്യർത്ഥിച്ചു. നികേതത്തോടു ചേരുന്നതിനു വിസമ്മതിക്കുന്നപക്ഷം അയാൾ ജീവിക്കയില്ല എന്നുതന്നെ അവിടന്നു നിർദ്ദയം വിധിനൽകി. അവിടന്നു അനുവദിച്ചുനൽകിയ ഒരാഴ്ചവട്ടക്കാലം ഞാൻ ഭഗീരഥപ്രയത്നം ചെയ്തിട്ടും ആ ധീരചിത്തൻ വഴിപ്പെടുന്ന ലക്ഷണം കണ്ടില്ല. എങ്കിലും അവിടത്തെ ശാസനാനുസരണമുള്ള കഠിനശിക്ഷ നൽകുന്നതിനു എനിക്കു മനസ്സുവന്നില്ല. ഉടനെ ബലി നൽകിയതായി പട്ടികയിൽ പേരെഴുതിയിട്ടു സ്വകാര്യമായി അദ്ദേഹത്തെ ഞാൻ രക്ഷിച്ചു. അവിടന്നു എങ്ങനെയോ ആ രഹസ്യം മനസ്സിലാക്കി എന്നറിഞ്ഞപ്പോൾ ഞാൻ പരിഭ്രമിച്ചു വശായി. എങ്ങനെയും അയാളെ ആപത്തിൽനിന്നു രക്ഷിക്കണമെന്നു തന്നെ നിശ്ചയിച്ചു ഞാൻ ഉടനെ—അല്ലാ കുമാരനെ ശംക്കരിയിലെ കല്ലറയിലേക്കു മാററി താമസിപ്പിച്ചു. അദ്ദേഹം ഇപ്പോൾ അവിടെയുണ്ടു്."

"കുമാരീ, നീ ചെയ്തതെല്ലാം ഉചിതകൃത്യങ്ങൾ തന്നെ. ഇനിയെല്ലാം മംഗളമായി നടക്കും. നമ്മുടെ ഈ നികൃഷ്ടവാണിജ്യം ഇനിയും അധികനാൾ തുടരണമെന്നു തോന്നുന്നില്ല. ശ്രീയുതസവാനന്തരം അംബികാചുംബനത്തിനു അവസാനമായി രാജബലി നൽകാം. അനന്തരം ഹൈദരാലിയുടെ ശ്രമങ്ങൾ ക്ഷണസാദ്ധ്യങ്ങളാണു്. രാജകുമാരനോടുകൂടി തിരുവനന്തപു

രത്തെ സുവൎണ്ണസിംഹാസനത്തിൽ നിന്നെ അഭിഷേകം ചെയ്തിട്ടു് ഈ പാതകങ്ങൾക്കെല്ലാം പ്രതിശാന്തിക്കായി നാം സന്യസിച്ചു മുക്തിനേടും.”

അന്നു അസ്തമനത്തിനു കഷ്ടിച്ചു ആറേഴുനാഴികമാത്രമുള്ളപ്പോൾ യോഗിവൎയ്യൻ പുലിയളയിൽ പ്രത്യക്ഷപ്പെട്ടു സന്ദൎശകന്മാരെ അനുഗ്രഹിച്ചും, ആതുരന്മാരെ ആശ്വസിപ്പിച്ചും ബദ്ധപ്പെട്ടുതുടങ്ങി. രണ്ടുമൂന്നുനാഴിക നേരംകൊണ്ടു് ആഗതന്മാർ മിക്കവരും അഭീഷ്ടനിൎവൃതരായി ഗുരുപാദങ്ങളെ നമിച്ചു് അവിടെ നിന്നും പിരിഞ്ഞു. ഗിരിപാദരുടെ പ്രത്യേകാശ്രിതരായ രണ്ടുമൂന്നു സേവകപ്രധാനന്മാർ മാത്രം ഋഷിപാദങ്ങളെ അകമ്പടി സേവിച്ചും ലോകവൈരാഗിയായ ആ പാരത്രികപ്രസക്തനെ പ്രശംസാപ്രവാഹത്താൽ ആനന്ദമുക്തി ആസ്വാദിപ്പിച്ചും അങ്ങനെ വിഹരിക്കുന്നതിനിടയിൽ ദീൎഘകായനായ ഒരാൾ യോഗിവാടത്തെ ആവരണം ചെയ്യുന്ന മരച്ചോലകൾക്കിടയിൽ നിന്നും എത്തിവലിഞ്ഞു മുഖംകാണിച്ചു തുടങ്ങി. അവിടെ പ്രത്യക്ഷമായ ശിരോപിണ്ഡത്തെ തുടൎന്നു കൊക്കരയാശാന്റെ കായദൈൎഘ്യവും ആ തരുനികരങ്ങൾക്കിടയിൽ എവിടെയോ മറഞ്ഞു കിടപ്പുണ്ടെന്നു മനസ്സിലാക്കിയ യോഗി തന്റെ ശിഷ്യവത്സലനെ അടുത്തു വരുന്നതിനു സകരുണം ക്ഷണിച്ചു. ജന്മസിദ്ധമായ നികുഞ്ചിതഗാത്രത്തെ സ്വകപോലകല്പിതമായ ഭക്തി പ്രകടനാഭിനയത്തിൽ സൎപ്പഗതിയെത്തുടൎന്നു “ട” പോലെ പുളച്ചും മുകുളീകൃതമായ ബാഹുക്കളാൽ വദനവിലാസത്തെ ആച്ഛാദനം ചെയ്തും അല്പം നിന്നും, പിന്നെയും നടന്നും വിശ്വവിഖ്യാതനായ കൊക്കരയാശാൻ യോഗീപാദങ്ങളിൽ ആഗതനായി മൂക്കുമുട്ടെ താണുവീണു നമസ്കരിച്ചു.

കൊക്കരയുടെ അഭിനയചാതുരികൾ കണ്ടു് സംപ്രീതനായ ഗുരുവരൻ സ്വശിഷ്യാഗ്രേസരനെ പ്രസാദദാനത്താൽ ആഭിവാദ്യം ചെയ്തു് എഴുന്നേല്പിച്ചിട്ടു് ഇങ്ങനെ കുശലപ്രശ്നം തുടങ്ങി.

“ഹേ, കൊക്കരയ്ക്കു ശംക്രരിയിലെ പൊറുതി വളരെപ്പറ്റിയെന്നു തോന്നുന്നു. കുറെക്കാലമായി ഇവിടെങ്ങും കാണ്മാൻ കൂടിയില്ലല്ലൊ. ഏതായാലും ജന്മം നൽകിയ ബ്രഹ്മാവിനെ വിസ്മരിച്ചുകളയരുതു്. ‘മൂലം മറന്നാൽ അവശ്രുതി’ എന്നു് കേട്ടിട്ടില്ലേ?”

"പ്രമാണങ്ങള് പലതും ഇവനും തെരിയും താമീ, പക്ഷെ താളത്തിനൊക്കെ ഒത്തു തുള്ളാൻ കൊക്കര ആളൊന്നു്."

"അല്ല, അവിടെ എന്താണിത്ര ബദ്ധപ്പാടു്. ആ സാധു പെണ്ണുങ്ങൾക്കു് ഒരു താങ്ങും തുണയും ആവട്ടെന്നു വച്ചു് നാം ആശാനെ അങ്ങോട്ടയച്ചതു് അബദ്ധമായോ. അതുകൊണ്ടു സത്യവും പ്രതിജ്ഞയുമെല്ലാം മറന്നു് ഗുരുവിനെയും നികേതത്തെയും എല്ലാം ഉപേക്ഷിച്ചു ഇല്ലേ."

താമി ഇങ്ങനെ കല്പിക്കണതു തങ്കടമാണു്. എവനു കയ്യെടുത്തു മെയി ചെറുകാൻ എടകിട്ടാണ്ടിങ്ങു വരണതെങ്ങനെയെന്നോ. താമി പറഞ്ഞിട്ടെന്നുംപറഞ്ഞു് ആ പെണ്ണു് ഓരോ കല്പന ഇങ്ങനീട്ടിയാപ്പിന്നെ കൊക്കര തിരിലോഹത്തും ചുഴന്നകേറകയായി. അതുകഴിഞ്ഞിട്ടു പിന്നെ മെഞ്ഞമെയ്യിലെറുമ്പുതുക്കാൻ തമയം കിട്ടണതെങ്ങനെ. ഇപ്പത്തന്നെ ആ അറുകലയൻ തരകൻെറ വീട്ടിപ്പോയി പാടുകെക്കാന്തൊടങ്ങീട്ടു മൂന്നായിതോതം."

"യോഗിയുടെ ലോഹ്യഭാഷണങ്ങളെല്ലാം ക്ഷണത്തിൽ നിലച്ചു. ദൃശ്യമായ ഒരു കാൎയ്യഗൗരവം ആ ജടപിടിച്ച കൃതാക്കൾക്കിടയിൽക്കൂടിയും പ്രത്യക്ഷമായിക്കാണാമായിരുന്നു. അയാൾ ആശാനേ സമീപത്തു വിളിച്ചു സകരുണം മുതുകിൽ തലോടിക്കൊണ്ടു് ആശാൻെറ ഉദ്യമങ്ങൾ എങ്ങനെ കലാശിച്ചു എന്നൎത്ഥമാകുന്ന വിധത്തിൽ "എന്നിട്ടു്?" എന്നു ചോദ്യംചെയ്തു.

ഗുരുലാളനാമാധുരിയിൽ അപഹൃതചിത്തനായ കൊക്കരയുടെ ഹൃദയം അഹംഭാവസമൃദ്ധിയാൽ വികസിച്ചു. "കൊക്കര പോയപ്പിന്നെ നേടാണ്ടു വരണ കാൎയ്യമേതാണു താമി. കൊക്കരേടെ കെരന്തക്കെട്ടൊന്നഴിച്ചു വിട്ടത്താ കൊലകൊമ്പനാനേം കൊമ്പുകുത്തും, പിന്നെയല്ലേ ആ വങ്കാളക്കെഴവൻ, തന്ത്യാതം കൊണ്ടു തായൂജ്യം നേടീയാ ലെഹത്തിലെ കാൎയ്യം നടക്കുല്ല. താമീ. അതിനു മൂലോകം മെരട്ടുവിത്യ ഒണ്ടല്ലോ, അതു പടിക്കണം."

ദീൎഘകാലമായി അഭിമുഖദൎശനത്തിനു അത്യാശയോടെ പാൎത്തിരുന്നിട്ടും മറിഞ്ഞപ്പള്ളിത്തരകനേ നികേതത്തിൽ വരുത്തിക്കാണുന്നതിനു ഇതുവരെയും സാധിക്കാതിരുന്ന ശങ്കരഗിരിയോഗി മിരട്ടു വിദ്യക്കാരനായ തൻെറ ശിഷ്യൻെറ അതിസാമൎത്ഥ്യത്തിൽ അഭിനന്ദിച്ചു വാത്സല്യസൂചകങ്ങളായ

ഒന്നുരണ്ടു ചെറുതാഡനങ്ങൾ ആ മുഴച്ച മുതുകിൽ തന്നെ നിവൎത്തിച്ചു. ഗുരുപ്രസാദപ്രവാഹത്തിൽ പൊങ്ങിയൊലിച്ചു തുടങ്ങിയ ശിഷ്യവത്സലൻ തന്റെ അനിതരസാമൎത്ഥ്യാതിരേകത്തെ ഒന്നുകൂടി പ്രസ്പഷ്ടമാക്കുന്നതിനു വേണ്ടി വീണ്ടും തുടൎന്നുപറഞ്ഞു. "ഇപ്പം "സ"ന്നു എട്ടുകണ്ണെതു തഞ്ചെമല്ലുടയതേ. അക്കാലമെല്ലാം പോയി. ഇപ്പം തൊടങ്ങുമ്പഴേ "മ"ന്നു മൂളണം. എന്നാ കാൎയ്യം കയ്യിൽ. ഇന്നത്തേതു നാളെ എന്നു വയ്ക്കുണതുകൊക്കരേടെ കളരീപാഠമില്ല, കൊക്കരേ കണ്ടപ്പഴേ കാക്കാലന്റെ പൊറഹേ പാമ്പുപോലെ ഫാ എറങ്ങിക്കഴിഞ്ഞു. ഇഫം വരും."

യോഗിവാടത്തെ സന്ദൎശിക്കുന്നതിനു മുറിഞ്ഞപ്പള്ളിൽത്തരകൻ സമ്മതിദാനം ചെയ്തു എന്നു ഗ്രഹിച്ച മാത്രയിൽ പ്രഹൃഷ്ടചിത്തനായ യോഗീശ്വരൻ ആ മഹദ്ദിനം അന്നുതന്നെ ആസന്നമായിരിക്കുന്നു എന്നുകൂടി ഗ്രഹിച്ചപ്പോൾ താനേ ആനന്ദനൃത്തം തുള്ളിത്തുടങ്ങി. അഭീഷ്ടദായകനായ കൊക്കരവത്സനെ അനുഗ്രഹപൂരങ്ങൾ കൊണ്ടു അഭിഷേകം ചെയ്തിട്ടും സംതൃപ്തനാകാതെ ആ ക്ഷിപ്രപ്രസാദി തന്റെ വൽക്കലബന്ധത്തിനിടയിൽനിന്നും ഒരു പൊതിയെടുത്തു അയാൾക്കു നീട്ടി. "വത്സാ ഇതു് ദേവീപ്രസാദമാണു്. നിനക്കു സൎവമംഗളങ്ങളും ഭവിക്കട്ടെ." പ്രസാദസ്വീകരണത്തിൽ കൊക്കരയുടെ ദീൎഘബാഹുക്കൾ തളൎന്നുപോകാതെ തന്നെ ആ കപടചട്ടമ്പിയെ അരക്കെട്ടിൽ താഴ്ത്തിക്കൊണ്ടു പ്രസാദദായകനായ ഗുരുപാദരെ വീണ്ടും വീണ്ടും നമിച്ചു.

ഇതിനിടയിൽ ഗിരിപാദർ തന്റെ സമാധിക്കുള്ള ഒരുക്കങ്ങൾ തിട്ടക്കമായി ചെയ്തുതുടങ്ങി. ഭസ്മലേപനങ്ങൾകൊണ്ടു ആപാദമസ്തകം അഭിഷേകം ചെയ്തു് വിഛിന്നമായ ജഠാഭാരത്തെ ഉച്ചിയിൽ കൂമ്പിച്ചുകെട്ടി, വൽക്കലബന്ധത്തെ കടിപ്രദേശത്തു ബന്ധിച്ചു് ചതുൎവേദസാരാംശമായ ഒരു രുദ്രാക്ഷമാലയും കയ്യിലേന്തി. ഇത്രയും ഒരുക്കങ്ങൾ, തിട്ടക്കത്തിൽ നടത്തിയിട്ടു ആ സിദ്ധവൃദ്ധൻ തരകന്റെ ആഗമനത്തെ പ്രതീക്ഷിച്ചു അക്ഷമനായി നോക്കിത്തുടങ്ങി.

"തരകൻ പുറപ്പെട്ടതിൽ പിന്നീടു തന്നെയോ നീ പോന്നതു്?"

"നരിക്കുപിമ്പേ വാലൊണ്ടെങ്കി ഇനിക്കുപിമ്പേ ആളോണ്ടു സ്വാമീ സംശയിക്കണ്ട."

"അല്ലേ, നീ വന്നിട്ടുതന്നെ സമയമിപ്പോൾ ഒന്നുരണ്ടു നാ

ഴിക കഴിഞ്ഞിരിക്കുന്നല്ലോ. അവിടെ നിന്നും ഇങ്ങോട്ടു എത്ര നാഴിക ദൂരമുണ്ടു്?"

"നാലഞ്ചു നായിക തിമിരം നടക്കണം. പിന്നെ അത്തേഹാ മേനാവിലല്ലേ എഴുന്നെള്ളുണെ."

"നാലഞ്ചു, നാഴിനയോ, ഫേയി അത്രയും വരില്ല."

സാധാരണ ഇവിടെന്നു അഞ്ചുനാഴികയാണു്, പിന്നെ, പിന്നെ, തിരുവുള്ളംപോലെ" ആ രസികക്കുന്നൻ പൊട്ടിച്ചുവിട്ടു.

ഇത്രയും പറയുന്നതിനിടക്കു മേനാമൂളികളുടെ ആരവം അകലെ കേട്ടുതുടങ്ങി. ഉത്തരക്ഷണത്തിൽ പുലിയളയിലെ സിദ്ധൻ പുണ്യസമാധിയിൽ ദൃഢവ്രതനമായി. കാളിജ്വലിക്കുന്ന ഒരു തീക്കണ്ഡം ആ ജടാമാത്രസ്വത്വത്തിന്റെ മുമ്പിൽ എരിഞ്ഞു പൊങ്ങി.

ഏതാനും നിമിഷങ്ങൾക്കുള്ളിൽ തരകനും സംഘവും യോഗീവാടത്തോടു സമീപിച്ചു കഴിഞ്ഞു. വൃദ്ധനും ക്ഷീണശരീരനുമായ തരകൻ സ്വയാർജിതവും പാരമ്പര്യദത്തവുമായ തന്റെ സ്ഥാനചിഹ്നങ്ങളോടുകൂടി സ്വപൌരുഷപ്രതാപ പ്രാഗത്ഭ്യങ്ങൾക്കു ലോപം വരാതെ തന്നെ മേനാവിൽ നിന്നും പുറത്തിറങ്ങി. നെടിയകൊട, നെട്ടൂപ്പെട്ടി, പിടിമൊന്ത ആദിയായ അംശങ്ങൾ അറുപത്തിനാലുക്കും ഉടയാനായ മുറിഞ്ഞപ്പള്ളിത്തരകൻ ആ വക പദവിപതാകകൾ ഏന്തിയ സേവകസംഘത്താൽ പരിവൃതനായി മെല്ലെ അളയിലേക്കു നടന്നു. അല്പമകലെ വച്ചുതന്നെ യോഗീവാടത്തിലെ ഹോമാഗ്നി തരകന്റെ ദൃഷ്ടികളെ ആകർഷിച്ചതിനാൽ "ഗുരുസ്വാമികൾ" ഇപ്പോഴും അളയിൽത്തന്നെ എഴുന്നരുളുന്നു എന്നൂഹിച്ച വൃദ്ധൻ ഗുഹാമുഖത്തിൽ എത്തിയപ്പോഴേക്കും തീക്കണ്ഡത്തിനു പിമ്പിൽ വിഷമാസനസ്ഥനായിരിക്കുന്ന സിദ്ധനെ കണ്ടുകിട്ടാതെ വിഷമിച്ചുപോയി. തരകന്റെ ആഗമനം കണ്ടു ഓശ്ചാനിച്ചു വാങ്ങിനിന്ന കൊക്കരെ "സ്വാമികള് തമാതിയിലിരിക്കണു, ഞാം വന്നപ്പം ഇങ്ങനെ ഇരിപ്പൊണ്ടു. ഇതുവരെ കണ്ണു തൊറന്നിട്ടില്ല." എന്നു ചില മുഖപ്രസംഗങ്ങളോടുകൂടി തരകനെ ആഭിവാദ്യം ചെയ്തു.

"തന്നെയോ?"എന്നർത്ഥമാകത്തക്ക വിധത്തിൽ തരകൻ ഒന്നു ശിരഃകമ്പം കൊണ്ടു.

അന്നത്തെ സായാഹ്നവും, പ്രശാന്തരമണീയമായ പരിതഃ

സ്ഥിതികളും ആസന്നരായിരുന്ന ഗുരുപാതഭക്തരുടെ ഭക്തി പ്രചുരിമയും ആകെക്കൂടി ആ വൃദ്ധബുദ്ധിയിലും എന്തെന്നില്ലാത്ത ചില ഭക്തിരസസ്തോഭങ്ങളെ അങ്കുരിപ്പിച്ചു. ഭസ്മാഭിഷിക്തനായി, വിഷമാസനസ്ഥനായി ധ്യാനരൂഢനായി, നിശ്ചലനായി ഇരിക്കുന്ന ആ യോഗി വിഗ്രഹത്തേ കത്തിജ്വലിക്കുന്ന കനൽപ്രഭയിൽ ഉഗ്രതേജസ്വിയായി, ഈശ്വരപ്രഭാവനായി ദർശിക്കുംതോറും തരകന്റെ ഹൃദയത്തിൽ പ്രഥമതഃ അങ്കുരിച്ച ഭക്തിപാരവശ്യങ്ങൾ ക്രമേണ അസ്തമിച്ചു് ചില സംശയപരമ്പരകൾ യഥാസ്ഥാനത്തു സ്ഥലംപിടിച്ചു എങ്കിൽ ഐഹികലോലുപന്മാരായ നരകീടങ്ങൾക്കു പാരത്രികദീപ്തിയിലുള്ള അവജ്ഞയെ മാത്രമേ അതു കാണിക്കുന്നുള്ളു. എന്തായാലും സമാധിസ്ഥിതനായ സന്യാസിയെപ്പോലെ തന്നെ, വൈദകീക വക്രതകളുടെ അഗാധഗർത്തങ്ങളെപ്പോലും പരിമാണനിർണ്ണയം ചെയ്തിട്ടുള്ള ആ വൃദ്ധനും, ധ്യാനനിരതനായി ചില ദിവ്യാപരദർശനങ്ങളേ വിലോകനം ചെയ്തു തുടങ്ങി.

ആ വൃദ്ധ ചക്ഷുസ്സുകൾ വർത്തമാനകാലങ്ങളേ തരണം ചെയ്തു തന്റെ ഭൂതകാല ചരിതത്തിന്റെ ഉത്തരാർദ്ധത്തേയും തള്ളി അനന്തരാംശങ്ങളെ പാരായണം ചെയ്തു തുടങ്ങിയപ്പോൾ സൌഭാഗ്യസംപുഷ്ടമായ ഒരു അസ്പഷ്ടവിഗ്രഹം അയാളുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ടു് തന്റെ ഉഗ്രപ്രഭാവത്തിന്റെ ഒരു രൂപാന്തരദർശനം മാത്രമല്ലേ, യോഗീശ്വരനിൽ പ്രതിബിംബിക്കുന്നതു് എന്നു തരകനോടു ചോദ്യംചെയ്തു. വിശാലമായ ആ മാറിടവും വിസ്തൃതമായ ഫാലപ്രദേശവും, അണ്ഡഗോളസദൃശമായ ആ ശിരോപിണ്ഡവും ഒന്നൊന്നായി പരിശോധിക്കുംതോറും കാലാതിപാതത്തിൽ ലീനമായ ആ രജോവിഗ്രഹം ഋഷീശ്വരപ്രഭാവത്തോടു കിടതേടി തരകനെ തരളഹൃദയനാക്കി. തുറിച്ച നയനങ്ങളേ ചലിപ്പിക്കാതെ തന്നെ ഒട്ടുനേരം നിന്നുപോയ വൃദ്ധൻ അനുക്ഷണത്തിൽ എന്തൊ ചിന്താവേശത്താൽ പരവശനായി യോഗീവിഗ്രഹത്തിന്റെ കണ്ഠപ്രദേശത്തെ വട്ടമിട്ടു മിഴിയാട്ടമാരംഭിച്ചു. നീണ്ടു കൊഴുത്ത വെള്ളിനാരുകളുടെ തിരപ്രളയത്തിൽ ആവരണം ചെയ്തിരുന്ന ഗളപ്രദേശം ഭസ്മലേപനത്തിൽ സംപുഷ്ടമായിരുന്നതിനാൽ ആ വൃദ്ധനയനങ്ങളുടെ ശ്രമം കൃഛ്റസാദ്ധ്യമായിത്തീന്നു. തരകൻ വീണ്ടും ശങ്കാപരമ്പരകൾക്കു വിധേയനായി ഉഴറിത്തുടങ്ങി.

നിമിഷങ്ങൾ പലതു പിന്നെയും കഴിഞ്ഞു. ഇതിനിടയിൽ ഋഷീശ്വരവിശേഷരന്റെ നിസ്തന്ദ്രാകാരത്തിൽ ജീവൽലക്ഷണങ്ങളുടെ ചില ലാഞ്ഛനങ്ങൾ കണ്ടുതുടങ്ങി. ശ്വാസനാളങ്ങൾ ജൃംഭിച്ച് വായുവേഗം ക്രമസംവർദ്ധകമായി. നിശ്ചലങ്ങളായിരുന്ന മിഴികൾ അപ്പോഴും ദൃഢമായി ബന്ധിക്കപ്പെട്ടിരുന്നു എങ്കിലും സാവധാനമായി ചലിക്കുന്നുണ്ട്. മുക്തിദായകങ്ങളായ കരങ്ങൾ രണ്ടും വിയന്മാർഗ്ഗത്തെ ലക്ഷ്യമാക്കി സാവധാനത്തിൽ മേല്പോട്ടുയർന്നു. പാരത്രിക സുഷുപ്തിയിൽ സാരൂപ്യസായൂജ്യങ്ങൾ തന്നെ സംപ്രാപ്തമാകയാൽ ദിവ്യാനന്ദലഹരിയിൽ ഉന്മത്തമായ ശിരോപിണ്ഡം ഐഹികസാമീപ്യത്തിൽ ഈർഷ്യാകലുഷിതമായി സ്വർഗ്ഗഗമനത്തിനുള്ള അനിയന്ത്രിതമായ അത്യാവേശത്താൽ സ്ഥിരഭ്രമണം തന്നെ തുടരുന്നു. ഉത്തരക്ഷണത്തിൽ ഭയാനകമായ ആ വദനാരണ്യം പിളർന്ന് ചില ഘോരഗർജ്ജനങ്ങൾ വിമുക്തങ്ങളുമായി.

"ഹ-ഹ-ഹ, എന്തു ദർശനം, എന്തു പരമാനന്ദം. ധർമ്മഭൂമിയെ സ്പർശിച്ച മ്ലേച്ഛപാദങ്ങൾ അംബികയുടെ കോപവഹ്നിയിൽ ദഹിച്ചു പോകുന്നോ? ആഹാ! അതാ-അവർ വ്യാഘ്രങ്ങളെപ്പോലെ വീണ്ടും പോർ ചെയ്തു മുമ്പോട്ടു തന്നെ കയറുന്നല്ലോ. ഹ-ഹ-ഇല്ലില്ല. അവർ പരാജിതരായി പിന്നോക്കം പായുകയാണ്." യോഗിയുടെ സർവ്വാവയവങ്ങളും വീണ്ടും നിസ്തന്ദ്രമായി സ്തംഭിച്ചു. എന്തോ അപ്രതീക്ഷിതദർശനമുണ്ടായതു പോലെ ഒരു അത്ഭുതരസം ആ വദനവിലാസത്തിൽ സർവ്വത്ര വിളയാട്ടം തുടങ്ങി. അയാൾ വീണ്ടും പറഞ്ഞു "യാർ, യാർ, അവൻ യാർ? ആഹാ—കുലശേഖരപ്പെരുമാൾ തിരുവടികളോ? സംഹാരരുദ്രനെപ്പോലെ അനുധാവനം ചെയ്തു മ്ലേച്ഛപ്പടയെ അരിഞ്ഞു വീഴ്ത്തുന്ന കാഴ്ച എന്തു കമനീയം. ധർമ്മരാജർഎന്തൊരു വീരധാമം."അയാൾ ഒന്നു മന്ദഹസിച്ചു പുഞ്ചിരിപ്പൂത്തുമയിൽ വികസിച്ച അധരപുടങ്ങൾ ഇരുൾപടലങ്ങളാൽ ആവൃതങ്ങളായി. യോഗിയുടെ മുഖപ്രഭ മങ്ങി ഭയവിഹ്വലമായി ചമഞ്ഞു. അയാൾ ഒരപരാധകനെപ്പോലെ വീണ്ടും പറഞ്ഞു തുടങ്ങി. "അംബികേ, ഹാ, ഭക്തവത്സലേ, അടിയൻ തൃപ്പാദഭക്തനല്ലേ. എന്ത്! നീ ഇവനെ സംഹരിച്ചു കളയുമെന്നോ? അയ്യോ! ഇവൻ എന്തപരാധം ചെയ്തു? എന്ത്? ആ-ഉവ്വ്—എല്ലാം ഓർമ്മിക്കുന്നുണ്ട്. ഇവൻ പുറപ്പെടാം. അവിടത്തെ പാദഭക്തരായ ഇവന്റെ ശിഷ്യവർഗ്ഗത്തേയും

കൊണ്ടു ഉടൻ പുറപ്പെടാം. അയ്യോ ക്ഷമിക്കണേ ഭക്തിലഹരിയിൽ ലൌകികനിർദ്ദേശങ്ങൾ വിസ്മരിച്ചു പോയി. ഇവൻ പുറപ്പെടാം പുറപ്പെടാം." അയാൾ കണ്ണു തുറന്നു് സജീവചൈതന്യനായി ലോകവിഹാരത്തിനു തന്നെ വീണ്ടും ജീവാവലംബിയായി.

ദിവ്യദർശനത്തിൽ നിന്നും വിമുക്തനായി, പ്രാപഞ്ചികരംഗത്തു തന്നെ വീണ്ടും തിരയ്ക്കുനോട്ടം തുടന്നപ്പോൾ അത്യാദരപരവശനായി അഞ്ജലീബന്ധനം ചെയ്തു നമസ്കരിച്ചു നില്ക്കുന്ന തരകൻ തന്നെയായിരുന്നു ആദ്യമായി ആ പുണ്യനയനങ്ങളിൽ പ്രതിബിംബിച്ചതു്. ഭക്തവത്സലനായ യോഗീശ്വരൻ അപരിചിതനായ ആ ഭക്തനെ പൃഷ്ഠചലനം കൂടാതെ തന്നെ ഇരുകരങ്ങളേയുമുയർത്തി അനുഗ്രഹിച്ചു. തൻെറ മുമ്പിൽ ഉപവിഷ്ടനായിരിക്കുന്ന പുണ്യധാമത്തോടു എങ്ങനെ കുശലപ്രശ്നങ്ങൾ ആരംഭിക്കേണ്ടു എന്നു നിശ്ചയമില്ലാതെ വൃദ്ധൻ വീണ്ടും താണുവീണൊന്നു നമസ്കരിച്ചിട്ടു നിശബ്ദനായിത്തന്നെ നില കൊണ്ടു. സജീവനായ യോഗിവര്യൻെറ ഭൌമികരൂപം അപ്രതിഷേദ്ധ്യമായ തരകൻെറ ദൃശ്ശങ്കകളെ ദ്വിഗുണീകരിക്കയാൽ അയാൾ വീണ്ടും തരളഹൃദയനായി. ഹൃദയം തുറന്നു അകത്തു കയറുന്ന ആ ക്രുദ്ധമിഴികളെ കൃത്രിമമായി കാരുണ്യക്കുഴമ്പിൽ അഭിഷേകം ചെയ്യുന്നതിനുള്ള ശ്രമത്താൽ മിഴികൾ ചുവന്നു, അധരങ്ങൾ വക്രിച്ചു, പ്രത്യക്ഷമായ ഒരു ക്ഷീണം മുഖദർപ്പണത്തിൽ പ്രതിബിംബിച്ചതു പോലെയും തരകനു തോന്നി. എന്നാൽ ഈ ആഭ്യന്തരസമരം അരനിമിഷനേരത്തേക്കു മാത്രമെ നിലനിന്നൊള്ളു. അടുത്ത നിമിഷത്തിൽ ഗിരിപാദർ തൻെറ മനസ്ക്ഷോഭങ്ങളെ സംയമനം ചെയ്തു ഹൃദയത്തെ ശാന്തമാക്കി. "ആര്! മുറിഞ്ഞപ്പള്ളിത്തരകനോ" ആ കപട പടു കുശലപ്രശ്നങ്ങൾ തുടങ്ങി.

"അടിയൻ."

"കേട്ടിട്ടേയുള്ളു. ഇന്നെങ്കിലും ഇങ്ങോട്ടു പുറപ്പെടുവാൻ തോന്നിയതു ഈയുള്ളവരുടെ ഭാഗ്യം തന്നെ."

"അല്ല— ഈ തൃപ്പാദദർശനത്തിനു ഇതുവരെയും സംഗതിയാകാഞ്ഞതു ഈയുള്ളവരുടെ നിർഭാഗ്യമെന്നാണു് അടിയനു തോന്നുന്നതു്."

യോഗി—"തരകൻ, നിർഭാഗ്യസൌഭാഗ്യങ്ങൾ ലോകജീവികൾക്കു നിരന്തരാനുഭവങ്ങളാണു്. അതു പരസ്പരവിരുദ്ധ

ങ്ങളായ രണ്ടു സുരാസുരശക്തികഠം തന്നെ എന്നു അജ്ഞന്മാർ അന്ധാളിക്കുന്നു. എന്നാൽ അങ്ങനെയല്ല. അവയിൽ ഒന്നില്ലെങ്കിൽ മററതും നിരത്ഥപദമാണ്, അതു് ജടജീവങ്ങളേപ്പോലെ ഏകീകരിച്ചു ധത്തിക്കേണ്ട രണ്ടു ദിവ്യാനുഗ്രഹങ്ങഠം മാത്രമാണു്. അതിനാൽ നമ്മുടെ അനുഭവങ്ങഠം എന്തായിരുന്നാലും അവയേ നാം പഴിക്കേണ്ടതില്ല. നാം ഒരു ദിവ്യദശ്നത്തിൽ അല്പസമയം നിമഗ്നനായി ഇരുന്നുപോയി. തരകൻ അധികകേരം നിന്നു മുഷിഞ്ഞിരിക്കും ഇല്ലേ?"

തരകൻ--"എന്നില്ല. അവിടത്തെ സമയം നോക്കേണ്ടതു് ഞങ്ങളുടെയൊക്കെ കടമയാണല്ലോ."

യോഗി—"ഒഹോ! ലോകരെല്ലാം തരകനെപോലെ കൃത്യബോധമുള്ളവരായിരുന്നെങ്കിൽ സ്വഗ്ഗം അപരമല്ലായിരുന്നു."

തരകൻ—"അവിടത്തെപ്പോലുള്ള തപോധനന്മാർക്കു പവ്വത ഗുഹകളിലും പാരത്രികസുഖം സംപ്രാപ്തങ്ങളാണു്. ഞങ്ങളോ ഐഹികഭോഗികഠം, കാമക്രോധാദി പൈശാചികക്ഷോഭങ്ങഠംക്കു അടിമകഠം. സ്വാമിയേപ്പോലുള്ള ദിവ്യന്മാരുടെ സാമീപ്യം കൊണ്ടുവേണം ഇവർക്കും സായൂജ്യം ലഭിക്കുവാൻ."

യോഗി—"തരകനു താത്വികബോധനം നന്നേ സിദ്ധിച്ചിട്ടുണ്ടല്ലൊ. വിദ്യാവൃദ്ധതയും, വയോവൃദ്ധതയും, ധനവൃദ്ധതയും ഏകീകരിച്ചു ഒരുവനെ അനുഗ്രഹിക്ക എന്നുള്ളതു് തരകനെപ്പോലുള്ള സൗഭാഗ്യവാന്മാക്കൊഴിച്ചു മററുള്ള മനുഷ്യപ്രാണികഠംക്കു സുസാദ്ധ്യമല്ല."

തരകൻ—"സ്വാമിൻ അദ്ധ്യാത്മികദൃഷ്ടികഠം ഐഹികഭോഗങ്ങളിൽ വിരക്തരായിരിക്കേണ്ടവരല്ലേ."

യോഗി—"തരകൻ, നാം നിങ്ങളുടെ ഐഹികാനന്ദത്തിൽ അസൂയാകുക്ഷിയെന്നോ ധരിച്ചിരിക്കുന്നതു്. ഇല്ലില്ല. പക്ഷേ ലോകഭോഗാദികഠം അന്ത്യലാഭത്തെ ആസ്പദമാക്കിമാത്രമേ വിനിയോഗിക്കാവൂ എന്നേ നാം ശാസിക്കുന്നുള്ളൂ. ലോകവിഭൂതികളെല്ലാം നശ്വരങ്ങളാണു്, ക്ഷണപ്രഭാചഞ്ചലങ്ങളാണു്. അതുതന്നെ അന്ത്യമെന്നു കരുതി പ്രവത്തിക്കുന്നവൻ അന്ധനാണു്. അതുകഠം മുക്തിലാഭത്തിനുള്ള സോപാനങ്ങഠം മാത്രമേ ആകുന്നുള്ളൂ. സ്വയരക്ഷക്കായി ഈശ്വരദത്തമായിട്ടുള്ള കരുക്കളെ നാം ആത്മഹതിക്കായി ദുരുപയോഗിക്ക

രുള്. ഈ തത്വത്തെ അറിയുന്നവൻ മാത്രമാണ് സാക്ഷാൽ ജ്ഞാനി. അതിനെ തരകനും ഉപദേശിച്ചുതരണമെന്നു മാത്രമേ നാം വിചാരിച്ചൊള്ളു."

യോഗീശ്വരന്റെ സ്വരവിശേഷവും സംഭാഷണരീതിയും തരകന്റെ സംശയങ്ങളെ ഒന്നുകൂടി പ്രബലപ്പെടുത്തി. താൻ ദുഷ്കർമ്മി എന്നു സ്ഥാപിക്കുവാൻ യത്നിക്കുന്ന തപോധനന്റെ ദിവ്യദൃഷ്ടിമാഹാത്മ്യങ്ങളല്ല തരകനെ സ്പർശിച്ചത്. പ്രത്യുത ആ ലൌകികജ്ഞന്റെ അനുഭവജ്ഞാനത്തിന്റെ അവിതർക്കിതമായ കൗടില്യംമാത്രമാണ്. അയാൾ പറഞ്ഞു. "ഞാൻ, അപ്പോൾ ദുഷ്കർമ്മി എന്നാണോ ഇവിടുന്നു വിധിക്കുന്നത്. ലോകവിഹാരത്തിൽ എന്നെപ്പോലുള്ള പാപികൾ പലപ്പോഴും നീചകൃത്യങ്ങൾക്കടിപ്പെട്ടുപോയിട്ടുണ്ടെങ്കിലും അവിടത്തെപ്പോലുള്ള ദിവ്യന്മാരുടെ സാമീപ്യംകൊണ്ട് അവയെ പരിഹരിച്ചുകളയാമെന്നുദ്ദേശിച്ചാണ് ഇവൻ ഇങ്ങോട്ടു പുറപ്പെട്ടതു്."

യോഗി—"ഇല്ലില്ല. ദുഷ്കർമ്മി എന്നല്ല നാം പറയുന്നതു്. തരകനെ ഈ വാർദ്ധക്യദശയിലും ക്ലേശിപ്പിക്കുന്ന എന്തോ ദുർവ്വിധി ചുററിപ്പററിക്കിടപ്പുണ്ടു്. അവയെ പരിഹരിക്കുന്നതിനു പുണ്യകർമ്മങ്ങൾക്കു മാത്രമെ സാധിക്കയുള്ളു. പരകാര്യങ്ങളിൽ ഇടപെടുവാൻ ഇവനു ബന്ധമില്ലെങ്കിലും തരകനോടുള്ള വാത്സല്യം കൊണ്ടുമാത്രം നാം പറയുന്നതാണ്. എന്തെല്ലാമോ ചില വലിയ അനർത്ഥങ്ങൾ നിങ്ങൾക്കു സംഭവിച്ചിരിക്കുന്നു എന്നും ഇനിയും എന്തെല്ലാമോ ഭയങ്കരമായ ദുർവ്വിധികൾ നിങ്ങൾക്കു സംഭവിപ്പാൻ പോകുന്നു എന്നും നാം കാണുന്നു. അതിലേക്കുള്ള പരിഹാരമാർഗ്ഗങ്ങൾ ഉപദേശിച്ചുതരുന്നതു് അനിഷ്ടമെങ്കിൽ നാം അപരാധി എന്നു സമ്മതിച്ചേക്കാം".

"അവിടന്നു പറയുന്നതു് പരമാർത്ഥമാണ്. എന്റെ ദുർദ്ദശ ഇനിയും അവസാനിച്ചിട്ടില്ലെന്നു എനിക്കുതന്നെ തോന്നിയിട്ടുണ്ടു്. ഒരു കുഞ്ഞുണ്ടായിരുന്നതും പോയി." ആ അനിഷ്ടസംഭവത്തിന്റെ സ്മരണമാത്രത്തിൽ വൃദ്ധന്റെ തൊണ്ട ഇടറി കണ്ണുകൾ നിറഞ്ഞൊഴുകി.

കരുണാസമുദ്രമായ ആ തപോവിഗ്രഹം ആർദ്രവഹ്നിയിൽ സന്തപ്തമായി. അയാൾ പറഞ്ഞു. "വത്സാ, നില്ക്കണം. നാം നിന്റെ ഗ്രഹനിലകൾ നേരത്തേ അറിഞ്ഞിരിക്കുന്നു. ഒരു വലിയ ശാപം, അതേ ഒരു രാജശാപം, തരകനെ

പീഡിപ്പിക്കുന്നുണ്ടു്. ഈശ്വരശാപം, രാജശാപം, ഗുരുശാപം, പിതൃശാപം ഇതുകൾ അപരിഹാര്യങ്ങളാണു്. എങ്കിലും അതിനും നാം പ്രതിവിധി ഉപദേശിച്ചു തരാം."

എന്തോ ഗാഢചിന്തയിൽ മുഴുകി കണ്ണുമടച്ചു ധ്യാനവ്രതനായ ഗിരിപാദർ പ്രതിവിധി നിർണ്ണയത്തിനായി തൻെറ കപാലഗോളത്തെ മഞ്ജനം ചെയ്യുന്നതിനിടയിൽ ചിന്താഗതി പരമ്പരകളെ തുടൎന്നു തൻെറ നീണ്ടുകൊഴുത്ത ശ്മശ്രുക്കളെ കല്ലക്കിപ്പിരിച്ചു നിർദ്ദയം ഉലച്ചുതുടങ്ങി. ഹോമാഗ്നി മദ്ധ്യസ്ഥിതനായിരുന്ന താപസവര്യൻെറ സർവ്വാംഗം വഹ്നിസന്തപ്തമായി പ്രവഹിച്ച സ്വേദകണങ്ങളിൽ കഴുകി ഭസ്മലേപനങ്ങൾ ലിച്ചുപോകയാൽ ഗളമദ്ധ്യത്തിൽ പരിലസിച്ചിരുന്ന ഒരു കറുത്ത മറുക് ഈ തരുണത്തിൽ തരകൻെറ ദൃഷ്ടികളെ ഹഠാദാകർഷിച്ചു. അയാൾ വിദ്യുദ്പാതമേററതുപോലെ ഞെട്ടി രണ്ടടി പുറകോട്ടു വച്ചുപോയതു് എന്തോ വിധിവൈചിത്ര്യത്താൽ യോഗീശ്വരൻെറ മിഴികളിൽ പതിച്ചില്ല. അത്യഗാധമായ ഒരു ഗൎത്തത്തിൻെറ വക്കിൽ താൻ നില്ക്കുന്നതുപോലെ തരകനു തോന്നി. എങ്കിലും സ്വകീയമായ ആപൽശങ്കയേക്കാൾ യോഗീശ്വരൻെറ ഭാവിഫലദർശനങ്ങളാണു് ആ സൂക്ഷ്മദൃക്കിനെ കലുഷഹൃദയനാക്കിയതു്. അപ്രതിഹതങ്ങളായ പല ദുശ്ശകുനശങ്കകൾ ആ വൃദ്ധബുദ്ധിയെ വട്ടമിട്ടുകൂടി അലട്ടിത്തുടങ്ങി. ഭാവിഭൂതചരിതങ്ങൾ ഏകീകരിച്ചുള്ള ഒരു ആപൽഗൎത്തത്തെ ആ വൃദ്ധചക്ഷുസ്സുകൾ ദീഘദൎശനം ചെയ്തു. "ദൈവമേ, എല്ലാം മംഗളമായി പര്യവസാനിക്കണേ" എന്നു് ഹൃദയംഗമമായ ഒരഭ്യൎത്ഥനയോടുകൂടി തരകൻ നില്ക്കുന്നതിനിടയിൽ യോഗീശ്വരൻ തൻെറ ലഘുസമാധിയിൽ നിന്നും വീണ്ടും വിമുക്തനായി "വത്സാ, ശോഭനമായ ഒരു ഭാവിയെ നാം നിനക്കു വാഗ്ദാനം ചെയ്യുന്നു. അംബിക അങ്ങനെ നമ്മോടരുൾ ചെയ്യുന്നു. അന്നു നീ രാജദ്രോഹം പ്രവൎത്തിച്ചുപോയി എങ്കിൽ ഇന്നു രാജസേവനം കൊണ്ടു അതിനെ പരിഹരിക്കണം. ധൎമ്മരാജ്യം അത്യാപൽദശയിൽ എത്തിയിരിക്കുന്ന ഒരു ഘട്ടമാണിതു്. മ്ലേച്ഛന്മാർ നമ്മുടെ പുണ്യഭൂമിയെ മലിനമാക്കുന്നതിനു മുതിരുന്നു. അതിനെ നാമനുവദിക്കരുതു്. ധൎമ്മാധൎമ്മസമരത്തിൽ ഭാഗ്യമൃതിയടയുന്ന ധാൎമ്മികന്മാർ മുക്തിപ്രാപ്തരാകുന്നു. അതിനാൽ നികേതത്തിൻെറ സകല ശക്തികളും ധൎമ്മരാജ്യസംരക്ഷണത്തിനായി വിനി

യോഗിക്കണമെന്നാണ് ദേവീഹിതം. നാം ഇതാ അതിനായി സന്നദ്ധനായിരിക്കുന്നു. നമ്മുടെ സകല ശക്തികളെയും അതിലേക്കായി നാമിതാ ഒഴിഞ്ഞു കൊടുക്കാം. എന്നാൽ അതിനെ യഥോചിതം വിനിയോഗിക്കാൻ തക്ക പടുപാണികൾ മാത്രം ഇനി ലഭിച്ചാൽ മതി. നാം തപോധനൻ. രാഷ്ട്രീയ സംരംഭങ്ങൾക്കു അശക്തൻ. അതിനാൽ നികേതത്തിന്റെ സകല സ്വാധീനങ്ങളും തരകന്റെ നടത്തിപ്പിലേക്കു ഒഴിഞ്ഞു തരുന്നതിനാണു നാം നിശ്ചയിച്ചിരിക്കുന്നതു്. അതു തന്നെയാണ് ദേവീഹിതവും. നമ്മുടെ സ്വാധീനശക്തിയെ ദുരുപയോഗിക്കാതെ ആ രാജർഷിയെ യഥാശക്തി സഹായിക്കുന്നു എങ്കിൽ രാജശാപത്താൽ വന്നിട്ടുള്ള സകല ദുരിതങ്ങളും തീർന്ന് നഷ്ടീഭവിച്ച സൗഭാഗ്യങ്ങൾ ഒരിക്കൽക്കൂടി അനുഭവിക്കുന്നതിനു സംഗതിയാവും."

സുദീർഘമായ യോഗീപ്രോക്തങ്ങളെ ദത്തകർണ്ണനായി ശ്രവിച്ചുകൊണ്ടു നിന്ന വൃദ്ധൻ ആ ദിവ്യസാരജ്ഞന്റെ സദുപദേശങ്ങൾ പൂർവ്വാപരവിരുദ്ധങ്ങളായിത്തന്നെ തോന്നി. എങ്കിലും ആ കുടിലബുദ്ധിയുടെ വക്രഗതികളെ ഏകദേശം അനുമാനിക്കുന്നതിനു തക്ക ലോകപാടവം ആ വൃദ്ധബുദ്ധിയ്ക്കു ശേഷിച്ചിരുന്നതിനാൽ ഭാവിഫലദർശനങ്ങളുടെ ഭയാനകത ഒന്നുകൂടി ആപൽസൂചകമായി അയാളെ വിഷമിപ്പിച്ചു. ഏതായാലും യോഗീശ്വരന്റെ ഈ വക പ്രസ്ഥാനങ്ങൾ അദ്ദേഹത്തെ അപരിഹാര്യമായ അനർത്ഥഗർത്തങ്ങളിൽത്തന്നെ ചാടിക്കുമെന്നും കഴിവുണ്ടെങ്കിൽ തന്റെ സർവ്വശക്തികളും പ്രയോഗിച്ചും പ്രതികാരേച്ഛുവായ ആ വൃദ്ധസിദ്ധനെ രക്ഷിക്കണമെന്നും തന്നെ തരകൻ അനുക്ഷണത്തിൽ തീരുമാനിച്ചുറച്ചു. അയാൾ തന്റെ മനസ്സ്തോഭങ്ങളെ സംയമനം ചെയ്തുകൊണ്ടു പറഞ്ഞു.

"സ്വാമിൻ, ഈ വൃദ്ധജഡം അഴിയാറായിക്കഴിഞ്ഞു. അങ്കവും പടയുമൊന്നും ഇനി ഇവനു സുസാദ്ധ്യമല്ല. ശേഷിച്ചിരിക്കുന്ന ജീവിതാംശത്തെ സമാധാനപരമായ നിലയിൽ ഈശ്വരസേവനം ചെയ്തു കഴിക്കുന്നതിനാണ് ഇനി ഇവൻ ആഗ്രഹിക്കുന്നതു്. രാജശാപം, അതു്......" തന്റെ ഇംഗിതത്തെ തുറന്നു പറയുന്നതിനുള്ള സന്ദർഭം അതല്ലെന്നും യോഗീശ്വരനുമായി വാഗ്വാദങ്ങൾ താൽക്കാലിക നിലക്കു വിഹിതമല്ലെന്നും തന്നെ തീരുമാനിച്ചു അയാൾ അർദ്ധോക്തിയിൽ

വിരമിച്ചു. അനന്തരം തുടൎന്നു പറഞ്ഞു: "എങ്കിലും ഇവനും യഥാശക്തി അവിടത്തെ ഹിതാനുസരണം തന്നെ പ്രവർത്തിക്കാം. എന്നാൽ ഇവനു ഒരു പ്രാൎത്ഥന മാത്രമുണ്ട്. അനന്തരസംഗതികളെപ്പററി ആലോചിച്ചു തീരുമാനിക്കുന്നതിനു തിരുവടികൾ തന്നെ കല്പപ്പാട്ടേക്കൊന്നു എഴുന്നള്ളിയാൽ...."

യോഗി—"അല്ല, തരകൻ ഇങ്ങോട്ടു തന്നെ ഒന്നു കൂടി ഇറങ്ങുകയല്ലേ കുറേ കൂടി സൌകൎയ്യം. നാം ഇതുവരേയും അന്യ ഗൃഹങ്ങളേ സന്ദൎശിച്ചിട്ടുമില്ല."

തരകൻ—"അതല്ല അടിയൻ പറയുന്നതു്. ഈ പുണ്യ പാദസ്പൎശനത്താൽ അവിടത്തെ ദുരിതങ്ങൾ നീങ്ങിക്കിട്ടുവാനാണ് ഇവൻെറ അഭിലാഷം. അപ്പോൾ യുദ്ധകാൎയ്യസംബന്ധമായ അനന്തരസംഗതികളും അടിയൻ ആലോചിച്ചു തിരുവുള്ളമറിയിക്കാം."

യോഗി—"ആഹാ അങ്ങനെയോ? എങ്കിൽ നാം വരിക തന്നെ ചെയ്യും. തരകനെപ്പോലുള്ള മിത്രങ്ങളുടെ ഭിക്ഷ സ്വീകരിക്കുന്നതു യോഗീശ്വരന്മാൎക്കും അഭിമാനകരമല്ലേ."

സ്വാത്മാഭിമതങ്ങളെ സംയമനം ചെയ്തു അപരരൂപത്തിൽ അഭിനയമനുഷ്ഠിക്കുക എന്നുള്ള കൃത്രിമകൎമ്മം പരമാൎത്ഥഹൃദയന്മാൎക്കു ക്ഷിപ്രസാദ്ധ്യമല്ല. നമ്മുടെ മുറിഞ്ഞപ്പള്ളിത്തരകനും ഈ വക കപടപദ്ധതികൾ അജ്ഞാതങ്ങളായിരുന്നു. എങ്കിലും യോഗീശ്വരൻെറ ഉള്ളുകള്ളികൾ തനിക്കു പ്രഥമദൎശനത്തിൽ തന്നെ പ്രത്യക്ഷപ്പെട്ടുപോയി എന്നുള്ള പരമാൎത്ഥം ആ അവസരത്തിൽ വെളിപ്പെടുത്തുന്നതു ഒരു തരത്തിലും ആശാസ്യമല്ലെന്നു തന്നെ അയാൾ തീരുമാനിച്ചു. എന്നാൽ തൻെറ കൃത്രിമാഭിനയങ്ങൾ ദീൎഘസമയത്തേക്കു തുടരുക ദുസ്സാദ്ധ്യമായിത്തോന്നുകയാൽ അയാൾ എത്രയും വിധേനയും അവിടെ നിന്നും രക്ഷപ്പെടുന്നതിനു തന്നെ തത്രപ്പെട്ടു തുടങ്ങി. യോഗീശ്വരസംരക്ഷണം പിന്നീടു നിവൎത്തിച്ചു കൊള്ളാമെന്നു തന്നെ തീരുമാനിച്ചു് തപ്തഹൃദയനായ ആ വൃദ്ധദേഹം വിടവാങ്ങി അവിടെ നിന്നും പിരിഞ്ഞു.

# ഇരുപത്തിരണ്ടാം അദ്ധ്യായം

"തനിക്കുതാൻപോന്നവനെന്നഭാവം
നിനക്കുദോഷ്കല്പമുഴുത്തുപാരം
ജനത്തിനുണ്ടാകുമനത്ഥമൊന്നും
നിനയ്ക്കുമാറില്ലജളപ്രഭുതപാൽ."
"......രാഘവനോടുവിയോഗംവരുന്നതും
ചിന്തിച്ചുദുഃഖസമുദ്രേനിമഗ്നനായ്
സന്താപമോടുമോഹിച്ചുവീണിടിനാൻ."

ഭക്തിധാമമായിരുന്ന രാമവമ്മമഹാരാജാവു തനിക്കും രാജ്യത്തിനും നേരിട്ടിരിക്കുന്ന അത്യാപത്തുകളിൽ നിന്നും വിമോചനം ലഭിക്കുന്നതിനായി പല വഴിപാടുകളും നിശ്ച യിച്ചതിൽ ഒന്നു യോഗീനിർദ്ദേശമനുസരിച്ചുള്ള ത്രിയുത്സവ മഹോത്സവമായിരുന്നു. കാട്ടുപട്ടാളത്തിന്റെ പടയേററത്തിനു ശേഷം മിക്കവാറും അനാഥമായി ജീണ്ണിച്ചുകിടന്നിരുന്ന പല എടുപ്പുകളെയും അററകുററങ്ങൾ പോക്കി മോടി പിടിപ്പിക്കു ന്നതിനും ആസന്നമായിരിക്കുന്ന ത്രിയുത്സവമഹോത്സവത്തിനു ആവശ്യമായ വിഭവങ്ങൾ ലോഭം കൂടാതെ സംഭരിക്കുന്ന തിനും തൃക്കൈ കൊണ്ടു തന്നെ തുല്യംചാത്തിയ ഒരു നീട്ടൂരം വടക്കും മുഖം മേൽ വിചാരിപ്പിനു കിട്ടിയതിൽപ്പിന്നീടു ആ ഉദ്യോഗസാമ്രാട്ട് വിശ്രമസുഖമെന്നതു് എന്തെന്നു അറിഞ്ഞി ട്ടേ ഇല്ല. സുപ്രസിദ്ധമായ കാളിയാങ്കലെ ഭഗവതിക്ഷേത്രം ഗവമ്മെണ്ടിൽ നിന്നു തന്നെ അററകുററങ്ങൾ പോക്കി നന്നാ ക്കുന്നു എന്നും അക്കൊല്ലത്തെ ത്രിയുത്സവത്തിനു മഹാരാജാവു തന്നെ എഴുന്നള്ളുന്നു എന്നുമുള്ള ശ്രുതി നാടൊട്ടുക്കു കാട്ടുതീ പോലെ പരന്നു. നാനാജനതതിയും ആബാലവൃദ്ധം ആ സു ദിനപ്രഭാതാഗമനത്തിനു വിനാഴികകൾ എണ്ണിപ്പാത്തിരിക്കു യാണു്.

ഈ അഭിനവസംരംഭവും ആ സന്ദർഭത്തിൽ രാജ്യഭണ്ഡാ ഗാരത്തെ ഗ്രസിച്ചുകൊണ്ടിരുന്ന മററു ചില അപ്രതീക്ഷിത സംഭവങ്ങളോടു സഹകരിച്ചു് ആ രാജർഷിസത്തമന്റെ ഹൃദ യഗഹ്വരത്തിൽ ഒരു നിരന്തരാഗ്നിയെത്തന്നെ ഉജ്ജ്വലിപ്പിച്ചു കൊണ്ടിരുന്നു. രാജ്യാതിർത്തികളിലുള്ള കോട്ടകൊത്തളങ്ങളെ

പരിഷ്കരിച്ചും മററു പല പുതിയ പ്രാകാരപംക്തികളെ നിൎമ്മിച്ചും, അഭയദാനമൎത്ഥിച്ച തിരുവിതാംകോട്ടേ ശരണം പ്രാപിച്ചിട്ടുള്ള നിരവധി ജനങ്ങളെ യഥായോഗ്യം സംരക്ഷിച്ചും, അതിനിടയിൽ ഈശ്വരപ്രസാദത്തിനായി പല വഴിപാടുകൾ കഴിച്ചും, കഴിപ്പിച്ചും, അവിചാരിതമായി വേണ്ടി വന്ന സൈനികസജ്ജീകരണത്തിൽ നിർദ്ദാക്ഷിണ്യം കനകക്കുമ്പൽ ചൊരിഞ്ഞും ശുഷ്കമാത്രമായിരിക്കുന്ന രാജ്യഭണ്ഡാഗാരത്തെ എത്രമാത്രം ദണ്ഡിപ്പിച്ചിട്ടും കേശവന്റെ നിർദ്ദേശമനുസരിച്ചുള്ള പണം വടക്കോട്ടയക്കുന്നതിനും യുദ്ധസാമഗ്രികളുടെ വകയിൽ ഡച്ചു കമ്പനിക്കാൎക്കുള്ള മുൻബാക്കി കൊടുത്തു തീൎക്കുന്നതിനും നിവൃത്തിയില്ലാതെ രാമവൎമ്മമഹാരാജാവു് വ്യഥാപരവശനായി. രാജ്യത്തിൽ പുതുതായി ഒരു കരംചുമത്തി സ്വപ്രജകളെ ദണ്ഡിപ്പിക്കുന്ന സംഗതി പ്രജാപിതാവായ ആ രാജൎഷിസത്തമനു അവിചാരിതമായിത്തോന്നി. വെളിക്കുനിന്നുംവല്ലവരോടും കടംവാങ്ങി കാൎയ്യംനിവൎത്തിക്ക എന്നു വച്ചാൽ അതിനും കാലവിളംബം നേരിടുന്നു. ഹൈദരുടെ പട മിക്കവാറും തിരുവിതാംകൂറിനെ ആക്രമിച്ചു കഴിഞ്ഞു. ഭൂതപ്പാണ്ടിയിൽ നിന്നും, കുളച്ചൽ നിന്നുമുള്ള വിദേശിയ സൈന്യങ്ങൾക്കു ശമ്പളക്കുടിശിഖ വരുത്തി അവരെ കലഹിപ്പിക്കുന്നതു ഇത്തരുണത്തിൽ അത്യാപൽക്കരമാണെന്നു തന്നെ അദ്ദേഹത്തിനറിയാം. കേശവപിള്ള ആവശ്യപ്പെട്ടിരിക്കുന്നതുപോലെ ഡച്ചുകാരുടെ ഏതാനും തോക്കുകൾ വിലക്കു വാങ്ങിക്കേണ്ടതും ഉടനടി അത്യാവശ്യമായ ഒരു സംഗതിയാണു്. എന്നാൽ എന്തുചെയ്യട്ടെ. "ആ—പത്മനാഭാ, എല്ലാം നിന്തിരുവടി തന്നെ നടത്തിച്ചുതരണേ." മനസ്സിൽ ഉദിച്ചുയർന്ന ഈ അഭ്യൎത്ഥനാനിശ്വാസനത്തോടുകൂടി രാമവൎമ്മമഹാരാജാവു് അന്നു പ്രഭാതത്തിൽ തന്റെ പള്ളിയറയിൽ നിന്നുമെഴുന്നേററു കൊട്ടാരത്തിന്റെ നേരേ കിഴക്കുവശമുള്ള വരാന്തയിലേക്കിറങ്ങി. അപ്പോഴും ഉദയഗിരി മുകുളം അല്പാല്പശോണിമ നേടിയിട്ടുള്ളതല്ലാതെ നേരം ഇനിയും പ്രഭാതമായിട്ടില്ലെന്നു കണ്ടു തിരുമേനി തന്റെ മനസ്സിൽ തിങ്ങിക്കൂടിയിരിക്കുന്ന വികാരപരമ്പരകളെ നിയന്ത്രിച്ചു ശാന്തിവരുത്തുന്നതിനായി വരാന്തയിൽക്കൂടി അങ്ങുമിങ്ങും ഉലാത്തിത്തുടങ്ങി. അല്പസമയത്തിനുള്ളിൽ ഉദയകിരണങ്ങൾ രാജസദനത്തെ മൃദുസ്പൎശം ചെയ്തുതുടങ്ങിയെങ്കിലും ഇനിയും ആ ചിന്താസാഗരനിമഗ്നനായ രാജൎഷിസത്തമൻ തന്റെ

നിരന്തര ദിനചര്യകളിൽ പോലും നിരുത്സാഹനായി കാണപ്പെട്ടു.

ഇതിനിടയിൽ ഒരു സേവകൻ വന്നു താണുതൊഴുതുകൊണ്ടു എന്തോ ഉണർത്തിക്കുന്നതിനായി തിരുവുള്ളം കാത്തുനിന്നു. പ്രഭാതവേളയിലെ കുളിർതെന്നലിൽ ദേഹാച്ഛാദനം ചെയ്യാതെയും മാറോടു ചേർത്തു ബന്ധിച്ച കരദണ്ഡത്തെ അസ്ഥിതിയിൽ നിന്നും ചലിപ്പിക്കാതെ നമ്രമുഖനായി ചിന്താവിഷ്ടനായി അടിയളന്നുകൊണ്ടും മന്ദയാനം ചെയ്തിരുന്ന മഹാരാജാവു് മനോവികാരപരമ്പരകളുടെ ആധിക്യത്താൽ പഞ്ചപക്ഷങ്ങളടക്കി തിരുവുള്ളം കാത്തു ഓഛാനിച്ചുനിൽക്കുന്ന സേവകനെ ഒട്ടുനേരത്തേക്കു ദർശിച്ചതേയില്ല. അല്പസമയംകഴിഞ്ഞു് മാന്ദ്യത്തിൽ നിന്നുമുണർന്നപ്പോൾ സ്വപാർശ്വവർത്തിയായ സേവകനെ കണ്ടു് "ഉം" എന്നു് രാജോചിതമായ ഘനഗാംഭീര്യപൌരുഷങ്ങൾക്കു ലോപം വരാതെ തന്നെ കാര്യാന്വേഷണം ചെയ്തു. മഹാരാജാവിന്റെ അസ്വാസ്ഥ്യാവസ്ഥ കണ്ടു ദുഃഖനിദർശം ചെയ്ത ഭൃത്യൻ ആയുർബലം അനുക്ഷണത്തിൽ അന്തരിക്കല്ലേ എന്നു് ആന്തര്യമായ ഒരഭ്യർത്ഥനയോടു കൂടി ഏതാനും കാവിവസ്ത്രധാരികളായ സന്ന്യാസിമാർ മുഖം കാണിപ്പാൻ കാത്തു നിൽക്കുന്നു എന്നു തിരുവുള്ളമുണർത്തിച്ചു. പ്രച്ഛന്ന വേഷധാരികളായ ശത്രുസംഘം അക്കാലത്തു തിരുവിതാംകൂറിൽ ധാരാളം കടന്നു കൂടിയിട്ടുണ്ടെന്നും തന്നിമിത്തം അപരിചിതന്മാരെ അഭിമുഖദർശനത്തിനനുവദിക്കുന്നതു തന്നെ ആപൽക്കരമാണെന്നുമുള്ള സ്വാമിഭക്തിവാത്സല്യഭൃത്യനായ കേശവന്റെ ഉപദേശത്തെ അക്ഷണത്തിൽ അനുസ്മരിക്കയാൽ ആഗതരായ സന്ന്യാസിമാർക്കു ഊട്ടുപുരയിൽ മൃഷ്ടാന്നഭോജനം നൽകി അവരെ യാത്ര ആക്കുന്നതിനു അവിടന്നു തിരുവുള്ളംകൊണ്ടു. കല്പനപ്പടി തിരിച്ചുപോയ സേവകൻ വീണ്ടും തിരിച്ചുവന്നു അവർ കാശിയാത്രക്കാരായ ബ്രഹ്മണരാണെന്നും മുഖംകാണിച്ചു സങ്കടമുണർത്തിപ്പാൻ കാത്തുനില്ക്കുന്നു എന്നും വീണ്ടും തിരുവുള്ളമറിയിച്ചു. ആതിഥ്യനിരസനം അതിലും ഭൂസുരനിരസനം സ്വകുലധർമ്മത്തിനു അനുയോജ്യമല്ലെന്നു തന്നെയല്ല അനർത്ഥകരംകൂടി ആയേക്കുമെന്നു ശങ്കിച്ചു് ആ ധാർമ്മികമൂർത്തി ബ്രാഹ്മണഭിക്ഷുക്കളെ സ്വസന്നിധിയിൽ ആനയിക്കുന്നതിനു തന്നെ കല്പന നൽകി.

അടുത്ത ക്ഷണത്തിൽ കാവിവസ്ത്രവേഷധാരികളായി സർവ്വാംഗഭസ്മഭൂഷിതരായ ഏഴു സന്ന്യാസിമാർ രാജസന്നിധിയിൽ

ആഗതരായി, അനുഗ്രഹവർഷംകൊണ്ടു തിരുമേനിയെ അഭിഷേകംചെയ്തു. തോളിൽപേറിയിരുന്ന വലിയഭാണ്ഡക്കെട്ടുകളെ നിലത്തിറക്കി വീണ്ടും ശിരഃകമ്പം ചെയ്തുനമിച്ചിട്ടു പല സ്തുതിഗീതങ്ങളും പാടി, സന്ന്യാസിമാർ രാജകല്പനയനുസരിച്ചു ആസനസ്ഥരായി. അനന്തരം മഹാരാജാവിന്റെ കുശലപ്രശ്നങ്ങളെ തുടൎന്നു സംഘത്തിൽ പ്രമാണി ഹിന്ദുസ്ഥാനിയിൽ ഇങ്ങനെ അത്ഥമാകുംവണ്ണം പരുഷകലഹം തുടങ്ങി. "മഹാരാജ് അവിടുന്നു ധമ്മപതിയാണു്, വിശ്വവിശ്രുതനാണു്, ഭരണപടുവാണു്. അവിടത്തെ രാജ്യം സ്വർഗ്ഗസ്ഥമോ, ധമ്മരാജ്യമോ ക്കെയാണു താനും. എന്നാൽ സാധുക്കളായ ബ്രാഹ്മണർക്കും സന്ന്യാസിമാർക്കും നിർബാധമായി അവിടത്തെ രാജ്യത്തു സഞ്ചരിക്കുവാൻ നിവൃത്തിയില്ല എന്നു വരുന്നതു കഷ്ടമല്ലയോ? "

മഹാരാജാവു് സന്ന്യാസിയുടെ പരുഷവചനങ്ങൾ കേട്ടു് അസ്വസ്ഥചിത്തനായി അവിടുന്നു ഹിന്ദുസ്ഥാനിയിൽ തന്നെ പ്രത്യുത്തരിച്ചു. "നാം നിങ്ങളുടെ സുഖസഞ്ചാരത്തിനായി സത്രങ്ങളും ഊട്ടുപുരകളും രാജ്യത്തിൽ പലഭാഗങ്ങളിലും സ്ഥാപിച്ചിട്ടുണ്ടല്ലോ."

"ആഹാ പ്രാണഭയം കൊണ്ടു രാജവീഥിയിൽ സഞ്ചരിക്കുവാൻ നിവൃത്തിയില്ലെങ്കിൽ മൃഷ്ടാന്നഭോജനം കൊണ്ടു് എന്തു പ്രയോജനം?"

മഹാരാജാവു് — "നിങ്ങൾക്കു എന്തപകടമാണു് നമ്മുടെ രാജ്യത്തു സംഭവിച്ചതെന്നറിഞ്ഞില്ല."

സന്ന്യാസി — "അപകടമോ, ഞങ്ങൾ പന്ത്രണ്ടുപേർ മധുരാപുരി, കാഞ്ചി മുതലായ പുണ്യക്ഷേത്രങ്ങളെ സന്ദശിച്ചു ശുചീന്ദ്രമാർഗ്ഗം വിശ്വനാഥദശ്നനത്തിനായി കാശിയിലേക്കു തിരിച്ചിട്ടു രണ്ടുമാസക്കാലമായി. അന്യരാജ്യങ്ങളിൽ തസ്കരസംഘങ്ങൾ തന്നെയും ഞങ്ങൾക്കു അപകടം കൂടാതെ മാഗ്ഗനിർദ്ദേശം ചെയ്തുതന്നു. എന്നാൽ അവിടത്തെ രാജ്യത്തു പ്രവേശിച്ചതിൽ പിന്നീടു് ഞങ്ങളിൽ അഞ്ചുപേർ ഘോരമൃതിക്കടിപ്പെട്ടു. ധാമ്മികബുദ്ധികൾ നൽകിയ ഭിക്ഷകൂടിയും അവിടത്തെ ധമ്മരാജ്യത്തു വന്നപ്പോൾ ഞങ്ങൾക്കു നഷ്ടപ്പെടുകയാണു് ചെയ്തതു്. അന്നപാനാദികൾ കഴിച്ചിട്ടുതന്നെയും ഇന്നു മൂന്നു ദിവസങ്ങൾ കഴിഞ്ഞു. ഇതു തന്നെയോ അവിടത്തെ ധർമ്മപാലനം, അവിടുന്നു തന്നെയോ ധമ്മരാജാ-ആ

യ് -എന്ന ധമ്മം-എന്ന നീതി." അയാരം ക്രോധഗർജ്ജനം ചെയ്തു.

മഹാരാജാവിൻെറ ധാമ്മികഹൃദയം ത്രസിച്ചു ഹൃദയസ്പന്ദനം സ്പഷ്ടമായി കേരംക്കമാറായി. അവിടത്തെ നയനങ്ങരം കലങ്ങി രുധിരവർണ്ണമായി പ്രകാശച്ചു. കോതിയൊതുക്കി പൃഷ്ഠം പിരിച്ചു നിറത്തിയിരുന്ന ശ്മശ്രുക്കളെ തൃക്കരസ്പശനത്താൽ ശാന്തമാക്കനുണ്ടെങ്കിലും അവ ജൃംഭിച്ചു വിറച്ചുതുടങ്ങി. എങ്കിലും യോഗിഭത്സനത്താൽ ഉദിച്ചുയന്ന കോപാവേശത്തെ ബ്രഹ്മദശനത്താൽ സംയമനം ചെയ്തുകൊണ്ടു അദ്ദേഹം പറഞ്ഞു. "ഭരണപദ്ധതികരം ഇനിയും ക്രമീകൃതമായിട്ടില്ലാത്ത ചില സ്ഥലങ്ങളിൽ വല്ല അനീതികളും നടക്കുന്നുണ്ടെങ്കിൽ തന്നെയും അവയെ രാജ്യപതിയുടെ ധമ്മവിസ്മൃതി എന്നു വിധിച്ചുകളയുന്നതു് സങ്കടമാണു്. ഈ ഉത്തരദേശങ്ങരം നമ്മുടെ രാജ്യത്തോടു ചേത്തിട്ടു് ഇനിയും ഇരുപതു വത്സരങ്ങരം ആയിട്ടില്ല. അനാഥമായിക്കിടക്കുന്ന ഓരോ പ്രദേശങ്ങളെയും ക്രമാനുസരണം ഭരണസീമക്കുള്ളിൽ കൊണ്ടുവരുന്നതേയുള്ളു."

സന്ന്യാസി—"ആഹാ, അങ്ങനെയോ, പിടിച്ചടക്കുന്ന രാജ്യങ്ങളിൽ നീതിപാലനം ചെയ്വാൻ അവിടന്നു അശക്തനെങ്കിൽ അവയെ വിട്ടു കളയണം."

മഹാരാ—"സ്വാമിൻ, ക്ഷിപ്രകോപം സന്ന്യാസിമാക്കം അവിഹിതമല്ലേ. അവിചാരിതങ്ങളായ അനത്ഥങ്ങളിൽ നിരപരാധികളെ ഭത്സിക്കുന്നതു് ആശാസ്യമല്ല. സ്ഥലകാലങ്ങരം വിപ്ലവസംപൃഷ്ടമാണെന്നു് അവിടന്നോക്കണം. ഇന്നു മുതൽ ഈ രാജ്യാതിത്തി വിടുന്നതുവരെയും നിങ്ങരം നമ്മുടെ സംരക്ഷണയിലായിരിക്കുന്നതാണു്. അപകടങ്ങരം കൂടാതെ നാം ഏപ്പാടുകരം ചെയ്യുന്നുണ്ടു്."

സന്ന്യാസി—"എന്നാലും ആ ബ്രഹ്മഘാതകനെ തേടിപ്പിടിച്ചു ശിക്ഷിക്കുന്നതിനു അവിടന്നു സന്നദ്ധനല്ലെന്നോ?"

മഹാരാ—"അതു പിന്നീടു ക്രമേണ ചെയ്യേണ്ടുന്ന സംഗതിയാണു്. ഘാതകനെപ്പററി വല്ല വിവരവും കിട്ടുന്നപക്ഷം തക്ക നടപടികരം നടത്തിക്കൊള്ളാം."

സന്ന്യാസി—"വിവരങ്ങളെല്ലാം ഞങ്ങരം ശേഖരിച്ചിട്ടുണ്ടു്. ഇവിടെ നിന്നും പത്തുപതിനെട്ടുനാഴിക കിഴക്കു ഒരു ഭഗവതിക്ഷേത്രമുണ്ടു്. അതിനു സമീപമുള്ള കാട്ടുകളിൽ പന്തിരിമല്ലൻ എന്നൊരു രാക്ഷസൻ അവൻെറ തസ്കരസംഘവുമായി

ചുററിസഞ്ചരിച്ചു പലരേയും ഉപദ്രവിച്ചും കൊള്ളചെയ്തും ഉപ ജീവിച്ചുവരുന്നു. ഞങ്ങളും അവൻെറ ബന്ധനത്തിൽപെട്ടു എങ്കിലും രാത്രി സമയം ഈശ്വരാധീനത്താൽ രക്ഷപെടുവാൻ ഇടയായി. ബാക്കിയുണ്ടായിരുന്നവരെ അവൻ വധിച്ചു കളഞ്ഞു.''

പന്തിരിമല്ലൻ എന്ന നാമശ്രവണത്തിൽ പരസ്പരവിരുദ്ധങ്ങളായ പലേ വികാരങ്ങൾ ആ രാജർഷിയുടെ ഹൃദയത്തെ വിഷമിപ്പിച്ചു തുടങ്ങി.

തസ്കരപ്രവീണനായ പന്തിരി ഒരു മൈസൂർ ചാരനെന്നു കേശവപിള്ള പലപ്പോഴും തന്നെ ഉൽബോധിപ്പിച്ചിട്ടുണ്ട്. കൂടാതെയും മല്ലൻെറ അക്രമങ്ങളെപ്പററി തൻെറ ചുരുങ്ങിയ കാലത്തെ ഉത്തരപര്യടനങ്ങൾക്കിടയിൽ പലപ്പോഴും കേട്ടിട്ടുമുണ്ട്. ആ മല്ലരാക്ഷസനെ അമർത്തുന്നതിനു താൻ പല അടിയന്തിരനടപടികളും ചെയ്തിട്ടുണ്ടെങ്കിലും പല കാടിളക്കകളും വേട്ടയാട്ടങ്ങളും നടത്തിയിട്ടുണ്ടെങ്കിലും ഇതഃപര്യന്തം യാതൊരു ഫലവും ഉണ്ടായിട്ടില്ല. എന്നാൽ ഇതിലും അത്യത്ഭുതകരമായി ആ തിരുവുള്ളത്തിൽ ഉദയം ചെയ്തതു് ശത്രുചാരനെന്നു കേശവപിള്ളയാൽ വിധിക്കപ്പെട്ട മല്ലൻ ഒരു ഗൂഢമിത്രമായി തനിക്കനുഭവപ്പെട്ടിരിക്കുന്നു എന്നുള്ളതാണു്. മല്ലനെ ശത്രുചാരനെന്നു പ്രഖ്യാപനം ചെയ്തിരിക്കുന്ന ദൌത്യലേഖനം തന്നെ മാർഗ്ഗമദ്ധ്യത്തിൽ വച്ചു തസ്കരന്മാരാൽ അപഹരിക്കപ്പെട്ടിട്ടും അയാൾ അതിനെ കരസ്ഥമാക്കി ഗൂഢമായി തൻെറ പക്കൽ എത്തിച്ച ആ സംഗതി അത്യത്ഭുതാവഹമായി മഹാരാജാവിനു തോന്നി. ഒരു പക്ഷെ ദൌത്യവാഹകനായ ചേലപ്പുറത്തു രാമനെ ആക്രമിച്ചതു മല്ലസംഘം തന്നെ ആയിരിക്കാമെന്നും പന്തിരി ഒരു പക്ഷെ രാജശക്തിയെ അപലപിക്കുന്നതിനും തൻെറ പരാക്രമങ്ങളെ പ്രഖ്യാപനം ചെയ്യുന്നതിനുമായിരിക്കാം ആ കായിതത്തെത്തന്നെ തൻെറ പക്കൽ എത്തിച്ചു തന്നതെന്നും അദ്ദേഹം ഒട്ടുനേരത്തേ ആലോചനയുടെ ശേഷം തീരുമാനിച്ചിരിക്കയുമാണു്. അതിനും കാരണമില്ലെന്നില്ല. ദൌത്യവാഹകനായ ഗിരികായൻെറ അസാധാരണമായ അന്നത്തെ പുറപ്പാടുകളും രാജസന്നിധിയിൽ നിന്നുമുള്ള ക്ഷിപ്രധാവനവും തൻെറ ആലോചനകൾക്കു പ്രത്യക്ഷരേഖകളായി അവിടന്നു വ്യാഖ്യാനിച്ചുമിരുന്നു. എന്നാൽ ഇന്നു തീർത്ഥയാത്രക്കാരായ സാധു സന്ന്യാസിമാർക്കുടേയും പന്തി

രിയെപ്പററിയുള്ള സങ്കടങ്ങളും കൊണ്ടു തന്റെ മുമ്പിൽ ആ ഗതരായിരിക്കുന്നു എന്നു കണ്ടു് മല്ലന്റെ ശല്യങ്ങളേ ഏതു വിധേനയും ഉടനടി നിവൃത്തിവയ്ക്കേണ്ടതു തന്റെയും രാജ്യത്തിന്റെയും രക്ഷയ്ക്കു എത്രകണ്ടു ആവശ്യമെന്നു ആ തിരുവുള്ളത്തിൽ ഉണർവുണ്ടായി. അതിലേക്കുള്ള ചില പ്രതിവിധികളെ ഉടനടി നിർണ്ണയിക്കുന്നതിനും അവിടുന്നു തീരുമാനിച്ചു കഴിഞ്ഞു. അഭയാർത്ഥികളായ ബ്രാഹ്മണരേ സ്വന്തം ഊട്ടുപുരയിൽ തന്നെ സല്ക്കരിക്കുന്നതിനു ചില ശട്ടംകെട്ടുകൾ ചെയ്തതിന്റെ ശേഷം ശത്രുശിക്ഷണത്തിനു വേണ്ട നടപടികൾ ധൃതിയിൽ നടത്തുന്നതാണെന്നറിയിച്ചു് സന്ന്യാസിമാരെ സമാധാനപ്പെടുത്തി, ക്ഷേത്രത്തിൽ പോയി കുളിച്ചുതൊഴുതു ഉദയപൂജയും കഴിഞ്ഞു ഭിക്ഷാന്നസ്വീകരണത്തിനു ഊട്ടുപുരയിൽ തിരിച്ചെത്തിക്കൊള്ളുന്നതിനു നിയോഗിച്ചു്അവരെ യാത്രയാക്കി. യോഗീശ്വരന്മാരായ ആ ബ്രാഹ്മണസത്തമന്മാർ തങ്ങളുടെ ഭാണ്ഡക്കെട്ടുകളെ രാജസന്നിധിയിൽ തന്നെ നിക്ഷേപിച്ചിട്ടു ഉദയസ്നാനത്തിനായി അവിടെ നിന്നും വിടവാങ്ങിത്തിരിച്ചു.

സന്ന്യാസിമാർ പിരിഞ്ഞതിൽ പിന്നീടു മല്ലനേപ്പററിയുള്ള അനന്തരനടപടികൾക്കായി തുക്കൈവിളയാട്ടം ചെയ്തു ചില അടിയന്തിരകല്പനകൾ തയ്യാറാക്കിയിട്ടു മല്ലവീരന്റെ ദുഷ്കരപ്രസ്ഥാനങ്ങളേക്കുറിച്ചും സൂക്ഷ്മദൃക്കായ കേശവപിള്ളയുടെ നിർദ്ദേശവൈശിഷ്ട്യത്തെക്കുറിച്ചും വിചിന്തനം ചെയ്തു സമയം കഴിച്ചു. അന്നത്തെ അസുഖപ്രദങ്ങളായ വിചാരപരമ്പരകളാൽ ഗ്ലാനചിത്തനായ മഹാരാജാവു് തന്റെ ദിനചര്യാക്രമങ്ങൾക്കു ഉദ്യുക്തനായതു തന്നെ അതിപുലർച്ചക്കു ശേഷമായിരുന്നു. തന്റെ നാമമാത്രമായ പ്രാതൽ അമൃതേത്തും കഴിച്ചു തിരിച്ചെത്തി സന്ന്യാസിമാരേപ്പററി അന്വേഷിച്ചതിൽ അവർ ഇനിയും മടങ്ങി എത്തിയിട്ടില്ലെന്നും ഊട്ടുപുരയിലെ വിഭവങ്ങൾ നേരത്തേ തയ്യാറായിക്കഴിഞ്ഞു എന്നും കേട്ടു മഹാരാജാവു് തെല്ലൊന്നാശ്ചര്യപ്പെട്ടു. സമയം അപ്പോൾ മദ്ധ്യാഹ്നത്തോടു സമീപിച്ചിരുന്നതിനാൽ യോഗീശ്വരന്മാരെപ്പററി അന്വേഷിക്കുന്നതിനു ക്ഷേത്രത്തിലേക്കു ഒരു സേവകനെ നിയോഗിച്ചിട്ടു തിരുമേനി വീണ്ടും ഔദ്യോഗികമായ ചില ജോലിത്തിരക്കുകളിൽ ബദ്ധശ്രദ്ധനായി. ഒട്ടുസമയം കഴിഞ്ഞു സേവകൻ തിരിച്ചു വന്നു ക്ഷേത്രത്തിലോ സമീപപ്രദേശങ്ങളിലോ എങ്ങും തന്നെ സന്ന്യാസിമാരെ കാണ്മാനി

ല്ലെന്നും കൊട്ടാരമതില്ക്കു പുറത്തു വച്ചു് ആരും തന്നെ അവരെ കണ്ടതായി യാതൊരു ലക്ഷ്യങ്ങളുമില്ലെന്നും കൂടി തിരുവുള്ള മുണർത്തിച്ചപ്പോൾ അവിടന്നു സംശയാത്ഭുത സമ്മിശ്രമായ ചില ചിന്താവേശങ്ങൾക്കു അധീനനായി. സന്യാസിസപ്തമന്മാരുടെ ആഗമനത്തിൽ എന്തോ വലിയ കൃത്രിമങ്ങൾ അന്തർഭവിച്ചിട്ടുണ്ടെന്നു തന്നെ തീരുമാനിച്ചു് മഹാരാജാവു് അവരുടെ ഭാണ്ഡക്കെട്ടുകളേ പരിശോധിക്കുന്നതിനു കല്പന നൽകി. താൻ തന്നെ എഴുന്നള്ളിയിരുന്നു അവയേ ഓരോന്നായി പരിശോധനയാരംഭിച്ചു. പലവിധ വിശിഷ്ടതരങ്ങളായ ഫലപകപുഷ്പാദികൾക്കുള്ളിൽ നിക്ഷിപ്തങ്ങളായിരിക്കുന്ന മൺകുടങ്ങൾ ഒന്നൊന്നായി കല്പനപ്രകാരം വെളിക്കെടുത്തു. ഓരോ കുടങ്ങളുടേയും വക്ത്രഭാഗം ഭംഗിയായി മൂടിക്കെട്ടിയിരിക്കുന്നതിനു മുകളിൽ 'പന്തിരി' എന്ന അക്ഷരത്രയങ്ങൾ ഭീമാകാരമായി ഉല്ലേഖനം ചെയ്തിരുന്നതിനേ ദർശിക്കയിൽ ആരാജർഷിസത്തമന്റെ മനോരംഗത്തിൽ എന്തെന്നില്ലാതെ പല വിധ ദുശ്ശങ്കകൾ ഒന്നൊന്നായി തള്ളിക്കയറിത്തുടങ്ങി. രാജകൊട്ടാരത്തിൽ വച്ചു തന്നെ, തന്നെ രണ്ടാമതും അപഹസിക്കുന്നതിനു് സന്നദ്ധനായി പുറപ്പെട്ട ആ ധീരചിത്തന്റെ മനസ്ഥൈര്യത്തെ അവിടന്നു ആദ്യമായി അഭിനന്ദിച്ചു പോയി. എങ്കിലും ഈ വക രാജനിന്ദനം ഇനിയും താൻ അനുവദിക്കുന്നതല്ലെന്നും മല്ലന്റെ കന്നത്വത്തേ താൻ ഉടനടി സംഹരിക്കുന്നുണ്ടെന്നും തന്നെ ആ തിരുവുള്ളം വീണ്ടും ദൃഢപ്രതിജ്ഞ ചെയ്തു. അനന്തരം മൺകുടങ്ങൾക്കുള്ളിൽ നിക്ഷിപ്തമായിരിക്കുന്ന ആ പത്കേന്ദ്രങ്ങൾ എന്തെന്നു കാണുന്നതിനായി സപ്തകുംഭങ്ങളുടെ വക്ത്രബന്ധങ്ങൾ നീക്കുന്നതിനു് അവിടന്നു തിരുവുള്ളമായി.

എന്തേ അത്ഭുതമേ! മഹാരാജാവു് അത്യത്ഭുത പരവശനായി താൻ അറിയാതെ തന്നെ ചാടി എഴുന്നേററു തൃക്കൈകൾ കൊണ്ടുതന്നെ മൺകുടങ്ങളെ സകൌതുകം പരിശോധനതുടങ്ങി. മദ്ധ്യാഹ്നകിരണങ്ങൾ തട്ടി കനൽപ്രഭാപൂരിതമായി മിന്നിത്തിളങ്ങുന്ന കനകപുഞ്ജങ്ങളെ ദർശിക്കുംതോറും ആ തൃക്കണ്ണുകളിൽ ഹർഷാശ്രുക്കൾ നിറഞ്ഞുകവിഞ്ഞു. പ്രഭാതവേളയിൽ താൻ ഉഷർകാലജപമായി ശ്രീ പത്മനാഭസന്നിധിയിൽ സമർപ്പിച്ച പ്രാർത്ഥനയുടെ ഫലം തന്നെ ഇതെന്നും, അനുഗ്രഹദായകന്മാരായ സന്യാസിമാർ സാക്ഷാൽ സപ്തർഷികൾ

തന്നെ എന്നും ആ ഭക്തചിത്തനായ രാജസത്തമൻ സ്വയം ന്യായവാദം ചെയ്തു. എന്നാൽ തസ്കരപ്രവീണനും ശത്രുചാരപ്രമാണിയെന്നു അറിയപ്പെട്ടിരിക്കുന്നവനുമായ മല്ലന്റെ നാമോല്ലേഖനം നിധികുംഭങ്ങളിൽ എങ്ങനെ പ്രത്യക്ഷപ്പെട്ടു എന്നുള്ള ചിന്ത ആ കുശാഗ്രബുദ്ധിയേയും വല്ലാതെ കുഴക്കി. അമൂല്യമായ ഈ നിധി സംഭാരദാനത്താൽ തന്നെ സഹായിക്കുന്നതിനു പ്രേരിതനായ പന്തിരി യാഥാൎത്ഥത്തിൽ ഒരു മിത്രമെന്നല്ലാതെ കേശവശക്ഷുസ്സുകൾ ദീൎഘദൎശനം ചെയ്തതുപോലെ ഒരു ശത്രുചാരനായിവരുവാൻ ഒരിക്കലും സംഗതിയില്ലെന്നു തന്നെ ഒട്ടുനേരത്തെ ആഭ്യന്തരസമരത്തിനുശേഷം അവടന്നു തീരുമാനിച്ചു. ഒരു യഥാൎത്ഥ രാജഭക്തനായ മല്ലന്റെ പ്രഥമസഹായത്തെ താൻ അന്യഥാ വ്യാഖ്യാനിച്ചതിൽ ആ പരമാൎത്ഥഹൃദയം വാസ്തവത്തിൽ പശ്ചാത്തപിക്കതന്നെ ചെയ്തു. "ഹാ, പത്മനാഭ — മനുഷ്യന്റെ അല്പബുദ്ധി എത്രയോ നിസ്സാരം. അവന്റെ ഹൃസ്വദൃഷ്ടികൾ പരമാൎത്ഥലോകത്തെ അന്യഥാ ധരിക്കുന്നു. ശത്രുമിത്രങ്ങളെ തിരിച്ചറിയുന്നതിനു തന്നെയും മനുഷ്യബുദ്ധിക്കു അശക്യമെന്നോ? പന്തിരിയേപ്പോലുള്ള പ്രജാരത്നങ്ങൾ രാജ്യത്തിന്റെ സ്ഥായിസ്തംഭങ്ങളാണു്. ആത്മത്യാഗം — ഹാ! അഭിനന്ദനീയമായ സ്വാൎത്ഥത്യാഗം!! ഇങ്ങനെ പത്തു പുരുഷരത്നങ്ങൾ രാജ്യത്തുണ്ടെങ്കിൽ ഒരു മൈസൂർപടയും ഇങ്ങു എത്തിനോക്കുകപോലുമില്ല."

നിധികുംഭങ്ങൾ ഒന്നൊന്നായി പരിശോധിച്ചു വരുന്നതിനിടയിൽ ഒരു ചെറിയ ഓലക്കഷണം തൃക്കണ്ണുകളെ ബലമായാകൎഷിച്ചു. അതു തന്റെ സ്വകാൎയ്യമിത്രത്തിന്റെ ഏതോ ഗൂഢസന്ദേശമെന്നു നിശ്ചയിച്ചു അവിടന്നു ഓലക്കഷണത്തെ കയ്യിലെടുത്തു തൃക്കൺപാൎത്തു. "തൃക്കണ്ണുകൾ വഞ്ചിക്കപ്പെടരുതു്. അവിടത്തെ മിത്രങ്ങളെ അവിടന്നു ഭയപ്പെടണം, ശത്രുക്കളേ സൂക്ഷിച്ചാൽ മതി. സത്യാസത്യവിവേചനം ചെയ്തു ധൎമ്മപാലനം സാൎത്ഥവത്താക്കണം. കോയിക്കൽ മാത്തുള്ള ഔസേപ്പു് എന്ന കുലപാതകനെ സംബന്ധിച്ചുള്ള നടപടികൾ അല്പകാലത്തേക്കു നിറുത്തിവയ്ക്കണം. അയാളുടെ നിരപരാധിത്വത്തെ തെളിയിക്കുന്നതിനു് അടിയൻ വേണ്ട തെളിവുകൾ താമസിയാതെ തന്നെ തിരുമുമ്പിൽ എത്തിച്ചുകൊള്ളാം. തൃപ്പാദഭക്തനായ അടിയന്റെ ഈ നിസ്സാരമായ തിരുമുൽക്കാഴ്ചയെ കരുണയോടെ കൈക്കൊണ്ടു മൈസൂർ

പടയേ ജയിച്ചു ധമ്മപാലനം ചെയ്തു് പ്രജാപരിരക്ഷണം ചെയ്തു തിരുമേനി ദീർഘായുസ്സായിരുന്നാലും."

അവിടത്തെ തൃപ്പാദസേവകൻ, പന്തിരിമല്ലൻ.

കാട്ടുരാജാവായ മല്ലൻെറ ഭക്തി ഗൌരവസമ്മിശ്രമായ ലേഖനം തിരുമുഖത്തിൽ ഒരു പുഞ്ചിരിയേ ഉളവാക്കി. മലനാടൻ പന്തിരിയുടെ ഭക്തിദ്യോതകങ്ങളായ സാരോപദേശശകലങ്ങൾ അനുകരണീയങ്ങളെന്നു തന്നെ തിരുവുള്ളത്തിൽ നിനവുകൊണ്ടു. ലേഖനത്തിൽ സൂചിപ്പിച്ചിരിക്കുന്ന ഘാതകനെപ്പററി തനിക്കു യാതൊരറിവുമില്ലെങ്കിലും പന്തിരിയുടെ കരുണാപൂർണ്ണമായ ശ്രുപാർശക്കു പാത്രമായ ഘാതകൻ ത്രേശിയൻ തന്നെ എന്നും അയാളുടെ നിരപരാധിത്വത്തെ തെളിയിക്കുന്നതിനു മല്ലൻ തന്നെ ചുമതലപ്പെട്ടിരിക്കുന്നതു കൊണ്ടു പ്രസ്തുതഘാതകൻ തൻെറ അജ്ഞാതബന്ധുവിൻെറ വല്ല വേഴ്ചക്കാരനുമായിരിക്കാമെന്നും തന്നെ മഹാരാജാവു തീരുമാനിച്ചു. എന്നാൽ അമൂല്യദാനത്താൽ തന്നെ അനുഗ്രഹിച്ച മിത്രം പ്രതിഫലമായി സ്വബന്ധുവായ ഘാതകനെ വിമോചിപ്പിച്ചനുഗ്രഹിക്കണമെന്നു അഭ്യർത്ഥിക്കാതെ അയാളുടെ നിരപരാധിത്വത്തെ തെളിയിക്കുന്നതിനു തനിക്കു അവസരം ലഭിക്കുന്നതുവരെ അനന്തരനടപടികൾ നിറുത്തിവയ്ക്കണമെന്നു മാത്രം ആവശ്യപ്പെട്ടിരിക്കുന്നതിൻെറ ഔചിത്യത്തേയും അതിൽ പ്രത്യക്ഷപ്പെട്ടിരിക്കുന്ന പന്തിരിയുടെ നീതിനിഷ്ഠയേയും പററി അവിടുന്നു ഒട്ടുനേരം ആലോചിച്ചു അത്ഭുതപരവശനായി നിന്നുപോയി. ഏതായാലും തൻെറ അജ്ഞാതബന്ധുവിൻെറ അഭിലാഷത്തെ സാധിച്ചു കൊടുക്കുന്നതിനു തന്നെ അവിടുന്നു തീരുമാനിച്ചു. എന്നാൽ വെളിക്കു പ്രത്യക്ഷനാകാതെ യവനികയ്ക്കുള്ളിൽ നിന്നു കൊണ്ടുതന്നെ രാജസേവനം ചെയ്യുന്ന മല്ലൻെറ ആന്തരം എന്തായിരിക്കാമെന്നുള്ള ഒരു ആശങ്ക മഹാരാജാവിനെ വീണ്ടും അത്ഭുതപരതന്ത്രനാക്കിത്തീർത്തു. കുപ്രസിദ്ധിയോ, സുപ്രസിദ്ധിയോ കൊണ്ടു പ്രശസ്തനായിത്തീർന്നിരിക്കുന്ന തൻെറ ഗൂഢബന്ധുവിനെ ഒന്നു അഭിമുഖദർശനം ചെയ്യുന്നതിനും അനിതരസാധാരണമായ ഒരു കൌതുകം ആ തിരുച്ചിത്തത്തിൽ ഉദയം ചെയ്തു.

നികൃഷ്ടമെന്നു ലോകത്താൽ വിധിക്കപ്പെടുന്ന നിഷിദ്ധവസ്തുക്കളിൽ പോലും അമൂല്യമായ ഗുണസംപുഷ്ടി അസാധാ

രണമല്ലെന്നുള്ള ലൌകികതത്വത്തെ ചിന്തിക്കുംതോറും അനു ഭവസ്ഥമാകുന്ന ആനന്ദബാഷ്പങ്ങളേ തുടച്ചുകൊണ്ടു ആ രജോ ഗുണദീപ്തി അവിടെ നിന്നും അന്തർദ്ധാനം ചെയ്തു. തന്റെ സ്വകാര്യമുറിയിൽ പ്രവേശിച്ച ഉടൻ തന്നെ മഹാരാജാവു് മല്ലന്റെ അപേക്ഷാനുസരണം മേല്പറഞ്ഞ ഘാതകനെ സംബ ന്ധിച്ചുള്ള അനന്തരനടപടികൾ വീണ്ടും ഒരു കല്പനയുണ്ടാകു ന്നതുവരെ നിറുത്തി വയ്ക്കുന്നതിനു ഒരടിയന്തിരനീട്ടൂരം തൃക്കൈ കൾകൊണ്ടു തന്നെ തൂല്യാചാർത്തി. അനന്തരം മല്ലതസ്കര നെ സംബന്ധിച്ചുള്ള നടപടികൾ ഊർജ്ജിതമായി നടത്തുന്ന തിനു തന്നെ അവിടന്നു തീരുമാനിച്ചതു ഭരണമേധാവികളുടെ കണ്ടകത്വമെന്നോ, കൃതഘ്നതയെന്നോ എല്ലാം ഇതരന്മാർ വ്യാഖ്യാനിച്ചേക്കാമെങ്കിലും വിഭൂതിദായകനായ സ്വാമിത്വ ത്തിന്റെ യഥാർത്ഥരൂപമെന്തെന്നു ഒന്നു മനസ്സിലാക്കുന്നതിനും തസ്കരപ്രവീണനെന്നു കുപ്രസിദ്ധനായ മല്ലഘാതകനെ അഭിമു ഖദർശനത്തിൽ സ്വാനുഗ്രഹവരദാനവർഷങ്ങൾ കൊണ്ടു സംഹരി ച്ചുസംതൃപ്തിയടയുന്നതിനും വേണ്ടി മാത്രമായിരുന്നു അവിടന്നു് അങ്ങനെ ചെയ്തതു്. കല്പനയുടെ അടിയിൽ "മല്ലനെ യാതൊരു ദേഹോപദ്രവങ്ങളും ചെയ്യാതെ നമ്മുടെ സന്നിധിയിൽ ഹാജ രാക്കുന്നതിനും അയാളെ സംബന്ധിച്ച യാതൊരു വസ്തുവിനോ ആളിനോ ഒരു വിധമായ കഷ്ടനഷ്ടങ്ങൾക്കും ഇടയാകാതിരി ക്കുന്നതിനും നാം ഇതിനാൽ നിഷ്കൃഷ്ടമായി ആജ്ഞാപിച്ചു കൊള്ളുന്നു" എന്നുകൂടി ചേർത്തു കൃതാർത്ഥനായി അവിടന്നു ഒന്നു മന്ദഹസിച്ചു.

പന്തിരിമല്ലന്റെ അഭ്യർത്ഥനാനുസരണം നിരപരാധി എങ്കിലും ഒരു ഘാതകനെന്നു സർവ്വലോകരാലും ന്യായാധിപ ന്മാരാലും വിധിക്കപ്പെട്ട ആ സാധുയുവാവിന്റെ മേൽ ധർമ്മ തല്പരനായ മഹാരാജാവിന്റെ അനുഗ്രഹപ്രവാഹം ഗൂഢമായി ട്ടെങ്കിലും ആരംഭിച്ച ആ ദിവസം ദുർഭഗനായ അയാളുടെ സ്ഥിതിഗതികൾ എന്തെന്നു നമുക്കാരായുക തന്നെ.

സ്വമാതൃവക്ഷസ്സിൽ നിന്നും വലിച്ചിഴച്ചുകൊണ്ടു യാത്ര പുറപ്പെട്ട യമകിങ്കരന്മാരെ തുടന്നു യാത്രയായ അപ്പച്ചൻ അന്നു സായാഹ്നത്തോടു കൂടി സപരിവാരം ന്യായാസനസ്ഥാനമായ കോട്ടയം പട്ടണത്തിൽ ചെന്നു ചേന്നു. കാൽകരങ്ങൾ ഇരുമ്പു ശൃംഖലകളാൽ ബന്ധിക്കപ്പെട്ടു കുടുസായ ഒരു കല്ലറയിൽ പല ദിവസങ്ങൾ നരകജീവിതം കഴിച്ച അപ്പച്ചൻ ഒരു വാരത്തിനു

ശേഷം വിചാരണക്കായി ന്യായാസനത്തുങ്കൽ ആനയിക്കപ്പെട്ടു. നിഷ്കളങ്കഹൃദയനായ യുവാവിൻെറ പരമാൎത്ഥവാദവും ന്യായജ്ഞന്മാരുടെ യുക്തിവാദകോലാഹലങ്ങളും കൂടി ഇടഞ്ഞു അടർതുടർന്നപ്പോൾ ലോകനീതിയെ തുടർന്നു പരമാൎത്ഥഹൃദയം പരാജിതമായി പിൻവാങ്ങി. യുവാവിൻെറ മൌനവും, ക്ഷീണസ്ഥിതിയും കുററസമ്മതലക്ഷ്യങ്ങളെന്നു വിഭ്രമിച്ച ന്യായാധിപതി "തലയ്ക്കുതല" എന്ന പൌരാണികന്യായത്തെ ആസ്പദമാക്കി ഘാതകനേ മരണശിക്ഷയ്ക്കു തന്നെ വിധിക്കയും ചെയ്തു.

തൻെറ ജീവിതസരണി മിക്കവാറും അവസാനിക്കാറായിരിക്കുന്നു എന്നു ന്യായാസനത്തിൽ നിന്നു തന്നെ അറിഞ്ഞ യുവാവ് വിധിമതത്തെ ഈശ്വര കല്പിതമെന്നു സമാധാനിച്ചും ഇനി തൻെറ അന്തിമനിമിഷങ്ങളെ, അധികം ദീർഘിപ്പിക്കല്ലേ എന്നു ഹൃദയംഗമമായി പ്രാൎത്ഥിച്ചും കൊണ്ടു ന്യായാസനത്തിങ്കൽ നിന്നും തിരിച്ചു. കൃത്രിമസമ്മിശ്രവും ദുർഗ്ഗുണസമ്പൂൎണ്ണവുമായ ലോകത്തിൽ ഇനിയും താൻ അധികനാൾ ജീവിക്കേണ്ടതില്ലല്ലോ എന്നുള്ള താത്വിക ചിന്തകൾ അയാളെ തെല്ലാശ്വസിപ്പിച്ചു എങ്കിലും തൻെറ നാമത്തെ അനന്തരലോകം അകാരണമായി അപലപിക്കുമല്ലോ എന്നുള്ള വിചാരം ആ സത്ഗുണമൂൎത്തിയുടെ ഹൃദയനാളത്തെ വല്ലാതെ കലക്കി. സ്വമാതാപിതാക്കളുടെ വാത്സല്യ ലാളനാദികൾക്കും ഭാവിശരണത്തിനും ഏകാവലംബമായുള്ള താൻ പിതൃസ്വമായ നിരവധി സമ്പാദ്യങ്ങളെ അനുഭവിച്ചാസ്വദിക്കാതെ അകാലമൃത്യു അടയുന്നല്ലോ എന്നുള്ള ചിന്ത അപ്പച്ചനെ അണുമാത്രമെങ്കിലും വിഷമിപ്പിച്ചില്ല. പ്രത്യുത നിരാധാരന്മാരായ ആ വൃദ്ധജീവികളുടെ കണ്ണീർ പുഴകളെ ആഭ്യന്തരദൃഷ്ടികളാൽ ദർശിച്ചു സംഭ്രാന്തചിത്തനായ യുവാവിൻെറ കണ്ണുകൾ ചുവന്നു അവിടെ നിന്നും ചില രക്തകണങ്ങൾ തന്നെ പ്രവഹിച്ചുതുടങ്ങി. പുത്രശോകാൎണ്ണവത്തിൽ നിലയില്ലാതെ ഉഴലുന്ന ആ സാധുമാതാപിതാക്കൾ കാലവിളംബമെന്യെ അവശരായി, നിരാധാരരായി ആസന്നമരണരായി സ്വപുത്രനാമത്തെ തന്നെ ഉച്ചരിച്ചുകൊണ്ടും ഉണങ്ങിവരണ്ട തൊണ്ടയെ നനയ്ക്കുന്നതിനു തുള്ളി വെള്ളം ലഭിപ്പാൻ നിവൃത്തിയില്ലാതേയും ഹൃദയം നീറി നിലവിളിക്കുന്ന ആ ഭയങ്കരദർശനവും അണുനിമിഷത്തിൽ അയാളുടെ മനോദൎപ്പണത്തിൽ ഉദയം ചെയ്തു. തൻെറ മരണശാസ

നത്തെ ശിരസാവഹിച്ചു കൊണ്ടു തെല്ലും മനഃചാഞ്ചല്യം കൂടാതെ തന്നെ കാരാഗൃഹഗൎത്തത്തിലേക്കു കിങ്കരസേവിതനായി പുറപ്പെട്ട യുവാവിൻെറ കാലുകൾ തളൎന്നു ശരീരഭാരത്തെ താങ്ങുന്നതിനു അശക്തങ്ങളായി, അയാളുടെ മിഴികൾ ഇരുളിച്ചു തല കറങ്ങി സാധു അടുത്ത നിമിഷത്തിൽ മോഹവശനായി കമഴ്ന്നടിച്ചു നിലംപതിച്ചു.

അപ്പച്ചൻ പിന്നീടു സുസ്ഥിരചിത്തനായി ഉണൎന്നപ്പോൾ താൻ വീണ്ടും സുപരിചിതമായിരുന്ന പഴയ ഇരുട്ടറയിൽ തന്നെ ബന്ധിക്കപ്പെട്ടിരിക്കുന്നു എന്നു ആ ക്ഷീണഹൃദയനു ബോധമുണ്ടായി. അയാൾ കണ്ണുതുറന്നു പരവശനായി ചുററും നോക്കി. ബലവത്തരങ്ങളായ കരിങ്കൽഭിത്തികൾക്കുള്ളിൽ വലയം ചെയ്യപ്പെട്ടിരിക്കുന്ന ഇരുൾതരംഗങ്ങൾ മാത്രം അയാളുടെ ദൃഷ്ടികൾക്കുമുമ്പിൽ ഭയങ്കരാകാരങ്ങൾ കൈക്കൊണ്ടു നൃത്തം ചെയ്തുകൊണ്ടിരുന്നു. വെറും തറയിൽ ശീതക്ലേശനിവാരണാൎത്ഥം വിരിച്ചിരുന്ന പീലിക്കൂട്ടത്തിൽ ദീൎഘശയനം ചെയ്തുപോകയാൽ ദേഹമെല്ലാം ചൊറിഞ്ഞുതടിച്ചും പലേടത്തും ചൎമ്മഭ്രംശത്താൽ നിണകണങ്ങൾ പൊടിച്ചും കാണപ്പെട്ടു. യുവാവു് അസ്വസ്ഥനായി അവിടെ നിന്നും പിടച്ചെഴുന്നേല്ക്കുന്നതിനു ബദ്ധപ്പെട്ടുതുടങ്ങി. ഹൃദയം അപ്പോഴും വികസിച്ചു പൊട്ടുവാൻ പോകുന്നതു പോലെയും തലയും അതോടൊന്നിച്ചു് സമസ്തലോകവും നിരന്തരഭ്രമണം തുടരുന്നതുപോലെയും അയാൾക്കു തോന്നി. ഇടതുകൈ നിലത്തൂന്നി സാവധാനത്തിൽ പൊങ്ങി അല്പമുയൎന്നിരുന്ന യുവാവു് അവശനായി വീണ്ടും നിലംപതിച്ചു. തൻെറ മാതാപിതാക്കന്മാരുടെ ലാളനകൾക്കു് ഏകാവലംബമായി സൎവ്വവിധ വിഭൂതികൾക്കും നിദാനമായി വളൎന്ന തനിക്കു ഈ ദുരിതാവസ്ഥയിൽ ഒരു മനുഷ്യപ്രാണിയുടെ മുഖമെങ്കിലും കണ്ടു സമാശ്വസിക്കുന്നതിനോ ഒരു സാന്ത്വനവചനമെങ്കിലും കേട്ടു സമാധാനമടയുന്നതിനോ ഉള്ള ഭാഗ്യം ഇല്ലല്ലോ എന്നുള്ള വിചാരം ആ നിഷ്കന്മഷഹൃദയത്തെ വീണ്ടും വേദനിപ്പിച്ചു തുടങ്ങിയപ്പോൾ അയാളുടെ ദേഹമാസകലം സ്തംഭിച്ചു നയനങ്ങളിൽക്കൂടി അശ്രുധാര അനൎഗ്ഗളമായി പ്രവഹിച്ചുതുടങ്ങി. തൻെറ ദുൎവ്വിധിയേയും സ്വമാതാപിതാക്കളുടെ നിൎഭാഗ്യത്തേയും ഓൎക്കുംതോറും ക്ലേശഭാരത്തെ സംയമനംചെയ്യുന്നതിനു നിവൃത്തിയില്ലാതെ ആ സാധു യുവാവു് ക്ഷീണശയ്യയിൽ തന്നെ കമഴ്ന്നുകിടന്നു ഒട്ടുനേരം വിങ്ങിപ്പൊട്ടി കരഞ്ഞു.

എന്നിട്ടും ദുഃഖശാന്തി വരാതെ അയാൾ വീണ്ടും പിടച്ചെഴു നേററു. ക്ഷീണതരമായ ദേഹത്തെ താങ്ങി നില്ക്കുന്നതിനു ശക്തിയില്ലാതെ ഭിത്തിയിൽ പിടിച്ചു പിടിച്ചു അല്പസമയം അങ്ങുമിങ്ങും നടന്നു. യുവാവിൻെറ മനശ്ശല്യത്തെ നിയന്ത്രണം ചെയ്യുന്നതിനു ഈ ഉപായവും പൎയ്യാപ്തമായില്ല. അയാളുടെ കൈകാലുകളും ദേഹമാസകലവും തളൎന്നു് അമിതമായ ക്ലേശഭാരത്തെ വഹിക്കുന്നതിനു ശക്തിയില്ലാതെ അയാൾ വീണ്ടും അവിടെ ഇരുന്നു.

കഴിഞ്ഞുപോകുന്ന ഓരോ നിമിഷങ്ങളും തന്നെ അതിഭയങ്കരതരമായ കൊലക്കളത്തിലേക്കു ആനയിക്കുന്നതുപോലെയും അവിടെ അനീതിയുടെ ഖഡ്ഗം മിന്നൽപ്രഭയോടുകൂടി പാഞ്ഞണഞ്ഞു അരനിമിഷത്തിൽ ശിരശ്ശരീരങ്ങളെ വേർപെടുത്തുന്നതുപോലെയും ലോകവിഭൂതികളിൽ ആസക്തിയോടുകൂടി അലഞ്ഞുഴറിയ ശിരോപിണ്ഡം തറയിൽ കിടന്നു ഉരുണ്ടുപിടിച്ചു് അന്തിമനിമിഷത്തിൽ പോലും ഐഹികഭോഗങ്ങളിലുള്ള ആസക്തിയാൽ പാംസുഭോജനം ചെയ്യുന്നതുപോലെയും ബീഭൽദൎശനം ചെയ്തു് ആ യുവാവു് വിറകൊണ്ടു. നദിപോലെ പ്രവഹിക്കുന്ന രക്തപ്രളയത്തിൽ രാക്ഷസസരൂപിണിയായ ഒരു യുവതി പൈശാചിക പ്രസക്തിയാൽ പ്രേരിതയായി മന്ദഃസ്മേരം ചൊരിഞ്ഞു രക്തക്രീഡ ചെയ്യുന്നതും പ്രതികാരോൽഗളിതമായ നരകവഹ്നിയിൽ സന്തപ്തഹൃദയയായ അവൾ പശിദാഹപരവശയായി അത്യാൎത്തിയോടുകൂടി രക്തപ്രളയത്തിൽ മുങ്ങിക്കുടിച്ചു സംതൃപ്തചിത്തയായി മതിച്ചു കളിക്കുന്നതും കണ്ടു അസഹനീയമായ വേദനയോടുകൂടി അയാൾ കണ്ണുകളെ ബലമായി പൂട്ടി; കരപത്മങ്ങളാൽ മുഖാവരണവും ചെയ്തു നമ്രവദനനായി അവിടെ ഇരുന്നു. എന്നിട്ടും ഭയങ്കരതരമായ ആ ദൎശനം, ഹൃദയഭേദകമായ ആ കാഴ്ച ഒരു ചിത്രത്തിലെന്നപോലെ അയാളുടെ ഹൃദയചക്ഷുസ്സുകൾക്കു മുമ്പിൽ ഉദയംചെയ്തു്, അപ്പോഴും അയാളെ വിവശഹൃദയനാക്കിക്കൊണ്ടിരുന്നു. അപ്പോഴേക്കും അടുത്ത പ്രഭാതവും അതോടൊന്നിച്ചു തൻെറ അന്തിമനിമിഷവും ആസന്നമായി എന്നു കല്ലറയുടെ മേൽക്കൂരിലുള്ള ചെറു വിടവിൽകൂടി ഉൾപ്രവേശിച്ച ഉദയകിരണങ്ങൾ യുവാവിനെ ഉൽബോധിപ്പിച്ചു. അയാൾ തൻെറ ചഞ്ചലഭീതികൾക്കു താല്ക്കാലികമായി യാത്രനൽകിയിട്ടു അത്യാസന്നമായിരിക്കുന്ന ആ ഭയങ്കര നിമിഷ

ത്തെ പൌരുഷത്തോടു കൂടി അഭിമുഖീകരിക്കുന്നതിനു തന്നെ ഉദ്യുക്തനായി.

അഞ്ജലീബന്ധിതനായി ഏകാഗ്രചിത്തനായി കണ്ണുകൾ പൂട്ടി മുട്ടിന്മേൽനിന്നു പ്രാൎത്ഥിക്കുന്ന ആ ഭക്തൻ അപ്പോൾ പാരത്രിക സൌഭാഗ്യങ്ങളെ മാത്രമല്ലാതെ മററൊന്നും ദൎശിച്ചതേയില്ല. ഐഹികഭോഗങ്ങളോ ബന്ധുജനവിരഹമോ, മരണഭീതിയോ ഒന്നുംതന്നെ ആ ഭക്തസംതപ്തമായ ഹൃദയത്തെ ശീതളമാക്കിയതുമില്ല. വ്യാഘ്രിയായ തന്റെ ദുഷ്ടാലകൎത്രിയുടെ ബീഭത്സരൂപവും അയാളെ ഭയവിഹ്വലനാക്കിയില്ല. സാക്ഷാൽ സൌഭാഗ്യസമേതമായ സ്വൎഗ്ഗരാജിതവും സച്ചിദാനന്ദ സ്വരൂപനായ ആ ചിൽസ്വരൂപന്റെ പരമപാവനമായ പാദപത്മങ്ങളും മാത്രമേ ആ യുവാവ് അപ്പോൾ ആശിച്ചതുള്ളു. അതു മാത്രമേ അയാൾ ദൎശിച്ചതുമുള്ളൂ. "ഹാ! കൎത്താവേ, ഇല്ല, ഞാൻ ഇനി സത്യേതരമായ ഈ ലോകത്തിന്റെ മായാബന്ധങ്ങളോടുള്ള വേഴ്ചയെ ആശിക്കയില്ല. സത്യസ്വരൂപനായ നിന്നെ വിസ്മരിച്ചും അവയെ ഞാൻ ഒരിക്കൽ സ്നേഹിച്ചിരുന്നു. അതിനായികൊണ്ടുമാത്രം ജീവിക്കയും ചെയ്തു. എന്നാൽ എന്റെ ദുൎമ്മാൎഗ്ഗജീവിതത്തിന്റെ ഫലം ഞാൻ അനുഭവിച്ചുകഴിഞ്ഞു. ജീവിതസൎവ്വസ്വമെന്നു കരുതി ഞാൻ ആരാധിച്ചിരുന്ന ലോകവിഭൂതികൾ തന്നെ എന്നെ വഞ്ചിച്ചു. അതുകൾതന്നെ എന്റെ വിനാശത്തിനു കാരണവുമായി. ഇപ്പോൾ ഞാൻ അന്ധകാരവലയത്തിൽ നിന്നും വിമുക്തനായി, എന്റെ കണ്ണുകളെ ഞാൻ നിന്റെ ജ്ഞാനദീപ്തിയിൽ തുറന്നു. അഹോ! ഇതഃപൎയ്യന്തം ഈ ദുഷ്ടൻ, കൃതഘ്നനായ അവിടത്തെ ഈ നീചസൃഷ്ടി, വഴിപിഴച്ചു അലഞ്ഞു നടന്ന ആ ഭയങ്കരതകളും വിനാശകരങ്ങളുമായ ദുൎമ്മാൎഗ്ഗങ്ങളെ കണ്ടു ഇപ്പോൾ ഇവൻ വിറക്കുന്നു. ഇല്ല, ഇനി ഒരിക്കലും ഞാൻ നിന്റെ ദിവ്യപ്രകാശത്തിൽ നിന്നും അകന്നുപോകയില്ല. നിശ്ചയം." അയാൾ ഒരു ദീൎഘനിശ്വാസനത്തോടു കൂടി തന്റെ ഹൃദയഭാരത്തെ തള്ളിവിട്ടു. അനന്തരം വീണ്ടും തുടൎന്നു പറഞ്ഞു, "അവിടന്നു സൎവ്വജ്ഞനാണ്, സത്യസ്വരൂപനാണ്, മനുഷ്യന്റെ ഹ്രസ്വദൃഷ്ടികൾ സത്യത്തെ അറിയുന്നതിനു പൎയ്യാപ്തങ്ങളല്ലാതെ വന്നേക്കാം. എന്നാലും അവിടന്നു സൎവ്വവും അറിഞ്ഞിരിക്കുന്നവനാണല്ലോ. ഒരു നീചപ്രാണിയെപ്പോലും ഹിംസിച്ചിട്ടില്ലാത്ത ഇവനെ ഘാതകനെന്നു

ലോകം പഴിക്കുമ്പോൾ അവിടന്നെങ്കിലും ഇവന്റെ പരമാത്ഥങ്ങളെ അറിയുന്നുണ്ടെങ്കിൽ ഞാൻ ഭാഗ്യവാനായി. ലോകാപവാദം,അതും ഇതരലൌകിക വസ്തുക്കളെപ്പോലെ തന്നെ നശ്വരമല്ലേ. ഞാൻ അതിനെ ഭയപ്പെടുന്നില്ല. എന്റെ ഹൃദയം നിഷ്കളങ്കമെങ്കിൽ അവിടന്നു അതിനെ സ്വീകരിക്കുക, അല്ലെങ്കിൽ നീതിജ്ഞനായ നിന്റെ ന്യായവിധിക്കു ഇവൻ അടിപെട്ടുകൊള്ളട്ടെ.”

തന്റെ ധ്യാനസമാധിയിൽ അധികസമയം യഥേഷ്ടവിഹാരം ചെയ്യുന്നതിനു അയാൾക്കു സാധിച്ചില്ല. ഉത്തരക്ഷണത്തിൽ ഖഡ്ഗപാണിയായ ഒരു രാജകിങ്കരൻ മുറിയുടെ കതകു തുറന്നു അകത്തു പ്രവേശിക്കുന്നതായി അയാൾ കണ്ടു. തന്റെ അന്ത്യനിമിഷം ആസന്നമായി എന്നു നിശ്ചയിച്ചുകൊണ്ടു യുവാവ് 'ആമ്മേൻ' എന്ന് ഹൃദയഭേദകമായ ഒരു ഗത്ഗതവിലപനത്തോടുകൂടി തന്റെ പ്രാത്ഥനയെ സമാപിച്ചു.

ആഗതനായ കിങ്കരൻ അതുവരെ തന്നെ നിരന്തരം അലട്ടിക്കൊണ്ടിരുന്ന പാറാശിപായി അല്ലെന്നും, പ്രത്യുത അതിലും ഭയങ്കര സ്വരൂപനായ സാക്ഷാൽ ഒരു യമകിങ്കരൻ തന്നെയാണെന്നും മനസ്സിലായപ്പോൾ തന്റെ ശങ്കകൾ അടിസ്ഥാനരഹിതങ്ങളല്ലെന്നു തന്നെ യുവാവ് തീരുമാനിച്ചു. ആഗതനായ ഭടൻ ധ്യാനനിരതനായ യുവാവിന്റെ മുമ്പിൽവന്നു. 'ഉം' എന്ന് ഏകാക്ഷരസംജ്ഞയാൽ എഴുന്നേൽക്കുന്നതിനു ആജ്ഞാപിച്ചിട്ടു ഇരിമ്പുശൃംഖലകൾ കൊണ്ടു ആ സാധുവിന്റെ കരങ്ങളെ നിർദ്ദയമായി ബന്ധിച്ച് അയാളെ വലിച്ചിഴച്ചുംകൊണ്ട് അവിടെ നിന്നും യാത്രയായി. യുവാവ് തന്റെ ദുർവിധിക്കു വശംവദനായി ആ നിഷ്ഠുരഹൃദയന്റെ നിർദ്ദേശങ്ങൾക്കു വഴങ്ങി അയാളെ അനുസരിച്ചതല്ലാതെ പ്രതിഷേധ സൂചകമായ ഒരു ശബ്ദമാത്രമെങ്കിലും പുറപ്പെടുവിച്ചതേയില്ല.

ഒട്ടു ദിവസത്തെ കാരാഗൃഹവാസത്താലും അപ്പോൾ അപാരമായി തന്റെ ശിരസ്സിൽ കുമിച്ചുകൂടിയിരുന്ന ക്ലേശഭാരത്താലും അവശനായ യുവാവ് കല്ലറയിൽ നിന്നും പുറത്തിറങ്ങി അല്പദൂരം യാത്ര ചെയ്തപ്പോൾ കാൽ തളൎന്നു തലകറങ്ങി നില്ക്കുന്നതിനു പോലും ശക്തിയില്ലാതെ വെട്ടിയിട്ട തടിപോലെ കമഴ്ന്നടിച്ചു നിലം പതിച്ചു. സഹഗാമിയായ കിങ്ക

രൻെറ പ്രഹരം പിമ്പിൽ നിന്നുമുണ്ടായപ്പോൾ "മരിപ്പാൻ പോകുന്ന ഇവനെ ഇനിയും ദ്രോഹിക്കുന്നതെന്തിന്? ഒരടി പോലും മുമ്പോട്ടു വയ്ക്കുവാൻ എനിക്കു ശക്തിയില്ല. വേണമെങ്കിൽ നിങ്ങളുടെ കൃത്യം ഇവിടെ വച്ചു തന്നെ നടത്താമല്ലോ." എന്നു ദയനീയസ്വരത്തിൽ അയാൾ അഭ്യർത്ഥിച്ചു. ക്ഷീരപാനം ഘോരസർപ്പങ്ങളുടെ വിഷശക്തിയെ വർദ്ധിപ്പിക്കുന്നതു പോലെ യുവാവിൻെറ ദയനീയമായ അഭ്യർത്ഥന ആ വ്യാഘ്രഹൃദയൻെറ രക്ഷോരത്തെ തെല്ലൊന്നു വർദ്ധിപ്പിക്ക തന്നെ ചെയ്തു. ആ പൈശാചികമൂർത്തി അർദ്ധപ്രാണനായി വീണു കിടക്കുന്ന സാധുവിനെ കാൽമടക്കി ഒരു തട്ടുതട്ടിയതും 'എണീച്ചു നടക്കെടാ നായിക്കു പൊറന്ന മോനേ, നിൻെറ ആലസ്യം' എന്നെല്ലാം ചില ഘോരഗർജ്ജനങ്ങൾ ചെയ്തതും ഒന്നായി കഴിഞ്ഞു. ആസന്നമരണനായിരിക്കുന്ന തൻെറ ശരീരപീഡനങ്ങൾ കേവലം അഗണ്യങ്ങൾ തന്നെ എന്നു സമാശ്വസിച്ച യുവാവിനു മനുഷ്യഹൃദയങ്ങളുടെ കഠിനാവസ്ഥയെപ്പററിയുള്ള ചിന്ത മർമ്മഭേദകമായി തോന്നി. ഏതായാലും രാജശാസനമായ തൻെറ വിധിയെ നിയമലംഘനം വരുത്താതെ ആഭിവാദ്യം ചെയ്യുന്നതിനു തന്നെ നിശ്ചയിച്ച് അയാൾ വീണ്ടും എഴുന്നേൽക്കുന്നതിനു സാഹസപ്പെട്ടു തുടങ്ങി. താൻ എത്ര തന്നെ പണിപ്പെട്ടിട്ടും ശുഷ്കമാത്രമായ ദേഹം സദാ വിറച്ചുകൊണ്ടിരുന്നതിനാലും തല കറക്കം ഒന്നിനൊന്നു വർദ്ധിച്ചു തന്നെ വന്നതു കൊണ്ടും തൻെറ ശ്രമങ്ങൾ കേവലം അസാദ്ധ്യമെന്നു കണ്ടു് അപ്പച്ചൻ വീണ്ടും അസ്വസ്ഥനായി അവിടെ തന്നെ ഇരുന്നു. "പിന്നെ" ലാട്ടമെല്ലാം അങ്ങ് വച്ചിട്ടു് എണീച്ചു വരുന്നില്ലെങ്കിൽ നിന്നെ ഞാൻ ഇവിടംമുതൽ വഴിനീളെ വലിക്കും ഉം-നടക്കെടാ എണീച്ചു" എന്നെല്ലാം ഭീഷണിഗർജ്ജനങ്ങൾ ചെയ്തു കൊണ്ടു കിങ്കരൻ വീണ്ടും യുവാവിനെ നിർദ്ദയമായി പാദതാഡനം ചെയ്തു തുടങ്ങി. "കൊലക്കളത്തിലേക്കു പുറപ്പെട്ടിരിക്കുന്ന എനിക്കു വലിച്ചാലെന്തു, ഇഴച്ചാലെന്തു? ദൈവത്തെ ഓർത്തു നിങ്ങൾ അല്പം ക്ഷമിക്കുമെങ്കിൽ എൻെറ ക്ഷീണം ശാന്തമായിട്ടു ഞാൻ എണിച്ചു വരാം."

"ചങ്ങാതിയെ കശാപ്പു ചെയ്തപ്പോൾ നിനക്ക് ഈ വക ക്ഷീണമൊന്നുമുണ്ടായിരുന്നില്ലല്ലൊ. ഇപ്പോൾ ഞാൻ നിൻെറ സൌകര്യം നോക്കി കാത്തു നില്ക്കണമില്ലേ."

എത്ര തന്നെ ദേഹപീഡനങ്ങൾ അനുഭവിച്ചാലും ഒരു തുള്ളി കണ്ണുനീർ പോലും പൊടിക്കയില്ലായിരുന്ന ആ കണ്ണുകൾ നിറഞ്ഞു് യുവാവു വിങ്ങിപ്പൊട്ടി കരഞ്ഞു തുടങ്ങി. "നിങ്ങൾ എന്നെ എത്രമാത്രമെങ്കിലും ഉപദ്രവിച്ചു കൊള്ളണം. ആ ഒരു സംഗതിമാത്രം എന്റെ കേൾക്കെ പറയരുതേ. അതെനിക്കു മർമ്മഭേദകമാണു്. ആ! എന്റെ ദൈവമേ, നീ ..." അയാൾ തുടന്നു പറയുന്നതിനു ശക്തനാകാതെ ഉത്തരാംശത്തെ വിഴുങ്ങി. അല്പനിമിഷങ്ങൾ കഴിഞ്ഞു് "വെള്ളം—വെള്ളം-ഒരു തുള്ളി വെള്ളം തരണേ, ഞാൻ എണീച്ചു വരാം." എന്നു സഗൽഗദം അഭ്യർത്ഥിച്ചു. യുവാവിന്റെ പരവശതകൾ കണ്ടു ഭൂതദയയാൽ പ്രേരിതനായോ എന്തോ ആ രാക്ഷസസ്വരൂപന്റെ ഹൃദയവും തെല്ലൊന്നലിയുകയാൽ അയാൾ ഒരു ത്തുള്ള ഒരുററിൽ നിന്നും അല്പം വെള്ളം കൊണ്ടുവന്നു യുവാവിനുകൊടുത്തു. ഹൃദയഗഹ്വരത്തിൽ കത്തിക്കാളുന്ന താപാഗ്നിയുടെ അമിതക്ഷോഭത്താൽ പരവശനായ യുവാവു് ആത്തിയോടുകൂടി കിട്ടിയ ജലത്തെ ഒരു വലിക്കു തന്നെ ഉള്ളിലാക്കി. ജലപാനത്താൽ ദേഹാസ്വാസ്ഥ്യം തെല്ലു ശമിച്ചു എന്നു കണ്ടു് അപ്പച്ചൻ സാവധാനത്തിൽ എഴുന്നേററു തന്റെ അന്തിമനിമിഷത്തെ ആശ്ലേഷിക്കുന്നതിനായി ത്വരിതഗമനം ചെയ്തുതുടങ്ങി.

ചിലപ്പോൾ യമകിങ്കരപ്രവീണനായ തന്റെ പാറാശിപായിയുടെ സഹായത്തെ അവലംബിച്ചും, മററു ചിലപ്പോൾ സ്വതന്ത്രമായി മന്ദയാനം ചെയ്തും ഒരു വിധത്തിൽ അയാൾ തന്റെ യാത്രാപരിധിയെ പ്രാപിച്ചു. അതോടുകൂടി തന്റെ ലോകയാത്രയുടെ പരമാവധിയും സംപ്രാപ്തമായി എന്നു തന്നെ അയാൾ തീരുമാനിച്ചു. കൊലക്കളത്തോടു സമീപിക്കും തോറും അയാളുടെ മനസ്സൈഥ്യം മററു മനുഷ്യസാധാരണമായ മരണഭീതിക്കു ദുർഗനായ ആ യുവാവും അടിപെട്ടുപോയി. അയാൾ തലയുയർത്തി ആ ഭയങ്കരഭൂമിയെ പരവശതയോടുകൂടി ഒന്നു നിരീക്ഷിച്ചു. വട്ടമിട്ടു നില്ക്കുന്ന ജനാവലി നിശ്ശബ്ദരായി തല കുനിച്ചു ദുഃഖവ്രതത്തെ ആചരിച്ചു നില്ക്കുന്ന ആ കാഴ്ച ഒരു നിമിഷത്തേക്കു അയാളുടെ നയനങ്ങളിൽ പ്രതിബിംബിച്ചു. അനുക്ഷണത്തിൽ ജനാവലിയും സമസ്തലോകവും തിരസ്കരണി വിദ്യയാലെന്നപോലെ യുവാവിന്റെ ദൃഷ്ടിപഥത്തിൽനിന്നും അന്തർദ്ധാനം ചെയ്തു. അയാൾ പിന്നീടൊന്നും കണ്ടില്ല; ഒന്നും തന്നെ അറിഞ്ഞതുമില്ല.

പാശ്ചസേവിയായ കിങ്കരനാൽ ആനയിക്കപ്പെട്ട് അപ്പച്ചൻ കൊലക്കളത്തിന്റെ നടുവിലെത്തി. ഒരു നിർജ്ജീവവസ്തുവെന്നതുപോലെ അയാൾ നിശ്ചലനായി അവിടെ നിന്നു എന്നല്ലാതെ തന്റെ പരിതഃസ്ഥിതികളെപ്പററിയോ തനിക്ക് അത്യാസന്നമായിരിക്കുന്ന ദുർവിധിയെപ്പററിയോ അയാൾ ലേശവും ചിന്തിച്ചിരുന്നില്ല.

നിമിഷങ്ങൾ ഒന്നുരണ്ടു കഴിഞ്ഞു. സർവ്വലോകവും നിസ്തന്ദ്രസുഷുപ്തിയിൽ ലീനമായതുപോലെ കാണപ്പെട്ടു. വൃക്ഷലതകൾ പോലും ചലിക്കുന്നില്ല. പക്ഷിപറവകൾ ആനന്ദഗീതങ്ങളെ മേളിക്കുന്നുമില്ല. ആകാശം കാർപടലങ്ങളാൽ നിബിഡീകൃതമായി. ഭാനുകിരണങ്ങളും നിഷ്പ്രഭമായി മങ്ങി. കൊലക്കളത്തെ വട്ടമിട്ടുകൂടിയിരുന്ന ജനാവലി ശ്വാസവേഗത്തെയുമടക്കി വരുവാൻ പോകുന്ന ആ ഭയങ്കരനിമിഷത്തെ മാത്രം വിചാരിച്ച് അസ്വസ്ഥരായി അവിടെ നിന്നു. പ്രകൃതിലോകങ്ങൾ തന്നെയും സമദുഃഖസമന്വിതരായി മൌനവ്രതത്തെ അനുഷ്ഠിക്കുന്ന ഈ സമയത്തു യമകിങ്കരസമാനനായ ഒരു കൃഷ്ണസത്വം സ്വവർണ്ണസദൃശമായ ഒരു കരിമ്പടയങ്കിയാൽ ആവൃതനായി രംഗപ്രവേശം ചെയ്തു.

ക്ഷുത്താപാദികളാൽ പരവശനായി വലഞ്ഞുഴലുന്ന ഹരിവീരൻ യാദൃശ്ചികമായി മാർഗ്ഗമദ്ധ്യത്തിൽ കണ്ടെത്തുന്ന മാൻകിടാവിനെ എത്ര കൌതുകത്തോടുകൂടി നിരീക്ഷിക്കുമോ അതിലും നിർദ്ദയമായ രൂക്ഷതയോടുകൂടി തന്റെ മുമ്പിൽ നില്ക്കുന്ന സാധു യുവാവിനെ പലവട്ടം പരിവീക്ഷണം ചെയ്തിട്ടു ആ നിശാചരഹൃദയൻ തന്റെ കരഗതമായിരുന്ന ഖഡ്ഗത്തെ ചില പാടവപരീക്ഷണങ്ങളോടുകൂടി ആകാശവീഥിയിൽ ചുഴററി രസിച്ചു. അക്ഷണത്തിൽ കൊലക്കളത്തിന്റെ ദക്ഷിണഭാഗത്തുനിന്നും എന്തോ കോലാഹലങ്ങൾ കേട്ടുതുടങ്ങി. തിക്കിഞെരുക്കി വട്ടമിട്ടു കൂടിയിരുന്ന ജനാവലി എന്തോ അസുഖദർശനത്താലെന്നപോലെ ക്ഷീണമനസ്കരായി ഇരുഭാഗമൊഴിഞ്ഞു മാറിനിന്നു. അടുത്തക്ഷണത്തിൽ അർദ്ധമോഹിതനായ ഒരു വൃദ്ധനെ താങ്ങിപ്പിടിച്ചുകൊണ്ടു ആറേഴുപേർ കരഞ്ഞും പിഴിഞ്ഞും, അത്യസഹ്യമായ വിലപനഘോഷങ്ങളോടുകൂടി കൊലക്കളത്തിൽ പ്രവേശിച്ചു. അതുവരെയും ക്ലേശഭാരത്താലും വാർദ്ധക്യക്ഷീണത്താലും അവശനായി നടക്കുന്നതിനുപോലും ശക്തിയില്ലാതെ മററുള്ളവരുടെ ഭുജത്തിൽ താങ്ങി

മന്ദയാനം ചെയ്തുകൊണ്ടിരുന്ന വൃദ്ധൻ കൊലക്കളത്തിൽ പ്രവേശിച്ചപ്പോൾ തലയുയർത്തി മുമ്പോട്ടൊന്നു നോക്കിയതും 'എൻെറ മകനെ അപ്പച്ചാ' എന്നൊരാർത്തരോദനത്തോടുകൂടി മുമ്പോട്ടു പാഞ്ഞതും ഒന്നായിക്കഴിഞ്ഞു. സ്വബന്ധുമിത്രാദികളുടെ പിടിയിൽ നിന്നും പിടഞ്ഞൊഴിഞ്ഞു എടുത്തോടിയ വൃദ്ധൻ തൻെറ കണ്ഠകോടാലിയേ മാത്രം അനന്യനിമിഷം പ്രതീക്ഷിച്ചും ഈശ്വരപാദത്തെ സർവ്വഥാ ധ്യാനിച്ചും കണ്ണുമടച്ചു നിശ്ചലനായി നിലകൊള്ളുന്ന യുവാവിൻെറ കഴുത്തിൽ കെട്ടിവീണു മുക്തകണ്ഠം രോദനം തുടങ്ങി. ഈ കോലാഹലങ്ങൾക്കിടയിൽ തൻെറ ധ്യാനസമാധിയിൽ നിന്നുമുണർന്ന യുവാവ് അപ്രതീക്ഷിതമായ സ്വപിതാവിൻെറ ആശ്ലേഷത്തിൽ താൻ അമർന്നിരിക്കുന്നു എന്നു കണ്ട് സന്തോഷസന്താപസമ്മിശ്രമായ പല വികാരപരമ്പരകൾക്കും അടിപ്പെട്ടു. പൊട്ടിപ്പുറപ്പെട്ട അശ്രുപ്രവാഹത്താൽ വൃദ്ധനായ പിതാവിൻെറ സന്തപ്തഹൃദയത്തെ ശീതളമാക്കിക്കൊണ്ടു 'എൻെറ അപ്പിച്ചാ-അയ്യോ! ദൈവമെ' എന്നൊരു ഹൃദയഭേദകമായ രോദനത്തോടുകൂടി ആ പിതൃപുത്രന്മാർ ഗാഢാശ്ലേഷത്തിൽ മുഴുകി. "എൻെറ മകനെ, ഈ കാഴ്ച കാണുന്നതിനു ദൈവം എന്നെ വിളിച്ചിരുന്നല്ലോടാ. ഇനി ഞാനാരുടെ മുഖത്തുനോക്കി ജീവനെടുക്കുന്നു മകനെ. എൻെറ കർത്താവേ ഇവനിതെല്ലാം കാണണമെന്നോ നിൻെറ തിരുച്ചിത്തം. ഒരു പ്രാണിയേപ്പോലും ഉപദ്രവിക്ക്യാത്ത എൻെറ കുഞ്ഞു ഒരു കൊലപ്പുള്ളിയായിട്ടിന്നു ഈ കഷ്ടമനുഭവിക്കാൻ ഞാനെന്തുചെയ്തു. അയ്യോ അയ്യോ!" അയാളുടെ തൊണ്ട ഇടറി ശബ്ദം പുറപ്പെടാതായി.

ആത്മശാന്തിയോടും പൌരുഷത്തോടും കൂടി തൻെറ ദുർവിധിക്കു സ്വാഗതമരുളാമെന്നു വിചാരിച്ചിരുന്ന യുവാവിനു ഈ സംഭവം അസഹ്യമായിത്തീർന്നു. അവസാനനിമിഷത്തിൽ—ഈ ഭയങ്കരസമയത്തു—ക്ലേശഭൂയിഷ്ഠനായ തൻെറ പിതാവിനെ കാണുന്നതിനും താപവഹ്നിയിൽ ദഹിച്ചു ചാമ്പലായിത്തീർന്നിരിക്കുന്ന തൻെറ ഹൃദയത്തെ ഇനിയും പീഡിപ്പിക്കുന്നതിനും അയാൾ ആശിച്ചിരുന്നില്ല. തന്നെയുമല്ല ഹൃദയഭേദകമായ ഈ നിമിഷം, മർമ്മഭേദകമായ, ആ കാഴ്ച വൃദ്ധനായ പിതാവിനു എന്തെല്ലാം അനർത്ഥങ്ങൾ വരുത്തിക്കൂട്ടുമെന്നും അയാൾക്കു ഏറക്കുറേ അറിയാമായിരുന്നു. എന്നാൽ തൻെറ പ്രതീക്ഷക്കു വിപരീതമായി ആ ഭയങ്കരനിമിഷ

ത്തിൽ തന്നെ താൻ സ്വപിതാവിൻെറ പരിരംഭണത്തിൽ അമന്നിരിക്കുന്നു എന്നു കണ്ട മാത്രയിൽ തന്നെ അയാളുടെ ഹൃദയം തകൎന്നു താപവഹ്നിയിൽ അതു ദഹിച്ചുപോകതന്നെ ചെയ്തു. വൃദ്ധൻെറ രോദനങ്ങൾ ഓരോ മൊഴിയും ശസ്ത്രസമാനം പുത്രകൎണ്ണങ്ങളിൽ തറച്ചു. എന്നാൽ താൻ എന്തു സമാധാനമാണു പറയേണ്ടതെന്നും എന്താണു് പ്രവൎത്തിക്കേണ്ടതെന്നും ബോധമില്ലാതെ ആ ഭ്രാന്തചിത്തൻ ആ വൃദ്ധജഡത്തെ ഗാഢമായി ആശ്ലേഷിച്ചുകൊണ്ടു നിശബ്ദനായി അല്പനേരം നിന്നു.

ഇതിനിടയിൽ കലഖഡ്ഗധാരിയായ രാക്ഷസസ്വരൂപൻ വൃദ്ധചാപല്യങ്ങളിൽ അക്ഷമനായി നരളുകതിക്ക ആത്തിയോടുകൂടി വിറച്ചുതുടങ്ങി. നിശ്ചിതസമയം അതിക്രമിക്കുന്നു എന്നു കണ്ടു് അക്ഷമരായ ചില കിങ്കരവീരന്മാർ മുമ്പോട്ടണഞ്ഞു് ആ തരുശിഖരങ്ങളെ നിൎദ്ദയം ഭേദിച്ചു. അതെ, സ്വപിതൃവക്ഷസ്സിൽ നിന്നും യുവാവിനെ വലിച്ചു നീക്കി. "അപ്പിച്ചാ ഞാൻ എൻെറ സ്വൎഗ്ഗീയപിതാവിനെ ആശ്ലേഷിപ്പാനായി ഇതാ പോകുന്നു. എൻെറ ഹൃദയം നിഷ്കളങ്കമാണു്. അവിടുന്നു അതിനെ കൈക്കൊള്ളും" എന്നു് യുവാവു് അവസാനമായിപ്പറഞ്ഞു. വൃദ്ധൻ അതൊന്നും കേട്ടില്ല. സ്വജീവിതസൎവ്വസ്വമായ ഏകവല്ലിയെ തൻെറ പരിരംഭണത്തിൽ നിന്നും അവസാനമായി വേൎപെടുത്തി എന്നു കണ്ട മാത്രയിൽ വേരററ തരുപോലെ ആ വൃദ്ധജടം ബോധരഹിതമായി നിലംപതിച്ചു.

അതെല്ലാം ആരു കാണുന്നു. കിങ്കരവീരന്മാർ തങ്ങളുടെ കൃത്യനിൎവ്വഹണത്തിനുദ്യുക്തരായി അത്യുന്മേഷഭരിതരായി പുളച്ചുതുടങ്ങി. കൈക്കൂപ്പി കണ്ണുമടച്ചു ലോകപരിത്രാതാവായ മിശിഹായുടെ പീഡാനുഭവങ്ങളെ ധ്യാനിച്ചും അടുത്ത ക്ഷണത്തിൽ പരത്തിൽ തനിക്കു ഒരുക്കിയിരിക്കുന്ന സ്വൎഗ്ഗീയവിരുന്നിനെ അതികൌതുകത്തോടു കൂടി പ്രതീക്ഷിച്ചും തല കുനിച്ചു കലഖഡ്ഗത്തിനു കണ്ഠദാനം ചെയ്തു കൊണ്ടു നിശ്ചലനായി നില്ക്കുന്ന യുവാവിനെ കാണുന്തോറും ജനാവലി ചുടുബാഷ്പങ്ങളെ ധാരധാരയായി ചൊരിഞ്ഞു കൊണ്ടിരുന്നു. കൃഷ്ണസത്വത്തിൻെറ ഖഡ്ഗം മൃദുലമായ ഒരു മൎമ്മരസ്വരത്തോടു കൂടി മേല്പോട്ടുയൎന്നു് നിഷ്പ്രഭമായ പ്രഭാതകിരണങ്ങളിൽ പുളഞ്ഞു തിളങ്ങി. അടുത്ത നിമിഷത്തിൽ ആ സാധു യുവാവിൻെറ ശിരസ്സു് ശരീരത്തിൽ നിന്നും വേൎപെട്ടു പൊടിയിൽക്കിടന്നു

രുളുന്ന ആ ഭയങ്കരകാഴ്ചയെ കാണുക അസഹ്യമെന്നു വിചാരിച്ച് നിരവധി നയനങ്ങൾ സ്വയം അടഞ്ഞു. അതോടൊന്നിച്ചു, തന്നെ എവിടെ നിന്നോ വിദ്യുത്‌വേഗത്തിൽ പാഞ്ഞണഞ്ഞ ഒരശ്വഭടൻെറ പ്രഹരമേററ കൃഷ്ണസ്വാമിയുടെ ഇളകിത്തിളങ്ങിയ ഖഡ്ഗം ദൂരത്തെറിച്ചതും ആനന്ദസൂചകമായ ഒരു വിജയശബ്ദം ജനാവലിയിൽ നിന്നും ഏകകണ്ഠമായി ഉൽഗമിച്ചതും ഒന്നിച്ചു നടന്നു. സമസ്തജനങ്ങളും അത്ഭുതപരതന്ത്രരായി മിഴിച്ചു നിന്നു പോയി. വേഷഭൂഷണങ്ങൾ കൊണ്ട് അശ്വാരൂഢൻ ഒരു രാജസേവകൻ തന്നെയെന്നു സകലരും അനുമാനിച്ചെങ്കിലും ഈ അപ്രതീക്ഷിത സംഭവത്തിൻെറ അൎത്ഥമെന്തെന്നൂഹിക്കുന്നതിനു ആൎക്കും തന്നെ സാധിച്ചില്ല. ശിക്ഷാനിൎവ്വഹണത്തിനായി ആഗതനായിരുന്ന ഉദ്യോഗസ്ഥമേധാവിയേയും ഈ സംഭവം തെല്ലൊന്നു ജൃംഭിപ്പിച്ചു. എങ്കിലും ഉത്തരക്ഷണത്തിൽ സ്വകരഗതമായ രാജശാസനം അയാളെ സമാശ്വസിപ്പിച്ചു. "ഘാതകനായ മാത്തുള്ള ഔസേപ്പിനെ സംബന്ധിച്ചുള്ള സകല നടപടികളും മേലാലൊരുത്തരവുണ്ടാകുന്നതു വരെ നിറുത്തി വയ്ക്കുന്നതിനു" തിരുമനസ്സിൽ നിന്നു തന്നെ കല്പിച്ചിരിക്കുന്നു എന്നറിഞ്ഞ ബഹുജനം ആനന്ദസാഗരത്തിൽ അലഞ്ഞുനീന്തി 'ധൎമ്മരാജ്യാധിപ കീജെ' എന്ന് ഏകകണ്ഠം വിജയോൽഘോഷം ചെയ്തു കൊണ്ട് അവിടെ നിന്നും പിരിഞ്ഞു.

## ഇരുപത്തിമൂന്നാം അദ്ധ്യായം

"ധീരംദുഃഖങ്ങളെസ്സഹിച്ചീടുന്നതവ
ഗൗരവംനിമിത്തമായെന്നാതോൎത്തരുളണം
സൎവ്വവേദജ്ഞനേക്കാളൽകൃഷ്ടനാകുന്നതു
സൎവ്വഭൂതങ്ങളിലുമാൎജ്ജവമുള്ള പുമാൻ".

രാജ്യകാൎയ്യധുരന്ധരന്മാർ പ്രജാപരിരക്ഷണത്തിൽ ബദ്ധവ്രതരായി ബുദ്ധിക്ലേശം ചെയ്തുഴലുന്നു. ഗൃഹസ്ഥന്മാർ കുടുംബസംരക്ഷണത്തിനു ദേഹക്ലമം ചെയ്യുന്നു. ഇങ്ങനെ ലോകകണികളോടു ബന്ധിക്കപ്പെട്ടു ലൌകികവൃത്തിയെ അവലംബിച്ചിരിക്കുന്ന ഓരോ മനുഷ്യനും അവൻെറ ഐഹികശ്രേയസ്സാധനത്തിൽ ഏതു പടിയെ അവലംബിച്ചിരുന്നാലും സാമുദായികം,

അല്ലെങ്കിൽ സാഹോദര്യമായ ഒരു കടമ പ്രകൃതി നിർദ്ദിഷ്ട മായിട്ടുണ്ടു്. ഈ ധർമ്മാനുഷ്ഠാനത്തിനു ചെയ്യുന്ന ശ്രമത്തെ ജീവിതസമരമെന്നും അതിൽ നേരിടുന്ന വിഷമതകളെ ഐഹിക ദുഃഖങ്ങളെന്നും വ്യവഹരിക്കാമെങ്കിൽ ജീവിതസമരത്തിൽ ദുഃഖാർണ്ണവനിമഗ്നനായ പന്തിരിമല്ലനും അന്നു വിശ്രമാർത്ഥം തന്റെ അരണ്യസദനത്തെ അഭയം പ്രാപിക്കാമെന്നു വിചാരിച്ചു.

നേരം അപ്പോഴും അധികം പുലർന്നിട്ടില്ല. ബാലാർക്കന്റെ നവകിരണങ്ങൾ ആ ചെറു കുടിലിനെ സകരുണം ആശ്ലേഷിച്ചുകൊണ്ടു മൃദുഹാസത്താൽ ആ സ്ഥലത്തേയും അയൽ പ്രദേശങ്ങളേയും ആനന്ദദീപ്തിയിൽ നിമഗ്നമാക്കി. തലേ രാത്രിയിലെ നിശാപര്യടനത്തിൽ അധികമായ കായക്ലേശവും ഉദ്ദിഷ്ടഫലപ്രാപ്തിയുടെ അസാംഗത്യത്തിൽ അനുഭവസ്ഥമായ മനക്ലേശവും ഒന്നോടൊന്നു സഹകരിച്ചു ആ ഭീമകായനേയും പരാജിതനാക്കുകയാൽ അവശനായ മല്ലൻ അന്നു പ്രഭാതത്തിൽ തന്നെ സ്വവസതിയിൽ തിരിച്ചെത്തി. അസ്വസ്ഥമായ മനശ്ശരീരങ്ങളെ ശാന്തമാക്കുവാൻ വേണ്ടി തെല്ലൊന്നു വിശ്രമിക്കുവാൻ തന്നെ തീരുമാനിച്ചു. നെടിയ ചാപത്തെ നിലത്തൂന്നി കേശശൂന്യമായ ശിരോപിണ്ഡത്തെ പ്രക്ഷാളനം ചെയ്തു പ്രവഹിക്കുന്ന സ്വേദകണങ്ങളെ ഏകാംഗുലീപ്രവർത്തനത്താൽ വടിച്ചെറിഞ്ഞും ഹൃദയവഹ്നിൽ സന്തപ്തമായ വക്ഷസ്ഥലത്തെ വദനവാതത്താൽ തന്നെ ശീതളമാക്കിയും വികാരഭാരത്താൽ നികുഞ്ചിതഗാത്രനായ മല്ലൻ ഗൃഹാങ്കണത്തിൽ പ്രവേശിച്ചു് "പാപ്പച്ചാ' എന്നു് മൃദുമധുരമായ സ്വരത്തിൽ സംബോധന ചെയ്തു. കോമളകളേബരനായ ഒരു യുവാവു് ഉത്തരക്ഷണത്തിൽ ഓടിയണഞ്ഞു് ആഗതനെ ആശിർവാദ്യം ചെയ്തു് ഭയഭക്ത്യാദരങ്ങളോടുകൂടി അല്പം വാങ്ങിനിന്നു. "എവൻ കാട്ടാളനെന്നുവച്ചു കടുവായും പുലിയുമല്ല മക്കളെ" എന്നു ചില സ്നേഹപരുഷങ്ങളോടുകൂടി മല്ലൻ തന്റെ വത്സലനെ അടുത്തണച്ചാശ്ലേഷിച്ചു് ആ വദനസുമത്തിൽ ഒരു മുത്തവും വച്ചു. ബാല്യകാലവിനോദങ്ങൾക്കു പണ്ടുതന്നേ വിട നൾകിയിരുന്ന യുവാവിനു വൃദ്ധന്റെ സ്നേഹചാപല്യങ്ങൾ ബാലിശങ്ങളായിത്തോന്നുകയാൽ തന്റെ പൌരുഷഗൌരവത്തിനു അനുയോജ്യമായി അയാൾ ഒന്നു പിടഞ്ഞു. യുവാവിന്റെ മനോഗതി ബാഹ്യചേഷ്ടിതങ്ങൾ കൊണ്ടു മനസ്സിലാക്കിയ ഇതരൻ

"മൂത്താലും കഞ്ഞു തള്ളയ്ക്കു പിള്ള മക്കളെ,നരച്ചുതാടിയ്ക്കു പൂച്ചപ്പൂട പുതുമയോ?" എന്നുചോദിച്ചു കൊണ്ടു യുവാവിനെ വീണ്ടും വീണ്ടും പുണന്നു. മല്ലൻെറ ബലിഷ്ഠകരങ്ങളിൽ മേല്പോട്ടുയന്ന യുവാവു് "ഇതെന്തുകളി അപ്പിച്ചാ. അപ്പിച്ചൻ വല്ലാണ്ടു ക്ഷീണിച്ചിരിക്കമ്പം...."എന്നു തൻെറ ഭക്തിപുരസ്സരമായ സ്നേഹകലഹത്തെ അദ്ധ്യോക്തിയിൽ സാധിച്ചു.

"കാട്ടുകോഴിക്കെന്തു വിഷൂവും ചങ്കരാന്തിയും? പിന്നെ എൻെറ അപ്പനെ കാണാൻ കണ്ണുകൊതിക്കമ്പം എല്ലാം കളഞ്ഞിട്ടോടി ഇങ്ങുപോരും. പിന്നെ അപ്പിച്ചൻ പോയിട്ടു വിശേഷമെന്തു? ചെമ്പൻ ഇന്നലെതന്നെ വന്നോ. വല്ലവരേയും പിടികിട്ടിയോ?"

"ഇല്ലപ്പിച്ചാ ചെമ്പൻ ഇതുവരെയും വന്നിട്ടില്ല. പിന്നെ നമ്മുടെ ആ കാർത്ത്യായനി വന്നിരിക്കുന്നു. അപ്പിച്ചൻ വന്നെന്നു കേട്ടപ്പോഴേ ചൂടുവെള്ളമെടുക്കാൻ അകത്തോടിയിരിക്കുന്നു."

"ഉവ്വോ" എന്നൊരത്ഭുത ഗർജ്ജനത്തോടു കൂടി മല്ലൻ യുവാവിനേയും വഹിച്ചുകൊണ്ടു അകത്തേക്കു കടന്നു. അയാൾ കുടലിനുള്ളിൽ പ്രവേശിക്കുപ്പോൾ എവിടെ നിന്നോ ഒരു കിണ്ടിവെള്ളം തൻെറ മുമ്പിൽ പ്രത്യക്ഷമാകുന്നതു മല്ലൻ കണ്ടു. "ചീണിച്ചിരിക്കണല്ലോ കാലുകൈ കഴുകിയാട്ടെ. പാലു കാഞ്ഞിരിക്കുന്നു" എന്നു സ്ത്രീസഹജമായ മധുരക്കൊഞ്ചലോടു കൂടി ഒരഭ്യത്ഥനയും അവിടെ നിന്നും ഉൽഗളിതമായി.

"ആരതു കാർത്ത്യായനിയോ ഒ, അല്ല മറിയപ്പെണ്ണു് അല്ലേ."

"ഇവളിനി കാർത്ത്യായനീം, തേവകീം ഒന്നു അല്ല. അവിടുന്നു തന്ന പേരാണിവക്കിട്ടു."

ഇതിനിടയിൽ മല്ലൻ തൻെറ തോൽകവചങ്ങളേ മാററി തറയിൽ വിരിച്ചിരുന്ന ഒരു ചമ്മത്തിന്മേൽ ആസനസ്ഥനായി. "പുറത്തേക്കു ഇറങ്ങിനില്ക്കാം ശംക്കരിലെ വിശേഷങ്ങൾ കേൾക്കട്ടെ" എന്നുണ്ടായ മല്ലൻെറ ആജ്ഞയെ തുടന്നു കറോട്ടു കാർത്ത്യായനി എന്നു കുപ്രസിദ്ധയായ സൈരിണി തൻെറ ജന്മസിദ്ധമായ ചില ചപലച്ചാഞ്ചാട്ടങ്ങളോടു കൂടി രംഗപ്രവേശനം ചെയ്തു. ക്രിസ്തീയയുവതികളുടെ രീതിയിൽ പിൻവാലിട്ടു വസ്ത്രബന്ധനം ചെയ്തും, കവചാവരണം ദേഹാദ്ധ്യാദനത്തിനു അസുഖപ്രദമായി തോന്നുകയാൽ ഒരു ചെറിയ

മേൽമുണ്ടുകൊണ്ടുതന്നെ ആ കൃത്യം യഥാവിധി നിർവ്വഹിച്ചും തഴച്ചു കൊഴുത്ത കേശഭാരത്തെ പിമ്പിൽ ഞാത്തിയിട്ടു അഗ്രബന്ധം ചെയ്തും ഒരു വശം ചരിഞ്ഞു ഉദിച്ചുയരുന്ന ഭയഭക്തിരസങ്ങളേ അന്യാദൃശ്യമാർഗ്ഗങ്ങളിൽ അവതരിപ്പിക്കുന്നതിനു തക്ക പാടവമില്ലാതെ ചിരപരിചിതമായ മോഹിനീനൃത്തത്തിൻെറ അഭിനയചാതുരിയിൽ തന്നെ അവയെ പ്രദ്യോതിപ്പിച്ചും മറയുടെ ഒരു കോണിൽ പററിനിന്ന മറിയപ്പെണ്ണ് മല്ലൻെറ മുഖത്തു നോക്കാതെ തന്നെ സംഭാഷണമാരംഭിച്ചു. "മറിയപ്പെണ്ണുപോയാ വെറുതേ വരുല്ലടയമരേ. വേണ്ടും കാര്യമെല്ലാം അറിഞ്ഞുകൊണ്ടേ പോരൂ."

മല്ലൻ—"ശംക്രുരിയിൽ വരാറുള്ള ഭിക്ഷു ആരു്?"

മറിയപ്പെണ്ണ്—"പിക്ഷു പുലിയല്ലേലേ ശോകി, അല്ലാണ്ടാരു്. മിക്ക തോതോം രാസ്രീവന്നു അഹത്തുകേറിയിരുന്നു കശ്രുകശ്രുക്കണെ കേക്കാൻ മറിയപ്പെണ്ണിനു ചെവിരണ്ടൊണ്ടു്. മറിയപ്പെണ്ണു ചംക്രുരിലെ അഹത്തമ്മ ആന്നെങ്കിലും ശോകി വരുമ്പം കൊച്ചമ്മ ആളുമാറും. അടച്ചുപൂട്ടി അഹത്തിരുന്നു മന്ത്രിക്കുമ്പം മനച്ചേരേ കാണാമേല."

മല്ലൻ—"അയാൾ അവിടെ എന്തിനു വരുന്നു എന്നറിയാമോ?"

മറി. പെ—"കൊച്ചമ്മ തപാമീടെ ചിഷ്യത്തിയല്ലേ. അപ്പം കണ്ടുംവതം ഓതിക്കൊടുക്കാൻ വരണെന്നു പറഞ്ഞു."

മല്ലൻ മറിയപ്പെണ്ണിൻെറ ആലോചനാവൈചിത്ര്യത്തിൽ ഒന്നു മന്ദഹസിച്ചുകൊണ്ടു ചോദിച്ചു. വേദമന്ത്രോപദേശങ്ങളെല്ലാം കിടക്കട്ടെ. അമ്മിണിയുടെ സ്ഥിരവാസം ശംക്രുരിയിൽ തന്നെയോ?"

മറി.പെ—"കൊച്ചമ്മ ആളു കന്നക്കാരിതന്നെ ഉടയരേ. അവക്കു രാസ്രീയില്ല പഹലുമില്ല. പച്ചപ്പാതിരാക്കും ചെലപ്പം എറങ്ങിപ്പോണ കാണാം. വന്നു കേറണതും പോണതും ഒക്കെ ആരും അറിയേല. അവിടെയെല്ലാം വെല്ല്യക്കുട്ടുകെട്ടൊക്കെയാണു്. അവരു മൂളുമ്പം വരാനക്കൊണ്ടു ആണുങ്ങളു അയ്യായിരം. അവരെ ഒക്കെ കൊച്ചമ്മ എപ്പഴും വിളിച്ചുവരുത്തി അതും ഇതും ഒക്കെ മന്ത്രിച്ചുവിടുണെ കാണാം. ഒരുത്തനെ മാത്രം അവിടെ ഇട്ടു പൂട്ടീരിക്കുണു. എങ്ങും പോവാൻ വിടുല്ല."

"ഒരുത്തനെ മാത്രം അവിടെ ഇട്ടുപൂട്ടീരിക്കുണു"എന്നുള്ള

ഭാഗം മല്ലനെ ഹഠാദാകർഷിച്ചു. അയാൾ അപ്രതീക്ഷിതമായ ആനന്ദലബ്ധിയിൽ അത്ഭുതവശനായി ഒന്നു ഞെട്ടി. ശംക്ക്രരിയിലെ ഭിക്ഷു പുലിയളയിലെ യോഗിയാണെന്നുള്ള തൻെറ സംശയം മറിയപ്പെണ്ണിൻെറ കപടാന്വേഷണങ്ങൾ കൊണ്ടു സുദൃഢീകരിച്ചപ്പോൾ ആ യോഗിവിടൻ തന്നെയാണ് രാജദ്രോഹപ്രവീണനായ രാമുക്കൈമളുടെ ഗുരുപാദം സ്വീകരിച്ചിരിക്കുന്നതെന്നുള്ള സംഗതിയും ആ സൂക്ഷ്മബുദ്ധിയിൽ ഉദയം ചെയ്തു. ഭൗമികസുഖങ്ങളെ പരിത്യജിച്ചു പാരത്രികാസക്തിയിലുള്ള പ്രേരണയാൽ മാത്രം യോഗീപാദങ്ങളെ ശരണീകൃതമാക്കുന്ന ഒരു ശുദ്ധഗതിക്കാരനല്ല കയ്മളെന്നും ആ കശാഗ്രബുദ്ധി സ്വയം വാദിച്ചു. ദുർമൂർത്തി ത്രയത്തിൻെറ ഈ സംഘടനത്തിൽ രാമുയോഗിമാരുടെ ഗൂഢകർമ്മങ്ങളെ ഗോപ്യം ചെയ്യുന്നതിനു ഒരു രക്ഷാകേന്ദ്രമായി അമ്മിണിസങ്കേതങ്ങളെ ശരണീകരിക്കുക അസാംഗത്യമല്ലെന്നും അയാൾ ഊഹിച്ചു. യോഗീഭിക്ഷുവിൻെറ പ്രതിദിനപര്യടനം ശംക്ക്രരിയിൽ തന്നെ അനുവർത്തിക്കുന്നതും ബന്ധനസ്ഥനായ പുരുഷനെപ്പററിയുള്ള നടപടികളെ നിയന്ത്രിക്കുന്നതിനായിരിക്കാമെന്നും നികേതനേതാക്കന്മാരായ ദുർമൂർത്തിത്രയത്തിൻെറ ദുരുദ്ദേശങ്ങൾ വിഫലങ്ങളായി പരിണമിക്കുമ്പോൾ ബന്ധിതൻ ഒരു പക്ഷേ അകാലനിര്യാണത്തിനു തന്നെ സ്വാഗതമരുളേണ്ടി വന്നേക്കുമെന്നും മല്ലൻ സ്വയം യുക്തിവാദം ചെയ്തു. അനന്തരം അയാൾ തുടന്നു ചോദിച്ചു. "അവിടെ ഇട്ടു പൂട്ടിയിരിക്കുന്നോ. അതെന്തിനു്?"

"അമ്മിണിക്കൊച്ചമ്മേടെ ഏട്ടത്തി, സുലേഖക്കൊച്ചമ്മ അവിടെ ആക്കിയിരിക്കിണെന്നു പറഞ്ഞു. അതിലെല്ലാം എന്തെല്ലാമോ കൃത്രിമങ്ങളൊക്കെ ഒണ്ടു്. കൊച്ചമ്മ ചൂദ്രപ്പെണ്ണുങ്ങടെ വേഴംകെട്ടി അവിടെച്ചെന്നു് എപ്പഴും അയാളോടു വർത്താനിക്കണെ കാണാം. ആളു തമ്പുരാൻെറ ഒരു പടനായകനാണെന്നു പറേണെ കേട്ടു."

അതാ തൻെറ സംശയങ്ങൾ ശരിയായി എന്നു മല്ലൻ ആനന്ദതുന്ദിലനായി ഒന്നു പുളഞ്ഞു. ഇതഃപര്യന്തം താൻ പലേ തുറകളിലും ആരാഞ്ഞലഞ്ഞ നിധി അവിചാരിതമായ ഒരു കേന്ദ്രത്തെ അഭയംപ്രാപിച്ചിരിക്കുന്നു എന്നറിഞ്ഞപ്പോൾ ഇനി കാലവിളംബം വരുത്താതെ തന്നെ അയാളെ വിമോചിപ്പിക്കണമെന്നും അമ്മിണിയോഗിമാരുടെയും നികേതപ്രസ്ഥാ

നത്തിൻെറയും ഗുപ്തരഹസ്യങ്ങളേ അദ്ദേഹത്തിൽ നിന്നും അറിഞ്ഞു് അനന്തരനടപടികൾ തുടരണമെന്നും ഒരു ദൃഢനിശ്ചയം ചെയ്തുകൊണ്ടു മല്ലൻ തുടർന്നു ചോദ്യം ചെയ്തു. "ആരെടീ സുലേഖക്കൊച്ചമ്മയോ? അമ്മിണീടെ ഏട്ടത്തിയെന്നു നിന്നോടാരുപറഞ്ഞു?"

"എന്നു അത്തേഹം തന്നെയാണു പറഞ്ഞെ. അത്തേഹത്തിൻെറ ചിശ്രൂഷ ഒക്കെ കൊച്ചമ്മ എന്നെ ഏല്പിച്ചിരുന്നു. അപ്പം വർത്താനം പറഞ്ഞപ്പം സുലേഹക്കൊച്ചമ്മയാണു് അങ്ങേരെ ആവിടെ ആക്കിയെന്നു അങ്ങേരു പറഞ്ഞു. പിന്നെ അമ്മിണിക്കൊച്ചമ്മേം ആയിട്ടു്...."

അമ്മിണിയുടെ കുടുംബചരിത്രം മുഴുവൻ തന്നെ തനിക്കു സുപരിചിതമാണെങ്കിലും അവൾക്കു ഒരു സോദരിക്കൂടിയുള്ള വിവരം താൻ കേട്ടിട്ടുപോലുമില്ല. കോളരെ വൃദ്ധക്കു പല സന്തതികൾ ഉണ്ടായി എങ്കിലും അവരെല്ലാം ബാല്യമൃതി അടഞ്ഞു എന്നും അനന്തരം ഭർത്തൃനാശത്തിനു ശേഷം കൊട്ടാരസേവനത്തിൽ ലബ്ധമായ ഒരു സന്താനവല്ലിയാണു് അമ്മിണി എന്നുമുള്ള ലോകാപവാദത്തെ മല്ലനും വേദവാക്യം പോലെ വിശ്വസിച്ചുമിരുന്നു. താൻ അന്നു ക്ഷേത്രവളപ്പിൽ വച്ചുണ്ടായ സമരത്തിൽ കണ്ട യുവാവിൻെറ സ്വരൂപം തൽക്ഷണത്തിൽ മല്ലൻെറ മനോരംഗത്തിൽ ഉദയം ചെയ്തു. എത്ര തന്നെ കൃത്രിമപാന്ഥാക്കളിൽ കൂടി അയാൾ തിരഞ്ഞിട്ടും അഭിനവമായ സുലേഖാചരിതത്തിൻെറ ഗോപ്യകണികകളിൽ ഒരെണ്ണത്തിൻെറ നിഴൽപോലും കണ്ടെത്തുന്നതിനു ആ കൃത്രിമപടുവിനും ശക്യമായില്ല. അതിനാൽ തല്ക്കാലം ആ വക പരിചിന്തനങ്ങളെ പരിത്യജിച്ചിട്ടു് സ്ത്രീ അർദ്ധോക്തിയിൽ സൂചിപ്പിച്ച സംഗതിയെപ്പററി അയാൾ ആലോചിച്ചു.

"കൊച്ചമ്മേംആയിട്ടു എന്തെടീ അടികലശലുനടന്നോ?'

മറിയപ്പെണ്ണു നിന്നു കുണുങ്ങിത്തുടങ്ങി. "അടികലശമല്ലേ മാനേ. പിന്നെ എന്താണ്ടു—ആക്കറിയാ—അങ്ങേക്കു കൊച്ചമ്മേ എപ്പഴും കാണണോന്നു നിർപ്പന്തം. പെണ്ണുങ്ങളല്ലേ. കൊച്ചമ്മക്കു അപ്പം വെല്ല്യ ഒരു വെലവെപ്പു്. എന്നിട്ടു് കൊച്ചമ്മേ നൊണപറഞ്ഞു അങ്ങേരെടെ അടുത്തു പറഞ്ഞു വിടാനു് ഇനിക്കു ഒരു മോതിരം തമ്മാനോന്നും പറഞ്ഞു തന്നു. അവിടെ വെല്യത്രീമാകലശിഹം" എന്നു പറഞ്ഞുകൊണ്ടു സ്ത്രീ തനിക്കു ലഭിച്ച മോതിരമെടുത്തു മല്ലനെ കാണിച്ചു.

'ആഹാ' എന്നൊരത്ഭുത ഘോഷത്തോടുകൂടി മല്ലൻ അം ഗുലീയത്തെ വാങ്ങി സൂക്ഷ്മപരിശോധന തുടങ്ങി. അയാളുടെ സംശയമെല്ലാംതീൎന്നു. സംഗതികൾ താൻവിചാരിച്ചിരുന്ന പ തനത്തെ വിട്ടു കൂടുതൽ വിഷമതരമായിത്തീൎന്നിരിക്കുന്നു എന്നു മല്ലനു ബോദ്ധ്യമായി. പട്ടമഹിഷികൾ പോലും ഏകവീക്ഷ ണത്തിനു ആയുരാന്തം തപം ചെയ്യുമായിരുന്ന ആ അമൂല്യാം ഗുലീയത്തെ സംഭാവന ചെയ്തും ആ സുഗുണധാമം കാമുകദ ൎശനത്തിനു ഉദ്യുക്തനായി എങ്കിൽ അമ്മിണിയുടെ ക്ഷുദ്രക ൎമ്മം എത്ര കണ്ടു ഫലവത്തായിരിക്കണമെന്നു അയാൾ ആ ലോചിച്ചു. 'അതെ' മല്ലൻ സ്വയം ആത്മഗതം കൊണ്ടു 'ഇ തഃപൎയ്യന്തം ഭടൻെറ ജീവസന്ധാരണത്തിനു ഹേതുവായി തീൎന്നിട്ടുള്ളതു് ഈ അനുരാഗബന്ധം മാത്രമായിരിക്കണം. എന്നാൽ പിന്നെ അമ്മിണിയുടെ നിഷേധത്തിൻെറ അൎത്ഥ മെന്തു്? ഛേയ് ഞാൻ എന്തു ഭോഷൻ. അതു സ്ത്രീസ്വഭാവ ത്തിൻെറ കാതലായ ഒരു ഗുണമല്ലേ. അമ്മിണി ഭടനെ വശീ കരിച്ചു വശത്താക്കും. എന്നാൽ തന്നെ എന്തു്? അവളുടെ ബീജം അതും ക്ഷാത്രിയമാണല്ലോ. അവൾ വേണാട്ടരശൻെറ പട്ടമഹിഷിയാകുന്നതിനു അൎഹയുമല്ലേ. പക്ഷെ മാതൃബീജം അതു ക്രിസ്തീയമാണു്. പാവനവുമാണു്. ഐഹികഭോഗങ്ങ ളെ ഉദ്ദേശിച്ചു ആത്മികക്രയം ചെയ്കയോ? ഇല്ലില്ല, അതു പാടില്ല ബന്ധനസ്ഥനെ വിമുക്തനാക്കണം. നികേതത്തി ൻേറയും അസ്ഥാനഭത്തമായ അനുരാഗത്തിൻേറയും ബന്ധന ങ്ങളിൽ നിന്നും അവളെ വിമോചിപ്പിക്കയും ചെയ്യണം. എന്നെല്ലാം പലവിധ ആലോചനകളും നിശ്ചയങ്ങളും ചെ യ്യുന്നതിനിടയിൽ വീണ്ടും സുലേഖാചരിതത്തിൻെറ സ്മരണ മല്ലനെ അലട്ടിത്തുടങ്ങി. താൻ ക്ഷേത്രവളപ്പിൽ വച്ചു പരാജി തനാക്കിയ യുവാവും സുലേഖയും ഒരു പക്ഷെ ഏകോദരജാത രായിരിക്കാം. എന്നാൽ പിന്നെ അമ്മിണിയുമായി രൂപസാ മ്യം സിദ്ധിക്കുന്നതെങ്ങനെ?'

'അമ്മിണിയുടെ പിതാവിനു സ്വകളത്രത്തിൽ സന്തതി കൾ അസംഭാവ്യമല്ലല്ലോ.' അയാൾ വിചാരിച്ചു. അനുക്ഷണ ത്തിൽ മല്ലൻ വൎത്തമാനകാലചെയ്തികളെ എല്ലാം വിസ്മരി ച്ചു ഭൂതകാലചരിതത്തിൽ തൻെറ യൗവ്വനഘട്ടത്തിൻെറ പ്രാ രംഭനിലയങ്ങളെ ചുററി പരിവൎത്തനം ചെയ്തുതുടങ്ങി. വടക്കും കൂർ രാജകുടുംബത്തിൻെറ പ്രതാപമൂർദ്ധന്യമായ ആ സ്മരണീ

യഘട്ടം നിരഭ്രതേജസ്സോടെ അയാളുടെ മനോരംഗത്തിൽ
ഉദയം ചെയ്തു. സ്വവംശസംവൎദ്ധനക്കു ഒരു സന്തതി പോ
ലുമില്ലാതെ സന്താപനിമഗ്നനായ വീരവൎമ്മൻ ദേവപ്രസാ
ദത്തിനായി പുണ്യക്ഷേത്രങ്ങളിൽ പലവിധ വഴിപാടുകൾ
കഴിച്ചതും കാലാന്തരത്തിൽ ആ രാജസത്തമന്റെ ദുഷ്കാലോദ
യത്തിനു അല്പം മുൻപു രാജപത്നി 'തിരുവയർ വാണു' എന്നു
ള്ള സന്തോഷവാൎത്ത പ്രജാസഹസ്രങ്ങൾക്കു ചിരകാലമഹോ
ത്സവത്തെ പ്രദാനം ചെയ്തതും അയാൾ അനുസ്മരിച്ചു. സൎവ്വ
ജനങ്ങളും സകൌതുകം പാൎത്തിരുന്ന ആ പുണ്യഫലം ഭൂജാത
മാകുന്നതിനു മുമ്പിൽ വീരവൎമ്മൻ പരാജിതനായി പലായനം
ചെയ്യുന്നതും രാമയ്യനും സൈന്യങ്ങളും വിജയഭേരിയോടുകൂടി
രാജധാനിയിൽ പ്രവേശിക്കുന്നതും അനന്തരമായി അയാൾ
ഭൂതകാലദൎശനം ചെയ്തു. മല്ലൻ വിജയഭാവത്തിൽ ശിരഃകമ്പം
ചെയ്തു ഒന്നു പുളഞ്ഞു. രാമുയോഗിമാരുടേയും, അമ്മിണിയുടേ
യും പരസ്പരബന്ധത്തിന്റെ ആന്തൎയ്യമായ രഹസ്യം തനിക്കു
ക്ഷിപ്രഗ്രാഹ്യമായി എന്നയാൾ സന്തോഷിച്ചു. "ചാകാന്നേര
ത്തല്ലാതെ മനക്ഷേനു പുത്തിയില്ലാണ്ടൊള്ളോ" എന്നു തന്റെ
ബുദ്ധിവൈഭവത്തെപ്പററി സ്വയം പ്രശംസിച്ചുകൊണ്ടു അയാ
ൾ അവിടെ നിന്നുമെഴുന്നേററു താനറിയാതെ തന്നെ ഒന്നു
തുള്ളിച്ചാടി.

'പൊന്നുടയതെ, എന്റെ കുഞ്ഞു" എന്നു മാതൃസഹജ
മായ ഉല്ക്കണ്ഠയോടുകൂടി സ്ത്രീ തന്റെ ഏകസന്താനത്തെ തി
രിച്ചു കിട്ടുവാൻ മല്ലനോടു് അഭ്യൎത്ഥനചെയ്തുകൊണ്ടു പിടഞ്ഞു
തുടങ്ങി.

തന്റെ ദൌത്യകൎമ്മാനുഷ്ഠാനത്തിൽ പൂൎണ്ണവിജയിയായി
തിരിച്ചെത്തിയ ഭൃത്യയെ കരുണാകടാക്ഷത്താൽ അഭിനന്ദിച്ച
നുഗ്രഹിച്ചിട്ടു മല്ലൻ ഒരു ഭൃത്യനെ വിളിച്ചു എന്തോ ചില
നിർദ്ദേശങ്ങൾ നൽകി. അല്പസമയത്തിനു ശേഷം മറിയപ്പെ
ണ്ണു തന്റെ ഓമനക്കുട്ടനെ തോളിൽപേറി ചിരിച്ചു രസിപ്പി
ച്ചും ചുംബനവൎഷം ചൊരിഞ്ഞും വിനോദിച്ചു തുടങ്ങി.

അന്നത്തെ വിശ്രമോദ്ദേശം മല്ലന്റെ പ്രതീക്ഷക്കു വിപ
രീതമായി കലാശിച്ചു. ശംക്കുരിയിലെ ബന്ധനരഹസ്യവും
യോഗീശ്വര രഹസ്യത്തിന്റെ അപകടഗതിയും എല്ലാംകൂടി
ചിന്തിച്ച മല്ലനു തന്റെ അനന്തരസംരംഭങ്ങളുടെ ഗതി ഒന്നു
നവീകരിക്കണമെന്നു തന്നെ തോന്നി. എങ്കിലും ഗിരിപാദ

റെപ്പററിയുള്ള തൻെറ സന്ദേഹങ്ങൾ ഒന്നുകൂടി പരിഹരിക്ക ണമെന്നും അതിലേക്കായി ഒരു യോഗീസന്ദശനം തന്നെ നട ത്തിക്കളയാമെന്നും അയാൾ തീരുമാനിച്ചു. ശങ്കരഗരിയുടെ പ്രശസ്തിയേപ്പററി താനും പലപ്പോഴും കേട്ടിട്ടുണ്ടെങ്കിലും യോ ഗിപ്രസ്ഥാനമായ നികേതത്തിൻെറ ഗൂഢസംരംഭങ്ങൾ തൻെറ യും ഗാഢചിന്തകൾ പലപ്പോഴും വിഷയീഭവിച്ചിട്ടുണ്ടെങ്കിലും ആ തസ്കരസാമ്രാട്ടിനെ ഒരു കണ്ണു കാണുന്നതിനു താൻ പല പ്പോഴും ചെയ്തിട്ടുള്ള ശ്രമങ്ങൾ എല്ലാം ദൈവഗത്യാ വിഫല മായി തീൎന്നതു ഒരത്ഭുതസംഗതിയായി മല്ലനു തോന്നി. ഏതാ യാലും അടുത്തുതന്നെ നികേതത്തിലേക്കു ഒന്നുകൂടി പുറപ്പെടു ന്നതിനും യോഗീസംരംഭങ്ങളുടെ ഉള്ളുകള്ളികൾ കഴിയുന്നതു കരസ്ഥമാക്കുന്നതിനും തന്നെ അയാൾ തീരുമാനിച്ചു.

ഇങ്ങനെ വിവിധചിന്തകളാൽ കലുഷിതഹൃദയനായ മല്ലൻ തൻെറ ചെറുകുടിലിനു മുൻവശമുള്ള പുൽതകിടിയിൽ അദ്ധശയനം ചെയ്തു മന്ദവാതമേററു വിശ്രമിക്കുന്നതിനിടയിൽ അല്പമകലെയുള്ള കാട്ടിൽ നിന്നു ചില കോലാഹലങ്ങൾ കേട്ടു തുടങ്ങി.

മല്ലൻെറ അനുയായികളുടെ ആഗമനമായിരുന്നു അതു്. അല്പസമയത്തിനുള്ളിൽ അവർ അദ്ദേഹത്തിൻെറ സമീപ ത്തെത്തിക്കഴിഞ്ഞു.

'ആരെടാ ചെമ്പനോ—എന്തെടാ പനപോലെ നില്ക്കു ന്നതു്? തിന്നുന്ന ചോറിനു നന്ദിയില്ലാത്ത വഹ. എവിടെടാ പട്ടാണി എവിടെ?' എന്നു മല്ലൻ കശനമായി ചോദ്യം ചെയ്തു.

'അടിയൻ-അടിയൻ' എന്നുമാത്രം ഉത്തരിക്കുതിനേ ആ സാധുവിനു സാധിച്ചുള്ളു.

'പറയെടാ, പട്ടാണി എവിടെ എന്നു പറ. അല്ലെ ങ്കിൽ പോ, നീയും പോയി മൈസൂർ പടയിൽ ചേൎന്നു പൊന്നു തമ്പുരാനോടു യുദ്ധം ചെയ്യ്. അപ്പഴേ നിങ്ങടെ രാജഭക്തി പൂത്തിയാകയുള്ളു. കടവെളിക്കു—അല്ലെങ്കിൽ പട്ടാണി എ വിടെ എന്നു പറ.'

സാധു വീണ്ടും നിന്നു വിറച്ചു തുടങ്ങി. മല്ലൻെറ കോപ വഹ്നിയുടെ ചൂടു പണ്ടു തന്നെ അറിഞ്ഞിരുന്ന ചെമ്പൻകു ട്ടിക്കു വല്ലവിധത്തിലും അവിടെ നിന്നും തെററിപ്പിഴച്ചാൽ മതിയെന്നു തോന്നി. എന്നാൽ അശുഭാവസരത്തിൽ താൻ രംഗപ്രവേശം ചെയ്തതു് അനത്ഥമായിപ്പോയി എന്നും ഇനി

തന്റെ അനത്ഥാനുഭവങ്ങളേ എല്ലാം സ്വസ്വാമിയേ ഉൽബോധിപ്പിച്ചു അഭയാത്ഥന ചെയ്ക തന്നെ ഉത്തമമെന്നും അയാഠം തീരുമാനിച്ചു. "പൊന്നുടയതേ രക്ഷിക്കണം. അടിയന്റെ പട്ടുവിന കെട്ടുതി വരുത്തിക്കളഞ്ഞു. ഉശിരിന്റെ ബലം കൊണ്ടും അവിടത്തെ കൃപകൊണ്ടും ജീവൻ കളയാതെ തെററിപ്പെഴച്ചു."

"എന്തുമാഭാരതോം കൊണ്ടാണിന്നു വന്നിരിക്കുന്നതു്. കാശിനു വിലയില്ലാത്ത നിന്റെ ഉശിരു പോയെങ്കിൽ ആക്കെന്തു ചേതം?"

"ആററിപ്പോയാലും അടിയൻ അത്ഥാംകൊണ്ടേ വരു. എന്നിട്ടു കേളു്. പട്ടാണിമാരു കടക്കമ്പോം പിടിക്കാനക്കൊണ്ടു് അടിയൻ പമ്മി പമ്മി അങ്ങു നടക്കമ്പോം കാണാം ഒരു കരിമ്പറയൻ കാട്ടിക്കൂടെ പിറുപിറെ ഓടുന്നു. എത്തീ ഞാനും പൊററകെ. അവനെ പിടിച്ചപ്പം പാവം വെറച്ചു തുടങ്ങി. 'ആരെടാനീ' എന്നു ഞാൻ 'മീനാപ്പുറേനാണേ' എന്നു അവൻ, 'എന്തിനോടീ'ന്നു ഞാൻ, 'മൊയലുപിടിക്കാ' നെന്നവൻ, 'കളിക്കണോ കോമട്ടീന്നു' ഇവനൊററപ്പെരുക്കം. വന്നല്ലോ തലേം പുലിംപോലെ മുന്നാലുപേരു. കൂട്ടകാരൊന്നും അടുത്തുമില്ല. അടിയൻ തമ്പ്രമത്തിലായി. അപ്പം ഇവനൊരു പുത്തിതോന്നി. ഇവിടത്തെ പേരു പറേമ്പം കാട്ടുമൃഗം കൂടെ ഓടുണ, തടിയൻ കണ്ടിട്ടൊണ്ടു. അതോണ്ടൊരു ചാലവിദ്യ പ്രയോകിക്കാമെന്നു തന്നെ ഇവനും കരുതി. 'പന്തിരിയോടു കളിക്കാൻ നീയോടാ പുള്ളി' എന്നിവൻ. എന്റെ തമ്പുരാനെ, പിന്നത്തെ പ്രളയം ഒന്നും പറയാനില്ല. വന്നല്ലോ കത്തിക്കാരും കന്തക്കാരും ഒരു പത്തിരുപതു. ഇവനെന്തു ചെയ്യും. കെട്ടി എടുത്തും കൊണ്ടു് അവരു നടന്നു തുടങ്ങി"—എന്നു തുടങ്ങി അനന്തരകഥകളേ എല്ലാം അയാഠം അതിശയസമ്മിശ്രമായി പ്രസംഗിച്ചു. തന്റെ നികേത പ്രവേശനവും യോഗീസന്ദശ്നവും—മൈത്രീബന്ധവും—അനന്തരം കൈയ്മളുടെ ആഗമനത്തിൽ തന്റെ പൂച്ചുവെളിപ്പെട്ടതും—യോഗി തന്നെ അംബികാചുംബനത്തിനു നേദിച്ചതും—യാദൃശ്ചികമായ തന്റെ വിമോചനവും—മാർഗ്ഗമദ്ധ്യത്തിൽ മറഞ്ഞുനിന്നു അവരുടെ സംഭാഷണം താൻ ശ്രവിച്ചതും പാതാളഗത്തത്തിൽ നിന്നും രക്ഷപ്പെട്ടതും ഒന്നൊഴിയാതെ അയാഠം പറഞ്ഞു കേഠപ്പിച്ചു.

ചെമ്പന്റെ മൌഢ്യത്തിൽ അയാൾക്കനെഭപ്പെട്ട വിനാശത്തെ കേട്ടു മന്ദഹസിച്ചു തുടങ്ങിയ മല്ലൻ നികേതകഥാരംഭത്തിൽ ശ്രദ്ധാഗൌരവത്തോടെ എഴുന്നേററിരുന്നു. ചെമ്പന്റെ അവസരോചിതമായ അഭിനയം യോഗീചക്ഷുസ്സുകളേയും വഞ്ചിച്ചു കളഞ്ഞു എന്നു കേട്ടപ്പോൾ ആ രസഭോഗി വീണ്ടും പൊട്ടി ചിരിച്ചുപോയി. ക്ഷേത്രവളപ്പിലെ തന്റെ സമരത്തേ സംബന്ധിച്ചും മററുമുള്ള യോഗീപ്രസ്താവനകൾ തന്റെ ഊഹാപോഹങ്ങളേ ദൃഢീകരിക്കുന്നു എന്നു കണ്ടു് അയാൾ സന്തുഷ്ടനായി. എന്നാൽ യോഗിയുടെ പാതാളസദനത്തേയും അവിടത്തെ ഭയങ്കര സംരംഭങ്ങളേയും, അംബികാചുംബനമെന്ന അഭിനവശിക്ഷാരീതിയേയും പററി ചെമ്പൻ വർണ്ണിച്ചപ്പോൾ മല്ലൻ മൌനവ്രതനായി ചിന്താവിഷ്ടനായി സഗൌരവം കുനിഞ്ഞിരുന്നു ശ്രവിച്ചതേയുള്ളു. എങ്കിലും രാമയോഗിമാരുടെ സംഭാഷണരംഗം മല്ലനെ അത്ഭുതപരവശനാക്കി എഴുന്നേല്പിച്ചു. "അന്നു നീ നമ്മുടെ വലതുകയ്യും തുണയുമായിരുന്നതു പോലെ ഇന്നും". മല്ലൻ ഈ വാക്കുകളേ തന്നെ വീണ്ടും വീണ്ടും വിമർശനം ചെയ്തു. "തന്നെയുമോ" അയാൾ വിചാരിച്ചു. "കൈമ്മൾ വടക്കോട്ടു ചുമന്നു എന്നു പറയുന്ന നിധിയും മററാക്ക് — ആഹാ കിട്ടിപ്പോയി! ഇനി സംശയത്തിനു വകയില്ല." മല്ലൻ താനറിയാതെ തന്നെ ഒന്നു തുള്ളിച്ചാടി. അയാൾ വീണ്ടും വിചാരിച്ചു. "ത്രിയുത്സവദിനങ്ങൾ — അതെ — അതും മൈസൂർ പടയുമായി ബന്ധമെന്തു്?"

മല്ലൻ — "എന്തു പുതിയ കഥകൾ! (അയാൾ അക്ഷമനായി പിടഞ്ഞു തുടങ്ങി.) എന്തെടാ ത്രിയുത്സവമോ, അതും മൈസൂർ പടയുമായുള്ള ബന്ധമെന്തു്?"

ചെമ്പൻ- "അടിയനെന്തറിഞ്ഞു. ആ പമ്പിളി വയറൻ നായരു പൊമ്പാറേലെ നിതി, നിതീന്നും പറഞ്ഞു ശിണങ്ങാട്ടം തൊടങ്ങിയപ്പം അത്തേഹം ഇഞ്ഞനെയാണ്പറഞ്ഞതു്. 'ത്രിയുത്സവം അടുത്തുവരുന്നു, അന്നത്തെ അഭിനയം ഒന്നു കഴിഞ്ഞോട്ടെ. പിന്നെ മൈസൂർ പടകേററത്തിനു തടസ്സമില്ല.' എന്നിട്ടു പിന്നെ ആ കൊടപണ്ടി മൂത്താരേ മന്ത്രിയാക്കാമെന്നും യോഗി തത്യംചെയ്തു."

മല്ലൻ തന്റെ ചിന്താവിവശമായ മനസ്സിനെ വീണ്ടും ഇളക്കി മറിച്ചു ക്ലേശിപ്പിച്ചിട്ടും ത്രിയുത്സവമഹോത്സവവും മൈസൂർ പടയേററവുമായുള്ള ബന്ധത്തെ കണ്ടുപിടിക്കുന്ന

തിനു ഒട്ടുനേരത്തേക്കു അയാൾക്കു സാധിച്ചില്ല. ഒടുവിൽ രാജകല്പനപ്രകാരം കാളിയാങ്കൽ ക്ഷേത്രത്തിൻെറ അററകുററങ്ങൾ തിടുക്കത്തിൽ നന്നാക്കുന്ന സംഗതിയും മഹാരാജാവു തന്നെ തൻെറ ദുഷ്കാല വിനാശത്തിനായി അക്കൊല്ലത്തെ ത്രിയുത്സവമഹം കൊണ്ടാടുന്നതിനു നിശ്ചയിച്ചിരിക്കുന്ന വിവരവും ഏതാനും ദിവസങ്ങൾക്കു മുൻപു് തനിക്കു ലഭിച്ച പുതിയ കഥകളാണല്ലോ എന്നു അയാൾ അനുസ്മരിച്ചു. അതേത്തുടൎന്നു് മഹാരാജാവു തന്നെ അവസാനദിവസത്തെ മഹാമഹത്തിൽ എഴുന്നള്ളുന്നു എന്നുള്ള പൊതുജനസംവാദവും ആ തീക്ഷ്ണബുദ്ധിയിൽ ഉദയം ചെയ്തു. യോഗീശ്വരൻെറ ആന്തരമെല്ലാം മല്ലനു അനുക്ഷണത്തിൽ മനസ്സിലായി. ആ ഭീമാകാരത്തെ സർവ്വാംഗം ദഹിപ്പിക്കുന്നതിനു തന്നെ പൎയ്യാപ്തമായിരുന്ന ഒരു അഗ്നിജിഹ്വ അയാളുടെ ഹൃദയഗഹ്വരത്തിൽ നിന്നും ഉജ്വലിച്ചുയൎന്നു. "ദൈവമേ!" എന്നു ഹൃദയം തകൎന്നുള്ള ഒരു വിലപനസ്വരത്തോടുകൂടി ആ യഥാൎത്ഥഭക്തൻ തൻെറ മാറിൽ കയ്യണച്ചു അല്പനേരം വിശ്രമിച്ചു. "ഇല്ല. പന്തിരി ജീവനോടിരിക്കുന്നു എങ്കിൽ അതു നടക്കുകില്ല. അല്ലെങ്കിലിവൻ നായിക്കു പെററ മകൻ" എന്നൊരു ദുസ്സാഹസപ്രതിജ്ഞയോടുകൂടി ആ വീരധാമം അവിടെനിന്നു നിഷ്ക്രമിച്ചു.

അന്നു സമയം അൎദ്ധരാത്രിയോടു സമീപിച്ചിട്ടും രാജ്യകാൎയ്യനിരതനായ മഹാരാജാവു പള്ളിയുറക്കത്തിനുദ്യുക്തനായില്ല. ശുഷ്കമായ രാജ്യഭണ്ഡാരത്തിൻെറ ദയനീയാവസ്ഥയിൽ ഹതചിത്തനായിരുന്ന മഹാരാജാവു് ഏതാനും ദിവസങ്ങൾക്കു മുൻപിൽ അപ്രതീക്ഷിതമായി ലഭിച്ച നിധിലാഭത്തിൽ ആനന്ദതുന്ദിലനായിത്തീൎന്നിരുന്നു. അനന്തര നടപടികളിൽ തിരുമേനി ഊൎജ്ജസ്വലനായിക്കാണപ്പെട്ടു. ഡച്ചുകമ്പനിക്കാരുമായുള്ള മുന്നിടപാടുകളെല്ലാം താൻതന്നെ പരിശോധിച്ചു ക്രയവിക്രയാദികളിൽ കമ്പനിക്കാൎക്കു ചെല്ലേണ്ടുന്ന മുൻബാക്കി തിട്ടംവരുത്തി അതേത്തുടൎന്നു താല്ക്കാലികാവശ്യങ്ങൾക്കു പുതുതായി വാങ്ങേണമെന്നു കേശവപിള്ളയാൽ ശുപാൎശചെയ്യപ്പെട്ടിട്ടുള്ള യുദ്ധസാമഗ്രികളിൽ ആവശ്യമെന്നു തോന്നിയ ചില ഭേദഗതികൾ ചെയ്തു് ഒരു ലിസ്ററും തയാറാക്കി. അനന്തരം വലിയ സർവ്വാധിക്കും കേശവപിള്ളയ്ക്കും ചില സ്വകാൎയ്യക്കുറിപ്പുകളും, കേശവൻെറ ഒഴിവിൽ അന്നു കൊട്ടാരം

സമ്പ്രതിയായി നിയമിക്കപ്പെട്ടിരുന്ന കൽക്കളം രാമനും, തെക്കുംമുഖം സർവ്വാധിക്കം ചില ഔദ്യോഗികകല്പനകളും കൊട്ടാരം രായസം ഉമ്മിണിപ്പിള്ളയെക്കൊണ്ടു തയ്യാറാക്കിച്ചു് തുല്യവും ചാർത്തി. ഉദയഗിരിക്കോട്ടയിൽ ആലസ്യത്തിൽക്കിടക്കുന്ന വലിയ കപ്പിത്താൻെറ ദീനസ്ഥിതി ആപൽക്കരമെന്നു അന്നു തന്നെ അറിവു കിട്ടുകയാൽ സേവകാഗ്രേസരനായ ആ യുദ്ധകാര്യവിദഗ്ദ്ധനെ ചെന്നുകണ്ടു സമാശ്വസിപ്പിക്കുന്നതിനും, അദ്ദേഹത്തിൻെറ അന്ത്യകാലാഭീഷ്ടങ്ങൾ എന്തെന്നറിഞ്ഞു് തന്നെ ഉടനെ അറിയിക്കുന്നതിനുമായി ഇളയ തമ്പിക്കു ഒരു നീട്ടൂരവും തയ്യാറാക്കിയിട്ടു, അന്നത്തെ ചടങ്ങുകൾ ഇനിയും അവസാനിച്ചില്ല എന്നു കണ്ടു് അത്യാസന്നമായിരിക്കുന്ന ഹൈദരുടെ ആക്രമണത്തിൽ വടക്കോട്ടയക്കേണ്ടുന്ന സൈനികവിഭാഗങ്ങളെപ്പററി നിർബാധമായി ആലോചിക്കുന്നതിലേക്കു നിദ്രാവശനായ ഉമ്മിണിരായസക്കാരനെ സുഖനിദ്രയ്ക്കു യാത്രയാക്കിയിട്ടു, ഏകാകിയായ മഹാരാജാവു പള്ളിയറയിൽ നിന്നും സാവധാനത്തിൽ വെളിക്കിറങ്ങി.

ആ രാത്രിയുടെ പ്രശാന്തതയാലും, ഉച്ചസ്ഥിതനായ അമൃതകിരണൻെറ കുളിർഹാസപ്രഭയാലും ആ രാജ്യകാര്യധുരന്ധരൻെറ തരളഹൃദയം ആകൃഷ്ടമാകയാൽ, മനഃക്ഷോഭങ്ങളേ പാടേ വിസ്മരിച്ചും, പ്രകൃതി വിലാസത്താൽ അപഹൃതചിത്തനായും, ഗൃഹാങ്കണത്തേയും പരിതഃപ്രദേശങ്ങളേയും, കോട്ടമതിലുകളേയും തരണം ചെയ്തു അവിടന്നു പുറത്തുള്ള രാജപാഥയിൽ ചെന്നെത്തി. റോഡിൻെറ ഇരുഭാഗങ്ങളിലും തിങ്ങി നില്ക്കുന്ന ചാല വൃക്ഷങ്ങളുടെ തണലുകളാൽ ഏറെക്കുറെ ഇരുളടഞ്ഞുള്ള പാഥയിൽ ഇടയ്ക്കിടെ വിവിധാകൃതിയിൽ പ്രതിബിംബിച്ചുള്ള ചന്ദ്രികാവിശേഷത്തേയും അതോടിടകലർന്നുള്ള തമോവിലാസത്തേയും ദർശിച്ചും ആനന്ദിച്ചും, ഗുണദോഷസമ്മിശ്രമായ ലോകഗതികളെ ആ പരിമിതമായ ലോകവിസ്തൃതിയിൽ ഗുണപാഠമെന്നപോലെ ഉല്ലേഖനം ചെയ്തിരിക്കുന്ന പ്രകൃതിശില്പിയുടെ താത്വികശക്തിയേപ്പററി പരിചിന്തനം ചെയ്തും, അങ്ങനെ നിശാടനം ചെയ്യുന്നതിനിടയിൽ ആരോ ഒരാൾ ചന്ദ്രികയിൽ നിന്നും പെട്ടെന്നു റോഡരികിലുള്ള ഒരു വലിയ വൃക്ഷത്തിൻെറ പിൻപിൽ മറയുന്നതായി അദ്ദേഹത്തിനു തോന്നി. ഒളിമാർഗ്ഗങ്ങളിൽ പതുങ്ങി നടക്കുന്ന ആ ഗൂഢചാരി ആരെന്നറിയുന്നതിനുള്ള കൌതുക

ത്താൽ മഹാരാജാവും പൊടുന്നനവേ അടുത്തുള്ള തരുനികര ങ്ങൾക്കിടയിൽ ഒളിച്ചു. എട്ടുപത്തു നിമിഷങ്ങൾ യഥാസ്ഥി തിയിൽ നിന്നിട്ടും അപ്രത്യക്ഷനായ ദേഹത്തെ വീണ്ടും കണ്ടു കിട്ടാഴികയാൽ അവിടന്നു അത്യുൽക്കണ്ഠയോടുകൂടി അങ്ങുമി ങ്ങും നോക്കിത്തുടങ്ങി. അടുത്ത ക്ഷണത്തിൽ ദീർഘകായനായ ഒരാൾ റോഡരികിലുള്ള തണൽപററി താൻ നിൽക്കുന്ന ദിക്കി ലേക്കു തന്നെ സാവധാനത്തിൽ വരുന്നുണ്ടെന്നു അവിടത്തേക്കു മനസ്സിലായി. സദാ ഭയവിഹ്വലനായി ചുററും നോക്കിയും ഇടക്കിടെ രാജധാനിയുടെ മതിൽകെട്ടുകളെ സമീപിച്ചു നിൽ ക്കുന്ന തരുശിഖരങ്ങളെ സൂക്ഷ്മാവലോകനം ചെയ്തും സഞ്ചെ രിക്കുന്ന പാന്ഥന്റെ പരിഭ്രമസ്ഥിതി ആ മങ്ങിയ വെളിച്ച ത്തിലും ഏററെക്കുറെ മനസ്സിലാക്കുന്നതിനു ആ സൂക്ഷ്മദൃഷ്ടിക ൾക്കു സാധിച്ചു. ആഗതൻ മഹാരാജാവു നിൽക്കുന്ന സ്ഥല ത്തെയും കടന്നു അല്പംകൂടി തെക്കു മാറി കോട്ടമതിലിനോടു സ മീപിച്ചുള്ള ഒരു വൻതരുവിനെ സൂക്ഷ്മപരിശോധന തുടങ്ങി. ഇത്തരുണത്തിൽ ആദ്യം അപ്രത്യക്ഷനായ ഇതരൻ സ്വസങ്കേ തസ്ഥാനത്തെ വെടിഞ്ഞു സാവധാനത്തിൽ തെക്കോട്ടുതന്നെ നീങ്ങി. മരത്തണലുകളേയും മറകളേയും അവലംബിച്ചു യാത്ര യായ രണ്ടാമൻ മഹാരാജാവു പതുങ്ങി നിൽക്കുന്ന വൃക്ഷച്ചു വടിനോടു സമീപിച്ചു കഴിഞ്ഞു. ശ്വാസവേഗത്തെ തന്നെ യും അടക്കി അവിടെ നിൽക്കുന്നതിനിടയിൽ ഈ അസമയത്തു നിരായുധനായി പുറപ്പെട്ട തന്റെ അവിവേകത്തെപ്പററി അ വിടന്നു സ്വയംപഴിച്ചുപോയി. രണ്ടാമൻ മഹാരാജാവുമറഞ്ഞു നിൽക്കുന്ന വൻതരുവിന്റെ മറുവശത്തുകൂടി പാത്തുംപതുങ്ങി യും മുൻപോട്ടുതന്നെ യാത്രതുടർന്നു. അപ്പോഴേക്കും ദീർഘകാ യൻ താൻ സമീപിച്ച വൃക്ഷത്തെ സൂക്ഷ്മപരീക്ഷണംചെയ്തി ട്ടു അടിഞ്ഞു കിടക്കുന്ന ഒരു ചെറു ശാഖയിൽ പിടിച്ചു സാവ ധാനത്തിൽ മേല്പോട്ടിഴഞ്ഞുകയറിത്തുടങ്ങി. ഇതരന്റെ ഗതി വേഗം ഒന്നുകൂടി മുറുകി. അയാൾ വായു വേഗത്തിൽ വൃക്ഷ ച്ചുവട്ടിലെത്തി. "ഇന്നലെ ചാടിയ ഇര ഇന്നു വായിലു" എന്നു സ്വയം മന്ത്രിച്ചുകൊണ്ടു ത്രിശങ്കുസ്വർഗ്ഗസ്ഥിതനായ വാനര ന്റെ അരക്കെട്ടിൽ പിടികൂടി. അവിചാരിതമായ ഈ സംഭവ ത്തിൽ ഭയവിഹ്വലനായ ഒന്നാമൻ മരക്കൊമ്പിൽ നിന്നുംപി ടിവിട്ടതും ഇതരൻ അയാളെ പന്തുപോലെ തലക്കുമുകളിൽ കൂടി റോഡിലേക്കെറിഞ്ഞതും ഒന്നായിക്കഴിഞ്ഞു. നിലംപ

തിച്ച ഗിരികായൻ പിടച്ചെഴുന്നേററു് ഈ ധീരകൃത്യത്തിനു ഉദ്യുക്തനായ ഹ്രസ്വായുഷ്മാൻ ആരെന്നു ആരാഞ്ഞു തുടങ്ങി. ഉത്തരക്ഷണത്തിൽ വൃക്ഷത്തണലിൽ നിന്നും രംഗപ്രവേശം ചെയ്ത ഹ്രസ്വകായൻ അനുക്ഷണത്തിൽ തന്റെ ശത്രുവിന്റെ കൈകളിൽ ഇരുന്നു ഞെരിഞ്ഞു തുടങ്ങി. അയാളുടെ ശ്വാസവേഗങ്ങൾ കുറഞ്ഞു. മുഖം രക്തവർണ്ണമായി ജൃംഭിച്ചു. മിഴികൾ നിശ്ചലങ്ങളായി തുറിച്ചു. എങ്കിലും ഇതരൻ അയാളുടെ നാഭിയിൽതാഴ്ത്തിയ മുഷ്ടിയെ ശക്തിമത്തായി ഉറപ്പിച്ചുകൊണ്ടു വീണ്ടും ഞെരിച്ചു തുടങ്ങി. "ഹേ,പാപി, വിട്ടുകോ വിട്ടുകോ" എന്നുണ്ടായ ആർത്തി തന്റെ പ്രലപനത്തിനു"അങ്ങനെ താഴട്ടും, അപ്പടിയേ ഞെരിയട്ടും, സ്വാമീടെ മൌസ്സൊക്കെ ഇപ്പം കാണട്ടും. ചെമ്പൻ കുട്ടിയോടു കളിച്ചാ കടിപററീമ്പോകും പിടിവിട്ടും പോഹ്ഹും സ്വാമി, പിടിവിട്ടും പോഹ്ഹും" എന്നൊരു ജയഘോഷം പ്രത്യുത്തരമായി മുഴങ്ങി. അപമൃതിക്കഭിവാദ്യം ചെയ്തുപോയ തന്റെ സാഹസത്തെ ഓർത്തു പശ്ചാത്തപിക്കുന്നതിനിടയിൽ അയാൾക്കു ഒരു ബുദ്ധിതോന്നി. തന്റെ കടിപ്രദേശത്തു തിരുകിയിരുന്ന ഒരു ചെറുകഠാരിയെ സാഹസപ്പെട്ടു വലിച്ചൂരി അയാൾ തന്റെ എതിരാളിയെ ഒന്നു തലോടി. എന്നേ അത്ഭുതമേ! അടുത്തക്ഷണത്തിൽ ഇതരന്റെ മുഷ്ടികൾ അയഞ്ഞു് ഭയങ്കരമായ ഒരു സിംഹനാദഗർജ്ജനത്തോടുകൂടി ഗിരികായൻ മലപോലെ നിലംപതിച്ചു.

മുക്തകണ്ഠമായ ഘോരഗർജ്ജനത്തിൽ ദ്വാരപാലകന്മാരായ രാജസേവകന്മാർ ഒരു പക്ഷെ ഉണർന്നെഴുന്നേറേറക്കുമെന്നുള്ള ഭീതിയാൽ ഇതരൻ അനുക്ഷണത്തിൽ അവിടെനിന്നും പാഞ്ഞുമറഞ്ഞു.

ഈ അത്ഭുതസംഭവങ്ങളുടെ എല്ലാം അർത്ഥമെന്തെന്നു മനസ്സിലാകാതെ മഹാരാജാവു വിവശഹൃദയനായി. ആസന്നമരണനായി നിലം പതിച്ച ദേഹം എന്തൊ രാജദ്രോഹോദ്യമങ്ങളോടുകൂടി ആയിരിക്കണം പ്രകാരലംഘനത്തിനു ഒരുമ്പെട്ടതെന്നും സ്വപാശ്വവർത്തികളിൽ ആരോ അയാളുടെ പൈശാചികോദ്ദേശങ്ങളെ ദൈവഗത്യാ പരാജപ്പെടുത്തിയെന്നും തന്നെ അവിടന്നനുമാനിച്ചു. ഏതായാലും രാജമന്ദിരത്തിനു മുമ്പിൽവച്ചു് ഈ ഘോരകൃത്യം സംഭവിക്കേണ്ടിയിരുന്നില്ല എന്നും ആ ഭയങ്കര സംഭവത്തിനു താൻ ദൃക്സാക്ഷിയാകേണ്ടിയിരുന്നില്ല എന്നും അവിടന്നു് ആശിച്ചു. അനന്തരം

മരണാസന്നനായി പിടയുന്ന ആളിന്റെ യഥാർത്ഥസ്ഥിതി കൾ അറിയുന്നതിനുള്ള കൌതുകത്താൽ പ്രേരിതനായി മഹാരാജാവു് നിഴലിൽ നിന്നുമിറങ്ങി അയാളെ സമീപിച്ചു. കൈകാലുകൾ അറഞ്ഞു ഉരുണ്ടു പിടയുന്നതിനിടയിൽ ആരോ ഒരാൾ തന്റെ സമീപത്തു നില്ക്കുന്നതു കണ്ടു് ആഗതൻ തന്റെ വിലാപനംകേട്ടു ഓടിയെത്തിയ ഒരു രാജസേവകൻ തന്നെ എന്നു മനസ്സിലാക്കിയ ചെമ്പൻകുട്ടി എന്തോ പറയുന്നതായി ബദ്ധപ്പെട്ടു തുടങ്ങി. ചുണ്ടുകൾ വരണ്ടും നാവുണങ്ങിയുമിരുന്നതിനാൽ ശബ്ദം വ്യക്തമായി പുറപ്പെടാതെ അയാൾ ക്ലേശിക്കുന്നു എന്നറിഞ്ഞു് കരുണാനിധിയായ മഹാരാജാവു് ആ ദുർഗ്ഗന്റെ ദുരിതാവസ്ഥയിൽ ഹൃദയംഗമമായി സഹതപിച്ചു. എങ്കിലും അയാളുടെ അന്തിമാഭിലാഷങ്ങൾ എന്തെന്നറിയുന്നതിനായി അവിടന്നു അയാളുടെ സമീപമണഞ്ഞു് "എന്തുവേണം?" എന്നുമാത്രം ചോദ്യംചെയ്തു. "ക്—ക്—ആയിതം—ഈശോ" എന്നു രണ്ടുവാക്കുകൾ മാത്രം സാഹസപ്പെട്ടുച്ചരിച്ചിട്ടു് മല്ലസംഘപ്രവീണനായ ചെമ്പൻകുട്ടി നിത്യശാന്തിക്കായി ദീർഘനിദ്രയിൽ ലയിച്ചു.

"കായിത"മെന്നുള്ള അയാളുടെ അന്ത്യമൊഴി കൈവശമുള്ള എന്തോ ലേഖനത്തെ ഉദ്ദേശിച്ചായിരിക്കണമെന്നു തന്നെ മഹാരാജാവൂഹിച്ചു. അതിനാൽ മൃതശരീരത്തിന്റെ ദേഹപരിശോധനചെയ്തു് ഉടൻതന്നെ മറവുചെയ്യുന്നതിനു വേണ്ട നിർദ്ദേശങ്ങൾ നൽകി ചില കിങ്കരന്മാരെ അയച്ചിട്ടു് അവിടന്നു് കൊട്ടാരത്തിലേക്കു തന്നെതിരിച്ചു. അനന്തരം ലോകരംഗത്തു നിരന്തം അനുഭവപ്പെട്ടുകൊണ്ടിരിക്കുന്ന പലേ അപ്രതീക്ഷിതസംഗതികളേയും പററി വിചാരിച്ചുകൊണ്ടും നിയുക്തരായ സേവകസംഘത്തിന്റെ പ്രത്യാഗമനത്തെ പ്രതീക്ഷിച്ചുകൊണ്ടും അവിടന്നു ഒരു തൂക്കുമഞ്ചത്തിൽ അർദ്ധശയനംചെയ്തു.

അല്പം സമയം കഴിഞ്ഞു് ഒരു സേവകൻ തിരിച്ചെത്തി കമനീയമായ വിധത്തിൽ വാൻമുറിച്ചു മടക്കിക്കെട്ടിയ ഒരോലച്ചുരുളും ഒരു കഠാരിയും തിരുമുമ്പിൽ നിക്ഷേപിച്ചു് തൊഴുതുവാങ്ങി. അവിടന്നു അത്യത്ഭുത പരവശനായി കായിതത്തെ എടുത്തു തൃക്കൺപാർത്തു.

"മിന്നുന്നതെല്ലാം പൊന്നല്ല. മുടിചൂടിയ തല മണ്ണുതിന്നാതെ സൂക്ഷിക്കണം. താനിരിക്കേണ്ടടത്തു താനിരിക്കാഞ്ഞാൽ താനിരിക്കേണ്ടടത്തു നായിരിക്കും. പുണ്യംചെയ്താൽ ഫലം

തിണ്ണയിലും കിട്ടും. ത്രിയുത്സവദിവസങ്ങളിൽ തിരുത്തല പുറത്തുകാണരുതു്."

തൃപ്പാദഭക്തൻ പന്തിരിമല്ലൻ.

മഹാരാജാവു് കായിതത്തെ വീണ്ടും രണ്ടുമൂന്നാവൎത്തി വായിച്ചു. പലവിധമായ ചിന്താപരമ്പരകൾ ആ തിരുച്ചിത്തത്തെ കലുഷിതമാക്കി. അവിടുന്നു ചിന്താവിഷ്ടനായി ഊൎദ്ധ്വനയനനായി അല്പസമയം നിന്നു. സംശയാസ്പദമോ ഈൎഷ്യാകലുഷിതമോ ആയ ചില ചിന്താവിശേഷങ്ങൾ ആ മുഖത്തു തന്നെ പ്രത്യക്ഷമായി സ്ഫുരിച്ചു. ചില്ലീയുഗളങ്ങൾ ചുളിച്ചു്, അധരപുടങ്ങൾ വക്രിച്ചു. സ്വഗുണകാംക്ഷിയായ തന്റെ അജ്ഞാതബന്ധുവിന്റെ സ്ഥാനാസ്ഥാനവിവേചനം കൂടാതെയുള്ള ഇടപാടുകൾ ഗൎവ്വസംപുഷ്ടമല്ലേ എന്നൊരു ആശങ്ക ആ തിരുവുള്ളത്തിൽ പ്രഥമത പ്രവേശിച്ചു എങ്കിലും കാട്ടുമല്ലനായ പന്തിരിയുടെ അപരാധങ്ങൾ ഭക്തിദ്യോതകങ്ങൾ തന്നെ എന്നു അവിടുന്നു വ്യാഖ്യാനിച്ചു സമാധാനപ്പെട്ടു. എന്നാൽ തന്റെ പ്രതീക്ഷകൾ വിപരീതമായി മൃതനായ പുരുഷൻ ഒരു രാജബന്ധുതന്നെ ആയിരുന്നു എന്നു പ്രത്യക്ഷപ്പെട്ടപ്പോൾ ആ നിൎഭാഗ്യവാൻ യഥാൎത്ഥത്തിൽ തന്റെ അജ്ഞാതമിത്രമായ പന്തിരി തന്നെ ആയിരിക്കുമോ എന്നും ഘാതകനായ ഇതരൻ ആ ഘോരകൃത്യത്തിനു പ്രേരിതനായതു് സ്വകാൎയ്യവൈരം കൊണ്ടോ അഥവാ രാജസ്ഥാനത്തോടുള്ള വൈരാഗ്യം കൊണ്ടോ എന്നും പ്രബലമായ പല ശങ്കകൾ മഹാരാജാവിനെ വിഷമിപ്പിച്ചു തുടങ്ങി. ഹതപുരുഷന്റെ സമരസംവാദങ്ങൾക്കിടയിൽ 'ചെമ്പൻകട്ടിയോടു കളിച്ചാൽ' എന്നയാൾ പ്രയോഗിച്ച പദങ്ങൾ ഉത്തരക്ഷണത്തിൽ അവിടത്തേക്കോൎമ്മവന്നു. മരിച്ച ആൾ പന്തിരിമല്ലനല്ലെന്നും അയാളുടെ അനുചരനായിരിക്കണമെന്നും തന്നെ ഒട്ടുനേരത്തെ ആലോചനയുടെ ശേഷം അവിടുന്നു തീരുമാനിച്ചു. എന്നാൽ ഘാതകൻ ആരു് എന്നുള്ള ചോദ്യത്തിനു ഒരു വിധമായ പ്രത്യുത്തരവും കിട്ടാതെ അവിടുന്നു കുഴങ്ങി. തൽസംബന്ധമായ അന്വേഷണങ്ങൾ സ്വകാൎയ്യമായിത്തന്നെ നടത്തുന്നതു് ഉചിതമെന്നു അവിടുന്നു തീരുമാനിച്ചു. ത്രിയുത്സവസംബന്ധമായ മല്ലന്റെ ഉപദേശങ്ങൾ അനന്തരമായി അവിടത്തെ അസ്വസ്ഥചിത്തനാക്കി. രാജദ്രോഹോദ്യമങ്ങൾ വല്ലതും

മല്ലന്റെ സൂക്ഷ്മദൃഷ്ടികളിൽ പെട്ടിരിക്കണമെന്നും അതിനാൽ തന്റെ രക്ഷയെ ആസ്പദമാക്കിയുള്ള പന്തിരിയുടെ ഉപദേശങ്ങൾ ആദരണീയങ്ങൾ തന്നെ എന്നും അവിടന്നു വിചാരിച്ചു. പക്ഷെ ലോകപ്രതീക്ഷയ്ക്കും തന്റെ മുൻ നിശ്ചയത്തിനും വിപരീതമായി താൻ ഭഗവതീദർശനത്തിനു പുറപ്പെടാതിരിക്കുന്നതു് ഭീരുത്വമല്ലേ എന്നു ആ ധാർമ്മികൻ സംശയവശനായി. ഏതായാലും ഗാഢാലോചനക്കു ശേഷം മാത്രമേ പ്രസ്തുത സംഗതിയിൽ ഏതെങ്കിലും പ്രവർത്തിക്കുവാൻ പാടുള്ളു എന്നു തന്നെ അവിടന്നു തീരുമാനിച്ചു. 'എന്റെ പത്മനാഭാ,സ്വാമി,രാജ്യവും പ്രജകളും ഇവന്റേതല്ല.' അവിടന്നു അവരേ നിരാകരിക്കുന്നു എങ്കിൽ അവർ നശിക്കും. അവിടത്തെ ദാസൻ ഇതാ തിരുവുള്ളം മാത്രം പ്രവർത്തിക്കുന്നതിനു പാത്തിരിക്കുന്നു.' എന്നു ഹൃദയംഗമമായ ഒരു പ്രാർത്ഥനയോടുകൂടി പുണ്യശ്ലോകനായ രാമവർമ്മമഹാരാജാവു് ആ രാത്രിയുടെ അപ്രതിക്ഷിതമായ ഫലങ്ങളെപ്പററി ചിന്തിച്ചു ചിന്തിച്ചു ക്ഷീണചിത്തനായി പള്ളിമെത്തയേത്തന്നെ പുണർന്നു.

## ഇരുപത്തിനാലാം അദ്ധ്യായം

"രാജന്യനർഹയിവൾ നിശ്ചയം അല്ലയായ്കിൽ
രഞ്ജിക്കയില്ലിവളിലെന്റെ മനം വിനീതം
സത്തക്കസംശയനിവാരണയിൽ പ്രമാണം
സത്യസ്വരൂപഹൃദയപ്രതിപത്തിയത്രെ".

കാര്യനിർവഹണത്തിനു ഉദ്ദേശിക്കുന്ന ലോകൈകവീരന്മാർ ആദ്ധ്യാത്മികനിബന്ധനകളെ നിരസിക്കുന്നു. അവർ അന്തഃകരണശക്തിയെത്തന്നെയും സ്വാധീനമാക്കി തങ്ങളുടെ ഹിതാഹിതങ്ങൾക്കനുസരണമായി പ്രവർത്തിപ്പിക്കുന്നു. സന്മാർഗ്ഗനിരതയോ, നീതിബോധമോ അവരുടെ കർമ്മാനുഷ്ഠാനങ്ങൾക്കു മാർഗ്ഗവിഘ്നങ്ങളായി നില്ക്കുന്നില്ല. പുരാവൃത്തങ്ങളും ഇതിഹാസസമുച്ചയങ്ങളും ഈ തത്വത്തെത്തന്നെ ആദർശമായി ഉപദേശിക്കയും ചെയ്യുന്നുഎങ്കിൽ ഹൈന്ദവമതാദർശങ്ങളുടെ ആസ്ഥാനമണ്ഡപമായ നികേതാധിപതിയും ഈ മൂലതത്വത്തെത്തന്നെ അവലംബിച്ചുപ്രവർത്തിക്കുന്നതിൽ അത്ഭുതപ്പെടുവാനില്ലല്ലൊ. മുന്നദ്ധ്യായത്തിൽ വിവരിച്ച ഘോരകർമ്മങ്ങൾ

ക്കശേഷം അവിടെ നിന്നും പലായനം ചെയ്ത ഘാതകൻ തന്റെ പാതകകമ്മത്തിന്റെ പാരത്രികഫലങ്ങളെയല്ല പ്രത്യുത രാജനീതിയുടെ ഘോരഖഡ്ഗത്തെ മാത്രമാണ ഭയപ്പെട്ടു പോയതു്. രാജമന്ദിരത്തിന്റെ പരിസരപ്രദേശങ്ങളിൽ നിന്നുമകന്നു വീണ്ടും താൻ നിർബാധമായ വിജനസ്ഥലത്തു വന്നു ചേൎന്നു എന്നു കണ്ടമാത്രയിൽ അയാൾ ശാന്തചിത്തനായി, നിവ്വികാരനായി മന്ദഗതിയെ അവലംബിച്ചു. തന്റെ സിംഹാസനാരോഹണത്തിനുള്ള സോപാനതരണത്തിൽ മാൎഗ്ഗവിഘ്നമായിത്തീരേണ്ടാമായിരുന്ന ഒരു ശത്രുശലഭത്തെ സംഹരിച്ചു എന്നുള്ള കൃതാൎത്ഥതയോടു കൂടി ശങ്കരഗിരിയോഗി തന്റെ നികേതനത്തെ ലക്ഷ്യമാക്കി യാത്ര തുടൎന്നു.

അടുത്ത പ്രഭാതത്തിനു അല്പം മുൻപിൽ യോഗിവയ്യൻ തന്റെ ഗുഹാമന്ദിരത്തിൽ എത്തിച്ചേൎന്നു. ഗുരുപാദസേവക്കായി ആ സമയത്തും അവിടെ ആഗതരായിരുന്ന ശിഷ്യഗണങ്ങളെ ചില ദു്ശാശിസ്സുകൾ നൽകി സമാശ്വസിപ്പിച്ചയച്ചശേഷം ആ മഹീപാലമനോരഥൻ തന്റെ വിജയസോപാനത്തിന്റെ പ്രാരംഭപടിയെ തരണം ചെയ്യുന്നതിനു തിഥിപക്ഷങ്ങൾ ആനുകൂല്യങ്ങളോയെന്നു ജ്ഞാനവീക്ഷണത്തിൽ ആത്മദൎശനം ചെയ്തു കൃതാൎത്ഥനായി നികേതനഗഹ്വരമായ പാതാളഗൎത്തത്തിൽ ഉൾപ്രവേശിച്ചു. ദ്വിജാത്മജന്മാരെ തേടിപ്പുറപ്പെട്ട പാൎത്ഥവീരന്റെ പ്രാഗത്ഭ്യത്തോടു കൂടി അയാൾ "പാതാളലോകേ, പുനരിന്ദ്രലോകേ, പ്രേതാധിനാഥന്റെ പുരേതിര"ഞ്ഞിട്ടും സ്വാത്മജയായ പ്രേമവല്ലിയെ കണ്ടു കിട്ടാതെ ആ അക്ഷീണഹൃദയനും തെല്ലൊന്നു കുഴങ്ങി. നികേതനഗൎത്തത്തിന്റെ ഓരോ ഒളിയറയിലും തിരഞ്ഞു തീൎന്നിട്ടും സുലേഖയെ കണ്ടുകിട്ടാഴികയാൽ "പൂബാണനിന്നവളെയത്തരുവിൽത്തറച്ചാൻ" എന്നു കലഹിച്ചു കൊണ്ടു അവിടെ നിന്നും നിഷ്ക്രമിച്ചു.

അന്നു് "ഉദയാൽപ്പരം" നാലുനാഴിക പുലൎന്നപ്പോൾ ശംക്കരിയിലെ ഗൃഹാങ്കണത്തിൽ ഒരു വൃദ്ധയാചകന്റെ ആഗമനമുണ്ടായി. തോളിൽ പേറിയിരുന്ന ഭിക്ഷാഭാണ്ഡത്തെ നിലത്തിറക്കിയിട്ടു് "അമ്മാ പിച്ചയ്ക്കൂതമ്മം കൊടുങ്കോ" എന്നു ദ്രാവിഡവാണിയിൽ തന്നെ അഭ്യൎത്ഥിച്ചു കൊണ്ടു് ഗൃഹപതികളുടെ ശ്രദ്ധയെ ക്ഷണിച്ചു. ഉത്തരക്ഷണത്തിൽ കതകു തുറന്നു പുറത്തുവന്ന ഗൃഹനായിക ഭിക്ഷുവിനെ കണ്ടു കൃതാൎത്ഥയായി,

ശിരഃകമ്പനത്താൽ തന്നെ ആ നരച്ച താടിയെ ആശീവാദ്യം ചെയ്തുകൊണ്ടു കയററി. ഭിക്ഷു തന്റെ ഭാണ്ഡവും പേറി അമ്മിണിയോടൊരുമിച്ചു ഗൃഹാന്തർഭാഗത്തേക്കു കടന്നിട്ടു പിറകെ കതകും ബന്ധിച്ചു. അമ്മിണീസമേതനായ സാക്ഷാൽ ശങ്കരഗിരിയോഗി സ്വകാൎയ്യമുറിയിൽ നിർബാധനായി എന്നു കണ്ടപ്പോൾ ഗുരുസ്വാതന്ത്ര്യത്തോടും ചില ഭത്സനദാനം കൊണ്ടു സ്വശിഷ്യയെ അനുഗ്രഹിച്ചു തുടങ്ങി. അമ്മിണി വൃദ്ധതാടിയെ ആദരിച്ചോ ഗുരുമാഹാത്മ്യത്തെ അനുസ്മരിച്ചോ എന്തൊ യോഗീഭത്സനങ്ങളുടെ ഉഗ്രതയെ കളിർഹാസത്താൽ മൃദുലീകരിച്ചു് പാർത്ഥശരങ്ങൾ പുഷ്പമാല്യങ്ങളായി കിരാതകണ്ഠം കൈവരിച്ചതു പോലെ, അവയെ അനുഗ്രഹവഷങ്ങളായി ആശ്ലേഷിച്ചു. "ഈ ജീർണ്ണിച്ച ചകടം അഴിയാറായി, ഇനി നാം നമ്മുടെ സുഖവിഭൂതികളെ ആഗ്രഹിക്കുന്നില്ല; അതിനായി യത്നിക്കുന്നുമില്ല. നിന്റെ ശിരോമകുടത്തിന്റെ പരിണാഹപരിമിതികളെ തുലനം ചെയ്യുന്നതിനു നാം ക്ലേശിക്കയിൽ നീ മായാമോഹങ്ങൾക്കു മാത്രം വശഗതയായുഴലുന്നു. നാം അദ്ധ്വാനിക്കുന്നു. നീ ആമോദിക്കുന്നു. ഹാ എന്തു ദുരദൃഷ്ടം, എന്തു മൗഢ്യം."

"പ്രഭോ, ഇവളെ ശപിക്കരുതെ, മായാവിമോഹങ്ങളുടെ തിരത്തള്ളലിൽ ജീവിതവിരക്തി ഇനിയും അടഞ്ഞിട്ടില്ലാത്ത ഐഹികഭോഗികളുടെ അപരാധങ്ങൾ ക്ഷന്തവ്യങ്ങളല്ലെ? നമ്മുടെ സർവ്വോദ്യമങ്ങളേയും ലഘൂകരിക്കുന്നതിനും ക്ലേശങ്ങളെ നിവാരണം ചെയ്യുന്നതിനും കുമാരൻ ശക്തനുമല്ലേ? ആ സ്ഥിതിക്കു അവിടന്നു ഇവളുടെ അല്പ വിസ്മൃതികളെ ഭൽസിക്കുന്നതു് സങ്കടമാണു്."

"കരഗതമായ നിധിയെ തസ്കരസദസ്സിൽ പ്രദർശിപ്പിക്കുന്ന നിന്റെ അവിവേകത്തെ എത്ര തന്നെ അപലപിച്ചാലും മതിയാകുന്നതല്ല."

"പ്രഭോ, എല്ലാം ക്ഷമിച്ചനുഗ്രഹിക്കണം. ഇവളുടെ ലോകപാടവം എത്ര തുച്ഛമെന്നു അവിടത്തേക്കറിയാമല്ലോ. പോരെങ്കിൽ വനിതകൾ അബലകളുമല്ലേ. സ്വശക്തിയിൽ അമരാത്ത വൻകാൎയ്യങ്ങൾക്കായി സാഹസകർമ്മങ്ങളെ തന്നെയും അനുഷ്ഠിക്കേണ്ടി വരുമ്പോൾ നിസ്സാരതരങ്ങളായ വല്ല സ്ഖലിതങ്ങളും വന്നുപോകുന്നതു് മനുഷ്യസാധാരണമല്ലയോ?"

"മൂഢേ നിസ്സാരങ്ങളായ സ്ഖലിതങ്ങളോ, ഹായ്, എന്തു

പ്രമാദം. അവരം ആരെന്നു നീ വിചാരിക്കുന്നു? അന്നു രാത്രി യിൽ യുവാവിനെ രക്ഷിച്ചു കൊണ്ടുപോയ വിവരവും മററ ത്തിരുന്ന നിധികുംഭങ്ങരം അപ്രത്യക്ഷമായതും നീ ഇത്ര ക്ഷ ണത്തിൽ വിസ്മരിക്കുന്നോ? നികേതത്തിൻെറ ശത്രുക്കരം നമ്മു ടെ ചുററും കണികരം നിരത്തിയിരിക്കുന്നതു നിൻെറ അന്ധ നയനങ്ങരം ദശിക്കുന്നില്ല. അവളെ ഇവിടെ സ്വീകരിച്ച പ്പോരം തന്നെ നാം അതിനെ വിലക്കി. പക്ഷെ നീ അതി നെ അവഗണിച്ചു. ഇപ്പോരം നീ അതിൻെറ ഫലം അനുഭ വിച്ചു."

"അവരം ഒരു സാധു സ്ത്രീ മാത്രമല്ലേ" എന്നു അമ്മിണി സ്വാപരാധത്തെ ലഘൂകരിപ്പാൻ യത്നിച്ചു.

"എന്തു? അവരം ഒരു സ്ത്രീ മാത്രമല്ലേ എന്നോ? നാം നി ൻെറ ദുരദൃഷ്ടത്തിൽ സഹതപിക്കുന്നു. കുമാരൻെറ ബന്ധന രഹസ്യങ്ങരം അവരം ഇനി എങ്ങനെ വിനിയോഗിക്കുമെന്നു നീ വിചാരിക്കുന്നു? ശംക്കരി ഗൃഹം തന്നെ അടുത്ത ക്ഷണ ത്തിൽ രാജകോപാഗ്നിയിൽ ദഹിക്കയില്ലെന്നാരറിഞ്ഞു."

"പ്രഭോ, പിതാവേ, ഇവരം അപരാധിനി എന്നുതന്നെ ഏററു പറയുന്നു. എങ്കിലും കുമാരൻ നമുക്കു സ്വാധീനമെ ങ്കിൽ ശങ്കക്കവകാശമില്ലല്ലോ."

"ശ്ശുഭേ, കുമാരൻ നിനക്കധീനനെന്നൊ? മനുഷ്യൻെറ മിര ട്ടുകരം കണ്ടു നീ ഭ്രമിച്ചുപോകുന്നു. അയാരം ഒരു പക്ഷെ നി ന്നിൽ മോഹിതനായിരുന്നേക്കാം. എന്നാൽ നികേതത്തി ൻെറ പ്രസ്ഥാനങ്ങരം എന്തെന്നറിയുന്ന മാത്രയിൽ അദ്ദേഹം നിന്നെ നിരസിക്കും. അല്ലെങ്കിൽ നീ പരീക്ഷിച്ചുനോക്കുക."

"ഇല്ല. സുലേഖയിൽ അദ്ദേഹം അവജ്ഞനാണെങ്കിലും അമ്മിണിയേ കുമാരൻ ഒരിക്കലും നിരസിക്കയില്ല."

"വത്സേ, നീ ശിശുവാണ്. ലോകഗതികളുടെ വക്രത യെപ്പററി നീ എന്തറിയുന്നു. നികേതത്തിൻെറ ഉള്ളുകള്ളി കരം ഒന്നും അറിയാതായിരുന്നിട്ടും നമ്മോടു ചേരുന്നതിനേ ക്കാരം പ്രാണബലിതന്നെ വിഹിതമെന്നു അദ്ദേഹം തീരുമാ നിച്ചതു നീ വിസ്മരിക്കുന്നുവോ?"

"ഇല്ല. അമ്മിണിയും നികേതവുമായി യാതൊരു ബ ന്ധവുമില്ലല്ലോ."

യോഗി അല്പസമയം ചിന്താഗ്രസ്തനായിരുന്നു. അനന്തരം അയാരം പറഞ്ഞു "അതെ, നിൻെറ ദുന്നയം നിന്നെ വഴിതെ

ററിച്ചു. ഇനി ആ ബന്ധമുണ്ടാകാതിരിപ്പാൻ വിഴിയില്ല."

"അതെന്താണ്?"

"കുമാരൻെറ ബന്ധനരഹസ്യം ഇപ്പോറം രാജസന്നിധിയിൽ എത്തിയിരിക്കും. അവറം, നിൻെറ ആ വിശ്വസ്ത ഭൃത്യ ആരോ രാജബന്ധുക്കളുടെ ദൂതാളിയാണെന്നു ഞാൻ തീൎത്തു പറയുന്നു. നാം ഇന്നു മുഴുവൻ അലഞ്ഞിട്ടും അവളെപ്പററി യാതൊരറിവും കിട്ടിയിട്ടില്ല. വൈക്കത്തു വടക്കേനടയിൽ എന്നല്ല അവിടെ എങ്ങും തന്നെ അങ്ങനെ ഒരു കുടുംബമോ, മതത്യാഗിയായ യുവതിയോ ഇല്ലെന്നു നാം തീൎത്തുപറയുന്നു. രാജസേവകന്മാർ ഇവിടെ വളയുന്നതിനു മുമ്പിൽ അദ്ദേഹത്തെ നികേതത്തിലേക്കു തന്നെ മാററണം. അപ്പോറം അമ്മിണിയും നികേതത്തിൽ പ്രത്യക്ഷപ്പെടാതെ നിവൃത്തിയില്ല."

യുവതി പരാജിതയായി മൌനമവലംബിച്ചു. തൻെറ ജീവിതവിജയത്തെ അല്പമായ അവിവേകം കൊണ്ടു ക്ഷണഭംഗുരമാക്കിത്തീൎത്ത സാഹസത്തെപ്പററി അവറം ഹൃദയംഗമമായി പശ്ചാത്തപിച്ചു. ഒടുവിൽ എന്തോ രക്ഷാമാൎഗ്ഗം കണ്ടതുപോലെ അമ്മിണി ഒന്നു മന്ദഹസിച്ചു. അവറം പറഞ്ഞു "ഇല്ല പ്രഭോ ഇവറം പരാജിതയാകയില്ല. തിരുവിതാംകൂർ സൈന്യങ്ങറം ഒന്നായി ഇളകി വന്നാലും കുമാരനെ അപകടം കൂടാതെ ഇവറം തന്നെ രക്ഷിക്കും. അവിടന്നു ഒട്ടും ചഞ്ചലപ്പെടേണ്ടതില്ല."

കുമാരിയുടെ പ്രതിജ്ഞ യോഗിയേ സമാധാനചിത്തനാക്കി. അമ്മിണി ഒരു സാധാരണ യുവതിയല്ലെന്നും അവളുടെ പ്രതിജ്ഞകറം വെറും ജല്പനങ്ങറം മാത്രമല്ലെന്നും യോഗിക്കറിയാമായിരുന്നു.

'എങ്ങനെ?' അയാറം ചോദിച്ചു.

"കുമാരൻെറ കായിതം തന്നെ തിരുമുമ്പിൽ ഞാനെത്തിക്കും. കേവലം ഒരു സ്ത്രീയുടെ ജല്പനങ്ങളേക്കാറം അവിടന്നു അതിനെ വിശ്വസിക്കാതിരിക്കുമോ? പേരെങ്കിൽ ത്രിയുത്സവങ്ങറം അടുത്തുതന്നെ ആരംഭിക്കുമല്ലോ. അന്നു ഭഗവതി തന്നെ ചില വെളിപാടുകളും കൊള്ളും."

കുമാരിയുടെ സൂചന യോഗിക്കു മനസ്സിലായി. അയാറം സമാധാനചിത്തനുമായി. തന്നയുമല്ല അതു അഭിനവമായ ചില പന്ഥാക്കളെ ആ കുടിലനയനങ്ങളിൽ നിഴലിപ്പിച്ചു. യോഗീശ്വരൻ, സ്വശിഷ്യപ്രധാനയോ ആത്മജയൊ ആയ യു

വതിയെ അടുത്തണച്ചു ചെവിയിൽ എന്തോ മന്ത്രിച്ചു. അവൾ ആനന്ദതുന്ദിലയായി ഒന്നു പുളഞ്ഞു. "ആഹാ, ഒരു വെടിക്കു രണ്ടല്ല മൂന്നു ഉരു." അവൾ ചിരിച്ചുംകൊണ്ടു പറഞ്ഞു "എന്നാലും വെളിച്ചപ്പാടു സന്നദ്ധനായി തന്നെയിരിക്കണം."

"ബലി തപ്പ്ണം (അർപ്പണം) ശേഖരൻ തന്നെ നടത്തട്ടെ' ആ യുവതീരത്നം വൃദ്ധയോഗിയുടെ മാറോടണഞ്ഞു നിന്നു. ഉത്തരക്ഷണത്തിൽ ആ നരദമ്പതം അവിടെ നിന്നു അന്തർദ്ധാനവും ചെയ്തു.

........ ....... ............... ..............................................

മനുഷ്യൻെറ മനസ്ഥിതി ഒന്നുമാത്രമാണു് നരകസ്വർഗ്ഗങ്ങളെ നിമ്മിക്കുന്നതെന്നാണല്ലോ അഭിജ്ഞമതം. ബന്ധിതനായ ത്രിവിക്രമൻ തമ്പിക്കു തൻെറ കാരാഗൃഹമാററം നടന്നതിൽ പിന്നീടു ആ ഇരുട്ടറ പലപ്പോഴും സ്വർലോകവിഭൂതിദായകമായിത്തന്നെ അനുഭവപ്പെട്ടിരുന്നു. എന്നാൽ താൻ അപ്പോഴും സുഖദുഃഖസമ്മിശ്രമായ ലോകരംഗത്തിൽ തന്നെ സ്ഥിതി ചെയ്യുന്നു എന്നു അദ്ദേഹത്തെ അനുസ്മരിപ്പിപ്പാനെന്നവണ്ണം ഇടയ്ക്കിടെ ചില നരകദശ്നങ്ങളും ആ നിർഭാഗ്യവാനു് അനുഭവസ്ഥങ്ങളാകാതിരുന്നില്ല. ഇപ്രകാരം ക്ലേശബഹുലമായ ദിനപരമ്പരകളിൽ ഒന്നായിരുന്നു അതു്. ദിനരാത്രികളുടെ ഓരോനിമിഷങ്ങളും എണ്ണിഎണ്ണി അദ്ദേഹം കടത്തിവിട്ടു. എങ്കിലും അടുത്താസന്നമാകുന്ന ഓരോ വിനാഴികകളും പൂർവ്വവൽ സുഖദായകങ്ങളല്ലെന്നുകണ്ടു് അദ്ദേഹം ക്ഷീണമനസ്കനായി കഴിഞ്ഞുകൂടുന്ന ഓരോ നിമിഷങ്ങളും ഓരോ വത്സരങ്ങൾ പോലെയും അതുതന്നെയും അനാസ്വാദനീയമായും അയാൾ കണ്ടു. തൻെറ ആഭിജാത്യമഹിമകളേയും, അനാഥമായ സൈനികപംക്തിയേയും ഹൈദർ വ്യാഘ്രത്തിൻെറ ആഗമനത്തേയും എല്ലാം ത്രിവിക്രമൻ വിസ്മരിച്ചുകഴിഞ്ഞു. സുഷുപ്തിയിലും സുസ്ഥിരതയിലും അയാൾ ഒന്നു മാത്രം കണ്ടു. മദനമോഹനമായ അമ്മിണീവിഗ്രഹം, ലളിതകോമളമായ ആ ചെമ്പകകുസുമം, അതിനെ ആകാംക്ഷിച്ചും ആരാധിച്ചും അയാൾ ദിനരാത്രികൾ കഴിച്ചുകൂട്ടി. ആരാധനാപാത്രമായ ആ സുഗുണധാമം ഒരു ക്ഷത്രിയവനിതയാണെന്നുകൂടി അറിഞ്ഞപ്പോൾ അയാളുടെ ഹൃദയവഹ്നി അതിതീക്ഷ്ണമായി ഉജ്ജ്വലിപ്പിച്ചുതുടങ്ങി.

എന്നാൽ തൻെറ വ്യാമോഹങ്ങൾ ഒരു പക്ഷേ വിഫലീകൃതമായി പയ്യാവസാനിച്ചേക്കുമോ എന്നുള്ള ഒരാശങ്ക ആ യു

വകാമുകനെ അയാളുടെ ആനന്ദമുഹൂർത്തങ്ങളിൽ കൂടിയും അ സ്വസ്ഥനാക്കിത്തീർത്തു. തൻെറ മനോഗതങ്ങൾ ഒന്നിനൊന്നു മനസ്സിലാകുംതോറും ആ സതീരത്നം അവജ്ഞയോടുകൂടി ത ന്നിൽനിന്നും വിട്ടകലുന്നു എന്നുതന്നെ തമ്പിക്കു തോന്നി. അ വൾ പറഞ്ഞതുപോലെ അവളുടെ പ്രഥമാനുരാഗപ്രതിഷ്ഠയെ ശിഥിലീകരിക്കുന്നതിനു ആ സച്ചരിത ഒരുപക്ഷേ അശക്ത യെന്നും അയാൾ ശങ്കിച്ചു. ഈ ചിന്ത തമ്പിയുടെ അനുരാഗ ച്ചൂടിനെ ഒന്നുകൂടി വർദ്ധിപ്പിക്കയാണു ചെയ്തതു്.

ത്രിവിക്രമൻ വിചാരിച്ചു. 'ഒരു പക്ഷെ കുലജാത്യാദി മാഹാത്മ്യങ്ങളിൽ അവൾ സംശയഗ്രസ്തയായിരിക്കുമോ? ഛെ യ് അങ്ങനെയാണെങ്കിൽ ആ വക സംഗതികളെ അറിയു ന്നതിനു അല്പാശയെങ്കിലും അവൾ ഇതുവരെ പ്രത്യക്ഷപ്പെടു ത്തിയിട്ടില്ലല്ലോ. താൻ തിരുവിതാംകൂർ രാജ്യത്തിൽ പെട്ട കേവലം ഒരു ഭടൻ എന്നുതന്നെ അവൾ വിശ്വസിച്ചിരിക്കാം. സ്ത്രീഹൃദയങ്ങൾ ചപലങ്ങളല്ലെ; ഒരു പക്ഷെ അമ്മിണി എൻെറ യാഥാർത്ഥ്യത്തെ ഗ്രഹിക്കുന്നു എങ്കിൽ എനിക്കു വശംവദയായി എന്നു വരാം. ഇല്ല അതു പാടില്ല. യഥാർത്ഥ മായ അനുരാഗം കുലധനാദിമാഹാത്മ്യങ്ങളേ ആശ്രയിച്ചല്ല അങ്കുരിക്കേണ്ടതു്. അങ്ങനെയുള്ള അനുരാഗബന്ധം ക്ഷണ ഭംഗുരമായേ വരികയുള്ളു. ഏതായാലും ഈ വ്യഥ ഇനിയും സഹനീയമല്ല. എൻെറ മനോഗതത്തെ അവളോടു തുറന്നു തന്നെ പറയാം. രണ്ടിലൊന്നു നിശ്ചയമായി അറികയും ചെയ്യാം.' എന്നെല്ലാം ചില നിശ്ചയങ്ങൾ ചെയ്തുകൊണ്ടു ത്രിവിക്രമൻ തമ്പി വീണ്ടും നിമിഷങ്ങൾ എണ്ണിത്തുടങ്ങി. അറ യുടെ വാതിലിൽ തന്നെ തറച്ചുപോയ മിഴികൾ നിശ്ചലങ്ങ ളായി അവിടെത്തന്നെ നിലകൊണ്ടു.

നിമിഷങ്ങൾ പലതു കഴിഞ്ഞു. സമയം സായാഹ്നത്തോടു സമീപിച്ചു. എന്നിട്ടും തൻെറ നയനങ്ങളേ ക്ലേശിപ്പിക്കുന്ന തല്ലാതെ ഫലമൊന്നുമുണ്ടാകുന്നില്ലെന്നു കണ്ടു തമ്പി അസ്വ സ്ഥനായി എഴുന്നേററു. അയാൾ കുടുസ്സായ ആ അറയുടെ പരിമിതിയേ മന്ദമന്ദം അളന്നു കൊണ്ടു നടന്നു തുടങ്ങി. അതി നേത്തുടർന്നു കാനൽ ജലം കണ്ട കിശോരിണിയേ പോലെ തൻെറ മനസ്സു ക്ഷീണതരമായി ഉഴലുന്നതും അയാൾ ദർശിച്ചു. തമ്പി കതകിനോടണഞ്ഞു നിന്നു കാൽപെരുമാററത്തിൻെറ വല്ല ശബ്ദവും വെളിയിൽനിന്നു കേൾക്കുന്നുണ്ടോ എന്നു ചെവി

പാൎത്തു. ഒന്നുംതന്നെ കേൾപ്പാനില്ല. അയാൾ നിരാശാപര വശനായി കണ്ഠിതത്തോടുകൂടി അവിടെനിന്നും പിൻതിരിഞ്ഞു, ശിരോഭാരത്തെ താങ്ങുന്നതിനു ശക്തിയില്ലാതെ ശയ്യയിൽ ചെന്നു കരതലത്തിൽ തലതാങ്ങിക്കൊണ്ടു് യുവാവു് അവിടെ ഇരുന്നു.

അന്ത്യരവിയുടെ വൃദ്ധകിരണങ്ങൾ ആ ചെറുജാലകത്തിൽകൂടി അല്പാല്പമായി അകത്തുകടന്നു. ലോകഭോഗങ്ങളുടെ നശ്വരാവസ്ഥയെ തന്നെ ഉൽബോധിപ്പിക്കുന്നതായി അയാൾ കണ്ടു. ആനന്ദഭൂയിഷ്ഠമായ പ്രഭാതമഹിമകളേ ആസ്വദിച്ചു കൃത്യാന്തരങ്ങളിൽ ബദ്ധവ്രതരായി ഉന്മേഷസ്ഫുരത്തു തുടന്നിരുന്ന ലോകം പ്രതാപമററു നിർജ്ജീവസുഷുപ്തിയിൽ ലീനമാകുവാൻ പോകുന്ന ആ സംഭവം ജീവിതദശയുടെ വിവിധഘട്ടങ്ങളേപ്പററി അയാളേ അനുസ്മരിപ്പിച്ചു. എന്നാൽ ഈ വക താത്വിക ചിന്തകളിൽ അധികസമയം വിഹരിക്കുന്നതിനു അയാൾക്കു സാധിക്കുന്നതിനു മുൻപിൽ ആരോ മുറിയുടെ വാതിൽ തുറക്കുന്നതായി അയാൾക്കു തോന്നി. അറയിലെ കൂരിരുളിൽകൂടി അയാൾ സൂക്ഷിച്ചുനോക്കി. ഒരു മനുഷ്യാകാരം തനിക്കെതിരായി നീങ്ങുന്നുണ്ടെന്നു മാത്രമല്ലാതെ യാതൊന്നുംതന്നെ വ്യക്തമായി കാണ്മാൻ കഴിഞ്ഞില്ല. ആഗത അമ്മിണി സുലേഖമാരിൽ ആരെങ്കിലുമോ തന്റെ അനുദിനപരിചാരിണി എങ്കിലും ഒന്നു രണ്ടു ദിവസമായി കാണ്മാനില്ലാത്ത കാർത്ത്യായനിയോ എന്നു തീർച്ചയാക്കുന്നതിനും അയാൾക്കു കഴിഞ്ഞില്ല. അയാൾ അക്ഷമനായി കാത്തിരുന്നു. ആഗത ബന്ധനസ്ഥന്റെ ശയ്യയോടണഞ്ഞു് 'തമ്പീ വരണം' എന്നു മൃദുസ്വരത്തിൽ ആജ്ഞാപിച്ചു. സ്വരശ്രവണം കൊണ്ടു ആൾ കാർത്ത്യായനിയല്ലെന്നു അയാൾ ഊഹിച്ചെങ്കിലും അതു് അമ്മിണിയോ സുലേഖയോ എന്നു് തീർച്ചപ്പെടുത്തുന്നതിനു യുവാവിനു സാധിച്ചില്ല. അക്ഷമനായി അയാൾ ചോദിച്ചു. 'ആരതു് അമ്മിണിതന്നെയോ?'

'അതേ' അവൾ മൃദുസ്വരത്തിൽ വീണ്ടും പറഞ്ഞു.

ത്രിവിക്രമൻ ശയ്യയിൽനിന്നും എഴുനേററു. തന്റെ മോഹിനി അന്നു അസാധാരണമായ വിധത്തിൽ കൂരിരുട്ടത്തു തന്നെ പുറപ്പെട്ടിരിക്കുന്നതു ആ വദനവെണ്മയിൽ അപഹൃതചിത്തനായ തന്റെ അപമൎയ്യാദയേ ശിക്ഷിക്കുന്നതിനു തന്നെ എന്നു അയാൾക്കു തോന്നി. 'വരണം, എന്റെ പിൻപേ വരണം'

എന്നു പറഞ്ഞുകൊണ്ടു യുവതി നടന്നുതുടങ്ങി. തമ്പി അത്യത്ഭുതപരവശനായി. പൂർവ്വനടപ്പിന്നു വിപരീതമായി അമ്മിണിതന്നെ കാരാഗൃഹത്തിൽ നിന്നും ക്ഷണിക്കുന്നതു് എങ്ങോട്ടെന്നറിയാതെ അയാൾ വിവശനായി. എങ്കിലും നിഷ്കന്മഷഹൃദയയായ ആ തരുണീരത്നത്തെ അനുഗമിക്കുന്നതിന്നു അയാൾ തെല്ലും സംശയിച്ചില്ല. എന്നാൽ യുവതിയുടെ ഈ പുതിയ പുറപ്പാടിന്റെ ആന്തരമെന്തെന്നറിവാനുള്ള ഉൽക്കണ്ഠയോടു കൂടി അയാൾ ചോദിച്ചു. 'അമ്മിണീ, ഈ ക്രൂരിരുളിൽ ഞാൻ നിങ്ങളെ അനുഗമിച്ചു് എങ്ങോട്ടു വരുവാനാണു്?'

'വെളിച്ചത്തേക്കുതന്നെ' എന്നുപറഞ്ഞു് അവൾ യുവാവിന്റെ കയ്യിൽകടന്നു പിടിച്ചുകൊണ്ടു് വീണ്ടുംനടന്നുതുടങ്ങി. തമ്പിയുടെ ദേഹമാസകലം രോമാഞ്ചമുണ്ടായി. അയാളുടെ നാസികകൾ ത്രസിച്ചുതുടങ്ങി. ഹൃദയസ്പന്ദനം സ്പഷ്ടമായി കേൾക്കുമാറായി. അനന്തരം ഒരക്ഷരമെങ്കിലും പരസ്പരം സംസാരിക്കാതെ കണ്ടും, മനോഗതമായ ഓരോ വികാരപരമ്പരകൾക്കധീനരായും യാത്രചെയ്തു് അല്പനിമിഷങ്ങൾക്കുള്ളിൽ അവർ ഗൃഹാങ്കണത്തിൽ വന്നെത്തി. ദിവാകരൻ അപ്പോഴേക്കും തന്റെ വിശ്രമസമാധിയിൽ ലയിച്ചിരുന്നു എങ്കിലും അമൃതകിരണൻ ഒരു മൃദുഹാസത്തോടുകൂടി പൂർവ്വാദ്രിയെ തരണംചെയ്തു് ആ സൌഭാഗ്യഭാജനത്തെ സകരുണം കടാക്ഷിച്ചുകൊണ്ടിരുന്നു. ഇതികർത്തവ്യതാമൂഢനായ തമ്പി നിശ്ശബ്ദനായിതന്റെ ഹർഷാമൃതത്തെ ആസ്വദിച്ചുകൊണ്ടു നിൽക്കുന്നതിനിടയിൽ യുവതി അയാളുടെ കയ്യിൽനിന്നും പിടിവിട്ടു വാങ്ങിനിന്നു.

'ഇതിന്റെയെല്ലാം അർത്ഥം എന്താണു്?' അയാൾ വീണ്ടും അത്ഭുതവശനായി ചോദിച്ചു.

'ഇതിന്റെ അർത്ഥമോ? അവൾ പറഞ്ഞു. 'ഇതിന്റെ അർത്ഥം അവിടത്തേക്കു മനസ്സിലാകുന്നില്ലേ?'

'ഇല്ല!'

"എങ്കിൽ ഞാൻ പറഞ്ഞുതരാം. അവിടത്തെ ഞാൻ ഇരുളിൽ നിന്നും വെളിച്ചത്തേക്കാനയിച്ചിരിക്കുന്നു. ഇനി കണ്ണുതുറന്നുകാണ്മാനുള്ള ശക്തി അവിടേക്കില്ലെങ്കിൽ അനന്തരഫലങ്ങൾക്കു ഞാനുത്തരവാദിയല്ല."

"അമ്മിണി പറയുന്നതിന്റെ അർത്ഥമെന്തെന്നെനിക്കു മനസ്സിലാകുന്നില്ല. ഞാനെന്തു കാണ്മാനാണു്? എന്തു പ്രവർത്തിപ്പാനാണു്?"

"തമ്പി, അവിടന്നൊരു മൂഢപ്രഭുവാണ്. ഈ നിമിഷം ഞാൻ നിങ്ങളെ സ്വതന്ത്രനാക്കിയിരിക്കുന്നു. വേണമെങ്കിൽ നിങ്ങൾക്കു രക്ഷപ്പെടാം. ഇനിയെങ്കിലും മനസ്സിലായോ?"

അയാൾ അത്യത്ഭുതപരവശനായി മിഴിച്ചു നിന്നുപോയി. അല്പസമയം കഴിഞ്ഞു അയാൾ ഉത്തരിച്ചു. 'ഇല്ല. ഇനിയും മനസ്സിലായില്ല എന്നുതന്നെ പറയേണ്ടിയിരിക്കുന്നു. അമ്മിണി എന്നെ സ്വാതന്ത്ര്യനാക്കി വിട്ടുന്നപക്ഷം ഭവതിയുടെ സോദരിയോടു എന്തു സമാധാനം പറയും? '

'നിങ്ങൾ ഒളിച്ചോടി രക്ഷപ്പെട്ടു എന്നുതന്നെ പറയും.'

'സുലേഖ അതു വിശ്വസിക്കുമോ?'

'വിശ്വസിച്ചില്ലെങ്കിൽതന്നെ ഞാനതു ഗണ്യമാക്കുന്നില്ല.'

"സുലേഖ ഘോരവ്യാഘ്രിയാണ്, അമ്മിണിയെ സംഹരിച്ചുകളയും."

"ആഹാ, സംഹരിച്ചുകളയുമോ? എങ്കിൽ എനിക്കതു സ്വാഗതമാണു്. ഞാൻ അതിനെ തന്നെയാണു് പ്രതീക്ഷിക്കുന്നതും."

അമ്മിണിയുടെ അനുകമ്പാപൂർണ്ണമായ ഹൃദയത്തെ എത്രതന്നെ അഭിനന്ദിച്ചിട്ടും അയാൾ സംതൃപ്തനായില്ല. തന്റെ ഇഷ്ടഭാജനമായ സോദരിയുടെ അനിഷ്ടത്തെയും തൻമൂലം തനിക്കുതന്നെ സംഭവിച്ചേക്കാവുന്ന അനത്ഥങ്ങളേയും അവഗണിച്ചു് ആത്മരക്ഷണം ചെയ്യുന്നതിനു ഉദ്യുക്തയായ അമ്മിണിയുടെ സ്വഭാവനൈമ്മല്യത്തെപ്പററി വിചാരിക്കുംതോറും അയാളുടെ മനസ്സ് സ്നേഹഭാരത്താൽ തളന്നു. ഇത്തരുണത്തിൽ കത്തവ്യമെന്തെന്നു അയാൾ ഒട്ടുനേരം ആലോചിച്ചിട്ടും കണ്ടുകിട്ടിയില്ല. ഒടുവിൽ അയാൾ പറഞ്ഞു "ഇല്ല, അമ്മിണീ, ഞാനതു ചെയ്കയില്ല. ഭവതിയുടെ വിനാശത്തിനു വഴി തെളിച്ചിട്ടു ഇവൻ വിമുക്തനാകണമെന്നു വിചാരിക്കുന്നില്ല. തന്നെയുമല്ല അതു ഒരു ഭീരുത്വം കൂടിയല്ലേ."

"എന്റെ രക്ഷയെപ്പററി അവിടന്നു ചിന്തിക്കേണ്ടതില്ല. കഴിയുമെങ്കിൽ ഞാൻ ജ്യേഷ്ഠത്തിയുടെ അടുക്കൽ പറഞ്ഞു നിന്നുകൊള്ളാം. അല്ലെങ്കിൽ ഈ കമ്മത്തിന്റെ ഫലം എന്തായാലും അനുഭവിപ്പാൻ ഞാൻ തയ്യാറാണു്'' അവൾ കോപാകുലയായി ഗർജ്ജിച്ചു.

"ഞാൻ അത്ര സ്വാത്ഥതല്പരനെന്നോ ഭവതി വിചാരി

കുന്നതു്? ഇല്ല. അമ്മിണിയെ അപകടത്തിലാക്കിവിട്ടു എനിക്കു രക്ഷവേണമെന്നില്ല'' അയാൾ വീണ്ടും പറഞ്ഞു.

അമ്മിണി ക്ഷീണചിത്തയായി, നിശബ്ദയായി ഉദിച്ചുയരുന്ന ചന്ദ്രബിംബത്തെ തന്നെ നോക്കി നിന്നു. അവളുടെ കണ്ണുകളിൽ ജലം നിറഞ്ഞു് അതുകൾ രണ്ടു രത്നങ്ങൾപോലെ പ്രകാശിക്കുന്നതായി തമ്പി കണ്ടു. അയാളുടെ ഹൃദയം തകൎന്നു. സ്വരക്ഷയെപ്രതി ആ സുഭഗ, മനോവേദന അനുഭവിക്കുക എന്നതു് അയാൾക്കു സഹിച്ചില്ല. "പ്രിയേ, അമ്മണീ, എന്നെപ്രതി ഭവതി വ്യസനിക്കുന്നതെന്തിനു്? ഈ ദുർഭഗൻ ജീവിക്കട്ടെ, അല്ലെങ്കിൽ മരിക്കട്ടെ. ഭവതി ഈ ഭാഗ്യഹീനനെപ്പററി വ്യസനിക്കാതിരിക്കണം'' അയാൾ ഗദ്ഗദസ്വരത്തിൽ പറഞ്ഞു.

"എന്തു്? ഞാൻ വ്യസനിക്കാതിരിക്കണമെന്നോ? നിരപരാധിയായ ഒരുവനെ എന്റെ വസതിയിൽവച്ചു നിർദ്ദയം ബലികഴിക്കുന്നതു കാണേണ്ടിവരുന്നുവെങ്കിൽ ഞാൻ വ്യസനിക്കാതിരിക്കണമെന്നോ? അവിടുന്നു പോകുന്നില്ലെങ്കിൽ വേണ്ട, പന്തിരിയുടെ ഖഡ്ഗത്തെ പ്രതീക്ഷിച്ചിവിടെ താമസിക്കണം. ഞാനിതാ പോകുന്നു. അച്ഛനില്ലാത്ത കുട്ടിക്കു പെരുവഴിയും ആധാരമാണു്.'' അവൾ അവിടെ നിന്നും തിരിഞ്ഞുനടന്നു തുടങ്ങി.

തന്നെ പന്തിരി ബലികഴിപ്പാൻ പോകുന്നു എന്നുള്ള വൃത്താന്തം ഭടനെ ആകുലചിത്തനാക്കുകയല്ല അത്ഭുതപരവശനാക്കുകയാണു ചെയ്തതു്. "പന്തിരിയോ?'' അയാൾ ആലോചിച്ചു. "ഹേയ് എന്തുകഥ, തന്റെ ജീവചരിത്രരംഗത്തിലെ കഥാപാത്രങ്ങൾ വദ്ധിച്ചുവരുന്നെന്നോ?'' അയാൾക്കു പിന്നീടൊന്നും ആലോചിക്കുന്നതിനുപോലും സമയം കിട്ടുന്നതിനു മുൻപിൽ അമ്മിണി അവിടെനിന്നും യാത്രയായി എന്നു കണ്ടു് യുവാവു് ഓടിയെത്തി അവളെ തടഞ്ഞു, "നില്ക്കണം അമ്മിണീ, അല്പം ക്ഷമിക്കണം.''

"ഈ നിർഭാഗ്യവതിയുടെ ദുഃഖചരിതത്തെ പരിപൂർണ്ണമാക്കുന്നതിനാണോ അവിടുന്നു ശ്രമിക്കുന്നതു്.''

"അല്ല—അമ്മിണിയേ സുഖസമ്പൂർണ്ണയാക്കുന്നതിനു തന്നെയാണു്.'' അയാൾ തന്റെ മനോഗതത്തെ അക്ഷമനായി പുലമ്പിപ്പോയി.

"എന്നെ സുഖസംപൂൎണ്ണയാക്കുന്നതിനോ?" അത്ഭുതാവേശത്താലെന്ന പോലെ അവൾ ചോദിച്ചു.

"അതേ, അതിനുതന്നെ. ഭവതി ദയവായി ഈ പുതിയ പന്തിരിചരിതമെന്തെന്നു ഒന്നുകൂടി വിശദമായിപ്പറയണം."

"നിങ്ങൾ എന്റെ അഭ്യൎത്ഥനയെ അല്പാതെ സ്വീകരിക്കയില്ലെങ്കിൽ ഞാൻ അതും പറയാം. തമ്പി നിങ്ങൾ അസ്വസ്ഥനാകരുതു്. സുലേഖയെ അവിടുന്നറിയുമല്ലോ. ദീൎഘവിയോഗത്തിനു ശേഷം യാതൊരു വൃത്താന്തവുമറിയാതിരുന്ന എന്റെ സോദരിയെപ്പററി ഞാൻ പിന്നീടു ആദ്യമായി കേൾക്കുന്നതു് അവിടത്തെ ആഗമനത്തിനു ശേഷമാണു്. അതിൽ പിന്നീടു് അവരുടെ പല ദൌത്യങ്ങളും എനിക്കു കിട്ടിക്കൊണ്ടിരിക്കുന്നു, എങ്കിലും എന്റെ പ്രിയസോദരിയെ ഇതുവരെയും കാണ്മാൻ എനിക്കു കഴിഞ്ഞിട്ടില്ല. പക്ഷേ അവരുടെ സ്ഥിതിഗതികൾ ഏതാണ്ടെല്ലാമറിയുന്നതിനെനിക്കു സാധിച്ചു." അവൾ അല്പം വിശ്രമിച്ചിട്ടു വീണ്ടും തുടൎന്നുപറഞ്ഞു. "പ്രതികാരേച്ഛുവായ ആ സിംഹികു പന്തിരിമല്ലൻ എന്ന പ്രസിദ്ധനായ ഒരു തസ്കരപ്രവീണനോടു വേഴ്ചലഭിച്ചു് അയാളുടെ സംരക്ഷണയിൽ താമസിക്കയാണു്. പ്രഭോ ഞാൻ ചുരുക്കിപറഞ്ഞുകൊള്ളട്ടെ. പ്രതികാരലഹരിയിൽ അസ്ഥിരചിത്തയായ അവൾ സ്വകാൎയ്യലാഭത്തിനുവേണ്ടി തന്റെ സർവ്വസ്വവും ആ തസ്കരപ്രവീണനു സ്വാധീനപ്പെടുത്തിക്കൊടുത്തു. എങ്കിലും അവൾ തന്റെ ചാരിത്ര്യത്തെ ആ ദുൎമ്മദനു പണയപ്പെടുത്തിയിട്ടില്ല. അയാൾ അതിനായി ഭഗീരഥപ്രയത്നം തന്നെ തുടൎന്നു. പക്ഷെ ഫലപ്പെടാഴികയാൽ കുപിതനായി വാഗ്ദാനം ചെയ്തിരുന്നതുപോലെ ശത്രുസംഹാരത്തിനു യാതൊരു സഹായങ്ങളും സുലേഖക്കു ചെയ്തുകൊടുത്തില്ല. അങ്ങനെ ആ ദുൎമ്മദൻ എന്റെ സോദരിയെ ചതിരുപായങ്ങൾ കൊണ്ടും സ്വാധീനപ്പെടുത്തുവാൻ ശ്രമിച്ചുകൊണ്ടിരിക്കയിലാണു അവിടുന്നു തസ്കരന്മാരാൽ ബന്ധിതനായി അവിടെ കൊണ്ടു ചെല്ലപ്പെട്ടതു്. പ്രഭോ, എന്റെ സോദരി അവടത്തെ നിഷ്കളങ്കമായി സ്നേഹിക്കുന്നു എന്നു് ആ ദുൎമ്മദനു മനസ്സിലായി. അയാൾക്കു സുലേഖയോടുള്ള വൈരം വൎദ്ധിച്ചു തുടങ്ങി. ആദ്യം അവിടത്തെ ആ ഭയങ്കര വിധിയിൽ നിന്നും വിമുക്തനാക്കി എന്നുള്ള വിവരം അയാൾ എങ്ങനെയോ അറിഞ്ഞപ്പോഴാണു് സുലേഖ അവിടത്തെ ഇങ്ങോട്ടു മാററി താമ

സിപ്പിച്ചതു്. പന്തിരി അന്നു മുതൽ അവിടത്തെ അന്വേഷി ച്ചുഴലുകയാണു്. അവിടന്നു രക്ഷപ്പെടുന്നു എങ്കിൽ പിടി ച്ചേൾപ്പിക്കുന്നതിനു തസ്കരസംഘത്തിൽ പലരേയും പല വഴിക്കും അയച്ചിട്ടുണ്ടു്. എന്റെ പ്രിയ സോദരി അന്നു മുതൽ ബന്ധനത്തിലുമാണു്. കടശി എങ്ങനെയോ അവിടന്നു് ഇവി ടെയുള്ള വിവരം ആ ദുർമ്മദനു മനസ്സിലായി. അയാൾ ഉടൻ തന്നെ ഇങ്ങോട്ടു പുറപ്പെടാതിരിക്കയില്ല എന്നിവൾക്കറിയാം. ആ ദുരിതദർശനം അസഹ്യമായതു കൊണ്ടു മാത്രമാണു് ഇവൾ ഈ സാഹസപ്രവൃത്തിക്കൊരുമ്പെട്ടതു്. ഈ ഭയങ്കര വീഥി യിൽ നിന്നും ഞാൻ അവിടത്തെ രക്ഷപ്പെടുത്തി എന്നറി ഞ്ഞാലും സുലേഖ ഒരു പക്ഷെ എന്നോടു ക്ഷമിച്ചേക്കാം. പക്ഷെ ആ ദുർമ്മദന്റെ ഘോരഖഡ്ഗത്തിൽ നിന്നും ഞാൻ വിമുക്തയാകുമെന്നു തോന്നുന്നില്ല." അവൾ ഒരു ദീർഘനിശ്വാ സനത്തോടു കൂടി അവസാനിപ്പിച്ചു. രണ്ടുപേരും ഒട്ടുനേര ത്തേക്കു ഒന്നും തന്നെ സംസാരിക്കുന്നതിനു ശക്തരാകാതെ നിന്നു. കടശ്ശി തമ്പി പറഞ്ഞു "കുമാരി–ഈ പുതിയ കഥ എ നിക്കു അത്ഭുതകരമായി തോന്നുന്നു. അന്നു ഞാൻ നികേത ത്തിൽ കണ്ട വൃദ്ധൻ തന്നെയാണോ പന്തിരിമല്ലൻ."

"അതേ അദ്ദേഹം തന്നെയാണു്. പക്ഷെ പുറത്തു സഞ്ചരിക്കുമ്പോൾ പലവിധ വേഷങ്ങളും സ്വീകരിക്കാറുണ്ടെ ന്നാണറിവു്."

"ഞാൻ ഭവതിയെ നിരാധാരയാക്കി കുലവാളിനേൾപ്പി ച്ചിട്ടു രക്ഷപ്പെട്ടുകൊള്ളണമെന്നാണൊ പറയുന്നതു്?"

"അവിടത്തേക്കു രക്ഷപ്പെടുവാൻ സാധിക്കുമെങ്കിൽ അ ങ്ങനെ തന്നെ ചെയ്തുകൊള്ളണം. ഞാൻ എങ്ങനെയെങ്കിലും എന്റെ ദുർവ്വിധിയെ സമാപിപ്പിക്കട്ടെ."

കുമാരിയുടെ കണ്ണുകളിൽ നിന്നു ചുടുകണങ്ങൾ നിലം പതിച്ചു തുടങ്ങി. ഈ ദർശനം വീണ്ടും തമ്പിയെ വ്യാകുലഹൃദ യനാക്കി. തന്റെ പൂർവ്വചരിതസ്മരണമാത്രയിൽ അമ്മിണി ഹൃദയംതകർന്നു കരഞ്ഞു പോകുന്നു എന്നു കണ്ട ആ സുമംഗ ലയെ സമാശ്വസിപ്പിക്കുന്നതിനു അയാൾ പല സാന്ത്വന ങ്ങളും പറഞ്ഞു നോക്കി എങ്കിലും ഒരു ഫലവുമുണ്ടായില്ല. "പ്രഭോ, അവിടന്നു കഴിയുമെങ്കിൽ രക്ഷപ്പെട്ടുകൊള്ളണം. ഞാൻ എന്റെ ദുഃഖജീവിതത്തെ അവസാനിപ്പിച്ചുകൊ ള്ളട്ടെ" അവൾ വീണ്ടും സഗൽഗതം പറഞ്ഞു.

"ഇല്ല, രാമ-അല്ല ശ്രീരാമപാദങ്ങളാണ ത്രിവിക്രമൻ ജീവ വനോടു കൂടി ഇരിക്കുമ്പോൾ അങ്ങനെ ചെയ്കയില്ല. ഒന്നുകിൽ ദുർവ്വിധിക്കു നാം രണ്ടാളും പങ്കുകൊള്ളണം. അല്ലെങ്കിൽ എന്നോടു കൂടി നിങ്ങളും രക്ഷപ്പെടണം."

ഭടൻ തന്റെ വിഭ്രാന്തിക്കിടയിൽ യഥാർത്ഥ നാമത്തെ ഉച്ചരിക്കുന്നതിനു തുടങ്ങി എങ്കിലും ഉടൻ തന്റെ പ്രമാദത്തെ മനസ്സിലാക്കി സ്വയം പിഴതിരുത്തിയതു കണ്ടു ഉള്ളിൽ ഉദിച്ചുയൎന്ന ഒരു മന്ദഹാസത്തെ ഭഗീരഥപ്രയത്നം ചെയ്തു അമർത്തിയതിന്റെ ശേഷം അവൾ പറഞ്ഞു, "ഞാൻ അവിടത്തെ കൂടെ രക്ഷപ്പെടുകയൊ? പിന്നെ എന്റെ അനന്തരഗതിയെന്തു്?"

തമ്പി,—"ഈ പാതാളഗൎത്തത്തിൽ നിന്നും ഈ ദുഃഖാൎണ്ണവത്തിൽ നിന്നും വിമുക്തയായി ജീവിതശിഷ്ടത്തെ സസുഖം എന്നോടൊരുമിച്ചു കഴിച്ചുകൂട്ടാം."

അമ്മിണി—"അവിടുന്നെന്താണീ പറയുന്നതു്? ഞാൻ അവിടത്തോടു കൂടി ജീവിക്കയോ? ലോകർ അവിടത്തെപ്പറ്റിയും അപരാധം പറകയില്ലേ?"

തമ്പി—"എന്തിനു? പാവനമായ ദാമ്പത്യബന്ധത്തിൽ ഐക്യമാനസരായി നാം ജീവിക്കുന്നു എങ്കിൽ ലോകം അപഹസിക്കുന്നതെന്തിനു?"

"ദാ—മ്പ—ത്യ—ബന്ധമോ" അവൾ ആലോചനാഭാവത്തിൽ ചോദിച്ചു "പ്രഭോ ഇവൾ ഇനിയും അതിനാഗ്രഹിക്കയോ? ആദ്യപാഠത്തിന്റെ ഫലം ഇനിയും ഇവൾ അനുഭവിച്ചു തീൎന്നിട്ടില്ല. അതിനു മുമ്പിൽ ഇനി ഒന്നു കൂടിയുമോ!-ഹാ, നല്ല അഭിപ്രായം."

"പ്രിയേ" അയാൾ അമ്മിണിയേ മനഃപൂൎവ്വം അങ്ങനെ തന്നെ സംബോധന ചെയ്തു. "പ്രിയേ, ലോകജീവിതം സുഖദുഃഖസമ്മിശ്രമല്ലേ? മനുഷ്യാഭീഷ്ടങ്ങൾ എപ്പോഴും സുഖസാദ്ധ്യങ്ങളായി എന്നു വരുന്നതല്ല. എങ്കിലും ഒന്നു നിശ്ചയമാണു്. അപാരമായ ക്ലേശമനുഭവിക്കുന്ന ഒരുവനെങ്കിലും അമിതസുഖമനുഭവിക്കാതെ മരിക്കയില്ല. ഭവതി ഇത്രനാളും അസഹ്യദുഃഖങ്ങൾ അനുഭവിച്ചു എങ്കിൽ ഇന്നു അതിന്റെ പരിമിതി കണ്ടു എന്നു വിചാരിക്കുക. നാളെ ഉദയം മുതൽ ശോഭനമായ ഒരു ഭാവിയെയാണു് ദൈവം നിങ്ങൾക്കു നിശ്ച

യിച്ചിരിക്കുന്നതെങ്കിൽ അതിനെ നിരാകരിക്കുന്നതു മൌഢ്യ മല്ലേ?"

"ലോകജീവിതത്തിൽ ഭാവിസുഖങ്ങളെ ഇവൾ ആകാംക്ഷിക്കുന്നില്ല. അവിടുന്നു പറയുംപോലെ ദുഃഖജീവിതം ഭാവിസുഖങ്ങൾക്കുള്ള മുന്നോടി എങ്കിൽ സുഖഭോഗങ്ങളും ദുഃഖാർണ്ണവത്തിലേക്കുള്ള സോപാനങ്ങളാണു്. ത്രിവിക്രമാ, ഇവളുടെ ലോകജീവിതം പരിമിതമെങ്കിലും ആ അല്പകാലങ്ങൾ ഇവൾക്കു ഫലപ്രദമായിത്തീർന്നിട്ടുണ്ടു്. പഠിക്കേണ്ടവയൊക്കെ പഠിച്ചു. അനുഭവിക്കേണ്ടതൊക്കയും അനുഭവിച്ചു കഴിഞ്ഞു. സിദ്ധന്മാർക്കു് അനുഭവസ്ഥമാകുന്ന ലോകവിരക്തി ഈശ്വരാധീനംകൊണ്ടു ഇവൾക്കു ചെറുപ്പകാലത്തു തന്നെ സാധിച്ചു. സാമീപ്യസാലോക്യങ്ങൾ എല്ലാം കഴിഞ്ഞു. ഇനി അന്ത്യപതനമാകുന്ന സായൂജ്യത്തെ മാത്രമേ ഇവൾ ആകാംക്ഷിക്കുന്നുള്ളു."

"ഭവതിയുടെ മനസ്സു് ഇനിയും പക്വമായിട്ടില്ല എന്നു ഞാൻ പറയുന്നു. യുവഹൃദയങ്ങൾ അവിവേകതരങ്ങളാണു്. ഇപ്രകാരമുള്ള സാഹസപ്രതിജ്ഞകൾ കൊണ്ടു ലോകത്തെ ശിക്ഷിച്ചു കളയരുതു്. സർവ്വഗുണസമ്പൂർണ്ണയായ ഭവതിയേ സൃഷ്ടിച്ച ബ്രഹ്മഹസ്തങ്ങൾ നിരർത്ഥകൃത്യങ്ങളല്ലെന്നു വിചാരിക്കണം. ഈ ജീവിതദശയിൽ ലോകോപകാരാർത്ഥം ചില സംഗതികൾ ഭവതി ചെയ്യണമെന്നു തന്നെ ആ ബ്രഹ്മശില്പി നിർദ്ദേശിച്ചിട്ടുണ്ടു്. ആ വിധിയേ നിരാകരിച്ചു ബാല്യവിരക്തയായി തീരുന്നതു് ഈശ്വരനിന്ദനമാണു്. മഹാപാതകവുമാണു്."

'അതേ ലോകോപകാരാർത്ഥം എന്നാൽ ചെയ്യപ്പെടേണ്ടതായി ചില സംഗതികൾ ഈശ്വരനിർദ്ദിഷ്ടമായുണ്ടെന്നു ഞാനും സമ്മതിക്കുന്നു. അവയിൽ ഒന്നിനെയാണു ഇന്നു ഞാൻ അനുഷ്ഠിക്കുന്നതും' അമ്മിണി സാഹംഭാവം പ്രത്യുത്തരിച്ചു.

'എന്തു്, ഈ ഘോരശപഥംകൊണ്ടു് ലോകത്തെ ശിക്ഷിച്ചു കളവാനുദ്യമിക്കുന്നതോ?'

'അല്ല സൽഗ്ഗുണസമ്പൂർണ്ണനായ ഒരു പുരുഷരത്നത്തെ കാലപാശത്തിൽ നിന്നും വിമുക്തനാക്കി ലോകത്തെ അനുഗ്രഹിക്കുന്നതു തന്നെ. അവിടുന്നു ദീർഘായുസ്സായിരുന്നു ലോകത്തിനു നന്മ വരുത്തണമെന്നേ ഞാൻ ആഗ്രഹിക്കുന്നുള്ളു.'

'കുമാരീ, ആ ആഗ്രഹം നിഷ്ഫലമാണ്. നിർജീവ ചൈതന്യനായ ഒരുവനെ ഇവിടെ നിന്നും വിമുക്തനാക്കുന്നതിനേ നിങ്ങൾക്കു സാധിക്കയുള്ളൂ. ഹൃദയശൂന്യനായ അവൻ ലോകഭാരത്തിനായിട്ടു അല്പകാലം ജീവിച്ചെങ്കിലുമായി ഇല്ലെങ്കിലുമായി. അങ്ങനെ സംഭവിക്കുന്നു എങ്കിൽ ആ പാതകത്തിനും നിങ്ങളല്ലാതെ മററാരും ഉത്തരവാദിയായിരിക്കയില്ല.'

തമ്പിയുടെ നിഷ്കളങ്കവും ഹൃദയംഗമവുമായ അനുരാഗലഹരിയുടെ ഉദ്ഗതി കണ്ടു ആ കുടിലഹൃദയം ആനന്ദനിമഗ്നമായി വിജയദർശനം ചെയ്തു. അവൾ വീണ്ടും പറഞ്ഞുതുടങ്ങി.

'അവിടുന്നു കേവലം ഒരു ലൌകികസാരജ്ഞനാണ്. ഭൌമികവിഭൂതികളുടെ ക്ഷണഭംഗുരങ്ങളും എന്നാൽ മോഹനതരങ്ങളുമായ നശ്വരകാന്തി കണ്ടു മനുഷ്യൻ വിഭ്രമിച്ചുപോകുന്നു. ശാശ്വതമായ ആത്മവിഭൂതികളെ നിരാകരിച്ചും അവൻ ആജീവനാന്തം ഐഹികവിഭൂതികളുടെ പിൻപേ പായുന്നു. ഓരോ നിമിഷവും അവൻ നിരാശാഗർത്തത്തിൽ അധഃപ്പതിച്ചുപോകുന്നു എങ്കിലും കാനൽജലം കണ്ട മാൻപേടയേപ്പോലെ പിപാസാപരവശനായി വീണ്ടും ആർത്തിയോടുകൂടി പാഞ്ഞുകൊണ്ടിരിക്കുന്നു. സാധു തന്റെ അന്തിമനിമിഷംവരെയും തനിക്കു പററിയ പ്രമാദത്തെപ്പററി അറിയുന്നില്ല. കടശി അവൻ അശരണനായി, ആശാഭംഗത്തോടുകൂടി മരുഭൂമിയിൽ തന്നെ മൃതിയടയുകയും ചെയ്യും. എന്നാൽ അന്ത്യനിമിഷത്തിൽ അവൻ വിജ്ഞനായിത്തീരുന്നു. നിഷ്ഫലമായ തന്റെ ജീവിതയത്നത്തെപ്പററി അവൻ പശ്ചാത്തപിക്കുന്നു. പക്ഷേ അപ്പോൾ സമയം കഴിഞ്ഞുപോയി. അവന്റെ രോദനങ്ങളും ശാപങ്ങളും വനരോദനങ്ങളായി വായുമണ്ഡലത്തിൽ ലയിക്ക മാത്രമേ ചെയ്യുന്നുള്ളൂ. പ്രഭോ അവിടുന്നു സർവജ്ഞനാണ്, ലോകജീവിതത്തിൽ ഇവളേക്കാൾ കൂടുതൽ പരിചയമുള്ളവനുമാണ്. എങ്കിലും ഭൌമിക ജീവിതത്തിന്റെ ബാഹ്യമായ വർണ്ണവിശേഷത്തെ മാത്രമേ അവിടുന്നു ദർശിച്ചിട്ടുള്ളൂ.'

അമ്മിണി തുടർന്നുപറയുന്നു, "ത്രിവിക്രമാ അവിടുന്നു വിചാരിച്ചുനോക്കണം. ഇതെല്ലാം എത്ര നിരർത്ഥങ്ങളാണ്, അവാസ്ഥവങ്ങളാണ്, തന്നെയുമോ, വിനാശഹേതുക്കളുമാണ്. ഇവൾ

ജ്ഞാനോപദേശം ചെയ്യുന്നു എന്നോർത്തു അവിടുന്നു കലഹിക്കരുതു്. അങ്ങനെയല്ല. എൻെറ അനുഭവത്തെ, അതേ ജീവിതപാഠത്തെ ഞാൻ ഉരുവിട്ടു അവിടത്തെ കേൾപ്പിക്കുന്നു എന്നേയുള്ളു. അതു യഥാർത്ഥങ്ങളല്ലേ എന്നു അവിടുന്നു തന്നെ വിധിക്കണം. മധുരമോഹനമായ ഒരു കുസുമത്തെ മനുഷ്യൻ ആകാംക്ഷയോടുകൂടി തേടുന്നു. കണ്ടകവനങ്ങളേയും ഭേദിച്ചു അവൻ അതിനെ കരസ്ഥമാക്കുന്നതിനു മടിക്കുന്നില്ല. എന്നാൽ അവരുടെ അനന്തരബന്ധമെന്തെന്നാലോചിച്ചു നോക്കുക. കുസുമം വികസിതമായി സുഗന്ധസമ്പൂർണ്ണമായിരിക്കുന്നിടത്തോളം കാലം അവൻ അതിനെ ചുംബിക്കയും നിലത്തണക്കാതെ ഉച്ചിയിൽതന്നെ ചൂടുകയും ചെയ്യും. എന്നാൽ അതു വാടി തളർന്നു സുഗന്ധശൂന്യമായിത്തീരുമ്പോൾ അവൻ അതിനെ വലിച്ചെറിയുന്നു. അതിനെ സ്പർശിക്കുന്നതിനോ ദർശിക്കുന്നതിനു തന്നെയുമോ അവനു അവജ്ഞ തോന്നുന്നു, ഇതാണു ലോകസ്വഭാവം. സകലചരാചരങ്ങളുടെയും അനുഭവവും ഇതു തന്നെതാണു്. പഞ്ചഭൂതനിർമ്മിതമായ ശരീരത്തെ മനുഷ്യൻ അക്ഷയ സമ്പത്തെന്നു കരുതി ആരാധിക്കുന്നു. സ്ഥായിയായ ആത്മികമഹിമയെ അവൻ ഗണിക്കുന്നില്ല. അതിനെ ദർശിക്കുന്നതിനു അവൻ ജ്ഞാനാന്ധനാണു്. പ്രേമം, അല്ലെങ്കിൽ അനുരാഗം എന്നെല്ലാം പറയുന്നതു് മനുഷ്യജഡത്തിനുള്ളിൽ ആവഹിച്ചിരിക്കുന്ന പരമാത്മചൈതന്യങ്ങൾ തമ്മിലുള്ള ഐക്യത്തെയാണു്. അതിനെ കീടമാത്രമായ ശരീരത്തോടു സംബന്ധിപ്പിച്ചു വ്യാമോഹിയായ മനുഷ്യൻ വഴി തെററിപ്പോകുന്നു. അവിടുന്നു തന്നെ ഒന്നാലോചിച്ചുനോക്കണം. പഞ്ചഭൂതസങ്കലിതമായ ഈ ദേഹത്തിൽനിന്നു യഥാർത്ഥചൈതന്യമായ ആ ദിവ്യദീപ്തി അകന്നു കഴിയുമ്പോൾ ആരാണു് അതിനെ ആരാധിക്കുന്നതു്? ആരു തന്നെ അതിനെ ആഗ്രഹിക്കും. "കററവാർ കുന്തൽ" എന്നു കാമുകജനം സോൽപ്രഘോഷം ഗീതവർണ്ണനകൾ പാടുകയും ഒരു സ്പർശനത്തിനു, അല്ല ഒരു ദർശനത്തിനു തന്നെയും യുവലോകം ആയുരാന്തം തപം ചെയ്യുന്നതിനു ഉദ്യുക്തരായുഴലുകയും ചെയ്യുന്ന ആ തലനാരുകൾ ഒരിക്കൽ അവയുടെ സ്ഥാനത്തു നിന്നും അകന്നുപോകട്ടെ; അതിൻെറ ആരാധകന്മാർ തന്നെ അതിനെ വെറുക്കുന്നു. അവർ അതു കിടക്കുന്ന സ്ഥലത്തെ സമീപിക്കുന്നതിനു പോലും മടിക്കുന്നു. അവയ്ക്കു യഥാസ്ഥാനങ്ങളിൽ ആ മാഹാത്മ്യം നൽ

കിയതെന്തെന്നു അവിടന്നു വിചാരിച്ചിട്ടുണ്ടോ? അതുമറെറാന്നു മല്ല. പരമാത്മ ചൈതന്യത്താൽ ഭാസ്വത്തായിരുന്ന ജഡത്തോടു അതിനുള്ള ഐക്യം മാത്രമായിരുന്നു. ഒരിക്കൽ ആ ബന്ധമററുപോയാൽ അവ നിഷിദ്ധങ്ങളായി. എന്നതുപോലെ തന്നെ ആരാധനാപാത്രമെന്നും, അഭംഗുരജ്യോതിസ്സെന്നും മനുഷ്യപ്പുഴുക്കൾ വിഭ്രമിച്ചുപോകുന്ന കിടദേഹവും അതു ആ അമൂല്യനിധിയായ ദിവ്യചൈതന്യത്തിൻെറ ഭണ്ഡാഗാരമായി ഇരിക്കുന്നിടത്തോളം കാലം മാത്രമേ അതിൻെറ മാഹാത്മ്യത്തെ പുലത്തുന്നതിനു ശക്തമാകുന്നുള്ളു. അനന്തരം അതു അട്ടഴിഞ്ഞും ക്രിമികൾ തിന്നും കാലാന്തരത്തിൽ ഓരോ വസ്തുക്കളും സങ്കരബന്ധത്തിൽനിന്നും വിമുക്തമായി അതാതിൻെറ മൂലസ്ഥാനത്തു തന്നെ ചെന്നു ലയിക്കുന്നു. ആ പതനം ഒന്നു വിചാരിച്ചു നോക്കണം. ജീവിതദശയിൽ ദിവ്യത്വം നൾകി മനുഷ്യർ ആരാധിച്ചിരുന്ന സൌന്ദര്യധാമമായ ആ ജഡത്തെ ഇപ്പോൾ ആരുതന്നെ അനുസ്മരിക്കുന്നു? അതിനെ ദശിക്കുന്നതിനും, സ്പശിക്കുന്നതിനും, ചുംബനാദി പ്രിയമദ്ദനങ്ങൾ ചെയ്യുന്നതിനും ആരു തന്നെ ആകാംക്ഷിക്കും? ഇതാണു അവിടന്നു ദശനമാത്രത്തിൽ ഭ്രമിച്ചുപോകുന്ന ഈ ജഡത്തിൻെറ യഥാത്ഥസ്ഥിതി. അതിനെയല്ല നാം അഭിമാനിക്കേണ്ടതും ആരാധിക്കേണ്ടതും. അതിനു തേജോദായകമായ ആ അമൂല്യനിധിയേയാണു്. ആ യാഥാത്ഥ്യത്തെ ഗ്രഹിക്കുന്നവൻ മൃഗീയമായ ഈ മനോവിഭ്രമങ്ങൾക്കു വശഗതനാകയില്ല നിശ്ചയം. പ്രഭോ അവിടന്നു് അജ്ഞാനാന്ധനായിത്തീരാതെ യഥാത്ഥത്തെത്തന്നെ ഗ്രഹിച്ചു പ്രവത്തിക്കണമെന്നാണു് എൻെറ ആഗ്രഹം."

അമ്മിണിയുടെ സുദീർഘമായ പ്രസംഗത്തെ യുവാവു് അക്ഷമനായിട്ടെങ്കിലും നിശബ്ദനായി കേട്ടുകൊണ്ടിരുന്നു. അത്ഭുതാദരസമ്മിശ്രമായ പലവിധ വികാരപരമ്പരകൾ തമ്പിയുടെ ഹൃദയത്തിൽക്കൂടി ഒന്നൊന്നായി കടന്നുപോയി. അവസാനമായി അമ്മിണി ലോകരംഗത്തിൽ ജീവിക്കേണ്ടുന്ന ഒരു നരകുമാരിയല്ലെന്നും പ്രത്യുത സ്വൎഗ്ഗമണ്ഡലങ്ങളെ അലങ്കരിക്കേണ്ടുന്ന സാക്ഷാൽ ഒരു ദിവ്യാംഗനാരത്നം തന്നെയെന്നും അയാൾ അനുമാനിച്ചു. ഏതായാലും ത്രിവിക്രമൻ തമ്പിയിൽ അമ്മിണിയുടെ തത്വോപദേശങ്ങളെല്ലാം നിരത്ഥജല്പനങ്ങളായിത്തീന്നതേയുള്ളു. കടശി അയാൾ പറഞ്ഞു.

'എങ്കിലും ഒന്നു വിചാരിക്കണം, ദിവ്യമായ ഈ അനുരാഗശക്തിയെ മനുഷ്യഹൃദയങ്ങളിൽ അങ്കുരിപ്പിക്കുന്നതും ആ മായാശില്പി തന്നെയല്ലയോ? സ്ത്രീപുരുഷഭേദം കൂടാതെ ഏകജാതിയായി മനുഷ്യസൃഷ്ടി ചെയ്യാഞ്ഞതിനു അമ്മിണിയെപ്പോലുള്ള സുകൃതിനികൾ ആ ദേഹത്തെ പഴിച്ചു തുടങ്ങിയാൽ പിന്നെ പ്രകൃതിഗതി താനേ നിലച്ചുപോകും.'

അവൾ ഒന്നു മന്ദഹസിച്ചു. "ത്രിവിക്രമാ, നമുക്കു തത്വവാദങ്ങൾക്കുള്ള സന്ദർഭം ഇതല്ല. അവിടന്നു സർവ്വഗുണസംപൂർണ്ണനായ ഒരു പുരുഷരത്നമാണു്. ദേവനാരികൾപോലും അവിടത്തേ ശിരോലങ്കാരമായി ലഭിക്കുന്നതിനു ആയുരാന്തം തപസ്സുചെയ്യാതിരിക്കയില്ല. അതിനാൽ അവിടത്തേ സൌഭാഗ്യസംപുഷ്ടമായ ദാമ്പത്യജീവിതത്തിൽ ഇവൾക്കു ഒരാശങ്കയുമില്ല. പക്ഷേ ഈ കോമളകളേബരം ഘോരവിനാശത്തിനടിപ്പെടുത്തുന്നു എങ്കിൽ അതു ക്ഷന്തവ്യമല്ലാത്ത ഒരു ലോകാപരാധമായിരിക്കും. അതിനാൽ അവിടന്നു ഇപ്പോൾ തന്നെ രക്ഷപെടുവാൻ നോക്കണം."

തമ്പി തന്റെ സ്ഥിതിഗതികളെ ഒന്നുകൂടി ആദ്യന്തം ഹൃദയവീക്ഷണം ചെയ്തു. 'താൻ മൃതനായി എന്നുതന്നെ ഇതിനകം പുണ്യശ്ലോകനായ മഹാരാജാവു വിശ്വസിച്ചിരിക്കണം. സമസ്തലോകവും അങ്ങനെ തന്നെ വിധിച്ചുമിരിക്കണം. മൈദരുടെ സൈന്യങ്ങൾ ഇപ്പോൾ രാജ്യത്തിനുള്ളിൽ കടന്നിരിക്കയില്ലേ? രാജ്യം അന്യാധീനപ്പെട്ടിരിക്കയുമില്ലേ. ഇല്ല. ഇതുവരെ തുരുഷ്കർ രാജ്യത്തിൽ കടന്നിട്ടില്ലെന്നാണല്ലോ അമ്മിണി പറഞ്ഞതു്. എന്നാൽ തന്റെ വിമോചനം ആ തിരുമേനിക്കും രാജ്യത്തിനും ഒരു തുണകൂടി ആയിരിക്കുമല്ലോ. അങ്ങനെയെങ്കിൽ താൻ ഈ സന്ദർഭത്തെ വിഫലമാക്കുന്നതു് മൌഢ്യമാണു്. ഓഹോ ഞാൻ എങ്ങനെ രക്ഷപെടുവാനാണു്. നികേതത്തിന്റെ ശക്തി ഇവൻ അറിഞ്ഞിട്ടുള്ളതാണല്ലോ. അവരുടെ ദൂതൾക്കാർ എന്നെ തിരഞ്ഞു നടക്കുന്നുണ്ടെന്നല്ലേ അമ്മിണി പറഞ്ഞതു്. ആ സ്ഥിതിക്കു അമ്മിണിയെ ഉപേക്ഷിച്ചും രക്ഷപെടാമെന്നു വച്ചാലും അതു അപരിഹാര്യമായ അനർത്ഥത്തിനു കാരണമാകയേയുള്ളു. ഇല്ല, അതു സാഹസമാണു്. ഞാൻ ഒരിക്കലും അതിനു വഴിപ്പെടുകയില്ല' അയാൾ വിചാരിച്ചു. "അമ്മിണീ എനിക്കു രക്ഷപെടണമെന്നില്ല."

അവൾ കോപാകുലയായി "എന്തുകൊണ്ടു്" എന്നു ഒരു മൃദുലഹൃദയത്തിനു കഴിവുള്ള ഉഗ്രതയോടുകൂടി ചോദിച്ചു.

"എന്തുകൊണ്ടെന്നോ? ഒന്നാമതു അമ്മിണിയേ അനൎത്ഥത്തിൽ തള്ളിയിട്ടിട്ടു ഇവനു ഈ ജന്മത്തു ഒരു സുകൃതവും ലഭിക്കേണ്ടതില്ല. രണ്ടാമതു ഞാൻ രക്ഷപെടാമെന്നു വിചാരിച്ചാൽ തന്നെയും നികേതത്തിലെ ദൂതന്മാരുടെ കൈകളിൽ പെടുനം എങ്കിൽ നമ്മുടെ രണ്ടുപേരുടെയും വിധി ഭയങ്കരമായിരിക്കയില്ലേ" അയാറം മൃദുമധുരമായ സ്വരത്തിൽ ഉത്തരിച്ചു.

അമ്മിണി ഇച്ഛാഭംഗത്തോടു കൂടി താനെ തലയിൽ അറഞ്ഞുപോയി "തമ്പീ, അതു ശരിയാണ്. ഞാനതു വിചാരിച്ചില്ല. ഈ മതില്ക്കെട്ടിനു വെളിക്കിറങ്ങിയാൽ നിശ്ചയമായും അവിടന്നു പന്തിരിയുടെ കൈകളിൽ പെടാതിരിക്കയില്ല" എന്നു ശോകപരവശയായി പറഞ്ഞുകൊണ്ടു അനന്തരഗതി എന്തെന്നുള്ള ഭാവത്തിൽ അവൾ ചിന്താമഗ്നയായി നിന്നു.

"ത്രിവിക്രമാ, നാമിനി എന്താണു ചെയ്യേണ്ടതു്? പന്തിരിയുടെ അക്രമങ്ങൾ കൊണ്ടുഴലുന്ന സാധുജനങ്ങളെ വിമുക്തരാക്കുന്നതിനു പൊന്നുതമ്പുരാനും സാധിച്ചിട്ടില്ല. ആ ദുഷ്ടന്റെ ഖഡ്ഗത്തിനു നാമും കണ്ഠദാനം ചെയ്കയെന്നോ?"

ഉത്തരതിരുവിതാംകൂറിൽ ഇത്ര പ്രബലനായ ഒരു തസ്കരസാമ്രാട്ടിനെപ്പറ്റി താൻ ഇതിനു മുൻപ് ഒരിക്കലുംകേട്ടിട്ടുപോലുമില്ലെങ്കിലും 'പൊന്നുതമ്പുരാനും സാധിച്ചിട്ടില്ല' എന്നുള്ള അമ്മിണിയുടെ പ്രസ്താവന ഒരു പുതിയ പ്രതിവിധിമാർഗ്ഗത്തെ അയാളിൽ ഉദയം ചെയ്യിച്ചു. 'ചെയ്യേണ്ടതെന്തെന്നു ഞാനുപദേശിച്ചുതരാം. അതനുസരിച്ചു പ്രവൎത്തിക്കുന്നതിനു അമ്മിണിക്കു സാധിക്കുമെങ്കിൽ നമ്മുടെ രക്ഷാമാർഗ്ഗം സുകരമാണ്.'

'പ്രഭോ — ഞാൻ എന്തും ചെയ്യാം' അവൾ അത്യാസക്തിയോടെ പറഞ്ഞു.

'ഈ ദുർഭഗൻ തിരുമനസ്സിലെ ഒരു പ്രത്യേകാശ്രിതനാണ്. ഈ ദുർഘടസ്ഥിതി വല്ലവിധവും അവിടത്തെ ഒന്നറിവിക്കുവാൻ അമ്മിണിക്കു സാധിക്കുമെങ്കിൽ......

ആ നയനദ്വയം രണ്ടു കട്ടിശശാങ്കന്മാരേപ്പോലെ ചന്ദ്രപ്രഭയിൽ പ്രതിബിംബിക്കുന്നതു് ത്രിവിക്രമൻ കണ്ടു. അമ്മി

ണി അത്യാഹ്ളാദഭരിതയായി ഒന്നു തുള്ളിച്ചാടി അതാ ത ൻെറ ആന്തരം സഫലമായി എന്നവാം ആഹ്ളാദിച്ചു. "ത മ്പി, ഞാനെന്തു മൂഢ. സ്ത്രീകാം അബലകളല്ലെ. ആ മാർഗ്ഗം ഞാൻ നേരത്തേ വിചാരിച്ചിരുന്നു എങ്കിൽ......"

'പന്തിരിമല്ലൻെറ നിഷ്ഠുരരഹസ്യങ്ങളിൽ പെട്ട ഞാൻ ഇപ്പോഠം ഭവതിയുടെ സംരക്ഷണയിൽ താമസിക്കുന്ന വിവ രം തിരുമനസ്സറിയിച്ചാൽ മതി. കുറെ സൈന്യങ്ങളേ ഇങ്ങോ ട്ടയയ്ക്കുന്നതിനും ഞാൻ ശുപാർശ ചെയ്യാം. പന്തിരി നികേ തങ്ങഠം ഉത്തരക്ഷണത്തിൽ ചാമ്പലാകുന്ന കാഴ്ച കാണുന്നതി നു അമ്മിണിക്കുട്ടി എന്നോടുകൂടി പോരണം.'

അവാം സംശയഗ്രസ്തയായി ഒന്നു പിടഞ്ഞു. "എന്തു-അ വിടന്നു ഇവളുടെ ബന്ധനത്തിൽ താമസിക്കുന്നു എന്നു തിരു മനസ്സുണർത്തിക്കാനോ? ഇവളെ രാജദ്രോഹകുററത്തിനു കഴുവിൽ കയററുന്നതിനോ അവിടന്നുദ്യമിക്കുന്നതു്. ആഹാ, നല്ല നയം."

'ആ വക അനൎത്ഥങ്ങഠംക്കിടയാകാതെ ഞാൻ നോക്കി ക്കൊള്ളാം.'

'ഇല്ല. പരമാൎത്ഥങ്ങഠം മനസ്സിലാക്കാതെ പൊന്നുത മ്പുരാൻ ഇവളേയും ഈ കുടുംബത്തേയും ശപിക്കും. അതിനു ഞാൻ ഒരുക്കമില്ല. തിരുമനസ്സിൽ നിന്നും സ്വപ്രജകളുടെ നന്മയെ ആകാംക്ഷിക്കുന്നു എങ്കിൽ അവിടത്തെ ഭക്തനായ ഒരു സേനാധിപൻെറ വിമുക്തിയെ ആഗ്രഹിക്കുന്നു എങ്കിൽ, ഒരു സൈന്യത്തെ അയച്ചു ആ തസ്കരസാമ്രാട്ടിനെയും അയാ ളുടെ തസ്കരസംഘത്തേയും തന്നെ ആദ്യം സംഹരിക്കട്ടെ. പി ന്നീടു അവിടത്തെ രക്ഷയും സുകരമാണല്ലൊ.'

മഹാരാജാവിൻെറ അല്പനിമിഷത്തെ രാജദ്രോഹശങ്ക പോലും തൻെറ മേൽ ഉണ്ടായേക്കാവുന്നതിനെ തന്നെ സ ഹിപ്പാൻ അമ്മിണി ശക്തയല്ലെന്നുള്ള വാദം ത്രിവിക്രമനും സാധുവായി തോന്നി. തന്നെയുമല്ല നികേതസംഹാരണം അ വശ്യം അനുവൎത്തനീയമെന്നതുകൊണ്ടു മല്ലവേട്ട തന്നെ ആദ്യം അനുഷ്ഠിക്കുന്നതിലും അദ്ദേഹത്തിനു വിപ്രതിപത്തിയുണ്ടായി രുന്നില്ല. എന്നാൽ ആ സന്ദർഭത്തിൽ താൻകൂടി ഉണ്ടായിരി ക്കയില്ലല്ലോ എന്നുള്ള ക്ലേശം ആ പോരാളിവീരനെ തെല്ലു് അ സ്വാസ്ഥചിത്തനാക്കി. ഏതായാലും അമ്മിണിയുടെ നിർദ്ദേശ മനുസരിച്ചു് ത്രുപ്പാദസമർപ്പണത്തിനായി ഒരു ലേഖനത്തെ

തമ്പിതന്നെ അല്പസമയത്തിനുള്ളിൽ തയാറാക്കിക്കഴിഞ്ഞു. പന്തിരിമല്ലനെന്ന ഘോരതസ്കരസാമ്രാട്ടിനാൽ താൻ ബന്ധിതനായിരിക്കുന്നു എന്നും ആ ദുർമ്മദൻ തന്നെ സംഹരിക്കുന്നതിനു മുമ്പിൽ ഒരു സേനയേ അയച്ച് മല്ലസംഘത്തെ സംഹരിക്കുന്നതിനും തന്നെ വിമുക്തനാക്കുന്നതിനും തിരുവുള്ളമുണ്ടാകണമെന്നും മററും കാണിച്ച് വിശദമായ ഒരു ലേഖനം ത്രിവിക്രമന്റെ സ്വന്ത കൈപ്പടയിൽ തന്നെ അവൾക്കു കരഗതമായപ്പോൾ ആ ഘോരവ്യാഘ്രി, ആ പൈശാചിക മൂർത്തി ഒന്നു തെളിഞ്ഞു പുളഞ്ഞു. ത്രിവിക്രമൻ തമ്പിയാകട്ടെ തന്റെ വിമോചനത്തിനും അമ്മിണീസ്വയംവരത്തിനും ദിവസങ്ങളും നാഴികകളും എണ്ണി എണ്ണി അങ്ങനെ പാർത്തു.

## ഇരുപത്തിഅഞ്ചാം അദ്ധ്യായം



"പങ്കജലോചനൻ തൻകരതാരിലേ
ശംഖനാദമതി ഘോഷിച്ചുകേൾക്കുന്നു
സങ്കടമേതുമെന്റെയനുജന്നു
സംഭവിച്ചു പുനരില്ലൊരുസംശയം.
"ഉഗ്രശസ്ത്രങ്ങളും ക്രോധവും മാനവും
കൈക്കൊണ്ടടുത്തു മുഴുത്തോരിരുട്ടത്തു
തങ്ങളിൽ തങ്ങളിലേതുമറിയാതെ
തിങ്ങിവിങ്ങുംപട തമ്മിലിടചേർന്നു.'

..............................................

"മുഷ്കരമായ ഗദകൊണ്ടടിക്കയും
ഖഡ്ഗങ്ങളേററു ഖണ്ഡിച്ചുപതിക്കയും
രക്തം പല പല ദിക്കിലൊലിക്കയും
നക്തഞ്ചരാദികളാർത്തു വിളിക്കയും."

ലോകം ഒരു പോർക്കളവും ലോകജീവിതം ഒരു നിരന്തര സമരവുമാണെന്നു വിജ്ഞന്മാർ പഠിപ്പിക്കുന്നു. അനുഭവവും ഈ തത്വത്തെ സർവ്വത്ര സാക്ഷീകരിക്കുന്നു എന്നു തന്നെ പറയാം. എന്നാൽ ഈ ആയോധനം ഐഹികതല്പരന്മാർ വിവക്ഷിക്കുന്നതു പോലെ കേവലം ഭൌമികമായ ജീവിതമത്സരം ഒന്നു മാത്രമല്ല. പ്രത്യുത അതു ശാശ്വതഫലദായക

മായ മററൊരു ആഭ്യന്തരസമരത്തിനു നമ്മെ പ്രാപ്തരാക്കുക മാത്രമേ ചെയ്യുന്നുള്ളു. മനുഷ്യദൃഷ്ടികൾക്കു നിരത്ഥമെന്നു തോന്നിപ്പോകുന്ന പല അത്ഭുതകൃതികളും ആ കാരണകത്താൻ തൻെറ പ്രതാപപ്രകടനങ്ങൾക്കിടയിൽ പ്രവത്തിച്ചിട്ടുള്ളതിൽ ഒന്നു മാത്രമാണ് പരസ്പരവിരുദ്ധങ്ങളായ ശക്തിദ്വയങ്ങളെക്കൊണ്ട് അദ്ദേഹം മനുഷ്യഹൃദയസൃഷ്ടിയെ സാധിച്ചുകളഞ്ഞതു്. ദേവാസുരസമരമോ, രാമരാവണയുദ്ധമോ, ഒന്നും തന്നെ മൃഗീയവും ദൈവീകവുമായ ആ വിരുദ്ധശക്തികളുടെ നിരന്തര സമരത്തോടും കിടനിൽക്കുന്നില്ല. ഋതുപക്ഷങ്ങളുടെ ആനുകൂല്യമോ, ദിനരാത്രികളുടെ അനുഭാവമോ അതു പരിഗണിക്കുന്നുമില്ല. ബാലവൃദ്ധാദിവയോമാനങ്ങളുടെ കാലാകാലവിചിന്തനങ്ങളും ആ ഘോരവൈരികളുടെ പ്രവത്തനപദ്ധതികളെ പ്രതിരോധിക്കുന്നില്ല. അഹോ! ഭയങ്കരമേ!! ഈ ഘോരസമരം തൊട്ടുമുതൽ ചുടലവരേയും മനുഷ്യഹൃദയങ്ങളെ പൊടിപെടുത്തുന്ന ആ സംഗതി മന്ദജീവികളായ അല്പബുദ്ധികൾ ഗ്രഹിക്കുന്നുണ്ടോ? തങ്ങളുടെ ജീവിതവിജയത്തിൻെറ പരമരഹസ്യം ഈ രണപരിണാമത്തെ ആശ്രയിച്ചിരിക്കുന്നു എന്നുള്ള തത്വത്തെ മനസ്സിലാക്കാതെ മനുഷ്യകീടങ്ങൾ താല്ക്കാലിക ഭോഗങ്ങളിൽ സുഖലോലുപന്മാരായി വ്യത്ഥജീവിതം നയിക്കുന്നു. നിരുദ്ദേശമായ ഈ ജീവിതഗതിയിൽ അവർ അവിചാരിതമായെങ്കിലും മൃഗീയമായ ആ ഭൌമിക ശക്തികൾക്കു വിധേയരായി സ്ഥായിയായ ആദ്ധ്യാത്മിക ശക്തിയേ പരാജയപ്പെടുത്തിക്കളയുന്നു എന്നുള്ള പരമാത്ഥം ആ ഹ്രസ്വദൃഷ്ടികൾ ഗ്രഹിക്കുന്നില്ല. മനുഷ്യൻെറ പരമാത്മശക്തി പരാജയപ്പെട്ടു മൃഗീയശക്തിവിജയീകൃതമാകുമ്പോൾ അവൻ ധമ്മബുദ്ധി അററ, വിവേചനാശക്തി ക്ഷയിച്ചു, ലോകഭോഗാദികൾ തന്നെ ജന്മാന്തരങ്ങൾ എന്നു ഭ്രമിച്ചു പോകുന്നതിൽ അത്ഭുതപ്പെടുവാനില്ല. ഇതാണു സാധാരണമായ ലോകസ്വഭാവം. എന്നാൽ അതു സാർവ്വത്രികമല്ല തന്നെ. ജീവിതരഹസ്യങ്ങളുടെ യഥാർത്ഥ തത്വങ്ങളെ അറിഞ്ഞു സ്ഥായിയായ ജന്മസാഫല്യത്തെ മാത്രം ആരാഞ്ഞലയുന്നവരും സൃഷ്ടിസഞ്ചയത്തിൽ ദുർല്ലഭമല്ല. അവരും മോഹനങ്ങളായ ഭൌമിക ഭോഗങ്ങളാൽ ആവൃതരായി സാക്ഷാൽ ലോകരംഗത്തുതന്നെ തങ്ങളുടെ ജീവിതനടനം അഭിനയിക്കുന്നു എങ്കിലും ആ തീക്ഷ്ണബുദ്ധികളുടെ ആത്മികചക്ഷുസ്സുകൾ

അനശ്വരങ്ങളായ പരാത്രിക വിഭൂതികളേ മാത്രമേ ദശിക്കുന്നുള്ളൂ. അവരിലുള്ള മൃഗീയ ശക്തികൾ സദാ ആത്മികശക്തികൾക്കു വിധേയങ്ങളായി മാത്രം പ്രവത്തിക്കുന്നു. ലോകകമ്മാനുഷ്ഠാനങ്ങൾ ആത്മശാന്തിക്കുള്ള പോംവഴികളായി മാത്രം അവർ അനുഷ്ഠിക്കയും ചെയ്യുന്നു. ഇങ്ങനെ മൃഗീയ ശക്തി പരാജയപ്പെട്ടു ആത്മികചൈതന്യങ്ങൾ പ്രവദ്ധമാനമായി ആരിൽ സ്ഥിതി ചെയ്യുന്നുവോ ആ പുമാൻ യഥാത്ഥത്തിൽ ജഗജ്ജയിയായി ധമ്മജ്ഞനായി സാക്ഷാൽ അമരത്വത്തെതന്നെ അവലംബിക്കുന്നു; ആ പുണ്യധാമത്തോടു അനുബന്ധിച്ചുള്ള സകല സൃഷ്ടികളും ആ പരമാത്മാനുഭൂതിയേയും അമരത്വത്തേയും തന്നെ ആസ്വദിക്കയും ചെയ്യുന്നു.

'ധമ്മോസ്മൽ കുലദൈവത'മെന്ന സ്ഥിരപ്രതിഷ്ഠിതമായ മുദ്രാവാക്യത്തെ വഞ്ചീശവംശത്തിന്റെ ശിരോലങ്കാരമായി ശിലാസ്ഥാപനം ചെയ്ത പുണ്യപൂരുഷനായ കാത്തികതിരുനാൾ രാമവമ്മമഹാരാജാവും ഇപ്രകാരം ആത്മശക്തിയിൽ അമരത്വം സിദ്ധിച്ച ഒരു രാജഷിസത്തമൻ തന്നെയായിരുന്നു. ഈശ്വരസേവനം ജീവിതവൃത്തിയായി അനുഷ്ഠിച്ചുപോന്ന ആ പുണ്യധാമം ഭഗവൽ പുരുഷനായി പ്രജാപരിപാലനവും യഥാവിധി ചെയ്തുപോന്നു എങ്കിലും അവിടന്നു രാജകീയ സുഖഭോഗാദികളിൽ നിമഗ്നനായി കേവലം ഐഹികേച്ഛുവായിരുന്നില്ല. എന്നുതന്നെയല്ല ലൌകികകാര്യങ്ങൾ തിരുമനസ്സിലെ ആത്മിക കമ്മാനുഷ്ഠാനങ്ങൾക്കു പ്രതിബന്ധമായും പരിണമിച്ചിരുന്നില്ല. എങ്കിലും തന്റെ ജീവിതനടനങ്ങളിൽ ലോകവക്രതകളുടെ വിവിധഗതികളേ കണ്ടു മനം കലങ്ങിയിരുന്ന അവിടന്നു തത്തുല്യമായ മറെറാരു സംഭവത്തിന്റെ ദശനത്തിൽ അന്നും കലുഷിതഹൃദയനായി ചമഞ്ഞു.

ഭഗവതീ ക്ഷേത്രത്തിലെ ത്രിയുത്സവത്തിന്റെ രണ്ടാം ദിവസം പ്രഭാതത്തിൽ ചിന്താവിഷ്ടനായ മഹാരാജാവു് തന്റെ താല്ക്കാലിക രാജാസനമായിരുന്ന വൈക്കത്തു കൊട്ടാരത്തിന്റെ പുരോഭാഗത്തുള്ള മാങ്കാവിൽക്കൂടി ഉഷർവാതമഹിമയേ ആസ്വദിച്ചുകൊണ്ടു മന്ദയാനം ചെയ്യുന്നുണ്ടായിരുന്നു. തന്റെ കരപല്ലവങ്ങളേ ചന്ദ്രബന്ധനം ചെയ്തു മാറോടണച്ചും ദേഹമാസകലം തന്നെ കമനീയമായ ചൊവല്ലു സാൽവയിൽ പൊതിഞ്ഞും സൈ്വരവിഹാരം ചെയ്യുന്നതിനിടയിൽ അവിടന്നു തന്റെ കരഗതമായ എന്തോ ഒരു കായിതത്തെ ഇടക്കി

ടെ സൂക്ഷ്മവിലോകനം ചെയ്യുന്നുണ്ടു്. ലിഖിതത്തെ വീണ്ടും ഒരാവൎത്തി വായിച്ചുതീൎന്നതിനിടയിൽ മഹാരാജാവിന്റെ ചില്ലീയുഗളങ്ങൾ വക്രിച്ചു ഫാലമദ്ധ്യം ചുളുച്ചു് നയനങ്ങൾ ഊൎദ്ധ്വഗതിയേ അവലംബിച്ചു; അവിടുന്നു വീണ്ടും എന്തോ അപാരമായ ക്ലേശചിന്തകളിൽ വ്യാവൃതനായി. അസ്വാസ്ഥ്യാവസരങ്ങളിൽ സ്വയം ജൃംഭിതമാകുന്ന ശ്മശ്രുക്കളെ കരലാളനങ്ങൾ കൊണ്ടു സ്വസ്ഥമാക്കിയിട്ടു അവിടുന്നു ഇങ്ങനെ ആത്മഗതം ചെയ്തു. 'ഇതു് കട്ടന്റെ കൈപ്പടതന്നെ എന്നതിനു സംശയമില്ല. എന്നാൽ പിന്നെ ത്രിവിക്രമൻതമ്പി എന്നു പേരെഴുതി അടയാളം വച്ചിരിക്കുന്നതിന്റെ അൎത്ഥമെന്തു്? ഒരു പക്ഷേ തന്റെ യഥാൎത്ഥത്തെ സ്വവൈരികളിൽ നിന്നും, തന്റെ താല്ക്കാലിക മിത്രത്തിൽ നിന്നു കൂടെയും ഉപഗൂഹനം ചെയ്യുന്നതിനു അവൻ കൃത്രിമനാമത്തെ സ്വീകരിച്ചിരിക്കണം. അങ്ങനെ ആയിരുന്നാൽ തന്നെയും പന്തിരിമല്ലന്റെ ബന്ധനത്തിൽ കിടക്കുന്നു എന്നു എഴുതിയിരിക്കുന്നതിനെ എങ്ങനെ വിശ്വസിക്കും. പന്തിരി ഒരു തസ്കരസാമ്രാട്ടാണെന്നുള്ളതു് തീൎച്ചതന്നെ. എങ്കിലും അവൻ ഒരു രാജഭക്തനും പ്രജാരതനുമല്ലേ? രാജ്യദ്രോഹോദ്യമങ്ങൾക്കു മല്ലൻ ഒരുമ്പെട്ടുന്നു എങ്കിൽ ആ അമൂല്യനിധിദാനത്താൽ അവൻ നമ്മെ അനുഗ്രഹിക്കുമായിരുന്നില്ല, നിശ്ചയം. തന്നെയുമോ, അനൎത്ഥകരങ്ങളായ എത്ര വിപത്തുകളിൽ മല്ലൻ നമ്മെ സഹായിച്ചിട്ടുണ്ടു്. ഭഗവാനേ ഇതിന്റെ എല്ലാം അൎത്ഥമെന്തു്? ഒരു തസ്കരപ്രമാണി സ്വാൎത്ഥത്യാഗിയായി രാജസേവനം ചെയ്യുന്നു. എന്നാൽ അവൻ ഇതുവരെയും അജ്ഞാതനായി യവനികക്കളിൽ മാത്രം സ്ഥിതിചെയ്യുന്നേയുള്ളു. അതു കൊണ്ടു ഈ വക സഹായങ്ങൾ പ്രതിഫലേച്ഛയാൽ പ്രേരിതമായവ അല്ലെന്നു തന്നെ ഊഹിക്കാം. എന്നാൽ പിന്നെ കട്ടനെ മല്ലൻ ബന്ധനത്തിൽ താമസിപ്പിച്ചിരിക്കുന്നതിന്റെ ഉദ്ദേശമെന്തു്? പരസ്പര വിരുദ്ധങ്ങളായ ഈ പ്രവൃത്തിപദ്ധതികളെ സംബന്ധിപ്പിക്കുന്നതിനു ശക്തനാകാതെ അവിടുന്നു കുഴങ്ങി. ഒടുവിൽ മഹാരാജാവിനു പൊടുന്നനവേ ഒരാലോചന തോന്നി. 'ഓഹോ, ഇതിലെന്താണിത്ര ആലോചിപ്പാനുള്ളതു്. സംഗതികളുടെ കിടപ്പു വ്യക്തമായിത്തന്നെ ഇരിക്കുന്നില്ലേ. മല്ലതസ്കരൻ തന്റെ വേട്ടക്കിടയിൽ കണ്ടുകിട്ടിയ ഇരയേ കരസ്ഥമാക്കി, ബന്ധിതൻ, ഒരു രാജസേവകനെന്നു മനസ്സിലായതുകൊ

ണ്ടു് ആപത്തു കൂടാതെ രക്ഷിക്കുന്നു. ബന്ധനസ്ഥനെ വിമോചി
പ്പിച്ചാൽ ഒരു പക്ഷേ തന്റെ ഗൂഢസ്ഥിതികാം വെളി
പ്പെട്ടേക്കുമോ എന്നു ശങ്കിച്ചു അവൻ കുട്ടനെ സൂക്ഷിക്കയാണു്.
കുട്ടൻ തന്റെ യാഥാർത്ഥ്യത്തെ ഇതുവരേയും പുറത്താക്കിയിട്ടു
മില്ല. ഇതാണു വാസ്തവം. ഏതായാലും കുമാരൻ പന്തിരിയുടെ
സംരക്ഷണയിൽ ഇരിക്കുന്നു എന്നറിഞ്ഞതു നന്നായി. ഇനി ഭ
യപ്പെടാനില്ല. കാടിളക്കവും മല്ലവേട്ടയും ഊൎജ്ജിതമായിത്ത
ന്നെ നടക്കട്ടെ. അപ്പോ‍ാം നമ്മുടെ അജ്ഞാതബന്ധുവിന്റെ
അഭിമുഖദൎശനവും കുട്ടന്റെ വിമോചനവും വിഷമം കൂടാതെ
സാധിക്കയും ചെയ്യും.' ഈ വിധ വിചാരങ്ങളാൽ മഹാരാജാവു്
സമാധാനചിത്തനായി. എങ്കിലും അനന്തരമായി മറെറാരു
സംഗതി അവിടത്തെ വിഷമിപ്പിച്ചു തുടങ്ങി.

ഭഗവതിദൎശനത്തിനു മഹാരാജാവു് എഴുന്നള്ളുന്നു എ
ന്നുള്ള വൃത്താന്തം ഇതിനിടയിൽ നാടൊട്ടുക്കു പരന്നു. ആ
സന്ദർഭത്തിൽ തൃപ്പാദദൎശനത്തിനായി ജനാവലി അതികൗതു
കത്തോടുകൂടി ആ ദിനത്തെ തന്നെ പ്രതീക്ഷിച്ചുകൊണ്ടുമിരു
ന്നു. ഈ വക സംഗതികളെല്ലാം മഹാരാജാവിനു തന്നെ അ
റിയാമായിരുന്നു എന്നു തന്നെയല്ല അംബികാദർശനത്തിനു
അവിടന്നു ഭക്തിപരവശനായി കാത്തിരിക്കയുമാണു്. എ
ന്നാൽ സ്വഭക്തനായ പന്തിരിയുടെ തുടരെയുള്ള നിർബന്ധാ
പേക്ഷശരിയും നിർദ്ദേശത്തേയും അവഗണിച്ചു പ്രവൎത്തി
ക്കുന്നതെങ്ങനെ എന്നുള്ള ശങ്ക ആ തിരുച്ചിത്തത്തിൽ കടന്നു
കൂടി അദ്ദേഹത്തെ വിഷമിപ്പിച്ചു തുടങ്ങി.

ശത്രുമിത്രങ്ങളെ തിരിച്ചറിവാൻ പാടില്ലാത്ത ഈ ദുർഘ
ടഘട്ടത്തിൽ, പ്രത്യേകിച്ചും ശത്രുചാരന്മാരെക്കൊണ്ടു രാജ്യം
തന്നെയും നിറഞ്ഞിരിക്കുന്ന ഈ കാലത്തു് അപകടകണികക
ളിൽ തലയിടാതെ സൂക്ഷിക്കേണ്ടതു ആവശ്യമെന്നു അവിട
ത്തേക്കറിയാം. സ്വഭൃത്യാഗ്രേസരനായ കേശവനും മിത്രാഗ്രേ
സരനായ പന്തിരിയും ഈ സംഗതിയിൽ തന്നെ പലപ്പോഴും
ഉണൎത്തിക്കൊണ്ടുതന്നെ ഇരിക്കുന്നുമുണ്ടു്. എന്നാൽ സ്വഭക്ത
ദ്വയത്തിന്റെ നിർദ്ദേശങ്ങളെ ഈ അവസരത്തിൽ എങ്ങ
നെ അനുഷ്ഠിക്കുവാനാണു്. ക്ഷേത്രത്തിന്റെ പുനരുദ്ധാരണ
കൎമ്മത്തിൽ സംപ്രീതയായ ഭഗവതി തൃതീയോത്സവരാത്രി
യിൽ സ്വയം വെളിപാടുകൊണ്ടു മഹാരാജാവിനെ വരദാന
ങ്ങളാൽ അനുഗ്രഹിക്കുന്നതാണെന്നുള്ള വെളിച്ചപ്പാടിന്റെ

ദിവ്യപ്രോക്തങ്ങൾ ജനതാമദ്ധ്യത്തിൽ കാട്ടുതീപോലെ പരന്ന് ആ ഉദന്തം കർണ്ണാകർണ്ണികയാ മഹാരാജാവിൻെറ ചെവികളിലും എത്തുപ്പെട്ടിരുന്നു. അഭൂതപൂർവ്വമായ ഈ അത്ഭുതസംഭവത്തെ ദർശിക്കുന്നതിനു അവിടുന്നും അതികുതുകിയായിരുന്നു. എന്നു തന്നെയല്ല പ്രതീക്ഷിതങ്ങളായ അനുഗ്രഹദാനങ്ങൾ തൻെറ അനാദരത്താൽ ഒരു പക്ഷെ ശാപവൃഷ്ടികളായി രൂപാന്തരപ്പെട്ടേക്കുമോ എന്നു ആ ഭക്തചിത്തൻ ഭയപ്പെട്ടുമിരുന്നു. ഈ സന്ദർഭത്തിൽ കരണീയമെന്നുള്ള ചിന്ത ആ പുണ്യാത്മാവിനെ അധികസമയം അലട്ടിയില്ല. അവിടത്തെ ഭക്തിസംപുഷ്ടമായ ഹൃദയവഹ്നിയുടെ ഉഗ്രജ്വാലയിൽ ഭൌമികങ്ങളായ ശങ്കാശകലങ്ങൾ ക്ഷണഭംഗുരങ്ങളായി, ത്രിദിനാവസാനകാലമാകുന്ന അടുത്ത പ്രഭാതത്തിൽ തന്നെ സപരിവാരം അംബികാദർശനത്തിനും അനുഗ്രഹസ്വീകരണത്തിനും എഴുന്നള്ളുന്നതിനു തന്നെ അവിടുന്നു തീരുമാനിച്ചു. എന്നാൽ തൻെറ മുൻനിശ്ചയത്തെ ഭേദപ്പെടുത്തി ആയുധപാണികളായ ചില സേനാപംക്തികളെക്കൂടി അംഗരക്ഷകന്മാരായിക്കൊണ്ടുപോകുന്നതിനു അവിടുന്നു തിരുവുള്ളമായി. ഈ നിശ്ചയം എപ്രകാരം വിനാശകരമായി പരിണമിച്ചു എന്നു വഴിയേ പ്രസ്താവിച്ചുകൊള്ളാം.

രാജഭണ്ഡാഗാരത്തിൻെറ നിർല്ലോപമായ അനുഗ്രഹത്താൽ അക്കൊല്ലത്തെ തൃിയുത്സവമഹോത്സവം അതിൻെറ പൂർവ്വപ്രതാപപ്രാഗത്ഭ്യങ്ങളെ ശൂന്യകോടിയിൽ നിമഗ്നമാക്കുമാറു പൊടിപൂരമായി കൊണ്ടാടപ്പെടുന്നു. ഒട്ടുകാലത്തേക്ക് അനാഥഗതിയിൽ ജീർണ്ണങ്ങളായി ഇടിഞ്ഞു പൊളിഞ്ഞു കിടന്നിരുന്ന ദേവീമണ്ഡപങ്ങൾ രാജശാസനയുടെ ശക്തിഗൌരവങ്ങൾക്കനുസരണമായി തന്നെ അല്പകാലങ്ങൾക്കിടയിൽ പൂർവ്വൽ മോഹനാകാരങ്ങളായി ഉയർത്തപ്പെട്ടു. ശില്പമാഹാത്മ്യങ്ങളുടെ പ്രദർശനശാല എന്നപോലെ ശിലാനിർമ്മിതമായ ശ്രീകോവിൽ വേദപുരാണങ്ങളിൽ അറിയപ്പെട്ടിട്ടുള്ള മുപ്പത്തിമുക്കോടി ദേവികളുടെയും പ്രതിമാവിശേഷങ്ങളാൽ അലംകൃതമായും അതു തന്നെ സജീവമായ ഒരു ദേവസദസ്സുപോലെയും കാണപ്പെട്ടു. ശ്രീകോവിലിൻെറ പുരോഭാഗത്തായി ബ്രാഹ്മണസഹസ്രങ്ങൾക്കു തങ്ങളുടെ ജപമന്ത്രോക്തികൾക്കിടയിൽ ശ്രമലേശംകൂടാതെ വിഹരിക്കത്തക്ക വിസ്തൃതമായ ഒരു മണ്ഡപവും അല്പം മാറി അക്ഷയദീപ്തിയോടെ പരിലസിക്കുന്ന മടപ്പള്ളിയും അവയെ

എല്ലാം ആവരണം ചെയ്യുള്ള നാലമ്പലവും ദിവ്യപ്രതാപ ത്തോടു രാജപ്രസാദംകൂടി സഹകരിച്ചാൽ ഉളവാകുന്ന അക്ഷ യമാഹാത്മ്യത്തെ പ്രഖ്യാപനം ചെയ്തുകൊണ്ടു പരിലസിച്ചു. നാലമ്പലത്തെ ചുഴന്നു കോടാകോടി കട്ടിസൂര്യന്മാർ ഉദയം ചെയ്താലെന്നപോലെ അനൽപ്പളദീപ്തിയെ പ്രവഹിച്ചുകൊണ്ടു പരിലസിക്കുന്ന വിളക്കുമാടം ഒരു നവാക്കമണ്ഡലത്തെത്തന്നെ ദർശകന്മാരെ അനുസ്മരിപ്പിച്ചു. പടിഞ്ഞാറെ ഗോപുരവാതി ലിനു അല്പം പിമ്പിലായി ഭീമാകാരങ്ങളായ ശിലാസ്തംഭങ്ങ ളിൽ താങ്ങിനില്ക്കുന്ന ഒരു ഉയക്കൻ ആനക്കൊട്ടിലും അതിനു സമീപമായി ബലിക്കൽപ്പുരയും അല്പം തെക്കുമാറിയുള്ള കളി ത്തട്ടും ഇതിനെ എല്ലാം വട്ടമിട്ടു ഏകദേശം ഒരു മൈൽ വിസ്തൃതിയിൽ അത്യുന്നതമായ ഒരു മതില്ക്കെട്ടും നാലുപുറവും വ്യാളിവിഗ്രഹങ്ങളാൽ താങ്ങപ്പെട്ട ഗോപുരങ്ങളും മതിൽക്കു ള്ളിൽ പടിഞ്ഞാറെ ഗോപുരദ്വാരത്തിനു അല്പം കിഴക്കുമാറി വിയന്മാർഗ്ഗത്തോളമുയന്നു നില്ക്കുന്ന സുവർണ്ണധ്വജവും അതിൽ പാറിക്കളിക്കുന്ന അംബികാരൂപമുദ്രിതമായ പതാകയും ആകെ ക്കൂടി ആ സ്ഥലകാലങ്ങൾക്കു് ഹൈന്ദവകേരളചരിത്രത്തിൽ അപ്രധാനമല്ലാത്ത ഒരു സ്ഥാനത്തെ തന്നെ സ്വാധീനപ്പെ ടുത്തി.

ചിരകാലവിസ്മൃതിക്കു ശേഷം രാജകീയാനുഗ്രഹവൃഷ്ടി യിൽ വീണ്ടും സംഫുല്ലമായ അംബികാകോവിലിൻെറ പ്രഥമ മഹോത്സവത്തെ അനുദിനം അത്യാകാംക്ഷയോടുകൂടി പ്രതീ ക്ഷിച്ചിരുന്ന ജനാവലിക്കു ഒടുവിൽ ആ സുമംഗളോദയവും ആസന്നമായി. കാളിയാങ്കൽ ഭഗവതീക്ഷേത്രത്തിൻെറ ചിര പ്രതിഷ്ഠിതമായ പുകഴ്പ്രതാപങ്ങളോടു കുലശേഖരപ്പെരുമാൾ തിരുവടികളുടെ അനർഗ്ഗളപ്രസാദത്താൽ അനുലബ്ധമായ ശ്രീ വിലാസംകൂടി സഹകരിച്ചപ്പോൾ അന്നത്തെ ത്രിയുത്സവമഹ ത്തിൻെറ പ്രതാപം ഒന്നുകൂടി വിപുലവുമായി.

പ്രജാപിതാവായ ആ ധാമ്മികമൂത്തി തന്നെ തൻെറ സാന്നിദ്ധ്യത്താൽ കാളിയാങ്കൽ ക്ഷേത്രത്തിൻെറ പുണ്യപു ഷ്ടിയേ വിപുലീകരിക്കുവാൻ പോകുന്നു എന്നുള്ള കിംവദന്തി പാലാഴിയിൽ തേൻമഴപോലെ നാനാജനതയേയും ഒന്നായി ഇളക്കിമറിച്ചു വശാക്കി. എന്നാൽ അദ്ദിനത്തിൻെറ അമൂല്യ മാഹാത്മ്യത്തിനും അന്നത്തെ അനിതരജനബാഹുല്യത്തിനും കാരണമാക്കിയ ഏകസംഗതി ഇതൊന്നുമായിരുന്നില്ല. ക്ഷേത്ര

പ്രതിഷ്ഠിതമായ ദേവീവിഗ്രഹത്തിൽ ഒന്നാമുത്സവദിവസം രാത്രിയിൽ ചില ചൈതന്യങ്ങൾ കണ്ടു എന്നും ഉത്സവാന്ത്യത്തിൽ പ്രസ്തുത ശിലാവിഗ്രഹം സജീവമായി വെളിപാടുകൊള്ളുമെന്നും ഉള്ള അത്യത്ഭുതചരിതം കാട്ടുതീപോലെ നാനാദിക്കുകളിലും പരന്നു. ഈ അത്ഭുതസംഭവം കാണ്മാനായി കേരളമൊട്ടുക്കുള്ള ഹൈന്ദവപ്പട പാടേ ഇളകി പ്രവഹിച്ചുതുടങ്ങി.

ത്രിദിന മഹോത്സവങ്ങളുടെ അന്തിമ ദിവസവും ആസന്നമായി. അന്നു സായംകാലമായപ്പോഴേക്കും ക്ഷേത്രവളപ്പുകളും പരിതഃപ്രദേശങ്ങളും ജനബാഹുല്യത്താൽ നിബിഡീകൃതമായി. പ്രതീക്ഷിതമായ അത്ഭുതദർശനത്തിനു അത്യൗൽക്കണ്ഠയോടുകൂടി തിക്കിക്കൂടുന്ന ഓരോരുത്തരും ക്ഷേത്രവളപ്പിനുള്ളിൽ തന്നെ സ്ഥാനം ലഭിക്കുന്നതിനു മത്സരബുദ്ധിയോടുകൂടി പണിപ്പെട്ടുഴലുന്നു. അനവധി പൂണുനൂൽ ധാരികൾ ഒട്ടു നേരത്തേ തന്നെ അക്ഷയശാലയെ അഭയം പ്രാപിച്ചിരിക്കുന്നു. ഒരു ഭാഗത്തു ക്ഷേത്രതന്ത്രികളുടെ തിരക്കും ഒരുക്കങ്ങളും കിടന്നു പൊടിപെടുത്തുമ്പോൾ ഇതരഭാഗത്തു ജിജ്ഞാസുക്കളായ ജനബാഹുല്യത്തിന്റെ ഉന്മത്തഗർജ്ജനങ്ങൾ പ്രതിധ്വനിക്കുന്നു. അമ്പലവാസികളായ ശുശ്രൂഷിവർഗ്ഗങ്ങളുടെ ഭേരികോലാഹലങ്ങൾ ഒരു ദിക്കിൽ കർണ്ണാരുന്തുദമായി പ്രവഹിക്കുമ്പോൾ അന്യത്ര കർണ്ണപീയൂഷമായ നാഗസ്വരവിസ്താരങ്ങളും താളമേളകോലാഹലങ്ങളും ശ്രോതാക്കളെ മാന്ത്രികശക്തിയാലെന്നപോലെ കൌതുക ശൃംഗലയാൽ ബന്ധിച്ചു നിസ്തന്ദ്രചിത്തരാക്കി നിലകൊള്ളിക്കുന്നു. ബന്ധുമിത്രാദികളുടെ സ്വകാര്യ സമ്മേളനങ്ങളും സൈര്യ ഭാഷണങ്ങളും ഒരു ഭാഗത്തെങ്കിൽ യുവരസിക സാമ്രാട്ടുകളുടെ വികടഭാഷണങ്ങളും വിനോദജല്പനങ്ങളും വേറൊരുഭാഗത്തു കൊണ്ടുപിടിക്കുന്നു. 'പൊന്നുതമ്പുരാൻ എഴുന്നള്ളിയോ' എന്നു ജിജ്ഞാസുക്കളായ ചില വൃദ്ധജനങ്ങൾ അന്വേഷണം തുടങ്ങുമ്പോൾ "ഈ പഞ്ഞിത്തലയൻ മുത്താക്ക് അടുപ്പും മൂട്ടില്ലെങ്കും സ്ഥലമില്ലാഞ്ഞിട്ടോ ചെണ്ടപ്പൊറത്തു കോലിട്ടണടത്തൊക്കെ ഓടി എത്തുണെ"എന്നു ചില കുസൃതിക്കന്നന്മാർ ഭത്സനവർഷം ചൊരിയുന്നു. 'ഉച്ചപ്പൂജക്കു നട തൊറന്നൊ മക്കളേ' എന്നു ഭക്തഹൃത്തുകൾ ആരാഞ്ഞുഴലുമ്പോൾ 'താക്കോല്യ പൊയ്പേയാമ്മാവാ' എന്നും 'തേവി വെളിപാടുകൊള്ളുണതു നേരോ

കഞ്ഞേ' എന്ന ചോദ്യത്തിനു അമ്മാവൻെറ കോലം കണ്ടെങ്കിലേ കലികൊള്ളൂ വേഗം ചെല്ലണം' എന്നും മററും പല സംവാദസഹസ്രങ്ങൾ ആ ജനാവലിയിൽ ത്വരിതഗതിയായി നടന്നുകൊണ്ടിരുന്നു.

കോടാകോടി ദീപയഷ്ടികളുടെ പ്രഭാവിലാസത്തിൽ പ്രശോഭിതമായ ആ പ്രദേശം ദേവലോകസദൃശമായ വെണ്മയോടുകൂടി വിലസി. വാരണമസ്തകങ്ങളെ ആവരണം ചെയ്തിട്ടുള്ള സുവർണ്ണാലങ്കാരങ്ങളിൽ തട്ടി പ്രതിബിംബിക്കുന്ന ദീപവിലാസങ്ങളും ക്ഷേത്രപരിസരങ്ങളിൽ സഞ്ചിതങ്ങളായിരിക്കുന്ന വെങ്കലപ്പാത്രങ്ങളുടെ കനകദ്യുതിയും ഒന്നോടൊന്നു സഹകരിച്ചു, ആ സമത്തെ ദിവാകരസുഷുപ്തിയെ പാടേ പരിഹരിക്ക തന്നെ ചെയ്തു. അന്നു സമയം അർദ്ധരാത്രിയോടു സമീപിച്ചിട്ടും നിദ്രാവിമുക്തരായ ജനതതി ഉന്മേഷഭരിതരായി തന്നെ കാണപ്പെട്ടു.

നിമിഷങ്ങൾ ഓരോന്നു കഴിയും തോറും ജനതതിയുടെ ഉൽക്കണ്ഠ ഒന്നിനൊന്നു വർദ്ധിച്ചുകൊണ്ടേ ഇരുന്നു. എന്തോ അസാധാരണ ദർശനത്തിനു അക്ഷമഹൃദയരായി അവർ കൂടക്കൂടെ ദർശനവശത്തെ ഗോപുരദ്വാരത്തിലേക്കു തന്നെ സകൌതുകം നോക്കിപ്പോകുന്നു. എങ്കിലും ഉത്തരക്ഷണത്തിൽ നിരാശാപരവശരായ അവരും കൃത്യാന്തര പരതന്ത്രങ്ങളിൽ നിമഗ്നരായി ആൾത്തിരക്കിൽ തന്നെ മറയുന്നു.

നേരം അർദ്ധരാത്രിയോടു സമീപിച്ചു. ക്ഷേത്രത്തിലെ ശംഖുനാദം ക്രമസംവർദ്ധകമായ ചില ആലാപകോലാഹലങ്ങൾക്കു ശേഷം വീണ്ടും പ്രശാന്തമായി. ജനതാമദ്ധ്യത്തിലെ ആരവബഹളങ്ങൾ പൊടുന്നനവേ നിലച്ചു. മൃത്യുദ്യോതകമായ ഒരു മൌനം അവിടെങ്ങും വ്യാപിച്ചു. അതെ തുടന്നു ദീപസഹസ്രങ്ങളുടെ ഒരു നിരാപ്രദർശനം പശ്ചിമദിക്കിൽ പ്രത്യക്ഷമായി. ഉൽക്കണ്ഠാഭരിതരായ ജനസഞ്ചയം ശ്വാസവേഗങ്ങളെയുമടക്കി അതിനെത്തന്നെ നോക്കിക്കൊണ്ടു നിശ്ചലരായി നിന്നു. പ്രത്യക്ഷമായ പ്രഭാപുഞ്ജം ഒന്നിനൊന്നു വർദ്ധിച്ചുവരുന്നതായും അതു ക്രമേണ ക്ഷേത്രത്തോടു സമീപിക്കുന്നതായും അവർ കണ്ടു. ദീപപ്രവാഹത്തെ തുടന്നു ഒരു ബഹുജനപ്രവാഹവും ആ അരണ്യമാർഗ്ഗങ്ങളേ തരണം ചെയ്യുന്നുണ്ടെങ്കിലും ഭയഭക്തിദ്യോതകമായ ഒരു മൃതിമൌനം തന്നെ അവിടെ പ്രചരിച്ചിരുന്നു. "പൊന്നുതമ്പുരാൻെറ എഴുന്നള്ളത്തു്" എന്നൊരു അശരീരി എവിടെ നിന്നോ ക്ഷേത്രപ

രിസരങ്ങളിലെ ജനകോടിൽ പരന്നു. രാജഭക്തി പ്രളയത്തിൽ നിമഗ്നരായ വൃദ്ധജനങ്ങളുടെ തലമുണ്ടുകൾ അഴിഞ്ഞു അരയോടു ചെന്നൊളിച്ചു കഴിഞ്ഞു. രസികക്കന്നന്മാരായ യുവസഞ്ചയം തങ്ങളുടെ ഉന്മേഷ പ്രസരിപ്പുകൾക്കു മാററു കൂട്ടുന്നതിനായി താമ്പൂലചർവ്വണങ്ങൾക്കുദ്യുക്തരായി. ഗോപുരദ്വാരങ്ങൾ വിജനങ്ങളും അവയെ തുടൎന്നുള്ള നടക്കാവുകൾ ജലശൂന്യവുമായി. എഴുന്നള്ളത്തു ക്ഷേത്രപരിസരങ്ങളോടു മിക്കവാറും സമീപിച്ചു. സുവൎണ്ണാലങ്കാരഭൂഷിതരായ ഗജവീരന്മാർ അണിചേൎന്നുള്ള ഒരു മദയാനമാരംഭിച്ചു. അതിനെയുടൎന്നു വെൺകൊററക്കുട, തഴ, വെഞ്ചാമരാദി രാജോചിതങ്ങളായ അനുബന്ധങ്ങളും അതിന്റെ പിമ്പിലായി വാദ്യമേളക്കാരുടെ മത്സരത്തകൎപ്പോടുകൂടിയുള്ള ഗളക്ഷോഭാലാപങ്ങളും അവസാനമായി 'ഇക്കാണും പെരുമക്കെല്ലാം കാരണകൎത്തനഹം' എന്നുള്ള ഗാംഭീൎയ്യ ത്തെളിവോടു കൂടി വലിയ സൎവ്വാധി മേലുവിചാരിപ്പാദിയായിട്ടുള്ള ഉദ്യോഗസാമ്രാട്ടുകളും അവരുടെ നിഴലെന്നപോലെ ക്ഷേത്രം ഊരാഴ്മക്കാരായ ചില തിമിംഗലഗാത്രന്മാരും അവരുടെ എല്ലാം നേതാവായി നമ്മുടെ രാമുക്കയ്മളും ചേൎന്നുള്ള ഒരു മഹാ പ്രദക്ഷിണം തിരുമുററത്തുനിന്നും സാവധാനത്തിൽ നീങ്ങി. ബഹുജനങ്ങൾ, ആഗതനാകുന്ന ആ പുണ്യാകാരത്തിന്റെ തൃപ്പാദദൎശനത്താൽ നയനസാഫല്യം സിദ്ധിക്കണേ എന്നു പ്രാൎത്ഥിച്ചു കൊണ്ടു അഞ്ജലീബന്ധിതരായി ധ്യാനനിരതരായി അങ്ങനെ നിന്നു.

തല്ക്കാലം അക്കഥ അവിടെ നില്ക്കട്ടെ. ഈ ഘട്ടത്തിൽ മല്ലവാടങ്ങളിലെ പ്രവൃത്തിരംഗങ്ങൾ എന്തെല്ലാമെന്നു നമുക്കാരായുക തന്നെ. തന്റെ ആരണ്യപൎയ്യടനങ്ങൾക്കു ശേഷം അന്നു സായാഹ്നത്തോടു കൂടി സ്വവസതിയിൽ തിരിച്ചെത്തിയ പന്തിരിമല്ലൻ വിശ്രമവിനോദങ്ങൾക്കുദ്യുക്തനാകാതെ ചിന്താഗ്രസ്തനായി അല്പനേരം ഗൃഹാങ്കണത്തെ അടിയളന്നു കൊണ്ടു് നടന്നതിന്റെ ശേഷം ചില മുക്രഗൎജ്ജനങ്ങൾ കൊണ്ടു തന്നെ തന്റെ സേവക ജനങ്ങളിൽ ഒരുവനെ അവിടെ ആനയിച്ചു. 'ആരതു് പൊടിയനോ? കൊള്ളാം. ചെമ്പനേ പററി വല്ല വിവരവും കിട്ടിയോ?'

'ഒരു തുമ്പും കിട്ടിയില്ലടിയതേ'

'ഹാ' ദൈവമേ! അതെ, ആ മഹാപാപി ചതിച്ചതാണു്. ആട്ടെ. ആലിയും കൂട്ടരും തിരിച്ചെത്തിയോ?'

'ഇതുവരെയും വന്നു ചേർന്നിട്ടില്ല.'

മല്ലൻ വീണ്ടും വികാരപരവശനായി ഒട്ടുനേരം അങ്ങുമിങ്ങും നടന്നു. അനന്തരം ചോദിച്ചു 'താത്തനും ആൾക്കാരും ഇവിടെതന്നെയുണ്ടോ?'

'താത്തനും അവന്റെ ആൾക്കാരിൽ ചിലരും കാളിയാങ്കലേക്കു പോയിരിക്കുന്നു. മററുള്ളവരു ആനിക്കോട്ടു കാട്ടിൽ കെടപ്പൊണ്ടു.'

' കാളിയാങ്കലേക്കു പോയിരിക്കുന്നു ' എന്നുള്ള പൊടിയന്റെ പ്രസ്താവന മല്ലനെ വീണ്ടും അസ്വാസ്ഥ്യഹൃദയനാക്കി.

'തിരുത്സവം കാലം കൂടുന്നതിന്നു തന്നെയല്ലയോടാ?'

'അതെ ഇന്നുതന്നെയാണു്. ആൾപെരുപ്പവും ബഹളമ്പം. നികേതക്കാരുടെ പെരുമ്പടയും നേരത്തേ വന്നു കേറിരിക്കുന്നു. കാത്തു നിക്കണ്ടോല്ലോന്നു കരുതി താത്തൻ ഇന്നലേ പോയിരിക്കുന്നു.'

'തമ്പുരാന്റെ എഴുന്നള്ളത്തുണ്ടായോ, നീ വല്ലതും കേട്ടോ?'

'ഇല്ല. ഇന്നു ഉച്ചവരെ തമ്പുരാൻ എഴുന്നള്ളീട്ടില്ലെന്നു അടിയനറിയാം. പിന്നത്തെ കഥ എന്തോ?'

തുടർച്ചയായി താൻ ചെയ്തിട്ടുള്ള പ്രതിഷേധങ്ങളുടെ ആന്തരമെന്തെന്നൂഹിക്കുന്നതിനുള്ള പ്രജ്ഞ ആ തിരുമനസ്സിലേക്കുണ്ടെന്നും അതിനാൽ ഇനി അക്കാര്യത്തിൽ കൂടുതൽ ക്ലേശിക്കേണ്ടതില്ലെന്നും തന്നെ ആ ഭക്തപ്രവീണൻ സമാധാനിച്ചു.

"ആട്ടെ, നീ ഇപ്പോൾ തന്നെ പുറപ്പെടണം. വേണമെങ്കിൽ ആനിക്കോട്ടു കിടക്കുന്ന സംഘത്തിൽ നിന്നും എട്ടുപത്താളുകളെ കൂടി വിളിച്ചുകൊള്ളാം. പോയി ശംകുരിലെ മതിൽകെട്ടിൽ കടന്നു രാത്രി മുഴുവൻ അവിടെ ചുററിസഞ്ചരിച്ചു നടന്നു കൊള്ളണം. എന്തെല്ലാം വിശേഷങ്ങൾ അവിടെ നടക്കുന്നു എന്നു നിവൃത്തിയുള്ളടത്തോളം മനസ്സിലാക്കണം. രാത്രി കാലങ്ങളിൽ അകത്തും പുറത്തുമുള്ള തിരക്കുകളും ആൾ വരവും പോക്കും മററു സകലസംഗതികളും ഇമ്മിക്കുവിടാതെ പ്രത്യേകം സൂക്ഷിച്ചു മനസ്സിലാക്കിക്കൊള്ളണം. പോ ഞാൻ വരുന്നതുവരെ നീ അവിടങ്ങളിൽ ചുററിപ്പററി നടന്നു കൊണ്ടാൽ മതി മനസ്സിലായോ?"

"കല്പന"

"ഉം—പോകാം."

"കല്പന" എന്നുമാത്രം പ്രത്യുത്തരിച്ചുകൊണ്ടു സേവകൻ അവിടെ നിന്നും തൊഴുതു വിടവാങ്ങുന്നതിനിടയിൽ "ഒരു കോതിരി"യുടെ ആലാപധ്വനി സമീപസ്ഥമായ വനാന്തരത്തിൽ നിന്നും പ്രതിധ്വനിച്ച് മല്ലുകണ്ണുകളെ ഹഠാദാകർഷിച്ചു. ചില നിർദ്ദേശങ്ങൾ കൊടുത്തു പൊടിയനെ യാത്രയാക്കിയതിനിടയിൽ അല്പം ശാന്തഹൃദയനായ പന്തിരി സിംഹഗർജ്ജനം കേട്ട മാൻപേടയേ പോലെ ശങ്കാവിവശനായി ചെവിവാട്ടം പിടിച്ചു.

"ആരെടാ അതു മമ്മതിന്റെ "കോതിരിയല്ലേ?" അയാൾ ഒരു ശ്വാസവേഗത്തിനിടയിൽ ചോദിച്ചു.

"അതു ആലിക്കാന്റെ കോതിരിതന്നെ ഉടയതെ" എന്നു ഭയവിഹ്വലനായി പൊടിയൻ ഉത്തരിച്ചുകൊണ്ടു പിൻതിരിഞ്ഞുനിന്നു.

"എന്തൊ ആപത് സൂചകമായ അടയാളമാണല്ലോ കേട്ടതു്" എന്നു മാത്രം പറയുന്നതിനു അയാൾക്കു സമയം കിട്ടുന്നതിനിടയിൽ ഓടിവിയർത്തു് മമ്മദ് അരണ്യപ്രദേശത്തേയും പുൽകാടുകളേയും തകർത്തു പന്തിരിയുടെ സന്നിധിയിൽ ആഗതനായി താണുവീണു നമസ്കരിച്ചു.

'എന്തെടാ വിശേഷം?' എന്നു അക്ഷമനായ പന്തിരി ധൃതിയിൽ ചോദ്യംചെയ്തു.

"പൊന്നുടയതെ, കാര്യമെല്ലാം തുലഞ്ഞുപോട്ടേൻ. മഹാരാജ തിരുവടികളും ഉത്സവത്തുക്കു എഴുന്നള്ളി ഇരിക്കിറാർ."

"നിന്നോടാരു പറഞ്ഞു?"

"ഞമ്മകണ്ണാലെ പാത്തേൻ."

പന്തിരിയുടെ നഖശിഖാന്തം ഭസ്മീകൃതമാകുമാറു ഒരു അഗ്നിജിഹ്വ അദ്ദേഹത്തിന്റെ ഹൃദയാന്തർഭാഗത്തുനിന്നും ഉൽഗമിച്ചു് ആ ഗിരികായനെ നിന്ന നിലയിൽനിന്നും അയാൾ അറിയാതെ തന്നെ മുൻകുതി കൊള്ളിച്ചു.

"നിന്റെ ആൾക്കാരെവിടെ?" അയാൾ തന്റെ ക്ഷോഭപാരവശ്യങ്ങൾക്കിടയിൽ ചോദ്യംചെയ്തു.

'ഇദാവരുവാർ. പിമ്പേവരുവാർ'

"വിളിക്കട്ടെ കോതിരിവിളിക്കട്ടെ. ഇവിടെയുള്ള സകല സംഘങ്ങളേയും കൂട്ടിക്കൊണ്ടു മമ്മതു ഉടനേ തറപ്പിലേക്കു

പുറപ്പെടണം. താത്തനും കൂട്ടരും കാളിയാങ്കൽത്തന്നെയുണ്ട്; എന്നെ തറപ്പിൽ കാണും" എന്നുമാത്രം ഏകശ്വാസമാത്രത്തിൽ പറഞ്ഞു തീർത്തിട്ട് അശ്വവേഗത്തെ വെല്ലുന്ന ത്വരിതഗതിയോടു കൂടി അയാൾ ഒരു മദകരിയേപ്പോലെ അവിടെനിന്നും പാഞ്ഞു.

അന്നു അസ്തമിച്ചു എട്ടുപത്തുനാഴിക ഇരുട്ടിയപ്പോൾ കൊലകണ്ടൻ തറപ്പിന്റെ വിജനാനുകൂല്യത്തേ ആശ്രയിച്ചു പ്രച്ഛന്നവേഷധാരികളായ ഒരുകൂട്ടം ജനങ്ങൾ വട്ടംകൂടിനിന്നു ഗൌരവതരമായ എന്തോ ചില ഗൂഢാലോചനകൾ നടത്തുന്നുണ്ട്. അസ്ഥലം പരജനശൂന്യമായിരുന്നിട്ടും സംഘാംഗങ്ങളിൽ ഓരോരുത്തരും സ്വരം താഴ്ത്തിയും ഏററം സൂക്ഷിച്ചും മാത്രം പരസ്പരം സംസാരിക്കുന്നതുകൊണ്ടു അവരുടെ ആലോചനാവിഷയമായ സംഗതി എന്തോ ഗൌരവാവഹമായ ഒന്നുതന്നെ എന്നു അനുമാനിക്കാം. കൂരിരുളിന്റെ ആക്രമണത്താൽ സൂക്ഷ്മജ്ഞാനം അസാദ്ധ്യമെങ്കിലും വിസ്തൃതമായ തറപ്പിന്റെ ഒട്ടു മുക്കാൽ ഭാഗവും പരന്നിരുന്ന ജനാവലി ഒരു പത്തുമുന്നൂറിൽ കുറയുകയില്ലെന്നുതന്നെ ഊഹിക്കാം. എന്നാൽ ജനബഹുലതയേ പ്രദ്യോദിപ്പിക്കുന്ന യാതൊരു ബഹളങ്ങളോ മർമ്മരാരവങ്ങളോ അസ്ഥലത്തെങ്ങും കേൾക്കുവാൻ കൂടിയില്ല. ഇങ്ങനെ മൂകാംബികാസേവിതരായി അവിടെ കൂടിയിരുന്ന ജനസംഘം ആരുടേയോ ആഗമനത്തെ പ്രതീക്ഷിച്ചു അക്ഷമരായി അങ്ങുമിങ്ങും നോക്കിക്കൊണ്ടു അല്പനേരം നിൽക്കുന്നതിനിടയിൽ ഏകാകിയായ ഒരു ഗിരികായൻ വനാന്തർഭാഗത്തു നിന്നും അവരുടെ മദ്ധ്യത്തിൽ പൊടുന്നനവേ ആവിർഭവിച്ചു. എന്തോ അത്യൽക്കണ്ഠയോടുകൂടി പ്രതീക്ഷിച്ചുകൊണ്ടിരുന്ന ഒരു രഹസ്യത്തെ അറിയുന്നതിനായി അവർ ആഗതനെ വട്ടമിട്ടു തിരക്കു കൂട്ടിത്തുടങ്ങി. 'ഇല്ല എഴുന്നള്ളത്തു ഇനിയും അവിടെ എത്തിയിട്ടില്ല' എന്നു ആഗതൻ സദസ്യർ വ്യക്തമായി കേൾക്കത്തക്കവിധം അല്പമുച്ചത്തിൽ പറഞ്ഞു. 'എങ്കിലും ഇന്നത്തേ ഓരോ നിമിഷങ്ങളും വിലയുള്ളതാണ്. നമുക്കു ഇനി സമയം കളയുന്നതിനു നിവൃത്തിയില്ല.' അയാൾ തുടർന്നുപറഞ്ഞു 'നമുക്കിപ്പോൾ തന്നെ ക്ഷേത്രത്തിലേക്കു പുറപ്പെടാം. പരപ്പനും കൂട്ടർക്കും ചത്രകാളിയെ പേടിയെങ്കിൽ മതില്ക്കു പുറത്തു നിന്നുകൊള്ളണം. കോതിരി കേട്ടെങ്കിൽ അകത്തു കടന്നാൽമതി. കണ്ടപ്പനും ഒരു

ബത്തു ആൾക്കാരും അകമ്പടി സേവിച്ചു കളിത്തട്ടിനു ചുററും എപ്പോഴുമുണ്ടായിരിക്കണം. എന്നാൽ മററുള്ളവൎക്കു സംശയത്തിനിട കൊടുക്കാതെ പ്രത്യേകം സൂക്ഷിച്ചുകൊള്ളണം. നസ്രാണി മാപ്പിളക്കും ആഢ്യബ്രാഹ്മണനും പദവി ഒന്നുതന്നെ. നിങ്ങൾ ഈരണ്ടു മുമ്മൂന്നു പേർ സംഘം ചേൎന്ന ആൾത്തിരക്കിൽ കലൎന്നു ക്ഷേത്രവളപ്പിൽ തന്നേ സഞ്ചരിച്ചുകൊണ്ടാൽ മതി. എന്നാൽ ഒരു കാൎയ്യം പ്രത്യേകം സൂക്ഷിക്കണം. മൊട്ടത്തലയൊന്നും പുറത്തുകാണിക്കാതെ ഭദ്രമായി മൂടികെട്ടി ക്കഴിഞ്ഞാൽ മാത്തനും ചാക്കോയുമെല്ലാം തൽക്കാലത്തേക്കു രാമനും ഗോവിന്ദനും തന്നെ. കഴിയുന്നതും മററുള്ളവരുമായിട്ടും നിങ്ങൾ തങ്ങളിൽതന്നെയും സംസാരിക്കാതെ സൂക്ഷിക്കണം. ആലിക്കുട്ടിക്കു പണ്ടത്തെ ആനത്തഴമ്പൊന്നുംമാഞ്ഞിട്ടില്ലല്ലോ. നിനക്കു ആനക്കൊട്ടിൽ തന്നെ രംഗം. ഇനി പൊയ്ക്കൊള്ളാം. അനന്തരസംഗതികൾ അപ്പഴപ്പോൾ അറിയിക്കുന്നതനുസരിച്ചു പ്രവൎത്തിച്ചുകൊണ്ടാൽ മതി. പക്ഷെ കോതിരി കേൾക്കുന്നു എങ്കിൽ നിങ്ങൾ എവിടെയായിരുന്നാലും അക്ഷണത്തിൽ അവിടെ എത്തിക്കൊള്ളണം.' ഒരു സൈനിക നേതാവിനു ചേൎന്ന ഘനഗാംഭീൎയ്യങ്ങളോടെ അയാൾ പറഞ്ഞവസാനിപ്പിച്ചു. ജനസംഘം നിശ്ശബ്ദരായി തങ്ങളുടെ തലവന്റെ ആജ്ഞകളെ ശിരസാവഹിച്ചുകൊണ്ടു അത്യന്മേഷഭരിതരായി അവിടെ നിന്നും നിഷ്ക്രമിച്ചു.

നേരം അൎദ്ധരാത്രിയോടു സമീപിച്ചു. ക്ഷേത്രവളപ്പുകളും പരിസരപ്രദേശങ്ങളുമെല്ലാം ജനബാഹുല്യത്താൽ നിബിഡമായി. എങ്കിലും രാജസാന്നിദ്ധ്യത്തെ അനുസ്മരിച്ചുള്ള ഭക്ത്യാദരങ്ങളാൽ സമസ്തജനങ്ങളും നിശ്ശബ്ദരായി സുഖവിഹാരം ചെയ്യുന്നതേയുള്ളു. സുവൎണ്ണപ്രഭാപൂരിതമായ രാജാസനത്തേ വട്ടമിട്ടു തിക്കിക്കൂടിയ ബഹുജനങ്ങൾ രാജസേവകന്മാരുടെ മുഷ്ടിപ്രയോഗത്തെഭയന്നു അല്പം അകലെ വാങ്ങിവൃത്താകാരത്തിൽ നിലയുറപ്പിച്ചു. ജനവലയത്തിനുള്ളിൽ ആയുധപാണികളായ രാജസേവകന്മാർ അംഗരക്ഷകന്മാരായി അണിയിട്ടു നിരന്നു. കനകരത്നാലംകൃതങ്ങളായ യവനികകൾക്കുള്ളിൽ ആരൂഢനായി എഴുന്നരുളുന്ന രാജപാദങ്ങളുടെ നിഴൽ മാത്രമെങ്കിലും കണ്ടു സംതൃപ്തി നേടുന്നതിനു അതികുതുകത്തോടെ തിക്കിക്കൂട്ടുന്ന പ്രജാസഞ്ചയം നിരാശരായി രാജപദവിയുടെ ദിവ്യമാഹാത്മ്യങ്ങളേ അനുസ്മരിച്ചു ഭഗ്നോത്സാഹരായി പിന്തിഞ്ഞു.

ഇതിനിടയിൽ ഉച്ചപൂജയ്ക്കു (അർദ്ധരാത്രിയിലെ പൂജാകർ
മ്മത്തിനും ഇങ്ങനെ പറയാറുണ്ടു) നട തുറന്നു. ദേവീവിഗ്രഹ
ത്തിൻെറ ചൈതന്യത്തെ കാണുന്നതിനും അൽഭുതപ്രോക്ത
ങ്ങൾ കേൾക്കുന്നതിനുമായി ഒരു ജനപ്രവാഹം ക്ഷേത്രാങ്കണ
ത്തിലേക്കുണ്ടായി. രാജസാമീപ്യത്തേയും വിസ്മരിച്ച് നിഷ്ഠു
രമായ രാജസേവകന്മാരുടെ നിർദ്ദയപ്രഹരത്തേയുംഅവഗണി
ച്ചു ഓരോരുത്തരും തിക്കിത്തിരക്കി പാഞ്ഞുതുടങ്ങി. ക്ഷേത്രമ
ദ്ധ്യത്തിൽ സ്ഥിതിചെയ്യുന്ന ഭയങ്കരാകാരമായ കാളീവിഗ്രഹം
അപ്പോഴും നിശ്ചലമായി തന്നെ ഇരിക്കുന്നു എങ്കിലും നിർജ്ജീ
വമായിരുന്ന ആ ക്രൂരദൃഷ്ടികൾ പൂർവ്വോപരി ജീവചൈതന്യ
ത്തോടുകൂടി രണ്ടു അഗ്നിഗോളങ്ങൾ പോലെ അത്യുഗ്രമായി
പ്രകാശിക്കുന്നതു കണ്ടു ജനങ്ങൾ അത്യത്ഭുതപരവശരും ഭയഭ
ക്തിപ്രമത്തരുമായി അനന്തരസംഭവമെന്തന്നറിവാൻ അത്യ
കാംക്ഷയോടേ പാർത്തുനിന്നു.

ഇതിനിടയിൽ ആ നിശാചരിയായ പൈശാചിക മൂർത്തി
യുടെ സാദദാഹാദികളെ ശമിപ്പിച്ചു അംബികാപ്രസാദത്തെ
അഭ്യർത്ഥിക്കുന്നതിനുവേണ്ടി ബലികർമ്മാദികൾക്കുള്ള ഒരുക്ക
ങ്ങൾ തകൃതിയായി നടത്തുടങ്ങി. രാജാസന പ്രതിഷ്ഠിതമായ ക
ളിത്തട്ടിനു മുമ്പിലായി ധവളകോമളമായ വാഴപ്പട്ടകൾ കീറിവാ
ർന്നു ക്ഷേത്രഗണിതപ്രവീണന്മാരുടെ പാടവത്തെ പരാജയപ്പെ
ടുത്തുന്ന പരിമാണസൂക്ഷ്മതയോടു കൂടി നിരത്തി നിർമ്മിച്ചിട്ടുള്ള
അറുപത്തിനാലു ചതുരഖണ്ഡങ്ങളുടെ മദ്ധ്യത്തിൽ അനന്ത
രകൃത്യങ്ങൾക്കു "നീയേസാക്ഷി" എന്നമട്ടിൽ നാട്ടിയി
രിക്കുന്ന പാലക്കമ്പും കലവാഴയും അവയിൽ ബന്ധിച്ചിരി
ക്കുന്ന കരിക്കിൻ കുല, പൂക്കുല, കുരുത്തോല മുതലായ
അലങ്കാരവിഭവങ്ങളും ഹൃതമോഹനവിലാസത്തെ തന്നെ പ്രദ്യോ
തിപ്പിച്ചു കൊണ്ടു പരിലസിക്കുന്നു. ബലിക്കളത്തിൽ ഓരോ
ഖണ്ഡങ്ങളുടെയും ചതുർകോണങ്ങളിൽ "കതളിവാഴ" കുത്തി
യുയർത്തിയിരിക്കുന്ന വെള്ളോലകളും അതുകൾക്കിടയിൽ ലോപം
കൂടാതെ വിതറിയിരിക്കുന്ന കുസുമധാന്യബഹുലങ്ങളും അന്ന
ത്തെ അക്ഷയപാത്രപ്രസാദത്തെ തന്നെ വിളിച്ചറിയിച്ചു.
ഖണ്ഡങ്ങളുടെ ഇടംവലം ഇരുനിലവിളക്കുകൾ വച്ചും അവ
യിൽ പഞ്ചദീപങ്ങൾ കൊളുത്തിയും സപ്തയഷ്ടികളിൽ പ്രധാ
നമായവയെ കാളിക്കളിക്കുന്ന ദീപപ്രഭയോടുകൂടി ബലിക്കള
ത്തിൻെറ മദ്ധ്യത്തിൽ നാട്ടിയും ചെറുപന്തങ്ങളെ ചതുർക്കോണ

ങ്ങളിലും ദക്ഷിണോത്തരപ്രാന്തങ്ങളിലും സ്ഥാപിച്ചും ഇരു പത്തൊന്നു "കോൽത്തിരി"കളെ കളത്തിൽ കത്തിക്കൊളു ത്തിയും ദീപപ്രദർശനം പരിപൂർത്തിയായപ്പോൾ അനന്തരമായി കരുതിസാധനങ്ങളുടെ വിഭവസഞ്ചയങ്ങൾ ആഗതമായിത്തു ടങ്ങി. വിസ്തൃതങ്ങളായ വെങ്കലപ്പാത്രങ്ങളിൽ മഞ്ഞപ്പൊടി, ചുണ്ണാമ്പ്, കരിക്കിൻവെള്ളം, തെള്ളിപ്പൊടി മുതലായവ കല ക്കിയ വിവിധവർണ്ണങ്ങളിലുള്ള ദ്രാവകങ്ങൾ "ബലിക്കപ്പുര"യിൽ നിന്നും പുറപ്പെട്ടു. അതേത്തുടന്നു സ്നാനാശനാദികൾ കഴിഞ്ഞു സവ്വാംഗഭസ്മലേപനവും ചെയ്തു പട്ടുടുത്തു, അരമണിയും കാൽ ചിലമ്പും ധരിച്ചു സംഹാരമൂർത്തിയുടെ അംശവിശേഷമായ കൊ ടുവാളും വടിയുമേന്തിയുള്ള ഒരു ഭയങ്കരരൂപിയുടെ പുറപ്പാടും അവിടെ നിന്നും ഉണ്ടാകുന്നു. ആ യമകിങ്കരൻ ബലിക്കള ത്തിനു വെളിയിൽ വന്നു നിന്നു പ്രതിഷ്ഠയിരിക്കുന്ന ദിക്കിനെ ആധാരമാക്കി തൊഴുതു നിവന്നിട്ടു ചില മന്ത്രോച്ചാരണങ്ങ ളോടുകൂടി അഞ്ജലീബന്ധം ചെയ്തു കണ്ണുകൾപൂട്ടി നിലകൊ ള്ളുന്നു. ഇതിനിടയിൽ പുഷ്ടശരീരന്മാരായ ഏതാനും അജ ക്കുററന്മാരെ അവരുടെ"ബേ"രവകോലാഹലങ്ങളോടു കൂടി അ വിടെ ആനയിക്കപ്പെട്ടു. ജീവിതരംഗത്തിൽ തങ്ങൾക്കുള്ള സുഖകാലഘട്ടത്തെ മൂഗബുദ്ധികളായ മനുഷ്യരുടെ അജ്ഞത യാലും അന്ധവിശ്വാസത്താലും നഷ്ടപ്രായമാക്കുവാൻ പോ കുന്ന ആ ക്രൂരകർമ്മത്തെ അവിടന്നു ദശിക്കുന്നില്ലേ എന്ന മട്ടിൽ വിശേഷജ്ഞാനമില്ലാത്ത തിര്യക്കുകളും രാജാസനത്തുങ്കലേക്കു തിരിഞ്ഞു. "ബേ"രവവിലപനങ്ങൾകൊണ്ടു തന്നെ തങ്ങളുടെ സങ്കടങ്ങളെ ആ ആർത്തത്രാണസന്നിധിയിൽ സമർപ്പിച്ചു.

എല്ലാം നിശബ്ദമായി. അദ്ധരാത്രിയുടെ ഭയാനകതയേ യും ദുർദ്ദേവതാമൂർത്തിയായ പ്രതിഷ്ഠാസത്വത്തിൻെറ ഘോരരൂ പദശനത്തേയും അനുസ്മരിക്കയാലോ അന്നത്തെ ബലിദേവീ പ്രസാദത്തിനല്ലാതെ പ്രദ്വേഷത്തിനു കാരണമായി തീന്നേ ക്കുമോ എന്നുള്ള ആശങ്കയാലോ സകല ചരാചരങ്ങളും നിർ ജീവമാന്ദ്യത്തിൽ ലയിച്ചു. ബലിക്കളത്തിലേക്കാനയിക്കപ്പെ ടുന്ന സാധു മൃഗങ്ങളുടെ വിലപനധ്വനികളല്ലാതെ മറെറാന്നും തന്നെ കേൾപ്പാനില്ല. ആട്ടിൻക്കുററന്മാരെ ഓരോന്നായി വലിച്ചിഴച്ചു ബലിക്കളത്തിലേക്കു അതിൻെറ തലയും നീട്ടി ക്കൊണ്ടു ക്ഷേത്രശുശ്രൂഷികൾ നിൽക്കുന്നതിനിടയിൽ വേഷ ഭൂഷാലങ്കാരിയായ തന്ത്രി തൻെറ ധ്യാനസമാധിയിൽ നിന്നും

നിർവ്വൃതനായി ഒന്നു പിടഞ്ഞു കിടഞ്ഞു. കരഗതമായ ഖഡ്ഗത്തെ കാളിയെരിയുന്ന ദീപലക്ഷണങ്ങളുടെ പ്രഭാദീപ്തിയിൽ തിളങ്ങിച്ചു ആകാശത്തിലേക്കുയർത്തി. ഈ ഘോരകർമ്മത്തിനു നീയേ സാക്ഷി എന്നു അവസാനമായി പ്രതിഷ്ഠാമൂർത്തിയായ 'അംബേ' വിളിച്ചു നിലവിളിച്ച അജക്രൂരന്റെ ശിരസ്സിനെ അറുത്തു കുരുതിവെള്ളങ്ങളിൽ തീർത്ഥമാടിച്ചു ബലിക്കളമദ്ധ്യത്തിൽ സ്ഥിതിചെയ്യുന്ന വലിയ പന്തത്തിന്റെ നേരേ മന്ത്രജപങ്ങളോടുകൂടി ഏഴുരു വൃത്താകാരത്തിൽ ഉഴിഞ്ഞു അംബികക്കു അർപ്പണവും കഴിഞ്ഞു പുറത്തേക്കെറിഞ്ഞു. ഇങ്ങനെ ഒന്നൊന്നായി അവിടെ സംഭരിച്ചിരുന്ന ആട്ടിൻ പററത്തിൽ അവസാനജീവിയുടെ ജീവരക്തവും ചിന്തിക്കഴിഞ്ഞപ്പോൾ, വറപൊടികൾ പാംസുവൃഷ്ടിപോലെ ബലിക്കളങ്ങളിൽ ചിന്തിത്തുടങ്ങി. ഇതോടുകൂടി ബലിദായകനായ തന്ത്രിയുടെ മന്ത്രോച്ചാരണങ്ങൾ ഒന്നിനൊന്നു സ്വരപുഷ്ടമായി വർദ്ധിച്ചുവന്നു. ഭസ്മങ്ങളും പൊടികളുംകൊണ്ടു തന്ത്രിയുടെ ആപാദമസ്തകം അഭിഷിക്തവുമായി. കുരുതി 'തർപ്പണ' (അർപ്പണം)വും ജലവിസർജ്ജനവും കഴിഞ്ഞു വെങ്കലപ്പാത്രങ്ങൾ മണിനാദകപണിതങ്ങളോടു കൂടി കമഴ്ന്നടങ്ങിക്കഴിഞ്ഞു. കലിബാധിതനായ തന്ത്രി മന്ത്രോച്ചാരണങ്ങൾ നിറുത്തി തുള്ളി ഇളകിത്തുടങ്ങി. രക്തപാനത്താൽ സംതൃപ്തയായ ദേവരാക്ഷസിയുടെ വട്ടക്കണ്ണുകൾ ഇരുപന്തങ്ങൾപോലെ ഉജ്ജ്വലത്തുമായി. നീണ്ടു വളഞ്ഞ ദംഷ്ട്രങ്ങളും വളച്ചു കടിച്ചിരിക്കുന്ന നാവും രക്തവർണ്ണമായി സചേതനമായി ചലിച്ചു തുടങ്ങുന്നു എന്നും കാണികൾ വിഭ്രമിക്കുന്നു.

നിർജീവമായ അവിടത്തെ നിശ്ശബ്ദത ഭയാനകമായിത്തീർന്നു. വെളിച്ചപ്പാടെന്ന അപരനാമധാരിയായ തന്ത്രി വക്രഖഡ്ഗപാണിയായി ചില പൈശാചിക നൃത്തങ്ങൾ മേളിച്ചു തുടങ്ങി. ഇരുപാദങ്ങൾ ഭൂസ്പർശം ചെയ്യാതെയും പതറിക്കിടക്കുന്ന കേശഭാരം കായചലനത്തോടു തുടർന്നു നൃത്തമേളങ്ങൾ തുള്ളിയും പാർശ്വസ്ഥിതമായ ഭസ്മസംഭാരത്തെ ഇടക്കിടെ വാരിക്കോരി സർവ്വാംഗലേപനം ചെയ്തും ചിലപ്പോൾ ഏകപദത്തേ നിലച്ചുന്നി ചക്രവൃത്താകാരങ്ങിയും മററു ചിലപ്പോൾ ദീപപ്രഭയിൽ ഉയർന്നു മിന്നുന്ന 'കൊടുവാളി'നെ സ്വശിരസ്സിൽ തന്നെ പതിപ്പിച്ചും അസ്ഥാനത്തു വീണ്ടും ഭസ്മലേപനം ചെയ്തും ഭ്രാന്തജല്പനമോ ദിവ്യപ്രോക്തമോ ആയ

കൊണ്ടുഴലുന്ന വെളിച്ചപ്പാടു മദഗജത്തേപ്പോലെ പാഞ്ഞു തുടങ്ങി. ഈ അഭിനവസംരംഭത്തിൻെറ ആരംഭദശനത്തിൽ സമീപവത്തിയായ ഒരു പട്ടാണിക്കെട്ടുകാരൻ പോണ്ടൻ നായരു തൻെറ പാശ്വവത്തിയായിരുന്ന ഇതരൻെറ കാതുക ളിൽ എന്തോ മന്ത്രിച്ചതു് ഒരു വിശേഷസംഭവമായി ആരും തന്നെ വ്യാഖ്യാനിച്ചില്ല. കലിബാധിതനായ വെളിച്ചപ്പാ ടിൻെറ കായക്ലമനാടനങ്ങൾ ഒന്നിനൊന്നു വദ്ധിച്ചു തന്നെ വന്നു. കയ്യിലിരിക്കുന്ന ഖഡ്ഗത്തെ കണ്ടവരുടെ എല്ലാം തലയ്ക്കു നേരെ ഓങ്ങിയും ചിലപ്പോൾ തന്നത്താൻ വെട്ടി നിണമൊലിപ്പിച്ചും പിന്നെയും രംഗപ്രദക്ഷിണം ചെയ്തും തുള്ളിയുഴലുന്ന ദേവീപ്രസാദപ്രമുഖൻെറ അടവു് പൊടുന്ന നവേ ഒന്നുമാറി. വിസ്തൃതമായ രംഗസ്ഥലത്തു അഭിനയചാതുയ്യ ങ്ങളെ അനുഷ്ഠിച്ചുകൊണ്ടിരുന്ന വിദ്വാൻ ക്രമേണ രാജപരി സരങ്ങളെ വട്ടമിട്ടു കേളിയാട്ടം തുടന്നു. ഇത്തരുണത്തിൽ നമ്മുടെ പട്ടാണിക്കെട്ടുകാരൻ പോണ്ടൻനായരു കണ്ണുകൾ അഗ്നിജിഹ്വകളെ വിതറിക്കൊണ്ടു ചുററും ഒന്നു വിലോകനം ചെയ്കയും ആൾത്തിരക്കിൽ നിന്നു മൂന്നു നാലു മുൻകുടുമക്കാർ ആ സ്ഥലം വിട്ടു ത്വരിതഗമനം തുടന്നതും ഒന്നായിക്കഴിഞ്ഞു. പോണ്ടൻനായരുടെ ഗിരികായകവും കലിബാധിതമായെന്ന പോലെ തുള്ളിയാട്ടം തുടങ്ങി. ഇതു കണ്ടു് "അമ്മാവനും കലി കൊണ്ടോ അമ്മാവാ—എന്നാ കളത്തിലെറങ്ങിത്തുള്ളു്" എ ന്നൊരു രസികക്കന്നൻ മന്ത്രിച്ചതിനു പ്രത്യുത്തരമായി ആ വദനഗുഹരത്തിൽ നിന്നും 'ഹൂ' രവത്തോടു കൂടി നിർഗ്ഗമിച്ച വായു പ്രവാഹത്തിൽ ആ സാധു നിന്നനിലയിൽ രണ്ടടി പൊങ്ങിയിട്ടു കാററത്തു കരിയില പോലെ അവിടെ നിന്നും പറന്നു. സവ്വത്ര നിശബ്ദമായിരുന്ന ആ ജനക്കൂട്ടത്തിൽ ഇടി രവം പോലെ മുഴങ്ങിയ 'ഹൂ' കാരഘോഷത്തെ അസുഖപ്രദ മായി ശ്രവിക്കയാൽ യവനികയ്ക്കുള്ളിൽ എഴുന്നരുൾകൊ ള്ളുന്ന രാജഷി സത്തമനും ആ അനാദരകത്താവാരെന്നു് ഒന്നു ദ്രുതവിലോകനം ചെയ്യുന്നതിനിടയിൽ നമ്മുടെ ഗിരികാ യൻെറ ജൌളിക്കെട്ടുകളോടു കൂടിയ ശിരോപുഷ്പത്തെ ജന ബാഹുല്യത്തിനിടയിൽ പൊങ്ങിക്കാണുകയാൽ ആ തിരുച്ചി ത്തത്തിൽ എന്തോ ചില പൂർവ്വകാലസ്മരണകൾ ഉളവായി.

ഇതിനിടയിൽ വെളിച്ചപ്പാടിൻെറ നടനവിദ്യകൾ പൂവ്വോപരി ഊർജ്ജസ്വലമായി. രാജസ്ഥാനത്തിൻെറ ഗൌര

വമാഹാത്മ്യങ്ങളെ ഉല്ലേഖനം ചെയ്യുന്നതിനും ബഹുജനനിരീക്ഷണത്തിൽ നിന്നും ആ പാവനവിഗ്രഹത്തേ ആച്ഛാദനം ചെയ്യുന്നതിനുമായി കളിത്തട്ടിന്റെ മുൻഭാഗത്തു തൂക്കിയിരിക്കുന്ന സുവർണ്ണസംപൂർണ്ണമായ യവനികകളേയും അവഗണിച്ചു അസ്ഥിരചിത്തനായ അയാൾ തന്റെ തുള്ളിയാട്ടങ്ങൾക്കിടയിൽ രാജാസനത്തോടു ഒട്ടൊന്നു സമീപിക്കും. പിന്നെയും പിൻതിരിഞ്ഞു കൊടുവാളിനെ ചുഴററിക്കൊണ്ടും അവിടെ ചൂണ്ടിയും ഇവിടെ ഓങ്ങിയും ചാടിയും തത്തിയും കളിത്തട്ടിനു ഒന്നു രണ്ടു വലയം വയ്ക്കും. വീണ്ടും അവിചാരിതമായെന്നപോലെ രാജാസനത്തോടു സമീപിച്ചു സ്വസ്ഥാനചിഹ്നമായ ഖഡ്ഗത്തെ അട്ടിക്കിലേക്കു തന്നെ ഒന്നു ചൂണ്ടും. പിന്നെയും ചില ഭേസനഗർജ്ജനങ്ങളോടും മഹാരാജാവിനു വിജയാരോഗ്യങ്ങളേ ദേവീപ്രസാദമായി അനുഗ്രഹവർഷം ചൊരിഞ്ഞുകൊണ്ടും വീണ്ടും പിൻതിരിയും. ഇങ്ങനെ അഭിനവമായ അഭിനയാവർത്തനങ്ങൾ രണ്ടുമൂന്നു കഴിഞ്ഞു. തന്ത്രി വീണ്ടും കളത്തെ ഒരാവർത്തി പ്രദക്ഷിണം ചെയ്തു കളിത്തട്ടിനോടു സമീപിക്കാറായപ്പോൾ എവിടെ നിന്നെന്നറിഞ്ഞില്ല "പാത്തുംഖോ" എന്നു ഒരു അശരീരിഗർജ്ജനം ആകാശമാർഗ്ഗത്തിൽ മാറെറാലിക്കൊണ്ടു. ചിരകാലപ്രതീക്ഷിതമായ അംബികാവെളിപാടിതാ ഉണ്ടാകുന്നു എന്നു വിചാരിച്ചു ആനന്ദാത്ഭുതപരവശരായ ജനാവലി ശിലാവിഗ്രഹത്തിലേക്കു തന്നെ നയനങ്ങളെ തിരിച്ചു. അനന്തരപ്രോക്തശ്രവണത്തിനു ദത്തകർണ്ണരായി നില്ക്കുന്നതിനിടയിൽ അശ്രദ്ധരായ രാജസേവകൾക്കും പ്രതിബന്ധിക്കുവാനിട കിട്ടുന്നതിനു മുമ്പിൽ കലിബാധിതനായ തന്ത്രി ഒരൊററക്കുതിപ്പിനു കളിത്തട്ടിൽ കയറി ഖഡ്ഗവുമുയർത്തിക്കൊണ്ടു മഹാരാജാവിനോടു സമീപിച്ചു കഴിഞ്ഞു. ആ ധാർമ്മികബുദ്ധി അപ്രതീക്ഷിതമായ ഈ സംഭവത്തിൽ ഇതികർത്തവ്യതാമൂഢനായി നിസ്തന്ദ്രഹൃദയനായി മൃത്പഥത്തെതന്നെ ദർശിച്ചുകൊണ്ടു അവിടെ ഇരുന്നുപോയി. "വിളിക്കിനെടാ കോതിരി" എന്നു എട്ടുനാടും പൊട്ടുന്തക്ക ഒരു സിംഹഗർജ്ജനത്തോടുകൂടി നമ്മുടെ ഗിരികായൻ ഞൊടിയിടയിൽ രാജസന്നിധിയിൽ ചാടി വീണു ഒരൊററപ്രഹരത്തിനു വെളിച്ചപ്പാടിനെ ഖഡ്ഗത്തോടുകൂടി നിലം പതിപ്പിച്ചതും കളകളാരവത്തോടുകൂടിയ ഒരു കാഹള ധ്വനി ജനാവലിയുടെ വിലപനരോദനങ്ങളേയും കവിഞ്ഞു. അത്യുച്ച

ത്തിൽ മുഴങ്ങിയതും ആ പ്രദേശത്തുണ്ടായിരുന്ന ദീപസഹസ്ര ക്കാരം ഒന്നായണഞ്ഞതും "ആനവരുന്നേ" എന്ന ആൎത്തുവിളി ച്ചുകൊണ്ടു ബഹുജനങ്ങരം താന്താങ്ങളുടെ ജീവനം കൊണ്ടു തിക്കി ഞെരുക്കി പാഞ്ഞു തുടങ്ങിയതും ഒരു നിമിഷത്തിൽ നടന്ന സംഭവങ്ങളായിരുന്നു.

പുറത്തേക്കു പ്രവഹിക്കുന്ന ജനകോടിയേ ഞെരിച്ചു തക ൎത്തുകൊണ്ടുള്ള ഒരു മഹാജനപ്രവാഹം ഗോപുരദ്വാരങ്ങളിൽ ക്കൂടി അകത്തേക്കു കടന്നു. ഖഡ്ഗപാണിയായ പ്രതിയോഗി അല്പപ്രാണനായി നിലംപതിച്ചപ്പോഴേക്കും എവിടെ നിന്നെ ന്നറിഞ്ഞില്ല ആയുധപാണികളായ ഒരു കൂട്ടം യമകിങ്കരന്മാർ രാജസ്ഥാനത്തെ വളഞ്ഞുതുടങ്ങി. അപ്പോഴേക്കും ദീപ സഹസ്രങ്ങരം പൊലിഞ്ഞു പോകുകയാൽ ശത്രുമിത്രങ്ങളെ തിരിച്ചറിയുന്നതിനു നിവൃത്തിയില്ലാതെ ഗിരികായനായ സാ ക്ഷാൽ പന്തിരിമല്ലൻ 'മഹാപാപികളെ ചതിച്ചോ'എന്നൊ രു ആൎത്തരോദനത്തോടുകൂടി സമീപസ്ഥനായ മഹാരാജാവിനെ ശഷ്പസമാനം കോരിയെടുത്തുകൊണ്ടു ജനപ്രവാഹത്തിലേക്കു തന്നെ കുതിച്ചു ചാടി. പിന്നീടവിടെ നടന്ന ഇരുരം സമര ത്തിന്റെ ഘോരവസ്ഥ വൎണ്ണിക്കുന്നതിനെക്കാരം ഊഹിച്ചു കൊള്ളുകയാണുത്തമം. കളിത്തട്ടിനെ വട്ടമിട്ടുനിന്ന യമകിങ്കര ന്മാർ ഇരുരം പടലത്തിന്റെ ആനുകൂല്യത്തിൽ ജയോൽഘോ ഷഗർജ്ജനങ്ങളോടുകൂടി കളിത്തട്ടിലേക്കുതന്നെ പാഞ്ഞുകയറി. അവരെ തുടൎന്നു ഒരു വലിയ ജനസമൂഹവും അസ്ഥലത്തെവ ട്ടമിട്ടു. രാജകിങ്കരന്മാർ ഭയാക്രാന്തരായി അടുത്തണയുന്നവരേ എല്ലാം അരിഞ്ഞുവീഴ്ത്തിത്തുടങ്ങി. കളിത്തട്ടിലും പരിസ രപ്രദേശങ്ങളിലും ആയുധകാണിതങ്ങളും വിലപനസ്വരങ്ങ ളുമല്ലാതെ കേരംപ്പാനില്ല. മല്ലസംഘങ്ങരം ഒരു തിരപ്രവാ ഹം പോലെ അല തള്ളിക്കയറി എങ്കിലും കൂരിരുളിൽ മിത്രാ മിത്ര വിവേചനം അസാദ്ധ്യമെന്നു കണ്ടു അങ്ങുമിങ്ങും ആഞ്ഞു വെട്ടിയും വാരം ചുഴററിയും സംഹാരകൎമ്മത്തെ പക്ഷാപക്ഷ ഭേദമില്ലാതെ നിൎവ്വഹിക്കുന്നു. ഇതിനിടയിൽ മുൻപു കേട്ട അജ്ഞാതഭാഷയിൽ തന്നെ ചില ആജ്ഞാധ്വാനികരം പോ ക്കളത്തിൽ മുഴങ്ങുന്നു. മഹാരാജാവിനേയും വഹിച്ചുകൊണ്ടു ആരംതിരക്കിലേക്കു കുതിച്ചുചാടിയ മല്ലൻ മാൎഗ്ഗപ്രതിബന്ധങ്ങ ളേ ഗണ്യമാക്കാതേയും അടുത്തണയുന്ന സകല ജനങ്ങളേയും ഖഡ്ഗപാതത്താലും പാദപ്രഹരത്താലും സംഹരിച്ചും ഒരു

കയ്യിൽ രക്ഷാശിക്ഷകൾക്കാസ്ഥാനകേന്ദ്രമായ ആ മഹീപാല വിഗ്രഹത്തെ താങ്ങിപ്പിടിച്ചും ഖഡ്ഗവാഹിയായ ഇതരഹസ്തത്തെ വിദ്യുദ്വേഗത്തിൽ ഇടംവലം മുൻപിൽ ഒരേ നിമിഷത്തിൽ ചുഴററിത്തിരിച്ചും സംഹാരരുദ്രനേപ്പോലെ പോർ ചെയ്തുകൊണ്ടു മുമ്പോട്ടുതന്നെപാഞ്ഞു. ഇതിനിടയിൽ 'മഹാരാജാവെവിടെ' എന്നുള്ള അന്വേഷണം രഹസ്യമായും പരസ്യമായും ഘോഷക്കുളത്തിൽ മുഴങ്ങി. പ്രശ്നങ്ങൾക്കു യാതൊരുത്തരവും ലഭിക്കാഴികയാൽ 'വിധിയേ ഗതി' എന്നു സമാധാനിച്ചുകൊണ്ടു ഓരോരുത്തരും സ്വജീവരക്ഷക്കായി ഭഗീരഥപ്രയത്നം തുടങ്ങി.

മൃതശരീരങ്ങളേക്കൊണ്ടും രക്തപ്രവാഹംകൊണ്ടും ക്ഷേത്രപരിസരങ്ങൾ നിറഞ്ഞു. ആയുർബലത്തോടുകൂടി വീണ്ടും അവശേഷിച്ചവരിൽ പലരും ഘോരതമസ്സിനെ മാത്രം അഭയം പ്രാപിച്ചു പാഞ്ഞുതുടങ്ങി, എങ്കിലും നാലുഭാഗത്തു നിന്നുമുണ്ടായ ആയുധപ്രഹരമേററു നഷ്ടജീവികളായി നിലംപതിച്ചു. നിമിഷങ്ങൾ പലതു കഴിഞ്ഞു. ക്ഷേത്രവളപ്പിലെ ജനബാഹുല്യമെല്ലാം അല്പം കുറഞ്ഞു. മരണാസന്നരായ നിർഭാഗ്യവാന്മാരുടെ വിലാപനകോലാഹലങ്ങൾ ഭയങ്കരസ്വരത്തിൽ അവിടെങ്ങും പ്രതിധ്വനിച്ചു. കളിത്തട്ടിലെ ആയുധബഹുലങ്ങളുടെ കോലാഹലങ്ങളും അല്പം ശാന്തമായി. എങ്കിലും ക്ഷേത്രമതിലുകൾക്കുള്ളിൽ നിന്നും പുറത്തേക്കുള്ള ജനപ്രവാഹം അപ്പോഴും തുടന്നുകൊണ്ടിരുന്നതേയുള്ളു. കളിത്തട്ടിൽനിന്നും അല്പമകലെയായപ്പോഴേക്കും മല്ലന്റെ കായക്ലമങ്ങൾക്കു തെല്ലാശ്വാസമുണ്ടായി.

നിരപരാധികളായ ജനതതിയുടെ പ്രാണഭീതിയോടുകൂടിയുള്ള പാച്ചിലിൽ ഇടപെട്ടു പന്തിരി ആയുധത്തെ പരിത്യജിച്ചിട്ടു തന്റെ സംരക്ഷണയിലുള്ള സാമ്രാജ്യസഹസ്രങ്ങൾക്കു വിലപോരുന്ന ആ ദിവ്യാകാരം ആൾതിരക്കിൽ അടിപെട്ടുപോകാതെ മാത്രം സ്വഭുജപ്രയോഗങ്ങളാൽ ഇടയുണ്ടാക്കിക്കൊണ്ടും സർവ്വത്ര വ്യാപിച്ചിരിക്കുന്ന കൂരിരുളിന്റെ അനുഗ്രഹത്തെ അഭിനന്ദിച്ചുകൊണ്ടും വീണ്ടും ത്വരിതഗമനം തുടന്നു.

നിമിഷങ്ങൾ പലതു പിന്നേയും കഴിഞ്ഞു. ഇതിനിടയിൽ പന്തിരി തന്റെ നിധിലാഭത്തോടുകൂടി കിഴക്കേ ഗോപുരവാതിൽ കടന്നു പുറത്തെത്തി. മഹാരാജാവിന്റെ കയ്യിൽ പിടിച്ചുകൊണ്ടു അയാൾ വീണ്ടും നടന്നുതുടങ്ങി. ക്ഷേത്രവളപ്പിൽ

നിന്നും അല്പം വടക്ക മാറി വിജനമായ ഒരു സ്ഥലത്തു എത്തിച്ചേൎന്ന മാത്രയിൽ അയാറം രാജകരങ്ങളിൽ നിന്നും പിടിവിട്ടു അല്പം മാറിനിന്നു് ഭയഭക്ത്യാദരങ്ങളാൽ പരവശഹൃദയനായി ആ ത്രൂരിരുളിലും ഒന്നു താണുവീണു നമസ്കരിച്ചു. ഉത്തരക്ഷണത്തിൽ പന്തിരിമല്ലന്റെ കോതിരികാഹളം വിജയഭേരിയോടുകൂടി പ്രക്ഷുബ്ധമായ വായുമണ്ഡലത്തിൽ പ്രതിധ്വനിച്ചു. ഈ അപ്രതീക്ഷിത സംഭവങ്ങളുടെ ദർശനത്തിൽ ഹതചിത്തനായ മഹാരാജാവു് ഇതഃപൎയ്യന്തം യാതൊരക്ഷരവും ഉച്ചരിക്കാതെ തന്നെ പന്തിരിമല്ലന്റെ നിർദ്ദേശങ്ങളെ ശിരസാവഹിച്ചു്, അനുഷ്ഠിച്ചു എങ്കിലും തങ്ങറം നിർബാധിതരായിത്തീൎന്നു എന്നു ബോദ്ധ്യം വന്നപ്പോറം ഭക്തവത്സലനായ ആ പുണ്യഹൃദയം കൃതജ്ഞതാപ്രഹർഷത്തെ സംയമനം ചെയ്യുന്നതിനു നിവൃത്തിയില്ലാതെ തന്റെ പരമഭക്തന്റെ ഭുജങ്ങളിൽ സകരുണം കടന്നു പിടിച്ചുകൊണ്ടു് "പന്തിരിമല്ലൻ തന്നെയല്ലേ" എന്നുമാത്രം ചോദ്യം ചെയ്തു. "അടിയൻ" എന്ന ഏകപദോച്ചാരണത്താൽ മാത്രം പ്രത്യുത്തരം സാധിച്ചിട്ടു് ധീരഹൃദയനെങ്കിലും രാജസന്നിധിയിൽ ക്ഷീണപ്രകൃതനായ അയാറം വീണ്ടും വീണ്ടും ആ തൃപ്പാദപങ്കജങ്ങളെ ലക്ഷ്യമാക്കി തൊഴുതുകൊണ്ടു വാങ്ങിനിന്നു.

പന്തിരിയുടെ കാഹളധ്വനി ചോക്കളത്തിൽ അവശേഷിച്ചിരുന്ന തസ്കരസംഘത്തെ ആ ഘോരസംരംഭത്തിൽനിന്നും വിമുക്തരാക്കി. ഓരോരുത്തരും തങ്ങളുടെ ആയുധങ്ങളെ വീശിച്ചുഴററിക്കൊണ്ടു വായുവേഗത്തിൽ അവിടെനിന്നും പാഞ്ഞു. അപ്പോഴേക്കും ജനബാഹുല്യം ഒട്ടെല്ലാം ഒതുങ്ങിയിരുന്നതിനാൽ തസ്കരസംഘത്തിന്റെ അനുധാവനത്തിനു യാതൊരു മാർഗ്ഗക്ലേശവും ഉണ്ടായില്ല. ഇങ്ങനെ ഘോരസ്വരൂപിണിയായ ആ പൈശാചിക മൂൎത്തിയുടെ രക്താസക്തി നരസഹസ്രങ്ങളുടെ ബലികൎമ്മത്താൽത്തന്നെ നിവൎത്തിതമായെങ്കിലും ആ രാത്രിയുടെ ശേഷം അടുത്ത പ്രഭാതത്തിൽ ക്ഷീണോദയം ചെയ്ത ബാലാൎക്കൻ ഭയങ്കരമായ രക്തപ്പുഴയിൽ പൊങ്ങിയൊലിക്കുന്ന മൃതശരീരങ്ങളോടു കൂടിത്തന്നെ ഭഗവതിക്ഷേത്രത്തിന്റെ തായിക്കല്ലുകറം ശിഥിലമാത്രങ്ങളായ പ്രകാരശൈലങ്ങളോടിടകലൎന്നു ക്ലേശനിർവൃതരായി പ്രകൃതിവിലാസത്തിൽ പ്രസാദപൂരിതരായി വിഹരിക്കുന്നതും കണ്ടു സ്മേരവദനനായുയൎന്നു.

# ഇരുപത്താറാം അദ്ധ്യായം

'ഗിരീശനും ഭക്തജനപ്രിയത്താ-
ലൊരുങ്ങി സല്ക്കാരമതേററുകൊൾവാൻ'

കാളിയാങ്കൽ ഭഗവതീക്ഷേത്രത്തിലെ ത്രിയുത്സവമഹാമഹവും അങ്ങനെ കഴിഞ്ഞുകൂടി. രാജഭണ്ഡാകാരത്തെ ക്ലേശിപ്പിച്ചും ഉൗരാഴ്മക്കാരുടേയും ഉദ്യോഗസാമ്രാട്ടുകളുടേയും അഹോരാത്രമുള്ള കായക്ലേശത്തിന്റേയും കണ്ടുഗർജ്ജനങ്ങളുടേയും ഫലമായും അല്പദിവസങ്ങൾക്കുള്ളിൽ മെല്ലെന്നു ഭൂമി പിളന്നു പുറപ്പെട്ട് ശാലാനിലയങ്ങളും, ക്ഷേത്രശൃംഗങ്ങളും എന്നുവേണ്ട അത്യുന്നതങ്ങളായ ആ പ്രാകാരബന്ധങ്ങൾ കൂടേയും അടുത്ത പ്രഭാതത്തിനുമുമ്പിൽ അസ്ഥിവാരശിഥിലങ്ങളായി കണ്ടപ്പോൾ അതു തലേരാത്രിയിലെ പൈശാചികകർമ്മങ്ങൾക്കു പര്യാപ്തമായ ഒരു ശിക്ഷതന്നെ എന്നു ബഹുജനം ഏകകണ്ഠമായി വിധിച്ചു. എന്നാൽ ഈ സമുചിതകർമ്മത്തിന്റെ കർത്താവാരെന്നുള്ള പ്രശ്നം ജനതാമദ്ധ്യത്തിൽ പ്രതിദ്ധ്വനിച്ചപ്പോൾ ഭൂരിപക്ഷം ജനങ്ങളും മൌനാവലംബികളായി സർവ്വസാക്ഷിയായ ആ സത്യസ്വരൂപന്റെ സങ്കേതസ്ഥലമെന്നു സങ്കല്പിക്കപ്പെട്ടുപോരുന്ന അത്യുന്നതത്തെത്തന്നെ ലക്ഷ്യമാക്കി മിഴിച്ചുനിന്നുപോയി, എങ്കിലും അപരിചിതനായ ഒരു പട്ടാണി അന്നു പ്രഭാതത്തിനു അല്പം മുൻപ് ക്ഷേത്രവളപ്പിൽ കൂടി ഉഴറി നടക്കുന്നതായും, തലേരാത്രിയിൽമദവെറികൊണ്ടിളകിയോടിയ മദഗജങ്ങളെ ശ്വാനന്മാരെപ്പോലെ തന്റെ മുമ്പിൽ ആനയിച്ചുകൊണ്ടുപോകുന്നതായും ആരോ കണ്ടു എന്നു ഒരു കിംവദന്തി അങ്ങുമിങ്ങും സ്വകാര്യമായി മുഴങ്ങി. അക്കഥ വാസ്തവമോ അവാസ്തവമോ എന്തായിരുന്നാലും അസ്ഥലം അന്നു ശൂന്യപ്രേതാപൈശാച്യങ്ങളുടെ ഒരു കേളീരംഗമായിത്തന്നെ പരിലസിച്ചു.

എന്നാൽ തലേ രാത്രിയിലെ അനിഷ്ടാനുഭവങ്ങളിൽ ക്ഷേത്രവിനാശമെന്ന നഷ്ടകാണ്ഡമോ, ദേവീധ്വംസനമെന്ന നിന്ദാപർവ്വമോ, സാധുസംഹാരമെന്ന കല്കിപുരാണമോ ഇവയൊന്നുമായിരുന്നില്ല ആ ലോകത്യാഗിയായ യോഗിസത്തമനെ തരളഹൃദയനാക്കിയതു്. സ്വജീവിതവിജയസർവ്വസ്വവും നിമിഷമാത്രത്തിൽ കരസ്ഥമാക്കുവാൻ തക്ക വിധിവിലാസം സിദ്ധിച്ചുപോയി എന്നു വിഭ്രമിച്ചു ആ കപടപടു, സ്വഹസ്തഗത

മായ ഇരയേ ഭുക്തിരസം വരുത്തുന്നതിനു മുമ്പിൽ, ദംഷ്ട്രങ്ങളേ ചലിപ്പിച്ചു. രസദായകമായ ആ പഞ്ചാമൃതഭുക്തിയുടെ സ്മരണമാത്രത്തിൽ വദനപുഷ്ടമായ ജലപ്രവാഹത്തെ അത്യാസക്തിയോടെ നുണഞ്ഞിറക്കി പുഷ്ടമോദനായി തിരിഞ്ഞുനോക്കുകയിൽ പിടികിട്ടിയ ഇര വിമുക്തനായി എന്നു കണ്ടു് അയാം നിരാശാഭരിതനായിത്തീൎന്നു. അടർകളത്തിലെ അഭിനയരംഗം തനിക്കു വിപരീതമായി കലാശിക്കുന്നു എന്നു കണ്ട മാത്രയിൽ ഏതു വിധേനയും രാജഹതിയേ സാധിച്ചിട്ടു സ്വജീവനും കൊണ്ടു രക്ഷപെടുന്നതിനുമാത്രം ആശിച്ചു ഗിരിപാദർ നികേതഭാഷയായ പൈശാചികവാണിയിൽ ചില ഘോരഗർജ്ജനങ്ങൾ തന്നെ ചെയ്തു. എന്നാൽ ഉത്തരക്ഷണത്തിൽ മഹാരാജാവു് വിമുക്തനായി എന്നു എങ്ങനെയോ മനസ്സിലാക്കിയ യോഗി സ്വമാൎഗ്ഗവിഘ്നേശ്വരനായ പന്തിരി തന്നെ അപ്പോഴും തന്റെ കാലിനു കണിയായി തീൎന്നിരിക്കുന്നു എന്നു നിശ്ചയിച്ചു് അന്ത്യമേററ ഹരിവീരനെപ്പോലെ ഒന്നു പിടഞ്ഞു ഗർജ്ജിച്ചു. ഈ അക്രോശാരവം ആകാശമണ്ഡലത്തിൽ അല്പനേരം പ്രതിധ്വനിച്ചു് അപ്പോഴത്തെ കലാപബഹുലങ്ങൾക്കിടയിൽ അവ്യക്തമാത്രമായി പൊലിയുന്നതിനിടയിൽ സംഹാരമൂൎത്തിയേപ്പോലെ ഉഴറി പാഞ്ഞുതുടങ്ങിയ യോഗീശ്വരൻ കൂരിരുളിന്റെ ആധിക്യത്താൽ യാതൊന്നും തിരിച്ചറിയുന്നതിനു നിവൃത്തിയില്ലാതെ വിവശഹൃദയനായി 'രതീഭാ, രതീഭാ,' എന്നു ആരെയോ അത്യുച്ചത്തിൽ വിളിച്ചു. 'ഹാക്മിതു'' എന്നു് അതിമൃദുസ്വരത്തിൽ ഉത്തരിച്ചുകൊണ്ടു ഒരു യുവാവു് ആ കൂരിരുളിലും യോഗീവിഗ്രഹത്തെ തിരിച്ചറിഞ്ഞു അയാളെ പിടികൂടി. യോഗി ഒരക്ഷരവും സംസാരിക്കാതെ സ്വപാർശ്വസ്ഥിതനായ യുവാവിനേയും വലിച്ചിഴച്ചുകൊണ്ടു ആൾതിരക്കിൽകൂടി നേരേ ക്ഷേത്രത്തിനുള്ളിലേക്കുതന്നെ പാഞ്ഞു. ശ്രീകോവിലിനുള്ളിൽ തങ്ങൾ സുരക്ഷിതരായി എന്നു കണ്ട മാത്രയിൽ അവർ തമ്മിൽ താഴെ കാണും പ്രകാരം ഒരു ദ്രുതസംഭാഷണം നടന്നു.

'കരടി കൂട്ട പൊളിച്ചു.'

'എനിക്കും മനസ്സിലായി-ആ പന്തിരിമല്ലൻ-എന്തുശനി'

'ഇനി എന്താണു് ചെയ്യേണ്ടതു്. രാമവൎമ്മൻ ഒരു വിഷസൎപ്പമാണു്. വേദനിപ്പിച്ചു വിട്ടാൽ കടിക്കാതിരിക്കയില്ല.'

'ഈ കൂരിരുളിൽ എന്തു ചെയ്വാനാണ്. എവിടെ തിരവാനാണു്.'

'ഈ ആൾത്തിരക്കിൽ ഇനി ഒന്നും ചെയ്‌വാൻ തരപ്പെടുകയില്ല. ഇനി ഇവിടെ നിൽക്കുന്നതും ആപൽക്കരമാണ്. ശേഖരനേയും കുറെ സൈന്യങ്ങളേയും ഉടൻ കാഞ്ഞിരത്താനത്തേക്കയക്കാം. തിരിച്ചുള്ള യാത്ര ആ വഴിക്കേ ആയിരിക്കയുള്ളു. അപ്പോൾ കിട്ടിയെങ്കിൽ കിട്ടട്ടെ. അല്ലെങ്കിൽ നമുക്കു സുൽത്താൻ മഹാരാജാവിനോടുകൂടി തിരുവനന്തപുരത്തു ചെന്നു കണ്ടു കൊള്ളാം.'

'അച്ഛാ, കുമാരൻ.'

എടീ മൂശേട്ടേ. നിന്നെ അന്നു തന്നെ കുമാരനോടു കൂടി പട്ടാഭിഷേകം ചെയ്യും, ഒന്നും ഭയപ്പെടണ്ട. ഇപ്പോൾ ഗുഹാമാർഗ്ഗം നേരെ കാഞ്ഞിരത്താനത്തേക്കു തന്നെ പോകണം. ശേഖരനേയും കൂട്ടരേയും ഉടനെ അങ്ങോട്ടയക്കാം. അനന്തരഫലങ്ങൾ കാണട്ടെ.'

'അച്ഛാ നമ്മുടെ ആൾക്കാർ അധികം നഷ്ടപ്പെടുവാനിടയാക്കരുതു്.'

'എല്ലാം നിന്റെ യോഗബലം പോലെ കലാശിക്കും.'

ലോകാനുഭവങ്ങളുടെ വിവിധഗതികളെ വകവക്കാതെ തന്നെ അടുത്ത ദിവസത്തിന്റെ ഓരോ നിമിഷങ്ങളും ക്രമാനുസൃതമായി കടന്നു പൊയ്ക്കൊണ്ടിരുന്നു. ദിനേശൻ തന്റെ പര്യടനഗാംഭീര്യത്തിനു ലോപം വരുത്താതെ തന്നെ ആകാശതരണത്തെ സമാപിച്ചു. കൂത്തടിച്ചുവരുന്ന കൂരിരുൾതരംഗങ്ങൾ ഭൂചക്രവാളത്തെ മുങ്ങിച്ചു തുടങ്ങി. ആശാപാശമെന്ന ദുർമ്മേദസ്സിനു അധീനരാകാതെയുള്ള സാധാരണ ജീവികൾ പകൽ സമയത്തെ ക്ലേശഭാരങ്ങളിൽ നിന്നും നിർവൃതരായി സമാധാനപരമായ ഒരു ഗൃഹസായൂജ്യത്തെ ആസ്വദിക്കുന്നതിനുദ്യുക്തരാകുന്നു. ഈ സന്ദർഭത്തിൽ അത്യാഗ്രഹമൂർത്തിയായ യോഗീവിഗ്രഹം സ്വകർമ്മപദ്ധതികളുടെ പരാജയ പരാവർത്തനങ്ങളിൽ കലുഷിതഹൃദയനായി തന്റെ അഭയസ്ഥാനമായ പാതാളഗർത്തത്തിലെ ഒരു സ്വകാര്യമുറിയിൽ ഇരുന്നു ചിന്തനങ്ങൾ തുടങ്ങി.

സുദീർഘപ്രതീക്ഷിതമായ തൃിയുത്സവമഹോത്സവവും രാജഹതിയും പരാജയത്തിൽ പര്യവസാനിച്ചപ്പോൾ "ഇനി ഗതിയെന്തു്" എന്നു് ആ വൃദ്ധബുദ്ധി അധികസമയം ആലോചിച്ചുഴലുന്നതിനു മുമ്പിൽ ഹൈദർമഹാരാജാധിരാജന്റെ തൃപ്പാദപങ്കജങ്ങൾ ആ ഹൃദയവേദിയിൽ ഉദയം ചെയ്തു. ആ രാജകേ

സരിയുടെ ദംഷ്ട്രദർശനമാത്രത്തിൽ ഉത്തരകേരളമെല്ലാം വിറകൊണ്ടടിയറക്കൂപ്പിയെങ്കിൽ ഈ കിളവൻ രാജാവോ ഇനി ആ മഹാശക്തിയോടു പൊരുതുനേടുവാൻ പോകുന്നതു? മൈസൂർ തോക്കുകളുടെ ഒരു നിറക്കു വടക്കൻ കോട്ടകളെല്ലാം പൊടി ഭസ്മം. പിന്നെ തെക്കോട്ടുള്ള യാത്രക്കു പ്രതിബന്ധമെന്താണു്? തിരുവിതാംകൂറിന്റെ സൈനികപംക്തികൾ മൈസൂർ സേനകളുടെ മുമ്പിൽ അഗ്നിയിൽ ശലഭം പോലെ അരനിമിഷത്തിൽ പൊലിഞ്ഞൊടുങ്ങും. പോരെങ്കിൽ നികേതസേന പിമ്പിൽ നിന്നു കൂടി ആക്രമിച്ചാൽ വേണാട്ടുകൊമ്പൻ കൊമ്പുകുത്തുകയല്ലാതെ എന്തു ചെയ്യും. കമ്പനിക്കാരുടെ ഭീഷണികൾ! അതു രാജ്യം സ്വാധീനമായിക്കഴിഞ്ഞിട്ടില്ലേ. അപ്പോൾ തിരുവിതാംകൂറിന്റെ സേനാബലം കൂടിയധീനമാകുന്ന സ്ഥിതിക്കു അതും അത്ര ഗണ്യമാകുവാനില്ല. അല്ലെങ്കിൽ തന്നെ എന്തു്. അനന്തരസമരം ഹൈദരാലിയും കമ്പനിക്കാരുമായല്ലേ. മൈസൂർസേന അടിപെടുന്നുവെങ്കിൽ നാം കമ്പനിക്കാൎക്കു കപ്പം കൊടുത്തു അവരുടെ സഖ്യത്തെ സ്വാധീനമാക്കും. ചിന്തകൾ ഈ പതനത്തിൽ എത്തിയപ്പോഴേക്കും യോഗി ഉന്മേഷത്താലല്ലാതെ ഉത്സാഹപ്രമത്തനായി ഇരിക്കുന്നതിനു തന്നെയും നിവൃത്തിയില്ലാതെ എഴുന്നേറ്റു ത്വരിതഗതിയിൽ അങ്ങുമിങ്ങും നടന്നു തുടങ്ങി. പാദങ്ങളുടെ ത്വരിതപ്രവർത്തനത്തെ തുടൎന്നു പാണിദ്വയങ്ങളും ശിരോഗോളവും ചില ചേഷ്ടാവിശേഷങ്ങളാൽ സ്വയംപ്രേരിതരായി അഭിനയനൃത്തങ്ങളുമാരംഭിച്ചു. "മൈസൂർ പട നമ്മുടെ സന്ദേശം കിട്ടിയാലുടൻ ഇങ്ങോട്ടു പുറപ്പെടുമെന്നാണല്ലോ ഉസ്മാൻ എഴുതിയിരിക്കുന്നതു്. ആ സ്ഥിതിക്കു നമ്മുടെ സന്ദേശം കിട്ടിയാൽ അവർ പിന്നെ താമസിക്കയില്ല." അയാൾ വീണ്ടും വിചാരിച്ചു "കഷ്ടം, ത്രിയുതസ്വപ്രസ്ഥാനം പരാജയത്തിൽ അവസാനിച്ചു എന്നു സുൽത്താനറിയുമ്പോൾ അദ്ദേഹം നമ്മെപ്പററി എന്തു വിചാരിക്കുമോ? ഹോ, എന്തു വിചാരിപ്പാനാണു്. മൈസൂർ ഖജനാവിനെ ഊററിപ്പിഴിഞ്ഞുകൊണ്ടു എത്ര ചാരന്മാർ തിരുവിതാംകൂറിൽ കിടന്നു കളിച്ചു. മഹാരാജാവിന്റെ ഒരു രോമമെങ്കിലും ഛേദിക്കുന്നതിനു അവൎക്കു സാധിച്ചോ? നാം അവരുടെ ഒരു കാശുപോലും പ്രതിഫലം സ്വീകരിച്ചിട്ടില്ലല്ലോ. പിന്നെ ഇതിൽ അത്ര വിചാരിപ്പാനുള്ളതെന്തു്? നികേതത്തിന്റെ ശക്തി കണ്ടറി

യുന്നതിന്ന അദ്ദേഹത്തിന്ന കണ്ണുകഠം രണ്ടില്ലേ. ആറായിര ത്തിൽപരമുള്ള ഒരു സേനയോടുകൂടി നാം സുൽത്താന്റെ സേ നയോടു സംക്രമിക്കുമ്പോഠം അദ്ദേഹം നമ്മുടെ വീരവാദങ്ങഠം വെറും ജല്പനങ്ങളല്ലെന്നറിയും. അഹ-ഹ-പിന്നെ-"ഇത്തരുണ ത്തിൽ അയാളുടെ ആനന്ദപ്രവാഹത്തിന്ന പൊടുന്നനവെ ഒരു ടവുതട്ടി. "നികേതസൈന്യത്തെ തിരുവിതാംകൂറിന്റെ വാ യിൽ പെടാതെ വടക്കോട്ടു നയിക്കുന്നതെങ്ങനെ? പോരെ ങ്കിൽ ഉത്സവാനന്തരം നമ്മേപ്പറ്റി ചില സംശയങ്ങഠം മഹാ രാജാവിനും ഉണ്ടായിരിക്കും. ഉണ്ടായിട്ടില്ലെങ്കിൽ തന്നെയും ആ ശനിയൻ പന്തിരി ഉണ്ടാക്കാതെയിരിക്കയില്ല. ആ സ്ഥിതിക്കു ഇനി നമ്മുടെ പുറപ്പാടുകഠം സൂക്ഷിച്ചുവേണ്ടിയിരിക്കുന്നു." യോഗി ഊൎദ്ധ്വദൃഷ്ടികളോടുകൂടി ചിന്താഗ്രസ്തനായി അല്പനേരം നിന്നു. അയാളുടെ വദനം വീണ്ടും പ്രസന്നമായി. മുറിഞ്ഞ പ്പള്ളിതരകന്റെ സന്ദൎശനസംഗതിയും തന്റെ വാഗ്ദാനവും ആ ഹരിച്ചന്ദ്രബന്ധു അനുക്ഷണത്തിൽ അനുസ്മരിച്ചു. അ യാഠം സന്തുഷ്ടഹൃദയനായി ഒന്നു കുതിച്ചുചാടി. തരകനെ ഉട നെ തന്നെ സന്ദൎശിച്ചു ചതിയുപായങ്ങഠംകൊണ്ടും സ്വാധീന പ്പെടുത്തുന്നതിനും അദ്ദേഹത്തിന്റെ അധീനത്തിൽ സ്വസേ നാസംഭാരങ്ങളെ രാജമിത്രഭാവേന വടക്കോട്ടയക്കുന്നതിനും അയാഠം വീണ്ടും ആലോചിച്ചുറച്ചു. മൈസൂർ പടയുടെ ആഗ മനത്തിന്ന ഇനിയും ഒന്നുരണ്ടു വാരത്തിൽ പരം കാലദൈൎഘ്യ മില്ലാത്തതിനാൽ തന്റെ ഒരുക്കങ്ങളെല്ലാം നേരത്തെ തീൎന്നി രിക്കണമെന്നും അതിനാൽ സ്വമിത്രസന്ദൎശനം ആ രാത്രിയിൽ തന്നെ നടത്തിക്കളയാമെന്നും യോഗീശ്വരൻ തീരുമാനിച്ചു. ഈ നിശ്ചയത്തോടുകൂടി ഗിരിപാദർ സ്വന്തമുറിയിൽനിന്നും പുറത്തിറങ്ങി സ്വാത്മപൌരുഷങ്ങഠംക്കു ജീവദായകമായ ആ അമൃതവല്ലിയെ ആരാഞ്ഞുഴലുകയിൽ നിരാശാപരവശനായി തീൎന്ന അയാഠം യുവതീഹൃദയങ്ങളുടെ നവനീതാവസ്ഥയെപ്പറ്റി വിചാരിച്ചു അല്പനേരം നിന്നുപോയി.

അന്നു് അൎദ്ധരാത്രിയോടു സമീപിച്ചപ്പോഠം ദിവ്യപ്രഭാ പൂരിതമായ യോഗീവിഗ്രഹം മുറിഞ്ഞപ്പള്ളിയിലെ ഒരു വിശാല മായ അറയിൽ പൂജ്യാസനാവലംബിയായി എഴുന്നരുളംകൊ ള്ളുന്നു. വൃദ്ധനായ തരകൻ ദിവ്യസന്നിധിയിലെന്നപോലെ ഹ്രസ്വഗാത്രനായി പഞ്ചപുഷ്പങ്ങളടക്കി അത്യാദരത്തെ അഭി നയിച്ചു അല്പമകലെയായി ഓഛാനിച്ചു നിൽക്കുന്നു. കപട

പ്രകടനങ്ങളുടെ നിരന്തരപ്രവൎത്തനങ്ങളിൽ അസ്വസ്ഥമായി ചമഞ്ഞ ഋഷീശ്വരപാണികൾ വെളുത്തു കൊഴുത്ത താടിരോമങ്ങളേ സകരുണം സദാ തലോടിയും ആ ജടാപടലങ്ങൾക്കിടയിൽ നിന്നും മൃദുമോഹനമായി പ്രവഹിക്കുന്ന ഭസ്മരകിരണങ്ങളാൽ അസ്ഥലത്തെ പ്രഭാപൂരിതമാക്കിയും സ്വപാൎശ്വസ്ഥിതനായ വൃദ്ധബന്ധുവിനെ കടാക്ഷവീക്ഷണങ്ങളാൽ ആനന്ദചിത്തനാക്കിയും അങ്ങനെ എഴുന്നരുൾ കൊള്ളുന്നതിനിടയിൽ തരകൻ സംഭാഷണപരമ്പരയെ തുടൎന്നു തന്റെ മനോകുണ്ഠിതത്തെ ഇങ്ങനെ പ്രകടിപ്പിച്ചു.

'എങ്കിലും ഈ ക്രൂരക്കൊലക്കെവിടെച്ചെന്നുത്തരിക്കും സ്വാമി?'

യോഗി—"ദേവീസന്നിധിയിൽ വച്ചുതന്നെയല്ലെ നടന്നതു്. അംബിക തന്നെ അതിനും സാക്ഷി."

തരകൻ—"അതൊക്കെ ശരിതന്നെ സ്വാമി. എങ്കിലും രാജഹതിക്കൊരുമ്പെട്ട ക്രൂരം തന്നെയാണല്ലൊ ഈ നരസഹസ്രങ്ങളുടെ ബലികൎമ്മത്തിനും ഉത്തരവാദിത്വം വഹിക്കേണ്ടതു്.'

യോഗി—'ആഹാ. ഇങ്ങനെയോ മനസ്സിലാക്കി വച്ചിരിക്കുന്നതു്. തരകൻ എന്തറിഞ്ഞു. നാം ഇതിനെല്ലാം ദൃക്സാക്ഷിയാണു്. ആ തന്ത്രി തുള്ളിത്തുടങ്ങിയപ്പോൾ അയാൾ സകലരുടെയും നേരെ കൊട്ടുവാളുമുയൎത്തിക്കൊണ്ടു ചെന്നു. എങ്കിലും അയാൾ തന്നെത്താൻ പലപ്പോഴും വെട്ടിയതല്ലാതെ മററാരേയും ഉപദ്രവിച്ചില്ല. കലികൊണ്ടാൽ പിന്നെ സുബോധമുണ്ടോ? അയാൾ രാജസന്നിധി എന്നുള്ള കാൎയ്യവും മറന്നു നേരേ കളിത്തട്ടിലേക്കടുത്തു. ഇതു കണ്ടമ്പരന്ന രാജസേവകൻ ഓടിയെത്തി അയാളെ വെട്ടി വീഴ്ത്തി. വെളിച്ചപ്പാടെന്നു വച്ചാൽ എന്തെന്നു തരകനു മനസ്സിലായിട്ടില്ല. സാക്ഷാൽ ദേവിതന്നെ അയാളുടെ ദേഹത്തിൽ അപ്പോൾ ആവസിക്കുന്നു. അങ്ങനെയുള്ള ഒരുവൻ മൃതനായിക്കഴിയുമ്പോൾ അംബിക കോപാഗ്നി ചൊരിയുന്നതിൽ അത്ഭുതപ്പെടുവാനുണ്ടോ. സാക്ഷാൽ അസുരകർ തന്നെയാണു് പിന്നീടവിടെ പ്രത്യക്ഷപ്പെട്ടതു്."

തരകൻ–"എങ്കിലും സ്വാമി എങ്ങനെ രക്ഷപെട്ടു എന്നോൎത്താണടിയൻ അത്ഭുതപ്പെടുന്നതു്."

യോഗി–"ആഹാ, നാം സാധു, തൃപ്പാദഭക്തൻ ഇവൻ എന്തു ദ്രോഹം ചെയ്യും."

തരകൻ_"ദ്രോഹം ചെയ്യാത്ത സാധുക്കളെ തന്നെയാണ ല്ലോ ലക്ഷക്കണക്കിനു അരിഞ്ഞു കൂട്ടിയിരിക്കുന്നതു്" തരകൻ അല്പം ഗൌരവസ്വരത്തിൽ പറഞ്ഞു.

തരകന്റെ ഗംഭീരസ്വരശ്രുവണത്തിൽ യോഗിവയ്യൻ അല്പം മ്ലാനചിത്തനായി ചമഞ്ഞു, എങ്കിലും തന്റെ ഹൃദയ ചാഞ്ചല്യത്തെ പ്രത്യക്ഷപ്പെടുത്താതെ തന്നെ അയാൾ പറ ഞ്ഞു. 'വത്സാ, അതെല്ലാം വിധിമതമാണു്. സജ്ജനങ്ങൾ ദുരിതപ്പെടുന്നതും ദുർജ്ജനങ്ങൾ സുഖിക്കുന്നതും ഇന്നു നാം അനുഭവത്തിൽ കാണുന്ന സംഗതികളാണല്ലൊ. ഇതരന്റെ കർമ്മങ്ങൾക്കു നാം തന്നെ ചിലപ്പോൾ ഉത്തരവാദികളായിത്തീ രുന്നതും ഒരുവക ലോകനീതിതന്നെ. അതിലെല്ലാം എന്തോ ആന്തര്യമായ ഉദ്ദേശം ആ ജഗൽപിതാവിനുണ്ടു്. എന്തെന്നു് ചോദ്യം ചെയ്‌വാൻ നാം യോഗ്യരോ?'

തരകന്റെ ദേഹം മനക്ഷോഭങ്ങളുടെ തിരത്തള്ളലിൽ പെട്ടു അല്പം വിറകൊണ്ടു തുടങ്ങി. അയാൾ പറഞ്ഞു:_'ഈ വി ശ്വകർമ്മതത്വമെല്ലാം അനുഷ്ഠിക്കുന്ന തൃക്കൈകൾ ഏതെന്നടിയ നറിയാം. അന്നു പുലിയളയിൽവച്ചു കണ്ടപ്പോഴേ ഇവനു് അ വിടത്തെ മനസ്സിലായി. എങ്കിലും സ്ഥലകാലങ്ങൾ നോക്കി വേണമല്ലോ സംസാരിപ്പാനെന്നു കരുതി അടിയൻ ഒന്നുമുണ ർത്തിക്കാതെ വിടകൊണ്ടതാണു്. ചില ഉപദേശങ്ങൾ തരുന്ന തിനാണു ഇങ്ങോട്ടെഴുന്നള്ളണമെന്നു തന്നെ അടിയൻ അപേ ക്ഷിച്ചതും.'

ഗിരിപാദരുടെ കായം തെല്ലൊന്നു ജൃംഭിച്ചമന്നു. മിഴികൾ വികസിച്ചു രക്തവർണ്ണമായും വദനം ഉഗ്രതേജസ്സോടുകൂടിയും കാണപ്പെട്ടു. മുഷ്ടികൾതാനേ ചുരുണ്ടുമുറുകി. രോമങ്ങളും മെല്ലെ ജൃംഭിച്ചു നിവന്നു. ഈ വക ഭാവഭേദങ്ങൾ അല്പസമയത്തേ ക്കു മാത്രമേ യോഗീശ്വരനിൽ പ്രത്യക്ഷപ്പെട്ടൊള്ളു. അടുത്ത ക്ഷണത്തിൽ അയാൾ ശാന്തഹൃദയനായി ഒരു മന്ദഹാസത്തോ ടുകൂടി വീണ്ടും കാണപ്പെട്ടു.

യോഗി_"ആഹാ,ഇതെന്തു നവപുരാണങ്ങളാണു തരകൻ ധരിച്ചു വച്ചിരിക്കുന്നതു്. ഇവൻ വിശ്വകർമ്മാവെന്നൊ പറ വാൻ ഭാവം. ഭക്തജനങ്ങൾ യോഗിസത്തമന്മാരെ പാരത്രികശ ക്തികളായി ദർശിച്ചുപോകുന്നതിൽ നാം അത്ഭുതപ്പെടാനില്ല."

തരകൻ–"ഈ കണ്ണുകൾക്കു് വയസ്സായെങ്കിലും അതി നെ വഞ്ചിക്കാമെന്നു് അവിടന്നു കരുതണ്ട. പന്ത്രണ്ടുകൊല്ല

ങ്ങളിൽപരം തൃപ്പാദസേവ ചെയ്ത അടിയനെ വഞ്ചിക്കുവാൻ ഈ വേഷപ്പകർച്ചകളൊന്നും പര്യാപ്തമാകുമെന്നും അവിടുന്നു ശങ്കിക്കണ്ട. കോഴിക്കോട്ടാണെന്നായിരുന്നു അടിയന്റെയും മററു പലരുടെയും ധാരണ. കടുവാക്കൂട്ടിൽ കളിയാടാൻ പോന്നിരിക്കുന്ന വിവരം അന്നു കണ്ടപ്പോൾ മാത്രമേ അടിയന്റെ മനസ്സിലായുള്ളു."

യോഗി-(സാഹസപ്പെട്ടുതന്നെ തന്റെ മനസ്സോഭങ്ങളെ വീണ്ടും സംയമനം ചെയ്തുകൊണ്ടു പറഞ്ഞു) "അപ്പോൾ തരകൻ നമ്മുടെ ശിഷ്യഗണങ്ങളിൽ ഒരുവനായിരുന്നു എന്നോ പറയുന്നതു്? നാം പരമാർത്ഥത്തിൽ വിസ്മരിച്ചുപോയി. മഹാമേരുചാരുവുകളിൽ സഞ്ചരിച്ചിരുന്ന കാലത്തു ശിഷ്യസമ്പത്തിന്റെ അമിതത്വം കൊണ്ടു് നാം അനുഗ്രഹിക്കപ്പെട്ടിട്ടുണ്ടു്. ദേശാടനത്തിനായി പുറപ്പെട്ടിട്ടു ഇപ്പോൾ ഒട്ടുകാലമായല്ലോ. വയസ്സും മുമ്പോട്ടല്ല വരുന്നതു്. ഓർമ്മശക്തി ക്ഷയിച്ചു വരുന്നു."

തരകൻ-"അടിയൻ ശിഷ്യവർഗ്ഗത്തിൽ പെട്ടവനല്ല. ഭൃത്യവർഗ്ഗത്തിൽ പെട്ടവനാണു്. അന്നു തിന്ന ചോറിന്റെ നന്ദിയോർത്തുമാത്രമാണു് ഇന്നു ഗുണദോഷിക്കുന്നതും. ഈ പ്രസ്ഥാനങ്ങളൊന്നും അത്ര നന്നല്ല. വലിയ നാശം ഇനിയുംവലിച്ചു തലയിൽ വയ്ക്കരുതു്. ഇന്നത്തെ രാജാവും മന്ത്രിയും വീരകേസരികളാണെന്നോർക്കണം. കാളീകതനനികേതവും മററും ആ രാജസിംഹന്റെ ഒരു രോമചലനത്തിനു വകയില്ല. രാജ്യം തിരിച്ചെടുക്കുന്നതിനുള്ള ശ്രമങ്ങളാണെങ്കിൽ അതു അത്ര സാദ്ധ്യമല്ലെന്നു അടിയൻ തീർത്തുപറയുന്നു. അടിയൻ തൃപ്പാദഭക്തനായതുകൊണ്ടു പറകയാണു്. കഴിഞ്ഞ രാത്രിയിലെ സാഹസകർമ്മങ്ങൾതന്നെ എത്ര അനർത്ഥത്തിൽ കലാശിച്ചു എന്നു നോക്കണം. പൂച്ചെല്ലാം വെളിപ്പെട്ടതിയിട്ടു ഇനിയും ആ കരടിയുടെ അളയിൽ കളിയാടുന്നതിനു തന്നെ തിരുവുള്ളമുണ്ടാകുന്നതു് അടിയന്റെ സങ്കടമാണു്. കല്പിച്ചു ഇന്നു തന്നെ കോഴിക്കോട്ടേക്കു പോകണം. നിർബാധമായി യാത്രചെയ്യുന്നതിനുള്ള സൌകര്യങ്ങളെല്ലാം അടിയൻ ഏർപ്പാടു ചെയ്തിട്ടുണ്ടു്."

യോഗിയുടെ വിനോദഭാഷണങ്ങളെല്ലാം അസ്തമിച്ചു. കപടപ്രകടനങ്ങൾ തരകന്റെ സന്നിധിയിൽ വിഫലങ്ങളെന്നും തന്റെ യാഥാർത്ഥ്യങ്ങളെല്ലാം ഇദംപ്രഥമമായി വെളിപ്പെട്ടുപോയിരിക്കുന്നു എന്നും കണ്ടു് ആ കപടപടു തരളഹൃദയനായി, അനന്തരകരണീയമെന്തെന്നുള്ള വിചാരം അയാളെ അല

ട്ടിത്തുടങ്ങിയപ്പോഠ തന്റെ വക്ഷഃസ്ഥിതമായ ഒരു വിഷകാ രിയുടെ സ്മരണ അയാളുടെ മനോരംഗത്തിൽ ഉദയം ചെയ്തു. എങ്കിലും അവിചാരിതമായി വല്ല സാഹസങ്ങളും പ്രവൎത്തിച്ചു കളയുന്നതു തന്റെ താല്ക്കാലിക നിലയേ ഒന്നു കൂടി അനൎത്ഥകര മാക്കുകയല്ലേ എന്നുള്ള വിചാരം ആ പാതകചിന്തയിൽനിന്നും അയാളെ തല്ക്കാലത്തേക്കു വിമുക്തനാക്കി. തരകൻ സ്വശ ത്രുവല്ലെന്നും തിരുവിതാംകൂറിനോടുള്ള അഭേദ്യമായ ബന്ധ ത്തിൽ കുടുങ്ങിയിരിക്കുന്ന വൃദ്ധൻ തന്നെ അപകടമാൎഗ്ഗത്തിൽ നിന്നും രക്ഷിക്കുന്നതിനാണല്ലോ ശ്രമിക്കുന്നതെന്നുമുള്ള സ്മര ണ തന്റെ നയവൈശിഷ്ട്യംകൊണ്ടു് ഒരു പക്ഷെ വൃദ്ധനെ വശപ്പെടുത്താമെന്നൊരു അത്യാശ അയാളിൽ അങ്കുരിപ്പിച്ചു. തന്റെ പരമാൎത്ഥങ്ങഠ മുഴുവൻ വെളിപ്പെട്ടു പോയിരിക്കുന്ന തിനാൽ ഇനി കപടാഭിനയങ്ങഠ അവിഹിതങ്ങളെന്നു തന്നെ തീരുമാനിച്ചു സാക്ഷാൽ വീരവൎമ്മൻ ശാന്തമധുരമായ സ്വര ത്തിൽ ഇങ്ങനെ പറഞ്ഞു.

"നാം തരകന്റെ സൂക്ഷ്മദൃഷ്ടികളെ അഭിനന്ദിക്കതന്നെ ചെയ്യുന്നു. അതെ നാം നിങ്ങൾ വഞ്ചിതനായ വീരവൎമ്മൻ തന്നെയാണെങ്കിലും അന്നത്തെ ചതികൎമ്മങ്ങളുടെ പുനരാവ ൎത്തനമല്ല നാമിന്നു തരകനിൽ നിന്നുമാഗ്രഹിക്കുന്നതു്. കഴി ഞ്ഞതെല്ലാം നാം മറന്നിരിക്കുന്നു. ഒരു പ്രജാരത്നത്തിന്റെ ധൎമ്മബോധത്തോടുകൂടിയുള്ള സഹായസഹകരണങ്ങഠ മാത്ര മാണു് ഇന്നു നാം തരകനിൽ നിന്നും പ്രതീക്ഷിക്കുന്നതു്" അ യാഠ ക്ഷീണസ്വരത്തിൽ പറഞ്ഞു. തരകന്റെ ഹൃദയം വ ഹ്നിസന്തപ്തമായി എരിഞ്ഞു തുടങ്ങി, ആ സാധുവിന്റെ കണ്ണു കഠ നിറഞ്ഞു, ഭക്തിപ്രളയം നയനമാൎഗ്ഗമായി പ്രവഹിക്കു മെന്നുള്ള മട്ടായി "തിരുമേനീ—അന്നു അടിയൻ ചെയ്തതും രാജ ദ്രോഹമെന്നു തിരുമനസ്സിൽ ശങ്കിക്കരുതു്. അതു് അടിയനു അപ്പോഠ കഴിയുമായിരുന്നതിൽ വലിയ ഒരു രാജസേവനമാ യിരുന്നു. നമ്മുടെ സൈന്യങ്ങഠ എത്ര തന്നെ ഭഗീരഥപ്രയ ത്നം ചെയ്താലും അന്നു രാമയ്യനോടു നേടുകയില്ലെന്നു അടിയ നറിയാമായിരുന്നു. എന്നാൽ മുടി ചൂടിയ തല പൊടിതിന്നാ തെ കാക്കുന്നതിനായിട്ടന്നു അടിയൻ അന്നു ആ നയം പ്രയോ ഗിച്ചതു്. അല്ലായിരുന്നുവെങ്കിൽ.... (അടുത്ത മുറിയിൽനിന്നും ഏതോ ഒരു ശബ്ദം വൃദ്ധന്റെയും യോഗിയുടെയും കാതുകളിൽ ഒരേ സമയത്തുതന്നെ പതിച്ചു. ഭൃത്യവൎഗ്ഗങ്ങളെ അയൽപ്രദേ

ശങ്ങളിൽ നിന്നു കൂടി അകത്തിയിരുന്നതിനാൽ തങ്ങളുടെ രഹസ്യഭാഷണങ്ങളെ മറഞ്ഞു നിന്നു ശ്രവിക്കുന്ന ദുർമ്മദൻ ആരെന്നു കലഹിച്ചുകൊണ്ടു അടുത്തിരുന്ന ഒരു നെടുവടിയോടു കൂടി തരകൻ സ്വരം കേട്ട ദിക്കിലേക്കു തന്നെ ചെന്നു. അവിടെയും അയൽസ്ഥലങ്ങളിലും എങ്ങും തന്നെ ഒരു ജീവപ്രാണിയെ എങ്കിലും കാണ്മവാൻ സാധിക്കാതെ തരകൻ വീണ്ടും തിരിച്ചുവന്നു) "വല്ല പൂച്ചയോ മറേറാ ആയിരിക്കണം" എന്നു അവർ സമാധാനിച്ചു.

തരകൻെറ പൂർവ്വകർമ്മങ്ങളെ സാധൂകരിക്കുന്നതിനു ആ വൃദ്ധൻ ചെയ്ത പ്രസംഗത്തിൻെറ യഥാർത്ഥവർണ്ണത്തെ കണ്ടാസ്വദിക്കുന്നതിനുള്ള നൈർമ്മല്യം വീരവർമ്മൻെറ കുടിലചക്ഷുസ്സുകൾക്കു ശേഷിച്ചിരുന്നില്ല.

തരകൻെറ വാദമുഖങ്ങൾ വാസ്തവങ്ങളോ അവാസ്തവങ്ങളോ എന്നു ചിന്തിക്കുന്നതിനുപോലും ക്ലേശിക്കാതെ അയാൾ പറഞ്ഞു. "കഴിഞ്ഞതെല്ലാം നാം ക്ഷമിച്ചിരിക്കുന്നു. അതേപ്പററി തരകൻ ഇനി വിലപിക്കേണ്ട. ഭാവികാര്യങ്ങളെപ്പററി മാത്രമാണ് ഇനി നാം ആലോചിക്കേണ്ടതു്. അതിൽ തരകൻ പ്രതികൂലകക്ഷിയായിരിക്കയില്ലെന്നു മാത്രം അറിഞ്ഞാൽ നാം കൃതാർത്ഥനായി".

"അടിയൻ എന്തു ചെയ്യണമെന്നാണ് തിരുമേനി പറയുന്നതു്. രാജ്യലാഭം സുലഭമെങ്കിൽ അടിയൻെറ ജീവനും സമ്പത്തും മുഴുവൻ അതിലേക്കു വേണ്ടി ബലികഴിക്കുന്നതിനും ഒരുക്കമാണ്."

"മതി—നാം കൃതാർത്ഥനായി."

"പക്ഷെ അവിടത്തെ സംരംഭങ്ങൾ സുസാദ്ധ്യങ്ങളെന്നു അടിയനുകൂടി ബോദ്ധ്യം വരണം. തിരുവിതാംകൂർ വ്യാഘ്രങ്ങളോടു നേരിടുന്നതിനുള്ള പിൻതുണ എവിടെ എന്നു അടിയനു കാണുകയും വേണം."

വീരവർമ്മ—"നാം അത്ര ഭോഷനെന്നൊ തരകൻ വിചാരിക്കുന്നതു്. ക്ഷാത്രിയരക്തം തന്നെയാണു നമ്മുടെ ഞരമ്പുകളിലും തിളയ്ക്കുന്നതെന്നു തരകൻ വിചാരിക്കണം. അകാരണമായി നമ്മുടെ രാജ്യത്തെ അപഹസിച്ച പാതകികളെ നാം സൈ്വരമായി വിട്ടുകളയുകയോ? ഹായ്. എന്നാൽ വീരവർമ്മൻ ഈ ജന്മത്തെ പഴതെ ബലികഴിച്ചുകളയുമായിരുന്നു. നാം പ്രതികാരത്തിനായി മാത്രം പിന്നീടു ജീവസന്ധാരണം ചെയ്തു.

ഇന്നു നാം അതിനു പ്രാപ്തനായിരിക്കുന്നു. ഹൈദരാലിയുടെ സകല സഹായങ്ങളും നാം സ്വാധീനമാക്കിക്കഴിഞ്ഞു. മൈസൂർ സേന ഇപ്പോൾതന്നെ തിരുവിതാംകൂറിലേക്ക് പുറപ്പെട്ടു. അപ്പോൾ നാം വേണ്ട സഹായങ്ങൾ അവക്ക് ചെയ്തുകൊടുത്താൽ മതി."

തരകനു വീരവമ്മന്റെ നയചാതുര്യം ഏതാണ്ടെല്ലാം മനസ്സിലായി. അതു അത്യാപൽക്കരമായ ഒരു ഘോരഗർത്തത്തെ തന്നെ അയാളെ ദർശിപ്പിച്ചു. "മൈസൂർ സേനക്കു നാമെന്തു സഹായം ചെയ്‌വാനാണു്?"

വീരവമ്മ—"എന്തു സഹായം ചെയ്‌വാനാണെന്നോ? അതാണു് നികേതത്തിന്റെ ശക്തിയെ തരകൻ ഇനിയും മനസ്സിലാക്കിയിട്ടില്ല എന്നു നാം പറയുന്നതു്. ആറായിരത്തിൽപരം വിദഗ്ദ്ധന്മാരായ പോരാളിവീരന്മാരും ഒരു അക്ഷയനിധികുംഭവും ദേവീകാരുണ്യത്താൽ ഇന്നു നികേതത്തിനു ശേഖരിച്ചിട്ടുണ്ടു്. ഹൈദരുടെ സൈന്യങ്ങൾ വടക്കു നിന്നും തിരുവിതാംകൂറിനെ ആക്രമിക്കുമ്പോൾ നാം പിമ്പിൽ നിന്നും ശത്രുസൈന്യങ്ങളെ എതിർക്കണം. പിന്നീടു വിജയസിദ്ധി ക്ഷണസാദ്ധ്യമാണു്. കാളിയാങ്കലെ രാജബലി പരാജയത്തിൽ കലാശിക്കയാൽ ഇനി കാലവിളംബം നേരിടുന്നതു് ആപൽക്കരമെന്നു തോന്നിയതുകൊണ്ടു സൈന്യങ്ങളുമായി ഉടനെ പുറപ്പെടുന്നതിനു നാം ഹൈദർമഹാരാവിനെ അറിയിക്കുന്നുണ്ടു്. ഹൈദരുടെ സൈന്യങ്ങൾ വന്നുചേരുന്നതിനു മുമ്പിൽ തന്നെ നികേതത്തിന്റെ സൈന്യങ്ങളുമായി തരകൻ വടക്കോട്ടു പുറപ്പെടണം".

തരകന്റെ വൃദ്ധബുദ്ധി വീണ്ടും കലുഷിതമായി. സംഗതികൾ താൻ വിചാരിച്ചിരുന്നതിലും അനത്ഥകരമായ ഒരു പതനത്തിലാണു എത്തിയിരിക്കുന്നതെന്നും നിരാശയാൽ മതിഭ്രാന്തനായ വീരവമ്മൻ രാജ്യത്തെ തന്നെയും ഒരു തുരുഷ്കവ്യാഘ്രത്തിനു സ്വാധീനപ്പെടുത്തി കൊടുക്കുവാൻ പോകുന്നു എന്നുമറിഞ്ഞ തരകൻ മനോവ്യഥയാൽ പരവശഹൃദയനായി അടുത്തുണ്ടായിരുന്ന ഒരു ഭിത്തിയോടു ചേൎന്നു ചാരിനിന്നു. തരകന്റെ പാരവശ്യങ്ങൾ കണ്ടു യോഗിരാജൻ അയാളെ ഇങ്ങനെ സമാശ്വസിപ്പിച്ചു. "അന്നു നമുക്കു നഷ്ടപ്പെട്ട രാജ്യം ഇന്നു പതിന്മടങ്ങു ലാഭത്തോടുകൂടി തിരിച്ചെടുക്കുന്നുണ്ടു്. വിജയലബ്ധിയിൽ തരകൻ തെല്ലും ശങ്കിക്കേണ്ടതില്ല. അന്നത്തെ നാടകരം

ഗത്തിനു സൂത്രധാരത്വം അഭിനയിക്കേണ്ടതെങ്ങനെ എന്നാണൊ തരകൻ ആലോചിക്കുന്നതു്?"

"അല്ല തിരുമേനീ, പഴമനസ്സിൽ ഒരു ശങ്ക വന്നുപോകുന്നു. സ്വാത്ഥത്തെ മാത്രം ലാക്കാക്കി നമ്മൾ മൈസൂർ പടയെ സഹായിച്ചാൽ അനന്തരാനുഭവം ഹിതകരമായിരിക്കുമോ എന്നാണു് അടിയൻ വിചാരിച്ചുപോയതു്. ഹൈദരാലിഖാൻ തന്റെ വാഗ്ദാനത്തെ നിറവേററുമെന്നു പൂണ്ണമായി വിശ്വസിക്കത്തക്ക ഒരാളല്ല. ഉത്തരമലബാറിലെ രാജ്യങ്ങളുടേയും കണ്ണാട്ടിക്കിലെ നബാബിന്റേയും കഥ വിചാരിച്ചു നോക്കണം. കടശി നാം പശ്ചാത്തപിക്കേണ്ടി വരും. രാജ്യം മഹമ്മദീയക്കു അധീനപ്പെടുമ്പോൾ അവർ തിരുമേനിയേ വിസ്മരിക്കും. ഇന്നുള്ളതും കൂടി അന്നില്ലാതെയാകും. രാജ്യം മുഴുവൻ രക്തപ്പുഴയിൽ കുളുപ്പിക്കുന്നേ കാഴ്ച കാണ്മാൻ തിരുമേനിയും അടിയനും ജീവിച്ചിരുന്നില്ലെന്നും വരാം. അതോത്തിട്ടു അല്പം വ്യസനിച്ചു പോയെന്നേയുള്ളു."

വീരവ—"ഹേയ്, എന്തസംബന്ധം. ഹൈദരുടെ വാക്കുകൾ ശിലാചിത്രങ്ങളാണു്. നമ്മുടെ സഹായസഹകരണങ്ങളെ വിസ്മരിച്ചു അയാൾ കൃതഘ്നത പ്രവത്തിക്കുമെന്നോ തരകന്റെ വിചാരം. അതു ഒരിക്കലും സംഭവിക്കയില്ലെന്നു നാം തീത്തു പറയുന്നു."

തരകൻ—"തിരുമേനീ! കോഴിക്കോട്ടു സാമൂതിരി, കടത്തനാട്ടു തമ്പുരാക്കന്മാർ മുതലായവർ ഇപ്പോൾ തിരുവിതാംകൂറിനെ അഭയം പ്രാപിച്ചിരിക്കുന്നതിന്റെ അത്ഥമെന്തു്?"

വീരവ—"അവരുടെ ധിക്കാരത്തിന്റെ ഫലം അവർ അനുഭവിക്കണം. അവർ കീഴ്പെടുന്നതിനു വിസമ്മിതിച്ചു യുദ്ധത്തിനൊരുമ്പെട്ടവരാണു്. നാം അയാളോടു മത്സരിക്കുന്നില്ല. നേരേമറിച്ചു തിരുവിതാംകൂറിനെ കൈവശപ്പെടുത്തുന്നതിനു സഹായിക്കുന്നതേയുള്ളു. പ്രതിഫലമായി നമ്മെ രാജ്യഭാരം കയ്യേല്പിച്ചുകൊള്ളാമെന്നും നാം പ്രതിവഷം കപ്പം കൊടുത്തുകൊള്ളണമെന്നുമാണു് നിബന്ധനകൾ. അവയെ രേഖപ്പെടുത്തിയുള്ള പല കത്തുകൾ സുൽത്താന്റെ കൈപ്പടയിൽ തന്നെ നമ്മുടെ പക്കലുണ്ടു്. പിന്നെ അയാൾ അതിനെ മറുത്തു പ്രവത്തിക്കയോ?"

തരകൻ—"ഇതെല്ലാം വെറും ഭ്രാന്തിയാണെന്നാണു അടിയനു പറവാനുള്ളതു്. നികേതത്തിന്റെ സൈന്യബലം

തിരുവിതാംകൂറിനോടു നേക്കുന്നതിനു പര്യാപ്തമായിരുന്നു എ
ങ്കിൽ അടിയൻ ഇന്നു പ്രായമായെങ്കിലും മുന്നണിയിൽ നിന്നു
പൊരുതുമായിരുന്നു. പ്രതികാരലാഭത്തിനു വേണ്ടി മാത്രം നാ
മിന്നു രാജ്യത്തെ നാശഗത്തത്തിൽ തള്ളിയിടുന്നതും ശരിയല്ല.
തന്നെയുമല്ല രാമവമ്മമഹാരാജാവും പ്രജകളും ആത്മശരീരങ്ങ
ളാണു്. ആ രാജർഷിക്കു വേണ്ടി അവർ മരണം വരെ പൊരു
തുന്നതിനു സന്നദ്ധരുമാണു്. ഒരു സൈന്യത്തെ ജയിക്കുന്ന
തിനു വിഷമമില്ലെങ്കിലും ഒരു സമുദായത്തെ അഥവാ ഒരു
രാജ്യത്തെ അതിവസിക്കുന്ന ജനങ്ങളെ പരാജയപ്പെടുത്തുക
ഏതു രണവീരനും സാദ്ധ്യമല്ല. അടിയൻ കൃതഘ്നനെന്നു വിചാ
രിച്ചു തിരുവുള്ളത്തിൽ കലഹിക്കരുതു്. തിരുമനസ്സിലെ ജീവ
നിൽ അടിയനു അത്യാശയുള്ളതുകൊണ്ടു മാത്രം പറകയാണു്.
അടിയനു അവസാനമായി പറവാനുള്ളതു തിരുമേനി ഉടൻ
തന്നെ നാടുവിട്ടു എവിടെയെങ്കിലും പോകണമെന്നാണു്. മുടി
ചൂടിയ തല പൊടി തിന്നുന്നതു കാണാൻ അടിയൻ പങ്കില്ല.
അല്പകാലം കഴിഞ്ഞു തിരിച്ചു വരുന്നു എങ്കിൽ ആ കരുണാ
നിധിയായ തിരുമേനി എല്ലാം ക്ഷമിച്ചഭയം തരും."

തരകൻെറ സുദീർഘമായ പ്രസംഗശ്രവണത്തിൽ വീര
വമ്മൻ തെല്ലൊന്നു ചിറി. അയാളുടെ മനസ്തോഭങ്ങൾ അനി
യന്ത്രിതങ്ങളായി മുഖദപ്പണത്തിൽ പ്രതിബിംബിച്ചുതുടങ്ങി.
മുഖം ശോണവണ്ണമായും ഞരമ്പുകൾ വിടച്ചും കാണപ്പെട്ടു.
പല്ലുകൾ താനെ ഉരസിഞെരിഞ്ഞു. ക്രുദ്ധനയനങ്ങളിൽനി
ന്നും അഗ്നിജിഹ്വ തന്നെ പാറുന്നോ എന്നു തരകനു തോന്നി.
ഇതോടുകൂടി യോഗിയുടെ ദേഹമാസകലം കോൾമയിർകൊണ്ടു
വിറച്ചു തുടങ്ങി. അതിനിടയിൽ അയാൾ തൻെറ മാറിടത്തെ
ആച്ഛാദനം ചെയ്തിരിക്കുന്ന ഉത്തരീയത്തിനിടയിൽ ഗൂഢമായി
ഒരു പരിശോധനയും നടത്തി.

"നാം നിൻെറ ഉപദേശങ്ങളെ ശ്രവിക്കുന്നതിനല്ല വന്നി
രിക്കുന്നതു്. തിന്ന ചോററിൻെറ നന്ദിയെ മറന്നു അന്നു നീ
നമ്മെ ചതിച്ചു. ഇന്നും നമ്മുടെ ഗൂഢസംരംഭങ്ങളെല്ലാം മന
സ്സിലാക്കിക്കൊണ്ടു നീ നമ്മെ ശത്രുക്കൾക്കു ഒററിക്കൊടുക്കുന്ന
തിനു തന്നെ വിചാരിക്കുന്നു. നാം വീണ്ടും നീചനായ നിൻെറ
സഹായത്തെ അഭ്യത്ഥിച്ചു വന്നു. നീ പിന്നെയും നമ്മെ നിര
സിച്ചു വഞ്ചിക്കുന്നു. ഹായ്, ദുഷ്ടാ! ദുരാത്മാവേ!!"

"തിരുമേനീ, അവിടന്നു ഈ കിഴവനെ ശപിക്കരുതു്.

അടിയൻ ദൈവസന്നിധിയിലും തിരുമുമ്പിലും നിരപരാധി യായി മരിക്കണമെന്നേ ആശിക്കുന്നുള്ളൂ. തിരുമനസ്സിലെ രഹ സ്യങ്ങൾ ഈ നാവുകളിൽ നിന്നും ഒരിക്കലും പുറത്തു പോകുമെ ന്നു ശങ്കിക്കേണ്ട. ഈ വൃദ്ധ ജടത്തെ സമാധാനത്തോടു കൂടി മരിക്കുന്നതിനനുവദിക്കണം."

"നിരുകേതത്തിൻെറ ശക്തിയെ നീ അറിയുന്നോ?"

"നിരുകേതത്തേക്കാൾ വലുതു് അടിയനു തിരുമേനിയാണു്."

"നീ നമ്മുടെ നിർദ്ദേശങ്ങളനുസരിച്ചു പ്രവൃത്തിക്കുവോൻ വിചാരിക്കുന്നോ? നമുക്കതു മാത്രമെ അറിയേണ്ടു. വൃദ്ധനെ ങ്കിൽ യുദ്ധം ചെയ്യണ്ട. സൈന്യങ്ങളെ തളിയിൽ കോട്ടവരെ ആനയിക്കുന്നതിനു മാത്രമെങ്കിലും നിനക്കു സാധിക്കയില്ലേ?"

"അതൊരു രാജവഞ്ചനയല്ലേ. അതുമല്ല, ഈ വൃദ്ധ ജടം പെരുവഴിയിൽ വീണഴിയുന്നതിനു അവിടന്നു കല്പിക്കുമോ? അടിയൻ ഉപകാരത്തിനും ഉപദ്രവത്തിനും ആളല്ല. ശേഷിച്ചി രിക്കുന്ന ദിവസങ്ങൾ ഈശ്വര സേവനം ചെയ്തു കഴിക്കുന്ന തിനെ ഇവൻ ആഗ്രഹിക്കുന്നുള്ളൂ."

"ദുഷ്ടാ, നിൻെറ ഇന്നത്തെ അഭിവൃദ്ധി വഞ്ചനയുടെ ഫല മാണെന്നുള്ളതു നീ വിസ്മരിച്ചോ?"

"അടിയൻ ആരെയും വഞ്ചിച്ചിട്ടില്ലെന്നുള്ളതു് ദൈവമ റിയട്ടെ. വഞ്ചനയുടെ ഫലമായി ഇവനു യാതൊരഭിവൃദ്ധിയും ലഭിച്ചിട്ടില്ല തിരുമേനീ. ദൈവപ്രസാദത്തിൻെറ ഫലമായി അടിയനു് സർവാധാരമായി ഒരു സന്താനവല്ലിയുണ്ടായിരുന്നു. ദുർവിധിയുടെ ക്രൂരഹസ്തങ്ങൾ ആ ഇളവല്ലിയെ ഇവനിൽ നിന്നും അറുത്തുകളഞ്ഞിട്ടു മാസം ആറേഴു കഴിഞ്ഞു. ഇനി അടിയൻ ലോകത്തിൽ യാതൊരഭിവൃദ്ധിക്കും ആഗ്രഹിക്കു ന്നില്ല. അതിനായി യത്നിക്കുന്നുമില്ല." തരകൻെറ കണ്ണുകൾ നിറഞ്ഞു ചുടുബാഷ്പങ്ങൾ പ്രവഹിച്ചു തുടങ്ങി.

"ആട്ടെ, നാം നിൻെറ പുത്രനെ പുനർജീവിപ്പിച്ചു തരാ മെന്നു ഭരമേല്ക്കുന്നു എങ്കിൽ നീ ഈ ചുമതല നിർവഹിച്ചു തരുമോ?"

തരകൻെറ ഹൃദയത്തിൽ അഭിനവമായ ഒരു വികാരം കടന്നു കൂടി അയാളെ വേദനിപ്പിച്ചു തുടങ്ങി. തൻെറ പുത്രഘാ തകൻ ഒരു പക്ഷെ ഈ കപടപടു തന്നെ ആയിരിക്കാമെ ന്നുള്ള വികാരം അദ്ദേഹത്തോടു അയാൾക്കു അല്പമായെങ്കിലും ശേഷിച്ചിരുന്ന ഭക്തിബഹുമാനങ്ങളേയും ശിഥിലീകരിച്ചു.

"ആ ത്രക്കൈകൾ അതിനും പര്യാപ്തമാണെന്നിവന റിയാം. അതു സുദീർഘമായി വാഴട്ടെ" അയാൾ സഗൽഗതം പറഞ്ഞു.

വീരവർമ്മന്റെ ലഘുഗാത്രം വായുവേഗത്തിൽ ആസന ത്തിൽ നിന്നുമുയന്നു നിവന്നു. തന്റെ മാറിടത്തിൽ സംഭരി ച്ചിരുന്ന ഒരു കഠാരിയെ ഞൊടിമാത്രയിൽ കരസ്ഥമാക്കിക്കൊ ണ്ടു അയാൾ അരക്ഷിതനായ ആ വൃദ്ധന്റെ നേക്കു മിന്നൽ പിണർപോലെ കുതിച്ചുചാടി. മിന്നിയുയരുന്ന കഠാരിയുടെ ധവളപ്രഭ കണ്ടു തരകൻ തന്റെ പാർശ്വവർത്തിയായ വടി വാളിനെ വലിച്ചൂരി ആഞ്ഞു എങ്കിലും രാജവധം മഹാപാത കമെന്നു കണ്ടോ എന്തോ അയാൾ തന്റെ വാളിനെ ദൂരെ എ റിഞ്ഞിട്ടു പിന്നോക്കം ചാടിമാറി. ആ സംഹാരമൂർത്തിയുടെ ആയുധം ലാക്കുപിഴക്കാതെ തരകന്റെ മാറിടത്തിൽ തന്നെ ചെന്നുപതിക്കുമാറു മിന്നൽവേഗത്തിൽ താഴ്ന്നടുത്തതും ഒരു ഭീമമായ ഖഡ്ഗം എവിടെ നിന്നോ പ്രത്യക്ഷപ്പെട്ടു ആ രാ ജഹസ്തത്തെ ഭേദിച്ചതും ഒരുമിച്ചു നടന്നു. അപ്രതീക്ഷിതമായ ഈ സംഭവം കണ്ട് അത്ഭുതഭരിതനായ വൃദ്ധൻ തന്റെ പരി ഭ്രമങ്ങളിൽ നിന്നും വിമുക്തനായി തിരിഞ്ഞുനോക്കിയപ്പോൾ ഏകഹസ്തനായ വീരവർമ്മൻ നിരാശാപാരവശ്യത്താൽ ഉഗ്ര തേജസ്വിയായി തന്റെ വാമമുഷ്ടിയേ ചുരുട്ടിക്കൊണ്ടു ഒരു ഘോരവ്യാഘ്രത്തെപ്പോലെ അപരന്റെ നേക്കു ചാടുന്നതാ ണു കണ്ടതു്. "അയ്യോ എന്റെ പാപ്പച്ചാ" എന്നൊരു അത്ഭു തോൽഘോഷത്തോടു കൂടി വൃദ്ധൻ മുമ്പോട്ടു പാഞ്ഞു. വൃദ്ധനു തടുക്കുന്നതിനു സാധിക്കുന്നതിനു മുമ്പിൽ യോഗി ഇതരന്റെ മേൽ പാഞ്ഞു പതിക്കുമായിരുന്നു. എന്നാൽ എവിടെ നിന്നെന്നറിഞ്ഞില്ല. ഗിരികായനായ ഒരു നരസിംഹമൂർത്തി യോഗിയുടെ പിമ്പിൽ ആവിർഭവിച്ചു ആ പുണ്യാകാരത്തെ ശഷ്പസമാനം കോരിയെടുത്തുകൊണ്ടു അടുത്ത ക്ഷണത്തിൽ അന്തർദ്ധാനം ചെയ്തു. ഈ വക അത്യത്ഭുത ദർശനങ്ങളിൽ ത തരകനു ചിത്തഭ്രമംതന്നെ വന്നുപോകയാൽ ഗിരികായനും യോഗിവര്യനും തമ്മിൽ ഒരു മുഷ്ടിമത്സരം നടക്കുന്നതു മാത്രമ ല്ലാതെ പിന്നീടു് അവിടെ നടന്ന സംഭവങ്ങൾ ഒന്നും തന്നെ ആ വൃദ്ധദൃഷ്ടികൾ ദർശിച്ചില്ല. അയാൾ ചിത്തഭ്രമത്തിൽ നി ന്നുമുണന്നു നോക്കിയപ്പോൾ ആ സ്ഥലം വിജനമായിരിക്കുന്ന തു മാത്രം കണ്ടു.

# ഇരുപത്തേഴാം അദ്ധ്യായം

"...എന്നെ നീയറിയുന്നില്ലയോ ദേവപതേ?
നിർഭാഗ്യവതിയായൊരെന്നുടെ ദുഃഖമൂല
മിപ്പോൾ ഞാനറിയിക്കാം...
ഉമ്പരിൽ വമ്പും മുമ്പുമുള്ള നീ പോന്നീടുക
മുമ്പിൽ ഞാൻ നടന്നീടാമേതുമേ മടിക്കേണ്ട

എൻ പരിതാപത്തിന്റെ മൂലവും പറഞ്ഞീടാം
നിൻ പ്രിയമതും വരുമെന്നവൾ ചൊല്ലിടിനാൾ"

ഇരുപത്തഞ്ചാമദ്ധ്യായത്തിൽ വിവരിച്ച സംഭവങ്ങൾ നടക്കുന്ന അന്നു രാത്രി കഥാഗതിയുടെ ത്വരിതപരിണാമത്തെ സവ്ത്ര സഹായിക്കുന്ന മററു ചില സംഭവങ്ങൾ അന്യത്ര നടന്നുകൊണ്ടിരുന്നു. അന്നു അസ്തമനത്തിനു അല്പം മുൻപു വിശ്രമാർത്ഥിയായ പന്തിരിമല്ലൻ തന്റെ ചെറുകുടിലിന്റെ പുരോഭാഗത്തുള്ള പുൽതകിടിയിൽ മൃഗരാജശയനം ചെയ്തു ആനന്ദിക്കുന്നു. സ്വവാത്സല്യഭാജനമായ യുവാവു് പുത്രനിർവ്വിശേഷമായ ഭക്ത്യാദരങ്ങളോടു കൂടി അടുത്തുതന്നെ സ്ഥിതി ചെയ്യുന്നുണ്ടു്. കഷ്ടിച്ചു മൂന്നു നാലു വയസു മാത്രം പ്രായമുള്ള ഒരു ചെറുബാലൻ മല്ലന്റെ വിസ്തൃതമായ മാറിടത്തിൽ കയറിയിരുന്നു "ഇങ്ങ പീരിയാനെ" എന്നു് അട്ടഹസിച്ചുകൊണ്ടും ഇടക്കിടെ കാലുകളെ നിലത്തൂന്നി മേൽകുതികൊണ്ടു തുള്ളിച്ചാടിക്കൊണ്ടും ആനകയററമഭിനയിച്ചു കേളിയാടുന്നു. ചെറുബാലന്റെ ഇളംപ്രസരിപ്പിന്റെ അനർഗ്ഗളപ്രവാഹത്തിൽ ആനന്ദചിത്തനായ മല്ലൻ സ്വവൃദ്ധചാപല്യങ്ങളെ നിയന്ത്രണം ചെയ്യുന്നതിനു ശക്തിയില്ലാതെ തന്റെ ഗാംഭീര്യചിന്തകൾക്കെല്ലാം തല്ക്കാലം യാത്ര പറഞ്ഞിട്ടു ബാലനോടൊന്നിച്ചു വിളയാടിത്തുടങ്ങി. ബാലന്റെ ഉന്മേഷനൃത്തങ്ങൾ വദ്ധിച്ചു തുടങ്ങിയപ്പോൾ ആ ഗിരികായൻ മെല്ലെ ഒന്നു വശം ചരിഞ്ഞതും സ്മേരവദനനായ ബാലൻ "ഇന്തത്തൈ" എന്നൊരു മേളാലാപത്തോടുകൂടി മൃദുമോഹനമായ ആ പുൽതകിടിയിലേക്കു മറിഞ്ഞതും ഒന്നിച്ചുകഴിഞ്ഞു. സ്വപരാജയത്തിൽ ക്ഷീണചിത്തനാകാതെ ബാലൻ വീണ്ടും ആനപ്പുറം കയറി പൂർവ്വോപരി ഊർജ്ജസ്വലനായി അട്ടഹസിച്ചു തുടങ്ങിയ

പ്പോൾ ആ മല്ലകായൻ വീണ്ടും മറുവശത്തേക്കു ചരിഞ്ഞു. ഇത്തവണയും ബാലൻ സ്വസ്ഥാനം വിട്ടു പൂൽതകിടിയിൽ പതിച്ചുവെങ്കിലും ആ ശിശുക്കന്നൻ പിടഞ്ഞു വീഴുന്നതിനിടയിൽ സ്വഹസ്തങ്ങളെ മല്ലൻെറ വക്ഷസ്ഥലത്തു ഇടതൂർന്നു തഴച്ചു നില്ക്കുന്ന വനവല്ലികളിൽ ചുററി ഞാന്നു കിടന്നു. "ആവൂ, കുട്ടപ്പാ, വിടു, വിടു, അപ്പച്ചനു നോവുന്നു" എന്നു വൃദ്ധൻ നിലവിളിച്ചു തുടങ്ങിയപ്പോൾ ബാലൻ വിജയഭാവത്തിൽ ഒരു അട്ടഹാസത്തോടുകൂടി പിടച്ചെഴുനേററു് കരതാഡനമേളങ്ങളോടുകൂടി ഒരു തുള്ളിയാട്ടം നടത്തി. എങ്കിലും വൃദ്ധൻെറ മുഖത്തു അല്പം അസുഖഭാവം ദർശിച്ചുപോകയാൽ സ്വാപരാധത്തിനു പ്രതിവിധിയെന്നപോലെ ആവൻ "അപ്പിച്ചാ, അപ്പിച്ചാ" എന്നു വിവശഹൃദയനായി സംബോധനചെയ്തു. മല്ലൻ വീണ്ടും 'കെറുവിച്ചു' തന്നെ നിശ്ശബ്ദനായി കിടക്കുന്നു എന്നു കണ്ടു് ബാലൻ വിഷണ്ണമുഖവുമായി അവിടെ നിന്നും സാവധാനത്തിൽ നടന്നു് സമീപമുള്ള ഒരു ചെറുപാറയുടെ പിമ്പിൽ സ്ഥാനം പിടിച്ചു. ബാലൻെറ ക്ഷീണസ്ഥിതി കണ്ടു തൻെറ ഗൌരവാഭിനയം അല്പം അതിരുകടന്നു പോയി എന്നു മനസ്സിലാക്കിയ പന്തിരി ഓടിയെത്തി ബാലനെ എടുത്തു തൻെറ തോളിന്മേൽ പേറിക്കൊണ്ടു "അപ്പിച്ചൻ ചുമ്മാണ്ടു കെറുവിച്ചതല്ലയോ? എൻെറ കയ്യുളസ്സൻ ഇങ്ങനെ കലഹിച്ചാലൊ" എന്നെല്ലാം ചില സാന്ത്വനങ്ങളോതി അവനെ സമാശ്വസിപ്പിച്ചു. ഈ വിനോദകലഹ കോലാഹലങ്ങളെല്ലാം കണ്ടുകൊണ്ടു മറയുടെ പിമ്പിൽ നിന്നിരുന്ന ഒരു സ്ത്രീ പൊട്ടിപ്പുറപ്പെട്ട ചിരിയെ ഹസ്തബന്ധത്താൽ അമർത്തിക്കൊണ്ടു അവിടെ നിന്നും ഗൃഹാന്തർഭാഗത്തേക്കു പാഞ്ഞു. ഈ സംഭവം കണ്ടു് 'പന്തിരികരുണാനയം'കൊണ്ടു ഏതു ദുർവൃത്തരെയാണു് പുണ്യാത്മാക്കളാക്കുവാൻ വയ്യാത്തതെ'ന്നു സ്വയം ചിന്തിച്ചു സംതൃപ്തനായി.

ഇതിനിടയിൽ സമീപസ്ഥനായ യുവാവു ബാലവൃദ്ധന്മാരുടെ ചാപല്യപ്രകടനങ്ങൾ കണ്ടു പൊട്ടിച്ചിരിച്ചു തലതല്ലിപ്പോയി. എങ്കിലും ഈ നിഷ്കന്മഷവിനോദാഭിനയങ്ങൾ അസഹനീയമായ ചില ചിന്താവേശങ്ങളെ അയാളിൽ ഉളവാക്കി. യുവാവിൻെറ വിനോദരസങ്ങളും വദനവിലാസവും അനക്ഷണത്തിൽ അന്തരിച്ചു, തൽസ്ഥാനത്തു ഇരുൾപൂരിതമായ ഒരു കാർപടലം ആവസിച്ചു. ചിന്താവിഷ്ടനായ യുവാവു്

എരിഞ്ഞടങ്ങുന്ന കനകവിഗ്രഹത്തെത്തന്നെ നിരുദ്ദേശനായി നോക്കിക്കൊണ്ടു നിശ്ശബ്ദനായി അവിടെ ഇരുന്നു.

കലഹിച്ചോടിയ ബാലനെ സ്വഭുജങ്ങളിൽ ഏററി തുള്ളിച്ചുകൊണ്ടു തിരിച്ചെത്തിയ മല്ലൻ ഏകവീക്ഷണത്തിൽ തന്നെ യുവാവിന്റെ മനോഗതികളെ മനസ്സിലാക്കി. "എന്റെ പടച്ചവനെ ഇതെന്തരു പാടെന്നു നോക്കണേ. ഒരു വക്കാണക്കൊഴമ്പന്റെ കലഹം തീർത്തു, അച്ചാ പോററീം പറഞ്ഞു—തിരിച്ചു വന്നപ്പം ഒരു കുട്ടിത്തേമായം ഒണ്ടല്ലോ ഇട്ടിത്തറപ്പിന്റെ ക്രുട്ടുമുക്കം കഴിച്ചിട്ടു കരിക്കലംപോലെ മോന്തേം ആയിട്ടിരിക്കുന്നു. ഞാനെന്തു വേണോന്നേ. ഒരപ്പിച്ചനൊണ്ടു—ആരുടെ അടുത്തെല്ലാം വാക്കെപൊത്തണം. ആരോടെല്ലാം മാപ്പും പൊറുതീം പറേണം! എന്നാ കീറി എടുക്കിൻ. അപ്പിച്ചനെ രണ്ടായിട്ടു കീറി നിങ്ങളു രണ്ടുപേരും കൂടെ പങ്കിട്ടെടുക്കിൻ—അപ്പം വഴക്കു തീർന്നല്ലോ" എന്നെല്ലാം അയാൾ വിനോദപരുഷം പുലമ്പി.

യുവാവ്—"അപ്പിച്ചാ. അപ്പിച്ചനു ഞങ്ങടെ അടുത്തു വരുമ്പം എപ്പഴും തമാശുതന്നെ. ഞാൻ കാര്യം പറഞ്ഞാലും അപ്പിച്ചനു കളി. മാസം എത്ര കഴിഞ്ഞു എന്നോർത്തു നോക്കണം. ആ സാധുക്കൾ ആധി കേറിച്ചാവുംമുമ്പു ഞാനൊരു കണ്ണെങ്കിലും ഒന്നു കണ്ടോട്ടെ".

പ. മല്ലൻ—"അതാ വരുണു, പഴേ കഥ. അവിടെ നാലുകെട്ടും നാടകശാലേം കെടക്കുമ്പം ഈ കാട്ടുകൊരങ്ങന്റെ കടിലികെടക്കണതു പരമസങ്കടം."

യുവാവ്—അപ്പിച്ചൻ ഒന്നുമറിയാത്തവരെപ്പോലെ പിന്നെയും ഇങ്ങനെ പറയരുതു്. അപ്പിച്ചന്റെ കൂടെ താമസിക്കുന്നതു് എനിക്കു ബഹുസന്തോഷമാണെങ്കിലും അച്ചാച്ചനേം അമ്മച്ചിയേം ഒന്നു കാണാൻ കണ്ണുകൊതിക്കുന്നതു അനീതിയാണെന്നു അപ്പിച്ചൻ വ്യാഖ്യാനിച്ചാൽ—"

യുവാവിന്റെ ഹൃദയഭേദകമായ മനോവേദനയുടെ അഗാധം ആ പട്ടദൃഷ്ടികൾക്കു അഗോചരമായിരുന്നില്ല. അയാളുടെ തുടരെത്തുടരെയുള്ള അഭ്യർത്ഥന അപ്പോഴും ആവർത്തിക്കപ്പെട്ടപ്പോൾ മല്ലന്റെ കരുണാഹൃദയം സ്വാഭാവികമായി അലിഞ്ഞു. അയാൾ പറഞ്ഞു "പാപ്പച്ചാ. ആ സൌഭാഗ്യസന്ദർശനത്തിനുള്ള അവസരം അപ്പിച്ചനും പാർത്തിരിക്കയാണു്. പക്ഷെ അതിനിയും ആസന്നമായിട്ടില്ല. അല്പം കൂടി ക്ഷമി

ക്കണം അപ്പോൾ അപ്പിച്ചന്ന തന്നെ എന്റെ കുട്ടനെ അച്ചാച്ചന്റെ കൈകളിൽ കൊണ്ടെ ഏല്പിച്ചു അതിന്നുള്ള പ്രതിഫലവും വാങ്ങിക്കൊള്ളാം."

യുവാവ്—"അപ്പിച്ചൻ പറഞ്ഞിരുന്ന വേട്ടയാട്ടങ്ങളെല്ലാം ഇപ്പോൾ കഴിഞ്ഞല്ലോ. ഇനി എന്തിന്ന താമസിക്കുന്നു?"

പ. മല്ലൻ—"പൊട്ടാ, നീ എന്തറിഞ്ഞു. കാടിളക്കംതുടങ്ങിയിട്ടേയുള്ളു. വേട്ടമൃഗം ഇനിയും വലയിൽ പെട്ടിട്ടില്ല. നമുക്ക ചെയ്യേണ്ടതായ കൃത്യങ്ങൾ ഇനിയും ശേഷിക്കുന്നതേയുള്ളു. വേട്ടമൃഗത്തേ കെട്ടിയെടുത്തു കുമാരനേയും വിമുക്തനാക്കി ശത്രുമിത്രങ്ങളേ ഒരുമിച്ചു തിരുമുൽക്കാഴ്ചവച്ചു തൊഴണം. എങ്കിലേ ഈ മഹാപാപിക്ക ജന്മസിദ്ധിയുണ്ടാകയുള്ളു. അപ്പിച്ചൻ ഒരു വലിയ രാജദ്രോഹിയാണ്. വെളിക്ക കണ്ടാൽ തല വീശിക്കളെവാൻ രാജകല്പനയുമുണ്ട്. അതുകൊണ്ടു ഇവനിനിയും രംഗത്തു പ്രത്യക്ഷപ്പെടാറായിട്ടില്ല. മുൻപറഞ്ഞ രണ്ടു സംഗതികൾ കൂടി നിറവേററി കഴിഞ്ഞാൽ ഇവന്റെ ജീവിതോദ്ദേശം മിക്കവാറും സഫലമായി. പിന്നീടു തലപോയാലും പോകട്ടെ. അതുവരെ എന്റപ്പൻ ഒന്ന ക്ഷമിച്ചുപാർക്കണം."

യുവാവ് വിചാരമഗ്നനായി ഒന്നുംമിണ്ടാതെ അല്പനേരം ഇരുന്നു. "ഞാൻ ഇനിയും ഗൂഢവാസമനുഷ്ഠിക്കുന്നതു് ആ സാധു അച്ചാച്ചന്ന കൂടുതൽ ദുരിതമല്ലേ?"

പ. മല്ലൻ-"അല്പദുരിതത്തിന്ന ശേഷമുള്ള ആനന്ദമേ ഹൃദ്യമായിരിക്കയുള്ളു. അതുകൊണ്ടു ക്ലേശിപ്പാനില്ല."

യുവാവ്-"ആ സാധുക്കൾ അനല്പദുരിതംതന്നെ അനുഭവിച്ചു കഴിഞ്ഞില്ലെ. ഇനിയെങ്കിലും അവർ ചാകുന്നതിന്നുമുമ്പിൽ അല്പം സന്തോഷിക്കുന്നതിന്ന അപ്പിച്ചൻ അനുവദിക്കണം. ഞാൻ ഇവിടെ അപ്പിച്ചനോടുകൂടി സുഖമായി ആനന്ദിച്ചു വസിക്കുമ്പോൾ ആ വൃദ്ധനയനങ്ങളിൽ നിന്നും പ്രവഹിക്കുന്ന ജലധാര എത്ര ഹൃദയഭേദകമാണെന്നപ്പിച്ചൻ അറിഞ്ഞിട്ടില്ല."

പ. മല്ലൻ-"കുഞ്ഞേ, അപ്പിച്ചനെല്ലാമറിയാം. പക്ഷെ അപ്പിച്ചന്റെ ശനിദശ ഇനിയും നീങ്ങിയിട്ടില്ലാത്തതുകൊണ്ടു ഇവനോടുകൂടി ഇടപെടുന്നവരും അതിന്റെ പങ്കനുഭവിക്കാതെ എന്തു ചെയ്യുന്നു."

യുവാവ്-"ഞാൻ ഒന്ന പറയട്ടെ. അപ്പിച്ചന്റെ നിർദ്ദേശമനുസരിച്ചു് ഞാൻ ഇവിടെതന്നെ അജ്ഞാതവാസമനുഷ്ഠിച്ചുകൊള്ളാം. പക്ഷെ ഒരപേക്ഷ മാത്രമുണ്ടു്."

പ. മല്ലൻ–"കൊള്ളാം. നീ കാൎയ്യവിവരമുള്ളവനാണ്. നിന്റെ ഈ മനോവേദന അപ്പിച്ചനേയും വിഷമിപ്പിക്കുന്നു എന്നു നിനക്കറിയരുതോ? അല്പദിവസം കൂടി സന്തോഷമായി കഴിക്കണം."

യുവാവ്–പക്ഷേ ഈ ഒരു രാത്രി എനിക്കു സ്വാതന്ത്ര്യമനുവദിക്കണം. യാതൊരുത്തരുടെയും ദൃഷ്ടിയിൽ പെടാതെ നാളെ ഉദയത്തിനു മുമ്പു ഞാൻ തിരിച്ചു വന്നുകൊള്ളാം."

പ. മല്ലൻ-"എന്താ ഇന്നലത്തെപ്പോലെ വല്ല രാത്രി വേട്ടയ്ക്കും നിശ്ചയിച്ചിട്ടുണ്ടോ? ഉണ്ടെങ്കിൽ പറയണം. അപ്പിച്ചൻ കൂടി തുണയ്ക്കു നില്ക്കാം."

യുവാവ്-"ഇങ്ങ് ഒരു വേട്ടയ്ക്കും ഒരുക്കമില്ല. അച്ചാച്ചനേം അമ്മച്ചിയേം വല്ല മൂലയിലും മറഞ്ഞുനിന്നെങ്കിലും ഒരു കണ്ണുകാണുവാനുള്ള മോഹംകൊണ്ടാണ്. ഞാൻ അവരുടെ മുമ്പിൽ പ്രത്യക്ഷപ്പെടുകയില്ലെന്നു വാഗ്ദാനം ചെയ്യാം."

യുവാവിന്റെ ഹൃദയവഹ്നി അയാളെ എത്രമാത്രം വേദനിപ്പിക്കുന്നു എന്നു പന്തിരിമല്ലനു് അറിയാമായിരുന്നു. തന്റെ ഗൂഢവാസപ്രസക്തിയെ ആദരിച്ചും സ്വാഭീഷ്ടസിദ്ധിക്കു ആ പിതൃഭക്തൻ ഉപായനിർദ്ദേശം ചെയ്കയിൽ അതിനെ നിരോധിക്കുന്നതിനു തക്ക കണ്ടകത്വം ആ കരടിഹൃദയനും ശേഷിച്ചിരുന്നില്ല. എന്നാൽ തന്റെ വത്സലന്റെ ഈ ഉദ്യമം വല്ല അനിർവ്വാൎയ്യമായ അനൎത്ഥത്തിലും പരിണമിക്കുമൊ എന്നുള്ള വ്യഥ മല്ലനെ അല്പനേരം മൌനാവലംബിയാക്കി. അല്പസമയം കഴിഞ്ഞു അയാൾ പറഞ്ഞു "പാപ്പച്ചാ ഈ ഉദ്യമം ആപൽക്കരമാണെന്നു നീ ഓൎക്കണം. അവയെ എല്ലാം തടുത്തു നില്ക്കുന്നതിനുള്ള വൈഭവം നിനക്കുണ്ടെങ്കിൽ പോകുന്നതിനു ഞാൻ അനുവദിക്കാം."

യുവാവിന്റെ മുഖം സന്തോഷത്താൽ വികസിച്ചു. "അപ്പിച്ചൻ ഒന്നും ഭയപ്പെടേണ്ട. യാതൊരപകടത്തിനും ഇടയാക്കാതെ ഞാൻ നാളെ ഉദയത്തിനു മുമ്പ് ഇവിടെ തിരിച്ചുവന്നുകൊള്ളാം," അയാൾ വീണ്ടും പറഞ്ഞു.

പ. മല്ലൻ-"എങ്കിൽ അല്പദൂരം ഞാൻ കൂടിവരുന്നുണ്ട്. പൊടിയനും കൂട്ടരും ശംക്രരിലേക്കു പോയിട്ടു യാതൊരു വൎത്തമാനങ്ങളും അറിവാനില്ല. അവിടത്തെ സ്ഥിതിഗതികൾ എന്തെന്നു കൂടി അറിഞ്ഞുകളയാം. നിധി പുറത്തു വന്നില്ലെങ്കിൽ

അറ പൊളിക്ക തന്നെ ചെയ്യണം. ഏതായാലും ഇനി കാല വിളംബം വരുത്തിക്കൂടാ."

യുവാവു്-"അപ്പിച്ചനം ഇപ്പോൾതന്നെ പുറപ്പെടുന്നോ?"

പ. മല്ലൻ-"അല്ലാതിരിപ്പാനോ, മരിച്ചാലും, കൊരച്ച ചൊക്കളെക്കണ്ണാ" എന്നോരു വേലൻതുള്ളലോടു കൂടി മല്ലൻ ബാലനേയും വഹിച്ചുകൊണ്ടു അവിടെ നിന്നും ചാടി എഴു ന്നേററു.

പന്തിരിമല്ലൻ ശംക്രരിയിലേക്കു പുറപ്പെട്ടന്ന ആ ശുഭമുഹൂ ർത്തത്തിൽ അവിടത്തെ കാരാഗൃഹവാസിയായ രാജകുമാരന്റെ സ്ഥിതിഗതികൾ എന്തെന്നു നമുക്കു ആരായുക തന്നെ. അമ്മി ണീകാമുകനായ കുമാരൻ ആ സുരനാരീരത്നത്തിന്റെ അമൂല്യ പ്രഭാപരിസരങ്ങളിൽ ബന്ധുവിയോഗത്തേയും ബന്ധനദുഃഖ ത്തേയും വിസ്മരിച്ചു ആനന്ദഭരിതനായി കഴിഞ്ഞു വന്നു. പുരു ഷസാന്നിദ്ധ്യത്തെ നരകതുല്യം ഭയപ്പെട്ടിരുന്ന യുവതി അവ സരം കിട്ടുമ്പോഴെല്ലാം ഓരോ വക ഒഴികഴിവുകൾ പറഞ്ഞു കൊണ്ടു ആ കാരാഗൃഹഭിത്തികൾക്കുള്ളിൽ തന്നെ അഭയം തേടുമെന്നുള്ള സ്ഥിതിയായി. ഈ അനുഭവം കുമാരന്റെ ആശാവഹ്നിയെ നിരന്തരം പോഷിപ്പിച്ചുകൊണ്ടിരുന്നു. എന്നു തന്നെയല്ല, ആ ഇരുളടഞ്ഞ നിലയറ അയാൾക്കു് സ്വർഗ്ഗമണ്ഡ ലമായും അനുഭവപ്പെട്ടു. ഈ ആനന്ദാനുഭൂതികൾക്കിടയിൽ സുലേഖാചരിതം അയാൾ പൂർണ്ണമായി വിസ്മരിച്ചു. തന്റെ നികേതവാസകാലങ്ങളിലെ ദുരിതാനുഭവങ്ങളും നിശാകാലങ്ങ ളിൽ കുളിർചന്ദ്രികാമഹിമയെ ആസ്വദിച്ചുകൊണ്ടു വിജന മായ തറപ്പിൽകൂടി സുലേഖാസേവിതനായുള്ള സൈ്വരവി ഹാരവും ആ യുവാവിന്റെ ഹൃദയഗർഭത്തിൽ നിന്നും അന്ത രിച്ചു. അമ്മിണീപാർശ്വത്തിൽ അമൃതസുഖത്തെ ആസ്വ ദിച്ചും ഇതരസമയങ്ങളിൽ തന്റെ അഭ്യർത്ഥനയനുസരിച്ചു രാജസേവകർ തന്നെ വിമുക്തനാക്കുന്നതിനു വന്നുചേരുന്നില്ല ല്ലൊ എന്നു വ്യഥപൂണ്ടും ദിനരാത്രികൾ പലതും അദ്ദേഹം കഴിച്ചുകൂട്ടി. പതിവനുസരിച്ചു് അമ്മിണിയെ തലേരാത്രി യിലും അന്നു പ്രഭാതത്തിനുശേഷം മദ്ധ്യാഹ്നം വരെയും കാണാ തിരുന്നതിനാൽ ആകുലചിത്തനായി ചമഞ്ഞ കുമാരൻ അന ന്തരം ക്ഷീണമനസ്വിനിയായി തിരിച്ചെത്തിയ യുവതിയെ കണ്ടു കലുഷിതഹൃദയനായി. സ്വപ്രേയസിയുടെ പരവശത കൾക്കു ഹേതുവെന്തെന്നു അയാൾ സകരുണം ആരാഞ്ഞു

തുടങ്ങി. തലേരാത്രിയിലെ മഹോത്സവകോലാഹലങ്ങളേയും രാമവർമ്മമഹാരാജാവു തന്നെ ദേവീസന്ദർശനത്തിനായി എഴു ന്നള്ളിയ വിശേഷസംഭവങ്ങളേയും തദവസരത്തിൽ ആ തിരു മേനിയുടെ ജീവഹതിക്കു ചില രാജദ്രോഹികൾ ചെയ്ത സാഹ സശ്രമങ്ങളേയും ദൈവഗത്യാ അവിടന്നു അപകടങ്ങളിൽ നിന്നും തെററിപ്പിഴച്ചു രക്ഷപ്പെട്ട അത്ഭുതസംഭവങ്ങളേയും അവൾ ഒന്നൊന്നായി വർണ്ണിച്ചു കേൾപ്പിച്ചു. എങ്കിലും രാജ ദ്രോഹോദ്യുക്തനായ മഹാപാപി പന്തിരിമല്ലനെന്നും ആ ത സ്കരസാമ്രാട്ടിൻെറ നിഷ്ഠുരഖഡ്ഗത്തിൽ നിന്നും മഹാരാജാ വിനെ വിമോചിപ്പിച്ചതു ശങ്കരഗിരിയോഗികളെന്നുമുള്ള അഭി നവകഥാംശങ്ങളെക്കൂടി ആ കടിലബുദ്ധി സ്വകപോലകല്പിത മായ മനോധർമ്മങ്ങളോടുകൂടി പ്രഖ്യാപനം ചെയ്തപ്പോൾ രാജ കുമാരൻെറ ഹൃദയം സന്തപ്തമായി നീറിത്തുടങ്ങി. എങ്കിലും മഹാരാജാവു വിമുക്തനായി എന്നറിഞ്ഞു് അയാൾ ഭ്രാതൃസ ഹജമായ ആനന്ദത്തിൽ നിമഗ്നനായി ഒട്ടു സമയം കഴിച്ചു. അപ്പോഴെല്ലാം അമ്മിണിയുടെ സഹജമായ പ്രസരിപ്പു നഷ്ട മായതുപോലെയും അവളുടെ മനസ്സിനെ എന്തോ അപാര മായ വ്യഥ സദാ അലട്ടിക്കൊണ്ടിരിക്കുന്നതു പോലെയും കുമാ രനു തോന്നി. സന്താപഹേതുക്കളെപ്പററിയുള്ള അദ്ദേഹ ത്തിൻെറ അന്വേഷണങ്ങൾ കേവലം നിഷ്പ്രയോജനങ്ങ ളായി പരിണമിച്ചതേയുള്ളു. കുമാരൻെറ സ്നേഹനിർബന്ധ ങ്ങൾ ഒന്നിനൊന്നു വർദ്ധിച്ചുവരുന്നു എന്നു കണ്ടപ്പോൾ അമ്മണി ഒരു ഭ്രാന്തചിത്തയെപ്പോലെ യാതൊരുപചാരവചനങ്ങളും ഉരിയാടാതെ തന്നെ അവിടെ നിന്നും നിഷ്ക്രമിച്ചു. ഈ മര്യാദരഹിതമായ പ്രവൃത്തിയുടെ അനൌചിത്യത്തെപ്പററി അ ല്പനേരം ചിന്തിച്ചു നിന്നുപോയ കുമാരൻ ആഭ്യന്തരസ്ഥിതിക ളാണല്ലൊ മനുഷ്യചേഷ്ടിതങ്ങളെ നിയന്ത്രിക്കുന്നതോർത്തു സമാ ധാനപ്പെട്ടു.

അന്നത്തെ രാത്രി അനിതരസാധാരണമായ ബീഭത്സപ്ര കൃതികളോടുകൂടി കുമാരനെ അഭിവാദ്യം ചെയ്തു. തൻെറ ചെറുജാലകത്തിൽക്കൂടി ദൃശ്യമായിരുന്ന ആകാശവിഭാഗം നിര ഭ്രതേജസ്സോടും താരസഹസ്രങ്ങളാൽ അലംകൃതമായും കാണ പ്പെട്ടു. എങ്കിലും എന്തെന്നില്ലാത്ത ഒരു ഭയാനകത അവി ടെങ്ങും വ്യാപിച്ചിരിക്കുന്നു എന്നുതന്നെ കുമാരനു തോന്നി. രാജഹത്യോദ്യമചരിതവും അമ്മിണിയുടെ അസാധാരണചേഷ്ടി

തങ്ങളും വിചാരിക്കുംതോറും കുമാരൻെറ ഹൃദയം ഒരു നരക വേദനക്കു തന്നെ അടിപെട്ടു.

വിവിധ തരങ്ങളായ ക്ലേശവഹ്നികൾക്കിടയിൽപെട്ട കാർക്കോടകനേപോലെ ഉഴറിത്തുടങ്ങിയ രാജകുമാരൻ നളരാജാഗമനം തൻെറ സംഗതിയിൽ അസംഭവ്യമെന്നുതന്നെ നിശ്ചയിച്ചു പോകയാൽ നിരാശനായി നിരുത്സാഹിയായി അവിടെ ഇരിക്കുന്നതിനിടയിൽ ഒരു മന്ദ നിദ്രക്കു സ്വയം വിധേയനമായി. ഈ സുഷുപ്തിയിൽനിന്നും അദ്ദേഹത്തെ ഉണൎത്തിയതു ആരോ കല്ലറയുടെ കതകു തുറന്ന ശബ്ദമായിരുന്നു. പാദവിന്യാസങ്ങളുടെ ശബ്ദശ്രവണത്തിൽ കുതൂഹലഹൃദയനായി പിടച്ചെഴുനേററ കുമാരൻ കയ്യിൽ ഒരു ദീപവുമേന്തി ഉൾപ്രവേശിക്കുന്ന സുലേഖയേയാണു കണ്ടതു്. അവിചാരിതമായ ഒരു ഞെട്ടലോടുകൂടി വ്യാഘ്രിയേ കണ്ട മാൻകിടാവിനെപ്പോലെ അയാൾ ഒന്നുരണ്ടടി പിമ്പോട്ടു വച്ചുപോയതു ആ കലുഷിതഹൃദയൻ അറിഞ്ഞതേ ഇല്ല. തൻെറ കാരാഗൃഹമാററത്തിനു ശേഷം ഇദംപ്രഥമമായി ആ രാത്രിയിൽ സുലേഖയേകണ്ടമാത്രയിൽതന്നേ അതു് ഏതോ വരുവാനിരിക്കുന്ന അനൎത്ഥങ്ങളുടെ മുന്നോടി മാത്രമാണെന്നു് ഒരു വിഭ്രമം ആ യുവഹൃദയത്തിൽ സ്വയം അങ്കുരിച്ചുപോയി. ഉഗ്രതേജസ്വിയായസുലേഖയിൽ തനിക്കു മുൻ പരിചിതങ്ങളായിരുന്ന കൃത്രിമാഭിനയങ്ങളോ മോഹിനീനൃത്തങ്ങളോ ഒന്നും തന്നെ കാണ്മാനില്ലെന്നും പ്രത്യുത രൌദ്രസമ്പുഷ്ടമായ ഒരു രുദ്രാണീവിഗ്രഹമാണു് തന്നോടു സമീപിക്കുന്നതെന്നും കൂടി മനസ്സിലായപ്പോൾ കുമാരൻെറ ആ പൽശങ്കകൾ ഒന്നു കൂടി പ്രബലങ്ങളായിത്തീൎന്നു.

രാജകുമാരൻെറ ശങ്കാതരംഗങ്ങൾ ഒന്നൊന്നായി അദ്ദേഹത്തിൻെറ മനോസാഗരത്തിൽ കൂടി കടന്നുപോകുന്നതിനിടയ്ക്കു സുലേഖ മുറിയിൽ പ്രവേശിച്ചു കരസ്ഥമായിരുന്ന ദീപത്തെ ഒരു മൂലയിൽ നിക്ഷേപിച്ചിട്ടു കുമാരൻെറ സമീപത്തേക്കണഞ്ഞു. ഗൌരവസംപുഷ്ടമായ ഉഗ്രദീപ്തിയിൽ സങ്കലിതമായ ആത്മകിരണങ്ങളുടേ മ്ലാനകാന്തി ഒന്നുമാത്രമല്ലാതെ ആ മുഖകമലത്തിൽ അപ്പോഴും പ്രത്യക്ഷപ്പെട്ടിരുന്നില്ല. അവൾ കുമാരനോടടുത്തണഞ്ഞു് അദ്ദേഹത്തിൻെറ മുഖത്തു തന്നെ സൂക്ഷിച്ചു നോക്കിക്കൊണ്ടു നിശബ്ദയായി അല്പനേരം നിന്നു. കുമാരനും ഇതികൎത്തവ്യതാമൂഢനായി അതേ മാതിരി നോട്ടത്താൽതന്നെ പ്രത്യുത്തരിച്ചതല്ലാതെ ഒരക്ഷരവും ഉരിയാടിയില്ല.

അല്പസമയംകഴിഞ്ഞു പൈശാചികമായ ഒരു പുഞ്ചിരിപ്പുമ യോടുകൂടി സുലേഖ കുമാരൻെറ ഭുജത്തിൽ കടന്നു പിടിച്ചു. സ പ്പത്തെതൊട്ട ശിശുവിൻെറ പരിഭ്രമങ്ങളോടു കൂടി കുമാരൻ പിടഞ്ഞുമാറി ഒഴിഞ്ഞുനിന്നു.

"പുതിയ വസതിയിലെ മേളങ്ങൾക്കിടയിൽ അവിടന്നു സാധു സുലേഖയെ വിസ്മരിച്ചിരിക്കാം ഇല്ലേ?" അവൾ ഹാസ്യ സ്വരത്തിൽ ചോദ്യം ചെയ്തു.

"ഈ കാരാഗൃഹസുഖങ്ങൾക്കു കാരണഭൂതയായ സുലേ ഖയെ വിസ്മരിക്കുക ഈ ജന്മത്തു് ഇവനു സാദ്ധ്യമാണോ?"

"കുമാരാ—അതെ, സുലേഖ ഈ അവസാനഘട്ടത്തിൽ അവിടത്തെ യഥാർത്ഥസംജ്ഞയാൽ തന്നെ സംബോധനചെ യ്തുകൊള്ളട്ടെ. അവിടത്തെ യഥാർത്ഥങ്ങൾ ഇവൾക്കു അജ്ഞാ തമായിരുന്നു എന്നു അവിടന്നു ധരിക്കണ്ട. വേണാടിൻെറ കി രീടാവകാശിയായ രാമവർമ്മരാജകുമാരനെ തന്നെ ഈ അഗ തി- ഈ നിർഭാഗ്യയുവതി പരിചരിക്കുന്നു എന്നു ഇവൾക്കു അ ന്നുതന്നെ അറിയാമായിരുന്നു. എങ്കിലും ഞാൻ ആ പരമാർത്ഥ ത്തെ ഇതുവരെയും ആരോടും വെളിപ്പെടുത്തിയിട്ടില്ല. പ്രഭോ, രാജകുമാരാ, ഈ ദുർഭഗ ഇന്നു അവിടത്തോടു അവസാന യാത്ര പറവാൻ വന്നിരിക്കയാണു്. ഇനി ഒരിക്കലും അവിടന്നു ഈ മഹാപാപിയുടെ ദർശനത്താൽ കണ്ണുകളെ മലിനപ്പെടുത്തേണ്ട തില്ല. അവിടത്തെയോ, അമ്മിണിയുടേയോ സൌഭാഗ്യത്തി ൽ ഇവൾ അസൂയപ്പെടുന്നുമില്ല. ആ ജഗന്നിയന്താവു് നാമോ രോരുത്തരുടെ തലയിലും ഓരോന്നു വരച്ചിട്ടുണ്ടു്. അതെല്ലാം അനുഭവിച്ചുതന്നെ തീരണം. ഇവൾ, വിലപിക്കുന്നില്ല-നിരാ ശപ്പെടുന്നുമില്ല. എങ്കിലും തിരുമുമ്പിൽ വന്നു അവസാനയാത്ര പറയണമെന്നുള്ള അനിഷേധ്യമായ ഒരു കൌതുകം മാത്രമാ ണു് ഇവളെ ഇന്നു ഇങ്ങോട്ടു യാത്രയാക്കിയതു്" അവൾ സഗ ദ്ഗദം പറഞ്ഞു.

തൻെറ പരമരഹസ്യങ്ങൾ എങ്ങനെയോ സുലേഖയ്ക്കു പ്രത്യക്ഷപ്പെട്ടുപോയി എന്നു മനസ്സിലായപ്പോൾ രാജകുമാരൻ ഇടിയേററതു പോലെ ഒന്നു ഞെട്ടി. എങ്കിലും അവളുടെ അഭിപ്രായത്തെ നിഷേധിക്കുന്നതിനൊ അനുകൂലിക്കുന്നതി നൊ അദ്ദേഹം ഒരുമ്പെട്ടില്ല. തൻെറ ജീവനെ സംരക്ഷിച്ചു തന്നെ വശീകരിക്കണമെന്നു സുലേഖയെ പ്രേരിപ്പിച്ച സംഗ തി ഇതു മാത്രമായിരിക്കണമെന്നും അവിടത്തേക്കൊരുണർവു

ണ്ടായി. എങ്കിലും തന്റെ മനോഗതികളെ ഒന്നും പ്രത്യക്ഷപ്പെടുത്താതെ കുമാരൻ ശാന്തമായി ഇങ്ങനെ പറഞ്ഞു.

"സുലേഖേ, ഈ പറയുന്നതിന്റെ അൎത്ഥമെന്താണ്?"

"കുമാരാ, അവിടത്തേക്കു തിരിയാത്ത അസുരഭാഷകളൊന്നും സുലേഖ ഉപയോഗിക്കുന്നില്ലല്ലോ. ഈ നിർഭാഗ്യവതിയുടെ ലോകയാത്ര അവസാനിക്കാറായി (വഞ്ചകീ-നിന്റെ നാവിലെ ഗുളികൻ നിനക്കുതന്നെ നാശകാരണമായി തീരാതിരിക്കട്ടെ)ഇനി ഇവൾ ശേഷിച്ചിരിക്കുന്ന നിമിഷങ്ങൾ വിരലുകളിൽ എണ്ണുവാൻ മാത്രമെയുള്ളു. അതിനിടയിൽ അവിടത്തെ വന്നുകണ്ടു യാത്ര പറവാനാണ് ഇവൾ വന്നിരിക്കുന്നതു്. തന്നെയുമല്ല, സുലേഖയുടെ ഒരു വാഗ്ദാനം ഇനിയും നിറവേററുവാൻ ശേഷിച്ചിരിക്കുന്നു. അന്നു ഇവൾ പറഞ്ഞുതുടങ്ങിയ ജീവചരിത്രം ഇന്നു അവസാനിപ്പിക്കേണ്ട കാലം അത്യാസന്നമായി. ഞാൻ എന്റെ സത്യത്തെ നിറവേററാതെ മരിച്ചാൽ അതു് അനന്തരജീവിതത്തിലും ഇവൾക്കു ദുരിതകാരണമായിരിക്കും".

രാ. കുമാരൻ-"സുലേഖ മരിപ്പാൻ പോകുന്നോ എന്തിനു്?"

സുലേഖ-"പ്രഭോ, അതെല്ലാം ഇവൾ വഴിയെ അറിയിച്ചുകൊള്ളാം. നിരാശച്ചുഴിയിൽ പെട്ട യാനപാത്രം മുങ്ങി നശിക്കയല്ലാതെ ഗത്യന്തരമില്ലല്ലൊ."

രാ. കുമാരൻ-"സുലേഖയുടെ സോദരി നിങ്ങളെ കാണണമെന്നു പലപ്പോഴും പറയാറുണ്ടു്. ഈ അന്തിമയാത്ര സ്വജനങ്ങളോടുകൂടി ആയിക്കളയുന്നതു് നന്നായിരിക്കുമല്ലൊ."

സുലേഖ-"കുമാരാ-ഇല്ല എനിക്കു അവളെ കാണണ്ട. അമ്മിണിയെ കാണുന്നതിനു ഞാൻ ആഗ്രഹിക്കുന്നുമില്ല. അവൾ ഈശ്വരവിലാസത്താൽ അനുഗ്രഹിക്കപ്പെട്ട സൌഭാഗ്യവതിയാണ്. വേണാട്ടരചന്റെ മഹിഷീപദത്തിനു അവൾ അൎഹയുമാണ്. ഇവളുടെ ദുരദൃഷ്ടം അവളെ കാണുന്നതിനു പോലും എന്നെ അനുവദിക്കുന്നില്ല" അവൾ ദീൎഘനിശ്വാസത്തോടേ പറഞ്ഞു. കുമാരൻ ഒരക്ഷരവും സംസാരിക്കുന്നതിനു ശക്തനാകാതെ എല്ലാം ശ്രദ്ധാപൂർവം കേട്ടുകൊണ്ടു അവിടെ നിന്നു. സുലേഖ തുടൎന്നു പറഞ്ഞു "പ്രഭോ, സുലേഖയുടെ ജീവചരിത്രത്തെ പൂൎത്തിയാക്കുന്നതിനാണ് ഇവൾ വന്നിരിക്കുന്നതെന്നു പറഞ്ഞുവല്ലോ. ആ ഭൂതകാലസ്മരണകൾ എന്റെ

ഹൃദയത്തെ ദ്രവിപ്പിച്ച് അതു സ്വേദരൂപമായി പ്രവഹിച്ചു തുടങ്ങിയിരിക്കുന്നു. ഈ കട്ടസ്സായ മുറിയിൽ നിൽക്കുന്നതിനു ഇവക്കു സാധിക്കയില്ല. അവിടന്നു എന്നോടു കൂടെ പുറത്തേക്കു വരണം."

അനുസരണയുള്ള ഒരു ശിഷ്യനെപ്പോലെ രാജകുമാരൻ സുലേഖയെ അനുഗമിച്ചു കാരാഗൃഹത്തിൽ നിന്നും വെളിക്കിറങ്ങി. ഇരുളടഞ്ഞ ആ രാത്രിയിലും ആകാശം ശുഭ്രവർണ്ണമായിരുന്നതിനാൽ ഒരുമാതിരി നാട്ടുവെളിച്ചം അവിടെങ്ങും പരന്നിരുന്നു.

സുലേഖ രാജകുമാരനോടു കൂടി ഗൃഹാങ്കണത്തിൽ പ്രവേശിച്ചിട്ടു ഇങ്ങനെ പറഞ്ഞു തുടങ്ങി.

"കുമാരാ, അവിടത്തെ സുലേഖയുടെ—അല്ല സുലേഖയുടെ ഇനിയുള്ള ഓരോ നിമിഷങ്ങളും വിലയുള്ളതാണ്. ഭൌമിക വിഭൂതികളുടെ നശ്വരതയെ ഈ ചെറുപ്രായത്തിനിടയിൽ ഇവൾ ഏതാണ്ടെല്ലാം അറിഞ്ഞു കഴിഞ്ഞു. ഇനി ശാശ്വതമായ ആ നിത്യശാന്തിയെ മാത്രമെ ഇവൾ ആഗ്രഹിക്കുന്നുള്ളു. അതിനുള്ള നിമിഷം ഇവളെ പാർത്തുകൊണ്ടു തന്നെയിരിക്കുന്നു. അതിനാൽ ലോഹ്യഭാഷണങ്ങൾക്കു ഇവൾക്കു സമയം ലഭിക്കുന്നില്ലെങ്കിൽ അവിടന്നു ക്ഷമിച്ചുകൊള്ളണം-ആ-അന്നു ഞാൻ എന്താണു പറഞ്ഞു നിറുത്തിയതു്. അതെ ഭാനുമതി പാച്ചരന്മാരുടെ വിവാഹവും അങ്ങനെ കഴിഞ്ഞു. ആറേഴുമാസങ്ങൾക്കിടയിൽ ഭാനുമതി കനകക്കട്ടപോലുള്ള ഒരു പെൺകുട്ടിയെ പ്രസവിച്ചു. സാമൂതിരിപ്പാട്ടിലെ മൂത്തപുത്രൻ അവിവാഹിതനായിത്തന്നെ മരിച്ചുപോകയാൽ അനന്തരാവകാശി പാച്ചരൻ നായരായ സാക്ഷാൽ ഇരവികേശ കുമാരൻ തന്നെയായിരുന്നു. ഇരവികേശൻെറ ഏകസന്താനമായ "രതിഭായി" ഭൂജാതയായ എട്ടാംദിവസം നിർഭാഗ്യവതിയായ ഭാനുമതി ഇഹലോകവാസം വെടിഞ്ഞു. ഇങ്ങനെ ഇരവികേശൻെറ കാലാനന്തരം കിരീടാവകാശിയായ രാജകുമാരിയെ ഓമനയായി എല്ലാവരും 'രതീഭാ' എന്നാണ് വിളിച്ചുവന്നിരുന്നതു്. രതീഭാ സമസ്തജനങ്ങളുടേയും വാത്സല്യഭാജനമായി സാക്ഷാൽ മഹാലക്ഷ്മിയായി തന്നെ വളൎന്നുവന്നു. സൌന്ദൎയ്യത്തിലും സൌശീല്യത്തിലും രതീഭായെ അതിക്രമിക്കുന്നതിനു അന്നു കേരളവനിതകളിൽ ആരുംതന്നെ ഉണ്ടായിരുന്നില്ല എന്നു പറയാം. അവൾ ബാല്യകൌമാരങ്ങളെ കടന്നു സുകുമാരശരീരി

ണിയായ ഒരു യുവതിയായിത്തീൎന്നു. ഈ ഘട്ടത്തിൽ രതീഭാ യുടെ സൌന്ദൎയ്യശ്രവണലഹരിയിൽ മനംമയങ്ങി ഒരു കാമുക പ്പട തന്നെ പല ഭാഗങ്ങളിൽ നിന്നും സാമൂതിരിപ്പാടിനെ അല ട്ടിത്തുടങ്ങി. ഗാന്ധൎവ്വവിവാഹത്തിൻെറ ഔചിത്യത്തെ സ്വാ നുഭവത്താൽ തന്നെ പാഠമാക്കിയിട്ടുള്ള ഇരവികേശൻ വിവാ ഹകാൎയ്യം സ്വപുത്രിയുടെ ഹിതത്തിനുതന്നെ വിട്ടുകൊടുത്തു.

ഏതാണ്ടു ഇക്കാലത്തിനിടക്കാണ് കുറുമ്പനാട്ടുനിന്നും ഒരു നായർ പ്രമാണി രാജഖഡ്ഗത്തെ ഭയന്നോടി കുടുംബസ മേതം സാമൂതിരിപ്പാട്ടിനെ അഭയം പ്രാപിച്ചതു്. ധൎമ്മിഷ്ഠ നായ ഇരവികേശൻ അഭയാൎത്ഥിയെ വേണ്ട സല്ക്കാരസംഭാവ നകളോടുകൂടി യഥായോഗ്യം സ്വീകരിച്ചു തൻെറ കൊട്ടാരത്തി നടുത്തു തന്നെ താമസിപ്പിച്ചിരുന്നു. നായരുടെ യോഗ്യതാംശ ങ്ങളെ അല്പകാലത്തിനിടയിൽ മനസ്സിലാക്കിയ സാമൂതിരി പ്പാടു അദ്ദേഹത്തെ തൻെറ വിശ്വസ്തസേവകനായി സ്വീക രിച്ചു. ഈ നായൎക്കു അന്നു ഉദ്ദേശം ഇരുപതു വയസ്സു പ്രായ മുള്ള ഒരു പുത്രനുണ്ടായിരുന്നു. പുരുഷലോകത്തിൽ സൌന്ദ ൎയ്യസംപുഷ്ടിയുടെ തികവു ഈയാളിൽ മാത്രമെ അനുഭവസ്ഥമാ യിട്ടുള്ളു എന്നു പറയാം. സാക്ഷാൽ രതീകാന്തൻെറ അവ താരമൂൎത്തി തന്നെയാണു് ഭാസ്കരമേൻ എന്നു പലരും പ്രക പതിവായിരുന്നു. യഥാൎത്ഥവും അങ്ങനെതന്നെയായി കലാ ശിച്ചു. കുമാരിയുടെ ഹിതാനുസരണം അവളെ ഭാസ്കരമേനന്നു വിവാഹം ചെയ്തു കൊടുത്തു.

കുമാരാ ഞാൻ കഥയെ വളരെ ചുരുക്കുന്നു. സുദീൎഘമായ ഒരു വിവരണത്തിനു എൻെറ ആയുഷ്കാലം പൎയ്യാപ്തമാകയില്ല. അതെ-വത്സരങ്ങൾ പലതു പിന്നെയും കഴിഞ്ഞു. ആ ഇട യ്ക്കാണു് ഇരവികേശരാജാവിൻെറ ഒരു ആപ്തമിത്രമായിരുന്ന വയനാട്ടു സ്വരൂപത്തിലെ രാജാവു് കോഴിക്കോട്ടേയ്ക്കെഴുന്നള്ളി സാമൂതിരിപ്പാട്ടിലെ അതിഥിയായി കുറെനാൾ താമസിച്ചതു്. വയനാട്ടിലെ തമ്പുരാൻ വരുന്നു എന്നറിഞ്ഞമാത്രയിൽ ഭാസ്ക രമേനനും അച്ഛനുമെല്ലാം ചില ഒഴികഴിവുകൾ പറഞ്ഞു കൊണ്ടു് അവിടെനിന്നും അല്പമകലെയുള്ള ഒരുനാട്ടിൽ താമ സമുറപ്പിച്ചു. വയനാട്ടിലെ തമ്പുരാൻ സാമൂതിരിയുടെ കൊ ട്ടാരത്തിൽ വന്നു് ഏതാനും ദിവസങ്ങൾ കഴിഞ്ഞപ്പോൾ രതി ഭായുടെ അസാധാരണ വിവാഹസംഗതികളെപ്പററി കേട്ടിട്ടു ഭാസ്കരമേനോനെ കാണുന്നതിനു അവിടന്നു ആവശ്യപ്പെട്ടു.

മേനോൻ ദേഹസുഖാൎത്ഥം നാട്ടുമ്പുറത്തു താമസിക്കുന്നു എന്നും അല്പകാലത്തെ താമസമുണ്ടായേക്കുമെന്നും മററുമുള്ള സാമൂതിരിപ്പാട്ടിലെ സമാധാനങ്ങളൊന്നും ജിജ്ഞാസുവായ ആ രാജാവിനെ സമാധാനിപ്പിച്ചില്ല. സ്വമിത്രത്തിന്റെ നിർബന്ധത്തെ അനുസരിച്ചു ഇരവികേശൻ മേനോനെ കൂട്ടിക്കൊണ്ടു വരുന്നതിനായി ആളയച്ചു. രണ്ടുമൂന്നു പ്രാവശ്യം അടിയന്തിരമായി ആളയച്ചിട്ടും മേനോൻ ഓരോ ഒഴിവുകൾ പറഞ്ഞയക്കുന്നതേയുള്ളു എന്നുകണ്ടു ഇരവികേശനും വയനാട്ടിലെ തമ്പുരാനും ചില ശങ്കാവേശങ്ങൾ കടന്നുകൂടി. ഇതിൽ എന്തോ രഹസ്യമുണ്ടെന്നു വിചാരിച്ചു സാമൂതിരിപ്പാടു തന്റെ ജാമാതാവിനെ ബലമായി പിടിച്ചു കൊട്ടാരത്തിൽ കൊണ്ടു വരുന്നതിനുതന്നെ ചില അടിയന്തിരകല്പനകളും കൊടുത്തു സേവകന്മാരെ അയച്ചു. അടുത്ത പ്രഭാതത്തിൽ രാജമിത്രങ്ങൾ രണ്ടുപേരുംകൂടി ഒരുമിച്ചിരിക്കയിൽ ഭാസ്കരമേനോൻ അവിടെ ആനയിക്കപ്പെട്ടു. എന്തത്ഭുതം! മേനോനേ കണ്ടമാത്രയിൽ കുപിതനായ സൎപ്പത്തെപ്പോലെ വയനാട്ടു തമ്പുരാൻ തന്റെ ഖഡ്ഗവുമൂരി പാഞ്ഞടുത്തു. അത്ഭുതപരവശനായ സാമൂതിരിക്കു തടുക്കുവാൻ സാധിക്കുന്നതിനു മുമ്പിൽ തന്നെ മേനന്റെ കഥ കഴിഞ്ഞുപോകുമായിരുന്നു. എന്നാൽ സമീപസ്ഥരായിരുന്ന രാജസേവകർ ആ അത്യാപത്തിൽ നിന്നും മേനോനെ രക്ഷിച്ചു. ഉടൻതന്നെ ബന്ധനത്തിലാക്കപ്പെട്ട വയനാട്ടു തമ്പുരാനിൽ നിന്നും പിന്നീടാണു് ഭാസ്കരമേനോന്റെ യഥാൎത്ഥങ്ങൾ മനസ്സിലാകുന്നതു്. മേനോൻ വെറും ഒരു മേനനല്ല. വയനാട്ടിലെ തമ്പുരാന്റെ ഇളയസോദരനായിരുന്നു. കിരീടലാഭത്തിനു അത്യാഗ്രഹിയായ രാജകുമാരൻ ഒരു രാത്രിയിൽ സ്വഭ്രാതൃഭവനത്തിൽ പ്രവേശിച്ചു അദ്ദേഹത്തിന്റെ സന്താനങ്ങളായ രണ്ടു രാജകുമാരന്മാരേയും നിഗ്രഹിച്ചിട്ടു രക്തംപുരണ്ട ഖഡ്ഗവുമായി രാജശയ്യയോടു സമീപിച്ചു. അപ്പോഴേക്കും എങ്ങനെയൊ ഉറക്കമുണൎന്ന രാജാവു് ഖഡ്ഗപാണിയായ തന്റെ സോദരനെ കണ്ടു ഝടുതിയിൽ തന്റെ വാളുമായി ചാടിഎഴുന്നേററു. ഇനിയും അവിടെ നിൽക്കുന്നതു പന്തിയല്ലെന്നു കണ്ട രാജകുമാരൻ തൽക്ഷണം പുറത്തുചാടി അവിടെ നിന്നും പാഞ്ഞു. അന്നാൾ മുതൽ രാജകുമാരനെപ്പററി പല അന്വേഷണങ്ങൾ നടത്തിയിട്ടും ഒരു തുമ്പും കിട്ടിയില്ല. എന്നുതന്നെയല്ല രാജസേവകനായിരുന്ന ഒരു വൃദ്ധൻനായർ കൂടി കുടുംബ

സഹിതം നാടുവിട്ടുപോയിരിക്കുന്നു എന്നു തമ്പുരാൻ മനസ്സി ലായി. പിന്നീടു രാജകുമാരനെ കാണുന്നതു സാമൂതിരിപ്പാട്ടി ലെ കൊട്ടാരത്തിൽ വച്ചായിരുന്നു.

ഈ പുതിയ കഥ സാമൂതിരിയെ ആനന്ദചിത്തനാക്കി. പുത്രിയുടെ അനുരാഗശൃംഖലയാൽ ബന്ധിതനായ പുരുഷൻ അവൾക്കു അനുയോജ്യനായ ഒരു വരൻ തന്നെയെന്നറിഞ്ഞു് ഇരവികേശൻ കൃതാൎത്ഥനായി. അധികം താമസ്സിയാതെ തന്നെ വയനാട്ടിലെ തമ്പുരാനെ അതിഥിയോഗ്യമായ ബഹു മതികളോടു കൂടിത്തന്നെ തിരിച്ചയയ്ക്കയും ചെയ്തു.

ഏറെ താസ്സിയാതെ ഇരവികേശൻ മരിച്ചു. അനന്തരാ വകാശിയായി വീരഭദ്ര രാജകുമാരൻ പട്ടാഭിഷേകം ചെയ്യപ്പെ ട്ടു. അല്പകാലത്തിനുശേഷം വീരഭദ്രരാജകുമാരൻെറ സഹായി യായിരുന്ന വൃദ്ധൻ മരിച്ചു. എങ്കിലും സാമൂതിരിപ്പാട്ടെ കാരു ണ്യാതിരേകത്താൽ കൊഴുത്തുവളൎന്ന ആ കുടുംബം അക്ഷയകുശ മായിതന്നെ പരിലസിച്ചു. വൃദ്ധൻെറ അനന്തരാവകാശിയാ യി ഒരു പുത്രൻ മാത്രമെ ഉണ്ടായിരുന്നൊള്ളു. വീരഭദ്രനു പട്ടം കിട്ടിയ നാൾ മുതൽ അയാൾ കൊട്ടാരത്തിലെ പ്രധാന സേവകനും സേനാനായകനുമായിത്തീൎന്നു.

വീരഭദ്രൻെറ ഭരണം പ്രജാസഞ്ചയത്തിനു സ്വൎഗ്ഗദായക മായിത്തന്നെ അവർ കൊണ്ടാടി. രാജ്യവും ഒന്നിനൊന്നു പു ഷ്ടിപ്പെട്ടുവന്നു. എങ്കിലും രാജാവിനും പ്രജകൾക്കും തീരാദുഃഖ മായ ഒരുവ്യഥമാത്രം ശേഷിച്ചിരുന്നു. രതീഭായുടെ വിവാഹം കഴിഞ്ഞിട്ടു വത്സരം ആറേഴു കഴിഞ്ഞു എങ്കിലും ഇതുവരെയും ഒരു സന്തതിപോലും ജാതമായില്ല. നേർച്ചകളും കാഴ്ചകളും കൊണ്ടു കേരളത്തിലെ പുണ്യക്ഷേത്രങ്ങൾ നിറഞ്ഞു. ഇങ്ങ നെ ഇരിക്കയിൽ രാജ്ഞി ഗൎഭംധരിച്ചു എന്നുള്ള വൃത്താന്തം അമൃതവൎഷം പോലെ രാജ്യമൊട്ടുക്കു പരന്നു. ആനന്ദകോലാ ഹലങ്ങൾ കൊണ്ടു കുറെ ദിവസത്തേക്കു അവിടെല്ലാം ഒരു ദീൎഘ മഹോത്സവമായി കൊണ്ടാടി. പക്ഷെ ഈ ആനന്ദം അധി കനാൾ അനുഭവിക്കുന്നതിനു അവൎക്കു ഭാഗ്യമുണ്ടായില്ല. കുറു മ്പനാട്ടുകാൎക്കു സമൂതിരിപ്പാട്ടിലെ നേൎക്കുണ്ടായിരുന്ന വൈരം ഈ ഒന്നു രണ്ടു തലമുറക്കാലം കൊണ്ടും നീങ്ങിയിരുന്നില്ല. അതു പാരമ്പൎയ്യമായിതന്നെ അവർ പുലത്തിക്കൊണ്ടുപോന്നു. എങ്കിലും ഇതുവരെയും സാമൂതിരിയോടു നേരിടുന്നതിനുള്ള പ്രാഗത്ഭ്യം അവൎക്കു ലഭിച്ചില്ല. എന്നാൽ ഈ ഘട്ടത്തിൽ വട

ക്കം—അല്ല സാമൂതിരിപ്പാട്ടിലെ കഷ്ടകാലം കൊണ്ടു അതും സംപ്രാപ്തമായി. വയനാട്ടു തമ്പുരാൻ കോഴിക്കോട്ടുനിന്നും പിരിഞ്ഞനാൾ മുതൽ സാമൂതിരിയെ പരാജയപ്പെടുത്തി വീരഭദ്രനെ ബന്ധിതനാക്കുന്നതിനു വേണ്ട ശ്രമങ്ങൾ ഗൂഢമായി ചെയ്തുകൊണ്ടിരുന്നു. ഇരവികേശൻെറ കാലാനന്തരം സാമൂതിരിപ്പാട്ടും വയനാട്ടുമായുള്ള വൈരം പ്രബലപ്പെട്ടു. ഇങ്ങനെ ഇരിക്കയിലാണു കുറുമ്പനാട്ടുകാർ കടത്തനാട്ടു മൂത്തച്ഛനെ പരാജയപ്പെടുത്തി രാജ്യം കൈവശപ്പെടുത്തിയതു്. ഏറെ താമസിയാതെ തന്നെ വയനാട്ടെ സഹായത്തോടുകൂടി കുറുമ്പനാട്ടു തമ്പുരാൻെറ സേന കോഴിക്കോട്ടേക്കു പുറപ്പെട്ടു. ശത്രുസൈന്യങ്ങളുടെ ആഗമനവൃത്താന്തമറിഞ്ഞു് സാമൂതിരി തൻെറ സേനകളെ മുൻപറഞ്ഞ നായരുടെ അധീനതയിൽ യുദ്ധത്തിനായി അയച്ചു. പക്ഷെ വഞ്ചകനായ സേനാനായകൻ കുറുമ്പനാട്ടുകാരുമായി ഗൂഢസഖ്യംചെയ്തു രാജ്യത്തെ അവൎക്കു യുദ്ധംകൂടാതെ തന്നെ സ്വാധീനപ്പെടുത്തിക്കൊടുക്കയാണു് ചെയ്തതു്. വിവരമറിഞ്ഞ വീരഭദ്രൻ കുടുംബസഹിതം അവിടെ നിന്നും ഒളിച്ചോടി. അന്നു രാജ്ഞിക്കു ഗൎഭം പൂൎത്തിയായിരിക്കയാണു്. അല്പദൂരം യാത്രചെയ്തതിൻെറ ശേഷം യാത്രാക്ലേശത്താൽ വിവശയായിത്തീൎന്ന രാജ്ഞിക്കു പ്രസവക്ലേശങ്ങൾ കണ്ടുതുടങ്ങി. അപ്പോഴേക്കും അവർ തലസ്ഥാനനഗരത്തിൽ നിന്നും വളരെ ദൂരെ എത്തിയിരുന്നതിനാലും വന്നുപററിയ സ്ഥലം ഒരു കുഗ്രാമമായിരുന്നതുകൊണ്ടും പരിചരണങ്ങൾക്കു വേണ്ട ശുശ്രൂഷികളോടും ധനസഹായങ്ങളോടും കൂടി രാജ്ഞിയെ അവിടെ ഒരു സാധുഗൃഹത്തിൽ ആക്കിയിട്ടു വീരഭദ്രൻ ശത്രുഭീതിയാൽ വീണ്ടും അവിടെനിന്നും ഓടി.

ഒന്നുരണ്ടു ദിവസങ്ങൾക്കുള്ളിൽ രാജ്ഞി പ്രസവിച്ചു. വീരഭദ്രൻെറ സന്തതിക്ലേശത്തെ തീൎക്കുന്നതിനോ, അദ്ദേഹത്തിൻെറ ദാനധൎമ്മാദികളുടെ പുണ്യഫലമായൊ എന്തായിരുന്നാലും രതീഭാ മോഹനങ്ങളായ രണ്ടു കുമാരികളുടെ തള്ളയായിത്തീൎന്നു. കുമാരാ, നാം കഥയുടെ അവസാനത്തിൽ എത്തിയിരിക്കുന്നു. ആ നിൎഭാഗ്യസന്തതികളിൽ മൂത്തവൾ ഈ സുലേഖതന്നെയാണു്. മററതു് അവിടത്തെ അമ്മിണിയും. രാജനിലയങ്ങളിൽ സുഖിക്കേണ്ട ഞങ്ങൾ ആ ചെറു കുടിലിനേതന്നെ അഭയം പ്രാപിച്ചു വളൎന്നു വന്നു. ഞങ്ങൾക്കു പ്രായമാകുംതോറും ഞങ്ങളുടെ പൂൎവ്വചരിത്രങ്ങൾ പലതും ഭാഗ്യഹീനയായ

ആ മാതാവു ഞങ്ങളെ പറഞ്ഞു കേൾപ്പിച്ചുകൊണ്ടിരുന്നു. ഓരോ സംഗതികൾ കേൾക്കുംതോറും എങ്ങനെ എന്നറിഞ്ഞില്ല പ്രതികാരത്തിനുള്ള ഒരു വാഞ്ഛ ഇവളിൽ രൂഢമൂലമായി ഉറച്ചു തുടങ്ങി.

വത്സരങ്ങൾ പലതു കഴിഞ്ഞിട്ടും പിതാവിനെ കാണ്മാനില്ല. ഞങ്ങൾ പലടിക്കിൽ അന്വേഷിച്ചു. ഒരു തുമ്പുമുണ്ടായില്ലാ. ശത്രുനിഗ്രഹത്തിൽ അവിടന്നു ചാണക്യസദൃശനായിരുന്നു എന്നു അമ്മ പറഞ്ഞു കേട്ടിട്ടുണ്ടു്. അതുകൊണ്ടു പ്രതികാരപ്രവൎത്തനങ്ങൾക്കുള്ള സാഹസങ്ങൾക്കിടയിൽ എവിടെയോ കുടുങ്ങി അദ്ദേഹം അകാലമൃതി അടഞ്ഞു എന്നു തന്നെ ഞങ്ങൾ തീരുമാനിച്ചു. എന്നിട്ടും ഇവളുടെ പ്രതികാരേച്ഛ ഒന്നിനൊന്നു വർദ്ധിച്ചു വരുന്നതല്ലാതെ തെല്ലും ക്ഷയിക്കുന്നതായി കണ്ടില്ല. പ്രതികാരം പ്രതികാരം—അതു തന്നെയായിരുന്നു രാത്രിയും പകലും ഊണിലും ഉറക്കത്തിലും ഇവളെ അലട്ടിക്കൊണ്ടിരുന്ന ഏകവിചാരം. അഭീഷ്ടസിദ്ധിക്കുള്ള മാർഗ്ഗമെന്തെന്നു ഇവൾ ഗൃഢമായി ആലോചിച്ചുകൊണ്ടിരിക്കയിലാണു് ഒരു ദിവസം സന്ധ്യാകാലമായപ്പോൾ ഒരു വൃദ്ധഭിക്ഷു ഞങ്ങളുടെ വീട്ടിൽ വന്നു കയറിയതു്. അപ്പോൾ അല്പാല്പമായി മഴ ചാറിക്കൊണ്ടിരുന്നതിനാൽ സർവ്വാംഗം മൂടിപ്പൊതിഞ്ഞിരുന്നഭിക്ഷു അന്നു അവിടെ കിടക്കുന്നതിനനുവദിക്കണമെന്നു അമ്മയോടു പ്രാർത്ഥിച്ചു. അന്നു അമ്മിണിഎന്തോ സുഖമില്ലാതെ അകത്തു ശയ്യയിൽ തന്നെ കിടക്കയായിരുന്നതിനാൽ ഇവൾ അമ്മയുടെ അനുവാദത്തോടുകൂടി ഭിക്ഷുവിനു അത്താഴവും ഒരു പായും നൾകി വെളിക്കുള്ള തിണ്ണയിൽ തന്നെ കിടത്തി. ഭിക്ഷു വന്ന സമയം മുതൽ എന്നെത്തന്നെ കൌതുകത്തോടുകൂടി സൂക്ഷിച്ചുനോക്കുന്നതു കണ്ടു എനിക്കു എന്തെന്നില്ലാത്ത ഒരു നീരസം അയാളോടു തോന്നി. എങ്കിലും നരച്ച താടിയേ ആദരിച്ചു ഞാൻ അതു പ്രത്യക്ഷപ്പെടുത്തിയില്ല. കുമാരാ, ഞാൻ അധികം വിസ്തരിക്കുന്നില്ല. അടുത്ത ദിവസം പ്രഭാതമായപ്പോൾ ഞാൻ ഭിക്ഷുവിനോടുകൂടി ഒരു വിജനസ്ഥലത്തിരിക്കുന്നതായിട്ടാണു് കണ്ടതു്. എന്തെന്നില്ലാത്ത പരിഭ്രമം എന്നെ ആദ്യം ബാധിച്ചെങ്കിലും അല്പസമയത്തിനുള്ളിൽ അതെന്റെ അച്ഛനായ വീരഭദ്രനാണെന്നു എനിക്കു മനസ്സി ...”

സുലേഖക്കു തന്റെ വാചകത്തെ പൂർത്തിയാക്കുവാൻ സാധിക്കുന്നതിനു മുമ്പിൽ പറമ്പിലുള്ള മാഞ്ചോലകൾക്കിടയിൽ

നിന്നും എന്തോ ഒരു ശബ്ദം കേട്ടു. രണ്ടാളും ബദ്ധശ്രദ്ധരായി അദ്ദിക്കിലേക്കു തന്നെ നോക്കിക്കൊണ്ടു നിന്നു.

അക്ഷണത്തിൽ ആയുധപാണികളായ ചിലർ മരച്ചോല ക്കിടയിൽ നിന്നും വായുവേഗത്തിൽ തങ്ങളുടെ നേരെ തന്നെ പാഞ്ഞു വരുന്നതു കണ്ടു കുമാരനും സുലേഖയും അത്ഭുതപരവ ശരായി. നിരായുധനായ കുമാരൻ ഇത്തരുണത്തിൽ എന്തു ചെയ്യണമെന്നറിയാതെ വ്യഥാപരവശനായി നില്ക്കുന്നതിനിട യിൽ സുലേഖ തൻെറ മേൽപുടവയ്ക്കടിയിൽ കടിപ്രദേശത്തു ബന്ധിച്ചിരുന്ന ഒരു ഖഡ്ഗത്തെ ഊരികുമാരൻെറ കയ്യിൽകൊ ടുത്തു "നമുക്കു വേറെ രക്ഷാമാർഗ്ഗമൊന്നുമില്ല. അവിടുത്തെക്ഷാ ത്രിയപൌരുഷത്തെ ഇപ്പോൾ കാണിക്കണം" എന്നു പറഞ്ഞു കൊണ്ടു അവളും ഒരു കഠാരിയോടുകൂടി ശത്രുക്കളുടെ ആഗമ നത്തെ തന്നെ പ്രതീക്ഷിച്ചു കൊണ്ടുനിന്നു. ഉത്തരക്ഷണത്തിൽ ആയുധപാണികളായ ഒരു ജനസമൂഹത്തിൻെറ പ്രവാഹം ത ന്നെ ഗൃഹാങ്കണത്തിലേക്കുണ്ടായി. അപ്പോഴും ലോകമെല്ലാം ക്രൂരിരുൾ വ്യാപിച്ചിരുന്നു എങ്കിലും മുററത്തെ നാട്ടുവെളിച്ചം കൊണ്ടു എതൃപക്ഷക്കാർ എട്ടു പത്താളോളം ഉണ്ടെന്നു. സു ലേഖക്കു ക്ഷണത്തിൽ മനസ്സിലായി. പതനം ആകപ്പാടെ അ ത്ര പന്തിയല്ലെന്നു തന്നെ അവൾ സ്വകാര്യമായി കുമാരനോടു മന്ത്രിക്കുന്നതിന്നിടക്കു ശത്രുക്കൾ അവരുടെ മേൽ ആഞ്ഞുപതി ച്ചുകഴിഞ്ഞു. സംഘത്തിൽ പ്രമാണി രാജകുമാരനുമായേററു അവരുടെ ഖഡ്ഗങ്ങൾ തമ്മിലിടഞ്ഞു ഘോരസമരം തുടങ്ങി. ആയുധങ്ങൾ തമ്മിൽ ഇടയുന്ന കാണിതം ഭയാനകമായി വാ യുമണ്ഡലത്തിൽ പരന്നു. ആ ലോഹപാളങ്ങളുടെ നിരന്തര ചുംബനത്തിൽനിന്നും ഉൽഗളിതമായ തീപ്പൊരികൾ ശത്രു ച ക്ഷുസ്സുകളുടെ കോപവഹ്നികൾ എന്നപോലെ ആകാശത്തേ യ്ക്കുയന്നു. വെട്ടും തടയും, ഒത്തും, ഒഴിവും, രോധനപ്രതിരോധന ങ്ങളും എല്ലാം പൊടിതകൃതിയായി കൊണ്ടു പിടിച്ചുതുടങ്ങി. ഇതിനിടയിൽ സുലേഖാപാണികൾ ഒന്നുരണ്ടു ശത്രുക്രൂരന്മാ രെ സംഹരിച്ചുകഴിഞ്ഞു. അവൾ തൻെറ കഠാരിയെ ത്യജിച്ചി ട്ടു മൃതനായ ഒരുവൻെറ ഖഡ്ഗവുമായി വീണ്ടും മററൊരാളു ടെ നേരെ തിരിയുന്നതിനിടയിൽ അവിചാരിതമായി പിമ്പി ൽനിന്നും വന്ന ഒരു ഖഡ്ഗത്തെ നിരോധിക്കുന്നതിനു നിവൃ ത്തിയില്ലാതെ അതു ആ ഘോരവ്യാഘ്രിണിയുടെ ഭുജത്തിൽത ന്നെ പതിച്ചു. വെട്ടേററ മാത്രയിൽ വെടിയേററ പന്നിയെ

പ്പോലെ മൻകുതികൊണ്ട അവളുടെ ആയുധഭാരത്തിൽ അമ ന്റ മൂന്നാമത്തും ഒരുവൻ വീരസ്വർഗ്ഗം പ്രാപിച്ചു. 'ആയുധംവ ച്ചു കീഴടങ്ങുവിൻ എന്നാൽ അഭയം നൾകാം' എന്നൊരു ഘോരഗർജ്ജനം തസ്കരസംഘത്തിൽ നിന്നും ഇടിരവംപോ ലെ മുഴങ്ങി. "പട്ടി, സുലേഖയോടു പൊരുതുവാൻ നീയോ?' എന്നൊരു പുച്ഛഘോഷമായിരുന്നു അതിന്റെ പ്രത്യുത്തരം.

ഗുരുപക്ഷത്തിന്റെ ശക്തിപ്രാഗത്ഭ്യങ്ങൾക്കമരാതെ ത ന്നെ ലഘുപക്ഷക്കാരായ ആ പടുപാണികൾ ഘോരസമരം തുടൎന്നു. കുമാരനെ ദേഹോപദ്രവമേല്പിക്കാതെ തന്നെ നിരാ യുധനാക്കി ബന്ധിക്കണമെന്നുള്ള അതിവാഞ്ഛയാൽ തസ്ക രപ്രമാണി കടശിക്കൈകൾക്കൊന്നും ഉദ്യുക്തനാകാതെ സ്വര ക്ഷയെ മാത്രം കാത്തുനിന്നു പോർചെയ്യുതേയുള്ളു. ഇതിനിട യിൽ സുലേഖയുടെ വ്രണത്തിൽനിന്നും പ്രവഹിച്ച രക്തധാര യാൽ രണാങ്കണം മുഴുവൻ നനഞ്ഞുതുടങ്ങി. രക്തനാശത്തെ ഗണ്യമാക്കാതെ അവൾ സംഹാരമൂർത്തിയെപ്പോലെ പൊരുതു നിന്നു. എങ്കിലും അല്പസമയത്തിനുള്ളിൽ ദേഹവും അതോടു കൂടി ഭുജവും തളൎന്നു ആയുധസന്ധാരണം തന്നെയും അവൾക്കു വിഷമമായി തുടങ്ങി. എങ്കിലും താൻ നിലംപതിക്കുന്നതിനു മുമ്പിൽ ശത്രുപക്ഷത്തെ ഒന്നാകെ സംഹരിക്കുമെന്നുള്ള പ്രതിജ്ഞയോടുകൂടി അവൾ വീണ്ടും മുമ്പോട്ടുതന്നെ പാ ഞ്ഞു. എന്നാൽ ഈ തന്റേടം അധികനേരം നിലനിന്നി ല്ല. നിരന്തരമായ ദേഹത്തിന്റെ ഉലച്ചിൽകൊണ്ടു വ്രണത്തിൽ നിന്നും വീണ്ടും രക്തം ധാരാളമായി പ്രവഹിച്ചുകൊണ്ടിരുന്നു. ദേഹമാസകലം ക്ഷീണിച്ചു തളരുന്നതുപോലെയും ഉള്ളിൽ അ സഹ്യമായി വളരുന്ന വേദന തന്റെ ഹൃദയത്തെ തന്നെയും ദഹിപ്പിക്കുന്നതുപോലെയും അവൾക്കു തോന്നി.

ഇത്രയും സംഭവങ്ങൾ എട്ടുപത്തു വിനാഴികക്കുള്ളിൽ നടന്നു. അപ്പോഴേക്കും ഗൃഹാങ്കണത്തിലെ ആയുധക്വണിത കോലാഹലങ്ങളും സമരബഹളങ്ങളും കേട്ടു നിർജ്ജീവനിദ്രയി ൽ നിമഗ്നരായിരുന്ന ഭൃത്യവർഗ്ഗങ്ങൾ അങ്ങുമിങ്ങും വിളിച്ചും കേട്ടും ഉണൎന്നുകൂടി നിദ്രാനിർവൃതരായപ്പോൾ ബഹളഹേതു വെന്തെന്നു അവർ പരിഭ്രമത്തോടെ ആരാഞ്ഞുതുടങ്ങി. ചിലർ പുരക്കുചുററും പാഞ്ഞുനടന്നതിനിടക്കു ഒരു വളഞ്ഞ സത്വം മതിലിനു മുകളിൽ മറയുന്നതു കണ്ടു് അയാളെ പിൻതുടൎന്നു പാഞ്ഞു. മററു ചിലർ പ്രധാനകെട്ടിടത്തിന്റെ പിൻവശത്തു

ള്ള മുററത്തു് ആൾക്കൂട്ടവും ബഹളവും കണ്ടു് കയ്യിൽ കിട്ടിയ വാക്കത്തി മഴു മുതലായ ആയുധങ്ങളുമായി അങ്ങോട്ടെത്തിക്കൂടി. രക്തനാശത്താൽ വിവശയായ യുവതി "കേശവാ" എന്നു പരവശയായി വിളിച്ചു. നാവു് വരണ്ടു തളൎന്നുപോകയാൽ സുലേഖയുടെ സ്വരം ആ കോലാഹലങ്ങൾക്കിടയിൽ അതിമൃദുലമായി മാത്രം പ്രതിധ്വനിച്ചു. എങ്കിലും "അടിയൻ" എന്നു പ്രത്യുത്തരിച്ചുകൊണ്ടു് ഭീമകായനായ ഒരു കരിമല്ലൻ ആയുധപാണിയായി ഓടി എത്തി. "ഞാൻ മരിക്കുന്നു. കുമാരനെ ആപത്തു കൂടാതെ രക്ഷിക്കണം" എന്നുമാത്രം അതിസാവധാനത്തിൽ പറഞ്ഞുതീരുന്നതിനിടയിൽ ക്ഷീണശരീരിണിയായ അവൾ മോഹാലസ്യപ്പെട്ടു നിലം പതിച്ചു.

## ഇരുപത്തെട്ടാം അദ്ധ്യായം

"ഒരുത്തി രണ്ടായി ലസിച്ചിടുന്നു."

കേൾവനോത്തുടൎന്നു മററു ചിലരും നഖശിഖാന്തം പോർകവചങ്ങൾ ധരിച്ചു് ആയുധപാണികളായി രംഗപ്രവേശം ചെയ്യുന്നതു കണ്ടമാത്രയിൽ തസ്കരസംഘം നിരാശരായി പാഞ്ഞുതുടങ്ങി. കേശവനും കൂട്ടരും അവരെ അനുധാവനം ചെയ്യുന്നതിനിടയിൽ തസ്കരസംഘത്തിൽ ചിലരെ അതിചതുരതയോടെ വെട്ടി നിലംപതിപ്പിച്ചു. എങ്കിലും മരച്ചോലകൾക്കിടയിൽ മറഞ്ഞ തസ്കരപ്രമാണിയേ പിന്നീടു അവിടെങ്ങും തന്നെ കാണാഴികയാൽ നിരാശരായ പോരാളികൾ തിരിച്ചുവന്നു് ബോധരഹിതയായി കിടിക്കുന്ന കുമാരിയേയും വഹിച്ചുകൊണ്ടു ഗൃഹാന്തർഭാഗത്തേക്കു തിരിച്ചു. കുമാരനും അവരെ തുടൎന്നു അകത്തു കടന്നു.

അടുത്ത പ്രഭാതത്തിൽ ശംക്കരിയിലെ രംഗം ദയനീയമായ ഒന്നു തന്നെയായിരുന്നു. സുലേഖയ്ക്കു ഇനിയും സുബോധമുണ്ടായിട്ടില്ല. മരണാസന്നമായ അവൾ മൃദുലമായ ഒരു പട്ടുമെത്തയിൽ നിർജ്ജീവചൈതന്യയായി ശയിക്കുന്നുണ്ടു്. തന്റെ കാരാഗൃഹവാസത്തിനിടയ്ക്കു താൻ കണ്ടും കേട്ടുമറിഞ്ഞിട്ടുള്ള നിരവധി അത്ഭുതസംഭവങ്ങളെപ്പററി വിചാരിച്ചും, സുലേഖയുടെ താല്ക്കാലികാവസ്ഥയിൽ അനുശോചിച്ചും രാജകുമാരനും

അടുത്തുതന്നെ ഒരു രത്നകംബളത്തിന്മേൽ ഇരിക്കുന്നുണ്ട്. ശുശ്രൂഷികളായി കേശവനും ഒന്നുരണ്ടു സേവകന്മാരുമല്ലാതെ മററാരുംതന്നെ അവിടെ ഉണ്ടായിരുന്നില്ല. ബന്ധുമിത്രാദികളൊ അയൽക്കാരോ ആരായി ആരുംതന്നെ ആ ഭവനത്തിന്റെ വിജനതയേ ഭേദിച്ചതുമില്ല. അമ്മിണിമാതാവായ വൃദ്ധ തന്നെയും രോഗിണിയേ സന്ദർശിക്കുന്നതിനായി പല ഉരു അഭ്യർത്ഥിച്ചെങ്കിലും കേശവനാമധാരിയുടെ ഉഗ്രമായ ഗർജ്ജനത്തേ ഭയന്നു അവരും പാചകമുറിയുടെ ഒരു മൂല ആധാരമാക്കി ഇരിപ്പു പിടിച്ചു. ഗൃഹനായികയും കുമാരകാമുകിയുമായ അമ്മിണിയേ ആ സമയം അവിടെങ്ങും കാണാത്തതു.......... ....കാണാത്തതു്? എന്തെങ്കിലുമാകട്ടെ നമുക്കു കഥഭാഗത്തെ തുടരുക തന്നെ.

ദീനമുറി സർവ്വത്ര നിശബ്ദമായിരുന്നു. സകലരും രോഗിണിയുടെ മുഖത്തേക്കുതന്നെ അത്യുൽക്കണ്ഠയോടെ നോക്കിക്കൊണ്ടു് ഒരക്ഷരവും സംസാരിക്കാതെ ആത്മപരവശരായി നില്ക്കുന്നുണ്ട്. ശ്വാസവേഗങ്ങളുടെ മൃദുലമായ ഒരു ചലനം മാത്രമല്ലാതെ മററു യാതൊരു ഭാവഭേദങ്ങളും അവിടെ കാണ്മാനില്ല. കുമാരൻ അല്പം കഴിഞ്ഞു അവളുടെ നാഡികൾ പിടിച്ചുനോക്കി .സ്പന്ദനങ്ങൾ ക്രമേണ വർദ്ധിച്ചു വരുന്നുണ്ടെന്നു കണ്ടു അദ്ദേഹം സന്തുഷ്ടനായി. ഇരുളടഞ്ഞ ആ കനൽകാന്തി രക്തനാശത്താൽ കരിനീലമായും വിരൂപമായും പകന്നു എങ്കിലും മുഖത്തെ ഉഗ്രദീപ്തി അപ്പോഴും ക്ഷയിച്ചിട്ടില്ല എന്നു കണ്ടു സുലേഖ യഥാർത്ഥത്തിൽ അവളുടെ അത്ഭുതചരിത്രങ്ങൾക്കനുയോജ്യയായ ഒരു യുവതീരത്നം തന്നെയെന്നു കുമാരൻ അപ്പോഴും വിചാരിച്ചുപോയി.

കുമാരൻ പറഞ്ഞു "കേശവാ, സമയം അധികമാകുന്നല്ലൊ, ഇനിയും ബോധമുണ്ടാകുന്നില്ലെങ്കിൽ അപകടമാണു്."

കേശ—"ഇല്ല തിരുമേനി, ഒന്നും ഭയപ്പെടുവാനില്ല. കഷ്ടിച്ചു് ഒരു നാഴികക്കുള്ളിൽ കുമാരിക്കു സുബോധമുണ്ടാകും."

കുമാരൻ—"അപ്പോൾ മുൻപു എന്തൊക്കെയോ സംസാരിച്ചു എന്നു പറയുന്നതു് സുബോധത്തോടുകൂടി അല്ലെന്നാണു് എനിക്കു തോന്നുന്നതു്."

കേശവൻ—"എന്തോ, എനിക്കറിഞ്ഞുകൂടാ. മുറിയിലേക്കു കൊണ്ടുവന്നതിൽ പിന്നീടും ഒരു നാഴികയോളം ജീവനില്ലാതെ കിടന്നു. പിന്നീടു പെട്ടെന്നു കണ്ണുതുറന്നു എന്തോ പറവാൻ ബദ്ധപ്പെട്ടുകൊണ്ടു എന്നെതന്നെ സൂക്ഷിച്ചുനോക്കി.

അല്പം പാൽ ചുണ്ടിൽ തൊട്ടൊഴിച്ചു കൊടുത്തപ്പോൾ സുബോധമുള്ളതുപോലെ അതു ഞുണഞ്ഞിറക്കി. എന്നിട്ട് "കുമാരനെവിടെ കുമാരനെ കാണണം" എന്നു പറഞ്ഞുകൊണ്ടു ബദ്ധപ്പെട്ടുതുടങ്ങി. അപ്പോഴെല്ലാം നല്ല സുബോധമുള്ളതുപോലെയാണു കാണപ്പെട്ടതു്. ഞാൻ ഉടനെ തന്നെ അവിടത്തെ കൂട്ടിക്കൊണ്ടു വരുവാനായി പോന്നു. തിരിച്ചു വന്നപ്പോൾ വീണ്ടും ഈ സ്ഥിതിയിലാണു കണ്ടതു്".

"ആ തളം നെറുകയിൽ അല്പംകൂടി ഇടണം. അല്പം പാൽ കൂടി വായിൽ തൊട്ടൊഴിച്ചു കൊടുക്കുന്നതും നല്ലതാണു്".

കേശവൻ-"നെറുകയിലെ തളം ഇനിയും വലിഞ്ഞിട്ടില്ലല്ലൊ. കല്പിച്ചു വ്യസനിപ്പാനൊന്നുമില്ല." എന്നു സമാധാനം പറഞ്ഞുകൊണ്ടു കേശവൻ അല്പം കാച്ചിയ പാലെടുത്തു വിരലിൽ തൊട്ടു വായിൽ വീഴ്ത്തിക്കൊടുത്തു.

കുമാരൻ-"നാടിയുടെ ചലനം എങ്ങനെ ഇരിക്കുന്നു എന്നു നോക്കണം. ദേഹത്തെ ചൂടു ഇനിയും ക്രമപ്പെട്ടിട്ടില്ല."

കേശവൻ നാടികൾ പിടിച്ചു സൂക്ഷ്മപരിശോധന ചെയ്തു. "മുമ്പിലത്തെക്കാൾ അല്പംകൂടി ചലിക്കുന്നുണ്ടു്, ശ്വാസവേഗങ്ങളും വൎദ്ധിച്ചുതുടങ്ങി."

കുമാരൻ-"വ്രണം അല്പമകത്തേക്കു കയറീട്ടുണ്ടു്. അതാണു് എനിക്കു സംശയം. പോരെങ്കിൽ രക്തവും വളരെ നഷ്ടപ്പെട്ടു."

കേശവൻ-"കല്പിച്ചതു ശരിയാണു്. രക്തം വളരെ നഷ്ടപ്പെട്ടതുകൊണ്ടാണു് ഇത്ര സമയമായിട്ടും മാന്ദ്യം തീരാത്തതു്."

കുമാരൻ വീണ്ടും രോഗിണിയുടെ ശയ്യയോടു സമീപിച്ചു. തൃക്കൈകൾ കൊണ്ടുതന്നെ കാലുകളിലും നെററിയിലും കരതലങ്ങളിലും സ്പൎശിച്ചുനോക്കി. "തലയ്ക്കു് അല്പം ചൂടുകൂടിയിട്ടുണ്ടെന്നുള്ളതു് വാസ്തവമാണു്. എന്നാൽ കാലും കയ്യും നന്നേ തണുത്തു തന്നെ ഇരിക്കുന്നു."

"കല്പിച്ചു ഇവിടെത്തന്നെ ഇരിക്കണം. വല്ല ചലനവും ഉണ്ടാകുന്നുണ്ടെങ്കിൽ.... അടിയൻ പോയി കുറേ തീ കൊണ്ടു വരട്ടെ. ഒന്നു ചൂടുപിടിച്ചാൽ വേണ്ടതില്ലെന്നു തോന്നുന്നു."

"കൊള്ളാം അതു നല്ലതാണു, ഞാൻ നോക്കിക്കൊള്ളാം. പോയിവരണം."

കേശവൻ മുറിയിൽനിന്നും പുറത്തിറങ്ങി അല്പംകഴിഞ്ഞപ്പോൾ രോഗിണിയുടെ ഒരു കൈ അല്പം ചലിച്ചു എന്നു കുമാ

ർന്ന സംശയം തോന്നി. അദ്ദേഹം അടുത്തുചെന്നു് ആ കരത ലത്തെ അദ്ദേഹത്തിൻെറ കരങ്ങളിൽ തന്നെ താങ്ങിപ്പിടിച്ചു കൊണ്ടു വീണ്ടും ജീവൽലക്ഷണങ്ങൾ വല്ലതും കാണുന്നുണ്ടോ എന്നു നോക്കിക്കൊണ്ടു ബദ്ധശ്രദ്ധനായി നിന്നു. അല്പം കഴി ഞ്ഞു രോഗിണി ഒരു ദീർഘനിശ്വാസനത്തോടുകൂടി തലയെ അ ല്പം ചരിക്കുന്നതിനു ശ്രമിച്ചു എങ്കിലും വീണ്ടും നിശ്ചലയായി അതേ നിലയിൽത്തന്നെ കിടന്നു.

അപ്പോഴേക്കും കേശവൻ ഒരു ഞെരിപ്പോടും കിഴിയുമാ യി തിരിച്ചെത്തി. ദേഹത്തിൽ അല്പാല്പ ചലനങ്ങൾ കണ്ടുതുട ങ്ങി എന്നുള്ള കുമാരൻെറ പ്രസ്താവന ആ വിശ്വസ്ത ഭൃത്യനെ അത്യധികം സന്തോഷിപ്പിച്ചു. അയാൾ വീണ്ടും അല്പം പാലു കൂടി തൊട്ടുകൊടുത്തിട്ടു തലയിലെ തളം ഒന്നുകൂടി ആവർത്തിച്ചു. അനന്തരം കിഴി ചൂടുപിടിപ്പിച്ചു കാലുകളിലും കൈകളിലും മാ റി മാറി തിരുമ്മിത്തുടങ്ങി.

ഈ സമുചിതമായ കൃത്യം അല്പസമയത്തിനുള്ളിൽ രോ ഗിണിയെ സജീവയാക്കിത്തീർത്തു. സുലേഖ തൻെറ കണ്ണുകളെ മന്ദംമന്ദം ചിമ്മിത്തുറന്നുനിരുദ്ദേശമായി മുകളിൽലേയ്ക്കുതന്നെ സൂക്ഷിച്ചുനോക്കി. "സുലേഖേ, സുലേഖേ," എന്നു ഉൾക്കണ്ഠാ പരവശനായ കുമാരൻ മൃദുമധുരമായ സ്വരത്തിൽ അവളെ സംബോധന ചെയ്തു. അതു അവൾ കേട്ടതേയില്ല. കണ്ണുകൾ തുറിച്ചു അല്പസമയം മുറിയുടെ മുൻഭാഗത്തുള്ള മച്ചിനെത്ത ന്നെ നോക്കിക്കൊണ്ടു കിടന്നതിൻെറ ശേഷം അവ വീണ്ടും അടഞ്ഞു. എങ്കിലും രോഗിണി അല്പാല്പമായി സുഖംപ്രാപി ക്കുന്നു എന്നു കണ്ടു് അവർ സന്തുഷ്ടരായി. "കേശവാ, ഇനി ഒന്നും ഭയപ്പെടുവാനില്ല എല്ലാം ശരിയായിക്കൊള്ളും."

"കല്പന — എന്നുതന്നെയാണു് അടിയനുംതോന്നുന്നതു്."

"നിൻെറ വൈദ്യമാണ് ഗുണം ചെയ്തതു്."

"അതോ അവിടത്തെ സാമീപ്യമോ" എന്നു അയാൾ സ്വയം മന്ത്രിച്ചു. എങ്കിലും കുമാരനു കേൾക്കുവാൻ പാടില്ലാ യിരുന്നു.

നിമിഷങ്ങൾ പിന്നെയും പലതുകഴിഞ്ഞു. സുലേഖയിൽ സജീവലക്ഷണങ്ങൾ പലതും കാണ്മാനുണ്ടെങ്കിലും സുബോധ ത്തിൻെറ ലക്ഷ്യങ്ങൾ ഒന്നുംതന്നെ പ്രത്യക്ഷമായിരുന്നില്ല. ചി ലപ്പോൾ കണ്ണുകൾ തുറന്നു അടുത്തു നില്ക്കുന്നവരെത്തന്നെ ഒട്ടു നേരം തുറിച്ചുനോക്കിക്കൊണ്ടിരിക്കും. അല്പം കഴിഞ്ഞു വീണ്ടു

മടക്കും മററുചിലപ്പോൾ എന്തോ സംസാരിക്കുന്നതിനായി ചുണ്ടുകൾ ചലിപ്പിക്കും. അസാദ്ധ്യമെന്നു കണ്ടു വിരമിക്കും. അല്പം കഴിഞ്ഞു കാൽകരങ്ങളെ നിർജീവമായി ഇളക്കും. വീണ്ടും നിസ്സന്ദ്രയായി കിടക്കും; ഇങ്ങനെ സമയം കുറെ പിന്നെയും കഴിഞ്ഞു. സുലേഖ ഗാഢമായ ഒരു നിദ്രയിൽ ലയിച്ചു. ഈ വിശ്രമം രോഗിക്കു ആരോഗ്യപ്രദമെന്നു കരുതിയും ഇനി തല്ക്കാലം മററാരും മുറിയിൽ വേണ്ട എന്നു വിചാരിച്ചും കേശവൻ തൻെറ സഹായികളെ മറേറാരോ ജോലികൾക്കായി നിയോഗിച്ചു. പക്ഷേ രാജകുമാരൻ അപ്പോഴും ഓരോ വിചാരപരമ്പരകൾക്കു വിധേയനായി സുലേഖയുടെ രോഗശയ്യയുടെ സമീപം തന്നെ ഇരുന്നതേയുള്ളു.

കഷ്ടിച്ചു രണ്ടുനാഴിക കഴിഞ്ഞു രോഗി ഞെട്ടിയുണൎന്നു. "അയ്യോ, കുമാരാ, അച്ഛനെ കൊല്ലരുതു്. അവിടന്നു ആ കഠാരിയെ ഇങ്ങുതരിക" എന്നു നിലവിളിച്ചു കൊണ്ടു് അവൾ എഴുനേല്ക്കുന്നതിനു ബദ്ധപ്പെട്ടു തുടങ്ങി. എങ്കിലും തൻെറ ശ്രമം വിഫലമെന്നു കണ്ടു് അവൾ വീണ്ടും ശയ്യയെ തന്നെ അവലംബിച്ചു. തുറന്നിരുന്ന കണ്ണുകൾ വീണ്ടും പൂട്ടി. കുമാരി വീണ്ടും തൻെറ സ്വപ്നനിദ്രയെ തന്നെ തുടൎന്നു. സുലേഖയുടെ സ്വപ്നജല്പനങ്ങൾ കേട്ടു കേശവൻ കുമാരൻെറ മുഖത്തേക്കു സൂക്ഷിച്ചു നോക്കി. അദ്ദേഹവും തന്നെത്തന്നെ സൂക്ഷിച്ചു നോക്കുന്നതു കണ്ടു അയാൾ മ്ലാനവദനനായി.

"പ്രഭോ-അവിടത്തേക്കു ഉറക്കക്ഷീണമധികമായിരിക്കുന്നു. കല്പിച്ചു് അവിടത്തെ മുറിയിൽ തന്നെ പോയി കിടന്നു അല്പമുറങ്ങി ക്ഷീണം തീൎക്കണം. കൊച്ചമ്മയ്ക്കു വേണ്ട ശുശ്രൂഷകൾ അടിയൻ ചെയ്തു കൊള്ളാം" കേശവൻ പറഞ്ഞു.

തൻെറ സാന്നിദ്ധ്യം സുലേഖാസേവകനു അസുഖമായി തോന്നുവാനുള്ള കാരണം കുമാരനു ക്ഷണത്തിൽ മനസ്സിലായി. എങ്കിലും കേശവൻെറ നിൎദ്ദേശത്തെ സ്വീകരിക്കുന്നതിനു അവിടന്നൊരുമ്പെട്ടില്ല.

ഈ സമയത്തു രോഗിയുടെ വ്രണത്തിൽ നിന്നും വീണ്ടും രക്തം പ്രവഹിച്ചു പുതച്ചിരുന്ന വസ്ത്രത്തെ തന്നെയും നനക്കുന്നതു കണ്ടു കുമാരൻ പരവശഹൃദയനായി. "എൻെറ ഉറക്കക്ഷീണം കൊണ്ടു അപകടമൊന്നുമുണ്ടാവാനില്ല. വ്രണത്തിൽ നിന്നും വീണ്ടും രക്തം പ്രവഹിക്കുന്നതു് ആപൽക്കരമാണു്. സുലേഖയേ ഇനി അനങ്ങുവാൻ അനുവദിക്കരുതു്.

അതാ ആ രക്തം തുടച്ചു കളഞ്ഞിട്ടു വ്രണമഴിച്ചു അല്പം മരുന്നു കൂടി വച്ചു കെട്ടണം", എന്നു പറഞ്ഞു കൊണ്ടു അദ്ദേഹം അവിടെ നിന്നുമെഴുനേററു. കേശവൻ കുമാരൻെറ കല്പനയനുസരിച്ചു ഒരു കൈലേസെടുത്തു സാവധാനത്തിൽ രക്തം തുടച്ചു തുടങ്ങി. എന്തേ അത്ഭുതമേ! ആ കൃത്യത്തെത്തന്നെ നോക്കിക്കൊണ്ടു നിന്ന രാജകുമാരൻ ഇടിയേററതു പോലെ ഒരു ഞെട്ടലോടു കൂടി അന്ധാളിച്ചു നിന്നു പോകുന്നു. കേശവൻ തൻെറ വിസ്മൃതിയേ ഭൽസിച്ചുകൊണ്ടു കയ്യിലിരുന്ന ലേസിനെ ദൂരെയെറിഞ്ഞിട്ടു കുമാരൻെറ മുഖത്തേക്കു വീണ്ടും സൂക്ഷിച്ചു നോക്കി. ആ മുഖകമലത്തിൽ കളിയാടിക്കൊണ്ടിരുന്ന വിവിധരസങ്ങളുടെ ഉഗ്രകാളിമയിൽ താൻ തന്നെ ദഹിച്ചു പോയേക്കുമെന്നു ഭയാക്രാന്തനായ ഭൃത്യൻ ഒരു ഭ്രാന്തനെപ്പോലെ അവിടെ നിന്നും പാഞ്ഞു. തൻെറ അത്ഭുതപാരവശ്യങ്ങളിൽ നിന്നും വിമുക്തനായ കുമാരൻ വീണ്ടും ശയ്യയോടൊന്നു കൂടി അടുത്തു ചെന്നു രോഗിണിയുടെ ദേഹത്തെ സൂക്ഷ്മപരിശോധന തുടങ്ങി. കരിനീലവർണ്ണമായിരുന്ന ദേഹത്തിൽ രക്തം പുരണ്ട ഭാഗമെല്ലാം ഹിമവെണ്മയോടു കൂടി പ്രകാശിക്കുന്നതു കണ്ടു അദ്ദേഹം വീണ്ടും അത്യത്ഭുതപാരവശനായി. ആ ചടുലമിഴികൾ ഉഗ്രദീപ്തിയോടു കൂടി പ്രകാശിച്ചു. അദ്ദേഹത്തിൻെറ ദേഹമെല്ലാം കോൾമയിർ കൊണ്ടു വിറച്ചു തുടങ്ങി. ആ പകൽ സമയത്തും ലോകമെല്ലാം അന്ധകാരപടലത്തിൽ നിമഗ്നമായതു പോലെയും സമസ്തലോകവും അന്നു ക്ഷണത്തിൽ നശ്വരമായിത്തീൎന്നതു പോലെയും അദ്ദേഹത്തിനു തോന്നി.

തൻെറ കണ്ണുകൾ തന്നെ വഞ്ചിക്കുന്നോ എന്നു കുമാരൻ ശങ്കിച്ചു. മിഴികളെ തിരുമ്മി തുത്തു വ്യക്തമാക്കിയിട്ടു രോഗിണിയുടെ ദേഹത്തെ സർവ്വത്ര ആച്ഛാദനം ചെയ്തു പുതച്ചിരുന്ന സാൽവയേ കുമാരൻ സാവധാനമായി ഉയൎത്തി നഗ്നമായിരുന്ന ഭുജദ്വയങ്ങളിൽ അവിടവിടെ തെറിച്ചിരുന്ന രക്തബിന്ദുക്കളെ അദ്ദേഹം കോപാവേശത്താൽ വിറതുള്ളുന്ന ആ കരപല്ലവങ്ങൾ കൊണ്ടു തന്നെ തുടച്ചു. നീലാംബരമദ്ധ്യത്തിൽ മിന്നിത്തിളങ്ങുന്ന താരസഹസ്രങ്ങൾ പോലെ കാർവൎണ്ണസങ്കലിതമായ ആ കോമളകളേബരത്തിൽ രക്തസ്പർശമുണ്ടായിട്ടുള്ളിടമെല്ലാം വിവൎണ്ണസമ്പൂൎണ്ണമായി പരിലസിക്കുന്നതു കണ്ടു അദ്ദേഹം ഒട്ടുനേരം നോക്കിക്കൊണ്ടു നിന്നു പോയി. ഇതിനിട

യിൽ ഭൂതകാല ചരിതങ്ങളിലെ പല അപ്രധാനഘട്ടങ്ങളും ഭീമാകാരമവലംബിച്ചു ആ തപ്തചിത്തന്റെ ദൃഷ്ടിപഥങ്ങളിൽ പ്രതിബിംബിച്ചു. അമ്മിണീസുലേഖമാരുടെ വണ്ണഭേദമൊഴിച്ചു അണുമാത്രമെങ്കിലും ആകാര വ്യത്യാസമില്ലാത്ത ആകായ വിശേഷങ്ങളും, ആ സോദരീ ദ്വന്ദ്വങ്ങളേ ഇതുവരെയും ഒരുമിച്ചു കാണുന്നതിന് ഒരിക്കൽ പോലും തനിക്കു സാധിക്കാഞ്ഞതിന്റെ അനല്പവൈചിത്ര്യവും എല്ലാം ഒന്നൊന്നായി കുമാരന്റെ മനസ്സിൽ തിങ്ങിക്കൂടി അദ്ദേഹത്തെ അലട്ടിത്തുടങ്ങി. കുമാരന്റെ മിഴികളിൽനിന്നു തീപ്പൊരികൾ പാറുന്നോ എന്നു തന്നേയും തോന്നിപ്പോകുന്നു. അനർഗളമായി ഉദ്ഗമിക്കുന്ന രോഷപ്രവാഹത്തെ നിയന്ത്രിക്കുന്നതിനു ശക്തനല്ലാതെ അദ്ദേഹം അവസാനമായി ആ നിശാചരീരൂപത്തെ അത്യുഗ്രമായി ഒന്നു കൂടി നോക്കി. പിന്നീടൊരിക്കൽക്കൂടെയും കുമാരൻ ആ പൈശാചികദർശനത്തിനു ആകാംക്ഷിച്ചില്ല. "രാക്ഷസീ" എന്ന മൂന്നക്ഷരങ്ങൾ മാത്രം കോപാഗ്നിയിൽ "എരിപൊരി"കൊള്ളുന്ന ആ ഹൃദയവലയങ്ങളേ കവർന്നു് ഉദ്ഗമിച്ചു. പക്ഷെ അതു ആ പാവനചരിതന്റെ മനസ്തോഭപ്രവർത്തനങ്ങളുടെ ഒരു ബാഹ്യലക്ഷ്യമെന്നല്ലാതെ അദ്ദേഹം താൻ എന്തു പറഞ്ഞു എന്നു തന്നെയും അറിഞ്ഞില്ല. ആ ശയ്യയും അതു സ്ഥിതിചെയ്യുന്ന മുറിയും അതിൽ വ്യാപരിച്ചിരിക്കുന്ന വായു തന്നെയും മലിനസംപൂർണ്ണമായും വിഷമയമായും കുമാരനു തോന്നി. പൈശാചിക ശക്തികൾ അഗോചരമായി ആ മുറിയിൽ ആവസിക്കുന്നതായും ബീഭത്സരൂപിണിയായ പാതകമൂർത്തി പല്ലിളിച്ചു തന്നെ അപഹസിക്കുന്നതായും അയാൾ വിഭ്രമിച്ചു. കുമാരന്റെ ദന്തനിരകൾ ബലമായിറുമ്മി മുഷ്ടികൾ താനേ മുറുകി, പുരികങ്ങൾ ചുളിച്ചു, മോഹനങ്ങളായിരുന്ന ആ സ്മശ്രുക്കൾ താനേ ജൃംഭിച്ചു് രോമകൂപങ്ങളിൽ നിവർന്നു. നരകദർശനത്താൽ ഭീതനായ ഒരു സിദ്ധനേപ്പോലെ അദ്ദേഹം അവിടെ നിന്നു അനുക്ഷണത്തിൽ അന്തർദ്ധാനം ചെയ്തു.

ദിവസങ്ങൾ മൂന്നു നാലു കഴിഞ്ഞു. തന്റെ ആലസ്യപാരവശ്യങ്ങളിൽ നിന്നും ഏറെക്കുറെ വിമുക്തയായ സുലേഖ സേവകപ്രധാനനായ കേശവനോടുകൂടി രോഗമുറിയിൽതന്നെ ഇരിക്കുന്നു. അവളുടെ മുഖം രക്തമയമില്ലാതെ വിളറിയും ദേഹം ക്ഷയിച്ചു നിർജ്ജീവമായും കാണപ്പെട്ടു. ഇരുൾവെണ്മസമ്മിശ്ര

മായ ആ കായകാന്തി അപ്പോഴും ഭയാനകമായിത്തന്നെ ഇരുന്നു. എങ്കിലും ആ കുടിലഹൃദയത്തിൻെറ വക്രപ്രവൎത്തനങ്ങൾക്കു അപ്പോഴും ക്ഷയം സംഭവിച്ചിരുന്നില്ല. കഷ്ടിച്ചു മൂന്നുനാലു ദിവസത്തെ ഏകാന്തവാസം നരകസമാനമായി അവൾക്കു തോന്നി. അധൎമ്മലോകത്തിൽ അവശേഷിച്ചിരുന്ന ധൎമ്മശകലത്തേപ്പോലും സംഹരിക്കേണ്ടുന്ന ഭാരമേറിയ ഒരു ജീവിതധൎമ്മം ജന്മനിർദ്ദിഷ്ടമായുണ്ടായിരുന്നതിനെ യഥാവിധി നിറവേററുവാൻ ഈ ചുരുങ്ങിയ ദിവസങ്ങൾക്കിടയിൽ തനിക്കു സാധിച്ചില്ലല്ലോ എന്നുള്ള ഒരു വ്യഥ അപ്പോഴും ആ കുടിലവദനത്തിൽ പ്രതിബിംബിച്ചു കൊണ്ടിരുന്നു. ഇനിയും ഈ അലസവൃത്തി അസഹ്യമെന്നുതന്നെ തീരുമാനിച്ചു അവൾ പൂൎണ്ണസുഖലാഭത്തിനു മുമ്പുതന്നെ തൻെറ ജീവിതദൌത്യത്തെ ആവൎത്തിപ്പാൻ അപ്പോൾ തീരുമാനിച്ചിരിക്കയാണ്. എങ്കിലും ഈ വിശ്രമദിവസങ്ങളിൽ സ്വധൎമ്മവിഘാതകങ്ങളായ വല്ല അനിഷ്ടസംഭവങ്ങളും അവിചാരിതമായി നടന്നുപോയിട്ടുണ്ടോ എന്നു ആ വക്രാശയം ശങ്കാദൎശനം ചെയ്കയാൽ ഏതൽപരിഹാരാൎത്ഥം ചില അന്വേഷണങ്ങൾ തുടങ്ങി.

"നീയല്ലാതെ മററാരും തന്നെ ഈ മുറിയിൽ പ്രവേശിച്ചില്ലെന്നാണോ നീ പറയുന്നതു്?"

കേശവൻ—"ഞാൻ തന്നെ എന്തു ചെയ്യാനാണ്. കൊച്ചമ്മ ബോധംകെട്ടു കിടന്നപ്പോൾ എന്തു ബദ്ധപ്പാടുണ്ടായി എന്നു ഇവനു മാത്രമേ അറിഞ്ഞുകൂട്ടു. അപ്പോഴെല്ലാം എനിക്കു തുണയായി തൈലപ്പനും, ശങ്കരനും കൂടിയുണ്ടായിരുന്നു. അവരു വന്നതുകൊണ്ടു അപകടമില്ലെന്നു എനിക്കറിയാം."

സുലേഖ—"അതു പോകട്ടെ. കുമാരൻ ഒരിക്കലും ഇവിടെ വന്നിട്ടില്ലേ?"

കുമാരിയുടെ അസ്ഥിരജല്പനങ്ങൾ യഥാൎത്ഥാഭിലാഷങ്ങളെന്നു വിഭ്രമിച്ചു താൻ വരുത്തിവച്ച അനൎത്ഥം സ്വസ്വാമിനിയുടെ ജീവിതമൎമ്മങ്ങളെ എങ്ങനെ ബാധിച്ചു എന്നു മനസ്സിലാക്കിയ നിമിഷം മുതൽ ആ സാധു നരകാനുഭൂതികൾ തന്നെ അനുഭവിച്ചു വരികയാണ്. എന്നാൽ ആവക യഥാൎത്ഥങ്ങൾ ആ വ്യാഘ്രിയുടെ കണ്ണുകളിൽ എത്തുപെട്ടാൽ തൻെറ ജീവഹതി തന്നെ ആ നിമിഷത്തിൽ സംഭവിച്ചു പോകുമെന്നു ഭയപ്പെട്ടിരുന്ന കേശവൻ കുമാരിയുടെ ചോദ്യത്തിനു നിസ്സംശയം "ഇല്ല" എന്നുതന്നെ ഉത്തരിച്ചു.

കേശവൻ—"ദീനസ്ഥിതികൾ ചിലപ്പോഴെല്ലാം ചോദിച്ചിട്ടുള്ളതല്ലാതെ കാണണമെന്നാവശ്യപ്പെട്ടിട്ടില്ല."

സുലേഖ അല്പസമയം മൌനമായിരുന്നു. സുലേഖാചരിത്രത്തിൽ വിമുഖനായ രാജകുമാരൻ തന്നെ കാണുന്നതിനാവശ്യപ്പെട്ടിട്ടില്ല എന്നുള്ള കേശവന്റെ പ്രസ്താവനയെ അവിശ്വസിക്കുന്നതിനു അവൾ യാതൊരു കാരണവും കണ്ടില്ല.

സുലേഖ-"ആട്ടെ, അമ്മിണിയെപ്പററി വല്ലതും ചോദിച്ചോ?"

കേശവൻ-"ഉവ്വ്. ജ്യേഷ്ഠത്തിയെ ശുശ്രൂഷിച്ചു കൊണ്ടിരിക്കുന്നു എന്നു ഞാൻ മറുപടി പറഞ്ഞു."

സുലേഖ സംതൃപ്തയായി. അവൾ കേശവനെ യാത്രയാക്കിയിട്ടു അവിടെ നിന്നും എഴുന്നേററു അല്പനേരം മുറിയിൽ അങ്ങുമിങ്ങും നടന്നുനോക്കി. സ്വല്പമായ ഒരു ക്ഷീണം ദേഹത്തിനുണ്ടെന്നല്ലാതെ മറെറാരാസ്വാസ്ഥ്യവും തന്നെ അവൾക്കു തോന്നിയില്ല. 'ഇല്ല ഇനിയും ഇവിടെ കഴിച്ചുകൂട്ടുക അസാദ്ധ്യമാണു്. ത്രിയുത്സവത്തിനു ശേഷം നികേതത്തിന്റെ സ്ഥിതിഗതികൾ എന്തെന്നറിഞ്ഞില്ലല്ലൊ. ഇത്ര ദിവസമായിട്ടും അച്ഛൻ ഇങ്ങോട്ടു വന്നില്ലെന്നുമാണല്ലൊ കേശവൻ പറഞ്ഞതു്. അതിൽ എന്തെങ്കിലും രഹസ്യമുണ്ടായിരിക്കണം. ഏതായാലും ഉടൻ നികേതത്തിലേക്കു പുറപ്പെടുകതന്നെ' എന്നെല്ലാം സ്വയം ചില നിശ്ചയങ്ങൾ ചെയ്തുകൊണ്ടു സുലേഖ തന്റെ ദീനമുറിയിൽ നിന്നുമിറങ്ങി വിലമാർഗ്ഗമായിതന്നെ നികേതത്തിലേക്കു തിരിച്ചു.

വക്രതയുടേയും വഞ്ചനയുടേയും അക്ഷയഭണ്ഡാഗാരമായിരുന്ന ആ കുടിലഹൃദയത്തെ തുടന്നു അവളുടെ അനന്തരാനുഷ്ഠാനങ്ങൾ എന്തെല്ലാമെന്നു നമുക്കും ഒന്നന്വേഷിക്കുക തന്നെ. ഇരുളടഞ്ഞു വിലമാർഗ്ഗത്തിൽ കൂടെ തപ്പിയും തടവിയും തെല്ലു വിഷമിച്ചുതന്നെ ഒട്ടുസമയത്തിനുള്ളിൽ അവൾ നികേതത്തിൽ ചെന്നുചേന്നു.

പിതൃസന്ദശ്നത്തിനു അത്യാത്തിയോടെ പാത്തിരുന്ന ആ കണ്ണുകൾ നേരേ തിരിഞ്ഞതു ഗിരിപാദരുടെ നികേതഗർഭത്തിലേക്കായിരുന്നു. യോഗിവയ്യൻ അവിടെ ഇല്ലെന്നു കണ്ടു അസ്വസ്ഥചിത്തയായ സുലേഖ ശേഖരപ്രഭൃതികളേ തിരക്കി പുറപ്പെട്ടു. ഒട്ടുനേരം ആ പാതാളഗത്ത്തിന്റെ പല ഭാഗങ്ങളിലും തിരഞ്ഞിട്ടും ഒരു ജീവിയേപ്പോലും കാണ്മാനില്ലെന്നു

കണ്ടു് അവരം അത്ഭുതപരവശയായി. നികേതത്തിന്റെ സ്ഥിരലാവണക്കാരായിരുന്ന സേവകജനങ്ങളെപ്പോലും അവിടെയെങ്ങും കാണ്മാനില്ലെന്നു മനസ്സിലായപ്പോരം എന്തൊ അനിരോദ്ധ്യമായ ഒരു ആപത്ശങ്ക അവളിൽ കടന്നു കൂടി. തന്റെ കായക്ലമത്തേയും വിസ്മരിച്ചു് അവരം ആ അന്തർലോകത്തിന്റെ ഓരോ കോണുകളിലും ദ്രുതപരിശോധന തുടങ്ങി. തന്റെ ശ്രമങ്ങളെല്ലാം വിഫലമെന്നു കണ്ടു ഹൃദയസന്തപ്തയായ യുവതി അവസാനമായി അംബികാമന്ദിരമായ ബലിപ്പുരയിൽ (ശ്രീവേലി)തന്നെ പ്രവേശിച്ചു. അവിടെ വികൃതവേഷധാരിയായ ഒരു പുരുഷൻ ദേഹമാസകലം പൊടിയണിഞ്ഞും അഴിഞ്ഞു പടർന്ന കുടുമയേ ബന്ധിക്കാതെയും ദേവീപാദങ്ങളിൽ സാഷ്ടാംഗപ്രണാമം ചെയ്തു കമഴ്ന്നു കിടക്കുന്നതായി അവരം കണ്ടു.

ഒരു കുതിപ്പിനു സുലേഖ അവന്റെ സമീപത്തെത്തി ദുപപരിചയമില്ലാത്തവളേപ്പോലെ സൂക്ഷിച്ചു നോക്കിത്തുടങ്ങി. ഇതരൻ തന്റെ പിമ്പിൽനിന്നും എന്തോ ശബ്ദംകേട്ടു് തലയുയൎത്തി യുവതിയെ ഒന്നു വീക്ഷിച്ചതും വെട്ടിവാൎന്ന കണ്ണുനീർ പുഴയോടുകൂടി അയാരം വീണ്ടും കമഴ്ന്നടിച്ചു നിലം പതിച്ചതും ഒന്നായിക്കഴിഞ്ഞു. യുവതി കാൎയ്യമെന്തെന്നു മനസ്സിലാകാതെ അത്ഭുതപരവശയായി സ്തംഭിച്ചു നിൽക്കുന്നതിനിടയിൽ ഇതരൻ വാവിട്ടു നിലവിളിക്കുന്നതിനും താനെ തലയിലറയുന്നതിനും തുടങ്ങി. ഇതരന്റെ അസഹ്യവിലപനങ്ങരം കേട്ടു് ശിഥില ഹൃദയയായ അവരം അയാളെ തറയിൽനിന്നും പിടിച്ചെഴുനേല്പിച്ചിട്ടു കാൎയ്യമെന്തെന്നു ചോദ്യം ചെയ്തു. അയാരം പ്രത്യുത്തരമൊന്നുമുരിയാടാതെ വീണ്ടും വിങ്ങിവീൎത്തു കരഞ്ഞു തുടങ്ങി.

'ശേഖരാ, നീയല്പം സമാധാനിച്ചിട്ടു കാൎയ്യമെന്തെന്നു പറയണം. ഇതെന്തുകൂത്തു്, കാൎയ്യമൊന്നും പറയാതെ ഇങ്ങനെ നിലവിളിച്ചാലോ.'

'അമ്മോ! അയ്യോ, ദേവി, അടിയനെന്തു—ഹു—എന്തു പറവാനാണു്. കൊ—കൊച്ചമ്മേടെ മൊഹം—കാ-ണാതെ—' അയാരം വീണ്ടും നിലവിളി തുടങ്ങി.

'എന്തെടാ- എന്റെ മുഖം കാണുന്നതു നിനക്കു സങ്കടമോ?'

നികേതോംപോയി-ഹെ-ഹെല്ലാം പോയി തൊലഞ്ഞു കൊച്ചമ്മാ-ഹെല്ലാം തൊലഞ്ഞു ക- കളിച്ചു.'

കാൎയ്യമെന്തെന്നു വിശദമായി പറയണം. രാജഭടന്മാർ നികേതത്തെ ആക്രമിച്ചോ?'

'ഹില്ല കൊച്ചമ്മാ സ്വാമി- ഹെന്റെ ഹൊന്നുസ്വാമീ- അയ്യോ- ഞാനെന്തു പറ-യട്ടെ' ശേഖരൻ ഖേദഭാരത്തെ നിയന്ത്രിക്കുന്നതിനു ശക്തനാകാതെ വീണ്ടും വിലപിച്ചു തുടങ്ങി.

'അച്ഛനെവിടെ ശേഖരാ, എന്തു സംഭവിച്ചു.'

'ഹോയി കൊച്ചമ്മാ ഹോയി. ആ മാപാപി ചതിച്ചു- ഹയ്യോ എന്റെ തേവീ.'

സുലേഖ ശേഖരന്റെ പ്രത്യുത്തരത്തിൽ ആദ്യഭാഗം മാത്രമേ കേട്ടൊള്ളൂ. അവൾ വെട്ടിയിട്ട തടിപോലെ മൂർഛിച്ചു നിലംപതിച്ചു. ഈ അനിഷ്ടസംഭവംകൂടി കണ്ട മാത്രയിൽ സ്വജീവിതത്തെ തന്നെ ശപിച്ചുകൊണ്ടു ആ വിശ്വസ്തഭൃത്യൻ നികേതപാതാളം മുഴുവൻ മാറെറാലിക്കൊള്ളുമാറു മുറവിളിയിട്ടു തുടങ്ങി. എങ്കിലും ഈ ആപൽസ്ഥിതിയിൽ തന്റെ രോദനകോലാഹലങ്ങൾകൊണ്ടു യാതൊരു ഫലവുമില്ലെന്നു ശേഖരനു തന്നെ അറിയാമായിരുന്നു. അല്പം കഴിഞ്ഞു അയാൾ കുറെ വെള്ളം കൊണ്ടുവന്നു സ്വാമിനിയുടെ മുഖത്തും ദേഹത്തുമെല്ലാം തളിച്ചിട്ടു തന്റെ തോൎത്തുമുണ്ടു മടക്കി അവരെ വീശിത്തുടങ്ങി.

ഒന്നുരണ്ടു നാഴികകൊണ്ടു സുലേഖ വീണ്ടും മോഹാലസ്യങ്ങൾ തീൎന്നു എഴുന്നേററിരുന്നു. അല്പദിവസങ്ങൾക്കു മുൻപുണ്ടായ രക്തനാശത്താൽ തളൎന്നിരുന്ന ദേഹം അപ്പോൾ ആലില പോലെ വിറച്ചുകൊണ്ടിരുന്നതിനാൽ അവൾക്കു നിവൎന്നിരിക്കുന്നതിനു തന്നെ ശക്തിയില്ലാതെ അടുത്തുണ്ടായിരുന്ന ഒരു തൂണിൽ ചാരി ഇരിപ്പുപിടിച്ചു. സ്വപിതാവിന്റെ മരണത്തെപ്പററിയുള്ള സകല വിവരങ്ങളും അവൾ അതിനിടയിൽ ശേഖരനിൽ നിന്നും മനസ്സിലാക്കി. തന്റെ പിതൃനാശത്തെപ്പററിയുള്ള വ്യഥയല്ലാതെ നികേതസംരംഭങ്ങൾ വ്യൎത്ഥമായല്ലോ. എന്നുള്ള വികാരം സുലേഖയെ തെല്ലും വേദനിപ്പിച്ചില്ല. രാജ്യലക്ഷ്മീകാന്തനായ രാജകുമാരൻ സ്വഹിതാനുവൎത്തിയായി സ്വാധീനമുള്ളപ്പോൾ കിരീടലാഭത്തിനു ഇതരമാൎഗ്ഗങ്ങൾ എന്തിനെന്നു തന്നെ അവൾ വിഭ്രമിച്ചുപോയി. എങ്കിലും സുലേഖയുടെ പൈശാചികശക്തി ഇത്തരുണത്തിൽ ഒന്നുകൂടി ഊൎജ്ജസ്വലമായി പ്രവൎത്തിച്ചു തുടങ്ങി. ജന്മസിദ്ധമായ അവളുടെ പ്രതികാരപ്രസക്തിമൂൎത്തിമത്തായി ഫണം വിടൎത്തു് അവളുടെ ഹൃദയരംഗത്തിൽ കേളിയാടിത്തുടങ്ങി. അതോടുകൂടി യോഗീഘാത

കൾന്നു ലോകാപവാദത്തിനു പാത്രമായ് മുറിഞ്ഞപ്പള്ളിത്തര കൻെറ ജാതകപരിധിയും നിർദ്ദിഷ്ടമായി.

ശേഖരൻെറ പരിചരണങ്ങളാൽ അല്പസമയത്തിനുള്ളിൽ സുഖശരീരിണിയായ സുലേഖ സ്വഭൃത്യനെ സമീപത്തു വിളിച്ച് ചില സാന്ത്വനങ്ങളോതി അവനെ സമാശ്വസിപ്പിച്ചു. എങ്കിലും ആ സാന്ത്വനചരിതത്തിൻെറ സംക്ഷിപ്തതത്വമായ സിംഹാസനാരോഹണത്തിനു മുമ്പിൽ തൻെറ പ്രതികാരപ്രതിജ്ഞയെ നിറവേററേണ്ടതുണ്ടെന്നും അതിലേക്കായി യോഗീവിയോഗാനന്തരം നികേതം വിട്ടോടിപ്പോയ സേവകജനങ്ങളെ ഉടൻതന്നെ തിരിച്ചുവരുത്തണമെന്നും ആ യമലോകാധീശ്വരി കല്പന കൊണ്ടു. ഈ കല്പനാശക്തിയാൽ ഉത്തരത്തപ്പെട്ടമായിരുന്ന ശേഖരനെ ആംഗ്യമാത്രത്താൽ തടഞ്ഞിട്ട് അയാളുടെ ഭുജത്തിൽ താങ്ങിക്കൊണ്ട് അവൾ അവിടെനിന്നും തിരിച്ചു. അപ്പോഴും ക്ഷീണതരമായി വിറയ്ക്കുന്ന കായത്തെ അവൾ സകൌതുകം ഒന്നു സൂക്ഷിച്ചുനോക്കി. ആ വികൃതദേഹത്തിലെ വർണ്ണവൈശിഷ്ട്യങ്ങൾ അവളുടെ കണ്ണുകളിൽപെട്ടതോടുകൂടി തന്നെ രാജകുമാരൻെറ സ്മരണയും ആ രാക്ഷസീഹൃദയത്തിൽ സ്വയം ഉദയം ചെയ്കയാൽ പൈശാചികമൂർത്തിയായ അവൾ ആ ഭയങ്കരസമയത്തും ഒരു വികൃതസ്മേരത്തെ വമിച്ചു.

ഏതാനും നിമിഷങ്ങൾക്കുള്ളിൽ സുലേഖ ശേഖരനോടുകൂടി വേറൊരു മുറിയിൽ പ്രവേശിച്ചു. അതു ബന്ധിതനായ രാജകുമാരൻ തൻെറ പാതാള പര്യടനങ്ങൾക്കിടയിൽ ഹരിവൃഷഭങ്ങളുടെ സങ്കേതസ്ഥാനമായി കണ്ട ആ ഭയങ്കര അറ തന്നെയായിരുന്നു. ക്ഷീണശരീരിണിയായ യുവതി അടുത്തുണ്ടായിരുന്ന കുസുമശയ്യയിൽ അഭയം പ്രാപിച്ചിട്ടു സ്വഭൃത്യപ്രധാനനു് എന്തോ ചില ഗൂഢനിർദ്ദേശങ്ങൾ നൽകി. ഉത്തരക്ഷണത്തിൽ അവിടെ നിന്നും അപ്രത്യക്ഷനായ ശേഖരൻ അല്പസമത്തിനുള്ളിൽ ഒരു മൂരിക്കുററനെ അനയിച്ചുകൊണ്ടു വീണ്ടും ആഗതനായി. മുറിയിലിരുന്ന ഒരു വലിയ ചെമ്പുപാത്രത്തെ വൃഷഭത്തിൻെറ മുമ്പിൽ നീക്കിവച്ചു കൊടുക്കുകയിൽ പൈപാദാഹങ്ങളാൽ പരവശനായിരുന്ന ആ മൃഗം ആർത്തിയോടുകൂടി പാത്രത്തിലെ ദ്രാവകത്തെ കുടിച്ചുതീർത്തു. അടുത്തക്ഷണത്തിൽ ആ നിർഭാഗ്യജീവി ഒരു വിറയലോടുകൂടി മലർന്നടിച്ചു നിലം പതിച്ചു. പക്ഷേ അതു മരിച്ചില്ല. ദ്രാവകത്തിൻെറ ശക്തിയാൽ ഗാഢമായ ഒരു മാന്ദ്യത്തിനു വശംവദ

നായതേയുള്ളു. ശേഖരൻ മൂരിക്കുററനെ വലിച്ചിഴച്ചു തറയിൽ നാട്ടിയിരുന്ന ഇരുമ്പു കററികൾക്കിടയിൽ മലർത്തിക്കിടത്തി നാടകൾ നാലും കമ്പികളോടുചേർത്തു ബന്ധിച്ചുകഴിഞ്ഞു. അതേതുടൎന്നു ആ വൃഷഭത്തിൻെറ ഉദരഭാഗത്തെ കണ്ഠപ്രദേശം മുതൽ കഴൽപ്രദേശം വരെ ഒന്നായി പിളൎന്നു മലൎത്തിയിട്ടു അകത്തുള്ള സാധനങ്ങളെ എല്ലാം അരനിമിഷത്തിൽ മാററി. ധാരധാരയായി പ്രവഹിക്കുന്ന രക്തംകൊണ്ടു അല്പനിമിഷങ്ങൾക്കുള്ളിൽ വൃഷഭത്തിൻെറ ശൂന്യമാത്രമായിരുന്ന ഉദരഗഹ്വരം പരിപൂൎണ്ണമായി. ആ പൈശാചികകൎമ്മങ്ങൾ ഇതുകൊണ്ടും അവസാനിച്ചില്ല. അടുത്തിരുന്ന മേശയിൽനിന്നും ഒരു പാത്രമെടുത്തു എന്തൊ ഒരു പച്ചനീരുകൂടി രക്തത്തോടുകൂട്ടി കലൎത്തിയപ്പോൾ ശോണവൎണ്ണമായിരുന്ന രുധിരപ്രളയം ഒരു കാർവൎണ്ണനീലിമയോടുകൂടി പകൎന്നു. തന്നെയുമല്ല, അതു തിണൎത്തു അശുദ്ധമാകാതെ ഒരു കരിനീലദ്രാവകം പോലെ രൂപാന്തരപ്പെടുകയും ചെയ്തു.

വിവശയായി മൃദുശയ്യയിൽ ശയനം ചെയ്യുന്ന സ്വസ്വാമിനിയുടെ പക്കൽ അണഞ്ഞു് "എല്ലാം ശരിയായി" എന്നു് അറിയിച്ചു് ശേഖരൻ ആ ക്ഷണത്തിൽ അവിടെനിന്നും അന്തർദ്ധാനം ചെയ്തു. സുലേഖ സാവധാനത്തിൽ അവിടെനിന്നുമെഴുനേററു വൃഷഭത്തിൻെറ പക്കലേക്കടുത്തു. അവൾ നഗ്നശരീരിണിയായി ആ വൃഷഭഗൎഭത്തിൽ മറഞ്ഞു. നിമിഷങ്ങൾ ഒന്നു രണ്ടല്ല പത്തുപതിനഞ്ചു കഴിഞ്ഞു. എന്നിട്ടും ചോരപ്പുഴയിൽ മുങ്ങിയ യുവതിയെ കാണ്മാനില്ല. പിന്നെയും നിമിഷങ്ങൾ ചിലതു കഴിഞ്ഞു. അതാ—സുലേഖയുടെ—അല്ല അമ്മിണിയുടെ സോമബിംബസമാനമായ മുഖാരവിന്ദം അവിടെ ഉയൎന്നു തുടങ്ങുന്നു. ശിരസ്സു്, ഉടൽ, കാൽപാദം ഇങ്ങനെ ഒന്നൊന്നായി വൃഷഭഗൎഭത്തിൽനിന്നും പുറത്തിറങ്ങി. "വൃഷഭസ്നാനാ"നന്തരം അവൾ സാവധാനത്തിൽ ഹരിവീരവിഗ്രഹത്തിൻെറ സമീപത്തേക്കണഞ്ഞു. ആ ലോഹവിഗ്രഹത്തിൻെറ വായിൽനിന്നും തുള്ളി തുള്ളിയായി വീണുകൊണ്ടിരിക്കുന്ന ദുൎഗ്ഗന്ധവാഹിയായ ഒരു ദ്രാവകത്തെ അമൃതമാധുരിയോടുകൂടി അവൾ അല്പം സേവിച്ചു. അനന്തരം വീണ്ടും അതേ സ്ഥിതിയിൽ തന്നെ ശയ്യയിൽ അഭയംപ്രാപിച്ച അമ്മിണി ഒരു സുഖമാന്ദ്യത്തിനുശേഷം വീണ്ടുമുണൎന്നപ്പോൾ സമയം സന്ധ്യയോടു സമീപിച്ചിരിക്കുന്നതു കണ്ടു. അവൾ സമീപസ്ഥമായ ഒരു കൃത്രിമ

വാതിൽ തുറന്നിറങ്ങിയതു മനോഹരമായ ഒരു നീരാഴിയിലേക്കായിരുന്നു. ഒരു ശീതളസ്നാനവും കഴിഞ്ഞു പുറത്തിറങ്ങിയ അമ്മിണിയിൽ സുലേഖയുടെ മ്ലാനവദനമൊ വിളറിയ ശരീരമൊ ഒന്നുംതന്നെ കാണ്മാനില്ലായിരുന്നു. അവരം അവിടെനിന്നും ധൃതിയിൽ തിരിച്ചതു വീണ്ടും ശംക്രരിയിലേക്കു തന്നെയായിരുന്നു.

അവരം നടക്കട്ടെ. അമ്മിണി ആ വിലമാറ്റത്തെ തരണം ചെയ്തു ശംക്രരിൽ എത്തുന്നതിനു മുമ്പായി രാജകമാരന്റെ താല്ക്കാലികാവസ്ഥകരം എന്തെന്നു നമുക്കു ഒന്നാരായുക തന്നെ.

സുലേഖയുടെ ഭീനമുറിയിൽനിന്നും പുറത്തിറങ്ങിയ കമാരൻ അമ്മിണീകാമുകനായ യുവാവായിരുന്നില്ല. പ്രത്യുത അധമ്മകമ്മങ്ങളുടെ അനുഷ്ഠാനദശനത്തിൽ കുപിതഹൃദയനായ ഒരു ധാമ്മികമൂത്തി, അതെ ഉഗ്രതേജസ്വിയായ സാക്ഷാൽ അശ്വതിതിരുനാരം രാമവമ്മ ഇളയതമ്പുരാൻ തന്നെയായിരുന്നു. ആ പ്രദേശത്തെ പാപസങ്കലിതമായ വായുവിനെ ശ്വസിക്കുന്നതു തന്നെയും ധമ്മധ്വംസകമായി ആ തിരുമേനിക്കു തോന്നി. എങ്കിലും തന്റെ ബന്ധനത്തെ നിഷേധിച്ചു രക്ഷപെടുന്നതിനു നിവൃത്തിയില്ലായിരുന്നതിനാൽ അവിടുന്നു തന്റെ ഗൂഢസങ്കേതമായ കല്ലറയേ തന്നെ അഭയംപ്രാപിച്ചു. വിജനവും ഇരുളടഞ്ഞതുമായ ആ അറയിൽ ഏകാന്തവാസത്താൽ മനസ്സ്ക്ഷോഭങ്ങളെ സംയമനം ചെയ്തു ശാന്തഹൃദയനാകുന്നതിനു അവിടുന്നു ആഗ്രഹിച്ചു. എങ്കിലും മുറിയിലെ ഇരുൾപടലങ്ങരംക്കനുസരണമായ മറെറാരു തിമിരപടലം തിരുച്ചിത്തത്തേയും ആവരണം ചെയ്തിരുന്നതിനാൽ ആ ശ്രമം കേവലം നിഷ്ഫലമായി കലാശിച്ചു. നൈരാശ്യമോ അഥവാ സ്വജീവിതത്തിന്റെ അനിഷ്ടാനുഭവങ്ങളോ ഒന്നുമല്ല അദ്ദേഹത്തെ അപ്പോരം വിഷമിപ്പിച്ചതു്. തന്റെ മനസ്സ്ക്ഷോഭങ്ങരം എന്തെന്നു വിവേചനം ചെയ്യുന്നതിനും കമാരനു അപ്പോരം സാധിച്ചില്ല. സ്വഹൃദയത്തെ തന്നെയും ദഹിപ്പിച്ചുകളയുമായിരുന്ന ഒരു കോപാഗ്നി ആ അന്തരംഗത്തിൽ നിന്നും കാളിജ്വലിക്കുന്നതായും, തന്നെ വലയം ചെയ്തിരിക്കുന്ന എന്തോ വിഷസമ്മിശ്രമായ ഒരു വാതകം അതിനേ നിരന്തരം പോഷിപ്പിച്ചുകൊണ്ടിരിക്കുന്നതായും മാത്രം അദ്ദേഹം കണ്ടു. അസ്വസ്ഥമായ ഹൃദയചേഷ്ടിതങ്ങളുടെ നിരന്തര പ്രവത്തനങ്ങളേ തുടന്നു ദേഹവും വിശ്രമശാന്തികരംക്കമെരാ

തെ ആ ഇരുളടഞ്ഞ മുറിയിൽ സദാ ചുററിക്കറങ്ങിക്കൊണ്ടിരുന്നു.

ദിവസങ്ങൾ മൂന്നുനാലു കഴിഞ്ഞു. തിരുമനസ്സിലെ കോപാഗ്നിജ്വാലകൾ അല്പമൊന്നു ശാന്തമായമന്നു. മനസ്സു ക്ഷോഭനിർവൃതമായി, താത്വിക ചിന്തകൾക്കു വിധേയവുമായി. പ്രശാന്തമായ ആ രാത്രിയുടെ നിർജ്ജീവാവസ്ഥയും വിജനമായ മുറിയുടെ നിർബാധകാനുകൂല്യങ്ങളും സഹകരിച്ചപ്പോൾ കുമാരൻ വീണ്ടും ആലോചനതുടങ്ങി. "ഹാ, ഭഗവാനെ, ലോകത്തിൽ വിശ്വസിക്കത്തക്കതായി എന്തുണ്ടു്? കണ്ണുകൾ ദർശിക്കുന്നവയും കാതുകൾ ശ്രവിക്കുന്നവയും യഥാർത്ഥമെന്നു എങ്ങനെ വിശ്വസിക്കും. വിശ്വം, അതു തന്നെയും മായാകല്പിതമാണല്ലോ. അതിൽ പരമാത്മമൊഴിച്ചു മററൊന്നും തന്നെ യഥാർത്ഥമായില്ലെന്നല്ലേ വിജ്ഞന്മാർ പഠിപ്പിക്കുന്നതു്. "മായാകല്പിതം പരമാത്മിനി വിശ്വമെടോ! മായകൊണ്ടല്ലോ വിശ്വമുണ്ടെന്നു തോന്നിക്കുന്നു." എന്നു ഭഗവാൻ ഉപദേശിക്കുന്നതു തന്നെ വിശ്വത്തിൻെറ മായാനിർമ്മിതിയെപ്പററിയാണല്ലോ. പിന്നെ ബ്രഹ്മാണ്ഡകടാഹത്തിൽ അണുമാത്രമായ ഈ നീചകീടത്തിൻെറ അല്പാനുഭവങ്ങളിൽ വഞ്ചനകൾ, അതെ അയഥാർത്ഥമായ ഫലങ്ങൾ മാത്രം കാണുന്നതിൽ ഞാനെന്തിനു അത്ഭുതപ്പെടുന്നു. എങ്കിലും ഏക ജഡത്തിൽ തന്നെ രണ്ടു ആകൃതി പ്രകൃതികളെ സംഘടിപ്പിക്കുക ആ വിശ്വകർമ്മാവിനാലും അസാദ്ധ്യമായ ഒരു അത്ഭുത സംഭവമാണു്. ഈ സംഗതിയിൽ കുടിലബുദ്ധികൾ ആ ബ്രഹ്മശില്പിയേയും പരാജയപ്പെടുത്തുന്നു. സുലേഖയുടെ ഉഗ്രഗാംഭീര്യമായ പൌരുഷരൂപത്തിനിടയിൽ അമ്മിണിയുടെ ലളിതകോമളമായ കുസുമകാന്തിയെ ഗോപനം ചെയ്തിരുന്നു എന്നു ഞാൻ എങ്ങനെ വിശ്വസിക്കും. തന്നയുമൊ നിർമ്മലതേജസ്വിയായ അമ്മിണിയുടെ പാവന ഹൃദയത്തിൽ സുലേഖയുടെ പൈശാചികമായ ആ കുടിലാശയം പത്തിയൊതുക്കി പതുങ്ങിക്കിടക്കുക എന്നതും സാദ്ധ്യമാണോ? ഹെയ് അല്ലല്ല, ഇവർ ജാഗ്രദാവസ്ഥയിൽ തന്നെ ഇപ്പോൾ ഇരിക്കുന്നു എന്നതിനു സംശയമില്ല. എന്നാൽ ഇവൻ ദിവാസ്വപ്നം കാണുകയൊ? ആയ് അതുമല്ല. യഥാർത്ഥമായ അനുഭവങ്ങൾ തന്നെയാണു് ഈ ദൃഷ്ടിപഥത്തിൽ ഇപ്പോൾ കാണുന്നതു്. അതെ, ആ പൈശാചിക ഹൃദയത്തിൻെറ

സ്വാഭാവികവും കൃത്രിമവുമായ ഗുണദോഷങ്ങളെ ഞാൻ ഇതുവരെയും വ്യത്യസ്തങ്ങളായി വിലോകനം ചെയ്തിരുന്നു എങ്കിൽ ഇന്നു് അവ ഏകീകരിച്ചുള്ള ആ ഭയങ്കരാകാരത്തെയാണു് ഇവൻ നിരീക്ഷിക്കുന്നതു്. ലോകത്തോടിടപെട്ടുള്ള എന്റെ ദീർഘജീവിതത്തിൽ അതിന്റെ യഥാർത്ഥസ്ഥിതികളെ മനസ്സിലാക്കുന്നതിനു ഈ അല്പബുദ്ധിക്കു സാധിച്ചില്ല. എന്നാൽ ലോകവിഹാരങ്ങളിൽ നിന്നും വിമുക്തനായി ഈ ചുരുങ്ങിയ കാലത്തെ കാരാഗൃഹജീവിതത്തിനിടയ്ക്കു ലോകഗതികളുടെ വക്രഗതികളെപ്പററി ഏതാണ്ടൊരു സ്ഥൂലജ്ഞാനം സമ്പാദിക്കുവാൻ ഇവനു സാധിച്ചു; ജീവിതദശയിലെ ഒരു വലിയ ഗുണപാഠം ഇവൻ ഹൃദിസ്ഥമാക്കുകയും ചെയ്തു. പ്രഥമദർശനത്തിൽ എന്നല്ല, അനന്തരകാലങ്ങളിൽ പോലും യാതൊന്നിനെപ്പററിയും ഖണ്ഡിതമായ ഒരു വിധി പ്രസ്താവിക്കുന്നതിനു മനുഷ്യബുദ്ധി അപ്രാപ്തമാണു്. ഇതു തന്നെയാണു് എന്റെ ഈ കാരാഗൃഹ ജീവിതത്തിനിടയിൽ എനിക്കു കിട്ടിയിട്ടുള്ള അമൂല്യമായ ജീവിതപാഠം. അതിനെ ഞാൻ ഒരിക്കലും വിസ്മരിക്കയില്ല. ഒരിക്കലും നിഷേധിക്കുകയുമില്ല."

ഇപ്രകാരമുള്ള മനോഗതികൾക്കു വിധേയനായ കുമാരൻ തന്റെ ഏകാന്തവാസത്തിന്റെ ആനുകൂല്യത്തെ അഭിനന്ദിച്ചു അങ്ങനെ ഇരിക്കുകയിൽ ആരൊ മുറിതുറന്നു അകത്തു കയറുന്നതായി കുമാരൻ കണ്ടു. ദീപസഹായത്താൽ ആഗത അമ്മിണി-അല്ല, അമ്മിണീരൂപാവലംബിയായ സുലേഖ തന്നെയാണെന്നു കുമാരനു മനസ്സിലായി. അദ്ദേഹം കാമനെ കണ്ട കാർത്തികേയനെപ്പോലെ കോപാകുലനായി ഒന്നു പിടഞ്ഞു്, അവിടത്തെ കണ്ണുകൾ രണ്ടു അഗ്നികുണ്ഡലങ്ങൾപോലെ ഉജ്ജ്വലത്തുക്കളായി. കാമാരിയായ ഭഗവാന്റെ മൂന്നാം തൃക്കണ്ണുകൂടി ആ പുണ്യധാമത്തിനു വശഗതമായിരുന്നു എങ്കിൽ അമ്മിണി അക്ഷണത്തിൽ അവിടെ ചാമ്പലായി വീഴുമായിരുന്നു. കുമാരന്റെ ഭാവവൈവർണ്യങ്ങളെ ദർശിക്കാത്ത മട്ടിൽ അമ്മിണി തന്റെ പതിവനുസരിച്ചു അദ്ദേഹത്തോടടുത്തു. ആർത്തവിവശമായ മുഖവൈവർണ്യങ്ങളോടു കൂടി അവൾ പറഞ്ഞു.

"പ്രഭോ, ത്രിവിക്രമാ, ഇത്ര ദിവസവും അവിടത്തെ സന്ദർശിക്കാതിരുന്ന അമ്മിണിയുടെ അപരാധത്തെ ക്ഷമിക്കണമെ. കാണാൻ കൊതിച്ചിരുന്ന എന്റെ പ്രിയസോദരിയേ മരണാ

സന്നയായിട്ടാണ് ഈ നിർഭാഗ്യവതി കണ്ടെത്തിയതു്. രാപ കൽ അദ്ധ്വാനിച്ചും ഇവരം പരിചരിച്ചു. പക്ഷെ വിധി മതം വിപരീതമായിരുന്നു. തമ്പി, സുലേഖ ഇന്നു പ്രഭാത ത്തിൽ മരിച്ചു" അവരം സഗൽഗതം അശ്രുധാരയോടുകൂടി പ റഞ്ഞു തീൎത്തു.

ഇതഃപൎയ്യന്തം തന്റെ പൌരുഷത്തെ ഹനിച്ചുകൊണ്ടി രുന്ന ആ കുടിലഹൃദയം വീണ്ടും അതേ വഞ്ചനാഭിനയത്തെത്ത ന്നെ ആവൎത്തിപ്പാൻ പുറപ്പെട്ടിരിക്കുന്നു എന്നുകണ്ടു് കുമാര ന്റെ ശരീരം കോപാവെറികൊണ്ടു തുള്ളിത്തുടങ്ങി. അയാരം അവിചാരിതമായി തന്റെ കടിപ്രദേശത്തെ തടവി. താൻ നിരായുധനാണെന്നുള്ള പരമാൎത്ഥം അപ്പോരം മാത്രം അനുസ്മ രിക്കയാൽ ഒരു മുഷ്ടിപാതത്താൽ തന്നെ ആ പൈശാചിക മൂൎത്തിയേ സംഹരിച്ചു ലോകഭാരത്തെ പരിഹരിച്ചെങ്കിലോ എ ന്നും അദ്ദേഹം വിചാരിച്ചു. എങ്കിലും സ്ത്രീഹതി ക്ഷത്രിയ ധൎമ്മമല്ലല്ലൊ എന്നുള്ള തത്വബോധം കുമാരനെ ആ പാതക കൎമ്മത്തിൽ നിന്നു വിരമിപ്പിച്ചു അദ്ദേഹത്തിന്റെ മഴികരം പൂൎവ്വോപരി ഉജ്വലത്തുക്കളായി പ്രകാശിച്ചു. അധരങ്ങരം വിറച്ചുതുടങ്ങുകയാൽ സംസാരിക്കുന്നതിനു തന്നെയും അവിട ത്തേക്കു വിഷമമായിതോന്നി. എങ്കിലും ദുർജ്ജനസാമീപ്യം പൈശാചിക ബന്ധത്തെക്കാരം നിഷിദ്ധമെന്നു വിചാരിക്കുക യാൽ കോപാഗ്നികുണ്ഡത്തിൽ സന്തപ്തങ്ങളായ ചില വാക് ശകലങ്ങളെ അദ്ദേഹം ഒരു വിധത്തിൽ ഉജ്വലിപ്പിച്ചു. "എടീ രാക്ഷസീ, നിന്റെ മോഹനവിദ്യകരം ഇനിയും ഫലിക്കുമെന്നു നീ വിചാരിക്കുന്നോ?"

അമ്മിണി കുമാരന്റെ വൈവൎണ്യങ്ങരം കണ്ടു ആദ്യം എന്തോ "ശൃംഗാരകലഹ" മെന്നുമാത്രം വ്യാഖ്യാനിച്ചു പോയി. എങ്കിലും "ശിലകളുമലിയുമായിരുന്ന ആ ഉഗ്രകല്പനയുടെ ഭയങ്കരധ്വനി അവളുടെ കൎണ്ണങ്ങളിൽ ശൂലവൎഷം ചെരിഞ്ഞ പ്പോരം അതിന്റെ അനിഷേധ്യമായ ആജ്ഞാശക്തിയിൽ കുടുങ്ങി ആ കുടിലഹൃദയവും തെല്ലൊന്നു ഞെട്ടി. എങ്കിലും കുമാരന്റെ ഈ അസാധാരണ പുറപ്പാടിന്റെ രഹസ്യമെന്തെ ന്നു മനസ്സിലാക്കുന്നതിനു സാധിക്കാതെ അവരം ഒട്ടുനേരം അമ്പരന്നു നിന്നുപോയി. ഒരുപക്ഷേ ഇതു് തന്നെ കളിപ്പിക്കു ന്നതിനുള്ള ഒരു കാമുക വിദ്യതന്നെ ആയിരിക്കാമെന്നു ശങ്കി ച്ചു് അവരം പൊട്ടിപ്പുറപ്പെട്ട കണ്ണീർപുഴയോടുകൂടി വീണ്ടും

പറഞ്ഞു. "ത്രിവിക്രമാ, അവിടന്നു ഈ എരിയുന്ന തീയിൽ തൈലവഷം ചെയ്യുന്നതിനൊ ഉദ്യമിക്കുന്നതു്. അച്ഛനില്ലാത്ത ഈ കുട്ടിക്കു ഏകാവലംബമായുണ്ടായിരുന്ന സോദരിയും നഷ്ടപ്പെട്ടു. ഇനി അനന്യശരണയായ ഈ നിർഭാഗ്യവതിയെ അവിടന്നു നിഷേധിക്കുന്നോ?"

രാജകുമാരൻ ഒരക്ഷരവും സംസാരിക്കാതെ കൂട്ടിലടക്കപ്പെട്ട സിംഹത്തെപ്പോലെ മുറിയിൽ അങ്ങുമിങ്ങും നടന്നുകൊണ്ടിരുന്നു. അല്പസമയം കഴിഞ്ഞു് യുവതി വീണ്ടും പറഞ്ഞു.

"പ്രഭോ, ഈ അനാദരങ്ങൾക്കു ഇവൾ പാത്രമാകുവാൻ ഞാനെന്തപരാധമാണു് ചെയ്തതു്?"

അത്യുഗ്രമായ ഒരു നോട്ടം മാത്രമായിരുന്നു അതിനും മറുപടി.

"അവിടന്നു അമ്മിണിയെ അറികയില്ലയോ?"

"അമ്മിണിയോ? നീ രാക്ഷസിയാണു് പിശാചാണു്." കുമാരൻ ഘോരഗർജ്ജനം ചെയ്തു.

പലവിധമായ ശങ്കാപരമ്പരകൾ യുവതിയുടെ ഹൃദയരംഗത്തിൽ നിരന്തരസമരം തുടങ്ങി. കുമാരൻ ഏതുവിധമെങ്കിലും തന്റെ രഹസ്യത്തെ മനസ്സിലാക്കിയിരിക്കണമെന്നു തന്നെ അവൾ തീരുമാനിച്ചു. എന്നാൽ അതിനു മാർഗ്ഗമെന്തെന്നു ആ കുടിലാശയത്തിലും ഉണർവുണ്ടായില്ല. 'ഒരു പക്ഷെ തന്റെ ദീനമുറിയിൽ കുമാരൻ പ്രവേശിച്ചിരിക്കുമൊ? ഹെയ്, അങ്ങനെ സംഭവിച്ചിട്ടില്ലെന്നാണല്ലൊ കേശവൻ പറഞ്ഞതു്. പോരെങ്കിൽ എന്റെ സകല രഹസ്യങ്ങളും, കുമാരനും അമ്മിണീസുലേഖമാരുമായിട്ടുള്ള ബന്ധവും അവനു അറിയാവുന്ന സ്ഥിതിക്കു കേശവൻ അതിനനുവദിക്കുവാനും ഇടയില്ല. എന്നാൽ പിന്നെ ഇതിന്റെ ഒക്കെ അർത്ഥമെന്തു്?' അവൾ പല വഴിയിൽ വിചാരിച്ചിട്ടും ഒരു തുമ്പും കിട്ടയില്ല. ഒടുവിൽ അവൾ ഇങ്ങനെ പറഞ്ഞു.

"പ്രഭോ, ഈ അനാദരത്തെ — ഈ ആശാഭ്രംശത്തെ സഹിക്കുന്നതിനു അമ്മിണി ശക്തയല്ല. സുലേഖയുടെ അകാലമൃതിക്കു അവിടന്നു കാരണമാക്കി. അമ്മിണിയേയും അവിടന്നു സംഹരിച്ചു കളയണം."

'ദുഷ്ടേ' നിന്റെ വഞ്ചനാനയങ്ങൾ കൊണ്ടു ഇനിയും ഇവനെ കബളിപ്പിക്കാമെന്നോ നീ വിചാരിക്കുന്നതു്. നീ ഇനി

എന്റെ മുമ്പിൽ വരരുതു്. ഞാൻ അപേക്ഷിക്കയല്ല, ആ ജ്ഞാപിക്ക തന്നെ ചെയ്യുന്നു.

അമ്മിണിയുടെ രഹസ്യങ്ങൾ മുഴുവനും എങ്ങനെയൊ കുമാരൻ ഗ്രഹിച്ചുകഴിഞ്ഞുഎന്നുതന്നെ അവൾ തീരുമാനിച്ചു. തന്റെ ജീവിതം വ്യൎത്ഥമായി എന്നും വിജയദർശനം വെറും വ്യാമോഹം മാത്രമായിരുന്നു എന്നും ക്ഷണത്തിൽ അവൾക്ക ഉണർവുണ്ടായി. ഭൂസ്വർഗ്ഗപാതാളങ്ങളെ അവൾ ഒരേ സമയത്തു ദൎശിച്ചു. നിരാശാവഹ്നിയുടെ അതിതപ്തമായ ജ്വാലകൾ ആ കുടിലഹൃദയത്തെ ദഹിപ്പിച്ചുതുടങ്ങി. അമ്മിണിയുടെ ആശാമൂൎത്തി അഭയസ്ഥാനങ്ങൾ തേടി അൽപനിമിഷങ്ങൾക്കുള്ളിൽ നാനാദിഗന്തങ്ങളും തിരഞ്ഞിട്ടും രക്ഷാമാൎഗ്ഗം ലഭിക്കാതെ നശ്വരമണ്ഡലത്തിൽ പൊലിഞ്ഞു് അവൾ നിർജീവമായ ഒരു പ്രതിമപോലെ ഒട്ടുനേരം അവിടെ നിന്നുപോയി. പഞ്ചാഗ്നി മദ്ധ്യസ്ഥിതമല്ല, സാക്ഷാൽ നരകാഗ്നിമദ്ധ്യസ്ഥിതമായ ഈ സമാധിവേളയിൽ അവൾ തന്റെ ജീവിതചരിത്രത്തിന്റെ ഭാവിപക്ഷങ്ങളേയും ദിവ്യദൎശനംചെയ്തു ഹതവീൎയ്യയായി ചമഞ്ഞു. തന്റെ അപകൃതാനൎത്ഥങ്ങളുടെ അപരിഹാൎയ്യഫലങ്ങൾ വിധിശക്തിയെ പഴിക്കാതെയും ശപിക്കാതെയും അനുഭവിക്കുന്നതിനുതന്നെ അവൾ ഉറച്ചു. അവസാനമായി തന്റെ മലിനഹൃദയത്തെ ഇതുപൎയ്യന്തം പുണ്യദീപ്തിയാൽ ഭാസ്വത്താക്കി ചെയ്തുകൊണ്ടിരുന്ന ആ ദിവ്യവിഗ്രഹത്തെ ആൎത്തിയോടുകൂടി അമ്മിണി ഒന്നു നിരീക്ഷിച്ചു. അവളുടെ നയനങ്ങളിൽ കപടജലമല്ല ഹൃദയം ദ്രവിച്ചുള്ള രക്തകണങ്ങൾ തന്നെ നിറഞ്ഞു. തന്റെ മുമ്പിൽ നിൽക്കുന്ന ധൎമ്മവിഗ്രഹം ആ കന്മഷദൃഷ്ടികൾക്ക അപ്രാപ്യമെന്നവണ്ണം അല്പാല്പമായി മറഞ്ഞു് അദൃശ്യമായിത്തീരുന്നതു പോലെയും അവൾക്ക തോന്നി. എങ്കിലും ഈ ദുരിതഫലങ്ങൾക്ക ഹേതുവെന്തെന്നുള്ള അവളുടെ ഹൃദയപ്രശ്നം അപ്പോഴും സമാധാനരഹിതമായിരുന്നതേയുള്ളു. അമ്മിണി തന്റെ മിഴികളെ തുടച്ചുകൊണ്ടു വീണ്ടും സൂക്ഷിച്ചു. കുമാരന്റെ കളേബരകാന്തി ഉഗ്രവീൎയ്യത്തോടുകൂടി ശോഭിക്കുന്നതായി അവൾ അപ്പോഴും കണ്ടു. അവൾ സഗൽഗദം അവസാനമായി ചോദിച്ചു. "പ്രഭോ, അവിടുന്നു അംബികാനാമത്തിൽ എന്നോടു സത്യം പറയണം. സുലേഖയുടെ ദീനമുറിയിൽ അവിടുന്നു പ്രവേശിച്ചിട്ടുണ്ടോ?" ഒരു അപ്രതിഷേധസ്വരം അവിടെ മുഴങ്ങിയെന്നു അമ്മിണിക്കു തോന്നി. അവൾ

ത്തനിമിഷമെങ്കിലും പിന്നീട്ട അവിടെ നിന്നില്ല. മദവെറി കൊണ്ട ഗജത്തേപ്പോലെ അവരം എങ്ങോട്ടെന്നില്ലാതെ കുതിച്ചു പാഞ്ഞു.

## ഇരുപത്തൊമ്പതാം അദ്ധ്യായം

"കഠിനതരമുടയസുരപതിയുടെ ഹൃദയാംബുജം
കാളിഭഗവതി കുത്തിപ്പറിച്ചുതാൻ,
നിജനിടിലതടനയനമതിലെരിയുമഗ്നിയാൽ
നിറിവേകംവിധമിട്ടങ്ങു ചുട്ടുടൻ
കരതളിരിൽ നിറയുമൊരു രുചിയൊടുട്ടുഭുജിച്ചുതേ
കാട്ടാളനാരി കിഴങ്ങുതിന്നും വിധം."

തലേ രാത്രിയിലെ അനിഷ്ടസംഭവങ്ങളാൽ വിവശഹൃദയനായ തരകൻ നിദ്രാവിഹീനനായി തന്നെ ആ രാത്രിയുടെ അന്തിമയാമങ്ങരം കഴിച്ചു കൂട്ടി. തന്റെ വസതിയിൽ വച്ചു രാജഹതി സംഭവിച്ചു പോയി എന്നുള്ള ദുഷ്യോഗസ്മരണയേക്കാരം ആ വൃദ്ധഹൃദയത്തെ വിവശതരമാക്കിയതു് ആ പ്രവൃത്തിയുടെ കത്താവു് ആരെന്നുള്ള ശങ്കാതരംഗങ്ങരം മാത്രമായിരുന്നു. ശംക്കരിയിൽ വച്ചു അമ്മിണിക്ക പ്രത്യക്ഷപ്പെട്ടു എന്നു പറയുന്ന ഭൂതം ഇതുതന്നെയെന്നും പിതൃഘാതകനായി പുറപ്പെട്ടിരിക്കുന്ന യോഗിയേ സംഹരിക്കുന്നതിനു അതു വീണ്ടും പ്രത്യക്ഷപ്പെട്ടു എന്നും തന്നെ വൃദ്ധൻ ഒടുവിൽ തീരുമാനിച്ചു. എന്നാൽ രണ്ടാമതു അവിടെ ആവിർഭവിച്ച ഭീമാകാരം ഏതെന്നും യോഗിയുടെ ജഡത്തിനു എന്തു സംഭവിച്ചു എന്നുമുള്ള പ്രശ്നങ്ങരംക്കു യാതൊരു പ്രത്യുത്തരവും ലഭിക്കാതെ തരകന്റെ വൃദ്ധബുദ്ധി ക്ലേശിച്ചു തുടങ്ങി. ഈവക വികാരപരമ്പരകളാൽ തരളഹൃദയനായ തരകൻ തലേ രാത്രിയിലെ രംഗസ്ഥലത്തു അവശേഷിച്ചിരിക്കുന്ന യോഗിവസ്ത്രന്റെ പുണ്യപാണിയേ മറയ്ക്കുന്നതിനോ രക്തലാഞ്ഛനങ്ങളേ മായ്ക്കുന്നതിനോ തന്നേയും വിസ്മരിച്ചിട്ടു ശോകപരവശനായി അന്നു പ്രഭാതത്തിലും അറയുടെ മുൻവശത്തുള്ള തൂണുചാരി ഇരിപ്പു പിടിച്ചു. പൂർവ്വരംഗരഹസ്യങ്ങരം ഊഹാപോഹശക്തി കൊണ്ടു ഏതാണ്ടെല്ലാം ഗ്രഹിച്ചിരുന്ന ഭൃത്യജനങ്ങളും അ

സ്ഥാനപ്രവേശം അവിഹിതകാരണമായി പരിണമിച്ചെങ്കിലൊ എന്നു ഭയന്നു അടുക്കള പ്രദേശത്തു തന്നെ അടങ്ങിപ്പാൎത്തു. ഇത്തരുണത്തിൽ നാരദസോദരനായ നമ്മുടെ കൊക്കര എവിടെ നിന്നോ മുറിഞ്ഞപ്പള്ളിയിൽ ഉദയം ചെയ്തു. തന്റെ സാധാരണാഭിനയങ്ങളേ തുടൎന്നു ആ സൎപ്പാകാരം വളഞ്ഞു പുളഞ്ഞും, ഒളിച്ചുകളിച്ചും ഉമ്മറം ചുററി അകത്തു കടന്നപ്പോൾ ആദ്യമായി കണ്ടതു് തലേരാത്രിയിലേ സമരസ്ഥാനമായിരുന്നു. നിണമണിഞ്ഞുള്ള യോഗീഹസ്തം രക്തപ്പുഴയിൽ തന്നെ ആണ്ടുകിടക്കുന്നതു കണ്ടു അത്ഭുതപരവശനായി ആശാൻ ഭയപാരവശ്യങ്ങളോടു കൂടി സൂക്ഷിച്ചുനോക്കി. നീണ്ടു വളഞ്ഞുള്ള നഖങ്ങളും ജരബാധിതമാക്കി ഞരമ്പു വിടൎച്ചുള്ള ബാഹുവും, അയാൾ പിന്നീടൊന്നും തന്നെ കാണുന്നതിനു ശക്തനായില്ല. യോഗിവൎയ്യൻ തലേരാത്രി മുറിഞ്ഞപ്പള്ളിലേക്കു പോന്നിരുന്നു എന്നു് നികേതജനങ്ങളിൽ നിന്നും താൻ കേട്ടിരുന്ന വൃത്താന്തം അനുക്ഷണത്തിൽ കൊക്കരക്കു ഓൎമ്മ വന്നു. സൃഷ്ടിസ്ഥിതിസംഹാരങ്ങളേ ഏകചലനമാത്രത്താൽ സാധിക്കുവാൻ പോരുമായിരുന്ന ആ പുണ്യബാഹുക്കളേ, അനുഗ്രഹവൎഷങ്ങളേ പെരുമാരി പോലെ ചൊരിഞ്ഞു തന്നെ സൌഭാഗ്യസമ്പന്നനാക്കിയിട്ടുള്ള ആ കരപല്ലവത്തെ അയാൾ വീണ്ടും വീണ്ടും സൂക്ഷിച്ചു നോക്കി. അതേ തുടൎന്നു യോഗിയുടെ പുണ്യജഡം എവിടെയെന്നു ആശാൻ ഒരു ദ്രുതപരിശോധന ചെയ്തു. അയാളുടെ ദൃഷ്ടികൾ മുറിയുടെ നാനാഭാഗങ്ങളിലും ഉഴറിത്തിരിഞ്ഞു വിവശമായപ്പോൾ ആശാൻ വായുവേഗത്തിൽ അവിടെ നിന്നും പാഞ്ഞു.

നാലാറുനാഴിക പുലൎന്നപ്പോൾ ഒരു വലിയ ജനക്കൂട്ടം മുറിഞ്ഞപ്പള്ളിലേ ഗൃഹത്തെ വലയംചെയ്തു കഴിഞ്ഞു. അല്പനിമിഷങ്ങൾക്കുള്ളിൽ മുറിഞ്ഞപ്പള്ളി ഭവനവും പരിതഃപ്രദേശങ്ങളും ജനപ്രവാഹം കൊണ്ടു നിറഞ്ഞു. ആ ജനബാഹുല്യത്തിൽ നിന്നും ഒട്ടു വളരെ പോർവിളികൾ ഗിരീശഘാതകനെന്നു സങ്കല്പിക്കപ്പെട്ട തരകന്റെ നേൎക്കു മുഴങ്ങി.

ആ ദിവ്യതാപസന്റെ മൃതശരീരത്തെ ഒരു കണ്ണുകണ്ടു പാപശാന്തി വരുത്തുന്നതിനായി ഭക്തജനങ്ങൾ തിരക്കു തുടങ്ങി. ഘാതകനായ തരകനെ ദഹിപ്പിച്ചു വെണ്ണീറാക്കുന്നതിനു തന്നെയും മറെറാരു കൂട്ടർ കോപ്പിട്ടു. നികേതസിൽബന്ധികളും യോഗീശിഷ്യരുമായ മറെറാരു കൂട്ടർ അധൎമ്മകേന്ദ്രമായ

രാജ്യത്തെ തന്നെയും അടുത്ത നിമിഷത്തിൽ സംഹരിക്കുന്നുണ്ടെന്നു ശപഥംചെയ്തു. സാധുവൃദ്ധൻെറ യഥാൎത്ഥ പ്രസ്താവനകൾക്ക് ചെവികൊടുക്കുവാൻ ക്ഷമയുണ്ടായിരുന്ന ഏതാനും ചില ശാന്തബുദ്ധികൾ പാപ്പച്ചൻെറ പ്രേതം പ്രത്യക്ഷപ്പെട്ടു യോഗിയെ നിഗ്രഹിച്ചു എന്നുള്ളതു് യുക്തിവിരുദ്ധമെന്നും ഒരു പക്ഷേ തരകൻെറ സ്വാത്മരക്ഷക്കുള്ള ശ്രമങ്ങളിൽ യോഗി ഹതനായിരിക്കാമെന്നും യുക്തിവാദം ചെയ്തു. ത്രിയുത്സവരാത്രിയിലെ ഭയങ്കരസംഭവങ്ങൾക്കു ശേഷം യോഗീശ്വരചരിതത്തിൻെറ ചില ഉള്ളുകള്ളികൾ മനസ്സിലാക്കുവാൻ സാധിച്ചിരുന്ന ചില തീക്ഷ്ണബുദ്ധികൾ മാത്രം ഈ സംഭവം വിനാശകരമായ ഒരു മഹാവിപത്തിൽ നിന്നും രാജ്യത്തെ രക്ഷിച്ചു എന്നു ഹൃദയംഗമമായി സന്തോഷിച്ചു. ഏതായാലും ഹതനായ യോഗിയുടെ മൃതശരീരം അത്ഭുതകരമാംവണ്ണം അപ്രത്യക്ഷപ്പെട്ടു എന്നുള്ള കഥാഭാഗം ആൎക്കുംതന്നെ വിശ്വസനീയമായി തോന്നിയില്ല.

അന്നു പ്രാഭതത്തിനു ശേഷം എട്ടുപത്തു നാഴിക പുലൎന്നപ്പോഴേക്കും മുറിഞ്ഞപ്പള്ളിലെ ആൾത്തിരക്കു അതികലശലായി വൎദ്ധിച്ചു. ഗിരിപാദരുടെ അനുഗ്രഹദാനങ്ങളാൽ ഓരോ വിധ കാൎയ്യലാഭങ്ങൾ സിദ്ധിച്ചിട്ടുള്ള ജനാവലി ഈ വാൎത്താശ്രവണത്തിൽ രോഷാകുലരായി ഘാതകനായ തരകൻ എവിടെ എന്നു സ്വകാൎയ്യമായി അന്വേഷണം തുടങ്ങി. അങ്ങുമിങ്ങും നിന്നു മൃദുസ്വരത്തിൽ പ്രവഹിച്ചുതുടങ്ങിയ ഈ സ്വരം അല്പസമയം കൊണ്ടു ജനതാമദ്ധ്യത്തിൽ കാട്ടുതീപോലെ പരന്ന് "തരകൻ എവിടെ" എന്നു ആ ബഹുജനസഞ്ചയത്തെക്കൊണ്ടു ഏകകണ്ഠമായി ചോദ്യം ചെയ്യിച്ചു. തദ്ദേശവാസികളും തരകൻെറ ബന്ധുമിത്രാദികളുമായ ലക്ഷോപലക്ഷം ജനങ്ങൾ ആൾത്തിരക്കിൽ ഉഴറിനടുന്നു. സാന്ത്വനങ്ങൾ കൊണ്ടും യുക്തിവാദങ്ങൾ കൊണ്ടും ചിലരെ ഭീഷണികൾ കൊണ്ടുതന്നെയും സമാധാനിപ്പിക്കുന്നതിന് ചെയ്യുന്ന ഭഗീരഥപ്രയത്നം വിഫലമായി കലാശിക്കുന്നു. ക്ഷുഭിതരായ ജനാവലി ബന്ധിക്കപ്പെട്ടിരുന്ന കതകുകളേയും ഭേദിച്ചു അകത്തു കയറുന്നതിനു തന്നെയും ഉദ്യുക്തരാകുന്നു. പുറത്തെ വിപ്ലവബഹളങ്ങളും കതകുകളിലെ താഡനകോലാഹലങ്ങളും കേട്ടു ആപത്ദൎശനം ചെയ്തുപോയ തരകൻ പാടത്തുകിടക്കുന്ന പറയരേയും മററു തൻെറ ആശ്രിതരായുള്ള സകല ജനങ്ങളേയും വിളിച്ചുകൂട്ടുന്ന

തിന ഗൃഢമായി ചില ആജ്ഞകൾ കൊടുക്കുന്നു. തന്റെ വൃദ്ധ
ബാഹുക്കൾ ക്ഷീണതരമെങ്കിലും ആ പടുപാണികളുടെ ചില
അഭിനയാവർത്തനങ്ങൾക്കു തന്നെയും തരകൻ ഉദ്യുക്തനാകുന്നു.
പക്ഷെ അശ്രുപ്രവാഹത്തോടുകൂടിയുള്ള വൃദ്ധയുടെ അഭ്യർത്ഥ
നകളും മററു ചില ബന്ധുജനങ്ങളുടെ നിർബന്ധങ്ങളും ആ
സാഹസോദ്യമത്തിൽ നിന്നും തരകനെ വിരമിപ്പിക്കുകയാണു
ചെയ്തതു്.

നേരം മദ്ധ്യാഹ്നത്തോടു സമീപിച്ചു കഴിഞ്ഞു. ഗൃഹത്തി
ൻ പുറത്തുള്ള ആരവബഹളങ്ങൾ ഒന്നിനൊന്നു് വർദ്ധിച്ചുവ
രുന്നതല്ലാതെ യാതൊരു കുറവും കാണുന്നില്ല. ഒരു ഭയങ്കരകല
ഹംകൂടാതെ ആ ക്ഷുബ്ധസംഘത്തെ പിരിച്ചയക്കുക അസാദ്ധ്യ
മെന്നും തരകൻ വ്യഥാവശനായി. ജനാവലിയുടെ മുഷ്ടിപാ
തത്തിനമന്ന ആ ഊക്കൻ കതകുകൾ വഴികൊടുക്കുന്നതിനു മു
മ്പിൽ പറയർ വന്നുചേരണേ എന്നു തരകൻ പ്രാർത്ഥിച്ചു. എ
ങ്കിലും ഇത്ര സമയമായിട്ടും ആരെയും കാണ്മാനില്ലെന്നു കണ്ടു
ആ വൃദ്ധൻ ഹതചിത്തനായി.

ആത്മജനങ്ങളുടെ രോദനബഹളം, ക്ഷുബ്ധജനങ്ങളുടെ
ആരവബഹളം, നികേതബന്ധുക്കളുടെ പോർവിളിബഹളം
എന്നിങ്ങനെ വിവിധകോലാഹലങ്ങൾ കൊണ്ടു വായുമണ്ഡ
ലം പൊടിപെടുന്നതിനിടയ്ക്കു ഒരു മേഘഗർജ്ജനം തന്നെ അ
വിടെ ഉയന്നു കേൾക്കായി. കയ്മളച്ഛന്റെ കണ്ഠനാദാരവം
നികേതബന്ധുക്കളെ ഒന്നുകൂടി ഊർജ്ജസ്വലരാക്കി. "പൊ
ളിക്കിനെടാപെര- നീതികെട്ട രാജ്യത്തു എടുത്ത കൈയ്ക്കു
കൊടുക്കുന്നതു മിടുക്കു" എന്നു ആ ഇറകൊടിഞ്ഞ ഗിരിബന്ധു
വിന്റെ കല്പനധ്വനി ബഹുജനമദ്ധ്യത്തിൽ പ്രതിധ്വനിച്ച
പ്പോൾ മുറിഞ്ഞപ്പള്ളിയിലെ ബ്രഹ്മാണ്ഡസദനത്തിന്റെ മേൽ
കൂര നാലുപുറത്തുനിന്നും നിലംപതിച്ചു തുടങ്ങി.

പുറത്തെ അടവൊന്നു മാറിയെന്നുകണ്ടു് തരകൻ തന്റെ
നെടുവാളുമേന്തി വാതുക്കലേക്കു കുതികൊണ്ടു. എങ്കിലും പിമ്പി
ൽതൂങ്ങിയ വൃദ്ധയുടെ അപേക്ഷാഭാരത്തിലമർന്നു കൂട്ടിലടക്ക
പ്പെട്ടസിംഹത്തെപ്പോലെ അയാൾ ഉഴറിത്തുടങ്ങി. അപ്പോഴേ
ക്കും പെരുമാരി ഇരക്കുന്നതുപോലെ ഒരാരവം അകലെ നിന്നും
കേട്ടുതുടങ്ങുന്നു. "മീനാപറയർ മീനാപറയർ" എന്നൊരു
സ്വരം ജനതാമദ്ധ്യത്തിൽ മുഴങ്ങി. എല്ലാവരും പരവശഹൃദ
യരായി നാലുപാടും നോക്കിത്തുടങ്ങി. യമദൂതസദൃശരായ ഒരു

കൂട്ടം കരിമ്പട കിഴക്കുള്ള കാട്ടുകരം ഞെരിച്ചു പാഞ്ഞടുക്കുന്നു എന്നു കണ്ടു് ജിജ്ഞാസുക്കളായി കൂടിയിരുന്ന ബഹുജനം തങ്ങളുടെ ജീവനംകൊണ്ടു അവിടെനിന്നും പാഞ്ഞു. നികേതബന്ധുക്കളിൽ ആയുധപാണികളായ ഭൂരിപക്ഷം ദ്രുതഗതിയിൽ ചില ഒരുക്കങ്ങരം ചെയ്തും അല്ലാത്തവർ കയ്യിൽ കിട്ടിയ കുറുവടി വാക്കത്തി മുതലായ താല്ക്കാലികായുധങ്ങരം ധരിച്ചു സന്നദ്ധരായും ഒരു ഘോരസമരത്തിന്നു തന്നെ കോപ്പിട്ടു. "എന്നാലിതിന്റെ അവസാനം കണ്ടിട്ടു കാര്യം" എന്നു ഗർവ്വഗർജ്ജനം ചെയ്തുകൊണ്ടും പലക്കും പല ആജ്ഞകരം കൊടുത്തുകൊണ്ടും ഭീരുക്കളെന്നു ശങ്കിക്കപ്പെട്ട ചിലക്കു മുഷ്ടിപ്രയോഗത്താലും ഭത്സനവഷംകൊണ്ടും ധൈയ്യപ്രസാദം ചൊരിഞ്ഞുകൊണ്ടും കൈയ്യരം ഉഴറിത്തുടങ്ങി. ഇതിനിടയിൽ പറയസംഘം മുറിഞ്ഞപ്പള്ളിലെ പടിപ്പുരക്കൽ എത്തിക്കഴിഞ്ഞു. കയ്മളഛന്റെ കല്പനയാൽ ബന്ധിക്കപ്പെട്ടിരുന്ന പടിവാതിലും അതോടുകൂടിത്തന്നെ ആ ഉരുക്കൻ മതിൽക്കെട്ടിന്റെ ചില ഭാഗങ്ങളും അല്പശ്രമത്തിനുള്ളിൽ തകത്തു പൊളിച്ചിട്ടു് പറയസംഘം ഒരു കൂക്കുവിളിയോടു കൂടി അകത്തേക്കു കടന്നു.

നികേതസൈന്യങ്ങളും മീനാപ്പറയരും തമ്മിൽ ഏററു. പറയരുടെ വെട്ടുകത്തികരം ദ്രുതപ്രവത്തനം ചെയ്തു നികേതസൈന്യങ്ങളുടെ കണ്ഠരക്തത്തിൽ കുളിച്ചുതുടങ്ങി. കയ്യരം പ്രധാനൻ മൈസൂർ സമരത്തിൽ അരങ്ങേററം നിശ്ചയിച്ചിരുന്ന സേനാനിപദത്തെ അഭിനയചാതുരിയോടുകൂടി അനുവത്തിച്ചുകൊണ്ടു ഈററപ്പുലിയെപ്പോലെ ചീറിപ്പാഞ്ഞു. നികേതസൈന്യത്തിന്റെ പടുപാണികളും അക്ഷീണസമരം ചെയ്തു പറപ്പടയെ അരിഞ്ഞു വീഴ്ത്തുന്നുണ്ടെങ്കിലും അവരുടെ പരിഷ്കൃതായുധങ്ങളും പരിചിതപാണികളും പറപ്പടയുടെ കാട്ടുകൈകളോടു കിടനേടുന്നില്ലെന്നു കണ്ടു നികേതസൈന്യം അമ്പരന്നു വശായി. "കോയിമ്മാക്കു കുറകു ഞെരിഞ്ഞു ചാവണ്ടെങ്കി എങ്ങടെ തമ്പുരാനോടു വെളയാണ്ടു പോയിനു്" എന്നു ആ കരിമ്പട ആത്തുവിളിച്ചുകൊണ്ടു മുമ്പോട്ടു കുതിക്കുന്നതിനിടയ്ക്കു ശത്രുസമൂഹത്തിന്റെ നഗകണ്ഠങ്ങരം ആ പൈശാചികമൂത്തികളുടെ നെടുങ്കത്തികരംക്കിരയായിക്കഴിയുന്നു.

സമരം ഒന്നിനൊന്നു ഭയങ്കരമായി വളരുന്നതേയുള്ളു. ഇരുകൂട്ടരും ജീവലാഭത്തെ അവഗണിച്ചു ധീരധീരം പോർതുടങ്ങി. രക്തപ്രളയത്താൽ ഗൃഹാങ്കണത്തിലെ മണ്ണുതന്നെയും കുഴഞ്ഞു

ചെളിക്കൂടി. മൃതശരീരങ്ങളെക്കൊണ്ടു ആ സ്ഥലമെല്ലാം നിറഞ്ഞു. വൃദ്ധയുടെ പിടിയിലമൎന്നു് ഒരു ജാലകത്തിൽക്കൂടി നോക്കിക്കൊണ്ടു നിന്ന തരകനു് പുറത്തു നടക്കുന്ന സമരദൎശനം ഒരു നവജീവനെത്തന്നെ ഉളവാക്കി. ആ വൃദ്ധരക്തം യുവപ്രസരിപ്പോടുകൂടി തിളച്ചുതുടങ്ങി. എങ്കിലും തന്റെ ജീവിതവിനോദമായിരുന്ന ആയുധപ്രയോഗത്തിൽ ഭാഗഭാക്കാകുന്നതിനു തന്നെ പ്രതിബന്ധിച്ചിരുന്ന വൃദ്ധയെ ശപിച്ചുകൊണ്ടു ആ പടുവൃദ്ധൻ ഒരു വിധത്തിൽ അവിടെ കഴിച്ചുകൂട്ടി. എങ്കിലും തന്റെ സഹായാൎത്ഥം ജീവബലിക്കുദ്യുക്തരായിരിക്കുന്ന ആ യമകിങ്കരന്മാർ സ്വാശ്രിതരായ പറപ്പട എന്നുതന്നെ തരകൻ ശങ്കിച്ചുപോയതു സമരലഹരിയിൽ ആ വൃദ്ധബുദ്ധി നിമഗ്നമായിരുന്നതുകൊണ്ടു മാത്രമായിരിക്കണം.

"ദിക്കുകളൊക്കവേ ഞെട്ടുമാറങ്ങനെ" പുറത്തുനടക്കുന്ന സമരകോലാഹലങ്ങളേ നോക്കിക്കൊണ്ടു തരകൻ നില്ക്കുന്നതിനിടയിൽ പറയസംഘത്തിൽ നിന്നും ഒരു ഭീമാകായം ഏകനായി നികേതസംഘത്തിനിടയിൽ പെട്ടുഴലുന്നതു കണ്ടു അയാറം ഭയാക്രാന്തനായി. ജനസമൂഹത്തിനിടയിൽ കൊടിമരംപോലെ ഉയൎന്നു നില്ക്കുന്ന പറയന്റെ നെടിയതല നാലുപുറത്തുനിന്നുമുള്ള ഖഡ്ഗവൎഷത്തിനു പാത്രമാകുന്നുവെങ്കിലും രണചതുരനായ പറയൻ തന്റെ നെടിയ ഖഡ്ഗത്തെ ചുഴററി ശത്രുഖഡ്ഗങ്ങളെ തെറിപ്പിക്കുന്ന സാമൎത്ഥ്യത്തേയും ചീറിക്കറുങ്ങുന്ന ആ കലവാറം മദ്ധ്യാഹ്നകിരണങ്ങറം തട്ടി വിദ്യുൽപ്രഭയോടുകൂടി തിളങ്ങിക്കളിക്കുന്ന അത്ഭുതദൎശനത്തേയും കണ്ടു തരകന്റെ വൃദ്ധമിഴികറം മങ്ങിപ്പോകതന്നെ ചെയ്തു. ആ ഭീമകായത്തിനു ഒരു ഉരുക്കുകോട്ടപോലെ ഏകഖഡ്ഗം ഒരേസമയത്തു ചുഴറിത്തിരിയുന്നതിനിടക്കു പറയന്റെ നെടുംകാലുകറം ദ്രുതപ്രവൎത്തനം ചെയ്തു സമീപസ്ഥരായ സവൎണ്ണപ്പടയേ നിലംപതിപ്പിക്കുന്നതും വാമമുഷ്ടി അതിപാടവത്തോടുകൂടി ചിലരെ കുഞ്ഞിഞെരിച്ചു കോരിയെറിയുന്നതും കണ്ടു ആ കാലപുരേശൻ ആരെന്നു തരകൻ സൂക്ഷിച്ചുനോക്കി നിന്നു. മദ്ധ്യാഹ്നസമയത്തെ എരിഞ്ഞുപൊരിയുന്ന വെയിലത്തുനിന്നുള്ള അതിക്ലേശങ്ങറംമൂലം വിയൎത്തൊലിക്കുന്ന ദേഹത്തിലെ കരിവൎണ്ണം അല്പാല്പമായി അങ്ങുമിങ്ങും മാറി സുവൎണ്ണപ്രഭയോടുകൂടി പരിലസിക്കുന്ന ആ ഭീമസ്വരൂപൻ തന്റെ പറപ്പടയിൽ പെട്ട ഒരുവനല്ലെന്നുതന്നെ തരകനു അനുക്ഷണത്തിൽ, മനസ്സിലായി.

സമരത്തിനിടയിൽ ശിരാച്ഛാദനം ചെയ്തിരുന്ന കൃത്രിമകേശം നഷ്ടപ്പെട്ടുപോകയാൽ രോമശ്മശ്രുന്യമായി ഹിമവെണ്മയോടുകൂടി മിന്നിത്തിളങ്ങുന്ന ഉച്ചിപ്രദേശവും വിവർണ്ണമെങ്കിലും സുപരിചിതമെന്നു ശങ്കിച്ചുപോകുന്ന ആ വദനഗാംഭീർയ്യവും, എല്ലാം കൂടി തരകന്റെ ഹൃദയത്തിൽ എന്തെന്നില്ലാത്ത ഒരു വിഭ്രാന്തിയെ ഉളവാക്കി. ഇതിനിടയിൽ പറയൻ സവർണ്ണപ്പടയെ ഒട്ടേറെ കൊന്നൊടുക്കിക്കൊണ്ടു മുന്നോട്ടു പാഞ്ഞു. ഇതുകണ്ടു ഹ്രസ്വകായനായ ഒരു കുംഭോദരൻ പറയനെ ലാക്കാക്കി മുമ്പോട്ടടുക്കുന്നു. "ഉളവൂരേ തമ്പുരാൻ" തന്നെത്തന്നെ തേടിപ്പുറപ്പെടുന്നു എന്നു മനസ്സിലാക്കിയ പറയൻ ഇതാ നികേതനാടകത്തിന്റെ ഭരതവാക്യം ആസന്നമാകുന്നു എന്നു സ്വയം ആത്മഗതം കൊണ്ടു. "വിടരുതവനെ തലവിശിക്കളെ" എന്നൊരു ആജ്ഞാഘോഷത്തോടു കൂടി മുൻകുതികൊണ്ടു പായുന്ന കയ്മൾ സ്വപക്ഷത്തെത്തന്നെ ഞെരിച്ചും തകർത്തും പറയപ്രമാണിയോടു സമീപിച്ചപ്പോൾ കലകണ്ഠൻ തറപ്പിലെ തന്റെ ത്രിദിനോപവാസവും, അനന്തരം ഉളവൂരേ നശീകരണ സംഭവങ്ങളും എങ്ങനെ എന്നറിഞ്ഞില്ല അനുക്ഷണത്തിൽ കയ്മളുടെ ഹൃദയത്തിൽ ഉദിച്ചുയർന്നു്, ആ പ്രതികാരപ്രിയന്റെ രക്തപ്രവാഹത്തെ പരിപുഷ്ടമാക്കി "ഹിന്നു നിന്നോടു പഥരം ചോതിച്ചില്ലേ രാമുണ്ണി നായിക്കു പെറന്നപുള്ള" എന്നൊരു ഘോരഭീഷണിയോടുകൂടി അയാൾ തന്റെ ഉദരഭാരത്തെ തുള്ളിച്ചുകൊണ്ടു് പറയനോടടുത്തു.

"കോയിമ്മാരൊക്കെ കോല്യ കളിക്കുമ്പം അടിയന്റെ പട്ടുവെന വേലുകളിക്കും" എന്ന ചില ഗീതമേളങ്ങളോടു കൂടി പറയൻ അടവൊന്നു മാററി. "അത്രവൈദഗ്ദ്ധ്യമുണ്ടെങ്കിലൊ നമ്മിലുമിത്തിരിനേരം പൊരുതേ മതിയാവൂ" എന്നു കയ്മളും "ചരതമൊടു പൊരുവതിനു വരികവരികാശു നീ ചാവാത്ത നാളല്ല ഞാനും പിറന്നതു്" എന്നു പറയനും ഭാവരസങ്ങൾ കൊണ്ടു പോർവിളികളും പ്രത്യുത്തരങ്ങളും സാധിച്ചിട്ടു അവർ തമ്മിലേററു. കയ്മളച്ഛന്റെ പുറപ്പാടു പറയനു ഒരു വിനോദരംഗമായിത്തീർന്നു. ഖഡ്ഗപ്രവർത്തനത്തിന്റെ ദ്രുതഗതിയെ തുടർന്നു തുള്ളിയാട്ടം തുടങ്ങിയ കുടപണ്ടിയും മുഖപിണ്ഡവും അല്പ സമയത്തിനുള്ളിൽ ശോണവർണ്ണമായി ക്ഷീണിച്ചു. എങ്കിലും വനവരാഹത്തിന്റെ ക്രൌർയ്യപരാക്രമങ്ങളോടു കൂടി അടവുതുടന്ന ആ ഗോളാകാരം പറയനെ പരാജയപ്പെടുത്തുന്നതിനായി

സാഹസപ്രവൃത്തികൾ തന്നെ തുടങ്ങി. വെട്ട്, തട, കുത്തു, കുറുക്ക, മലപ്പ, മറിവു മുതലായ പല അടവുകളും പ്രയോഗിച്ചിട്ടും പറയൻെറ ഒരു രോമത്തെപ്പോലും ഛേദിക്കുന്നതിന തനിക്ക സാധിക്കുന്നില്ലെന്നു കണ്ടു കയ്മൾ സ്വാമിത്രങ്ങളുടെ സഹായത്തെ ക്ഷണിച്ചുതുടങ്ങി. സവർണ്ണസംഘത്തിൽ ഒരു കൂട്ടം വീണ്ടും പറയനെ വട്ടമിട്ടുകൂടി. ഇനി ഇക്കളി അത്ര പന്തിയല്ലെന്ന് കണ്ടു പറയൻ താളമൊന്നു മാററി. കയ്മളുടെ രണവിനോദത്തെ കണ്ടാസ്വദിക്കുന്നതിന ഇത്ര നേരവും സ്വരക്ഷാവൃത്തിയെമാത്രം കാത്തു നിന്ന പറയൻ തൻെറ ഖഡ്ഗത്തെ ഒന്നു ചുഴററിത്തിരിച്ചതും കയ്മളുടെ കടപലുടി പിളർന്നു വദനാർദ്ധം ഛേദിച്ചു ആ നിർഭാഗ്യസത്വം 'ചക്കൊരൽ' പോലെ നിലംപതിച്ചതും ഒന്നിച്ചു കഴിഞ്ഞു.

സവർണ്ണാവർണ്ണസമരത്തിൻെറ ജയാപജയങ്ങൾ ഇനിയും നിശ്ചയിക്കാറായിട്ടില്ലെങ്കിലും തങ്ങളുടെ നേതാവിൻെറ മൃതിക്കശേഷം സവർണ്ണരുടെ ഉന്മേഷം തെല്ലൊന്നു കുറഞ്ഞുവെന്നു പറയസംഘത്തിനു തോന്നി. പക്ഷെ ആ മാന്ദ്യം അല്പസമയത്തേയ്ക്കേ നിലനിന്നൊള്ളൂ. അല്പസമയത്തിനിടയിൽ അള്ളമുട്ടിയ സർപ്പത്തെപ്പോലെ സവർണ്ണസംഘം രാമുഘാതകനായ പറയപ്രമാണിയുടെ നേക്ക തിരിഞ്ഞു. ബഹുജനവലയത്തിൽ കുടുങ്ങിയ പറപ്പോണ്ടൻ അതിസാഹസപ്പെട്ടുതന്നെ പൊരുതുനില്ക്കുന്നുവെങ്കിലും അയാളുടെ രക്ഷ അപകടസ്ഥിതിയിലെന്നു തന്നെ പലരും ശങ്കിച്ചു. ഇതിനിടയിൽ എന്തൊ ഭയങ്കരമായ ഒരു കൂക്കുവിളിയും ആരവവും വീണ്ടും കേട്ടുതുടങ്ങി. നികേതബന്ധുക്കളുടെ മറെറാരു സംഘം വരുന്നു എന്നു തന്നെ പറപ്പട ഭീതികൊണ്ടു. അല്പസമയത്തിനുള്ളിൽ മറെറാരു ഇരുൾപടലം അല്പമകലെയായി പരക്കുന്നതു അവർ കണ്ടു. രണാങ്കണത്തിലെ ബഹളം പൊടുന്നനവെ നിലച്ചു. ആഗതർ ശത്രുക്കളൊ മിത്രങ്ങളൊ എന്നറിയാതെ പറപ്പട തെല്ലൊന്നു കുഴങ്ങി.

രണ്ടാമതും പറയരുടെ ഒരു സംഘം അങ്ങോട്ടുതന്നെ വരുന്നുഎന്നു കണ്ടു നികേതസൈന്യം ഭയവിഹ്വലരായി ഒന്നു ഞെട്ടി. അണുനിമിഷത്തിനുള്ളിൽ സവർണ്ണസംഘം ഉരുണ്ടും പിടച്ചും അവിടെ നിന്നും പാഞ്ഞുതുടങ്ങി. പലരും പൊളിഞ്ഞപടിവാതലിൽ കൂടി തിക്കിയും ഞെരിച്ചും പുറത്തുചാടി. ചിലർ വൻമതിലുകളുടെ മുകളിൽ പിടഞ്ഞുകയറി പുറത്തേയ്ക്കു മറിഞ്ഞു. മററുചിലർ ആയുധം വച്ചു പറയക്ക് അടിപണുതു.

വിജയലക്ഷ്മിയുടെ ആനന്ദത്തെ ആസ്വാദിപ്പാൻ പറയപ്പടയും ഉദ്യുക്തരായില്ല. പരാജിതരായ നികേതസംഘത്തെ തുടൎന്ന് അവരും പുറത്തുചാടി ത്വരിതഗതിയിൽ പാഞ്ഞു തുടങ്ങി. ഈ കൃത്യം അഭിനവസംഘത്തിന്റെ ആഗമനത്തിൽ ഭയവിഹ്വലരായി അവർ ചെയ്തു എന്നു വായനക്കാർ വ്യാഖ്യാനിക്കരുതു്. പിന്നെ അവർ എന്താണു അതുക്ഷണത്തിൽ അവിടം വിട്ടോടിയതു്? എന്തെന്നു നിങ്ങൾ തന്നെ വിധിക്കുവിൻ.

എന്തായാലും അല്പ നിമിഷങ്ങൾക്കുള്ളിൽ പോൎക്കളം വിജനമായി. സമരാന്ത്യത്തിൽ മാത്രം വന്നുചേരുന്നതിനു സാധിച്ച തരകന്റെ ആശ്രിതരായ പറയരുടെ സഹായത്തോടുകൂടി മുറിഞ്ഞപ്പള്ളിയിലെ ഗൃഹാങ്കണം അന്നുതന്നെ ശുചിയാക്കപ്പെട്ടു. ധൎമ്മിഷ്ഠനായ തരകൻ മൃതശരീരങ്ങളെ മൃഗപക്ഷികൾക്കാഹാരമായി തള്ളാതെ യഥാവിധി ഭൂദാനം ചെയ്യിച്ചു. ഇത്രയും കഴിഞ്ഞപ്പോൾ തന്റെ ദുൎദ്ദശാപരിപാകം ഏതാണ്ടൊന്നു നീങ്ങി എന്നു തരകനു തോന്നി. എങ്കിലും ഗിരിപാദരൊടേററ ഭൃതവും പറയസംഘത്തിലെ പ്രമാണിയും വൃദ്ധബുദ്ധിക്കു സദാ ചിന്താവിഷയമായിതന്നെയിരുന്നു.

ഈ ഭയങ്കരസംഭവങ്ങൾ കഴിഞ്ഞു നാലാം ദിവസം അന്നത്തെ വൃദ്ധരവി തന്റെ കനകകിരണങ്ങളെ മേഘപടലങ്ങളിൽ നിഗ്രഹനം ചെയ്തുകൊണ്ടു് പശ്ചിമാബ്ധിയിൽ മുങ്ങി. എന്തോ ഭയാനകമായ സംഭവങ്ങളെ പ്രദ്യോതിപ്പിച്ചു കൊണ്ടു് കാർപടലങ്ങൾ ആകാശ മണ്ഡലത്തിൽ സർവ്വോപരി വ്യാപിച്ചു കഴിഞ്ഞു. അംബരാന്തങ്ങളിൽ അങ്ങുമിങ്ങും മിന്നിത്തിളങ്ങി ഒളിച്ചും കളിച്ചും തിരക്കുനോട്ടം ചെയ്തുകൊണ്ടിരുന്ന ഏതാനും ചെറുതാരങ്ങൾ ഭയവിഹ്വലരായി രംഗത്തു നിന്നും ഓടിമറഞ്ഞു. അംബരവീഥിയുടെ പശ്ചിമപ്രാകാരങ്ങളെ ഭേദിച്ചു് മിന്നൽ പിണരുകൾ അനുനിമിഷം കാളിമദ്യുതി വീശിത്തുടങ്ങി. സ്വർലോകപാതാളങ്ങളെ ഒന്നാകെ ഞെട്ടിച്ചുകൊണ്ടുള്ള ഘോരാരവഭേരികൾ നാനാദിഗന്തങ്ങളിലും മാറെറാലിക്കൊണ്ടു. അല്പ നിമിഷങ്ങൾക്കുള്ളിൽ ഭയാനകമായ ഒരു ഇരുൾപടലം ലോകമെങ്ങും വ്യാപിച്ചു കഴിഞ്ഞു. അല്പം ശക്തിയായി ഊതുന്ന കാററു് സാധാരണ ഗതിയെ കവിഞ്ഞുള്ള ഒരു നിലയെ അവലംബിച്ചിരുന്നെങ്കിലും കൊടുംകാറെറന്നു് അഭിധാനം ചെയ്യുന്നതിനു പര്യാപ്തമായിരുന്നില്ല.

ഈ ഭയങ്കരാവസ്ഥക്കു മാററു കൂട്ടുന്നതിനെന്നവണ്ണം ഒരു പെരുമാരിയുടെ ലക്ഷണങ്ങൾ സർവ്വത്ര കണ്ടുതുടങ്ങി. ഈ വിധത്തിൽ ഏകദേശം രണ്ടുമണിക്കൂറോളം കഴിഞ്ഞുകൂടിയെങ്കിലും അല്പം ശക്തിയായ ഒരു പൊടിമഴ, കാററിൻെറ ഗതിയനുസരിച്ചു് തൻെറ മുഖത്തു നിർദ്ദയം അടിക്കുന്നതല്ലാതെ വലിയ പെരുമാരിയൊന്നും തൽക്കാലം ഉണ്ടാവാൻ മാർഗ്ഗമില്ലെന്നു കണ്ടു് മൈലാടൻ കുന്നിൻെറ അത്യുച്ചിയിലുള്ള ഒരു ഭീമാകാരമായ ഇലവിൻെറ നിഴലിൽ നിന്നും ഒരു പാന്ഥൻ മെല്ലെ എഴുന്നേററ് നേരെകിഴക്കോട്ടുള്ള മൂന്നടിപാതയിൽ കൂടി ദ്രുതഗതിയിൽ പ്രയാണം തുടങ്ങി. അല്പം വളഞ്ഞുനീണ്ട ഒരു കഠാരി തുകലുറയിലാക്കി സ്വപാർശ്വത്തിൽ ബന്ധിച്ചിരുന്നതിനു പുറമെ ഒരു ഉരുളൻതടി മാത്രമായിരുന്നു അയാളുടെ അംഗരക്ഷകനായി അനുയാനം ചെയ്തിരുന്നതു്.

ഓടിയും നടന്നും നേരെ കിഴക്കോട്ടുതന്നെ പ്രയാണം തുടൎന്ന പാന്ഥൻ വിശ്രമാർത്ഥം അല്പ സമയമെങ്കിലും വ്യയം ചെയ്യാതെ തളൎന്നു കിതച്ചു് ഒരു വിധത്തിൽ കാഞ്ഞിരത്താനത്തെ പുലിയളയുടെ മുൻപിൽ വന്നെത്തി ദ്രുതഗതിയിൽ അങ്ങുമിങ്ങും നോക്കിത്തുടങ്ങി. അവിടെ എങ്ങും ആരും ഇല്ലെന്നു കണ്ടു് പരിഭ്രമചിത്തനായ അയാൾ നികേതപരിസരങ്ങളിലുള്ള കാട്ടുകളിൽ കടന്നു് ചില ദ്രുത പരിശോധനകൾ നടത്തി. എന്നിട്ടും തേടിയ പണ്ടം കണ്ടുകിട്ടുന്നില്ലെന്നുകണ്ടു് വിവശഹൃദയനായ പാന്ഥൻ വീണ്ടും അളയിൽ വന്നു അല്പ നേരം വിശ്രമിച്ചു. പെട്ടെന്നു എന്തോ ഒരു ബുദ്ധ്യുദയമുണ്ടായതുപോലെ അല്പനേരം ചിന്താവിഷ്ടനായി നിന്നിട്ടു് വിചിത്രരീതിയിൽ ഒരു ചൂളം വിളിച്ചു. ഒന്നു്, രണ്ടു്, മൂന്നു പ്രാവശ്യം അയാൾ വിവിധരീതിയിൽ തൻെറ ചൂളത്തെ ആവൎത്തിച്ചതിൻെറ ശേഷം അക്ഷമനായി പിന്നെയും അങ്ങുമിങ്ങും ചുററിത്തിരിഞ്ഞു നടന്നുതുടങ്ങി. നിമിഷങ്ങൾ എട്ടുപത്തു കഴിഞ്ഞു. ഗുഹാപരിസരങ്ങളിലെ കാട്ടുകൾക്കുള്ളിൽ നിന്നും ഒരു ചേതോഹരവിഗ്രഹം അവിടെ ആ കൂരിരുളിൽ ആവിർഭവിച്ചു. പരദേശബ്രാഹ്മണവനിതകളുടെ രീതിയിൽ വസ്ത്രാലങ്കാരം ചെയ്തിരുന്നു എങ്കിലും അതിനെ പൊതിഞ്ഞു് കരിമ്പടംകൊണ്ടുള്ള ഒരു അങ്കി ആ വനദേവതയുടെ കേശാദിപാദം ആവരണം ചെയ്തു് നീണ്ടുകിടന്നിരുന്നതു ആ ഭയങ്കരമായ കൂരിരുളിനു മാററു കൂട്ടുകതന്നെ ചെയ്തു. ഇടത്തുന്നു് പാദസ്പൎശ

നം ചെയ്ത് നീണ്ടു കിടന്ന "കാർമങ്കും ക്രന്തളിൻ" സർവത്ര ചിന്നിച്ചിതറിയുള്ള കിടപ്പും ഇരുൾവെണ്മയും ആകെക്കൂടി കണ്ടാൽ "പട്ടാപകലും" ഏതു ഇരട്ടച്ചങ്കനും ഒന്നു ഞെട്ടി വിറച്ചുപോകും. എന്നാൽ ഈ വക ഭയാനകമായ ബാഹ്യദർശനങ്ങളിൽ നാം വിരണ്ടുപോകാതെ അല്പം മനസ്ഥൈര്യത്തോടുകൂടി ആ കോമളാകാരത്തിന്റെ പ്രകൃതിദത്തമായ കളേബരകാന്തിയെ ഉററു സൂക്ഷിക്കുന്നതായിരുന്നാൽ അനുഭവം പൂർവ്വാപരവിരുദ്ധമായി പകരുന്നതാണ്. പരമമോഹനമായ മുഖവിലാസവും, ബാലശശാങ്കസദൃശമായ ഫാലപ്രദേശവും, ഇടത്തുന്ന് ചടുലമാനമായി സദാ കളിയാടുന്ന ചില്ലീയുഗളങ്ങളും, ദീർഘനയനങ്ങളും, ശോണവർണ്ണമായ അധരപുടങ്ങളും ആകെക്കൂടി നോക്കിയാൽ 'കാമാരിയും കാതരനാകു'മെന്നേ പറയേണ്ടൂ. ഇവൾ വല്ല വനദേവതയോ സാക്ഷാൽ അപ്സരസ്ത്രീയോ എന്നു ആരറിഞ്ഞു! ഏതായാലും ആഗതമായ സത്വത്തിന്റെ മുൻപിൽ അപരൻ സാഷ്ടാംഗപ്രണാമം ചെയ്ത് നമസ്കരിച്ചതിന്റെ ശേഷം ആദരഭാവത്തിൽ അല്പം വാങ്ങി നിന്നു.

അല്പസമയത്തേക്കു പ്രശാന്തഗംഭീരമായ ഒരു മൌനം അവിടെങ്ങും വ്യാപിച്ചു. അനന്തരം ആ വനദേവത തന്റെ ഭക്തനെ അനുഗ്രഹിച്ചുകൊണ്ടു് ഇങ്ങനെ അരുൾ കൊണ്ടു. "ഓം ശാന്തി, വത്സാ, നീ തന്നെയോ അമ്മിണിയുടെ സേവകനായ കൊക്കര?"

ആ സ്വരവിശേഷം ആശാനെ തെല്ലൊന്നു ചിന്താവശനാക്കി. അതു കൃത്രിമനിർമ്മിതമായ ഒന്നുതന്നെയെന്നു അയാൾ ശങ്കിച്ചു. എങ്കിലും "താനും അമ്മിണിയും ജീവശരീരങ്ങളല്ലെ? ഹെയ്, ഈ അവിശ്വാസിയുടെ ദുശ്ശങ്കകൾ അടിസ്ഥാനരഹിതങ്ങളാണ്" എന്നു വിചാരിച്ചു അയാൾ സമാധാനപ്പെട്ടുകൊണ്ടു പറഞ്ഞു. "അതെ കൊക്കര ആശാനെന്നാണ് സാധാരണ പറയാറ്. അപ്പം എന്നെ അറിയേലേ. അവിടത്തെ അച്ഛന്റെ ഉററ ആളാന്ന് ആശാൻ. എന്താ ചെയ്യാം. ആ മാപാവി ചതിച്ചു. പോയതാക്ക്, ചേഴംപോക്ക്".

യുവതി—"ആശാന്റെ കാര്യം അച്ഛൻ പറഞ്ഞു കേട്ടിട്ടുണ്ടു്".

ആശാൻ—"അല്ല, കണ്ടിട്ടും ഒണ്ടു്. ഓർമ്മക്കേടാണ്. പോരെങ്കി ഇപ്പം രാസ്ത്രീയല്ലെ: ഒന്നുരണ്ടുപ്രാവശ്യം ഞാൻ

സ്വാമീനെ കാണാം വന്നപ്പം സ്വാമീയായിട്ടു വർത്താനം പറ ഞ്ഞോണ്ടു നിക്കണെ കണ്ടു".

യുവതി—"ശരിയായിരിക്കാം. ആശാൻ ഇപ്പോൾ അ മ്മിണിയുടെ നിർദ്ദേശമനുസരിച്ചു വന്നിരിക്കയല്ലെ".

ആശാൻ—"അതെ. അതെ, കാര്യമെല്ലാം ചെരിക്കെട്ടീട്ടു വന്നിരിക്കണം. രാസ്ത്രിയായാലും ഇവിടെ വന്നറീക്കണോന്നു പ റഞ്ഞു."

യുവതി—"പുറപ്പെട്ടിട്ടുണ്ടോ? ഏതു വഴിക്കാണു്?"

ആശാൻ—"ആശാൻ പോയാ നടത്താതെ വരണ കാര്യ മേതു. അതെല്ലാം എൻെറ കുഞ്ഞിനറിയാം അവളോടു ചോ ദിച്ചാ മതി—ഇപ്പം നാലു നാഴികയ്ക്കുള്ളം ഭേവങ്ങളേച്ചോട്ടിക്കൂടിക്കൊ ണ്ടാ കയ്യിലിരുന്നു പെടക്കം".

യുവതി—"ആശാൻ ബഹു മിടുക്കനാണെന്നു അമ്മിണി പറഞ്ഞിട്ടുണ്ടു്. എന്തെല്ലാം ജാടയൊക്കെ അടിച്ചിട്ടാണു് മൂപ്പീന്നിപ്പം രാത്രിതന്നെ പുറപ്പെട്ടതു്?"

ആശാൻ—"എവനു എമലോഹം മെരട്ടി വിദ്യ പതി നെട്ടും അറിയാം. പിന്നെയൊ ഇതിലപ്പുറം ഒള്ളോരെളകാ ത്തതു്. നികേതക്കാരു ചംക്രരി കൊള്ളയിട്ടെന്നും അമ്മിണീ നേം തള്ളേനേം കൊല്ലാറാക്കി ഇട്ടേക്കണെന്നും തരകനെ കാ ണാൻ അത്യാവശ്യപെട്ടണന്നും ചെല പൊടിക്കൈ ഒക്കെ പ്രയോഗിച്ചപ്പം തരകൻ ചൊവടേ ഇളകി. അപ്പം പറഞ്ഞു കൊണ്ടരട്ടെ മേനാവെന്നു. ഇവൻ കേട്ടപാതി കേക്കാത്ത പാ തി കുഞ്ഞിൻെറ അടുക്കെ ഞാനില്ലെ ഒള്ളു, പൊറകെ വ ന്നേക്കണോന്നും പറഞ്ഞു എടുത്തോരോട്ടം. ഇവിടെ വന്നേ പിന്നയെ നിന്നൊള്ളു. എന്നു വച്ചാ അമ്മിണിക്കുഞ്ഞു ഇവ നശിരു. ഞാനൊന്നു വേറെ അവളൊന്നു വേറെ എന്നു ആ ശാൻ വച്ചിട്ടില്ല. പുത്തിമുട്ടറിഞ്ഞു എൻെറ കുഞ്ഞു ചെലപ്പം ആശാനെ പ്രസാദിപ്പിക്കം—ഹി—ഹി!!" ഒരു—കൃത്രിമച്ചിരി യോടുകൂടി ആശാൻ തൻെറ കഥാഭാഗത്തെ അവസാനി പ്പിച്ചു.

ആ കൂരിരുളിൽ തന്നെയും അത്ഥലോലുപനായ ആശാ ൻെറ അത്യാഗ്രഹചേഷ്ടിതങ്ങൾ യുവതിക്കു പ്രത്യക്ഷമായി കാണാമായിരുന്നു. അവൾ എന്തോ ചിന്താഭാരങ്ങളോടുകൂടി അല്പനേരം നിന്നിട്ടു പറഞ്ഞുതുടങ്ങി. "ആശാൻെറ ശ്രമങ്ങ ൾ ഫലപ്രദമായി അവസാനിക്കുന്നുവെങ്കിൽ ഞാൻ ആശാനെ

വേണ്ടവിധത്തിൽ വിചാരിക്കും. ഇപ്പോൾ ഇ....'അവൾ പറഞ്ഞവസാനിപ്പിക്കുന്നതിനു മുമ്പിൽ അന്തഃസ്ഥലമെല്ലാം പച്ചപ്പുകൽപോലെ പ്രകാശിപ്പിച്ചുകൊണ്ടു മിന്നിയ ഒരു കൊള്ളിമീൻ ഒന്നു രണ്ടു വിനാഴിക അതേനിലയിൽ തിളങ്ങി തെളിഞ്ഞിട്ടു അടുത്ത നിമിഷത്തിൽ പൊലിഞ്ഞു. ആ വിദ്യുത്ദീപത്തിന്റെ പ്രകാശത്തിൽ ജിജ്ഞാസുവായ ആശാൻ തന്റെ മുമ്പിൽ നിൽക്കുന്ന യുവതിയെ ആപാദമസ്തകം സൂക്ഷ്മമായി ഒന്നു പരിശോധിച്ചു: പുറത്തുണ്ടായതിലും ശക്തിമത്തായുള്ള ഒരു മിന്നൽപിണർ ആശാന്റെ ഹൃദയത്തിൽ കാളിപ്പൊലിഞ്ഞു 'എന്റെ തങ്കക്കൊടം ഇവനെ പോഴം കളിപ്പിക്കാമെന്നു വച്ചുപ്പം' എന്നു ഒരു വിജയഘോഷത്തോടു കൂടി ആശാൻ യുവതിയെ കടന്നു പിടിച്ചു ഗാഢമായി ഒന്നാലിംഗനം ചെയ്തു. "ച്ശ്ശും ദുഷ്ടാ മാറിനില്ക്കു" എന്നു ഗർജിച്ചുകൊണ്ടു് യുവതി സാഹസപ്പെട്ടു പിടഞ്ഞു മാറി. ആശാൻ കുപിതനായി കലഹിച്ചു പരുഷവചനങ്ങൾ പുലമ്പിത്തുടങ്ങി. "ഇങ്ങനെ ആ പ്മവിശ്വാതമില്ലാഞ്ഞാ ലെകത്തു കഴിക്കണെതെങ്ങനെ കുഞ്ഞേ? ഈ പുച്ചൊക്കെ ആശോനെടെന്തിനു്! ഇതിലെത്ര വെല്യകാര്യം ഒക്കെ ആശാൻ അറിഞ്ഞേക്കണു. എന്നിട്ടെന്നാ മാനം വീണൂട്ടോ? ഛെ, ഛേ, മനച്ചേരായ ഒട്ടൊക്കെ ഒരു ഒറപ്പും വിശ്വാതോം ഒക്കെ വേണം''.

യുവതി താൻ സ്വയം വഞ്ചിതയായി എന്നു പരിഭ്രമിച്ചു തുടങ്ങി. എങ്കിലും ധൈര്യം വിടാതെ അവൾ വീണ്ടും ചോദിച്ചു "ആശാനു എന്താ വയസുകാലത്തു ഭ്രാന്തിന്റെ ആരംഭം വല്ലതുമുണ്ടോ?"

ആശാൻ:—"പ്രാന്തോ കുഞ്ഞേ, എങ്കിലിവനാ ചിങ്കാര ക്കൊഴമ്പന്റെ കൂടെ രാസ്ത്രി നടന്നോണ്ടു കൂത്തുകൂത്ത വെടിയെല്ലാം ഇപ്പം എസ്രൂപേരോടു പറഞ്ഞേനേ. എന്റെ കുഞ്ഞു അങ്ങനെ തംശയിക്കണ്ട. ഈ ആശാൻ ചത്താലും തൊന്തമാണു്. ഹും—എന്നിട്ടിപ്പം ഇവനെ കൊരങ്ങാട്ടുണു. ശോകീടെ മോളെ ഞാനൊണ്ടോ കണ്ടിട്ടൊള്ളു. കരിക്കലംപോലെ കറുത്ത ഒരു മങ്ക എന്റെ തങ്കക്കൊടത്തിന്റെ വാലേ കെട്ടിയായാട്ടാൻ കൊള്ളാമോ?

തനിക്കു പററിയ പ്രമാദത്തെപ്പററി അപ്പോഴാണു് അമ്മിണിക്കു ബോധം വന്നതു്. മനോവികാരങ്ങളുടെ ബഹുലതയാൽ കാര്യത്തിരക്കിൽ കുടുങ്ങി വർണ്ണഭേദം ചെയ്യാതെയാണു

താൻ അളയിലേക്ക പുറപ്പെട്ടതെന്ന അപ്പോഴാണ് അവരം ക്കോർമ്മവന്നതു്. രാജകുമാരനും താനുമായുണ്ടായ നിശാസല്ല പനങ്ങരം വഞ്ചകനായ കൊക്കര എങ്ങനെയോ ഗ്രഹിച്ചിരിക്കുന്നു എന്നു മനസ്സിലായ മാത്രയിൽ അവളുടെ ഹൃദയം കോപവെറികൊണ്ടു തുള്ളിത്തുടങ്ങി. അമ്മിണിയുടെ നയനങ്ങരം ചുവന്നു, അവളുടെ ബലിഷ്ഠകായവും വിറച്ചുതുടങ്ങി. അമൃത കോമളമായ കരപല്ലവങ്ങരം മെല്ലെ നിവന്നു. അടുത്തക്ഷണത്തിൽ ആശാൻെറ നികുഞ്ചിതഗാത്രം അമ്മിണിയുടെ കരലാളനയിൽ അമന്നപുളഞ്ഞു. "ആശാനേ കഷ്ടകാലമുള്ളവർ സകലരേയും സംശയിച്ചുപോകും. അമ്മിണി എന്നും ആശാൻെറ തന്നെ. ഒന്നും പരിഭവിക്കേണ്ട" തൻെറ ജീവിതത്തിൻെറ സവ്സാഫല്യങ്ങളും സിദ്ധിച്ചു എന്നു ആ മഹാപാപി ആനന്ദിച്ചു വശായി. "അമ്മിണീ, അമ്മിണീ" എന്നു തന്റെ അസംസ്കൃതവാണിക്ക സാധിക്കുന്ന മാധുരിയോടുകൂടി ആ അമൃതനാമത്തെ തന്നെ ഉരുവിട്ടുകൊണ്ടു അയാരം സന്തോഷനൃത്തം തുള്ളുന്നതിനിടയിൽ തൻെറ ഭുജത്തിൽ എന്തോ വേദനിച്ചതുപോലെ അയാരംക്ക തോന്നി. സൂചിമുന കൊള്ളുന്നതുപോലെ രെല്ലവേദന, മൃദുലമായ ഒരു നൊമ്പരം, പക്ഷെ തൻെറ ആനന്ദലഹരിയിൽ അതൊന്നും ആശാൻ ഗണ്യമാക്കിയില്ല തന്നെ. അല്പനിമിഷത്തിനുള്ളിൽ ആശാൻ ആ പരമാനന്ദ വിഭ്രുതിയിൽ നിന്നും വിമുക്തനായി.

"എൻെറ തങ്കക്കൊടമല്ലയൊ, ഇനി അന്നു പറഞ്ഞ ആ കയ്പം (കല്പം)കൂടി, എന്നിട്ടു,..."

"എല്ലാം ഞാനുണ്ടെങ്കിൽ ശരിയാകുമാശാനേ, ഇനി പോകണം."

"എൻെറ തോളിലെന്തോ കൊണ്ടതുപോലെ തോന്നുണല്ലൊ. ഇത്തിരി വേദന."

"എൻെറ അങ്കിയിൽ കുത്തിയിരുന്ന സൂചിയായിരിക്കാം."

അടുത്തക്ഷണത്തിൽ യുവതി പുലിയളക്കുള്ളിൽ മറഞ്ഞു. അല്പനിമിഷങ്ങരംക്ക മുമ്പിൽ താൻ ആസ്വദിച്ച ആനന്ദവിഭ്രുതികളെ അനുസ്മരിച്ചു ആമോദചിത്തനായ ആശാൻ അവിടെ നിന്നും നടന്നു തുടങ്ങി. അളയിൽനിന്നും കഷ്ടിച്ചു അരനാഴിക അകലെയായപ്പോരം ആശാനു തൻെറ ഭുജത്തിലെ വേദന അസഹ്യമായി വദ്ധിക്കുന്നു എന്നു തോന്നി. അതിനെ ഗണ്യമാക്കാതെ അയാരം വീണ്ടും യാത്ര തുടന്നു. ആശാൻെറ ദേഹ

മാസകലം വിയർത്തൊലിച്ചുതുടങ്ങി, അയാളുടെ കാലുകൾ തളർന്നു ഒരടിപോലും മുമ്പോട്ടു വയ്ക്കുവാൻ വയ്യാതെയായി. ഉള്ളിൽ അത്യസഹ്യമായ ഒരു പരവശവും ആരംഭിച്ചു. ദേഹമെല്ലാം തന്നെ കഴച്ചുപൊട്ടുവാൻ പോകുന്നതുപോലെയും ഭുജത്തിലെ വേദന വീണ്ടും അസഹനീയമായി വദ്ധിച്ചതുപോലെയും അയാൾക്കു തോന്നി. സാധു ആശാൻ ഒരടിപോലും മുമ്പോട്ടുവയ്ക്കുന്നതിനു നിവൃത്തിയില്ലാതെ അവിടെ ഇരുന്നു. ആ മഹാപാപിക്കു തൻെറ ദുർവിധിയുടെ രൂപം ഏതാണ്ടൊരുണർവുണ്ടായി. യോഗിയുടെ വിഷസൂചികളെപ്പററിയും മററും താൻ അമ്മിണിയിൽനിന്നു തന്നെ കേട്ടിട്ടുള്ള സംഗതി അയാൾ അനുക്ഷണത്തിൽ സ്മരിച്ചു. ജീവിതദശയിൽ വിനോദാത്ഥമായെങ്കിലും ഈശ്വരനാമമുരിയാടിയിട്ടില്ലാത്ത ആ നാവുകൾ തൻെറ അന്ത്യമൊഴിയായി "ദൈവമേ! ദൈവമേ" എന്നു ഹൃദയംഗമമായി വിളിച്ചുപോയി. അതുമാത്രം, പിന്നീടൊരക്ഷരംപോലും സംസാരിക്കുന്നതിനു ആ നിർഭാഗ്യവാനു സാധിച്ചില്ല. അയാളുടെ നാവു വരണ്ടു, തൊണ്ടയുണങ്ങി, പരവശനായ ആശാൻ പെരുവഴിയിൽ തന്നെ മലന്നു വീണു കൈകാലുകൾ അലച്ചുതുടങ്ങി. തൻെറ ജീവിതദശയിലെ ഓരോ അധമ്മങ്ങളും, അല്ല അക്രമങ്ങളും പൈശാചികരൂപം പൂണ്ടു ആ മഹാപാപിയുടെ മുമ്പിൽ ആവിർഭവിച്ചു. ഭയവിഹ്വലനായ ആശാൻ കണ്ണുകളെ ബലമായി പൂട്ടി; എന്നിട്ടും ഭീകരങ്ങളായ ആ പൈശാചികസത്വങ്ങൾ തന്നെ ഹസിച്ചുകൊണ്ടു അവിടെത്തന്നെ നില്ക്കുന്നു എന്നു അയാൾക്കുതോന്നി. ശാരീരികമായ വേദനയെക്കാൾ ഈ ഭയങ്കരദശനത്താൽ ഉളവായ ആഭ്യന്തരവേദന അയാളെ അത്യധികം പീഡിപ്പിച്ചു. അനശ്വരമെന്നു താൻ ഇതുനാളും വ്യാമോഹിച്ചു തേടിയലഞ്ഞ ഐഹികവിഭൂതികൾ അണുനിമിഷത്തിൽ മിന്നിപ്പൊലിയുന്ന മിന്നാമിനുങ്ങുകളേപ്പോലെ അല്പകാന്തിക്കു ശേഷം തൻെറ ദൃഷ്ടിപഥത്തിൽ നിന്നും അന്തരിക്കുന്നതായും തനിക്കജ്ഞാതമായിരുന്ന ഒരമൂല്യദീപ്തി അനശ്വരമായി മററൊരു ദിക്കിൽ പ്രശോഭിക്കുന്നതായും അയാൾ കണ്ടു. നിരാശയാൽ ആ ദിവ്യപ്രഭയേ ദശിക്കുന്നതിനു പോലും ഉദ്യുക്തനാകാതെ അയാൾ ഹൃദയവേദനയോടു കൂടി കമഴ്ന്നു കിടന്നു. ആശാൻെറ ഹൃദയചക്ഷുസ്സുകൾ അപ്പോഴും അയാളേ അലട്ടിക്കൊണ്ടിരുന്നു. തൻെറ അടിയിൽ ഭൂമി പിളന്നു ഒരു

ഗാധഗർത്തം പ്രത്യക്ഷമായതു പോലെയും അതിനടിയിൽ ഭയാനകമായ നരകക്കൂപം വാപിളൎന്നു തന്നെ വിഴുങ്ങുവാൻ അണയുന്നതു പോലെയും അയാൾക്കു തോന്നി. ആകാരാവലംബികളായ കോടാകോടി പാതകകൎമ്മങ്ങൾ തന്റെ ഓരോ ഭാഗങ്ങളിൽ പിടിച്ചുവലിച്ചിഴച്ചു കൊണ്ടു് ആ നരകച്ചൂളയിലേക്കു ചാടുവാൻ ഒരുങ്ങുന്നതും അയാൾ കണ്ടു. കോടി സൂൎയ്യപ്രാഭവനായ ഒരു ദിവ്യവിഗ്രഹം അടുത്തണഞ്ഞു സ്നേഹവഹ്നി കാളുന്ന തന്റെ തുറന്ന ഹൃദയത്തിൽ ചേൎത്താശ്ലേഷിപ്പാൻ ആ ഘോരപാതകിയെ ക്ഷണിക്കുന്നതും തന്റെ കുടിലകൎമ്മങ്ങളാൽ വഞ്ചിക്കപ്പെട്ടിട്ടുള്ള നിരവധി സാധുക്കളുടെ അശ്രുക്കൾ വൻപുഴ പോലെ പ്രവഹിച്ചു തന്നെ ആ ദിവ്യപുരുഷനിൽ നിന്നും അകററുന്നതും കണ്ടു അയാൾ നിരാശാവശനായി. അനശ്വരമായ ഒരു ആത്മാവിനെ ഈ കീടഗാത്രത്തിന്റെ ചേഷ്ടിതഫലങ്ങൾ അനുഭവിപ്പാനായി സൃഷ്ടിച്ച ആ സ്വേച്ഛാമൂൎത്തിയെ ആശാൻ ഹൃദയംഗമമായി ശപിച്ചു. ആ സച്ചിദാനന്ദ സ്വരൂപനേയും സൎവ്വലോകത്തേയും സ്വജീവനെത്തന്നെയും പഴിച്ചും ശപിച്ചും, കൊക്കരയാശാൻ എന്ന വിശ്വവിശ്രുതി പെററ ആ കൌടില്യമൂൎത്തി പ്രകൃതിരംഗത്തു നിന്നും അന്തൎദ്ധാനം ചെയ്തു മായാതരംഗങ്ങൾക്കുള്ളിൽ മറഞ്ഞു.

അന്നു അൎദ്ധരാത്രിയോടു സമീപിക്കാറായപ്പോൾ മുറിഞ്ഞപ്പള്ളി തരകന്റെ മേനാമൂളികളുടെ ആരവം നിശബ്ദമായ നിശാവായുവിൽ മുഴങ്ങിത്തുടങ്ങി. തരകന്റെ തിടുക്കമായ ആജ്ഞയെ തുടൎന്നു അന്നു രാത്രിയിലെ കാററും പിശറും ഗണ്യമാക്കാതെ അകത്തല്പമൂററിയതിന്റെ ഉന്മേഷത്തെ പ്രകടിപ്പിച്ചുകൊണ്ടു തങ്ങളുടെ യജമാനന്റെ പ്രൌഢിപ്രതാപങ്ങളെ അത്യുദ്ഘോഷം പ്രഖ്യാപനം ചെയ്യുമാറു ആ മൂരിക്കൂററന്മാർ ആൎത്തുവിളിച്ചു നേരേ കിഴക്കോട്ടു പാഞ്ഞു. ദുൎഘടമായ പല മാൎഗ്ഗങ്ങളേയും നിഷ്പ്രയാസം തരണം ചെയ്തു. ഏകദേശം അൎദ്ധരാത്രി സമീപിക്കാറായപ്പോഴേക്കും കാററും മഴയുമെല്ലാം അല്പമൊന്നു ശാന്തമായി. ആകാശവീഥിയിലെ കാർമേഘങ്ങൾ മിക്കവാറും നീങ്ങി. അങ്ങുമിങ്ങും ചില ചെറുതാരങ്ങൾ മിന്നിത്തെളിഞ്ഞു തുടങ്ങി. അല്പസ്വല്പമായ നാട്ടുവെളിച്ചം അപ്പോഴുമുണ്ടായിരുന്നതു കൊണ്ടും ഇനി തങ്ങൾക്കു പോകേണ്ട മാൎഗ്ഗം സുഗമമായിരുന്നതിനാലും മേനാമൂളികളും

അകമ്പടിക്കാരും തങ്ങളുടെ കൂട്ടം പന്തങ്ങളും പൊലിച്ചു ക്ഷീണവശരാകയാൽ മന്ദയാനം തുടൎന്നു. മുളൽഘോഷങ്ങളും ക്രമാനുസൃതം ശബ്ദസന്നാള ചലനമാത്രങ്ങളായി ചമഞ്ഞു് കട ശിരാത്രിയുടെ പ്രശാന്തമാന്ദ്യത്തിൽ നശ്വരമായി പൊലിഞ്ഞു. ക്ഷീണചിത്തനായ തരകൻ ചിന്താഭാരത്താൽ മന്ദിച്ചു മഞ്ച ത്തിൽ തന്നെ ശയിക്കുന്നു. ഇങ്ങനെ ഈ പ്രദക്ഷിണം പുലിയ ളയിൽ നിന്നും ഉദ്ദേശം അരമയിൽ അകലമെത്തിയപ്പോൾ ആരോ ചില വെള്ളവസ്ത്രധാരികൾ തങ്ങളെ മുന്നിട്ടു ഗമി ക്കുന്നുണ്ടെന്നു മേനാവുകാൎക്കു തോന്നി. ഈ പാന്ഥന്മാരോ ടൊരുമിച്ചു യാത്ര തുടരാനുള്ള ആകാംക്ഷയോടു കൂടി മേനാവു കാർ അതിശീഘ്രം നടന്നു. രണ്ടു നിമിഷങ്ങൾക്കുള്ളിൽ മുമ്പിൽ കണ്ട വെള്ളവസ്ത്രധാരികൾ വായുമണ്ഡലത്തിൽ ലയിച്ചതു പോലെയും പിമ്പിലായി മററു ചിലർ തങ്ങളെ അനുഗമിക്കു ന്നതായും അവൎക്കു തോന്നി. അല്പം കൂടി കഴിഞ്ഞപ്പോൾ മുമ്പിലും പിമ്പിലും ഈരണ്ടു പേർ വീതമായിക്കഴിഞ്ഞു. ഉത്തരക്ഷണത്തിൽ ഇടതുവശമുള്ള വനാന്തരത്തിൽനിന്നും ഭൂമി പിളൎന്നു പാതാളം പതിക്കുന്നതുപോലുള്ള ഒരു ഘോരാരവം അവിടെങ്ങും മാറെറാലിക്കൊണ്ടു. "അയ്യോ കാളി" എന്നു നിലവിളിച്ചുകൊണ്ടു ആ സാധുക്കൾ തരകനേയും മേനാവി നേയും വഴിയിൽ തള്ളിയിട്ടു നാലുപാടും പാഞ്ഞു. അശരണ നായ തരകൻെറ അഭ്യൎത്ഥനകളൊ ആവലാതികളോ ഒന്നും തന്നെ അവർ ചെവിക്കൊണ്ടില്ല. മേനാവിൻെറ വിരികൾ നീക്കി തരകൻ പുറത്തേയ്ക്കു നോക്കിയപ്പോൾ കാലദംഷ്ട്ര ങ്ങളെ ഇളിച്ചുകൊണ്ടും, രുധിരവൎണ്ണമായ രസനയെ പുറത്തേ ക്കു തള്ളി ഇളക്കിക്കൊണ്ടും, പന്തംപോലെ ജ്വലിക്കുന്ന ഇരു മിഴികളെ തുറിച്ചുകൊണ്ടും നിൽക്കുന്ന ഭയാനകമായ കാളിരൂ പമായിരുന്നു അയാളുടെ ദൃഷ്ടിയിൽ പെട്ടതു്. 'ഈശോ' എ ന്നൊരാൎത്തരോദനത്തോടു കൂടി അയാൾ പുറകോട്ടു മറിഞ്ഞതും രക്തദാഹത്താൽ വിറകൊണ്ടു നിന്നിരുന്ന കാളി അയാളുടെ കണ്ഠത്തിൽ പിടി കൂടിയതും ഒന്നായിക്കഴിഞ്ഞു.

# മുപ്പതാം അദ്ധ്യായം

"............... അംഭോജസംഭവ ബാണമെയ്തിടിനാൻ
അനിലജനമതിനെബ്ബഹുമതിയോടുടനാദരിച്ചാഹന്തമോഹിച്ചു വീണിതു
ഭൂതലേ
ദശവദന സുതനനില തനയനെ നിബന്ധിച്ചു തൻ പിതാവിൻ മുമ്പിൽ
വച്ചു വണങ്ങിനാൻ."

ജോത്സ്യപ്രവീണന്മാരുടെ ശാസ്ത്രോക്തങ്ങളനുസരിച്ചു അംബരമദ്ധ്യത്തിൽ അമൂല്യഭാസ്സോടേ പരിലസിക്കുന്ന നക്ഷത്രലക്ഷങ്ങൾക്കു മനുഷ്യജീവിതത്തെ നിയന്ത്രിക്കുന്നതിനു അണുമാത്രമെങ്കിലും ശക്തിയുണ്ടെങ്കിൽ ശങ്കരഗിരി യോഗിയുടെ തിഥിനക്ഷത്രങ്ങൾ ആ ആദ്ധ്യാത്മികപ്രസക്തനു പ്രതികൂലമായി തന്നെ പ്രവൎത്തിച്ചുകൊണ്ടിരുന്നു. മുറിഞ്ഞപ്പുള്ളിത്തരകന്റെ സംഹാരമൂൎത്തിയായി അർദ്ധരാത്രിയിൽ ആവിർഭവിച്ച ഗിരിപാദരുടെ സാഹസോദ്യമങ്ങൾ ദൈവഗത്യാ പരാജയത്തിലും പാണിച്ഛേദനത്തിലും പൎയ്യവസാനിച്ചു എന്നു തന്നെയല്ല അന്തർലോകത്തുനിന്നും ആവിർഭവിച്ച അജ്ഞാതസത്വത്തിന്റെ അജയ്യശക്തിയിലമർന്ന യോഗീശ്വരൻ അവിടെ നിന്നും അപ്രത്യക്ഷനാകയും ചെയ്തു എന്നു മുന്നദ്ധ്യായത്തിൽ വിവരിച്ചിട്ടുണ്ടല്ലൊ. പിന്നീടു് നാം ആ പുണ്യധാമത്തെ ആദ്യമായി ദർശിക്കുന്നതു് മല്ലവാടത്തിലുള്ള അദ്ദേഹത്തിന്റെ കാരാഗൃഹത്തിൽ വച്ചാണു്.

മല്ലവാടത്തിലെ അപരിഷ്കൃതമായ ഒരു ചെറിയ അറ യോഗീശ്വരന്റെ സ്വസ്വാതന്ത്ര്യങ്ങൾക്കായി ഒഴിഞ്ഞുകൊടുത്തിട്ടുള്ള ധാൎമ്മികന്റെ നന്മനസ്സിനെ അഭിനന്ദിക്കുകയല്ല, യോഗീശ്വരസാധാരണമായ സമാധിവ്രതങ്ങൾ അനുഷ്ഠിക്കയോ, പാരത്രിക ലഹരിയിൽ ലീനനായിരിക്കയോ ചെയ്കയുമല്ല അന്നു ആ വിശ്വംഭര സദൃശനു ഹിതദായകങ്ങളായി തോന്നിയതു്. കൂട്ടിലടയ്ക്കപ്പെട്ട സിംഹത്തെപ്പോലെ അയാൾ ചീറിക്കറുങ്ങി മുറിയിൽ അങ്ങുമിങ്ങും ഉഴറി നടക്കുന്നതിനിടയിൽ അപാരമായ വികാര പരമ്പരകൾ തിങ്ങിക്കൂടി ആ രൗദ്രബുദ്ധിയെ ക്ലേശിപ്പിക്കുകയാൽ അയാളുടെ കണ്ണുകൾ ചുവന്നു കൃതാക്കൾ നിവന്നു നാസികൾ വികസിച്ചു കാണപ്പെട്ടു. ചുളി

ച്ചൊതുങ്ങിയ ഫാലപ്രദേശത്തെ തലോടി സമാശ്വസിക്കുവാനായി ആ നിർഭാഗ്യവാൻ കയ്യുയൎത്തുന്നതിനു ശ്രമിക്കുകയിൽ എന്തൊരു കഷ്ടമേ! അർദ്ധമാത്രമായ ഭുജഖണ്ഡം സാഹസചേഷ്ടിതങ്ങളോടു കൂടി വിറകൊണ്ടുപോയി. അനിർവ്വാൎയ്യങ്ങളായ അത്യാപത്തുകളിൽ വീരപരാക്രമന്മാരേയും കുടുക്കി വലക്കുന്ന കൎക്കശനായ വിധികൎത്താവിനെ അനുനിമിഷം ശപിച്ചുകൊണ്ടും രതീഭായേയും നികേതത്തേയും അനുസ്മരിക്കുമ്പോൾ രക്തബാഷ്പങ്ങൾ തന്നെ ചൊരിഞ്ഞുകൊണ്ടും ഗിരീശൻ ആ ചെറിയ അറയുടെ പരിമിതിയേ പല ഉരു അളന്നുകഴിഞ്ഞു. പ്രതികാര ഖഡ്ഗം വക്ഷദ്വയങ്ങളേ ലാക്കാക്കി വീശുകയിൽ ഒന്നും ഫലവത്തായില്ലെന്നു മാത്രമല്ല അനിർവാൎയ്യമായ അനൎത്ഥഗൎത്തത്തിൽ താൻ തന്നെ നിപതിപ്പിക്കയും ചെയ്തല്ലോ എന്നു വിചാരിക്കുംതോറും യോഗിയുടെ ശരീരം കോപാവേശം കൊണ്ടു വിറതുള്ളിത്തുടങ്ങി. ഇതിനെല്ലാം നാരായവേരായ പന്തിരിമല്ലന്റെ ദുഷ്പ്രഭുത്വം അടുത്തതായി ആ ദിവ്യചേതസ്സിൽ ഉദയം ചെയ്തു. തന്റെ കണ്ഠകോടാലിയായി തീൎന്നിരിക്കുന്ന ആ വന്യമൃഗത്തെ അംബികാചുംബനത്തിൽ വച്ചു് ഒന്നു ഞെരിക്കുന്നതിനു മുനിവരൻ ഹൃദയംഗമമായി ആശിച്ചു. പക്ഷേ നിരാലംബനായ തന്റെ താല്ക്കാലികാവസ്ഥയിൽ ആ കാട്ടാളനു തന്നെത്തന്നെയും അടിമപ്പെടുത്തുന്ന കഷ്ടകാലത്തിനു താല്ക്കാലികമായി താൻ അടിപണികയേ നിവൃത്തിയുള്ളു എന്നു വിചാരിച്ചു ആ താത്വികബുദ്ധി സമാധാനപ്പെട്ടു. ഏതായാലും ഇനി നയവഞ്ചനകൾ കൊണ്ടു തന്നെ മല്ലനെ സ്വാധീനമാക്കി വിമുക്തി നേടണമെന്നും അതിനും സാധിച്ചില്ലെങ്കിൽ മല്ലസംഘത്തെ അൎത്ഥദാനത്താൽ അധീനരാക്കി പ്രതികാരകൎമ്മം അനുഷ്ഠിക്കണമെന്നും അയാൾ ആലോചിച്ചുറച്ചു. "തന്റെ ശ്രമങ്ങളെല്ലാം ഫലശൂന്യമായി പൎയ്യവസാനിക്കുന്ന പക്ഷം?" അയാൾ അവസാനമായി സ്വയം ആത്മഗതം കൊണ്ടു "താൻ അപകട മൃത്യുവിനു് അധീനനായാൽ തന്നെയും വീരകുമാരിയായ രതീഭാ നികേതോദ്ദേശങ്ങളേ നിവൎത്തിക്കുന്നതിനു് ജീവിക്കുന്നുണ്ടല്ലോ. അവളുടെ പ്രതികാരഖഡ്ഗം വക്ഷദ്വയങ്ങളെയല്ല വക്ഷത്രയങ്ങളെ ഭേദിച്ചു പിടിവരെ ഇറങ്ങുന്നതു് കണ്ടാനന്ദിക്കുന്നതിനു ഇവന്റെ പ്രാണൻ അന്തരീക്ഷത്തിൽ വിഹരിച്ചുകൊള്ളും. കുമാരനോടു കൂടി അവൾ സിംഹാസനാരൂഢയാകുമ്പോൾ പൈതൃകമായ ആശിസ്സുകളെ

ഞാൻ സ്വപ്നത്തു നിന്നു തന്നെ അവൾക്കു ചൊരിയും." എന്നെല്ലാം പലേ വികാരപരമ്പരകളോടു കൂടി യോഗീശ്വരൻ ബന്ധനത്തിൽ കിടന്നുഴറുന്നതിനിടയിൽ നമുക്കു അവിടത്തെ ഇതര ചടങ്ങുകൾ എന്തെന്നു ആരായുക തന്നെ.

മുറിഞ്ഞപ്പള്ളിലെ കലാപകോലാഹലങ്ങൾ നടന്നതിന്റെ ശേഷം ഉദയാസ്തമനങ്ങൾ നാലഞ്ചു കഴിഞ്ഞു. അടുത്ത പ്രഭാതത്തിൽ അസാധാരണദീപ്തിയോടുകൂടി ഉദിച്ചുയർന്ന ബാലരവി ആദ്യമായി ദർശനം ചെയ്തതു് മല്ലവാടത്തിലെ അനിതര സാധാരണമായ കോലാഹല ബഹളങ്ങൾ മാത്രമായിരുന്നു. പോർകവചങ്ങൾ (തോൽകവചങ്ങൾ) ധരിച്ചു ആയുധപാണികളായി അങ്ങുമിങ്ങും വട്ടമിട്ടു നിൽക്കുന്ന മല്ലസംഘത്തിന്റെ ഉന്മേഷം അനുനിമിഷം വർദ്ധിച്ചു കാണപ്പെട്ടുന്നു. ഒട്ടുപേർ തങ്ങളുടെ കായിക പാടവങ്ങളെ ആവർത്തിച്ചും മററു ചിലർ ആഹ്ലാദഭരിതരായി അങ്ങുമിങ്ങും ഉഴറി നടന്നു അന്നത്തെ യാത്രോദ്ദേശത്തിനു ആവശ്യങ്ങളായ ആയുധ സംഭാരങ്ങൾ ചെയ്തും, വേറൊരുകൂട്ടർ നിർവികാരഭരിതരായി പുൽതകിടിയിൽ വിശ്രമശയനം ചെയ്തും വിഹരിക്കുന്നതിനിടയിൽ വനരാജനായ പന്തിരിമല്ലൻ അത്യുന്മേഷചിത്തനായി കാണപ്പെട്ടു. കണ്ഠപ്രദേശംമുതൽ കണങ്കാൽ വരെ കരടിത്തോലിൽ ആച്ഛാദനം ചെയ്തു തന്റെ നെടിയ ചാപത്തെ കയ്യിലേന്തിക്കൊണ്ടു അങ്ങുമിങ്ങും ഉഴറിനടന്നും ഓരോ ഗംഭീരാജ്ഞകൾ നൾകിയും ആയുധവിഭവങ്ങൾ ഓരോന്നായി പരിശോധിച്ചും ആ വനരാജമല്ലൻ ഉഴറുന്നതിനിടയിൽ മല്ലസംഘത്തിലെ ചില മേധാവികളുടെ ഇടയിൽ താഴേ കാണും വിധം ഒരു സംഭാഷണം നടന്നു.

ഒരുവൻ:—"അടേ പൊട്ടിയപ്പയലേ, ഇന്നത്തെ തിരുവോണത്തിനൊള്ള വട്ടം കൂട്ടേണ്ടതു ഏതു ശ്രീപണ്ടാരത്തിനവത്തെന്നു നെനക്കറിയാമോ?"

പൊടിയൻ:—"ഞാനെങ്ങനെ അറിയുന്നു. കൂട്ടാ-കല്പന കിട്ടുമ്പം കാടുവളയണതല്ലാതെ എന്തെന്നും ഏതെന്നും ചോതിക്കാൻ എവൻ മോലാളിയോ?"

മമ്മതു്:—"ഞമ്മ അഹംകള്ളിഹള്ളു ചെലതു അറിഞ്ഞു വച്ചിട്ടൊണ്ടു്."

വള്ളോൻ:—ശിങ്കിടി പിടിപ്പൊള്ളടത്താണൊ കൊച്ചുകോലേ ഇന്നത്തെ കാടെളക്കം?"

തേവത്താൻ:—"എങ്ങക്ക മൂച്ചുവിടാൻ കരുത്തൊള്ള ക റ്റിക്കുരുമ്പന്മാരു കാണുവോ ക്രൂവേ?"

മമ്മതു്:—"ശോകീടെ നികേതം കൊള്ള ഇടാൻ പോ ന്നൂന്നു കേട്ടു".

പൊടിയൻ:—"എടോ എടോ, അണ്ണാച്ചീ—ആ ഒററക്ക യ്യൻ പൂതത്താനേ വെട്ടിയറയണതു എന്നടേ?"

തേവത്താൻ:—"എങ്ങടെ തമ്പുരാൻ ഇന്നി ആ പണ്ടാ രത്തിനേം പോററിപ്പൊലത്താൻ പോണെന്നു കേട്ടതു ഒള്ളതോ ക്രൂവാ?"

മമ്മതു്:—"ആ അവൻെറ നീണ്ട താടി അരുത്തു കയറു പിരിച്ചു കൊലക്കുടുക്കിട്ടല്ലാതെ മോലാളി അടങ്ങുവോ?"

പൊടിയൻ:—"ആട്ടുവ്വേ, ഇന്നു ചാക്രരിലേക്കു പോ ണെന്നു ആ ചിന്നക്കൊടിയൻ പറഞ്ഞതു ഒള്ളതുതന്നെയോ?"

വള്ളോൻ:—"ഇന്നാളത്തെ വാലേക്കൊടിച്ചി വലേ പ്പെടുണ ക്രൂട്ടമല്ല ചെങ്ങാതി. ഹ്ഹ-എന്തു കന്നക്കാറി."

പൊടിയൻ:—"ആ പഞ്ചാരക്കൊഴമ്പനെ ഒന്നു കരുക്ക ണോന്നു മോലാളിക്കുമൊണ്ടോരു മോവം-ചെലപ്പം അങ്ങോ ട്ടാരിക്കാനേ എളുപ്പം കണ്ടൊള്ളു."

ഇങ്ങനെ പലവിധമായ സൈരശ്യഭാഷണങ്ങളും സംശയ വാദങ്ങളും മല്ലസംഘത്തിൽ പൊടിപെടുന്നതിനിടക്കു മല്ല വാടത്തിനകത്തേ രംഗം ഒന്നു പ്രത്യേകം തന്നെയായിരുന്നു. പുറത്തെ ഒരുക്കങ്ങളെല്ലാം പൂർത്തിയായി എന്നു മനസ്സിലായ പ്പോൾ പന്തിരി തൻെറ ചെററക്കുടിലിനുള്ളിൽ കടന്നു സപവാത്സല്യഭാജനമായ യുവാവിനെ അടുത്തു വിളിച്ചു ആ ശ്ലേഷിച്ചിട്ടു "അപ്പിച്ചൻ പോയിവരട്ടെ" എന്നു സ്നേഹപരവ ശനായി വിടയാചിച്ചു.

പാപ്പച്ചൻ:—"എന്തപ്പിച്ചാ, ഈ പുറപ്പാടുകളെല്ലാമെ ങ്ങോട്ടു?"

മല്ലൻ:—"ശംക്രരിയിലേക്കു തന്നെ. വേട്ടപ്പുലിയെ കിട്ടി ക്കഴിഞ്ഞു. ഇനി താവളങ്ങൾ ഇളക്കുന്നതിനു താമസിച്ചാൽ പന്തിയല്ല. കുമാരനെ ക്രൂടി രക്ഷപ്പെടുത്തിക്കഴിഞ്ഞാൽ ഇവനു സമാധാനമായി മരിക്കാം."

പാപ്പച്ചൻ:—"അപ്പിച്ചനിതെന്താണീ പറയുന്നതു്. മരി ക്കയൊ? ആരാണു മരിക്കാൻ പോകുന്നതു്?"

മല്ലൻ:—"കുഞ്ഞേ നീ എന്തറിഞ്ഞു. അപ്പിച്ചൻ ഒരു

വലിയ രാജദ്രോഹിയാണെന്നു ഞാൻ പറഞ്ഞിട്ടില്ലേ. ഇതിനിടെ എത്ര പ്രാവശ്യം തമ്പുരാൻെറ പട്ടാളം ഇവനെ നായാടിയിട്ടുണ്ടെന്നു നിനക്കറിയാമോ? അന്നെല്ലാം ആയുസ്സിൻെറ ബലം കൊണ്ടു തെററിപ്പെഴച്ചു. ഇന്നി ഞാൻ ചെയ്ത രാജദ്രോഹത്തിനു പ്രതിവിധിയായി യോഗിയേയും കുമാരനേയും ഒന്നിച്ചു കൊണ്ടുചെന്നു തിരുമുമ്പിൽ കാഴ്ചവച്ചു തൊഴണം. എന്നിട്ടു രാജവിധിക്കു കീഴ്പ്പെട്ടു കൊടുക്കണം. അത്രയുമേ ഇവനിനി ആയുസ്സുള്ളു."

പാപ്പച്ചൻ:—"അപ്പിച്ചാ, ഞാൻ ചോദിക്കട്ടേ, തമ്പുരാനെ അപ്പിച്ചൻ ഇപ്പോഠം എത്ര തവണ രക്ഷിച്ചിട്ടുണ്ടു്. എന്നിട്ടും അപ്പിച്ചനെ പിടിക്കുവാൻ കല്പനകൊടുത്ത തമ്പുരാൻ നന്ദികെട്ടവനല്ലേ. ആ സ്ഥിതിക്കു നാമിനിയും അദ്ദേഹത്തെ താങ്ങുന്നതെന്തിനു്? യോഗിയുടെ സംഗതിയിൽ അപ്പിച്ചൻ പറഞ്ഞതു പരമാത്ഥമാണെങ്കിൽ നമ്മഠം കൂടുതൽ അദ്ദേഹത്തോടല്ലേ കടപ്പെട്ടിരിക്കുന്നതു്?"

മല്ലൻ:—"കുഞ്ഞേ നീ പറഞ്ഞതു വാസ്തവമാണു്. എങ്കിലും നിൻെറ അപ്പിച്ചൻ അധമ്മം പ്രവത്തിക്കുന്നു എന്നു സംശയിക്കണ്ട. ബ്രാഹ്മണനായാലും ക്ഷത്രിയനാലും ഓരോരുത്തക്കും അനിഷേധ്യങ്ങളായ ചില മാർഗ്ഗനിർദ്ദേശങ്ങളും, ധമ്മവിധികളുമുണ്ടു്. ആ ധമ്മങ്ങളെ പുലത്തിക്കൊണ്ടുപോകുന്ന ഒരുവൻ ആരായിരുന്നാലും അവൻ ആരാദ്ധ്യനാണു്. തൻെറ കുലധമ്മങ്ങളെ അവഗണിച്ചു അധർമ്മപ്രസ്ഥാനങ്ങളെ ആശ്രയിക്കുന്നവൻ ക്ഷത്രിയനായിരുന്നാലും ബ്രാഹ്മണനായിരുന്നാലും ചണ്ഡാളസദൃശനെന്നാണു് ശാസ്ത്രവിധി. ശത്രുസംഹാരത്തിനു് ഗൂഢപ്രസ്ഥാനങ്ങളൊന്നും ക്ഷത്രിയക്കു വിധിച്ചിട്ടുള്ളതല്ല. ശത്രുവിനെ പോക്കളത്തിൽ അഭിമുഖീകരിച്ചു ഒന്നുകിൽ വിജയം നേടണം അല്ലെങ്കിൽ വീരസ്വർഗ്ഗം പ്രാപിക്കണം; അതാണു ക്ഷാത്രിയധർമ്മം. വീരവർമ്മൻ തൻെറ പ്രവൃത്തിമാർഗ്ഗങ്ങഠം കൊണ്ടു ക്ഷാത്രിയവീയ്യത്തെ ഹനിച്ചിട്ടുള്ള ഒരു പാതകനാണു്. സാധുജനോപദ്രവവും, സർവത്ര വഞ്ചനയും മാത്രമാണു് അദ്ദേഹത്തിൻെറ ജീവിതവൃത്തികഠം. എൻെറ കുഞ്ഞിൻെറ അനുഭവം തന്നെ ആലോചിച്ചു നോക്കണം. അന്നു വിധിബലം കൊണ്ടു അപ്പിച്ചൻ വന്നു ചേർന്നില്ലായിരുന്നു എങ്കിൽ നിൻെറ സ്ഥിതി എന്താകുമായിരുന്നു. ഇതോ ക്ഷാത്രിയധർമ്മം? വീരവർമ്മൻ തിരിച്ചു വന്നു തൻെറ പ്രജാസഞ്ചയത്തെ വിളി

ച്ചുക്കുട്ടി ഒരു ധർമ്മസമരത്തിനു കോപ്പിട്ടിരുന്നുവെങ്കിൽ ഞാൻ അദ്ദേഹത്തെ അഭിനന്ദിക്കുമായിരുന്നു. അതിനു പകരം പൈശാചികമായ നികേതത്തെ സ്ഥാപിച്ചു വഞ്ചനകൊണ്ടു ജനതതിയെ വലക്കുകയല്ലെ അദ്ദേഹം ചെയ്യുതു്. നിൻെറ അപ്പിച്ചൻ തിരുവിതാംകൂറിനെ സേവിച്ചു നിൽക്കുന്നതു് അധർമ്മമെന്നു നീ വിധിക്കുന്നു. ക്ഷത്രിയവംശത്താൽ ആരാധനീയനായ ഒരു പുണ്യധാമമാണു ആ തിരുമേനി. സാക്ഷാൽ ധാർമ്മികമൂർത്തിയുടെ അവതാരപുരുഷനാണു് ആ തിരുമനസ്സിൽ നിന്നെന്നു ഞാൻ തീർത്തു പറയും. അനുഭവപാഠങ്ങളാണു് വിശ്വാസയോഗ്യമെങ്കിൽ എൻെറ വിശ്വാസവും അടിസ്ഥാനരഹിതമല്ല. ആ തിരുമനസ്സിനെ സേവിക്കുന്നവൻ രാജസേവനമല്ല സാക്ഷാൽ ധർമ്മാരാധനം തന്നെ ചെയ്യുന്നു. ആ തൃക്കൈകളിൽ നിന്നും മുതി ലഭിക്കുന്നതും സ്വർഗ്ഗദായകമായ ഒരു സൌഭാഗ്യമായിട്ടാണു ഞാൻ കരുതുന്നതു്."

പാപ്പച്ചൻ:—"അപ്പിച്ചാ, ആ തിരുമേനിയെ എനിക്കുകൂടെ ഒന്നു കാണണം."

മല്ലൻ:—"ഓഹോ, അപ്പിച്ചനു കിട്ടുന്ന അനുഭവത്തിൽ പങ്കുകൊള്ളുവാൻ ധൈര്യമുണ്ടെങ്കിൽ പോരുകയേ വേണ്ടു".

പാപ്പച്ചൻ:—നികേതസൈന്യങ്ങൾ ശംകൂരിലേക്കു...."

പാപ്പച്ചനു തൻെറ വാചകത്തെ പൂർത്തിയാക്കുവാൻ സാധിക്കുന്നതിനു മുമ്പിൽ പുറത്തു നിന്നും എന്തോ കോലാഹലങ്ങൾ കേട്ടുതുടങ്ങി. ഞൊടി ഇടയിൽ മല്ലനും യുവാവും ഒററക്കുതിപ്പിനു ഗൃഹത്തിനു വെളിക്കായി. ആപത്സൂചകമായ കാഹളധ്വനികൾ മല്ലസംഘത്തിൽ നിന്നും മുഴങ്ങിത്തുടങ്ങി. മല്ലൻ തൻെറ നെടുചാപവുമേന്തി ഗൃഹാങ്കണത്തിൽ പ്രവേശിക്കയിൽ തൻെറ വാനരസൈന്യം ഒരു കൂട്ടം നാടൻ പടയോടു ഏററു പൊരുതുന്നു എന്നു് അയാൾക്കു മനസ്സിലായി. ശത്രുസംഘം ആരെന്നോ സമരകാരണമെന്തെന്നോ മനസ്സിലാകാതെ ഉഴറുന്ന മല്ലൻ ചാപത്തെ ത്യജിച്ചിട്ടു തൻെറ നെടുവാളുമേന്തി മുൻ കുതികൊള്ളുന്നു. ഇതിനിടയിൽ ദീർഘകായനായ ഒരു പട്ടു വസ്ത്രധാരി തിക്കിയും തിരക്കിയും മല്ലൻെറ മുമ്പിൽ പ്രവേശിച്ചു. "രാജകല്പന" എന്നു പറഞ്ഞുകൊണ്ടു ഒരു കായിതത്തെ മല്ലപാണികളിൽ സമപ്പിച്ചു. മുൻ കുതികൊണ്ട കാലുകളെ പിൻ വലിച്ചുകൊണ്ടു ആ രാജഭക്തൻ തലകുനിച്ചു അത്യാദരത്തോടെ കായിതത്തെ വാങ്ങി. ഉത്ത

രക്ഷണത്തിൽ മല്ലസംഘം ആയുധം വച്ചു പിൻവാങ്ങുന്ന തിനു ഊർജസ്വലമായ ഒരു ഗംഭീരകല്പനയും അവിടെനിന്നും മുഴങ്ങി. രക്തദാഹത്തോടുകൂടി ഇളകിയടുത്ത വനചരന്മാർ ഇച്ഛാഭംഗത്തോടുകൂടി പിൻമാറി ഇതിൻെറ എല്ലാം അത്ഥമെന്തെന്നറിയാതെ അത്ഭുതപരവശരായി മിഴിച്ചുനിന്നു. അടുത്ത ക്ഷണത്തിൽ രാജസേവകന്മാരായ ചില കിങ്കരപ്രവീണന്മാരാൽ മല്ലൻെറ ബാഹുക്കൾ ബന്ധിക്കപ്പെട്ടു. വനകേസരിയായ പന്തിരിമല്ലൻ യാതൊരു പ്രതിരോധനങ്ങൾക്കും ഉദ്യുക്തനാകാതെ സൌമ്യവദനനായി വഴങ്ങി നിൽക്കുന്നതു കണ്ടു് ആ വനരാജകിങ്കരന്മാർ കോപാവേശത്താൽ തുള്ളിത്തുടങ്ങി. ചിലരുടെ നയനങ്ങൾ അഗ്നിഗോളങ്ങൾപോലെ ഉജ്വലത്തുക്കളായി. മററു ചിലർ മനസ്സോഭങ്ങളെ സംയമനം ചെയ്യുന്നതിനു ശക്തരാകാതെ മുഷ്ടികളെ കശക്കി ഞെരിച്ചുതുടങ്ങി. ഈ അസഹ്യദശനത്താൽ ആത്തിവിവശരായ അന്തേവാസികൾ വാവിട്ടു നിലവിളിച്ചു. സ്വാമിഭക്തരായ ചില കിങ്കരവീരന്മാർ മല്ലശാസനത്തെ വിസ്മരിച്ചും ആയുധപാണികളായി രാജസേവകരോടടുക്കുന്നു. മല്ലരാക്ഷസൻെറ ഏകവീക്ഷണമാത്രത്താൽ അവരും സ്വയം ശപിച്ചുകൊണ്ടു വിധിഗതിക്കു സ്വാഗതമരുളി പിൻതിരിയുന്നു. ഈ കോലാഹലബഹുലങ്ങൾക്കിടയിൽ ബന്ധിതനായ പന്തിരിമല്ലൻ രാജകിങ്കരന്മാരാൽ സേവിതനായി അവിടെനിന്നും യാത്രയായി. വാവിട്ടു നിലവിളിച്ചുകൊണ്ടു ഓടിയെത്തിയ മറിയപ്പെണ്ണിനേയും പുത്രനേയും അനുഗ്രഹദാനങ്ങൾ കൊടുത്തു പിൻതിരിച്ചിട്ടു സ്വവത്സലനായ പാപ്പച്ചനെ അടുത്തണച്ചു സ്നേഹപാരവശ്യങ്ങളോടുകൂടി ആ വൃദ്ധാധരങ്ങൾ ഗാഢമായൊന്നു ചുംബിച്ചു. വൃദ്ധൻെറ ശാസനയും, അഭ്യത്ഥനയും ഒന്നും തന്നെ യുവാവിനെ പിൻതിരിക്കുന്നതിനു പയ്യാപ്തമാകുന്നില്ല എന്നു കണ്ടു രാജസേവകന്മാരുടെ അനുമതിയോടുകൂടി ആ ബാലവൃദ്ധന്മാർ സൌഭാഗ്യത്തിലേക്കാവട്ടെ സന്താപത്തിലേക്കാവട്ടെ ഒരുമിച്ചു തന്നെ യാത്രയായി.

# മുപ്പത്തൊന്നാം അദ്ധ്യായം

"...വരനെത്തന്നെ നോക്കി കണ്ണുനീർ വാർത്തു വാർത്തു ഖേദമെത്രയും നിറഞ്ഞുള്ള മാനസത്തോടും മേദിനീപുത്രി പറഞ്ഞീടിനാളതുനേരം—

ഭർത്താവു തന്നെയൊഴിഞ്ഞന്യപുരുഷന്മാരെ ചിത്തത്തിൽ കാംക്ഷിച്ചേനില്ലേകദാ, മാതാവേ ഞാൻ

സത്യമിതെങ്കിൽ മമ നൽകീടൊരനുഗ്രഹം, സത്യമാതാവേ! സകലാധാരഭൂതേ! നാഥേ!

തൽക്ഷണേ സിംഹാസനഗതയായ് ഭൂമി പിളർന്നക്ഷീണാദരം സീതതന്നെയുമെടുത്തുടൻ."

അടുത്ത പ്രഭാതത്തിൽ തരകൻ കണ്ണുതുറന്നപ്പോൾ താൻ ഇരുട്ടടഞ്ഞതും ഇടുങ്ങിയതുമായ ഒരറയിൽ അടയ്ക്കപ്പെട്ടിരിക്കുന്നതായിക്കണ്ടു. തലയ്ക്കു മുകളിലുള്ള ഒന്നു രണ്ടു ചെറുദ്വാരങ്ങളിൽക്കൂടി അല്പാല്പം സൂര്യപ്രകാശം അകത്തു കടക്കുന്നുണ്ടെങ്കിലും ആ മുറിയുടെ ശരിയായ രൂപം മനസ്സിലാക്കുന്നതിനു ആ വെളിച്ചം പര്യാപ്തമായിരുന്നില്ല. തറയിൽ വിരിച്ചിരുന്ന വയ്ക്കോലിൽ നിന്നും തരകൻ പിടച്ചെഴുന്നേററു തന്റെ തലയെ പല പ്രകാരത്തിൽ ക്ലേശിപ്പിച്ചു ഓരോന്നു വിചാരിച്ചുതുടങ്ങി. എങ്കിലും തലേരാത്രിയിൽ തന്റെ അനുചരന്മാർ തന്നെ ഇട്ടെറിഞ്ഞിട്ടുപോയ സംഗതി മാത്രമേ അയാൾക്കോർമ്മയുണ്ടായിരുന്നുള്ളു. ക്ഷീണശരീരനായ തരകൻ ബദ്ധപ്പെട്ടെഴുന്നേററു അപ്പോഴുണ്ടായിരുന്ന അല്പവെളിച്ചത്തിന്റെ സഹായത്തോടുകൂടി തന്റെ കാരാഗൃഹത്തെ പരിശോധിച്ചുതുടങ്ങി. ചുററും പാറയറഞ്ഞു താഴ്ത്തിയ ഭീമതരങ്ങളായ ഭിത്തികളാലാണ് താൻ വലയം ചെയ്യപ്പെട്ടിരിക്കുന്നതെന്നു കണ്ട് അയാൾ പെട്ടെന്നൊന്നു ഞെട്ടി. ശരീരഭാരത്തെ താങ്ങുന്നതിനു ശക്തിയില്ലാതെ കാലുകൾ തളർന്നുപോകയാൽ വിവശനായ വൃദ്ധൻ വീണ്ടും അവിടെ ഇരുന്ന് ഓരോ വിചാരങ്ങളിൽ ലയിച്ചു. താൻ എവിടെയാണെന്നും ആരുടെ ബന്ധനത്തിൽ അകപ്പെട്ടിരിക്കുന്നു എന്നും, ഇതിന്റെ എല്ലാം അർത്ഥമെന്തെന്നും അയാൾ പലവുരു ചിന്തിച്ചിട്ടും ഒരു തുമ്പും കിട്ടിയില്ല.

ഭീമമായ ഒരു കതകുപാളം അതിന്റെ ചുഴികളിൽ തിരിയുന്ന 'കിറു കിറാ'രവമാണ് തരകനെ അയാളുടെ മാന്ദ്യ

ത്തിൽ നിന്നുമുണർത്തിയതു്. ഒരു ദീർഘനിശ്വാസത്തോടുകൂടി അയാൾ തന്റെ കണ്ണുകളെ തിരുമ്മിത്തുത്തു് ആ ഇരുൾപടലത്തിൽ സൂക്ഷിച്ചുനോക്കി. ദീർഘകായനായ ഒരു ഭടൻ ആപാദമസ്തകം പോർച്ചട്ടകളണിഞ്ഞു് ഊരിപ്പിടിച്ച ഖഡ്ഗത്തോടുകൂടി തന്നെ സമീപിക്കുന്നതായി വൃദ്ധൻ കണ്ടു. ആഗതനായ ഭടൻ നിശബ്ദം തരകന്റെ സമീപമണഞ്ഞു് അയാളുടെ കൈകളെ ഇരുമ്പു ശൃംഖലകളാൽ ബന്ധിച്ചു. ഹതവീര്യനായ ആ സിംഹവിഗ്രഹം യാതൊരു പ്രതിഷേധങ്ങളും പ്രകടിപ്പിക്കാതെ ഭടന്റെ നിർദ്ദേശമനുസരിച്ചു കൈ നീട്ടികൊടുക്കുകമാത്രം ചെയ്തു. അനന്തരം 'ഉം എഴുന്നേററു നടക്കണം' എന്നുണ്ടായ ഭടന്റെ ആജ്ഞയെ ശിരസാവഹിച്ചു ബന്ധിതനായ ആ നരസിംഹം യാതൊരു ഗർജ്ജനങ്ങളും പുറപ്പെടുവിക്കാതെ തന്നെ ഭടനെ അനുഗമിച്ചു് ആ ഇരുൾ മുറിയിൽനിന്നുംപുറത്തിറങ്ങി. പിന്നീടും ഇരുട്ടടഞ്ഞ ഒരു വിലമാർഗ്ഗത്തിൽ കൂടിയാണു് യാത്രചെയ്യുന്നതെന്നു തരകനു മനസ്സിലായി. മുട്ടിയും തട്ടിയും തപ്പിയും തടവിയും തന്റെ മാർഗ്ഗദർശിയായ ഭടനെ തുടന്നു് പല അറകളെയും തരണംചെയ്തു ഒട്ടു സമയത്തിനുശേഷം അയാൾ വിശാലമായ ഒരു തളത്തിൽ വന്നെത്തി. കരിങ്കൽപാറകൾ അറഞ്ഞുതാഴ്ത്തി നിർമ്മിച്ചിട്ടുള്ള ഭിത്തികൾ സ്വാഭാവികമായ ഭീമാകൃതിയെ പ്രകടിപ്പിച്ചുകൊണ്ടു നാലുഭാഗങ്ങളിലും സ്ഥിതിചെയ്തിരുന്നു. ഹാളിന്റെ മദ്ധ്യഭാഗത്തിൽ വരിയിട്ടു നില്ക്കുന്ന ഇരുനിര കൽത്തൂണുകളും ഭിത്തികളിൽ വിവിധാകൃതിയിൽ ശില്പംചെയ്തിട്ടുള്ള നിരവധി വിഗ്രഹങ്ങളും പകൽ സമയത്തും പ്രഭാപൂരം വമിച്ചുകൊണ്ടു അവയുടെ ഉച്ചികളിൽ കാളിഎരിയുന്ന ദീപസഹസ്രങ്ങളും അവിടത്തെഭയാനകമായ നിശബ്ദതയും തരകന്റെ ഹൃദയത്തിൽ ചില ചിന്താവിശേഷങ്ങളെ ഉളവാക്കി. പക്ഷെ അതു ആനന്ദപ്രദങ്ങളായിരുന്നില്ല എന്നു ആ വൃദ്ധവദനത്തിൽ പ്രത്യക്ഷീകരിച്ച വൈവർണ്യവിശേഷംകൊണ്ടു നമുക്കനുമാനിക്കാം. തന്റെ അനന്തരവിധി എന്തെന്നറിയാതെ വിവശഹൃദയനായി നിലകൊണ്ട തരകൻ ഈ ദുരിതജീവിതത്തെ ഇനിയും ദീർഘിപ്പിക്കല്ലെ എന്നുതന്നെ ഹൃദയംഗമമായി പ്രാർത്ഥിച്ചു.

നിമിഷങ്ങൾ പലതു കഴിഞ്ഞു. ക്ലേശ സമ്പുഷ്ടമായ തരകന്റെ ഹൃദയം ഏകാഗ്രമായി ധ്യാനസമാധിയിൽ ലയിച്ചു. അതെ തുടന്നു അയാളുടെ മിഴികൾ താനേയടഞ്ഞു, കൈകൾ

മുകളീകൃതമായി മാറോടണഞ്ഞു. ജീവിതലോകത്തു തന്നെ സജീവമായി വിഹരിക്കുന്നു എങ്കിലും അയാൾ ലൌകിക സംഗതികൾക്കു അജ്ഞാതനെന്നപോലെ അവിടെനിന്നു. ആ സ്ഥലത്തിൻെറ ശില്പമാഹാത്മ്യങ്ങളോ ഭയാനകതയൊ ഒന്നും തന്നെ അയാളെ ആകഷിച്ചില്ല, അയാൾ ഒന്നും ദശിച്ചതുമില്ല. ഈ സ്ഥിതിയിൽ ധ്യാനനിരതനായി നിലകൊണ്ട വൃദ്ധനെ അയാളുടെ സമാധിയിൽ നിന്നും വിമുക്തനാക്കിയതു ആ പാതാളയറയെ പാടെ മുഴക്കിക്കൊണ്ടു പ്രതിധ്വനിച്ച ഒരു മണിനാദകപ്ലണിതമായിരുന്നു. അയാൾ അത്ഭുതപരവശനായി മിഴിച്ചു നോക്കിക്കൊണ്ടു നില്ക്കുന്നതിനിടയിൽ അതേ മണിനാദം തന്നെ ഒന്നു രണ്ടു പ്രാവശ്യം കൂടി വീണ്ടും അവിടെ മാറെറാലിക്കൊണ്ടതും തരകൻെറ മുമ്പിൽ സ്ഥിതിചെയ്തിരുന്ന ഒരു തിരശ്ശീല രണ്ടായിപിളൎന്നു ഇരുഭിത്തികൾക്കുള്ളിൽ അന്തൎദ്ധാനം ചെയ്തതും ഒന്നായിക്കഴിഞ്ഞു. അതിനുള്ളിലായി സുവൎണ്ണസിംഹാസനത്തിൽ ആരോഹണം ചെയ്തിരിക്കുന്ന ഒരു വനിതാരത്നത്തിലാണു ഉത്തരക്ഷണത്തിൽ തരകൻെറ ദൃഷ്ടികൾ പതിഞ്ഞതു്.

തരകൻ അത്യത്ഭുതപരവശനായി വിറകൊണ്ടു പോകുന്നു. അയാൾ തൻെറ കണ്ണുകളെ ക്ലേശിപ്പിച്ചു ബദ്ധപ്പെട്ടു നോക്കിത്തുടങ്ങി. "സ്വപ്നമോ മായയൊ മന്മഥഭ്രാന്തിയൊ" എന്നു തരകൻ ശങ്കിച്ചു. ഇരുണ്ടുചുരുണ്ടു് ഇടതൂൎന്നു് വിതറിക്കിടക്കുന്ന ആ കാർകൂന്തലും അല്പം വൃത്താകൃതിയിലുള്ള ആ വദനവിലാസവും, ചന്ദ്രക്കലയെ വെല്ലുന്ന ലലാടപ്രദേശവും തിലപുഷ്പസമാനമായ ആ നാസികയും സുവൎണ്ണസങ്കലിതമായ ആ വൎണ്ണകാന്തിയും—തരകൻ പിന്നീടു ആ കോമളാകാരത്തെ ഒന്നുകൂടി നോക്കുന്നതിനു ധൈൎയ്യപ്പെട്ടില്ല. തരകൻെറ ബുദ്ധി പലവിധമാൎഗ്ഗങ്ങളിൽ അലഞ്ഞു ക്ലേശിച്ചു എങ്കിലും താൻ ആദ്യം ശങ്കിച്ചതുപോലെ അവൾ തൻെറ പ്രേമഭാജനമായ അമ്മിണിയെന്നു വിശ്വസിക്കുന്നതിനു ആ സ്നേഹബുദ്ധി അദ്ദേഹത്തെ അനുവദിച്ചില്ല. വൃദ്ധബുദ്ധി നിലയില്ലാതെ ഇങ്ങനെ ഉഴറിക്കൊണ്ടിരിക്കുന്നതിനിടയിൽ സിംഹാസനസ്ഥയായ തരുണി ഇങ്ങനെ വെളിപാടുകൊണ്ടു.

"ദുഷ്ടനായ രാജദ്രോഹീ, കൃതഘ്നനായ മഹാപാപി നിൻെറ കണ്ണുകൾ നിന്നെ വഞ്ചിക്കുന്നു എന്നു ശങ്കിക്കേണ്ട. നീ കാണുന്നതൊക്കയും യഥാൎത്ഥമാണ്. ശംകൂരിയിലെ അമ്മിണി തന്നെയാണ് നിൻെറ മരണശാസനമെഴുതുവാൻ ഇന്നു

വന്നിരിക്കുന്നതു്. പക്ഷെ നിൻെറ പിതൃഭാഗിനേയിയായ അമ്മിണിയല്ല, പ്രത്യുത പ്രതികാരേച്ഛുവായ രതീഭാ തന്നെയാണു്." കോപവെറികൊണ്ടു തൊണ്ടഇടറി പോകയാൽ അവൾ അല്പസമയം വിശ്രമിച്ചു. താൻ കേൾക്കുന്നതെന്തെന്നു മനസ്സിലാക്കുന്നതിനു ശക്തിയില്ലാതെ തരകൻ വിഭ്രാന്തചിത്തനായി നില്ക്കുന്നതിനിടയിൽ അവൾ വീണ്ടും തുടൎന്നു പറഞ്ഞു. "തരകൻ, ഈ അവസാനനിമിഷത്തിലെങ്കിലും നീ ഇവളുടെ പരമാൎത്ഥമറിഞ്ഞുകൊണ്ടു മരിക്കണം. രതീഭാ ഒരു ജാരപുത്രിയല്ല. എൻെറ വളൎത്തുമാതാവായ നിൻെറ പിതൃസോദരി ഒരു ദുൎവൃത്തയുമല്ല. നിന്നാൽ വഞ്ചിക്കപ്പെട്ട വീരവൎമ്മനു സന്തതികളൊന്നുമില്ലായിരുന്നു എങ്കിലും അവിടന്നു ഒളിച്ചോടിപ്പോകുമ്പോൾ ആ നിൎഭാഗ്യവാൻെറ പട്ടമഹിഷി ഗൎഭം ധരിച്ചിരിക്കയായിരുന്നു. യാത്രാക്ലേശത്താൽ വിവശയായ ആ പുണ്യവതി അച്ഛനോടൊന്നിച്ചു ഓടി രക്ഷപ്പെടുവാൻ നിവൃത്തിയില്ലാതെ വഴിയിൽ തളൎന്നുവീണു. ഭയവിഹ്വലനായ രാജാവു് തൻെറ പട്ടമഹിഷിയെ വേഷമന്നയാക്കി വഴിയരുകിലുള്ള ഒരു കുഗ്രാമത്തിൽ പാൎപ്പിച്ചു. അന്നു ദാസിയായി കൂടെയുണ്ടായിരുന്ന നിൻെറ പിതൃസോദരിയേയും ഒരു സേവകനേയും സഹായത്തിനായി അമ്മയോടുകൂടി നിറുത്തിയിട്ടു അച്ഛൻ വീണ്ടും അവിടെനിന്നുമോടി. ഏതാനും ദിവസങ്ങൾ കഴിഞ്ഞപ്പോൾ ഈ നിൎഭാഗ്യവതി ഭൂജാതയായി. അധികനാൾ കഴിയുന്നതിനു മുമ്പിൽ ആധിപിടിച്ചു ആ പുണ്യജനനി സ്വൎഗ്ഗംപ്രാപിച്ചു. അനന്തരം അച്ഛൻെറ വരവിനെ പ്രതീക്ഷിച്ചു ഞങ്ങൾ അനേകവൎഷങ്ങൾ അവിടെ താമസിച്ചു. എങ്കിലും അദ്ദേഹം തിരിച്ചുവരുന്നില്ലെന്നു കണ്ടു കൂടെയുണ്ടായിരുന്ന സേവകനെ കോഴിക്കോട്ടേയ്ക്കയച്ചു. അച്ഛൻ കോഴിക്കോട്ടാണെന്നു എങ്ങനെയൊ എൻെറ വളൎത്തമ്മയ്ക്കു അറിവു കിട്ടിയതുകൊണ്ടാണു് അങ്ങനെ ചെയ്തതു്. പക്ഷെ ഒന്നു രണ്ടു കൊല്ലങ്ങൾകൂടി കഴിഞ്ഞിട്ടും പോയ ഭൃത്യനെപ്പോലും കാണാതെ ഞങ്ങൾ വിഷമിച്ചു. കൈവശമുണ്ടായിരുന്ന പണവും ആഭരണങ്ങളും തീൎന്നു. ഇനി അവിടെ താമസിക്കുന്നതു പന്തിയല്ലെന്നു കണ്ടു് ഞങ്ങൾ തിരിച്ചു സ്വദേശത്തു വന്നുചേൎന്നു. സന്തതിയില്ലാതിരുന്ന നിൻെറ പിതൃസോദരി ഭൎത്തൃനാശത്തിനുശേഷം നാടുവിട്ടോടിപ്പോയി, എട്ടുപത്തുവത്സരങ്ങൾ കഴിഞ്ഞപ്പോൾ എട്ടൊൻപതു വയസ്സുള്ള ഒരു കുട്ടി

യേയുംകൊണ്ടു തിരിച്ചുവന്നിരിക്കുന്നതു കണ്ടു് ജനങ്ങൾ പല വിധത്തിലുള്ള അപഖ്യാതികൾ ആ പതിവ്രതാരത്നത്തെ പ്പററി പറഞ്ഞുതുടങ്ങി. അവർ നിൻെറ പിതൃസോദരി എ ങ്കിലും രാജദ്രോഹിയായിരുന്നില്ല. തൻെറ രാജകുമാരിയുടെ രഹസ്യം വെളിപ്പെടുത്തുന്നതു് താല്ക്കാലികനിലക്കു ആപല്ക്കര മെന്നു മനസ്സിലാക്കിയ അവർ ലോകാപവാദത്തെ സഹിച്ചും എന്നെ സംരക്ഷിച്ചുപോന്നു. അനന്തരം ശംക്രരിയിൽ താമ സം തുടങ്ങിയതിൽ പിന്നീടാണു അച്ഛനുമായി പുനർസന്ധി ക്കുന്നതിന്നിടയായതു്. ആ നിർഭാഗ്യവാൻ തൻെറ നഷ്ട പ്പെട്ട രാജ്യത്തെ തിരിച്ചെടുക്കുവാൻ വേണ്ടി ഭഗീരഥപ്രയത്നം ചെയ്തുകൊണ്ടു വരികയിലാണു് ഹൈദരാലിയുമായി സഖ്യമു ണ്ടായതു്. ദ്രോഹീ, നീ അന്നു ശത്രുസൈന്യങ്ങളോടുചേൎന്നു ആ രാജസത്തമനെ വഞ്ചിച്ചു. ഇന്നു നീ........" അവളുടെ സ്വരമിടറി അവ്യക്തമായിത്തീൎന്നു. അവർ വീണ്ടും തുടൎന്നു പറഞ്ഞു. "ഇന്നു നീ ആ പുണ്യധാമത്തെ സംഹരിച്ചു സംതൃ പ്തനമായി. ദുഷ്ടാ, ഭയങ്കരമായ പ്രതികാരം നിന്നെ പ്രതീ ക്ഷിച്ചു കാത്തുനില്ക്കുന്നു. ഈ കൈകൾ തന്നെ രാജദ്രോഹി യായ നിൻെറ രക്തത്തിൽ മുക്കിയല്ലാതെ രതിഭാ ഇനി അട ങ്ങുകയില്ല. അമ്മിണീവേഷധാരിയായ ഇവർ നിൻെറ പിതൃ സോദരിയുടെ സംരക്ഷണയിൽ വളൎന്നു എങ്കിലും വഞ്ചക നായ നിന്നോടു യാതൊരു വിധത്തിലും കടപ്പെട്ടിട്ടില്ല. യാതൊ ന്നുംതന്നെ ഇവൾക്കു മാൎഗ്ഗപ്രതിബന്ധമായി നില്ക്കുന്നുമില്ല. എന്താ അവസാനവചനമായി നിനക്കു വല്ലതും പറവാനു ണ്ടോ?"

സ്വവാത്സല്യഭാജനമായിക്കരുതിയിരുന്ന അമ്മിണിയുടെ അഭിനവചരിതം കേട്ടു് തരകൻ അത്യത്ഭുതസാഗരത്തിൽ മുങ്ങി. അമ്മിണീയോഗിമാർ തമ്മിലുണ്ടായിരുന്ന അസാ ധാരണബന്ധത്തിൻെറ പരമരഹസ്യം ഇപ്പോൾ മാത്രം ആ വൃദ്ധബുദ്ധിക്കു ദൃശ്യവുമായി. പലവിധമായ പൂർവ്വകാലചരി തങ്ങൾ ഒന്നൊന്നായി തരകൻെറ ഹൃദയത്തിൽ ഉദിച്ചുയൎന്നു. കോളൂരേ വൃദ്ധ തൻെറ പുത്രിയെന്നു സങ്കല്പിക്കപ്പെട്ടിരുന്ന യു വതിയുടെ നേരെ കാണിച്ചിരുന്ന അത്യാദരവുകളും അമ്മിണി യുടെ അനന്യസാധാരണമായ വൈഭവവാഗ്മിതങ്ങളും വീരവൎമ്മൻെറ പ്രതിഛായയായ ആ രൂപവിശേഷവും ഒന്നൊ ന്നായി അയാളുടെ ഹൃദയത്തിൽ പൊങ്ങി മറിഞ്ഞു. തരകനു

തൻെറ ഭയങ്കര വിധിയേപ്പററിപ്പോലും ചിന്തിക്കുന്നതിനു സാധിച്ചില്ല. ദുഃഖരസം, അത്ഭുതരസത്താൽ വാസ്തവത്തിൽ ഗ്രസിതമായിപ്പോകയാൽ വാപിളൎന്നു മിഴിച്ചുനിന്നുപോയ തരകൻ യാതൊരു പ്രത്യുത്തരവും പറഞ്ഞില്ല.

"ഇവളുടെ നിർബന്ധാപേക്ഷകൾ കൊണ്ടു അച്ഛൻെറ പ്രതികാരഖഡ്ഗം ഇതുവരെയും നിന്നിൽനിന്നും വിദൂരമായിരുന്നു. എന്നാൽ ഇപ്പോൾ നീ ആ നയം ആപത്കരമായിരുന്നു എന്നു എന്നെ പഠിപ്പിച്ചു. ഇനി ഈ കൈകൾ തന്നെ പതിന്മടങ്ങു വൈരാഗ്യത്തോടുകൂടി പ്രതികാരം ചെയ്യും. തരകനു അവസാനമായി വല്ലതും പറവാനുണ്ടെങ്കിൽ ആവാം."

"കുമാരി" അയാൾ ഭക്ത്യാദരങ്ങളോടുകൂടി സംബോധന ചെയ്തു. "അവിടുത്തെ അച്ഛനെ കൊന്നതു ഞാനല്ല. അദ്ദേഹത്തിൻെറ ഭയങ്കരമായ കഠാരി ഈ വൃദ്ധഹൃദയത്തെ ഭേദിക്കുന്നതിനായി പാഞ്ഞടുക്കുന്നതിനിടയിൽ........" അയാൾ തൻെറ യഥാൎത്ഥ പ്രസ്താവനകൾ നിഷ്ഫലങ്ങളെന്നു തന്നെ മനസ്സിലാക്കി വീണ്ടും നിശ്ശബ്ദനായി.

"വേണ്ടാ, നിൻെറ സമാധാനങ്ങൾ എനിക്കു കേൾക്കേണ്ട. ആ രാജൎഷിയെ വധിച്ചതു് നിൻെറ കൈകൾ തന്നെയോ എന്നു നാം അന്വേഷിക്കുന്നില്ല. ആ ഭയങ്കരകൃത്യം, ആ കൊടുംപാതകം നിൻെറ ഗൃഹത്തിൽ, നിൻെറ സന്നിധിയിൽ വച്ചുതന്നെ നടന്നോ എന്നാണു് നാം അറിവാനാവശ്യപ്പെട്ടതു്. ആ പുണ്യജഡത്തെ ഒരുകണ്ണുകൂടി കാണുന്നതിനു ഇടയാക്കാതെ നീ സംഹരിച്ചു എങ്കിൽ ആ അരുംപാതകത്തിനു നീ തന്നെ സമാധാനം പറയണം. നീ തന്നെ അതിനു പ്രതികാരം അനുഭവിക്കയും ചെയ്യണം" അവൾ വീണ്ടും അല്പം വിരമിച്ചു. തരകൻ ഒരക്ഷരം പോലുമുരിയാടാതെ കോപാഗ്നിയാൽ കാളിജ്വലിക്കുന്ന കുമാരിയുടെ ഉഗ്രനയനങ്ങളെ മാത്രം നോക്കിക്കൊണ്ടു നിന്നു. അവൾ വീണ്ടും തുടൎന്നു പറഞ്ഞു.

"വഞ്ചനയുടെ തണലിൽ തഴച്ചുവളൎന്ന നീ അതു അനശ്വരമെന്നു തന്നെ വിഭ്രമിച്ചു മതിമറന്നുപോയി. നിൻെറ മൂലത്തെ ദംശിക്കുന്നതിനു തന്നെ നീ അപ്രാപ്തനായിത്തീൎന്നു. ചെമ്പകശ്ശേരി രാജാവിൻെറ നീതിഖഡ്ഗത്തെ ഭയന്നോടിയ നീ അച്ഛനോടുകൂടി വടക്കുംകൂറിനെ അഭയംപ്രാപിച്ച അന്നുമുതൽ പിതാവിനെപ്പോലെ അദ്ദേഹം നിന്നെയും നിൻെറ കുടുംബത്തെയും വിഷവൃക്ഷമെന്നറിയാതെ നനച്ചു വളൎത്തിക്കൊണ്ടു

പോന്നു. ഘോരസർപ്പമെന്നറിയാതെ അദ്ദേഹത്തിൻെറയും രാജ്യത്തിൻേറയും ജീവസവ്സ്വത്തെ അവിടന്നു നിന്നെ ഭരമേൽപ്പിച്ചു. ആ ഉപകാരത്തിനു നീ എങ്ങനെ കൃതജ്ഞത കാണിച്ചു എന്നും ആ വിശ്വാസത്തെ നീ എങ്ങനെ വിനിയോഗിച്ചു എന്നും ഓത്തുനോക്കണം. അവസാനമായി ആ പുണ്യധാമത്തിൻെറ ജീവരക്തം കുടിച്ചുതന്നെ നീ സംതൃപ്തനായി. ഇപ്പോഠം നീ പശ്ചാത്താപപ്പെടുന്നു. അതിനുള്ള കാലം കഴിഞ്ഞുപോയി. ഇപ്പോഠം നീതിയുടെ കാലമാണു്. ഇനി നീ നിൻെറ ദുരദൃഷ്ടം അനുഭവിച്ചുതന്നെ തീരണം.'' കുമാരി വീണ്ടും ശ്വാസവേഗങ്ങളേ നിയന്ത്രിക്കുന്നതിനായി അല്പം വിശ്രമിച്ചു. ''കാളീകതനത്തിൻെറ പ്രാബല്യം നീ അറിയുന്നില്ല. അതിൻെറ ശക്തിയും വ്യാപ്തിയും നിനക്കൂഹിക്കുവാൻ പോലും ശക്തമല്ല. അതു നീ അറിഞ്ഞിരുന്നു എങ്കിൽ ഈ പാതകത്തിനു് ഈ ഘോരകൃത്യത്തിനു നീ ഒരുമ്പെട്ടുകയില്ലായിരുന്നു. അടുത്ത ക്ഷണത്തിൽ തന്നെ നീ അതറിയും.''

തരകൻ എന്തോ പറവാനായി വാ തുറന്നു. ''ഇല്ല എനിക്കിനി ഒന്നുംതന്നെ നിന്നിൽനിന്നും കേഠക്കേണ്ട. അമ്പികാചുംബനത്തിനു നീ ഇപ്പോഠംതന്നെ ഒരുങ്ങിക്കൊള്ളുക'' എന്നു കുമാരി ഘോരഗർജ്ജനം ചെയ്തു.

''അംബികാചുംബനത്തിനു്'' എന്നു കുമാരി ഉച്ചരിച്ച മാത്രയിൽ തൻെറ പാശ്വവത്തിയായിരുന്ന ഒരു സേവകൻ ഒരു ഞെട്ടലോടുകൂടി വിറകൊള്ളുന്നതു തരകൻ കണ്ടു. തൻെറ ശിക്ഷ എത്രമാത്രം ഭയങ്കരമായിരിക്കുമെന്നു ഇതിൽനിന്നും ഏറെക്കുറെ ഊഹിക്കുവാൻപോലും അയാഠക്കു സാധിച്ചില്ല. എന്നാൽ ആ അന്തർലോകേശ്വരിയുടെ ക്ഷോഭജല്പനങ്ങഠ കേട്ടു തരകനും തെല്ലൊന്നു കോപാകുലനായി പിടഞ്ഞു. അനന്തരം കുമാരിയുടെ ഹിതാഹിതങ്ങളെ ഗണ്യമാക്കാതെ തന്നെ ഉദിച്ചുയർന്ന തൻെറ കോപ കാലുഷ്യത്തെ സംയമനം ചെയ്യുന്നതിനു നിവൃത്തിയില്ലാതെ തരകൻ ഇങ്ങനെ പറഞ്ഞുതുടങ്ങി. ''കുമാരീ, ഞാൻ എൻെറ വിധിദോഷത്തെ ഓത്തല്ല വ്യസനിക്കുന്നതു്. ഈ പടുകിഴവൻ ഇനി ജീവിച്ചാലും മരിച്ചാലും ഫലം ഒന്നു തന്നെ. എൻെറ കുടുംബത്തേപ്പററി ഖേദിപ്പാനുള്ള ദൌർഭാഗ്യവും ഇവനില്ല. അവിടെ ശേഷിച്ചിരിക്കുന്നതു് ഒരു പടുകിഴവി മാത്രമാണു്. ഇവൻെറ

അവസാനസംഗതി അറിയുമ്പോൾ അവരും ഇവനെ പിൻതുടരും. പിന്നെ എനിക്ക അല്പമെങ്കിലും വ്യഥയുണ്ടെങ്കിൽ അതു നിന്നെ-അല്ല, അവിടത്തെപ്പററിയാണു്. തിരുവിതാംകൂർ വ്യാഘ്രങ്ങളുടെ വായിൽപെടാതെ കഴിയുന്നതും വേഗം ഇവിടെ നിന്നും കടക്കയാണു് നല്ലതു്. അച്ഛൻ നയചതുരനായ ഒരു വീരപുരുഷനായിരുന്നു. എന്നിട്ടും എന്തു സാധിച്ചു എന്നു അവിടുന്നു തന്നെ കണ്ടറിഞ്ഞതാണല്ലോ. കാളീകതനനികേതവും മററും ആ മഹാശക്തിയുടെ മുമ്പിൽ കാററത്തു കരിയിലപോലെ പാറന്നുപോകും. ഈ കോമള കളേബരം വിനാശത്തിൽ പതിക്കുവാൻ അനുവദിക്കരുതു്. അത്രമാത്രമേ എനിക്കവിടത്തോടപേക്ഷിപ്പാനും ഗുണദോഷിപ്പാനുമുള്ളു."

"നിൻെറ ശാസ്ത്രോക്തങ്ങളെല്ലാം തീൎന്നോ?"

"ഇല്ല. അവസാനമായി രണ്ടുവാക്കുകൂടി പറവാനുണ്ടു്. ഈ കപടവേഷമെല്ലാം ധരിച്ചു് രാത്രികാലങ്ങളിൽ അങ്ങുമിങ്ങും അലഞ്ഞു നടന്നു സാധുജനങ്ങളെ ഭയപ്പെടുത്തി ഉപദ്രവിക്കരുതു്. പ്രാബല്യവും ശക്തിയുമുള്ളവർ അതിനെ സാധുസംരക്ഷണാൎത്ഥമല്ലാതെ സാധുദ്രോഹത്തിനായി വിനിയോഗിക്കുന്നതു കഷ്ടമാണു്. എനിക്കിത്രമാത്രമേ പറവാനുള്ളു."

കുമാരി സിംഹാസനത്തിലിരുന്നു് ഒന്നു ഞെളിഞ്ഞുപുളഞ്ഞു. അവൾ തൻെറ രക്തവൎണ്ണമായ അധരത്തെ ബലമായി കടിച്ചു പല്ലുകളെ ശക്തിയായിറുമ്മിക്കൊണ്ടു "ശേഖരാ" എന്നു മേഘഗൎജ്ജനംപോലെ ഒന്നലറി. ഉത്തരക്ഷണത്തിൽ ഭീമാകാരനായ ഒരുവൻ എവിടെ നിന്നോ അവിടെ ആവിൎഭവിച്ചു. അത്യുഗ്രമായി ഉജ്വലിക്കുന്ന കുമാരിയുടെ ദൃഷ്ടികളെ അഭിമുഖീകരിക്കുന്നതിനു ശക്തനല്ലാതെ ആ ഭീമഗാത്രൻ ആചാരാഭിവാദ്യങ്ങൾക്കു ശേഷം നമ്രമുഖനായിത്തന്നെ അനന്തരകല്പന എന്തെന്നു പാൎത്തു അവിടെ നിലകൊണ്ടു. കുമാരി തൻെറ സിംഹാസനത്തിൽ നിന്നും അസ്വസ്ഥയായി പിടച്ചെഴുന്നേററു. അവളുടെ ദേഹമാസകലം കോപാവേശത്താൽ വിറകൊള്ളുന്നുണ്ടു്. ശോണവൎണ്ണമായ ആ കോമളാധരങ്ങൾ അനിയന്ത്രിതമായി പിടക്കുന്നുമുണ്ടു്. "കിതാക്കു്, സേതിമിനാത്തേ സുഗാത്തി ഹതാക്കാം" അവൾ മൃദുകോമളമായ ആ സ്വരനാളത്തെ തെല്ലു ക്ലേശിപ്പിച്ചുകൊണ്ടു് നികേതവാണി

യായ പൈശാചികഭാഷയിൽ അലറി. ഭിത്തികൾക്കുള്ളിൽ അന്തർദ്ധാനം ചെയ്ത യവനിക ഉത്തരക്ഷണത്തിൽ വീണ്ടും പൂർവ്വസ്ഥാനത്തെ പ്രാപിച്ചു. ഗിരിഗായനന്മാരും കൃഷ്ണസത്വങ്ങളുമായ നാലു യമകിങ്കരന്മാർ തരകനെ പിടികൂടി അംബികാചുംബനത്തുങ്കലേക്കു യാത്രയായി. "ഞാനും ഇതാ പിറകേ തന്നെയുണ്ട്" എന്നു സ്വയം മന്ത്രിച്ചുകൊണ്ടു രതീഭാ ഒരു ഭ്രാന്തയേപ്പോലെ അവിടെ നിന്നും ഓടി.

നാഴിക ഒന്നു രണ്ടു കഴിഞ്ഞു. മുറിഞ്ഞപ്പള്ളിത്തരകൻ അംബികാചുംബനത്തിന്റെ ആനന്ദമധുരിമ ആസ്വദിച്ചു പ്രപഞ്ചനിർവൃതനായി. സുവർണ്ണപ്രഭയോടുകൂടി പരിലസിക്കുന്ന ആ ഓട്ടു പ്രതിമയുടെ കണ്ണുകളിൽ കൂടി കാളീകതനത്തിന്റെ രക്തബാഷ്പങ്ങൾ അപ്പോഴും തുള്ളിത്തുള്ളിയായി ഒഴുകിക്കൊണ്ടിരുന്നു. രക്തപാനത്താൽ സംതൃപ്തയായ കാളീവിഗ്രഹം സജീവചൈതന്യത്തോടു കൂടി പരിലസിക്കുന്നു എന്ന് നികേതസിൽബന്ധികൾ ശങ്കിക്കുന്നു. ഈ അവസരത്തിൽ നമ്മുടെ കഥാനായിക അവിടെ പ്രത്യക്ഷപ്പെട്ടു. പക്ഷേ അതു സുലേഖയോ അമ്മിണിയോ ആയിരുന്നില്ല. വീരവർമ്മ മഹാരാജാവിന്റെ ഏകസന്താനവല്ലി—വടക്കുംകൂർ രാജ്യത്തിന്റെ കിരീടാവകാശിയായ രതീഭായായിരുന്നു അതു്. സർവ്വവേഷഭൂഷാലംകൃതയായ അവൾ സാക്ഷാൽ ലക്ഷ്മീസദൃശമായ പ്രതിഭാവിലാസത്തോടെ അവിടെ പരിലസിച്ചു. പച്ചവില്ലൂസുകൊണ്ടുള്ള കമനീയമായ ഒരു റൗക്ക ധരിച്ചിരുന്നതിനും പുറമെ സുവർണ്ണഖചിതമായ ഒരു മോഹനാംബരം പരദേശബ്രാഹ്മണവനിതകളുടെ മാതിരി തറവുടുത്തും അതിന്റെ ഏകപുച്ഛത്താൽ വക്ഷദേശാർദ്ധത്തേയും ഭുജദ്വയങ്ങളേയും ആവരണം ചെയ്തും അതിനുപരിയായി രത്നഖചിതമായ ഒരു സുവർണ്ണപാളത്താൽ കടിപ്രദേശത്തെ ഒതുക്കി ബന്ധിച്ചും രംഗപ്രവേശം ചെയ്ത കുമാരി തന്റെ മനോവികാരപരമ്പരകളുടെ തിരത്തള്ളലിൽ ഹതജീവിയായി കാമിനീസഹജമായ അന്നനടയേ അവൾ അറിയാതെ തന്നെ അഭിനയിച്ചു പോയി. കററക്കാർവേണിയായ അവൾ തന്റെ കേശഭാരത്തെ ഉച്ചിയിൽ വച്ചു പകുത്തു പിന്നിൽ ബന്ധിച്ചിട്ടു അവയെ സുഗന്ധവാഹികളായ നവകുസുമങ്ങളാൽ പരിപൂതമാക്കിച്ചെയ്തിരുന്നു. എന്നിട്ടും തൃപ്തയാകാത്ത ആ നത്തകുമാരി പരിമളതൈലങ്ങളാൽ സർവ്വാംഗം അഭിഷേകം

ചെയ്തിരിക്കുന്നതു് തന്റെ ഹൃദയകുഹരത്തിൽ നിന്നും സദാ ഉദ്ഗമിച്ചു കൊണ്ടിരിക്കുന്ന ദുസ്സന്ധവിലാസത്തെ പരിഹരിക്കുന്നതിനു മാത്രമായിരിക്കാം. കേശതരംഗങ്ങളുടെ പ്രാന്തപ്രദേശങ്ങളെ സുവർണ്ണമാല്യങ്ങളാൽ സീമാനിർണ്ണയം ചെയ്തും കാഞ്ചന നിർമ്മിതമായ ഒരു പത്മവിശേഷത്തെ കേശഭാരത്തിൽ തിരുകിയും അവൾ തന്റെ ശിരോലങ്കാരങ്ങളെ സമാപിച്ചു. ദന്തനിർമ്മിതമായ അവളുടെ ഗളപ്രദേശത്തെ ആവരണം ചെയ്തു് അക്ഷയഭാസ്സോടേ പരിലസിക്കുന്ന ഒരു മരതകമാല്യം ആ മോഹനാകാരത്തിനെന്നു തന്നെയല്ല ആ പ്രദേശത്തിനു തന്നെയും പ്രഭാപൂരം ചൊരിഞ്ഞു. കാളിജ്വലിക്കുന്ന രത്നദീപ സഹസ്രങ്ങളുടെ അനർഗ്ഗളദീപ്തിയിൽ കനൽപ്രഭയോടെ മിന്നിത്തിളങ്ങുന്ന "കാഞ്ചന കാഞ്ചീവലയങ്ങളും" രത്നഖചിതങ്ങളായ അംഗുലീയങ്ങളും രത്നത്തെ[illegible]വൈകുണ്ഠാഭയോടു കൂടി പ്രശോഭിപ്പിച്ചു.

അനിതരസാധാരണമായ വേഷഭൂഷാദികളോടു കൂടി പുറപ്പെട്ട രതീഭായുടെ മനസ്സു് ഈ വിഭൂതിവിലാസങ്ങളിൽ ഒന്നിലും ലയിക്കുന്നില്ല. അവൾ അതേപ്പററി സ്മരിക്കുന്നു പോലുമില്ല. ക്ലേശസന്തപ്തമായി വാടിത്തളൎന്ന മുഖാരവിന്ദം അപ്പോഴും അനർഗ്ഗളകാന്തിയെ പ്രവഹിച്ചു കൊണ്ടിരുന്നുവെങ്കിലും തന്റെ സൗന്ദര്യവിലാസത്തിൽ അണുമാത്രമായ ഗർവ്വമെങ്കിലും ആ കലുഷിതഹൃദയത്തെ ബാധിച്ചിരുന്നുമില്ല. അവൾ എന്തോ എല്ലാം ചിന്താവേഗത്താൽ ഹതോത്സാഹയായി ഒരു നിർജ്ജീവ സത്വത്തേപ്പോലെ മുമ്പോട്ടു നീങ്ങി. നരഭുക്തിയാൽ സംപ്രീതയായി പൈശാചിക രൂപം കൈക്കൊണ്ടു സുവർണ്ണവെണ്മയോടു കൂടി അവിടെ പരിലസിച്ചിരുന്ന ദേവീ വിഗ്രഹത്തിന്റെ മുമ്പിൽ കുമാരി സാഷ്ടാംഗനമസ്കാരത്തോടു കൂടി വീണു.

അംബികാപാദങ്ങളിലെ ആത്മികലഹരിയിൽ നിന്നും കുമാരിയെ വിമുക്തയാക്കിയതു് ഒട്ടു സമയത്തിനു ശേഷം രാജകുമാരനോടു കൂടി അവിടെ ആഗതനായ ശേഖരനായിരുന്നു. അവൾ ദീർഘമായ ഒരു സമാധിയിൽ നിന്നും എന്ന പോലെ ക്ഷീണപരവശയായി എഴുന്നേററു് തന്റെ പാർശ്വസ്ഥിതനായ കുമാരനെ ആഭിവാദ്യം ചെയ്തു.

മുൻപൊരിക്കലും തനിക്കു പരിചിതമല്ലായിരുന്ന അമ്മിണിയുടെ ഈ അസാധാരണ വേഷാലങ്കാരങ്ങൾ കണ്ടു് രാജകുമാ

രനം തെല്ലൊന്നു അത്ഭുതപ്പെട്ടു. എങ്കിലും, ഇതും തന്നെ വഞ്ചിക്കുന്നതിനുള്ള ഒരു മാന്ത്രികകൎമ്മം തന്നെ എന്നു അദ്ദേഹം തീരുമാനിച്ചു. സംശയാത്ഭുതസമ്മിശ്രമായ ഒരു ദൃഷ്ടിവിശേഷത്തോടു കൂടി കുമാരൻ അമ്മിണിയേത്തന്നെ നോക്കിക്കൊണ്ടു നില്ക്കുന്നതിനിടയിൽ അവൾ തന്റെ ഖേദഭാരങ്ങളെയെല്ലാം പരിത്യജിച്ചിട്ടു് ഒരു മൃദുഹാസത്തോടുകൂടി പറഞ്ഞുതുടങ്ങി.

"രാജകുമാരാ, എന്റെ പ്രാണനാഥാ, ഇപ്പോൾ ഞാൻ കൃതാൎത്ഥയായി. അവിടന്നു എന്റെ അവസാന അഭ്യൎത്ഥനയെ സ്വീകരിച്ചു ഇത്രടം വരുമെന്നു ഞാൻ ആശിച്ചിരുന്നില്ല."

നീറിയെരിയുന്ന കുമാരിയുടെ ഹൃദയത്തിന്റെ താല്ക്കാലികസ്ഥിതികൾ എന്തെന്നറിയാതെ അദ്ദേഹം ചോദിച്ചു. "വഞ്ചകിയായ നിന്റെ ഹൃദയ കൗടില്യങ്ങളുടേ പരമാവധി ഇനിയും എത്തിയിട്ടില്ലെന്നു തോന്നുന്നു. ഇനി മൂന്നാമതൊരു മോഹിനീ വേഷം കൊണ്ടു നമ്മെ മിരട്ടുന്നതിനു തന്നെയോ ഉദ്യമം?"

അവൾ മൎമ്മഭേദകമായി ഒന്നു പുഞ്ചിരി കൊണ്ടു "അല്ല പ്രഭോ. ഇവളുടെ വഞ്ചനയുടെ ഫലം ഇവൾ അനുഭവിച്ചു. ഇനി അമ്മിണി, അവിടത്തെ സ്വപ്നത്തിൽപോലും വഞ്ചിക്കയില്ല. കൌടില്യം കൊണ്ടു അവിടത്തെ ഇനിയും വെറുപ്പിക്കുന്നതിനല്ല ഇവൾ ക്ഷണിച്ചതു്. നിൎഭാഗ്യവതിയായ ഇവളുടെ കല്യാണമഹോത്സവം ആസന്നമായിരിക്കുന്നു. അതിൽ ഭാഗഭാക്കാകുന്നതിനു വേണ്ടി മാത്രമാണു്."

യുവതിയുടെ ആന്തരമെന്തെന്നു രാജകുമാരനു മനസ്സിലായില്ല. അവിടന്നു സംശയാസ്പദനായി ചോദിച്ചു "കല്യാണമോ? വരനെവിടെ?"

അവൾ മൃദുഹാസത്തോടുകൂടി വീണ്ടും പറഞ്ഞു. "അതിലേക്കു തന്നെയാണു് അവിടത്തെ ഞാൻ ക്ഷണിച്ചതു്. അവിടുന്നു വിരോധിച്ചാലും ഇല്ലെങ്കിലും ഇവൾ അവിടത്തേ പ്രാണേശ്വരിയായിപ്പോയി. അല്ല അവിടന്നു് അമ്മിണിയുടെ പ്രാണേശ്വരനായിപ്പോയി. ലോകത്തിൽ മറെറാരു പുരുഷനെ ഇവൾ സ്മരിച്ചിട്ടില്ല ഇനി സ്മരിക്കയുമില്ല. കുമാരാ, ഈ അന്തിമനിമിഷത്തിലെങ്കിലും ഞാൻ അവിടത്തോടു എന്റെ ഹൃദയത്തെ തുറന്നു പറയട്ടെ. അമ്മിണി അവിടുത്തെ വഞ്ചിച്ചു. അതേ വാസ്തവം തന്നെ. പക്ഷേ അമ്മിണിയുടെ ഹൃദയം അവിടത്തെ ദൎശിച്ച നാൾ മുതൽ അങ്ങേക്കു അടിമപ്പെട്ടുപോയി എ

ന്നോക്കണം. കുമാരൻെറ കുല മാഹാത്മ്യങ്ങളേയൊന്നും അറിഞ്ഞു കൊണ്ടല്ല ഞാൻ അവിടത്തെ ആദ്യം സ്നേഹിച്ചിരുന്നതു്. പക്ഷെ നികേതാധീശ്വരിയായ സുലേഖയുടെ രൂപത്തിൽ അവിടത്തെ നിർമ്മലഹൃദയം ഇവൾക്കു സ്വാധീനമല്ലെന്നു് ഞാൻ കണ്ടു. അവിടത്തേക്കനുരൂപമായ ഒരു നിഷ്കന്മഷഹൃദയയായി അമ്മിണീരൂപത്തിൽ ഇവൾ അങ്ങേ സ്നേഹത്തെ കരസ്ഥമാക്കാൻ ശ്രമിച്ചു. അതു ഏറെക്കുറെ സഫലമാകയും ചെയ്തു. പക്ഷെ ദുർവിധി, കുമാരാ, ദുർവിധി ഇവളെ അവിടേയും തുടർന്നു. ആ ഭയങ്കരമായ രാത്രിയിലെ സംഭവം....” അവൾ തുടർന്നു പറയുന്നതിനു ശക്തയല്ലാതെ അല്പ സമയം നിശ്ശബ്ദയായി നിന്നു. യുവതിയുടെ കണ്ണുകൾ നിറഞ്ഞു രക്തകണങ്ങൾ തന്നെ ധാരധാരയായി അവിടെ നിന്നും പ്രവഹിച്ചുതുടങ്ങി.

അല്പസമയം കഴിഞ്ഞു കുമാരി തൻെറ കണ്ണുകളെ തുടച്ചു കൊണ്ടു വീണ്ടും പറഞ്ഞു. “പ്രഭോ, പ്രാണനാഥാ, അവിടത്തെ രൌദ്രമുഖം കണ്ട മാത്രയിൽ, അതേ ഈ വഞ്ചകിയുടെ പരമാർത്ഥങ്ങൾ കുമാരൻ അറിഞ്ഞു എന്നു് മനസ്സിലായ മാത്രയിൽ ഇവൾക്കു ജീവിതാശയററു. സർവ്വൈശ്വര്യങ്ങളുംഇവളെ പരിത്യജിച്ചു. എൻെറ പ്രിയ പിതാവിൻെറ ഭയങ്കരമൃതിയേപ്പററി കേട്ട ആ ദിവസം തന്നെയാണു ഞാൻ അവസാനമായി അവിടത്തെ സന്ദർശിക്കുവാൻ വന്നതു്. അവിടത്തെ സ്മരണമാത്രം ആ ദുഃഖാർണ്ണവത്തിൽ നിന്നും ഇവളെ വിമുക്തയാക്കിയിരുന്നു. പക്ഷെ അവിടെയും വിധി ഇവൾക്കു വിപരീതമാണെന്നു കണ്ടു് -ഞാൻ- സർവ്വവും ത്യജിച്ചു. ജീവനെത്തന്നെയും ഉപേക്ഷിച്ചു. പക്ഷേ പ്രതികാരം, എൻെറ ജന്മോദ്ദേശമായ പ്രതികാരം! അതിനായിക്കൊണ്ടു മാത്രം ഞാൻ ഈ നിമിഷം വരെ ജീവിച്ചു. കുമാരാ-ഇവളുടെ പ്രതികാരഖഡ്ഗം വക്ഷദ്വയങ്ങളെ ലാക്കാക്കിയിരുന്നു. ഒന്നു അവിടുത്തെ ദീർഘമായ കാരാഗൃഹവാസംകൊണ്ടു തന്നെ ഞാൻ തൃപ്തിപ്പെട്ടുകൊള്ളാം, മററതു് ഈ കൈകൾ തന്നെ ഇന്നു സാധിച്ചു. എൻെറ പിതാവിൻെറ ജന്മശത്രു തൻെറ രാജദ്രോഹത്തിൻെറഫലം ഇന്നനുഭവിച്ചു. അംബികാചുംബനത്തിനു ബലിനൽകിയ അയാളുടെ രക്തം ഇനിയും ഉണങ്ങിയിട്ടില്ല. ഇപ്പോൾ എൻെറ സമയവും വന്നു. ഇനി ഞാൻ ഒരു വിനാഴികപോലും ജീവിച്ചിരിക്കയില്ല. അംബികാപാദങ്ങളിൽ ലയിക്കുന്നതിനു

മുമ്പ് ഇവളുടെ നിഷ്കളങ്കമായ അനുരാഗത്തെ കുമാരനെ അറിയിക്കണമെന്നു മാത്രമേ അവസാനമായി ഞാൻ ആഗ്രഹിച്ചിരുന്നൊള്ളൂ. അതു സാധിച്ചു. ഇനി എനിക്കു വിട നൽകാം."

രതീഭായുടെ സുദീർഘമായ പ്രസംഗധോരണി കുമാരന്റെ ഹൃദയത്തെ അല്പമായിളക്കി. ആ യുവകാമിനി തന്നെപ്രതി അകാലമൃത്യു-അതിലും-ഭയങ്കരമൃത്യു അടവാൻ പോകുന്നു എന്നുള്ള വൃത്താന്തം അദ്ദേഹത്തിന്റെ ഹൃദയത്തെ ദ്രവിപ്പിച്ചുതുടങ്ങി. കുമാരൻ പറഞ്ഞു: "ഈ ഭയങ്കരദർശനം കാണുന്നതിനാണൊ നീ എന്നെ ക്ഷണിച്ചതു്?"

"അതേ പ്രഭോ, അതേ അതിനുതന്നെ. എന്റെ ജീവിതദശയിലെ അത്യാഹ്ലാദകരമായ ഒരു മഹോത്സവദിവസമാണിതു്. അവിടത്തെ പാദാരവിന്ദങ്ങളെ ദർശിച്ചുകൊണ്ടു മൃതിപെട്ടാൽ അടുത്ത ജന്മത്തെങ്കിലും കുമാരനെ ഇവൾക്കു കിട്ടാതിരിക്കയില്ല. അതേ—അതിനായിട്ടു തന്നെ ഞാൻ അവിടത്തെ ക്ഷണിച്ചു. അതിനു അവിടുന്നു അനുമതി നൽകണം. എന്നാൽ ഞാൻ കൃതാർത്ഥതയോടേ മരിക്കാം. ഈ ലോകത്തിൽ അതിൽ പരമായി ഒന്നും ഞാൻ ആഗ്രഹിക്കുന്നില്ല."

യുവതിയുടെ യഥാർത്ഥമായ അനുരാഗത്തിന്റെ ചൂടു എത്രമാത്രമെന്നു കുമാരനു ബോദ്ധ്യപ്പെട്ടു. നിരാശാകൂപത്തിൽ പതിക്കുന്ന ഹൃദയങ്ങളുടെ അവിവേകകർമ്മങ്ങളേപ്പററി ചിന്തിച്ചപ്പോൾ അവിടത്തെ കണ്ണുകളും താനേ നിറഞ്ഞുപോയി. അശരണയായ അമ്മിണിയെ എങ്ങനെ എങ്കിലും രക്ഷിച്ചാൽ കൊള്ളാമെന്നു അവിടന്നാഗ്രഹിച്ചു. "സാഹസകൃത്യങ്ങൾ ക്ഷുബ്ധഹൃദയങ്ങളുടെ വ്യാപാരഫലങ്ങളാണു്. അമ്മിണി തന്റെ മനസ്ക്ഷോഭങ്ങൾ ശാന്തമാകുമ്പോൾ ഈ സാഹസോദ്യമങ്ങളേപ്പററി നീ പശ്ചാത്തപിക്കും. അതുകൊണ്ടു് അല്പദിവസങ്ങൾകൂടി ക്ഷമിക്കണം. ബുദ്ധി ശാന്തമായിട്ടു നീ ആലോചിക്കുക. പിന്നീടു നിന്റെ ഹിതാനുസരണം പ്രവൎത്തിക്കുന്നതിനു ഞാൻ അനുവദിക്കാം. എന്നോടു നീ ചെയ്തിട്ടുള്ള അപരാധങ്ങളേപ്പററി പശ്ചാത്തപിക്കേണ്ട. അവയെല്ലാം ഞാൻ ക്ഷമിച്ചും വിസ്മരിച്ചും കഴിഞ്ഞു."

"കുമാരാ, അവിടത്തെ സഹതാപം മാത്രം ഇവൾക്കു മതിയായിരിക്കുന്നു. ഇവളുടെ വ്യാമോഹങ്ങൾ അമിതങ്ങളായിരുന്നതുപോലെ തന്നെ ഇവളുടെ നിരാശയും അമിതമായിരിക്കും. പ്രഭോ, ഇവൾക്കിനി ചിന്തിക്കേണ്ടതായി ഒന്നുമില്ല. എന്റെ

ഹൃദയം വേവുന്നു. ആ വേദന എനിക്കു ഇനിയൊരു നിമിഷം കൂടി സഹിക്കുവാൻ വയ്യാ. അവിടത്തെ ഞാൻ എത്രമാത്രം സ്നേഹിച്ചിരുന്നുവോ അത്രമാത്രം വഞ്ചനകൾ ഞാൻ ആ മോഹനകളേബരത്തെ എന്റെ സ്വന്തമാക്കുവാൻ വേണ്ടി ചെയ്തിട്ടുണ്ടു്. സത്യമായ മാർഗ്ഗം സുസാദ്ധ്യമായിരുന്നു എന്നെനിക്കിപ്പോൾ തോന്നുന്നുണ്ടു്. പക്ഷേ അതു് അന്നിവൾക്കു് അജ്ഞാതമായിരുന്നു. കുമാരാ, ഞാൻ അവസാനിപ്പിക്കുന്നു. അംബിക തന്റെ ഓമൽ കുമാരിയേ ആർത്തിയോടുകൂടി പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്നു. ആ ദേവിക്കു തന്റെ അരുമസന്തതിയെ തന്നെ അവസാനഭോജനമായി കിട്ടട്ടെ. എനിക്കു അവസാനമായി അവിടത്തോടു ഒരഭ്യർത്ഥന മാത്രമേയുള്ളു. എന്റെ പ്രാണേശ്വരനായ അവിടത്തെ തൃപ്പാദങ്ങളിൽ തൊട്ടു നമസ്കരിച്ചിട്ടു അന്തിമശ്വാസമെടുക്കണം."

രാജകുമാരന്റെ മനസ്സു തളൎന്നു. അവിടത്തെ നയനങ്ങൾ സഹതാപത്താൽ മൂടി. ബുദ്ധിതന്നെയും അചേതനമായി സ്തംഭിച്ചുപോയി. കുമാരൻ ഒരക്ഷരവും സംസാരിക്കാതെ ഒരു നിർജ്ജീവസത്വംപോലെ അവിടെ നിലകൊണ്ടു. രതീഭാ അവളുടെ പാദപല്ലവങ്ങളേ സാവധാനമായി മുമ്പോട്ടു നീക്കി. അവൾ കുമാരന്റെ പാദങ്ങളിൽ സാഷ്ടാംഗമായി വീണു. അവളുടെ കണ്ണുകൾ വടിഞ്ഞൊഴുകി അവിടെ ഒരു ബാഷ്പതടാകംതന്നെ നിർമ്മിച്ചു. അവൾ കുമാരന്റെ പാദങ്ങളേ ആശ്ലേഷിച്ചു ആർത്തിയോടുകൂടി ഒന്നു ചുംബിച്ചു. ഇതുവരെയും എന്തു സംഭവിക്കുന്നു എന്നു് കാൎയ്യബോധമില്ലാതെ സ്തംഭിച്ചു നിന്നുപോയ കുമാരൻ ഈ നീചകൃത്യത്തിനനുവദിച്ചു തന്നെ തന്നെ ശപിച്ചുകൊണ്ടു പിമ്പോട്ടു ചാടി. രതീഭാ ഒരു മന്ദസ്മേരത്തോടുകൂടി അവിടെ നിന്നും എഴുനേററു. "പ്രാണേശാ, ഇവൾ കൃതാൎത്ഥയായി. ഈ ചുണ്ടുകൾ അമൂല്യഭാഗ്യത്തെ ആസ്വദി. ഇനി ഞാൻ ഇതാ അവസാനയാത്ര പറയുന്നു. അവിടത്തെ അമ്മിണി ഈ നിമിഷം വരെയും കണ്ണുനീർ ചൊരിഞ്ഞുവെങ്കിൽ ഇനി ഒരുതുള്ളി ജലംപോലും ഈ കണ്ണുകളിൽ നിന്നും പ്രവഹിക്കയില്ല. അവിടന്നു വ്യസനിക്കേണ്ട. എന്റെ മരണാനന്തരവും ഞാൻ എന്റെ പ്രിയഭർത്താവിനോടു കൂടിയുണ്ടായിരിക്കും. അവിടന്നു ഇപ്പോൾ മുതൽ സ്വതന്ത്രനാണു്. പോയി പ്രജാക്ഷേമത്തെ വളൎത്തണം. യാത്രയ്ക്കു വേണ്ട സൌകൎയ്യങ്ങൾ ശേഖരൻ ചെയ്തു തരും.

ഇതാ അവിടത്തെ അമ്മിണി അവസാനമായി നമസ്കരിക്കുന്നു."

മാതൃവക്ഷസ്സിനെ പുണരുന്നതിനുള്ള അത്യാശയോടേ പാഞ്ഞണയുന്ന പൈതങ്ങളുടെ ഉന്മേഷത്തോടുകൂടെ അവൾ ലോഹവിഗ്രഹത്തുങ്കലേക്കോടി. ദേവീപാദങ്ങളേ ലാക്കാക്കി ഒന്നു നമസ്കരിച്ചിട്ടു ആ സുകുമാര ശരീരിണി ദേവീസന്നിധിയിലുള്ള പീഠത്തിന്മേൽ ആരൂഢയായി, കുമാരനു അഭിമുഖമായി അഞ്ജലീബന്ധത്തോടു കൂടി തിരിഞ്ഞുനിന്നു. എന്തോ ചില വലിയ തന്ത്രബന്ധങ്ങൾ ഭൂമിയുടെ അന്തർഭാഗത്തു വേലചെയ്യുന്നതുപോലെ ഒരു മുഴക്കം ക്രമസംവർദ്ധകമായി കേട്ടുതുടങ്ങി. അതേ തുടന്നു കാളിയുടെ ലോഹപ്രതിമയിലും സജീവമായ ചില ചൈതന്യങ്ങൾ ദൃശ്യമായി. പ്രതിമയുടെ ദംഷ്ട്രങ്ങൾ ചലിച്ചു നാവു് അതിഭയങ്കരമായി പുറത്തേക്കു നീണ്ടു്, കണ്ണുകൾ ഇരുദീപങ്ങൾപോലെ ഉജ്ജ്വലത്തുക്കളായി പ്രകാശിച്ചു. ആ ഭയങ്കരമൂത്തിയുടെ ഇരുകരങ്ങൾ കുമാരിയേ ആശ്ലേഷിക്കുന്നതിനായി നീണ്ടു അടുത്തുതുടങ്ങി. അതോടുകൂടി പ്രതിമയുടെ മുൻഭാഗം പാദാദികേശം രണ്ടായിപിളന്നു മലന്നും തുടങ്ങി. അതിനകം പൊള്ളയായും മുഴവൻ കൂത്തുമൂത്തുള്ള നീണ്ട ആണികളാൽ നിബിഡീകൃതമായും കാണപ്പെട്ടു. പ്രതിമയുടെ കൈകൾ കുമാരിയേ സ്പശിച്ചുകഴിഞ്ഞു. ഈ അത്ഭുതസംഭവങ്ങളെല്ലാം കണ്ടു ഇതികത്തവ്യതാമൂഢനായി അമ്പരന്നുനിന്നുപോയ രാജകുമാരൻ 'ആഹാ' എന്നൊരു അത്ഭുതഗജ്ജനത്തോടുകൂടി രതീഭായേ രക്ഷിപ്പാൻ മുമ്പോട്ടു കുതിച്ചു. ഇതിനിടയിൽ കുമാരി അംബികയുടെ കരപല്ലവങ്ങളിലമന്നു് ആ ഭയങ്കരദേവിയുടെ ഗാഢാശ്ലേഷത്തിനു പാത്രമായി. കുമാരിയേയും വഹിച്ചുകൊണ്ടു് പ്രതിമ പിമ്പോട്ടുതന്നെ നീങ്ങുന്നു. 'ദേവീ' എന്നു അതിദയനീയമായി വിലപിച്ചുകൊണ്ടു കുമാരൻ പിൻകുതികൊണ്ടു. 'ദേവീ' എന്നുതന്നെ മറെറാരു വിലപനം പിൻപിൽനിന്നും പ്രതിധ്വനിക്കുന്നതു കേട്ടു കുമാരൻ തിരിഞ്ഞുനോക്കി. ഏകഹസ്തനായി പരിഭ്രാന്ത പരവശനായി എവിടെ നിന്നോ ആവിർഭവിച്ച യോഗീവിഗ്രഹം കുമാരനു പ്രതിരോധിക്കുവാൻ സാധിക്കുന്നതിനുമുമ്പിൽ "രതീഭാ എന്റെ ഓമനേ" എന്നു ഹൃദയഭേദകമായി വിലപിച്ചുകൊണ്ടു പാഞ്ഞണഞ്ഞു് ഏകഹസ്തത്താൽ തന്നെ സ്വപ്രാണാത്ഥമായ ആത്മജയേ അവസാനമായി പുണന്നു. മൃതനായി എന്നു

സങ്കല്പിക്കപ്പെട്ടിരുന്ന യോഗിരാട്ടിൻെറ അപ്രതീക്ഷിതാഗമനം കണ്ടു് അത്ഭുതപരവശരായിത്തീൎന്ന ശേഖരപ്രഭൃതികൾ ഇതികൎത്തവ്യതാമൂഢരായി മിഴിച്ചുനിന്നുപോകുന്നു. സ്വാത്മബലിയിൽ ചാരിതാൎത്ഥ്യസമ്പൂൎത്തിയോടെ ആനന്ദതേജസ്സിനെ വമിച്ചുകൊണ്ടിരുന്ന രതീഭായുടെ മുഖാരവിന്ദം ആ ഭയങ്കര നിമിഷത്തിലും ആനന്ദാത്ഭുത സമ്മിശ്രമായി പകരുന്നു. യോഗീവിഗ്രഹം കുമാരിയുടെ മറോടണഞ്ഞു ചേരുന്നു. അർദ്ധപ്രാണയായി ലോകവിഗ്രഹത്താൽ അദ്ധ്യ്രസിതയായിരുന്ന കുമാരി പൈതൃകാശ്ലേഷത്തിൽ ആനന്ദതുന്ദിലയായി യോഗീശ്വരനേ ഇരുകരങ്ങളാലും ഗാഢമായി ആശ്ലേഷിച്ചു. ഇത്രയും സംഭവങ്ങൾ അരനിമിഷത്തിനുള്ളിൽ നടന്നു. അനന്തരം ആ പിതൃകുമാരികൾ, അതേ, ആ ബലിദ്വയങ്ങൾ അല്പാല്പമായി പ്രതിമക്കുള്ളിൽ മറഞ്ഞുതുടങ്ങി. രതീഭായുടെ മുഖാരവിന്ദം അപ്പോഴും ആനന്ദതേജസ്സിനെ പ്രവഹിച്ചു കൊണ്ടുതന്നെ ഇരുന്നു എന്നു കുമാരനു തോന്നി. ആ നയനങ്ങൾ കുമാരനെത്തന്നെ അതികൌതുകത്തോടേ നോക്കിക്കൊണ്ടിരുന്നു. അവിടെ സന്താപത്തിൻെറയോ, ഭീതിയുടെയോ നിഴൽപോലും പ്രതിഫലിച്ചിരുന്നില്ല. 'കുമാര! എൻെറ പ്രാ-ണ-നാ-' ദയനീയമായ ഈ മൊഴികൾ പൂൎത്തിയാക്കുന്നതിനു അവൾക്കു സാധിക്കുന്നതിനു മുമ്പിൽ ആ ബലിദ്വയങ്ങൾ പ്രതിമക്കുള്ളിൽ പൂൎണ്ണമായമന്നു. അപ്പോഴും കുമാരിയുടെ മിഴികൾ ദയനീയമായി തന്നെത്തന്നെ നോക്കിക്കൊണ്ടിരിക്കുന്നു എന്നു കുമാരൻ കണ്ടു. പിന്നീടൊന്നുംതന്നെ ദശിക്കുന്നതിനു അവിടന്നു പ്രാപ്തനായില്ല. ഉത്തരക്ഷണത്തിൽ പ്രതിമയുടെ ഇരുപാളികൾ ഒന്നായി യോജിച്ചു. ഒരു ദയനീയമായ സ്വരം, അവ്യക്തമായ ഒരു വിലപനം, മാത്രം അവിടെ നിന്നും മുഴങ്ങി. വിഗ്രഹത്തിൻെറ നയനങ്ങളിൽ നിന്നും 'കാളീകതന്'ത്തിൻെറ രക്തബാഷ്പങ്ങൾ ധാരധാരയായി പ്രവഹിച്ചു തുടങ്ങി. രാജകുമാരൻ താൻ എന്തു ദശിക്കുന്നുവെന്നോ എവിടെ നിൽക്കുന്നുവെന്നോ സ്വബോധമില്ലാതെ ഒരു ഭ്രാന്തനേപ്പോലെ വാ പിളൎന്നു കണ്ണു തുറിച്ചു അവിടെത്തന്നെ നിശ്ചേഷ്ടനായി നിന്നു പോയി. നിമിഷങ്ങൾ ഒന്നു രണ്ടു കഴിഞ്ഞു. പ്രതിമയിൽ വീണ്ടും ചില ചലനങ്ങൾ കണ്ടു തുടങ്ങുന്നു. അതു രണ്ടാമതും ദംഷ്ട്രങ്ങളേ നീട്ടി നിണമൊലിക്കുന്ന നാക്കിനെ പുറത്തു തള്ളിക്കൊണ്ടു ഭേദിച്ചു മലൎന്നു തുടങ്ങുന്നു.

അമ്മിണീയോഗിമാരുടെ മൃതശരീരങ്ങൾ ഒരു ചോരക്കട്ട പോലെ വിഗ്രഹത്തിനുള്ളിൽ നിന്നും നേരേ താഴെയുള്ള അത്യഗാധമായ ഒരു ഗർത്തിത്തിലേക്കു വീഴുന്നതായി കുമാരൻ കണ്ടു. അല്പം കഴിഞ്ഞു ഘോരതരമായ ഒരു പ്രതിധ്വനി ആ പാതാളഗർത്തത്തിന്റെ അന്തർഭാഗത്തു നിന്നും മുഴങ്ങി. പ്രതിമ വീണ്ടും സംയോജിപ്പിച്ച് പൂർവ്വസ്ഥിതിയേ അവലംബിച്ചു. അതെ ഇങ്ങനെ ശങ്കരഗിരിയായ സാക്ഷാൽ വീരവർമ്മൻ തന്റെ ഏകസന്താനവല്ലിയായ രതീഭായോടു കൂടി അംബികാചുംബനത്തിനു അന്തിമപൂജയായ ആത്മബലിയും നൾകി. അമ്മിണിയുടെ ദിവ്യമായ പ്രേമബലിയുടെ പരമ പാവനതയെ അനുസ്മരിച്ചപ്പോൾ കുമാരന്റെ ധീരനയനങ്ങളിൽ നിന്നും രണ്ടു തുള്ളി രക്തബിന്ദുക്കൾ നിലം പതിച്ചു.

## ഉത്തരോപാഖ്യാനം

ചൊല്ലുവൻ മേലയിതിന്മേലേടം കഥയെല്ലാം-<br>
നല്ലനല്ലദ്ധ്യാത്മജ്ഞാനാദികളാകയാലേ<br>
മല്ലാരി മധുവൈരിമാനവനനുഗ്രഹാൽ-<br>
ചൊല്ലുവൻ ചുരുക്കി ഞാൻ കേട്ടുകൊള്ളുവിനെങ്കിൽ.

പൈശാചിക ജീവികളിൽ പോലും അഭിനന്ദനീയങ്ങളായ ഗുണശകലങ്ങൾ അന്തർലീനങ്ങളായി കാണുമെന്നു രതീഭാ ചരിതം രാജകുമാരനെ ബോദ്ധ്യപ്പെടുത്തി. കപടനയങ്ങളുടെ ആസ്ഥാനമണ്ഡപമായിരുന്ന . യുവതിയുടെ ദുരദൃഷ്ടത്തിനു യഥാർത്ഥ കാരണമായിത്തീർന്നതു അവളുടെ പാവനമായ അനുരാഗബന്ധമാണെന്നും അതിനെ സഫലമാക്കുവാൻ വേണ്ടി മാത്രമാണു് അമ്മിണി പലവിധ വഞ്ചനകളും തന്നോടനുഷ്ഠിച്ചതെന്നും രാജകുമാരനു മനസ്സിലായി. എങ്കിലും ആ മഹാ 'ബലി' ആ പരിഹാര്യമായ ഒരത്യാപത്തിൽ നിന്നും തന്റെ ജ്യേഷ്ഠഭ്രാതാവായ രാമവർമ്മമഹാരാജാവിനേയും തിരുവിതാംകൂർ രാജ്യത്തേയും സംരക്ഷിച്ചു എന്നു അനന്തരം കേശവശേഖരന്മാരിൽ നിന്നും തനിക്കു കിട്ടിയ വിവരങ്ങൾ കുമാരനെ ബോദ്ധ്യപ്പെടുത്തി.

മരണാസന്നയായ സ്വ സ്വാമിനിയുടെ അഭ്യർത്ഥനയനുസരിച്ചു ശേഖരൻ കുമാരനോടു കൂടി പുറപ്പെട്ടു. നികേതബന്ധനത്തിൽ നിന്നും വിമുക്തനായ രാജകുമാരൻ പാതാളഗർഭത്തിൽ പല ഭാഗങ്ങളിലും ചുററി നടന്നു് അവിടത്തെ ഓരോ കാഴ്ചകളും കണ്ടു അത്ഭുതപരവശനായി. തനിക്കജ്ഞാതമായിരുന്ന ഓരോ സംഗതികളെപ്പററി അവിടന്നു ശേഖരനോടു പല ചോദ്യങ്ങളും ചെയ്തു സഞ്ചരിക്കുന്നതിനിടയിൽ ശേഖരൻ തന്റെയും യോഗിയുടേയും പൂർവ്വചരിത്രങ്ങളെയെല്ലാം കുമാരനെ പറഞ്ഞു കേൾപ്പിച്ചു.

രാമയ്യന്റെ സൈന്യങ്ങളെ ഭയന്നു നാടുവിട്ടോടിയ വീരവർമ്മൻ പ്രസവക്ലേശത്താൽ അസ്വാസ്ഥ്യയായ തന്റെ പട്ടമഹിഷിയെ കോല്ലൂരെ ദാസിയുടെയും കേശവന്റേയും സംരക്ഷണയിൽ താമസിപ്പിച്ചു. കോഴിക്കോട്ടുപോയി ഒട്ടുനാൾ താമസിച്ചിരുന്നുവെന്നും നഷ്ടപ്പെട്ട രാജ്യത്തെ തിരിച്ചെടുക്കുന്നതിനു സാമൂതിരിയുമായി സഖ്യം ചെയ്തുവെന്നും എന്നാൽ ആ തന്ത്രകുശലൻ യഥാർത്ഥമായ യാതൊരുദ്യമങ്ങളും ചെയ്യാതെ വീരവർമ്മരാജാവിന്റെ കനകക്കുമ്പൽ മുഴുവൻ തീരുന്നതുവരെ അദ്ദേഹത്തെ ഓരോ ഒഴികഴിവുകൾ പറഞ്ഞു താമസിപ്പിച്ചിരുന്നുവെന്നും അനന്തരം സാമൂതിരിപ്പാട്ടിലെ തന്ത്രങ്ങൾ രാജാവിനു മനസ്സിലായപ്പോൾ നിരാശനായ അവിടന്നു സാമൂതിരിയേ വഞ്ചനയാൽ വധിക്കുന്നതിനു ശ്രമിക്കയിൽ സാധിക്കാതെ രാജ്യം വിട്ടോടിപ്പോയി, എന്നും മററും ശേഖരൻ പുരാവൃത്തപ്രഖ്യാപനം തുടങ്ങി. കോഴിക്കോടു വിട്ടോടിയ വീരവർമ്മൻ ദക്ഷിണഇൻഡ്യയിൽ പല ഭാഗങ്ങളിലും സഞ്ചരിച്ചതിന്റെ ശേഷം വിന്ധ്യന്റെ ചരുവുകളിൽ ചെന്നു ശങ്കരഗിരിയെന്നു പേരായ ഒരു യോഗീശ്വരനു ശിഷ്യപ്പെട്ടു ഒട്ടുനാൾ യോഗാഭ്യാസങ്ങളും സന്യാസമുറകളും മററും പഠിച്ചു. ഇതിനിടയിൽ ചില ഭൃത്യന്മാരേവിട്ടു തന്റെ പട്ടമഹിഷിയേപ്പററിയും മററും വേണ്ട അന്വേഷണങ്ങൾ നടത്തിയെങ്കിലും യാതൊരു തുമ്പും കിട്ടാതെ നിരാശനായ മഹാരാജാവു് തന്റെ യോഗാഭ്യാസാനന്തരം ദക്ഷിണമാർഗ്ഗമായി തിരുവിതാംകൂറിൽ പ്രവേശിച്ചു് തന്റെ ഗുരുനാമത്തെതന്നെ സ്വീകരിച്ചുകൊണ്ടു പല ഭാഗങ്ങളിലും ചുററിസഞ്ചരിച്ചു ചില ഗൂഢമിത്രങ്ങളേ സമ്പാദിക്കുകയുണ്ടായി. തന്റെ ഉദ്യമം മിക്കവാറും സഫലമാകുമെന്നു വ്യാമോഹിച്ചു വശായ യോഗീശ്വരൻ ഒടുവിൽ

കാഞ്ഞിരത്താനത്തു വന്നു സങ്കേതമുറപ്പിച്ചു് കാളീകതനനി കേതനമെന്നൊരു പുതിയ ഭക്തസങ്കേതവും രൂപവൽക്കരിച്ചു. ഇക്കാലത്തിനിടക്കു മൈസൂർ വ്യാഘ്രമായ ടിപ്പു തിരുവിതാംകൂറിനെ ആക്രമിക്കുന്നതിനുദ്യമിക്കുന്നു എന്നറിവു കിട്ടുകയാൽ യോഗി ആ തുരുഷ്കരാട്ടിന്റെ പ്രണിധിത്വംകൂടി സ്വാധീനമാക്കി തന്റെ പ്രതികാരപ്രസ്ഥാനങ്ങൾക്കു പ്രാബല്യം നൽകി. ഇതിനിടയിൽ രാജാവു് തന്റെ പട്ടമഹിഷിയേപ്പററി പല അന്വേഷണങ്ങളും ശ്രദ്ധമായി നടത്തിക്കൊണ്ടിരുന്നു. ഇങ്ങനെ ഇരിക്കയിലാണു് ഒരു ദിവസം ഭിക്ഷുവേഷാവലംബിയായ സന്ന്യാസി ശംക്കരിയിലെ പടിക്കൽക്കൂടി പോകുമ്പോൾ കോളൂരേ വൃദ്ധയേ കാണുന്നതിനും അവരിൽനിന്നും വിവരങ്ങൾ ഗ്രഹിച്ചു തന്റെ പ്രിയ കുമാരിയോടു സംയോജിക്കുന്നതിനുമിടയായതു്. എന്നാൽ അമ്മിണിയേ ഉടനടി അവിടെനിന്നും മാററുന്നതു് പലവിധ സംശയങ്ങൾക്കും കാരണമായേക്കുമെന്നുള്ള വൃദ്ധയുടെ ഉപദേശത്തെ തുടൎന്നു് അന്നു മുതൽ അമ്മിണി ശംക്കരിയിലും പുലിയളയിലുമായി വാസംതുടങ്ങി. പുലിയളയിൽനിന്നും അഭിനവമായ ഒരു വിലമാൎഗ്ഗം ശംക്കരിയിലേക്കു നിൎമ്മിച്ചു. നികേതവാസിനിയായ അമ്മിണിയേ സുലേഖയെന്നു യോഗീശിഷ്യന്മാർ വിളിച്ചുവന്നു. സുലേഖയേ യോഗീശ്വരൻ ഒന്നുരണ്ടു കൊല്ലങ്ങൾക്കിടയിൽ ആയുധാഭ്യാസങ്ങളെല്ലാം പരിശീലിപ്പിച്ചു. സ്വപുത്രിയുടെ അനിതരസാധാരണമായ സാമൎത്ഥ്യാതിരേകങ്ങൾ കണ്ടു യോഗി നികേതസംബന്ധമായ പല സംഗതികളും അവളുടെ നടത്തിപ്പിനായി വിട്ടുകൊടുത്തു.

ഇതിനിടയിൽ കുമാരശേഖരന്മാർ 'ഹരിവൃഷഭ' സങ്കേതത്തിൽ പ്രവേശിക്കയാൽ ആ അത്ഭുതസംഗതികളുടെ രഹസ്യമെന്തെന്നു അവിടന്നു ചോദ്യം ചെയ്തു. അതു കുമാരി തന്റെ വേഷമാററങ്ങൾക്കുപയോഗിച്ചിരുന്ന വിദ്യയാണെന്നു ശേഖരൻ അദ്ദേഹത്തെ മനസ്സിലാക്കി. 'ആവി' എന്നൊരു വൃക്ഷത്തിന്റെ ഇലയും പട്ടയും ഇടിച്ചു പിഴിഞ്ഞ നീർ ദേഹത്തിൽ അഭിഷേകം ചെയ്താൽ നല്ല വെള്ളനിറമുള്ള ശരീരം ഇരുൾവൎണ്ണമായി പകരുമെന്നും അനന്തരം രക്തത്തിൽ സ്നാനം ചെയ്താൽ മാത്രമേ ആ വൎണ്ണം വേഗത്തിൽ നീങ്ങിക്കിട്ടുകയുള്ളു എന്നും മററുമുള്ള അത്ഭുതസംഗതികൾ ശേഖരൻ കുമാരനേ ഉൽബോധിപ്പിച്ചു. രതീഭായുടെ ആദ്യന്തചരിത്രം

ശേഖരനിൽ നിന്നും ഗ്രഹിച്ച കുമാരൻ സുലേഖാചരിതങ്ങൾ മുഴുവൻ വെറും കെട്ടുകഥകൾ മാത്രമല്ലായിരുന്നെന്നും വടക്കുംകൂർ രാജകുടുംബത്തിൻേറയും രതീഭായുടെയും ആദിമചരിത്രങ്ങളേ അവർ സ്ഥലകാലഭേദം ചെയ്തു തന്നെ ധരിപ്പിക്കമാത്രമായിരുന്നു എന്നുമുള്ള യഥാൎത്ഥത്തെ മനസ്സിലാക്കി. ഈ അസാധാരണ ചരിത്രങ്ങളെല്ലാം കേട്ട് അത്ഭുതപരവശനായ കുമാരൻ തൻെറ കാരാഗൃഹവാസം രാജ്യത്തിൻെറ താല്ക്കാലിക സ്ഥിതിഗതികളേപ്പററി അറിയുന്നതിനും തൻമൂലം മഹാരാജാവിൻെറ ദുർദ്ദശകളെ ഒട്ടെല്ലാം പരിഹരിക്കുന്നതിനും പൎയ്യാപ്തമായി എന്നോൎത്തു സന്തോഷിച്ചുകൊണ്ടു അത്ഭുതഗൎത്തമായ ആ പാതാളലോകത്തെ എന്നേക്കുമായി പരിത്യജിച്ചിട്ടു ചിരകാലമായി താൻ അത്യാകാംക്ഷയോടെ പാൎത്തിരിക്കുന്ന യഥാർത്ഥലോകത്തിലേക്കു തന്നെ കേശവശേഖരന്മാരോടുകൂടി പിൻതിരിഞ്ഞു. എന്നാൽ നികേതവിലയങ്ങളേ വിടുന്നതിനു മുമ്പിൽ കുമാരൻ ദിവ്യമായ പ്രേമത്തിൻെറ പാവനബലിക്കു ആസ്ഥാനമായ ആ ഭയങ്കരസതനത്തെ ഒരാവൎത്തികൂടി സന്ദർശിച്ച് അമ്മിണിചരിതത്തെ അനുസ്മരിക്കുകയിൽ ജലം പെരുകിയ കണ്ണുകളോടുകൂടി അവിടന്നു ആ പാവനചരിതയുടെ പരമബലിയേ ഹൃദയതാപത്തോടു കൂടി അഭിനന്ദിക്കുക തന്നെ ചെയ്തു.

മുറിഞ്ഞപ്പള്ളിലെ കലാപ കോലാഹലങ്ങൾക്കുശേഷം മൃതനായ കൈമ്മളുടെ സ്ഥാവരജംഗമസ്വത്തുക്കളിൽ ഒട്ടെല്ലാം ആ "യഥാർത്ഥരാജഭക്ത"ൻെറ കുടുംബത്തേക്കു തന്നെ ധൎമ്മതല്പരനായ മല്ലൻ ആധാരസമന്വിതം ഏല്പിച്ചു കൊടുത്തു. എങ്കിലും കൈമ്മളുടെ കണ്ടകതാങ്ങൾക്കു പ്രധിവിധിയായി മറിയപ്പെണ്ണിനും മകൻ മാത്തുക്കുട്ടിക്കും നിത്യവൃത്തിക്കു ധാരാളം പോരുന്ന മുതൽ അവരേ ഏല്പിച്ചു വെമ്പള്ളിക്കാവിനു സമീപമുള്ള ഒരു പുരയിടത്തിൽ മല്ലൻ തന്നെ അവരേ താമസിപ്പിച്ചു. മതഭ്രംശം വന്നുപോകയാൽ ബന്ധുമിത്രാദികളുടെ ജുഗുപ്സക്കു പാത്രമായ അവർ പന്തിരിമല്ലൻെറ നാട്ടുനടുങ്ങും നാമത്തിൻനിഴലിൽ അഭയം പ്രാപിച്ചു പരപീഡകൾക്ക് അധീനരാകാതെ തന്നെ കഴിഞ്ഞുപോന്നു. കുലടയെന്നു ഒരു കാലത്തു സുപ്രസിദ്ധയായ കാർത്ത്യായനി മല്ലൻതസ്കരൻെറ കരുണാശിക്ഷണത്തിലമർന്നും ക്രസ്തീയാദൎശങ്ങളേ ഹൃദിസ്ഥമാക്കിയും അനന്തരജീവിതത്തെ തുടർന്നപ്പോൾ സ

മസ്തജനങ്ങളുടേയും അത്ഭുതാദരങ്ങൾക്ക പാത്രമായും ഒരുത്തമ കത്തോലിക്കജീവിതത്തിന ആദർശമായും തീർന്നു. മറിയ പ്പെണ്ണിൻേറയും മകൻ മാത്തുക്കുട്ടിയുടേയും പിൻഗാമികൾ ഇക്കാലത്തും അപ്രദേശത്തു പാത്തുവരുന്നുണ്ടെന്നുള്ളതു് പൂവ് കുടുംബങ്ങളുടെ പുരാവൃത്തം പരിചയമുള്ള വൃദ്ധന്മാൎക്ക നിശ്ച യമുണ്ടായിരിക്കാം.

കോയിക്കൽ അപ്പച്ചൻെറ കഥാഘട്ടം പരിമിതമായി രുന്നു. പാപ്പച്ചനെ നയചാതുരികൾ കൊണ്ടു വശീകരിച്ചു നി കേതത്തോടു ചേൎക്കുന്നതിനും അതു അസാദ്ധ്യമെന്നു കണ്ടാൽ അംബികാചുംബനത്തിന അൎപ്പിക്കുന്നതിനും തല്പാരാ തരക ൻെറ അനന്തരാവകാശി എന്ന വഴിക്ക മുറിഞ്ഞപ്പള്ളിലെ ക നകപുഞ്ജങ്ങളെ തനിക്ക സ്വാധീനപ്പെടുത്തുന്നതിനും ഉള്ള അത്യാകാംക്ഷയാൽ പ്രേരിതയായി അമ്മിണി ആ യുവാവി നെ മാർഗ്ഗമദ്ധ്യത്തിൽവെച്ചു ബന്ധനസ്ഥനാക്കി. എങ്കിലും പ ന്തിരിമല്ലൻെറ അപ്രതീക്ഷിതാഗമനത്താൽ യുവാവു വിമുക്ത നാക്കപ്പെട്ടപ്പോൾ നിരാശാപരവശയായ അമ്മിണി തൻെറ ഉ ദ്ദിഷ്ടസാദ്ധ്യം മറെറാരു കേന്ദ്രത്തിൽ നിർദ്ദേശിച്ചു. ഈ നിർ ദ്ദിഷ്ടാഭിനയങ്ങളുടെ പ്രാരംഭ ചടങ്ങായി വേഷധരന്മാരായ തൻെറ സേവക ജനങ്ങളിൽ ചിലരെ വിട്ടു കോയിക്കലെ അ പ്പച്ചനെ ബന്ധിതനാക്കുകയും ആ നിമിഷത്തിൽ അമ്മിണി മ റെറാരു സംഘം ആശ്രിതജനങ്ങളോടുകൂടി അവിടെ പ്രത്യ ക്ഷപ്പെട്ടു ആത്മത്രാണനബുദ്ധിയോടെ യുവാവിനെ വിമുക്ത നാക്കുകയും ചെയ്തിട്ടു രോഗശുശ്രൂഷാർത്ഥമെന്നുള്ള വ്യാജേന അയാളെ സ്വഗൃഹത്തിൽ താമസിപ്പിച്ചു. സാധുവായ യുവാ വു അമ്മിണിയുടെ വഞ്ചനാവൈദഗ്ദ്ധ്യങ്ങളെ മനസ്സിലാക്കാ തെ ആ മോഹനാകാരത്തിൽ പ്രഥമത അനുരക്തനായി തുട ങ്ങി എങ്കിലും ശംക്കരിയിലെ താമസത്തിനിടക്ക അവളുടെ അ മാനുഷികഗതികളെപ്പററി ഏതാണ്ടെല്ലാം അറിയുന്നതിനിടയാ കുകയും അനന്തരം നികേതബന്ധത്തിന താൻ നിർബന്ധി തനാകുകയും ചെയ്തതിൽ ആ കുലടയുടെ ആന്തരങ്ങൾ ഏതാ ണ്ടെല്ലാം മനസ്സിലാക്കി അവിടെ നിന്നും തെററിപ്പിരിക്കുന്നതി ന അത്യാർത്തിയോടെ പാൎത്തിരുന്നു. ഈ വിമോചനം അ ന്നുരാത്രിയിൽ പന്തിരിമല്ലനാൽ നിവൎത്തിതമായപ്പോൾ ത ൻെറ ഉള്ളുകള്ളികൾ പലതും ഒരുപക്ഷെ വെളിപ്പെട്ടേക്കുമെ ന്നു തന്നെ അമ്മിണി ഭയപ്പെട്ടു. ഇതിന്നു പ്രതിവിധിയായി

അടുത്ത പ്രഭാതത്തിലെ പൈശാചിക രംഗം അഭിനയിക്കപ്പെട്ടപ്പോൾ ആ കൗടില്യമൂർത്തിയുടെ അഭീഷ്ട ബഹുലങ്ങളിൽ പലതും സാധുതപ്രായങ്ങളായി. പാപ്പച്ചന്റെ ഘാതകൻ അപ്പച്ചൻ തന്നെയെന്നും അതിനു ഹേതുഭൂതമായ സംഗതി അമ്മിണിയിലുള്ള അനുരാഗ മത്സരമെന്നുമുള്ള അഭിനവ കഥാഭാഗങ്ങൾ പൈശാചിക പ്രോക്തങ്ങളായി പ്രത്യക്ഷപ്പെട്ടപ്പോൾ സമസ്തജനങ്ങളും അതിനെ വേദവാക്യം പോലെ വിശ്വസിക്കയും ചെയ്തു. അനുരാഗലഹരിയാൽ പ്രേരിതനായ അപ്പച്ചൻ വീണ്ടും ശംക്രുരിയിൽ അധിവാസം തുടങ്ങുകയിൽ പാപ്പച്ചന്റെ പ്രേതം പ്രത്യക്ഷപ്പെട്ടു അയാളെ ബഹിഷ്കരിച്ചു എന്നുള്ളതു് ബഹിഷ്കൃതനായ യുവാവിനാൽ പ്രചുരിതമായേക്കാവുന്ന യഥാർത്ഥ കഥയോടു പ്രേതദർശനമാത്രമെങ്കിലും ഐക്യമുള്ളതിനാൽ തന്റെ ഹരിച്ചന്ദ്രത്വം സുസ്ഥാപിതമാകുമെന്നു തന്നെ അവൾ പ്രതീക്ഷിച്ചു. അതുതന്നെയുമല്ല പാപ്പച്ചന്റെ കുലപ്പുള്ളി എന്നുള്ള അപവാദം ജനതാമദ്ധ്യത്തിൽ കാട്ടുതീപോലെ പരന്നു ദുർമ്മതനായ ആ യുവാവിനെ രാജഖഡ്ഗത്തിനു ഇരയാക്കുന്നതിനും അവളുടെ കൌടില്യം പര്യാപ്തമാകുന്നു എങ്കിൽ തന്റെ പരമ രഹസ്യങ്ങൾ പലതും ഗ്രഹിച്ചുപോയ ദുർമ്മദൻ ജീവിതരംഗത്തുനിന്നും അന്തർദ്ധാനംചെയ്തു് സ്വരഹസ്യങ്ങൾ പരിരക്ഷിതങ്ങളാകുമല്ലോ എന്നും അവൾ സമാശ്വസിച്ചു. അമ്മിണിയുടെ ആന്തരങ്ങൾ അല്പവും അസ്ഥാനത്തായില്ല എന്നു കഥാഭാഗങ്ങളിൽനിന്നും വ്യക്തമാകുന്നുണ്ടല്ലോ. എന്നാൽ അവിടെയും പന്തിരിനാമധാരിയായ അജ്ഞാതപുരുഷൻ അവൾക്കു പ്രതിബന്ധമായി തീർന്നു. നിധിസംഭാവനയോടു കൂടി രാജസന്നിധിയിൽ മല്ലൻ അർപ്പിച്ച അപേക്ഷ എത്ര വിജയകരമാം വണ്ണം ദുർഗ്ഗനായ യുവാവിനെ കുലവാളിൻമുനയിൽ നിന്നും രക്ഷിച്ചു എന്നു നാം കണ്ടുകഴിഞ്ഞു. എന്നാൽ വീണ്ടും ചിലനാളുകൾ കാരാഗൃഹത്തിൽതന്നെ ഹതജീവിയായി കഴിക്കേണ്ടിവന്ന യുവാവിനെ കുമാരനോടുകൂടി വിമുക്തനായ കേശവൻ അമ്മിണീ ചരിത്രത്തിന്റെ അത്ഭുതരഹസ്യങ്ങൾ മഹാരാജസന്നിധിയിൽ ബോധിപ്പിച്ച മാത്രയിൽതന്നെ വിമുക്തനാക്കി തുക്കൈകൾ കൊണ്ടുതന്നെ നീട്ടുരമെഴുതി. കുലക്കളത്തിൽ നിന്നും പുനർജ്ജീവിച്ച പുത്രൻ വീണ്ടും രാജകിങ്കരന്മാരാൽ പരിസേവിതനായി ഗൃഹപ്രവേശനം ചെയ്തപ്പോൾ കോയിക്കൽ ഒരു മഹോത്സവം

ത്തന്നെകൊണ്ടാടി. ധമ്മരാജമഹീരഥന്റെ ദിവ്യനാമം അമൃതമാധുരിയോടുകൂടി ബഹുരസനങ്ങളിൽ നിന്നുമുദ്ഗമിച്ച് കോയിക്കലും അയൽപ്രദേശങ്ങളിലും ഒരു ഗീതവൃഷ്ടി തന്നെ ചൊരിഞ്ഞു.

രാജ്യലാഭത്തിനും പ്രതികാരപ്രവത്തനത്തിനുമായി വീരവമ്മനാൽ നിമ്മിതമായ കാളീകതനനികേതത്തിന്റെ ചരിത്രം അതിരസാവഹമായിരുന്നു. അധോഗതിയണയുന്ന ഹൈന്ദവമതത്തിന്റെ പുനരുദ്ധാരണത്തിനായി ദേവീ നിർദ്ദിഷ്ടനായ പ്രതിപുരുഷനാണ് താനെന്നും നികേതം സ്വർഗ്ഗലാഭത്തിനുള്ള ദിവ്യപാഥമയെന്നും മററുമുള്ള ആദ്ധ്യാത്മിക ഘോഷ്കങ്ങൾകൊണ്ടു നിരവധി സാധുജനങ്ങളെ ആ രാജകശ്മലൻ സ്വാധീനരാക്കി സ്വകാര്യലാഭത്തിനായി വിനിയോഗിച്ചുവന്നു. ഇവരിൽ രാമുണ്ണി കയ്മളേപ്പോലുള്ള വിശ്വസ്തരും പ്രബലന്മാരുമായ എതാനും പേരേമാത്രം യോഗി തന്റെ പരമരഹസ്യങ്ങൾ ധരിപ്പിച്ചു അവർ മുഖേന ധനസന്നാഹങ്ങൾ സംഭരിച്ചും യഥാകാലങ്ങളിൽ സ്വഭക്തസംഘങ്ങളേ ഗൃഢമായി വിജനമായ കലകണ്ടൻതറപ്പിൻ സംഭരിച്ചു വേണ്ട മർഗ്ഗനിർദ്ദേശങ്ങളും മതസമരത്തിനെന്നുള്ള നാട്യത്തിൽ ആയുധപരിശീലനങ്ങളും നൾകിയും പോന്നു. സത്യവൃതരായി നികേത സംഘത്തിൽ ചേരുന്ന സാധുക്കൾ തങ്ങളുടെ ജീവനെ ഭയന്നു ആവക രഹസ്യങ്ങളൊന്നും പുറത്തുവിടാതെ സൂക്ഷച്ചുപോന്നതു് ആദ്ധ്യാത്മിക പ്രസക്തിയുടെ ആധിക്യംകൊണ്ടെന്നു പറഞ്ഞുകൂടുന്നതല്ല.

യോഗി ഈ വിധത്തിൽ ധനജനസംഭരണങ്ങൾ സാധിക്കുകയിൽ യോഗീകമാരിയായ രതീഭാ നികേത സംരംഭങ്ങളേ മററുവിധത്തിൽ നിരന്തരം സഹായിച്ചുകൊണ്ടിരുന്നു. രാത്രികാലങ്ങളിൽ കാളീരൂപമവലംബിച്ചു പല സ്ഥലങ്ങളിൽ സഞ്ചരിച്ചു പാന്ഥന്മാരേ ഭയപ്പെടുത്തി ബന്ധിച്ചും പല സാധുക്കളേ കൊള്ളചെയ്തുപകരിച്ചും ആ നിശാചരിയുടെ നാമം തന്നെ അക്കാലത്തു ബഹുജനങ്ങളുടെ ഇടയിൽ ഭയങ്കരതരമായി തീന്നിരുന്നു. ഇങ്ങനെ ബന്ധിതരായി പിടിക്കപ്പെടുന്ന ദുർഭഗന്മാരെ ഒന്നുകിൽ ഖഡ്ഗമുഷ്ടിസത്യവും നിണമുദ്രണവും ചെയ്യിച്ചു നികേതസൈന്യത്തിൽ ചേക്കുകയോ അതിനു വഴിപ്പെടാത്തവരെ അംബികാചുംബനത്തിനു ബലിനൾകുകയോ ആയിരുന്നു ചെയ്തുവന്നതു് എന്നുള്ള കഥാഭാഗം കുമാരന്റെ ബന്ധനരഹസ്യത്തിൽ നിന്നും വെളിവാകുന്നുണ്ടല്ലോ.

എന്നാൽ യോഗീസുലേഖമാരുടെ ഈ വക പൈശാചിക പ്രവൎത്തനങ്ങൾക്കു ദൈവഗത്യാ ഒരു പ്രതിബന്ധം വന്നുചേൎന്നു. മുറിഞ്ഞപ്പള്ളി പാപ്പച്ചന്റെ വിമോചനാനന്തരം പാപ്പച്ചന്റെ ബന്ധനോദ്ദേശമെന്തെന്നും കൊക്കരയാശാന്റെ കൂട്ടുകെട്ടുകൾ എന്തെല്ലാമെന്നും അന്വേഷിച്ചിരിക്കയിലാണു പന്തിരിമല്ലനു കറോട്ടു കാൎത്ത്യായനിയുമായി തറപ്പിൽ വച്ചു വേഴ്ചയുണ്ടാകുന്നതു്. രാമുയോഗിമാരുടെ മൈത്രീരഹസ്യത്തെപ്പററി കാൎത്ത്യായനിയിൽ നിന്നും അറിവു കിട്ടുകയിൽ അവധാരിതനായ രാജകുമാരനേപ്പററിയുള്ള സംശയങ്ങൾ മല്ലനു ഒന്നു കൂടി പ്രബലപ്പെട്ടു. പക്ഷേ അനന്തരമായി കയ്മളുടെ വിചാരണയിൽ കുമാരനെ സംബന്ധിച്ചിടത്തോളം അയാൾ നിരപരാധി എന്നു തന്നെ മല്ലനു ബോദ്ധ്യം വന്നു എങ്കിലും ഗിരിപാദരുടെ സംരംഭങ്ങൾ മല്ലഹൃദയത്തിൽ ചില ശങ്കാവേശങ്ങളേ നിഴലിപ്പിക്കാതിരുന്നില്ല. ഇത്തരുണത്തിലാണു് കൊക്കരയേ തേടി പുറപ്പെട്ട മല്ലസംഘം രാജദ്രുതഹനനത്തെപ്പററി പന്തിരിയേ അറിയിക്കുന്നതും ക്ഷേത്രവളപ്പിൽ വച്ചുള്ള ഭയങ്കരസമരത്തിൽ നികേതസിൽബന്ധികളിൽ നിന്നും രാജകീയ ദൌത്യത്തെ വീണ്ടെടുത്തു കപടതന്ത്രപ്രയോഗങ്ങളാൽ കായിതത്തെ തിരുമുമ്പിൽ എത്തിക്കുന്നതും. പ്രസ്തുത സംഭവങ്ങൾ നടന്നതിൽ പിന്നീടു രണ്ടു പ്രധാന സംഗതികളാണു പന്തിരിയേ ബദ്ധപ്പെടുത്തിയിരുന്നതു്. അതിൽ ഒന്നായ രാജഭണ്ഡാര പോഷണം ഉളവൂരേയും ശംക്രരിലേയും നിധിദാനങ്ങൾ കൊണ്ടു നിവൎത്തിച്ചു എങ്കിൽ അപരമായ മൈസൂർചാരവേട്ട ക്ഷണസാദ്ധ്യമായിരുന്നില്ല.

ഈ സംഭവങ്ങൾ ഒന്നും തന്നെ നികേതവും ശംക്രരിയും തമ്മിലുള്ള വേഴ്ചയോ, കതനവും രാജസ്ഥാനവും തമ്മിലുള്ള വൈരമോ മല്ലനേ ബോദ്ധ്യപ്പെടുത്തിയില്ല. നീലിമാങ്കാവിൽ വച്ചു യാദൃശ്ചികമായി കൂട്ടിമുട്ടിയ സംഘത്തെത്തുടൎന്നു പന്തിരി ഒട്ടുദൂരം അനുയാത്ര ചെയ്തു. അനന്തരം അവരുടെ സംഭാഷണമദ്ധ്യേ യാത്രാസംഘത്തിലേ യുവതിയുടെ വീരവാദങ്ങൾ കേട്ടു വെറും വിനോദാൎത്ഥം അവരെ ഒന്നു ഭയപ്പെടുത്തുന്നതിനായി താൻ അയച്ച അസ്ത്രം ആ രണനിപുണയുടെ ഖഡ്ഗവിഭ്രമണത്തിൽപ്പെട്ടു ചിതറുന്നു എന്നു മനസ്സിലാകയാൽ മല്ലൻ കുപിതനായി എങ്കിലും തന്റെ ബാണസഞ്ചയം അല്പ

സമയത്തിനുള്ളിൽ അവസാനിച്ചു പോകയാൽ നിരാശനായ മല്ലൻ യുവതിയുടെ സാമൎത്ഥ്യാതിരേകത്തിൽ അത്ഭുതാവശനായി എന്നു തന്നെയല്ല അവളുടെ സ്ഥിതിഗതികളും അനന്തരോദ്യമങ്ങളും എന്തെന്നറിയുന്നതിനു അയാളിൽ അമിതമായ ഒരു കൌതുകത്തെ സംജാതമാക്കുകയും ചെയ്തു. ഇതിന്റെ ഫലമായി അന്നു മുതൽ പല രാത്രികളിലും മല്ലൻ തനിക്കു എങ്ങനെയോ സുപരിചിതമായിരുന്ന ചില ഗൂഢമാർഗ്ഗങ്ങളിൽ കൂടി ശംക്കരിയിലെ പലഭാഗങ്ങളിൽ കടന്നു അവിടത്തെ സ്ഥിതിഗതികളെ ആരാഞ്ഞു വന്നു. ഇങ്ങനെ ഇരിക്കയിലാണു് ഒരു രാത്രിയിൽ അമ്മിണിയും അപ്പച്ചനുമായുള്ള സ്വൈരസംഭാഷണത്തെ മറഞ്ഞു നിന്നു കേൾക്കുന്നതിനും കടശി ആ നിശാചരിയുടെ കാലദംഷ്ട്രങ്ങളിൽ നിന്നും യുവാവിനെ രക്ഷിക്കുന്നതിനും സാധിച്ചതു്. ശംക്കരിഗൃഹാധിപയായ അമ്മിണിയുടെ ഗൂഢസംരംഭങ്ങൾ ഏതാണ്ടെല്ലാം അന്നു് അറിയുന്നതിനു സാധിച്ച മല്ലൻ അവളെ നിയന്ത്രിക്കുന്നതിനു വേണ്ട നിർദ്ദേശങ്ങൾ ഒരു കായിതം മുഖേന തരകനു നൾകുന്നതിനു നിശ്ചയിച്ചു എങ്കിലും കപടപടുവായ യുവതിയുടെ നയചാതുൎയ്യം കൊണ്ടു അതിന്റെ അനന്തരഫലങ്ങൾ എങ്ങനെ കലാശിച്ചു എന്നു മുൻകഥാഭാഗങ്ങളിൽ നിന്നും വെളിവാകുന്നുണ്ടല്ലോ.

യോഗിയുടെ രാജദ്രോഹോദ്യമങ്ങളെപ്പററി മല്ലനു പൂൎണ്ണബോദ്ധ്യം വന്നതു ചെമ്പൻകുട്ടിയുടെ കാരാഗൃഹവിമോചനത്തിനു ശേഷമായിരുന്നു. രാമയോഗിമാരുടെ സംഭാഷണത്തിൽ നിന്നും ത്രിയുത്സവമഹത്തിൽ രാജബലി നിർദ്ദിഷ്ടമായിരിക്കുന്നു എന്നൂഹിച്ചു മല്ലൻ യഥാവസരം വേണ്ട നിർദ്ദേശങ്ങൾ രാജസന്നിധിയിൽ എത്തിച്ചു കൊടുത്തു എങ്കിലും ആ ഭക്തശിരോമണി അവയെ എല്ലാം അഗണ്യമാക്കി ദേവീദർശനത്തിനു പുറപ്പെട്ടിരിക്കുന്നു എന്നു കേട്ടമാത്രയിൽ മല്ലനും തന്റെ സൈന്യവും സഹായാൎത്ഥം ക്ഷേത്രത്തിലെത്തി അതിസാഹസങ്ങൾ ചെയ്തു തന്നെ ഗിരിപാദരുടെ രാഷ്ട്രീയനാടകത്തിന്റെ അരങ്ങേററത്തെ അപജയപ്പെടുത്തിയ സംഭവങ്ങൾ മുന്നദ്ധ്യായങ്ങളിൽ നിന്നും കാണാവുന്നതാണു്.

കഥാവസാനഘട്ടത്തിൽ പന്തിരിയുടെ ജീവിതാശകൾ രണ്ടു മാത്രമായിരുന്നു. രാജശത്രുവായ യോഗിയെ ബന്ധിച്ചും രാജകുമാരനെ വിമോചിച്ചും ശത്രുമിത്രങ്ങളെ ഒരുമിച്ചു രാജ

സന്നിധിയിൽ കാഴ്ചവച്ചു തന്റെ പ്രസ്ഥാപിതമായ രാജദ്രോഹത്തിനു ക്ഷമാപണം ചെയ്യണമെന്നുള്ളതായിരുന്നു അതു്. മറിയപ്പെണ്ണിന്റെ (കാർത്ത്യായനിയുടെ) അനിതരസാമർത്ഥ്യം കൊണ്ടു രാജകുമാരന്റെ യഥാർത്ഥസ്ഥിതിഗതികൾ അറിവാൻ മല്ലനു സാധിച്ചു എങ്കിലും വിധിവൈപരീത്യത്താൽ അവിടത്തെ വിമോചിപ്പിക്കുന്നതിനു മല്ലൻ ചെയ്ത ശ്രമങ്ങൾ പരാജയത്തിൽ കലാശിക്കയാണു ചെയ്തതു്. എങ്കിലും ആ നിശാസമരം സുലേഖയെ വ്രണപ്പെടുത്തുകയാൽ പന്തിരിയുടെ ശ്രമം യഥാർത്ഥത്തിൽ രാജകുമാരനെ അനർത്ഥകണികളിൽ നിന്നും രക്ഷിക്കുന്നതിനു പര്യാപ്തമായി.

ശംക്രുരിയിലെ നിശാസമരത്തിനുശേഷം മല്ലൻ ഇച്ഛാഭംഗത്തോടുകൂടി പിൻതിരിയുകയിൽ തന്റെ വാത്സല്യഭാജനമായ യുവാവു ഏകാകിയായി മുറിഞ്ഞപ്പള്ളിയിലേക്കു പോയിരിക്കുന്ന സംഗതി ഓർമ്മവരികയാൽ അയാൾ നേരെ അങ്ങോട്ടു തന്നെ പാഞ്ഞു. അവിടെ എത്തിയപ്പോൾ അപ്രതീക്ഷിതങ്ങളായ അനുഭവങ്ങൾ കാണുകയാൽ വിവശഹൃദയനായി പാഞ്ഞണഞ്ഞ മല്ലൻ ഒററ മുഷ്ടിപാതത്താൽ തന്നെ യോഗിയെ പരലോകപ്രാപ്തനാക്കുമായിരുന്നു. എന്നാൽ യോഗിയുടെ യഥാർത്ഥങ്ങൾ ഏറെക്കുറേ ഗ്രഹിച്ചിരുന്ന അയാൾ രാജഹതി മഹാപാതകമെന്നു വിചാരിച്ചു ആ വിനാശമൂർത്തിയെ സംഹരിക്കാതെ തന്റെ ബന്ധനത്തിൽ സൂക്ഷിക്കാമെന്നു വിചാരിച്ചു. ആ രാത്രിയിലെ അനുഭവങ്ങൾ അടുത്ത പ്രഭാതത്തിൽ വൃദ്ധനായ തരകനു എന്തെല്ലാം അനർത്ഥങ്ങളാണു വരുത്തിക്കൂട്ടുവാൻ പാടുള്ളതെന്നുള്ള പരമാർത്ഥം ഓർമ്മവരികയിൽ മല്ലൻ തന്റെ ഒരു ചെറുസംഘവുമായി വീണ്ടും മുറിഞ്ഞപ്പള്ളിലേക്കു തന്നെ യാത്രയായി. നികേതസൈന്യങ്ങളുടെ ആക്രമണത്തിൽ കുടുങ്ങിപ്പോകുമായിരുന്ന വൃദ്ധനേ യഥാകാലം രക്ഷിക്കുന്നതിനും ഗിരിബന്ധുക്കളിൽ അഗ്രേസരനായിരുന്ന രാമുക്കയ്മളെ സംഹരിച്ചു ശത്രുസൈന്യങ്ങളെ ശിഥിലീകരിക്കുന്നതിനും ആ പടുപാണികൾക്കു അധികക്ലേശം ചെയ്യേണ്ടിവന്നില്ല.

കറവിലങ്ങാട്ടുനിന്നും വൈക്കത്തേക്കു പുറപ്പെട്ട ഘോഷയാത്ര രാജകൊട്ടാരത്തിൽ എത്തിയപ്പോഴെക്കും നേരം അസമയമായിരുന്നതിനാൽ മല്ലനും യുവാവും തിരുമുമ്പിൽ ആനയിക്കപ്പെടാതെ തന്നെ അന്നും രാജതിഥികളായി അവിടെ താമ

സിച്ചു. മുത്താഴവും കഴിഞ്ഞു കിങ്കരസേവിതരായി ആബാല വൃദ്ധന്മാർ അടുത്ത പ്രഭാതത്തിൽ തങ്ങളെ പ്രതീക്ഷിച്ചിരിക്കുന്ന വിധിവിശേഷത്തെപ്പററി പലതും വിചാരിച്ചു. അങ്ങനെ ഇരിക്കയിൽ ബന്ധിതനായ പന്തിരിമല്ലനെ കാണുന്നതിനുള്ള കൌതുകത്താൽ പ്രേരിതരായി കേശവശേഖരന്മാർ അവിടെ ആഗതരായി. മല്ലഭീമൻെറ ഹതവീൎയ്യാവസ്ഥകൾ കണ്ടു സഹതാപാവേശത്താൽ പ്രേരിതരായ ആ നികേതസിൽബന്ധികൾ പൂർവ്വരംഗങ്ങളിൽ തങ്ങൾക്കു മല്ലനുമായുണ്ടായിട്ടുള്ള സന്ദർശനങ്ങളെപ്പററി പ്രതിവാദിച്ചു് ആ രണ്ടുരൻെറ മാഹാത്മ്യത്തെപ്പററി പുകഴ്ത്തിത്തുടങ്ങി. ഈ സംഭാഷണം ക്രമേണ ലോഹ്യഭാഷണങ്ങളായി പകൎന്നു തങ്ങളുടെയും നികേതത്തിൻെറയും ഇതഃപൎയ്യന്തമുള്ള സമസ്തകഥകളും അവൻ പന്തിരിമല്ലനെ ഗ്രഹിപ്പിച്ചു. സ്വവസതിയിൽ ബന്ധിതനായി കിടന്ന യോഗി രക്ഷപെട്ടു എന്നു കേട്ടപ്പോൾ വിവശഹൃദനായ മല്ലൻ പിതൃപുത്രികൾ ഏകകാലത്തുതന്നെ അംബികാചുംബനം ചെയ്തു എന്നറിഞ്ഞു സന്തോഷിച്ചു. കുമാരൻ വിമുക്തനായി എന്നറിഞ്ഞപ്പോൾ ഉളവായ ആനന്ദാതിരേകം തരകൻെറ മൃതികഥാശ്രവണത്തിൽ അനർഗ്ഗളബാഷ്പമായി പകർന്നു. തൻെറ പിതൃവിധിയെ ഇദംപ്രഥമമായറിഞ്ഞ യുവാവു് അനുക്ഷണത്തിൽ മോഹവശനായി നിലംപതിച്ചു. എങ്കിലും മല്ലപ്രഭൃതികളുടെ ശുഷ്കാന്തി പൂൎണ്ണമായ പരിചരണങ്ങൾകൊണ്ടു അയാൾ അല്പസമയത്തിനുള്ളിൽ സുസ്ഥിരചിത്തനായി എങ്കിലും ആ വ്യഥ അയാളെ അനവരതം തപിപ്പിച്ചു കൊണ്ടിരുന്നു.

രാജദ്രോഹിയായ മല്ലൻ അടുത്ത പ്രഭാതത്തിൽ തിരുമുമ്പിൽ ആനയിക്കപ്പെട്ടപ്പോൾ രാജകുമാരൻ പാർശ്വവൎത്തിയായി നില്ക്കുന്നതുകണ്ടു് അയാൾ ആനന്ദകുതൂഹലനായി 'ആവൂ! ഇന്നി ചത്താലും വേണ്ടില്ല' എന്നു രാജസന്നിധിയെന്നുള്ളതിനേയും മറന്നു സ്വയം മന്ത്രിച്ചുപോയി. ഭയവിഹ്വലനായി തിരുമുമ്പിൽ പ്രവേശിച്ചപ്പോൾ ആ കരുണാമൂൎത്തിയുടെ അനുഗ്രഹപ്രവാഹത്തേയല്ല അയാൾ ന്യായമായി ദൎശിച്ചുപോയതു്. തൻെറ നെടുംതടി ഉത്തരക്ഷണത്തിൽ ഒരു ചരടിൻെറ അററത്തു കിടന്നു ഊഞ്ഞാലാടുന്നതായി കണ്ടു അയാൾ പെട്ടെന്നൊന്നു പരിഭ്രമിച്ചു. പന്തിരിമല്ലൻ തൻെറ ദീർഘകായത്തെ വക്രിപ്പിച്ചു, ചുരുണ്ടൊതുങ്ങി ശിരോപുഛത്താൽ ഭൂസ്പൎശം ചെ

യ്യുതന്നെ രാജപാദങ്ങളെ നമസ്കരിച്ചിട്ട് പഞ്ചപുഛരങ്ങളുടക്കി കുനിഞ്ഞു നിന്നു. കരുണാനിധിയായ മഹാരാജാവു് തന്റെ മുമ്പിൽ നില്ക്കുന്ന ഭക്തപുഞ്ജത്തെ ദർശിക്കുംതോറും ആനന്ദപ്രമത്തനായി ഒട്ടുനേരം നോക്കിയിരുന്നുപോയി. മഹാരാജാവിന്റെ ഈ മൌനം തന്റെ കണ്ഠപാശത്തിന്റെ കണികളെ ഉറപ്പിക്കുന്നു എന്നു വിഭ്രമിച്ചുപോയ മല്ലൻ തെല്ലൊന്നു വിറകൊണ്ടു ആപാദമസ്തകം വിയർത്തൊലിച്ചുതുടങ്ങി. ഭയാക്രാന്തനായ മല്ലനെ തന്റെ മൌനം ഹതചിത്തനാക്കുന്നു എന്നുകണ്ടു് "എന്താ—വിഷമിക്കുന്നതു്? ഭയപ്പെടുവാനൊന്നുമില്ലല്ലോ—ധനവും ജീവനും തന്നു രക്ഷിച്ച ആളു സാക്ഷാൽ പിതൃതുല്യനല്ലേ—ഇങ്ങടുത്തു വരാം, ഇനി സ്വന്തമൊരാളോടെന്നതുപോലെ കാര്യമെന്തെങ്കിലുമറിയിക്കാം."

"അടിയൻ, അടിയൻ, തിരുമേനി—എല്ലാം പൊറുത്തു രക്ഷിക്കണം. തിരുവുള്ളക്കേടു ഭയന്നാണു് അടിയൻ ഓടിപ്പോന്നതു്." ഭയപരവശനായ മല്ലൻ സഗദ്ഗദം അറിവിച്ചു.

മ.രാജാ—"ഹേ, ഇതെന്തുകഥ. അന്നത്തേ സംഭവത്തിൽ നാം മല്ലനെ അഭിനന്ദിക്കയാണു്. അതിൽ ഭയപ്പെടുവാനെന്തിരിക്കുന്നു. കേശവന്റെ ഒരു ലേഖനം നഷ്ടപ്പെട്ടുപോയതിനെ മല്ലൻ നമുക്കെത്തിച്ചു തന്നതിൽ അപ്രീതിക്കെന്തുവകയുണ്ടു്. പോരെങ്കിൽ അതിൽ ആവശ്യപ്പെട്ടിരുന്ന ധനവും മല്ലൻ തന്നെ തന്നു നമ്മെ സഹായിച്ചല്ലോ?"

പന്തിരിമല്ലൻ വീണ്ടും പരിഭ്രമവശനായി പറഞ്ഞു. "തി—തിരുമേനി—അടിയൻ അവനെ കൊല്ലണമെന്നു വിചാരിച്ചില്ല. ലായം വകക്കുള്ള പണം മുഴുവൻ ആ വങ്കാളി തിന്നു മുടിക്കുന്നതു കണ്ടപ്പം അടിയനു വിഷമം തോന്നി. അവനോടു ചോദിച്ചപ്പോൾ അവൻ വക്കാണത്തിനു നിന്നു. തിരുമനസ്സുണർത്തിക്കുമെന്നു പറഞ്ഞപ്പോൾ അവൻ അടിയനേ പ്രഹരിച്ചു. അടിയൻ ഒന്നടിച്ചതു ചാവുമെന്നോർത്തല്ല. എങ്കിലും പട്ടുവിനകൊണ്ടു അങ്ങനെ വന്നുപോയി. എല്ലാം പൊറുത്തു രക്ഷിക്കണം".

പന്തിരിമല്ലന്റെ പ്രസ്താവന തന്റെ മനസ്സിൽ മങ്ങിക്കിടന്ന ഒരു പുരാവൃത്തത്തേ മഹാരാജാവിനെ അനുസ്മരിപ്പിച്ചു. ഒരു വടക്കൻ മാപ്പിള തിരുവനന്തപുരത്തുവന്നു രാജസേവനത്തിനപേക്ഷിച്ചതും അയാൾക്കു കുതിരലായത്തിൽ ജീവനം നൽകിയതും ഒട്ടു ദിവസങ്ങൾക്കു ശേഷം ലായം സൂപ്രണ്ടി

നെ വധിച്ചിട്ട അയാാം കടന്നുകളഞ്ഞതും പലവഴിക്കും അന്വേഷണങ്ങരം നടത്തിയിട്ടും മാപ്പിളയേപ്പററി യാതൊരു തുമ്പും കിട്ടാതിരുന്നതുമെല്ലാം ഉത്തരക്ഷണത്തിൽ ആ തിരുവുള്ളത്തിൽ ഉദയം ചെയ്തു. താൻ ശാസിതനാകാത്ത ഒരു കററത്തിന് സ്വയം അപരാധസമ്മതം ചെയ്യുന്ന മല്ലൻെറ പരമാർത്ഥബുദ്ധിയേപ്പററി മഹാരാജാവ് അത്യാശ്ചര്യപ്പെട്ടു.

"മല്ലൻ തന്നെയോ അന്നു ലായത്തിൽ നിന്നും ഒളിച്ചോടിപ്പോയതു്?" അവിടുന്നു ആശ്ചര്യപരവശനായി ചോദിച്ചു.

"പൊന്നുടയതേ എല്ലാം പൊറുത്തു രക്ഷിക്കണം—അടിയൻ..."

മഹാരാജാ—"ഹേയ്, അതെല്ലാം പഴം കഥകരം. ഒരു ജീവനെ ഹനിച്ചുവെങ്കിൽ മല്ലൻ പല ജീവനെ രക്ഷിച്ചിട്ടുണ്ടു്. അങ്ങനെ തട്ടിക്കഴിച്ചാൽ തന്നെയും നാം മല്ലനോടു വളരെ കടപ്പെട്ടാണിനിയുമിരിക്കുന്നതു്."

മഹാരാജാവിൻെറ അനുഗ്രഹവചനങ്ങരം മല്ലനു അമൃതവഷമായിത്തോന്നി. അയാാം ആനന്ദതുന്ദിലനായി ഒന്നു പുളഞ്ഞു. "തിരുമേനി—ദീർഘായുസ്സായി—വാഴട്ടെ."

അയാാം ഹൃദയംഗമമായ ഒരു പ്രാർത്ഥനയേ ഈശ്വരസന്നിധിയിങ്കലേക്കു വിമുക്തമാക്കി.

മ. രാജാവ്—"എന്നാൽ ഇനി മററു ചില രാജദ്രോഹങ്ങരം മല്ലൻെറ പേരിൽ കിടപ്പുണ്ടു്." മഹാരാജാവു മന്ദഹാസത്തോടുകൂടി പറഞ്ഞു.

പ. മല്ലൻ—"അടിയൻ രാജദ്രോഹം ചെയ്തിട്ടുണ്ടെന്നു കല്പിച്ചു വിചാരിക്കുന്നെങ്കിൽ................"

മ. രാജാവ്—"നാം ഭണ്ഡാരമുതൽ ചെലവാക്കി പണി ചെയ്ത ആ ക്ഷേത്രം നശിപ്പിച്ചു കളഞ്ഞതു് രാജദ്രോഹമല്ലേ?"

പ. മല്ലൻ—അടിയങ്ങളുടെ പുണ്യഭണ്ഡാരത്തിലെ മുതൽ ചെലവഴിച്ചുകിട്ടിയ തിരുമേനിയെ അപായപ്പെടുത്തുന്നതിനു ഉപകരിച്ച സ്ഥലം ഇനി ഇരിക്കാൻ കൊള്ളുകില്ലെന്നു അടിയൻെറ പഴമനസ്സിൽ തോന്നി."

മ. രാജാവ്—"പൂർത്തിയായ വിവരങ്ങളെല്ലാം കുട്ടനിൽ നിന്നും കിട്ടി. നികേതശിഷ്യരായിരുന്ന രണ്ടുപേർ നമ്മുടെ സ്വാധീനത്തിൽ വന്നിട്ടുണ്ടു്. ഏതായാലും ഒരു വലിയ അത്യാപത്തിൽനിന്നും രക്ഷപെട്ടു."

പ. മല്ലൻ—"കല്പിച്ചു ഇങ്ങനെ ആപത്തിലൊക്കെ ചാടു

ന്നതു് അടിയങ്ങടെ കഷ്ടകാലമാണു്. ത്രിയുത്സവത്തിനു പോകരുതെന്നു അടിയൻ എത്ര പ്രാവശ്യം തിരുമനസ്സുണർത്തിച്ചു. എന്നിട്ടു........രാജ്യം പെരുവിന അടഞ്ഞിരിക്കുന്ന കാലമാണെന്നു് കല്പിച്ചോൾക്കണം.''

മ. രാജാവു്—''മല്ലനെപ്പോലെയുള്ള പ്രജാരത്നങ്ങളുള്ളപ്പോൾ നാം ഒന്നും ഭയപ്പെടുന്നില്ല. ഇത്രനാളും മറഞ്ഞിരുന്നു ഗുണദോഷിച്ചു. ഇനി ഹിതമെന്നു തോന്നുമ്പോൾ മല്ലൻ കൊട്ടാരത്തിൽ വന്നു വേണ്ട ഗുണദോഷങ്ങൾ തരണം.''

മഹാരാജാവിന്റെ പ്രതിപാദന മല്ലനു അല്പം പ്രശംസയായി തോന്നി. 'അടിയൻ........കല്പിച്ചു്.........ഇങ്ങനെ........'

മ. രാജാവു്—''ഹേയ്, അതിൽ ഇങ്ങു് അസുഖമൊന്നുമുണ്ടെന്നു വിചാരിക്കണ്ട. പ്രായത്തിലും കാരണവസ്ഥാനം മല്ലനാണു്. ഗുണദോഷം ചെയ്യുന്നതിനും അവകാശമുണ്ടു്. കൂടെ ആരോ ഉണ്ടെന്നു പറഞ്ഞല്ലോ. ആരാണതു്?''

പന്തിരി പാച്ചനേപ്പററിയുള്ള ഒരു സംക്ഷിപ്തവിവരം മഹാരാജാവിനെ അറിയിച്ചു. തരകന്റെ മകനെന്നു കേൾക്കയാലും തരകന്റെ ദുർവ്വിധിയേപ്പററി അവിടന്നു രാജകുമാരനിൽനിന്നും അറിഞ്ഞിരുന്നതിനാലും മഹാരാജാവു് ക്ഷീണഹൃദയനായി. ''മല്ലൻ! സംഗതികളെല്ലാം ശുഭപര്യവസായി എന്നു വരുന്നതു ലോകനീതിക്കു പററിയതല്ലല്ലോ. മല്ലന്റെ കാവൽപ്പണ്ടം ഇനി മുറിഞ്ഞപ്പള്ളിലേയ്ക്കയയ്ക്കണ്ട. നാം തന്നെ ഭരമേററുകൊള്ളാം.''

തരകന്റെ മരണവൃത്താന്തം തലേരാത്രിയിൽ കേശവശേഖരന്മാരിൽനിന്നും അറിഞ്ഞ മല്ലൻ ആ കഥാശ്രവണത്തിൽ വീണ്ടും ഖേദപരവശനായിതീന്നു എങ്കിലും അതു തന്റെ പ്രേമഭാജനമായ യുവാവിനു രാജപ്രസാദത്തിനുള്ള ഒരു മാർഗ്ഗമായിത്തീന്നല്ലോ എന്നു വിചാരിച്ചു അയാൾ സമാധാനപ്പെട്ടു. കല്പനപ്രകാരം തിരുമുമ്പിൽ ഹാജരാക്കപ്പെട്ട പാപ്പച്ചൻ തന്റെ ദുർവ്വിധിയേ സ്മരിക്കകയാൽ ആത്തപരവശനായിത്തീന്നു എങ്കിലും മഹാരാജാവിന്റെ കാരുണ്യപ്രളയത്തിൽ നിമഗ്നനായ യുവാവു് സമാധാനചിത്തനായി. പ്രസ്തുത യുവാവു് അപ്പച്ചനാൽ മൃതനായി എന്നു പറയപ്പെടുന്ന ആളാണെന്നറിഞ്ഞു മഹാരാജാവു് പന്തിരിമല്ലന്റെ സമയോചിതമായ പ്രവൃത്തികളെപ്പററി വീണ്ടും വീണ്ടും വിചാരിച്ചു ആനന്ദചിത്തനായി.

മ. രാജാവു്—''മല്ലൻ, നാം ലോകത്തിന്റെ വക്രഗതി

കളെപ്പററി അല്പനേരം ആലോചിച്ചു പോകയാണു ചെയ്തതു്. കഴിഞ്ഞതൊക്കെ പോകട്ടെ. നാമിനി ഭാവിയെപ്പററി മാത്രം വിചാരിച്ചാൽ മതിയല്ലോ. അമ്മിണിയുടെ അധിവാസസ്ഥല മായിരുന്ന ശംക്കുരി വക സ്വത്തുക്കൾ അനാഥമെന്നു വന്ന പ്പോൾ നാം ഗവമ്മെണ്ടിലേക്കു കണ്ടുകെട്ടുവാൻ ഉത്തരവു കൊടുത്തിരിക്കയാണു്. അതു ഇനി നാം മല്ലനായി വിട്ടിരി ക്കുന്നു. നിധികുംഭങ്ങൾകൊണ്ടു നമ്മെ സഹായിച്ച മല്ലനേ തൃപ്തിപ്പെടുത്തുക സാധ്യമല്ലെന്നു നമുക്കറിയാം. എങ്കിലും നമ്മുടെ കൃതജ്ഞതയുടെ ലക്ഷ്യമായി അതിനെ സ്വീകരിക്കണം. മേലിലും അവസരംപോലെ വന്നു കണ്ടു സ്വാതന്ത്ര്യമായി ഗുണ ദോഷങ്ങൾ പറഞ്ഞുതരാം.''

മഹാരാജാവിൻെറ അനുഗ്രഹദാനം മല്ലൻെറ മുഖവിലാ സത്തിൽ ഒരു പുഞ്ചിരിപ്പുതുമയേ ഉളവാക്കി.

"തിരുവുള്ളപ്രസാദത്താൽ അതു അടിയൻെറ വക തന്നെ യായിരുന്നു. കല്പിച്ചു കണ്ടുകെട്ടുന്നതിനു കല്പനകൊടുത്തു എ ങ്കിൽ അതു ഇവിടേയ്ക്കു ചേരേണ്ടതാണു്. അടിയൻ തൃപ്പാദ സേവകൊണ്ടു മാത്രം തൃപ്തിപ്പെട്ടുകൊള്ളാം."

ഈ അഭിനവചരിത്രം മഹാരാജാവിനെ അത്ഭുതപരവ ശനാക്കിത്തീർത്തു. മല്ലൻ തന്നോടു വിനോദജല്പനം ചെയ്യുന്നു എന്നു ധരിച്ചുപോയ മഹാരാജാവു് അല്പം അസുഖസ്വ രത്തിൽ ചോദ്യം ചെയ്തു. "എന്തു്—അതേതവകാശവഴി ക്കാണു്?"

"തിരുമേനി, അടിയൻ തന്നെയായിരുന്നു അവിടത്തെ കാരണവർ. പക്ഷെ പടുവിനപെട്ടു സകലതുമുപേക്ഷിച്ചു പുറ പ്പെട്ടുപോയി."

"ശംക്കുരിൽ മാത്തൻ എന്നു പറഞ്ഞു വന്നയാൾ?" അവിടന്നു അത്യത്ഭുതപരവശനായി അദ്ധോക്തിയിൽ ചോദ്യം ചെയ്തു.

പന്തിരിമല്ലൻ—"കല്പിച്ചു തിരുവുള്ളം കൊണ്ട നാമം അടിയൻെറതു തന്നെയാണു്." അനന്തരം താൻ മസൂരിബാധി തനായിക്കിടന്ന കാലം മുതൽ മഹാരാജാവിനു അജ്ഞാതമാ യിരുന്ന പലേ പുതിയ കഥകളും മല്ലൻ തിരുവുള്ളമുണർ ത്തിച്ചു. "തിരുമേനി! അടിയനിനി ഇഹത്തിലുള്ള സൌഭാഗ്യ ങ്ങളൊന്നും വേണമെന്നില്ല. തൃപ്പാദസേവ ചെയ്തു മരിച്ചാൽ മതിയെന്നേ ഇനിയിവനാശിക്കുന്നുള്ളൂ. ശംക്കുരിയിലേ നിലയ

റയിൽ ഒന്നു രണ്ടു നിധിക്കുടങ്ങൾ കൂടി കാണും. അതു രാജഭണ്ഡാരത്തിലേക്കു മുതൽക്കൂട്ടി ആ സ്ഥലവും മററു സ്വത്തുക്കളും തിരുവുള്ളമുണ്ടെങ്കിൽ ആ സാധുക്കൾ അനുഭവിച്ചുകൊള്ളട്ടെ എന്നാണ് അടിയൻ പഴമനസ്സിൽ കരുതുന്നതു്."

"ആ സാധുക്കൾ" എന്നു തരകൻ സൂചിപ്പിച്ചതു് കോയിക്കൽകാരെ സംബന്ധിച്ചാണെന്നു മഹാരാജാവിനു മനസ്സിലായി. അവിടത്തെ തിരുവുള്ളത്തിൽ മല്ലന്റെ ആത്മത്യാഗപര ബുദ്ധിയേയും, പരോപകാരതല്പരതയേയും പററി ആനന്ദപ്രദങ്ങളായ ചില ചിന്തകൾ വീണ്ടും ഉദയം ചെയ്തു.

ഇതിനിടയിൽ ഒരു സേവകൻ തിരുമുമ്പിൽ പ്രവേശിച്ചു ഒരു ലേഖനത്തെ തൃപ്പാദത്തുങ്കൽ വച്ചു താണു തൊഴുതു. കൈപ്പട കണ്ട മാത്രയിൽ അതു "കേശവന്റെ" താണെന്നു മനസ്സിലാക്കിയ മഹാരാജാവു് ഉൽക്കണ്ഠാപരവശനായി കായിതത്തെ പൊട്ടിച്ചു വായിച്ചു. ആനന്ദസംപുഷ്ടനായ അവിടന്നു "പത്മനാഭാ" എന്നു കൃതജ്ഞതാസൂചകമായി ഭഗവത് നാമം തന്നെ വിളിച്ചു പോയി. അവിടന്നു തന്റെ മഞ്ചത്തിൽ നിന്നുമെഴുന്നേററു മല്ലഭക്തന്റെ ഭുജങ്ങളിൽ പിടിച്ചുകൊണ്ടു ഇങ്ങനെ അരുൾ ചെയ്തു. "സത്തുക്കളുടെ സാമീപ്യമുള്ളപ്പോൾ സന്തോഷവാർത്തകളല്ലാതെ ലഭിക്കയില്ല. മല്ലന്റെ ഉദ്യമങ്ങൾ പൂർണ്ണവിജയമായി കലാശിച്ചു എന്നു് അറിയിക്കുന്ന കേശവന്റെ കത്താണിതു്. ഇവിടെ നിന്നും ഒരു സഹായസൈന്യമെത്തുമെന്നുള്ള പ്രതീക്ഷയോടു കൂടി യുദ്ധത്തിനൊരുമ്പെട്ട മൈസൂർ സൈന്യങ്ങളെ പരാജിതരാക്കി ഓടിച്ചിരിക്കുന്നെന്നും, തടവുകാരായി പിടിച്ച ചില ഭടന്മാരിൽ നിന്നും ഒരു യോഗി തിരുവിതാംകൂറിൽ സൈന്യശേഖരം ചെയ്തിട്ടുണ്ടെന്നറിയുന്നു എന്നുമാണ് കേശവൻ എഴുതിയിരിക്കുന്നതു്. ഈ വിജയത്തിനു നാമും നമ്മുടെ സൈന്യങ്ങളുമല്ല ഉത്തരവാദികൾ; ആ അഭിമാനം മല്ലനു തന്നെ ഇരിക്കേണ്ടതാണു്. നമ്മുടെ പ്രജകൾ ഹിന്തുക്കൾ മാത്രമെന്നും രാജഭക്തി അവരുടെ തറവാട്ടു സ്വത്തെന്നും നാം ഇതുവരെയും വിഭ്രമിച്ചിരുന്നു. എന്നാൽ മല്ലൻ നമ്മുടെ ധാരണ അബദ്ധമാണെന്നു നമ്മെ യഥാവിധി പഠിപ്പിച്ചിരിക്കുന്നു. രാജഭക്തി ഒരു സമുദായത്തിന്റേതോ വ്യക്തിയുടെയോ സ്വകാര്യസമ്പത്തല്ലെന്നുള്ള നമ്മുടെ പുതിയ പാഠം നമ്മുടെ പിൻഗാമികൾ കൂടെയും ഹൃദിസ്ഥമാക്കുന്നതിനു നാം ഇന്നു

തന്നെ രാജ്യനാളാഗമത്തിൽ രേഖപ്പെടുത്തുന്നതാണു്. മേലിൽ നാം മല്ലന്റെ അഭീഷ്ടാനുസരണമെല്ലാം പ്രവത്തിക്കുന്നുണ്ടു്. ഇനിയും നമ്മുടെയും രാജ്യത്തിന്റെയും ഒരു രക്ഷാമൂത്തിയായി ത്തന്നെ മല്ലൻ ജീവിക്കണം. ഈ ഉടവാൾ മല്ലനെ വട ക്കോട്ടു നിയോഗിക്കുന്നതിനു നാം കരുതിയതാണു്. ഇനി അതിനാവശ്യമില്ലെന്നു കാണുന്നതു കൊണ്ടു അതു ഇനിയും വേണ്ടിവന്നേക്കാവുന്ന ചില യോഗിവേട്ടകൾക്കു ഒരു രാജശാ സനമായി സ്വീകരിക്കണം."

പന്തിരിമല്ലനെന്നു അപരനാമധാരിയായ ശങ്കരരിൽ മാ ത്തൻ മൂപ്പീന്നു് രാജദത്തമായ ഖഡ്ഗത്തെ ഭക്ത്യാദരങ്ങളോടു കൂടി ഇരുകൈകളും നീട്ടിവാങ്ങിച്ചു തൃപ്പാദങ്ങളിൽ നമസ്ക രിച്ചു. "തിരുമേനീ— അവിടന്നു്—ധമ്മപാലനം ചെയ്തു— പ്രജാസഞ്ചയത്തിൻ—അമൂല്യവിഭൂതി ചൊരിഞ്ഞു—ആചന്ദ്ര താരമേ—സന്തതി പ്രവേശമേ—ധമ്മരാജാധിരാജനെന്നു്— വിശ്വവിഖ്യാതിപെററു്—ആയുരാരോഗ്യവാനായി—കല്പാന്ത കാലംവരെ—വാഴമാറാക—അടിയൻ—അടിയൻ."



ശുഭം.

